

1

# ശ്രീമദ്ദേവീഭാഗവതം

പരിഭാഷകൻ - ശ്രീ. എൻ. വി. നമ്പ്യാതിരി, പറക്കോട്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീമദ്ദേവീഭാഗവതം

പരിഭാഷകൻ

**എൻ.വി.നമ്പ്യാതിരി**

പറക്കോട്

പ്രസാധകർ
ശ്രീമദ് ഭാഗവത സത്രനിർവ്വഹണസമിതി
കൊല്ലം - 9

# ശ്രീമദ്ദേവീ ഭാഗവതം

പതിനെട്ട് പുരാണങ്ങളിൽ മുഖ്യമായ ശ്രീമദ്ദേവീ ഭാഗവതം ഭക്തഹൃദയത്തെ വശീകരിക്കുന്ന ഒട്ടേറെ കഥകളും ഉപകഥകളും ജീവിതസ്പർശികളായ അനേകം തത്വങ്ങളും കൊണ്ട് സമ്പന്നമാണ്. പരമാത്മസ്വരൂപിണിയായ പരാശക്തിയുടെ അവതാരങ്ങൾ, മൂർത്തി ഭേദങ്ങൾ, സ്തുതികൾ, കവചങ്ങൾ, മന്ത്രങ്ങൾ, പൂജാക്രമങ്ങൾ, നിവേദ്യങ്ങൾ, ഭസ്മനിർമ്മാണം, ഭസ്മധാരണാവിധി, ഫലം, രുദ്രാക്ഷധാരണാ വിധി, പ്രയോജനം എന്നിവയെല്ലാം വിശദമായി ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്. ഭാരതത്തിലെ പുണ്യ ക്ഷേത്രങ്ങളുടേയും പുണ്യതീർത്ഥങ്ങളുടേയും പ്രധാന്യവും പ്രത്യേകതയും ഇതിൽ നിന്ന് മനസ്സി ലാക്കാം. ഗായത്രീമന്ത്രം, അർത്ഥം, തത്വം, സഹസ്രനാമം, മാഹാത്മ്യം, ഉപാസന, നവാഹയജ്ഞവിധി എന്നിവയെക്കുറിച്ചെല്ലാം വിവരിച്ചിരിക്കുന്ന ഈ ബൃഹദ്ഗ്രന്ഥം ദേവീ ഭക്തന്മാർക്ക് ഒരു വിശിഷ്ട നിധി തന്നെയാണ്.

പ്രസാധകർ

ശ്രീമദ് ഭാഗവതസത്ര നിർവ്വഹണസമിതി

കൊല്ലം - 9.

SREEMAD DEVI BHAGAVATHAM
Translator : N.V.Nambiathiri

First Edition 1995 April

No. of copies 2000

Publisher :

Sreemad Bhagavatha Sathra Nirvahana Samithi
Kollam - 691 009.



Printed at :

Don Bosco Offset Printers,
Mundakkal, Kollam-1.

Price : Rs.450.00

For copies, contact :

S. Narayanan
General Convenor
Sreemad Bhagavatha Sathra Nirvahana Samithi
"Sree Vinayak"
Near Coirfed,
Thevally,
Quilon - 691 009.

# പ്രസാധകക്കുറിപ്പ്

കൊല്ലം ആദ്ധ്യാത്മികസത്സംഗസമിതിയുടെ ആഭിമുഖ്യത്തിൽ, പതിനൊന്നാമത് ശ്രീമദ് ഭാഗവതസത്രം നടത്തുവാൻ രൂപവത്ക്കരിക്കപ്പെട്ട സത്രനിർവഹണസമിതി; ഭഗവത്കാരുണ്യത്താൽ സത്രം വളരെ ഭംഗിയായി നടത്തി. സത്രത്തിൽനിന്നു ലഭിച്ച സത്സന്ദേശത്തെ മുൻനിർത്തി സത്രത്തിനുശേഷവും നിർവഹണ സമിതി പിരിഞ്ഞുപോകാതെ ആദ്ധ്യാത്മിക വിഷയങ്ങളിൽ ശ്രദ്ധയോടെ പ്രവർത്തിച്ചുവരുന്നു. ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ പലതും നിർവഹണ സമിതിയുടെ ചുമതലയിൽ നടത്തിക്കഴിഞ്ഞു. സത്രസമിതി രൂപവത്ക്കരിക്കപ്പെട്ടതിന്റെ ഒന്നാം വാർഷിക വേളയാണിത്. ഈ അവസരത്തിൽ, ശ്രീമദ്ദേവീഭാഗവതം മൂലം മലയാളലിപിയിൽ ലളിതമായ ഗദ്യപരിഭാഷയോടുകൂടി മൂന്നു വാല്യങ്ങളിലായി പ്രസിദ്ധീകരിക്കുക എന്ന മഹത്തും ബൃഹത്തുമായ ഒരു സംരംഭത്തിൽ ഏർപ്പെട്ടിരിക്കുകയാണ്, സമിതി. സത്രം നടത്തുവാൻ നിർലോപം സഹായിച്ചതുപോലെ തന്നെ ഈ പ്രസിദ്ധീകരണത്തിന്റെ കാര്യത്തിലും ഞങ്ങളെ താത്പര്യപൂർവ്വം സഹായിച്ച എല്ലാ സജ്ജനങ്ങളോടും സത്സംഗസമിതികളോടും ആശ്രമങ്ങളോടും ഞങ്ങളുടെ അകൈതവമായ നന്ദിയും കടപ്പാടും രേഖപ്പെടുത്തട്ടെ. തുടർന്നും എല്ലാവരുടെയും സഹകരണം പ്രതീക്ഷിക്കുന്നു. അത്യുത്തമവും പുണ്യവുമായ ഈ പുരാണഗ്രന്ഥം സജ്ജനങ്ങൾക്ക് ഉപകാരപ്രദവും ഉപയോഗപ്രദവും ആയിത്തീരണേ എന്നു പ്രാർത്ഥിച്ചുകൊണ്ട് പരമാത്മസ്വരൂപിണിയായ ജഗദംബികയുടെ പാദകമലങ്ങളിൽ ഭക്തിപുരസ്സരം സമർപ്പിച്ചുകൊള്ളുന്നു.

**ലോകാഃ സമസ്താഃ സുഖിനോ ഭവന്തു**

ഭാഗവതസേവയിൽ
വിനീതവിധേയൻ
പൊയിലക്കട പി. ശത്രുഘ്നൻപിള്ള
പ്രസിഡന്റ്
ഭാഗവതസത്രനിർവഹണസമിതി
കൊല്ലം-9.

കൊല്ലം
1-4-95.

# ആമുഖം

പുരാണപദത്തിന്റെ വാച്യാർത്ഥം പ്രാചീനമെന്നോ പ്രാചീനകഥയെന്നോ മാത്രമാണ്. ഒരു പ്രത്യേകവിഭാഗത്തിൽപ്പെടുന്ന ഗ്രന്ഥസമുച്ചയം എന്ന അർത്ഥവും അതിനു പില്ക്കാലത്ത് ലഭിക്കുകയുണ്ടായി. ഇന്ന് ഈ അർത്ഥത്തിലാണ് പുരാണപദം പ്രധാനമായും പ്രയോഗിച്ചു വരുന്നത്. പതിനെട്ടുപുരാണങ്ങളും അതിലധികം ഉപപുരാണങ്ങളും പുരാണപദത്തിന്റെ അർത്ഥ പരിധിക്കുള്ളിൽപെടുന്നു. സർഗ്ഗാത്മകങ്ങളായ ഇതിഹാസങ്ങളെ അപേക്ഷിച്ച് അല്പം താഴ്ന്നപടിയിൽ നില്ക്കുന്നവയാണെങ്കിലും എണ്ണം കൊണ്ടും വിഷയവൈവിദ്ധ്യംകൊണ്ടും ഭാരതീയ സംസ്കാരപാരമ്പര്യത്തിന്റെ ബൃഹത്തായ സ്രോതസ്സെന്ന നിലയിൽ പഠനാർഹങ്ങളും ശ്രദ്ധേയങ്ങളുമാണ് പുരാണങ്ങൾ.

പുരാണങ്ങളെ അവയുടെ ലക്ഷണം വച്ചുകൊണ്ട് മഹാപുരാണങ്ങളെന്നും ഉപപുരാണങ്ങളെന്നും രണ്ടായി തരംതിരിക്കാറുണ്ട്. രജോഗുണപ്രധാനനായ ബ്രഹ്മാവിനെ സംബന്ധിക്കുന്നവയാണ്, ബ്രഹ്മപുരാണം, ബ്രഹ്മാണ്ഡപുരാണം, ബ്രഹ്മവൈവർത്തപുരാണം, മാർക്കണ്ഡേയപുരാണം, ഭവിഷ്യപുരാണം വാമനപുരാണം എന്നീ ആറെണ്ണം. വിഷ്ണുപുരാണം, ഭാഗവതപുരാണം, നാരദീയപുരാണം, ഗാരുഡപുരാണം, പത്മപുരാണം, വരാഹപുരാണം എന്നിവ സത്വഗുണപ്രധാനനായ വിഷ്ണുവിനു പ്രാധാന്യം നൽകുന്നു. തമോഗുണ പ്രധാനനായ ശിവനു പ്രാധാന്യം നൽകുന്നവയാണ് വായുപുരാണം, ലിംഗപുരാണം, സ്കന്ദപുരാണം, അഗ്നിപുരാണം, മത്സ്യപുരാണം, കൂർമ്മപുരാണം, എന്നിവ. ഈ പതിനെട്ട് എണ്ണമാണു മഹാപുരാണങ്ങൾ. എന്നാൽ ചിലപുരാണങ്ങളെ സംബന്ധിച്ച് പക്ഷാന്തരങ്ങൾ ഇല്ലാതില്ല. ചിലർ ശ്രീമദ്ഭാഗവതത്തിന്റെ സ്ഥാനം ദേവീഭാഗവതത്തിനു നൽകുമ്പോൾ ആ സ്ഥാനം മറ്റുചിലർ കാളികാപുരാണത്തിനു നൽകുന്നു. ചിലർ ശിവപുരാണത്തെ മഹാപുരാണങ്ങളിൽ ഒന്നായി പരിഗണിക്കുന്നു. മഹാപുരാണങ്ങളെ സംബന്ധിച്ച് ഇങ്ങനെ ചില അഭിപ്രായാന്തരങ്ങൾ ഇന്നും നിലനില്ക്കുന്നുണ്ട്.

ഉപപുരാണങ്ങളുടെ സംഖ്യയും പതിനെട്ടാണ്. എന്നാൽ ഇന്ന് അറിയപ്പെടുന്ന ഉപപുരാണങ്ങളുടെ സംഖ്യ അതിൽ അധികം വരും. ഏതെല്ലാമാണ് ഉപപുരാണങ്ങൾ എന്ന കാര്യത്തിൽ പുരാണങ്ങൾക്കു തമ്മിൽത്തന്നെ അഭിപ്രായൈക്യമില്ല. കൂർമ്മപുരാണം ഉപപുരാണങ്ങളായി പരിഗണിക്കുന്നത്, സനൽക്കുമാരം, നാരസിംഹം, സ്കാന്ദം, ശിവധർമ്മം, ദൗർവാസസം, നാരദീയം, കാപിലം, മാഹേശ്വരം, ഔശനസം, ബ്രഹ്മാണ്ഡം, വാരുണം, കാളികം, വാമനം, സാംബം, സൗരം, പാരാശരം, മാരീചം, ഭാർഗ്ഗവം എന്നിവയാണ്. അല്പം വ്യത്യസ്തമായ ഒരു പാഠമാണ് ദേവീഭാഗവതത്തിന്റേത്. ബൃഹദ്ധർമ്മപുരാണത്തിന്റെ പാഠത്തിനും ഭേദമുണ്ട്. ഇങ്ങനെ ഉപപുരാണങ്ങളുടെ കാര്യത്തിലും അഭിപ്രായഭേദം കാണാം.

സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതികൾ, മന്വന്തരം ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം എന്നിങ്ങനെ പത്തു ലക്ഷണങ്ങളാണ് പുരാണങ്ങൾക്ക് ശ്രീമദ്ഭാഗവതം കല്പിക്കുന്നത്. സൃഷ്ടി, വിസൃഷ്ടി, സ്ഥിതി, പാലനം, കർമ്മവാസന, മനുവാർത്ത, പ്രളയവർണ്ണന, മോക്ഷനിരൂപണം, ഹരികീർത്തനം, ദേവകീർത്തനം എന്നിങ്ങനെ പത്തുലക്ഷണങ്ങൾ ബ്രഹ്മവൈവർത്തപുരാണവും നിർദ്ദേശിക്കുന്നു. കോശകർത്താവായ അമരസിംഹൻ, സർഗ്ഗം, പ്രതിസർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം എന്നിങ്ങനെ അഞ്ചുലക്ഷണങ്ങളേ നൽകുന്നുള്ളു. മഹാപുരാണമെന്നോ ഉപപുരാണമെന്നോ വേർതിരിക്കാതെ പുരാണങ്ങൾക്ക് പൊതുവേ ലക്ഷണം കല്പിച്ചിരിക്കുകയാണ് കോശകാരൻ. അപ്പോൾ മഹാപുരാണം ഉപപുരാണം എന്നീവിഭജനത്തിന് എന്താണ് അടിസ്ഥാനം? പത്തു ലക്ഷണങ്ങൾ ഉള്ളവയെ മഹാപുരാണങ്ങളെന്നും അഞ്ചു ലക്ഷണങ്ങൾ ഉള്ളവയെ ഉപപുരാണങ്ങൾ എന്നുമാണ് ഭാഗവതവും ബ്രഹ്മവൈവർത്ത പുരാണവും വ്യവച്ഛേദിച്ചിരിക്കുന്നത്. എന്നാൽ പത്തു ലക്ഷണങ്ങളും തികഞ്ഞവയല്ല മിക്ക പുരാണങ്ങളും. അതുപോലെ അഞ്ചു ലക്ഷണങ്ങൾ ഇല്ലാത്ത ഉപപുരാണങ്ങളും ഉണ്ട്. യാഥാർത്ഥത്തിൽ മഹാപുരാണമെന്നും ഉപപുരാണമെന്നും വിഭജിക്കുന്നതിന് ശരിയായ ഒരു അടിസ്ഥാനം ചൂണ്ടിക്കാണിക്കപ്പെട്ടിട്ടില്ല. അതുകൊണ്ട് നിർദ്ദിഷ്ടമായ അഞ്ചോഅതിലധികമോ ലക്ഷണങ്ങൾ ഉള്ളവയെ മഹാപുരാണങ്ങളായും അതിൽ കുറഞ്ഞവയെ ഉപപുരാണങ്ങളായും കരുതുന്നതിൽ തെറ്റില്ല.

ലക്ഷണംകൊണ്ട് അർത്ഥമാക്കുന്നത് പ്രതിപാദ്യവിഷയങ്ങളാണല്ലോ. പല പുരാണങ്ങളും ലക്ഷണോക്തമായ വിഷയങ്ങളിൽ പലതും വിട്ടുകളയുകയോ അശ്രദ്ധയോടെ പ്രതിപാദിക്കുകയോ ചെയ്തിരിക്കുകയാണ്. മാത്രമല്ല, ചിലതിൽ ലക്ഷണബാഹ്യമായ ഒട്ടേറെ വിഷയങ്ങൾ പ്രതിപാദിക്കുകയും ചെയ്തിട്ടുണ്ട്. വേദാധികാരമില്ലാത്തവർക്ക് വൈദികാശയങ്ങൾ വിശദീകരിച്ചുകൊടുക്കുകയാണ് പുരാണങ്ങളുടെ ധർമ്മം. ആഖ്യാനോപാഖ്യാനങ്ങളിലൂടെയാണ് പുരാണങ്ങൾ ആ ധർമ്മം നിറവേറ്റുന്നത്. എന്നാൽ അവയോടൊപ്പം മതപരവും സാമൂഹികവുമായ വിഷയങ്ങൾ പ്രതിപാദിച്ചിരിക്കുന്നതും ചിലപുരാണങ്ങളിൽ കാണാം. കല, സാഹിത്യം, ഭൈഷജ്യം, ആചാരങ്ങൾ, ഭക്ഷ്യാഭക്ഷ്യങ്ങൾ, വിശിഷ്ടാചാരങ്ങൾ, ആശൗചവിധികൾ, ബ്രാഹ്മണർക്കുമാത്രം ബാധകമാകുന്ന കർമ്മനിയമങ്ങൾ, ദ്രവ്യശുദ്ധി തുടങ്ങി ധാരാളം വിഷയങ്ങൾ പുരാണങ്ങളിൽ കടന്നുകൂടിയിട്ടുണ്ട്. ഇവയിൽ പലതും പില്ക്കാലത്ത് പുരാണങ്ങളോടു കൂട്ടിച്ചേർത്തവ യായിരിക്കുമെന്നാണ് ചരിത്രകാരന്മാർ അനുമാനിക്കുന്നത്. പുരാണ ലക്ഷണങ്ങളെക്കുറിച്ചുള്ള നിഷ്കൃഷ്ടമായ പഠനം ഭാരതത്തിന്റെ ആദ്ധ്യാത്മികവും സാംസ്കാരികവുമായ പരിവർത്തന കഥ വ്യക്തമാക്കുന്ന ഒരു കണ്ണിയാണെന്ന കാര്യത്തിൽ സംശയമില്ല.

മുൻപുസൂചിപ്പിച്ച അഞ്ചുലക്ഷണങ്ങളിൽ ആദ്യത്തേതാണ് സർഗ്ഗം. ആദിമകാരണത്തിന്റേയും പഞ്ചഭൂതാത്മകമായ ജഗത്തിന്റേയും സൃഷ്ടിയാണ് 'സർഗ്ഗ'ത്തിനുവിഷയം. നാമരൂപങ്ങളാൽ നാനാത്വം പ്രാപിക്കുന്ന സ്ഥാവരജംഗമങ്ങളുടേയും ജീവന്റേയും സൃഷ്ടിക്രമമാണ് വിസർഗ്ഗത്തിൽ വർണ്ണിക്കുന്നത്. 'വംശ'ത്തിൽ വിഭിന്നവംശങ്ങളുടെ ഉത്പത്തിയെക്കുറിച്ചു പ്രതിപാദിക്കുന്നു. കാലത്തിന്റെ അത്യന്ത സ്ഥൂലവും സൂക്ഷ്മവുമായ അളവും ഓരോകാലത്തും ഭരിക്കുന്ന മനുക്കളുടെ ചരിത്രവുമാണ് മന്വന്തരത്തിനു വിഷയം. കഴിഞ്ഞതും വരാനിരിക്കുന്നതുമായ വംശപരമ്പരയെക്കുറിച്ചും പ്രസിദ്ധരായ രാജാക്കന്മാരെക്കുറിച്ചും വംശാനുചരിതത്തിൽ വർണ്ണിക്കുന്നു. ഈ അഞ്ചുവിഷയങ്ങളും വിശദമായോ ക്രമത്തിനോ എല്ലാപുരാണങ്ങളിലും കണ്ടെന്നു വരില്ല. അതിനാൽ പുരാണ പ്രതിപാദ്യമായ വിഷയങ്ങളെ സംബന്ധിച്ച ഒരു രൂപരേഖമാത്രമാണ് ലക്ഷണംകൊണ്ടു നിർദ്ദേശിക്കപ്പെടുന്നത്. അല്ലാതെ അലംഘ്യമായ ഒരു നിയാമകതത്ത്വമല്ലെന്ന് അനുമാനിക്കാം.

അഷ്ടാദശപുരാണങ്ങളും വ്യാസനിർമ്മിതങ്ങളാണെന്ന് പൊതുവേ വിശ്വസിച്ചുവരുന്നു. എന്നാൽ ചരിത്രപണ്ഡിതന്മാരും പുരാണജ്ഞന്മാരും പുരാണങ്ങളുടെ എല്ലാം കർത്തൃത്വം വ്യാസനു നൽകാൻ വിസമ്മതിക്കുന്നു. അവരുടെ വാദങ്ങൾക്ക് അനുകൂലമായ സൂചനകൾ പുരാണങ്ങളിൽത്തന്നെ കാണാൻ കഴിയും. ഓരോ മന്വന്തരത്തിലും വരുന്ന ദ്വാപരയുഗത്തിൽ വ്യാസൻ ആവിർഭവിച്ച് പുരാണങ്ങൾ ചമയ്ക്കുന്നു. ഇത് ഏഴാമത്തെ ശുഭമായ വൈവസ്വതമന്വന്തരമാണ്. അതിലെ ഇരുപത്തിയെട്ടാമത്തെ ചതുർയുഗമാണു നിലവിലുള്ളത്. ഈ യുഗത്തിലെ ദ്വാപരത്തിൽ സത്യവതീസൂനുവായ വ്യാസനാണ് പുരാണകർത്താവ്. കഴിഞ്ഞ ദ്വാപരങ്ങളിൽ ഇരുപത്തിയേഴു വ്യാസന്മാർ പുരാണ രചന നിർവഹിച്ചിട്ടുണ്ട്. എന്നു ദേവീഭാഗവതം ചൂണ്ടിക്കാണിക്കുന്നു. കാലക്രമത്തിൽ പുരാണങ്ങളുടെ അംഗീകാരം നഷ്ടപ്പെടുമ്പോൾ വിഷ്ണു വ്യാസരൂപത്തിൽ അവതരിച്ച് ഓരോയുഗത്തിലും പുരാണം പുനരാഖ്യാനം ചെയ്യുന്നു' എന്നു മത്സ്യപുരാണം പറയുന്നു. ഇതിൽ നിന്ന്, യുഗംതോറും പുരാണം ചമയ്ക്കുന്ന വ്യാസൻ ഒരാളല്ല എന്ന കാര്യം പുരാണങ്ങൾക്കും സമ്മതമാണെന്നുവരുന്നു. എന്നാൽ ഒരു യുഗത്തിലെ എല്ലാപുരാണങ്ങളുടെയും കർത്തൃത്വം ഒരു വ്യാസനാണ് പുരാണങ്ങൾ നല്കുന്നത്. ചരിത്രകാരന്മാരും പുരാണജ്ഞന്മാരും വസ്തുതകൾ വച്ചുകൊണ്ട് യുക്തിപൂർവ്വം സമർത്ഥിച്ചാലും പുരാണങ്ങളുടെയെല്ലാം കർത്താവ് ഒരേ ഒരു വ്യാസനാണെന്നസങ്കല്പം ഭാരതീയരുടെ മനസ്സിൽ ഇളക്കമറ്റ ഒരു യാഥാർത്ഥ്യമായിത്തന്നെ ഇന്നും നിലനില്ക്കുന്നു.

നൈമിശാരണ്യത്തിൽ വച്ച് സൂതനും ഋഷിമാരും തമ്മിൽ നടത്തുന്ന സംവാദരൂപത്തിലാണ് പുരാണങ്ങളുടെ രചന. ഋഷിമാർ സംശയം ഉന്നയിക്കുകയോ വിശദീകരണം ആവശ്യപ്പെടുകയോ ചെയ്യുമ്പോൾ സൂതൻ മറുപടി പറയുന്നവിധത്തിലുള്ള ആവിഷ്കാരം പുരാണങ്ങളുടെ വ്യവസ്ഥാപിതമായ രചനാരൂപമാണെന്നു പറയാം. സൂതൻ കഥാവക്താവും സംശയഛേത്താവു മായിട്ടാണ് പ്രത്യക്ഷപ്പെടുന്നതെങ്കിലും വേദജ്ഞനോ വേദാധികാരിയോ ആയ ബ്രാഹ്മണനല്ല, സ്ത്രീകൾ, ശൂദ്രർ, അധമദ്വിജർ എന്നിവർക്ക് വേദാർത്ഥം ഗ്രഹിക്കുവാൻവേണ്ടി നിർമ്മിക്കപ്പെട്ട പുരാണങ്ങളുടെ വക്താവാണ്. ചോദ്യകർത്താക്കളാകട്ടെ, വേദജ്ഞരായ ഋഷിമാരും! ഈ വൈപരീത്യം ശ്രദ്ധേയമാണ്, വേദജ്ഞരെന്ന് വച്ചിട്ടുള്ള ഋഷിമാർക്ക് വേദതത്ത്വം വേണ്ടതുപോലെയോ

കാലാനുസൃതമായോ ഗ്രഹിക്കാൻ കഴിഞ്ഞിട്ടില്ല എന്നാണല്ലോ ഇവരുടെ സംവാദം നൽകുന്ന സൂചന. വേദതത്ത്വം വ്യാസമുഖത്തുനിന്ന് നേരിട്ട് ഗ്രഹിക്കാൻ കഴിഞ്ഞ ആളാണ് സൂതൻ. ആ ഭാഗ്യം സിദ്ധിച്ചവരല്ല ഋഷിമാർ. അതിനാൽ ഈ ചോദ്യോത്തരരീതിയിൽ പങ്കെടുക്കുന്നവർ അതിനു തികച്ചും അർഹർതന്നെ.

യജ്ഞങ്ങളുടെ ഉപാംഗമായി പ്രാചീനകഥാഖ്യാനങ്ങൾ നിർവഹിച്ചുവന്നിരുന്നത് ബ്രാഹ്മണരാണ്. ആ സ്ഥാനമാണ് പില്ക്കാലത്ത് സൂതനു ലഭിച്ചത്. പുരാണസംഹിതകൾ ക്രോഡീകരിച്ച ശേഷം വ്യാസൻ സ്വശിഷ്യനായ ലോമഹർഷണൻ എന്ന സൂതനെ പഠിപ്പിക്കുകയും അദ്ദേഹം അത് ആറ് വ്യത്യസ്ത പാഠങ്ങളാക്കി ആറ് ബ്രാഹ്മണശിഷ്യന്മാരെ പഠിപ്പിക്കുകയും ചെയ്തതായി വിഷ്ണുപുരാണം, വായുപുരാണം, എന്നിവയിൽ പരാമർശിച്ചിട്ടുണ്ട്. താൻ ഈ കൃതി വേദവ്യാസമുഖത്തുനിന്ന് നേരിട്ടുപഠിച്ചതാണെന്ന് ശ്രീമദ്ഭാഗവതത്തിലും ദേവീഭാഗവതത്തിലും സൂതൻ തന്നെ പറയുന്നുമുണ്ട്. എന്നാൽ ഈ പുരാണങ്ങൾ എല്ലാം ആഖ്യാനം ചെയ്യുന്ന സൂതൻ ഒരാൾ തന്നെയോ? ലോമഹർഷണനെന്ന സൂതനെ ബലരാമൻ ഹനിച്ചതായും മഹർഷിമാരുടെ അപേക്ഷ അനുസരിച്ച്, കൊല്ലപ്പെട്ട സൂതന്റെ പുത്രനെ ആ സ്ഥാനത്ത് അവരോധിച്ചതായും ശ്രീമദ്ഭാഗവതത്തിൽ വർണ്ണിച്ചിട്ടുണ്ട്. അതിനാൽ ലോമഹർഷണനോ അദ്ദേഹത്തിന്റെ പുത്രനോ ആണ് പുരാണങ്ങളിൽ കഥാവക്താവായി പ്രത്യക്ഷപ്പെടുന്ന സൂതൻ. പുരാണവിഷയങ്ങൾ ചമൽകാരത്തോടെ ഹൃദയാവർജ്ജകമായി, പൂർവസംഭവങ്ങളെ അതേവിധം ഉദ്ധരിച്ച് പറയാൻ കഴിവുള്ള സൂതൻ കഥാപാത്രങ്ങൾക്കു പിന്നിൽ നിന്നുകൊണ്ട് കഥാഗതിയെ നിയന്ത്രിക്കുകയും ചുരുക്കം ചില അവസരങ്ങളിൽമാത്രം രംഗത്തുവരികയും ചെയ്യുന്നു. ആഖ്യാനത്തിലെ അനുസ്യൂതത്വം നിലനിർത്തുന്നത് സൂതനാണ്. പുരാണകഥാപ്രവക്താവായ സൂതന്റെ സ്ഥാനം വ്യാസന് തൊട്ടുതാഴെയാണെന്നതിൽ സംശയമില്ല.

പുരാണങ്ങൾ, വേദതുല്യങ്ങളും വേദാർത്ഥങ്ങളെ വിശദീകരിക്കുന്നവയുമാണെന്ന് പുരാണങ്ങൾ തന്നെ വെളിപ്പെടുത്തുന്നു. ബ്രഹ്മോച്ഛിഷ്ടമാണ് ഇതിഹാസ പുരാണങ്ങൾ എന്ന് ബൃഹദാരണ്യോപനിഷത്ത് സൂചിപ്പിക്കുന്നു. പുരാണം പഞ്ചമവേദമാണെന്ന് പറയാറുണ്ട്. എന്തായാലും പാവനമായ ഒരു പാരമ്പര്യം ഈ ഗ്രന്ഥസമുച്ചയത്തിനു ലഭിച്ചിട്ടുണ്ടെന്ന് തീർച്ചയാണ്.

പുരാണങ്ങളുടെയെല്ലാം അടിസ്ഥാനപ്രമാണമായിവർത്തിക്കുന്നത് ധർമ്മമാണ്. ലോകത്തിന്റെ നിലനില്പിനുതന്നെ അടിസ്ഥാനം ആ ധർമ്മമാണ്. നാമരൂപങ്ങൾ കൊണ്ട് വ്യത്യസ്തമായികാണപ്പെടുന്ന ജീവരാശികൾക്ക് സഹജമായ ആന്തരിക പാരസ്പര്യമുണ്ട്. അതിനാൽ അവയുടെ വൃദ്ധിക്ഷയങ്ങളും പരസ്പരബദ്ധമാണ്. വ്യക്തികൾക്ക് സ്വധർമ്മം നിർവഹിക്കാനുള്ളതുപോലെ പ്രധാനമാണ് അന്യരോടുള്ള കടമയുടെ നിർവഹണവും. അതിനു കരുത്തുറ്റവനാകണം മനുഷ്യൻ. സ്വധർമ്മാനുഷ്ഠാനത്തിൽ നിന്നേ ആ കരുത്ത് ലഭിക്കൂ. സ്വധർമ്മം യഥായോഗ്യം അനുഷ്ഠിക്കാൻ സഹായിക്കുന്ന ജീവിതവ്യവസ്ഥയാണ് വർണ്ണാശ്രമധർമ്മം. ആ വ്യവസ്ഥയ്ക്ക് വിധേയമായ ജീവിതം വ്യക്തിയെ അനായാസം മുക്തിയിലേക്കു നയിക്കുന്നു.

ജീവിതത്തിന്റെ ആത്യന്തിക മൂല്യമാണു മുക്തി. അതിനുള്ള സമർത്ഥവും പ്രായോഗികവുമായ ഉപായമായിട്ടാണ് ത്രിവർഗ്ഗത്തെ കരുതേണ്ടത്. ലൗകികജീവിതത്തെ കൂട്ടുപിടിച്ചുകൊണ്ടു തന്നെ പരമലക്ഷ്യത്തിലേക്കു ചെന്നെത്താമെന്ന പ്രായോഗികവും ലളിതവുമായ വീക്ഷണമാണ് പുരാണങ്ങളുടേത്. ശുദ്ധിയും ഹൃദയസാരള്യവും ജീവിതത്തിന്റെ നിയാമകതത്ത്വമായി കരുതുന്നവന് മാത്രമേ ജീവിതം അർത്ഥവത്താകൂ. അവനുമാത്രമേ ആത്യന്തിക ലക്ഷ്യത്തിലെത്താനും കഴിയൂ. ജീവിതം സാർത്ഥകമാക്കിത്തീർക്കാൻ, പുരാണങ്ങൾ നിർദ്ദേശിക്കുന്നത് നാല്ഉപാധികളാണ്: സാമൂഹികസമായോഗം, ഉപാസന, ശാസ്ത്രാവബോധം, സ്വധർമ്മാനുഷ്ഠാനം. ഈ നാലും യഥായോഗ്യം അനുഷ്ഠിക്കാൻ കഴിയുന്നവന് അപ്രാപ്യമായി ഒന്നുമില്ല. ചിലപുരാണങ്ങൾ ഈ നാലിൽ ഏതെങ്കിലും ചിലതിന് പ്രാധാന്യം കൊടുത്തു എന്നുവരാം. ഈ ഉപാധികളെ അവലംബിച്ചുകൊണ്ട് അർത്ഥവത്തായ ജീവിതം നയിക്കാനാണ് പുരാണങ്ങൾ ഉദ്ബോധിപ്പിക്കുന്നത്.

ശ്രീമദ്ദേവീഭാഗവതം, വിഭജനമനുസരിച്ച് ഉപപുരാണങ്ങളിലാണ് ഉൾപ്പെടുന്നതെങ്കിലും പ്രാധാന്യംകൊണ്ടും പ്രാചുര്യം കൊണ്ടും അതിന് മഹാപുരാണങ്ങളുടെ മഹത്ത്വം ലഭിച്ചിട്ടുണ്ട്. രൂപശില്പത്തിന്റെ ദാർഢ്യവും പ്രതിപാദ്യത്തിലെ വ്യക്തതയും അതിനെ അത്യന്തം ആകർഷകമാ

ക്കുന്നു. എടുത്തുപറയേണ്ട ബാഹ്യമായ കാരണങ്ങളിൽ ഒന്ന് അതിലെ ഭാഷയുടെ ലാളിത്യവും സൗന്ദര്യവുമാണ്. വിഷയങ്ങൾ നേരിട്ട് അനുവാചക ഹൃദയങ്ങളിലേക്ക് സംക്രമിപ്പിക്കാൻ അതിലെ ചടുലവും ചമൽക്കാരഭാസുരവുമായ ഭാഷയ്ക്കുകഴിയും. വിവക്ഷിതം അന്യൂനമായി വ്യക്തമാക്കാൻ തക്ക കരുത്തും അതിനുണ്ട്. കല്പിതകഥകളാണെന്നുവെച്ചാൽത്തന്നെയും ജീവിതയാഥാർത്ഥ്യങ്ങൾ അതിൽ സ്പന്ദനം ചെയ്യുന്നു. അവിടവിടെ ആലേഖനം ചെയ്തിരിക്കുന്ന വാങ്മയചിത്രങ്ങൾ പുരാണ കർത്താവിലെ കവിയെയും കാട്ടിത്തരുന്നു. പ്രകൃതിയുടേതായാലും ആരാധനാമൂർത്തിയുടേതായാലും ഓരോചിത്രത്തിനും അത്യന്തം ഉദാത്തമായ ഭാവം കൈവന്നിട്ടുണ്ട്. കാവ്യത്തിനും പുരാണത്തിനും തമ്മിലുള്ള ദൂരം ഇതിൽ നന്നേ കുറവാണ്.

പന്ത്രണ്ടു സ്കന്ധങ്ങളിലായി മൂന്നൂറ്റിപതിനെട്ട് അദ്ധ്യായങ്ങളുള്ള ഇതിലെ ഗ്രന്ഥസംഖ്യ പതിനെണ്ണായിരമാണ്. നൈമിശാരണ്യത്തിൽ സമ്മേളിച്ചിരിക്കുന്ന മഹർഷിമാരുടെ ചോദ്യത്തിന് സൂതൻ ഉത്തരം പറയുന്ന വിധത്തിലാണ് ഇതിന്റേയും രചന. പരാശക്തിയും പരമാത്മസ്വരൂപിണിയുമായ ജഗദംബികയുടെ പ്രാധാന്യത്തെയും അധീശിത്വത്തേയും ഉയർത്തിക്കാട്ടുകയാണ് ദേവീഭാഗവതത്തിന്റെ പ്രധാന ലക്ഷ്യം. അതിനുവേണ്ടി പുരാണ പ്രസിദ്ധങ്ങളായ പല കഥകളും രൂപഭേദം വരുത്തി ആഖ്യാനം ചെയ്തിട്ടുണ്ട്. തക്ഷകദംശനമേറ്റ് അപമൃത്യുവടഞ്ഞ ജനമേജയനെ സർപ്പസത്രത്തിൽനിന്നു പിന്തിരിപ്പിച്ച്, വ്യാസൻ ദേവീഭാഗവതം കേൾപ്പിക്കുന്നു. അതനുസരിച്ച് ജനമേജയൻ നടത്തിയ ദേവീമഖത്തിന്റെ ഫലമായി പരീക്ഷിത്തിന് മുക്തിലഭിക്കുന്നു. ഇതാണ് ദേവീഭാഗവതത്തിലെ സ്ഥൂലമായ കഥാതന്തു. ഇതിൽ നിബന്ധിച്ചിരിക്കുന്ന ഒട്ടേറെ ആഖ്യാനോപാഖ്യാനങ്ങളിലൂടെയാണ് പരാശക്തിയുടെ സർവാതിശായിത്വത്തെ വ്യക്തമാക്കുന്നത്. ആനുഷംഗികമായി, രാമചരിതം, കൃഷ്ണചരിതം, തുളസീമാഹാത്മ്യം, രുദ്രാക്ഷമാഹാത്മ്യം, ഭസ്മധാരണവിധി, ശൗചസ്നാനാദിവിധികൾ, സന്ധ്യാവന്ദനം, ഗായത്രീമാഹാത്മ്യം, ഗായത്ര്യുപാസന, ഗായത്രീസഹസ്രനാമം എന്നുതുടങ്ങി ഒട്ടേറെ വിഷയങ്ങളും നിബന്ധിച്ചിട്ടുണ്ട്.

സർഗ്ഗം, പ്രതിസർഗ്ഗം, വംശം, മന്വന്തരം, വംശാനുചരിതം എന്നിങ്ങനെ അഞ്ചുലക്ഷണങ്ങളാണ് പുരാണത്തിനു ദേവീഭാഗവതം നിർദ്ദേശിക്കുന്നത്. ആ അഞ്ചുലക്ഷണങ്ങളും ഇതിൽ സമന്വയിച്ചിട്ടുണ്ട്. നിർഗ്ഗുണയും നിത്യയും സർവവ്യാപിനിയും ശിവയും യോഗഗമ്യയും തുരീയയുമായ പരമേശ്വരിയുടെ സാത്വികവും രാജസവും താമസവുമായ പ്രകടീഭാവങ്ങളാണ് മഹാലക്ഷ്മിയും സരസ്വതിയും മഹാകാളിയും. അവരുടെ സൃഷ്ട്യർത്ഥമുള്ള ആവിർഭാവത്തെയാണ് സർഗ്ഗമെന്നു ദേവീഭാഗവതം പറയുന്നത്. ജഗത്സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് വേണ്ടി ബ്രഹ്മവിഷ്ണുമഹേശ്വരന്മാരുടെ സൃഷ്ടിയെപ്പറ്റി പ്രതിപാദിക്കുന്നതാണ് പ്രതിസർഗ്ഗം. സോമസൂര്യവംശങ്ങളിൽപ്പെട്ട രാജാക്കന്മാരുടെയും ഹിരണ്യകശിപു തുടങ്ങിയവരുടെയും വംശവർണ്ണനയാണു 'വംശത്തിനു വിഷയം. സ്വായംഭുവാദി മനുക്കളുടെയും അവരുടെ കാലസംഖ്യയെയും കുറിച്ചുള്ള പ്രതിപാദനമാണ് മന്വന്തരം. അവരുടെ വംശപരമ്പരയെക്കുറിച്ച് വംശാനുചരുതത്തിലും വർണ്ണിക്കുന്നു. ദേവീഭാഗവതത്തിൽ ഈ വിഷയങ്ങൾ അഞ്ചും വിസ്തരിച്ചുതന്നെ വർണ്ണിച്ചിട്ടുണ്ട്.

ശ്രീദ്ദേവീഭാഗവതത്തിലെ ഉള്ളടക്കത്തിന് സ്പഷ്ടമായി രണ്ടു ഭാഗങ്ങൾ ഉള്ളതായി കാണാം. മധുകൈടഭന്മാർ, മഹിഷാസുരൻ ശുംഭനിശുംഭന്മാർ, ചണ്ഡമുണ്ഡന്മാർ, ദുർമുഖൻ, രക്തബീജൻ തുടങ്ങിയ അസുരന്മാരെ നിഗ്രഹിക്കുന്നതിനും ദേവന്മാരെയോ ഭക്തന്മാരെയോഅനുഗ്രഹിക്കുന്നതിനുമായി പരാശക്തി മൂർത്തിത്വം കൈക്കൊള്ളുന്നതാണ് ആറാംസ്കന്ധം ഉൾപ്പെടെയുള്ള ആദ്യഭാഗത്തെ വിഷയം. ദേവി ശത്രുസംഹാരം നടത്തുന്നത് പലരൂപത്തിലാണ്. അതിനുവേണ്ടി ചിലപ്പോൾ ജഗദംബിക മൂർത്തിഭാവം സ്വീകരിക്കുന്നു. ചിലപ്പോൾ അന്യർക്ക് അതിനുവേണ്ട ശക്തി നൽകുകയാവും ചെയ്യുക. മധുകൈടഭന്മാരെ വധിക്കുന്നതിന് ദേവി വിഷ്ണുവിനുവേണ്ട ശക്തിയും സഹായവും നൽകുന്നു. എന്നാൽ മഹിഷാസുരനെ നിഗ്രഹിക്കുന്നതിന് ദേവി, ഉഗ്രമൂർത്തിയായി അവതരിക്കുന്നു. ശുംഭനിശുംഭന്മാരെയും ചണ്ഡമുണ്ഡന്മാരെയും നിഗ്രഹിക്കുന്നത് മൂർത്തിരൂപം കൈക്കൊണ്ടിട്ടാണ്. ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനും അവരുടെ ശത്രുക്കളെ നിഗ്രഹിക്കുന്നതിനും ദേവി മൂർത്തീരൂപം ധരിക്കുന്നു. സുദർശനനെ അനുഗ്രഹിക്കാനും ശത്രുക്കളെ സംഹരിക്കാനും ദേവിസിംഹവാഹിനിയായി ആവിർഭവിക്കുന്നു. ദേവീമന്ത്രോപാസകരായ ഭക്തന്മാരെ ശക്തിപ്രദാനത്തിലൂടെ സഹായിക്കുന്നതും ദേവീഭാഗവതത്തിൽ കാണാം. പരാശക്തിയായ ജഗദീശ്വരിയുടെ ബീജമന്ത്രത്തിന് അദ്ഭുതാവഹമായ ശക്തിയുണ്ട്. അത് അറിയാതെ ഉച്ചരിച്ചാൽപാലും ഫലവത്തായിത്തീരുമെന്ന് ചിലകഥകൾ വ്യക്തമാക്കുന്നു. ഇങ്ങനെ ദേവി ശത്രുസംഹാരത്തിനായി മൂർത്തി ഭേദം കൈക്കൊണ്ട് ആവിർ

ഭവിക്കുകയും ഭക്തന്മാരെയും ചിലപ്പോൾ ദേവന്മാരെയും പ്രത്യക്ഷമായോ പരോക്ഷമായോ സഹായിച്ച് അനുഗ്രഹിക്കുകയും ചെയ്യുന്നകഥകളാണ് ആദ്യഭാഗത്ത് കാണുക.

ഏഴാംസ്കന്ധം മുതൽ തുടങ്ങുന്നത് കുറെ വ്യത്യസ്തമായ മറ്റൊരു വിഷയമാണ്. ദേവിയുടെ മൂർത്തിഭേദങ്ങളുടെ ആവിർഭാവത്തിന്റെ പൊരുളും ഓരോമൂർത്തിയുടെയും ഉപാസനാവിധികളും മന്ത്രങ്ങളും സ്തുതികളും മറ്റുമാണ്, രണ്ടാമത്തെ പ്രകരണത്തിൽ കാണുക. പരാശക്തി പരമാത്മാവിനോടു ചേർന്ന് അഭിന്നമായിട്ടാണ് സദാ വർത്തിക്കുന്നത്. ശക്തിസ്വരൂപത്തിൽ അവൾ ജഗത്താകെ വ്യാപിച്ചിരിക്കുകയും ചെയ്യുന്നു. അതിനെ പ്രകൃതിയെന്നോ ആദിശക്തിയെന്നോ മൂലപ്രകൃതിയെന്നോ വിളിക്കാം. ശക്തനിൽ ശക്തിയെന്നതുപോലെ, ആഭരണങ്ങളിൽ സ്വർണ്ണമെന്നതുപോലെയാണ്, അവളുടെ പരമാത്മാവിലെ സ്ഥിതി. സൃഷ്ടിയുടെ ആരംഭത്തിൽ മൂലപ്രകൃതി ദുർഗ്ഗ, രാധ, ലക്ഷ്മി, സരസ്വതി, സാവിത്രി എന്നിങ്ങനെ അഞ്ചുരൂപങ്ങൾ കൈക്കൊള്ളുന്നു. കലാംശങ്ങളായി വീണ്ടും ദേവിമാർ ആവിർഭവിക്കുന്നു. ഗംഗ, തുളസി, മാനസാ, ദേവസേനാ, (ഷഷ്ഠി) മംഗളചണ്ഡിക, ഭൂമി തുടങ്ങിയവർ അംശസംഭൂതരാണ്. അതിന്റെയും അംശത്താൽ സംഭവിച്ചവരാണ് സ്വാഹാ, സ്വധാ, ദക്ഷിണാ, ദീക്ഷാ, സ്വസ്തി, പുഷ്ടി, എന്നിങ്ങനെയുള്ള മുപ്പത്തിയാറു ദേവീഭേദങ്ങൾ. ഇവരെ ഉപാസിക്കേണ്ട വിധികൾ, പൂജാദ്രവ്യങ്ങൾ, അതിനുള്ള മന്ത്രങ്ങൾ, സ്തുതികൾ തുടങ്ങിയവയാണ് സ്ഥൂലമായ രണ്ടാമത്തെ പ്രകരണം. ചുരുക്കത്തിൽ പരാശക്തിയുടെ ആവിർഭാവവും ഉപാസനവിധികളുമാണ് ദേവീഭാഗവതത്തിന്റെ സുത്രവാക്യം.

പരമാത്മാഭിന്നയാണു പരാശക്തി. പരമാത്മാവിനെപ്പോലെ അവൾ നിർഗുണയും സഗുണയുമാണ്. സൃഷ്ടിയുടെ ആരംഭത്തിൽ അവൾ സഗുണഭാവം സ്വീകരിക്കുന്നു. പരമാത്മാവിന് പരാശക്തിയെ കൂടാതെ സൃഷ്ടി നടത്താനാവില്ല. അതിനാൽ നിർഗുണമായ പരമാത്മാവിൽ തദഭിന്നമായി സ്ഥിതിചെയ്യുന്നുവെങ്കിലും ത്രിഗുണാത്മികയായിത്തീർന്ന് സൃഷ്ടിസ്ഥിതിസംഹാരം ചെയ്യുന്നത് ആ ദേവിയാണ്. അവളെ അറിയാത്തവർക്കും അതിശയിക്കാത്തവർക്കും പരമാത്മഭാവം പ്രാപിക്കാൻ ആവില്ല. അതിനാൽ മായാസ്വരൂപിണിയായ പരാശക്തിയുടെ ആരാധനയും ഉപാസനയുമാണ് പ്രധാനം. ഭക്താനുഗ്രഹകാതരയും ഭക്തിവശ്യയുമാണ് പരാശ്ക്തി. ഭക്താഭീഷ്ടമനുസരിച്ച് കാരുണ്യമൂർത്തിയായ ആ ജഗദീശ്വരി മൂർത്തിഭേദം കൈക്കൊള്ളുന്നു. ഓരോമൂർത്തിഭേദത്തിന്റേയും ഉപാസന ജഗദംബികയുടെ തന്നെ ഉപാസനയാണ്. മനുഷ്യരുടെ സംസാരതാപത്തിനുള്ള ഏകപരിഹാരമാർഗ്ഗം ദേവ്യുപാസനയല്ലാതെ മറ്റൊന്നുമല്ലെന്ന് ദേവീഭാഗവതം ഉദ്ബോധിപ്പിക്കുന്നു.

ഭുക്തിയും മുക്തിയും ഒരുപോലെ പ്രധാനമാണെന്നത്രേ ദേവീഭാഗവതത്തിന്റെ കാഴ്ചപ്പാട്. ഭുക്തിയെ ഈ പുരാണം നിസ്സാരീകരിക്കുന്നില്ല. ഭുക്തിയും മുക്തിയും നൽകാൻ ഭക്തിക്കുകഴിയും. ഭക്തി ഇഹലോകസുഖങ്ങൾ നൽകികൊണ്ട് മുക്തിയിലേക്കുനയിക്കുന്നു. അതിനാൽ ഭൗതിക ജീവിതത്തെ പൂർണ്ണമായി നിരാകരിച്ചുകൊണ്ടുള്ള ആത്മീയവീക്ഷണമല്ല ദേവീഭാഗവതത്തിന്റേത്. പരാശക്തിയും ഭക്തനും തമ്മിലുള്ള ദൂരമാണ് ഭക്തി. ആ ദൂരം കുറച്ചുകൊണ്ടുവരികയാണ് മനുഷ്യന്റെ ആത്യന്തിക ലക്ഷ്യം. അതുകുറഞ്ഞുവരുംന്തോറും ഉപാസ്യോപാസകൈക്യവും വർദ്ധിക്കുന്നു. ഒടുവിൽ പരാശക്തിയുടെ ലോകത്ത് തദാത്മികയായിവർത്തിക്കുന്നതിന് ഇടവരുന്നു. ഇവിടെ മുക്തി, ദേവീപദപ്രാപ്തിയാണ് എന്ന കാര്യം വിസ്മരിച്ചുകൂടാ.

സർവ്വാഭീഷ്ടപ്രദായിനിയാണു ജഗദംബിക. ആ ദേവിയിലുള്ളഭക്തി വളർത്തിയെടുക്കാനുള്ള സ്വാഭാവികമായ മാർഗ്ഗമാണ് സദാചാരനിഷ്ഠ. സജ്ജനങ്ങൾക്ക് അവശ്യം അനുഷ്ഠേയമായ ധർമ്മമര്യാദകൾ എല്ലാം അതിൽപ്പെടുന്നു. ഗൃഹസ്ഥനായിരുന്നുകൊണ്ട് ആ സദ്ധർമ്മങ്ങൾ യഥോചിതം യഥാകാലം അനുഷ്ഠിക്കാവുന്നതും അനുഷ്ഠിക്കേണ്ടതുമാണെന്ന് ശുകകഥമുതൽക്കേ ദേവീഭാഗവതം ഉൽബോധിപ്പിക്കുന്നു. ഗാർഹസ്ഥ്യം അതിനൊരു പ്രതിബന്ധമല്ല. ദാനം, വ്രതം, പൂജനം, തീർത്ഥാടനം എന്നു തുടങ്ങിയവയെല്ലാം അന്തഃ കരണശുദ്ധിവരുത്തി മനുഷ്യനെ ഭക്തിനിഷ്ഠനാക്കുന്നതിനുള്ള ഉപായങ്ങളാണ്. അതിനാൽ ആ ധർമ്മാചരണമാണ് മനുഷ്യന്റെ പ്രഥമ കർത്തവ്യം. അവയെ ക്രമീകരിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നവയാണ് ആശ്രമങ്ങൾ. ആശ്രമങ്ങളോരോന്നും കടന്നുവേണം പരമപദത്തിലെത്താൻ. അങ്ങനെയല്ലെങ്കിൽ വാസനാഗ്രസ്തനായ മനുഷ്യന് അധഃപതനം തീർച്ചയാണെന്നു ദേവീഭാഗവതം ഉൽബോധിപ്പിക്കുന്നു. ദേവീ തത്ത്വവും ദേവീ മാഹാത്മ്യവും ഉൾക്കൊള്ളാൻ കഴിയുന്നവനു മാത്രമേ അതിനെ അതിജീവിക്കുവാൻ കഴിയൂ. അതിനു സഹായിക്കുന്ന അത്യുത്തമമായ പുരാണമാണ് ശ്രീമദ്ദേവീഭാഗവതം.

ഈ പരിഭാഷയെക്കുറിച്ചും ഒന്ന് അനുസ്മരിക്കട്ടെ. ശ്രീമദ്ദേവീഭാഗവതം മൂലം മലയാള ലിപിയിൽ പരിഭാഷയോടുകൂടിയോ അല്ലാതെയോ പ്രസിദ്ധീകരിച്ചതു കണ്ടിട്ടില്ല. ശ്രീ സുബ്രഹ്മണ്യൻ തിരുമുമ്പിന്റെ വിവർത്തനവും ചില കിളിപ്പാട്ടുകളുമാണ് പാരായണത്തിന് ഉപയോഗിച്ചു കൊണ്ടിരിക്കുന്നത്. ശ്രീമദ്ദേവീഭാഗവതം മൂലം തന്നെ പാരായണം ചെയ്യാനും സാമാന്യാർത്ഥം ഗ്രഹിക്കാനും പ്രയോജകീഭവിക്കുമാറ് തയ്യാറാക്കിയ ഒരു പരിഭാഷമാത്രമാണിത്. ദുർഗ്രഹമെന്നു തോന്നിയ ശ്ലോകങ്ങൾക്കുമാത്രം വിശദീകരണവും നൽകിയിട്ടുണ്ട്. പരിഭാഷപ്പെടുത്തുന്നതിനും പാഠങ്ങൾ ഒത്തുനോക്കുന്നതിനും ആശ്രയിച്ചത് 1925-ൽ വെങ്കടേശ്വരമുദ്രണാലയത്തിൽ നിന്ന് പ്രസിദ്ധപ്പെടുത്തിയ നീലകണ്ഠന്റെ 'തിലകം' ടീകയോടുകൂടിയ ഗ്രന്ഥവും ചൗഖാംബാവിദ്യാഭവന്റെ 1983-ലെ പതിപ്പുമാണ്. പരിഭാഷപ്പെടുത്തുമ്പോൾ പ്രധാനമായി ശ്രദ്ധിച്ചത് ഈ കാര്യങ്ങളിലാണ്: ആശയങ്ങൾ കഴിയുന്നിടത്തോളം വ്യക്തമാക്കുകയും വിട്ടുകളയാതെയുമിരിക്കുക; സാധാരണക്കാർക്കു മനസ്സിലാകും വിധം ഭാഷ ലളിതമാക്കുക; പുരാണഗ്രന്ഥങ്ങൾ പരിഭാഷപ്പെടുത്തുമ്പോൾ ഉപയോഗിച്ചു വരുന്ന ഔപചാരിക പദങ്ങൾ കഴിവതും ഒഴിവാക്കുക. ഇവ എത്രമാത്രം ഫലവത്തായി എന്നു തീരുമാനിക്കേണ്ടത് വായനക്കാരാണല്ലോ.

പ്രസിദ്ധീകരിക്കണം എന്ന മുൻവിധിയോടെയല്ല പരിഭാഷപ്പെടുത്താൻ തുടങ്ങിയത്. പൊയിലക്കട ശ്രീ. പി. ഗംഗാധരൻപിള്ളയുടെ ഭവനത്തിൽ വച്ച്, അദ്ദേഹത്തിന്റെ പത്നി ശ്രീമതി പി. ലീലാമണിയമ്മയുടെ ഷഷ്ട്യബ്ദപൂർത്തിയോടനുബന്ധിച്ചു നടന്ന നവാഹയജ്ഞത്തിന് ശ്രോതാക്കൾക്കു നോക്കാൻ വേണ്ടി ദേവീഭാഗവതത്തിന്റെ മലയാളലിപിയിലുള്ള ഒരു ഗ്രന്ഥം കിട്ടാൻ നടത്തിയ ശ്രമം വിഫലമായതാണ് ഇങ്ങനെ ഒരു സംരംഭത്തിനു പ്രേരകമായിത്തീർന്നത്. ഒഴിവുകിട്ടിയ സന്ദർഭങ്ങൾ പരിഭാഷക്കുവേണ്ടി വിനിയോഗിച്ചു. പൂർത്തിയായപ്പോൾ ഭക്തിയും ത്യാഗ സന്നദ്ധതയുമുള്ള ഏതാനും സജ്ജനങ്ങൾ ഇതു പ്രസിദ്ധീകരിക്കാനായി മുന്നോട്ടു വന്നു. കൊല്ലത്തെ ഭാഗവതസത്രനിർവഹണസമിതി പ്രസിദ്ധീകരണത്തിന്റെ ചുമതല ഏറ്റെടുത്തു. സമിതിയുടെ പ്രസിഡന്റ് പൊയിലക്കട ശ്രീ. പി. ശത്രുഘ്നൻപിള്ള (ബേബി) യുടെ ആത്മാർത്ഥമായ ആഗ്രഹവും കർമ്മകുശലതയുമാണ് ഇതിന്റെ പ്രസിദ്ധീകരണത്തിന് ഇടയാക്കിയത്. അദ്ദേഹത്തിന്റെ ജ്യേഷ്ഠസഹോദരന്മാരായ ശ്രീ. പി ഗംഗാധരൻപിള്ള, ശ്രീ. പി. ഭരതൻപിള്ള എന്നിവരും ഇക്കാര്യത്തിൽ വളരെ താത്പര്യം കാണിച്ചു. ഇതിന്റെ പ്രസിദ്ധീകരണത്തിനുവേണ്ടി ആത്മാർത്ഥമായി പരിശ്രമിക്കുകയും സഹായിക്കുകയും ചെയ്തവരാണ്, കുലശേഖരനല്ലൂരെ (കൊട്ടാരക്കര) ആത്മബോധിനി സൽസംഗസമിതിയിലെ അംഗങ്ങൾ, പ്രത്യേകിച്ച് ശ്രീ. എൻ. ശ്രീധരൻനായർ (റിട്ട: എക്സിക്യൂട്ടീവ് എൻജിനീയർ) ശ്രീ. കെ. തങ്കപ്പൻനായർ (റിട്ട: എക്സിക്യൂട്ടീവ് എൻജിനീയർ) എന്നിവർ. ഈ പ്രസിദ്ധീകരണത്തിന്റെ കാര്യത്തിൽ ആത്മാർത്ഥമായി പ്രവർത്തിച്ചവരാണ് ശ്രീ. എസ്. നാരായണൻ (സത്രസമിതി സെക്രട്ടറി) ശ്രീ. അടൂർ ബാലൻ (മനോരമ), ഇതിന്റെ കൈയെഴുത്തുപ്രതി സശ്രദ്ധം വായിച്ചു നോക്കിയ ശ്രീ. കെ. പി. വേലായുധൻനായർ എന്നീ സുഹൃത്തുക്കൾ. ഇവരുടെയെല്ലാം ഏകോപിച്ചുള്ള ആത്മാർത്ഥമായ പരിശ്രമഫലമാണ് ഈ പ്രസിദ്ധീകരണം. കഴിവും ധനവും സൽക്കർമ്മത്തിനുവേണ്ടി വിനിയോഗിക്കുകയാണ് സന്തൃപ്തിക്കു കാരണമെന്ന ഭാഗവതരഹസ്യം മനസ്സിലാക്കി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവരാണ് ഈ സജ്ജനങ്ങൾ. ആരുടെ ഗുണകഥകളാണോ ഇവർ ഈ പ്രസിദ്ധീകരണത്തിലൂടെ പ്രകാശിപ്പിച്ചത് ആ പരാശക്തിയായ ഭുവനേശ്വരിയുടെ കൃപാകടാക്ഷം ഇവർക്കു ലഭിക്കുമാറാകട്ടെ. ഇതിന്റെ ഡി. റ്റി. പി. ജോലി ചെയ്ത ബ്രഹ്മാ സോഫ്ടെക്, ടെക്നോപാർക്, തിരുവനന്തപുരം, കവർ ഡിസൈൻ ചെയ്ത എം. നരേന്ദ്രൻ, ശാന്താ ആർട്ട്സ്, കൊല്ലം; പ്രിന്റിംഗ് ഭംഗിയായി നിർവഹിച്ച ഡോൺ ബോസ്കോ പ്രസ്സ്, മുണ്ടയ്ക്കൽ കൊല്ലം എന്നിവർക്ക് അകംനിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു.

പറക്കോട് — എൻ. വി. നമ്പ്യാതിരി.

27-2-95.

കുറിപ്പ്:- ഈ ഗ്രന്ഥത്തിൽ ആവർത്തിച്ചു വരുന്ന ഉവാച ഊചുഃ, തുടങ്ങി, പറഞ്ഞു എന്നോ സന്ദർഭാനുസൃതമായി ചോദിച്ചു എന്നോ അർത്ഥം ലഭിക്കുന്ന വാക്കുകൾക്ക് പരിഭാഷ കൊടുത്തിട്ടില്ല. ആദ്യന്തം കൊടുക്കുന്നത് വിരസവും അർത്ഥശൂന്യവുമാണ്. സ്കന്ധ സംഖ്യയും അദ്ധ്യായ സംഖ്യയും ഓരോ പേജിന്റേയും മുകളിലായി കൊടുത്തിട്ടുമുണ്ട്.



## ശ്രീ. എൻ. വി. നമ്പ്യാതിരി

1931-ൽ നവംബറിൽ ജനിച്ചു. പത്തനംതിട്ടയ്ക്കടുത്തുള്ള 'മൈലപ്ര'യാണ് ജന്മസ്ഥലം. പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം ഇരവിമംഗലത്ത് പരമേശ്വരൻ നമ്പൂതിരിയിൽ നിന്ന് 'ലഘുത്രയി'വരെ അഭ്യസിച്ചു. കാലടിയിലെ ബ്രഹ്മാനന്ദോദയം ഹൈസ്ക്കൂളിലും സ്വദേശത്തെ ഇംഗ്ലീഷ് വിദ്യാലയത്തിലുമായി സെക്കണ്ടറി വിദ്യാഭ്യാസം പൂർത്തിയാക്കി. തിരുവനന്തപുരം സംസ്കൃതകോളേജിൽ നിന്ന് ബിരുദമെടുത്തു. ബ്രഹ്മാനന്ദോദയം ഹൈസ്ക്കൂളിൽ അദ്ധ്യാപകനായി. ആശ്രമാദ്ധ്യക്ഷനായിരുന്ന ശ്രീമദ് ആഗമാനന്ദ സ്വാമികളുടെ ദേഹവിയോഗത്തിനുശേഷം പറക്കോട്, ടീച്ചേഴ്സ് ട്രെയിനിംഗ് ഇൻസ്റ്റിട്യൂട്ടിൽ അദ്ധ്യാപകനായി. 1987-ൽ വിരമിച്ചു. സ്ഥിര താമസം ഗീതാഭവൻ, പറക്കോട്.

# നവാഹയജ്ഞം

ശ്രീമദ്ദേവീഭാഗവതം നവാഹമായി പാരായണം ചെയ്യുമ്പോൾ അനുവർത്തിക്കേണ്ട പ്രായോഗികക്രമത്തിന്റെ ഒരു ഏകദേശരൂപമാണ് ഇവിടെ വിവരിക്കുന്നത്. ഇതൊരു ജ്ഞാനയജ്ഞമാണ്. ഈ യജ്ഞത്തിന്റെ വിധിയെക്കുറിച്ച് ദേവീഭാഗവതമാഹാത്മ്യത്തിൽ വിസ്തരിച്ചിട്ടുണ്ട്. സാമ്പ്രദായികമായി പിന്തുടരുന്ന രീതി എന്താണെന്നുമാത്രം ഇവിടെ വ്യക്തമാക്കട്ടെ.

നവാഹയജ്ഞം നടത്തുന്നതിന്റെ പ്രാരംഭമായി അതിനുള്ള മുഹൂർത്തം നിശ്ചയിക്കണം. സജ്ജനങ്ങളെ നവാഹയജ്ഞവിവരം അറിയിച്ച് ക്ഷണിക്കണം. യജ്ഞത്തിനുവേണ്ടി പ്രത്യേകം മണ്ഡപമുണ്ടാക്കി ശുചീകരിച്ച് അലങ്കരിക്കണം. ആ മണ്ഡപത്തിൽ ഒരുഭാഗത്തായി പൂജാപാരായണാദികൾക്കുള്ള വേദി ഒരുക്കണം. യജ്ഞം ആരംഭിക്കുന്നതിന്റെ തലേദിവസം പൂജാദികർമ്മങ്ങളും പാരായണവും കഥാഖ്യാനവും നിർവഹിക്കുന്നതിനുള്ള ആചാര്യന്മാരെ യഥോചിതം ദ്രവ്യവസ്ത്രാദികൾ നൽകി പ്രദക്ഷിണനമസ്കാരപുരസ്സരം വരിക്കണം. ദേവീകഥാശ്രവണത്തിന് സന്നിഹിതരായ സജ്ജനങ്ങളെ ദേവീഭാഗവതമാഹാത്മ്യം വായിച്ചു കേൾപ്പിച്ച് അവരിൽ ദേവീകഥാശ്രവണ കൗതുകം വളർത്തുന്നതിന് ഈ സന്ദർഭം വിനിയോഗിക്കേണ്ടതാണ്.

യജ്ഞം ആരംഭിക്കുന്ന ദിവസം പ്രഭാതത്തിൽത്തന്നെ യജ്ഞത്തിന്റെ നിർവിഘ്ന പരിസമാപ്തിക്കായി വിഘ്നേശ്വരപൂജയും വിഘ്നേശഹവനവും (ഗണപതിഹോമം) നടത്തണം. ഒൻപതുദിവസവും ഇത് മുടങ്ങാതെ ചെയ്യണം. അതിനെ തുടർന്ന് പൂജാദികർമ്മങ്ങൾക്കുവേണ്ടി വരിച്ച ബ്രാഹ്മണൻ യഥാസ്ഥാനം ദേവീവിഗ്രഹം അഥവാ കലശം സ്ഥാപിച്ച്, രാജരാജേശ്വരീ ഭാവത്തിൽ പൂജ നടത്തണം. പിന്നീട് വേദിയിൽ ഒരു പീഠത്തിൽ വച്ചിരിക്കുന്ന ദേവീഭാഗവതഗ്രന്ഥത്തിനു അലങ്കാരാദികൾ ചെയ്ത് അർച്ചനനടത്തണം. പൂജ സമാപിക്കുന്നതോടെ ശ്രീമദ്ദേവീഭാഗവതത്തിനും വ്യാസനും യഥാവിധി അർച്ചനാനമസ്കാരാദികൾ ചെയ്ത കഥാവക്താവ്, യഥാസ്ഥാനം ഇരുന്ന് ലളിതാസഹസ്രനാമം പാരായണം ചെയ്യണം. പൂജകനായ ബ്രാഹ്മണൻ അതുചൊല്ലി അർച്ചിക്കുകയും വേദിയിൽ ഇരിക്കുന്നവർ അവരോടൊപ്പം അതു ചൊല്ലുകയും വേണം. അതിനു ശേഷം കഥാവക്താവും പാരായണം ചെയ്യുന്നവരും താഴെ കൊടുത്തിരിക്കുന്ന സ്തുതികൾ ചൊല്ലുക.

1. **ഗുരുർ ബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ**
   **ഗുരുഃ സാക്ഷാത് പരംബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ**
2. **അഖണ്ഡമണ്ഡലാകാരം വ്യാപ്തം യേന സചരാചരം**
   **തത്പദം ദർശിതം യേന തസ്മൈ ശ്രീഗുരവേ നമഃ**
3. **അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജന ശലാകയാ**
   **ചക്ഷുരുന്മീലിതം യേന തസ്മൈ ശ്രീഗുരവേ നമഃ**
4. **സൃഷ്ട്വാഖിലം ജഗദിദം സദസത്സ്വരൂപം**
   **ശക്ത്യാ സ്വയാ ത്രിഗുണയാ പരിപാതി വിശ്വം**
   **സംഹൃത്യ കല്പസമയേ രമതേ തഥൈകാ**
   **താം സർവജനനീം മനസാ സ്മരാമി**
5. **മാതർമേ മധുകൈടഭോഗ്രമഹിഷ**
   **പ്രാണാപഹാരോദ്യതേ**
   **ഹേലാനിർമ്മിത ധൂമ്രലോചനവധേ**
   **ഹേ ചണ്ഡമുണ്ഡാർദ്ദിനി**
   **നിഃശേഷീകൃത രക്തബീജദനുജേ**
   **നിത്യേ നിശുംഭാപഹേ**
   **ശുംഭധ്വംസിനി സംഹരാശു ദുരിതം**
   **ദുർഗ്ഗേ നമസ്തേഽംബികേ**

6. സർവമംഗള മംഗല്യേ ശിവേ സർവാർത്ഥസാധികേ
ശരണ്യേത്ര്യംബകേ ഗൗരി നാരായണി നമോസ്തു തേ
7. സൃഷ്ടിസ്ഥിതിവിനാശാനാം ശക്തീഭൂതേ സനാതനേ
ഗുണാശ്രയേ ഗുണമയേ നാരായണി നമോസ്തു തേ
8. ശരണാഗതദീനാർത്തപരിത്രാണായ പരായണേ
ആപന്നാർത്തിഹരേ ദേവി നാരായണി നമോസ്തു തേ
9. കാത്യായനി മഹാമായേ ഭവാനി ഭുവനേശ്വരി
സംസാരസാഗരേ മഗ്നം മാമുദ്ധര കൃപാനിധേ
ബ്രഹ്മവിഷ്ണുശിവാരാദ്ധ്യേ പ്രസീദ ജഗദംബികേ
മനോഭിലഷിതം ദേവി വരം ദേഹി നമോസ്തു തേ.

സ്വഗുരുക്കന്മാരെയോ ഇഷ്ടദേവതകളെയോ വന്ദിക്കുന്ന മന്ത്രങ്ങളോ സ്തുതികളോ ഇതോടൊന്നിച്ചു ചൊല്ലുന്നതു ആശാസ്യമല്ല. അതെല്ലാം നിത്യ കർമ്മത്തോടൊപ്പം നിർവഹിച്ചിട്ടുവേണം യജ്ഞം ആരംഭിക്കാൻ. മുകളിൽ കൊടുത്തിരിക്കുന്ന സ്തുതിക്കുശേഷം പാരായണം ആരംഭിക്കാം. നവാഹസ്സുകളിലും ഇതാണ് പിന്തുടരേണ്ട ക്രമം. പാരായണം വ്യക്തവും സ്ഫുടവും ആകർഷകവുമായിരിക്കണം. അക്ഷരങ്ങൾ വ്യക്തമാവാത്തവിധം അതിവേഗത്തിലോ തീരെ മന്ദഗതിയിലോ ആകരുത് പാരായണം. സൂര്യോദയം മുതൽ ആരംഭിക്കുകയും അസ്തമയത്തിനു മുമ്പായി സമാപിപ്പിക്കുകയും ചെയ്യണം. മദ്ധ്യാഹ്നം ഒരു മണിക്കൂർ വർജിക്കണം. ഒന്നാം ദിവസം മൂന്നാം സ്കന്ധത്തിലെ മൂന്നാം അദ്ധ്യായപര്യന്തം മുപ്പത്തിഅഞ്ച് അദ്ധ്യായങ്ങൾ വായിച്ചുതീർക്കണം. രണ്ടാം ദിവസം നാലാം സ്കന്ധത്തിലെ എട്ടാം അദ്ധ്യായം ഉൾപ്പെടെ മുപ്പത്തിഅഞ്ച് അദ്ധ്യായങ്ങളും, മൂന്നാം ദിവസം അഞ്ചാം സ്കന്ധത്തിലെ എട്ടാം അദ്ധ്യായം ഉൾപ്പെടെ മുപ്പത്തിഅഞ്ച് അദ്ധ്യയങ്ങളും നാലാം ദിവസം ആറാം സ്കന്ധത്തിലെ പതിനെട്ടാം അദ്ധ്യായം ഉൾപ്പെടെ മുപ്പത്തിഒന്ന് അദ്ധ്യായങ്ങളും അഞ്ചാംദിവസം ഏഴാം സ്കന്ധത്തിലെ പതിനെട്ടാം അദ്ധ്യായം ഉൾപ്പെടെ മുപ്പത്തിഒന്ന് അദ്ധ്യായങ്ങളും ആറാം ദിവസം അഷ്ടമസ്കന്ധത്തിലെ പതിനേഴാം അദ്ധ്യായം ഉൾപ്പെടെ മുപ്പത്തിഒൻപത് അദ്ധ്യായങ്ങളും ഏഴാം ദിവസം നവമസ്കന്ധത്തിലെ ഇരുപത്തിഎട്ടാം അദ്ധ്യായം ഉൾപ്പെടെ മുപ്പത്തിഅഞ്ച് അദ്ധ്യായങ്ങളും എട്ടാംദിവസം ദശമസ്കന്ധത്തിലെ പതിമൂന്നാം അദ്ധ്യായം ഉൾപ്പെടെ മുപ്പത്തിയഞ്ച് അദ്ധ്യായങ്ങളും ഒൻപതാംദിവസം പന്ത്രണ്ടാം സ്കന്ധം പൂർണ്ണമാകുന്നതുവരെയുള്ള മുപ്പത്തിയെട്ട് അദ്ധ്യായങ്ങളും പാരായണം ചെയ്യണം. ഇതാണ് പാരായണക്രമം. പാരായണത്തിനിടയ്ക്ക് സമയാനുസൃതം പാരായണംചെയ്ത ഭാഗം സംഗ്രഹിച്ച് പറയുകയും ചെയ്യണം. ഓരോ ദിവസവും നേരത്തേ പറഞ്ഞതുപോലെ ലളിതാസഹസ്രനാമ ജപത്തോടുകൂടിയാണ് സമാപിപ്പിക്കേണ്ടത്. ഒൻപതാം ദിവസം സഹസ്രനാമത്തിനു പുറമേ സപ്തശതി പാരായണം ചെയ്ത് സമർപ്പണപൂജ നടത്തുകയോ അവഭൃഥസ്നാനത്തിനു ശേഷം സപ്തശതി പാരായണം ചെയ്ത് സമർപ്പണം നടത്തുകയോ ചെയ്യാം. പിന്നീട് യഥായോഗ്യം ആചാര്യദക്ഷിണനൽകി യജ്ഞം സമാപിപ്പിക്കുക. ആചാര്യോപദേശത്തെയും കീഴ്‌വഴക്കങ്ങളെയും ദേവീഭാഗവത മാഹാത്മ്യത്തെയും ആശ്രയിച്ചുള്ള ഈ യജ്ഞക്രമത്തിന് അടിസ്ഥാനപരമായ മാറ്റം വരുത്താതെയും കാലദേശങ്ങൾക്ക് അനുസൃതമായും ചില ഭേദഗതികൾ വരുത്തുന്നതിൽ തെറ്റില്ല.

ശ്രീ മഹാദേവൈ്യ നമഃ

# ശ്രീമദ്ദേവീഭാഗവതം

## -വിഷയവിവരം-

### മാഹാത്മ്യം

**അദ്ധ്യായം - വിഷയം - പേജ് നമ്പർ.**



### പ്രഥമസ്കന്ധം



### ദ്വിതീയ സ്കന്ധം



### തൃതീയസ്കന്ധം

## ചതുർത്ഥസ്കന്ധം

# ശ്രീമദ്ദേവീഭാഗവതമാഹാത്മ്യം

## പ്രഥമോഽധ്യായഃ

1. സൃഷ്ടൗ യാ സർഗ്ഗരൂപാ ജഗദവനവിധൗ പാലിനീ യാ ച രൗദ്രീ
സംഹാരേ ചാപി യസ്യാ ജഗദിദമഖിലം ക്രീഡനം യാ പരാഖ്യാ
പശ്യന്തീ മധ്യമാഽഥോ തദനു ഭഗവതീ വൈഖരീ വർണ്ണരൂപാ
സാസ്മദ്വാചം പ്രസന്നാ വിധിഹരിഗിരിശാരാധിതാഽലങ്കരോതു.

ആരാണോ ജഗത്സൃഷ്ടിചെയ്യുമ്പോൾ സൃഷ്ടികർത്ത്രിയായും അതിനെ പാലിക്കുന്ന അവസരത്തിൽ സംരക്ഷണകർത്ത്രിയായും സംഹരിക്കുന്ന സമയത്ത് സംഹാരകർത്ത്രിയായും വർത്തിക്കുന്നത്, ആരാണോ ചരാചരാത്മകമായ ജഗത്തുമുഴുവൻ തന്റെ കളിക്കോപ്പാക്കിയിരിക്കുന്നത്, ആരാണോ പരാ, പശ്യന്തീ, മധ്യമാ, വൈഖരീ എന്നീ നാമങ്ങളോടുകൂടിയ ശബ്ദസ്വരൂപിണിയായി വിളങ്ങുന്നത്, ആരെയാണോ ഹരി, ഹരൻ, വിരിഞ്ചൻ എന്നിവർപോലും വന്ദിക്കുന്നത്, പരാശക്തിയായ ആ ദേവി പ്രസന്നയായി നമ്മുടെ വാക്കുകളെ അലങ്കരിക്കട്ടെ.

2. നാരായണം നമസ്കൃത്യ നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം തതോ ജയമുദീരയേത്.

ഭഗവാൻ നാരായണനെയും നരോത്തമനായ അർജ്ജുനനെയും സരസ്വതീദേവിയെയും മഹാഭാഗനായ വ്യാസനെയും നമസ്കരിച്ചിട്ട് ദേവീഭാഗവതമെന്നു പ്രസിദ്ധമായ ഈ പുരാണം നമുക്ക് പാരായണം ചെയ്യാം.

ഋഷയ ഊചുഃ

3. സൂത ജീവ സമാ ബഹ്വീര്യസ്ത്വം ശ്രാവയസീഹ നഃ
കഥാ മനോഹരാഃ പുണ്യാ വ്യാസശിഷ്യ മഹാമതേ

സൂത, അതീവ ബുദ്ധിമാനായ അങ്ങ് വ്യാസന്റെ ശിഷ്യനാണല്ലോ. മനസ്സിനെ സന്തോഷിപ്പിക്കുമാറ് അനേകം പുരാണകഥകൾ പറയുവാൻതക്കവണ്ണം അങ്ങ് ആയുഷ്മാനായിരിക്കട്ടെ.

4. സർവ്വപാപഹരം പുണ്യം വിഷ്ണോശ്ചരിതമദ്ഭുതം
അവതാരകഥോപേതമസ്മാഭിർഭക്തിതഃ ശ്രുതം

സർവ്വ പാപങ്ങളെയും പോക്കുന്ന, അവതാരകഥകൾ ഉൾപ്പെടെയുള്ള വിഷ്ണുവിന്റെ അദ്ഭുതാവഹമായ ചരിത്രം ഭക്തിപൂർവ്വം ഞങ്ങൾ കേട്ടുകഴിഞ്ഞു.

5. ശിവസ്യ ചരിതം ദിവ്യം ഭസ്മരുദ്രാക്ഷയോസ്തഥാ
സേതിഹാസം ച മഹാത്മ്യം ശ്രുതം തവ മുഖാംബുജാത്

ദിവ്യമായ ശിവകഥയും ഭസ്മരുദ്രാക്ഷങ്ങളുടെ കഥയും അവയുടെ ഇതിഹാസമുൾപ്പെടെ അങ്ങയുടെ മുഖകമലത്തിൽ നിന്നുതന്നെ ഞങ്ങൾ കേട്ടു.

6. അധുനാ ശ്രോതുമിച്ഛാമഃ പാവനാത് പാവനം പരം
ഭക്തിമുക്തിപ്രദം നൃണാമനായാസേന സർവ്വശഃ

ഞങ്ങൾ ഇപ്പോൾ കേൾക്കാൻ ആഗ്രഹിക്കുന്നത്, പരിശുദ്ധമായവയിൽ വച്ച് പരിശുദ്ധമായതും ഏതു തരത്തിലും അനായാസമായി മനുഷ്യർക്ക് ഐശ്വര്യങ്ങളും മുക്തിയും നൽകുന്നതും എന്തോ അതാണ്.

7. തത്ത്വം ബ്രൂഹി മഹാഭാഗ യേന സിദ്ധ്യന്തി മാനവാഃ
കലാവപി വരം ത്വത്തോ ന വിദ്മഃ സംശയച്ഛിദം

മഹാഭാഗ, കലികാലത്തുപോലും മനുഷ്യർക്കു സിദ്ധിപ്രദമായ ആ പുരാണകഥ എന്തെന്ന് ഞങ്ങളോടു പറയു. സംശയം തീർക്കാൻ അങ്ങയെപ്പോലെ യോഗ്യനായ ഒരാളെ ഞങ്ങൾക്കറിഞ്ഞുകൂടാ.

**സൂത ഉവാച**

8. സാധുപൃഷ്ടം മഹാഭാഗാ ലോകാനാം ഹിതകാമ്യയാ
സർവ്വശാസ്ത്രസ്യ യത്സാരം തദ്വോ വക്ഷ്യാമ്യശേഷതഃ

ഹേ, ഋഷിമാരേ, നിങ്ങൾ ഭാഗ്യശാലികൾതന്നെ. ലോകത്തിനു മംഗളമുണ്ടാകണമെന്നുവച്ച് നിങ്ങൾ ചോദിച്ചതു നന്നായി. അതുകൊണ്ട് സർവ്വശാസ്ത്രങ്ങളുടെയും സാരമായത് എന്തോ അത് ഞാൻ നിങ്ങളോടു വിശദമായി പറയാം.

9. താവത് ഗർജ്ജന്തി തീർത്ഥാനി പുരാണാനി വ്രതാനി ച
യാവന്ന ശ്രൂയതേ സമ്യഗ്ദേവീഭാഗവതം നരൈഃ

ദേവീഭാഗവതം മനുഷ്യർ നന്നായിട്ടു കേൾക്കാതിരിക്കുന്ന കാലത്തോളമേ, എല്ലാറ്റിലും ഉത്തമം, തീർത്ഥങ്ങളും പുരാണങ്ങളും വ്രതങ്ങളുമാണ് എന്ന് ഉദ്ഘോഷിക്കപ്പെടു.

10. താവത് പാപാടവീ നൃണാം ക്ലേശദാƒദഭ്രകണ്ടകാ
യാവന്ന പരശുഃ പ്രാപ്തോ ദേവീഭാഗവതാഭിധഃ

ദേവീഭാഗവതം എന്നുപേരുള്ള മഴു ലഭിക്കാതിരിക്കുന്നതുവരെ മാത്രമേ പാപക്കൊടുംകാട്ടിലെ കൂർത്തമുള്ളുകൾ മനുഷ്യർക്ക് ക്ലേശങ്ങൾ നൽകുന്നവ ആയിരിക്കൂ.

11. താവത്ക്ലേശാവഹം നൃണാമുപസർഗ്ഗമഹാതമഃ
യാവന്നൈവോദയം പ്രാപ്തോ ദേവീഭാഗവതോഷ്ണഗുഃ

ദേവീഭാഗവതമാകുന്ന ആദിത്യൻ ഉദിക്കാതിരിക്കുന്ന കാലത്തോളമേ ദുർന്നിമിത്തങ്ങളുടെ കൂരിരുട്ട് മനുഷ്യർക്ക് ക്ലേശം നൽകുന്നതായിരിക്കൂ.

**ഋഷയ ഊചുഃ**

12. സൂതസൂത മഹാഭാഗ വദ നോ വദതാം വര
കീദൃശം തത്പുരാണം ഹി വിധിസ്തച്ഛ്രവണേ ച കഃ

മഹാഭാഗനായ സൂത, അങ്ങ് കഥാവക്താക്കളിൽ ഉത്തമനാണ്. ആ പുരാണം എപ്രകാരമുള്ളതാണ്? അത് കേൾക്കാനുള്ള വിധി എന്താണ്?

13. കതിഭിർവാസരൈരേതച്ഛ്രോതവ്യം കിം ച പൂജനം
കൈർമാനവൈഃ ശ്രുതം പൂർവ്വം കാൻകാൻകാമാനവാപ്നുയുഃ

എത്ര ദിവസംകൊണ്ടാണ് ഈ കഥ കേൾക്കേണ്ടത്? ഏതെല്ലാം ദേവതകളെയാണ് പൂജിക്കേണ്ടത്? മുമ്പ് ആരെല്ലാം ഈ കഥ കേട്ടിട്ടുണ്ട്? അവരുടെ ഏതെല്ലാം അഭിലാഷങ്ങൾ സാധിച്ചിട്ടുണ്ട്?

**സൂത ഉവാച**

14. വിഷ്ണോരംശോ മുനിർജാതഃ സത്യവത്യാം പരാശരാത്
വിഭജ്യ വേദാംശ്ചതുരഃ ശിഷ്യാനദ്ധ്യാപയത് പുരാ

പരാശരമഹർഷിക്ക് സത്യവതി എന്ന ദാശകന്യകയിൽ വിഷ്ണുവിന്റെ അംശമായി വ്യാസൻ ജനിച്ചു. പണ്ട് അദ്ദേഹം വേദങ്ങളെ നാലായി വിഭജിച്ച് ശിഷ്യന്മാരെ പഠിപ്പിച്ചു.

15. വ്രാത്യാനാം ദ്വിജബന്ധൂനാം വേദേഷ്വനധികാരിണാം
സ്ത്രീണാം ദുർമേധസാം നൃണാം ധർമ്മജ്ഞാനം കഥം ഭവേത്

ഉപനയനാദി സംസ്കാരം ലഭിച്ചിട്ടില്ലാത്തവർക്കും ബ്രാഹ്മണാധമർക്കും വേദാധികാരം ഇല്ലാത്തവർക്കും സ്ത്രീകൾക്കും ദുർബുദ്ധികളായ മനുഷ്യർക്കും ധർമ്മബോധം എങ്ങനെ ഉണ്ടാകും?

16. വിചാര്യൈതത്തു മനസാ ഭഗവാൻ ബാദരായണഃ
പുരാണസംഹിതാം ദധ്യൗ തേഷാം ധർമ്മവിധിത്സയാ

ഇങ്ങനെ മനസാ ചിന്തിച്ചിട്ട് ഭഗവാൻ വ്യാസൻ അവർക്ക് ധർമ്മബോധം ഉണ്ടാവണമെന്ന ആഗ്രഹത്തോടെ പുരാണസംഹിതകൾ നിർമ്മിച്ചു.

17. അഷ്ടാദശ പുരാണാനി സ കൃത്വാ ഭഗവാന്മുനിഃ
മാമേവാദ്ധ്യാപയാമാസ ഭാരതാഖ്യാനമേവ ച

പതിനെട്ടു പുരാണങ്ങളും രചിച്ചതിനുശേഷം ഭഗവാൻ വ്യാസൻ അവയും ഭാരതവും എന്നെത്തന്നെ പഠിപ്പിക്കുകയും ചെയ്തു.

18. ദേവീഭാഗവതം തത്ര പുരാണം ഭോഗമോക്ഷദം
സ്വയം തു ശ്രാവയാമാസ ജനമേജയഭൂപതിം

അക്കൂട്ടത്തിൽ ഭോഗവും മോക്ഷവും നൽകാൻ സമർത്ഥമായ ദേവീഭാഗവതമെന്ന പുരാണം ഭഗവാൻ വ്യാസൻ തന്നെ ജനമേജയ മഹാരാജാവിനെ കേൾപ്പിച്ചു.

19. പൂർവ്വം യസ്യ പിതാ രാജാ പരീക്ഷിത്തക്ഷകാഹിനാ
സന്ദഷ്ടസ്തസ്യ സംശുദ്ധ്യൈ രാജ്ഞാ ഭാഗവതം ശ്രുതം

തക്ഷകദംശനത്താൽ മരിച്ചുപോയ തന്റെ പിതാവിനെ ശുദ്ധീകരിക്കുന്നതിനുവേണ്ടിയാണ് ജനമേജയ മഹാരാജാവ് ഭാഗവതം ശ്രവിച്ചത്.

20. നവഭിർദിവസൈഃ ശ്രീമദ്വേദവ്യാസമുഖാംബുജാത്
ത്രൈലോക്യമാതരം ദേവീം പൂജയിത്വാ വിധാനതഃ

മൂന്നു ലോകങ്ങളുടെയും മാതാവായ ദേവിയെ വിധിയാംവണ്ണം പൂജിച്ചിട്ട്, ഒൻപതു ദിവസം കൊണ്ട് വേദവ്യാസമുഖത്തുനിന്ന് നേരിട്ട് അദ്ദേഹം അതു കേട്ടു.

21. നവാഹ യജ്ഞേ സമ്പൂർണ്ണേ പരീക്ഷിദപി ഭൂപതിഃ
ദിവ്യരൂപധരോ ദേവ്യാഃ സാലോക്യം തത്ക്ഷണാദഗാത്

നവാഹ യജ്ഞം സമാപിച്ച ആ നിമിഷം തന്നെ പരീക്ഷിത്തു മഹാരാജാവ് ദിവ്യരൂപമാർന്ന് പരാശക്തിയായ ഭുവനേശ്വരിയിൽ സാലോക്യം പ്രാപിച്ചു.

22. പിതുർദിവ്യാം ഗതിം രാജാ വിലോക്യജനമേജയഃ
വ്യാസം മുനിം സമഭ്യർച്ച്യ പരാം മുദമവാപ ഹ

പിതാവായ പരീക്ഷിത്തിന് ദിവ്യമായ പദം ലഭിച്ചത് കണ്ട ജനമേജയൻ വ്യാസമുനിയെ പൂജിച്ച് അത്യന്തം കൃതാർത്ഥനായി.

23. അഷ്ടാദശപുരാണാനാം മധ്യേ സർവോത്തമം പരം
ദേവീഭാഗവതം നാമ ധർമ്മകാമാർത്ഥമോക്ഷദം

പതിനെട്ടു പുരാണങ്ങൾ ഉള്ളതിൽ എല്ലാറ്റിലും അത്യുത്തമമായത്, ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങൾ നൽകുന്ന ദേവീഭാഗവതം തന്നെയാണ്.

24. യേ ശൃണ്വന്തി സദാ ഭക്ത്യാ ദേവ്യാ ഭാഗവതീം കഥാം
തേഷാം സിദ്ധിർന്ന ദൂരസ്ഥാ തസ്മാത്സേവ്യാ സദാ നൃഭിഃ

ആരാണോ ദേവീഭാഗവതകഥ സദാ ഭക്തിപൂർവ്വം കേൾക്കുന്നത് അവർക്ക് സിദ്ധി അധികം അകലെയല്ല. അതു കൊണ്ട് ദേവീഭാഗവതകഥ മനുഷ്യർ നിരന്തരം കേൾക്കുക തന്നെ വേണം.

25. ദിനമർദ്ധം തദർദ്ധം വാ മുഹൂർത്തം ക്ഷണമേവ വാ
യേ ശൃണ്വന്തി നരാ ഭക്ത്യാ ന തേഷാം ദുർഗ്ഗതിഃ ക്വചിത്

ഒരു ദിവസമോ അരദിവസമോ അതിൽ പകുതിയോ ഒരു മുഹൂർത്തമോ ക്ഷണനേരമെങ്കിലുമോ ഭക്തിപൂർവ്വം കേൾക്കുന്നവർക്ക് ഒരിക്കലും ദുർഗ്ഗതി ഉണ്ടാവില്ല.

26. സർവ്വയജ്ഞേഷു തീർത്ഥേഷു സർവ്വദാനേഷു യത്ഫലം
സകൃത് പുരാണശ്രവണാത് തത്ഫലം ലഭതേ നരഃ

എല്ലാ യജ്ഞങ്ങളും ചെയ്താൽ, തീർത്ഥാടനം ചെയ്താൽ, എല്ലാവിധ ദാനങ്ങളും ചെയ്താൽ ഒരുവന് എന്തുഫലം ലഭിക്കുമോ ആ ഫലം ദേവീഭാഗവതം ഒരിക്കൽ കേട്ടാൽ ലഭിക്കും.

27. കൃതാദൗ ബഹവോധർമ്മാഃ കലൗ ധർമ്മസ്തു കേവലം
പുരാണശ്രവണാദന്യോ വിദ്യതേ നാപരോ നൃണാം

കൃതയുഗം, ത്രേതായുഗം, ദ്വാപരയുഗം എന്നീ യുഗങ്ങളിൽ ധർമ്മങ്ങളും പലതാണ്. കലിയുഗത്തിലാവട്ടെ പുരാണശ്രവണം എന്ന കേവലം ഒരു ധർമ്മമേയുള്ളു. മനുഷ്യരെ ഉദ്ധരിക്കാനുതകുന്ന മറ്റൊരു ധർമ്മവുമില്ല.

28. ധർമ്മാചാരവിഹീനാനാം കലാവല്പായുഷാം നൃണാം
വ്യാസോ ഹിതായ വിദധേ പുരാണാഖ്യം സുധാരസം

കലികാലത്ത് അല്പായുസ്സുകളും അധർമ്മികളും സദാചാരഹീനരുമായ മനുഷ്യരെ ഉദ്ധരിക്കാൻ ഭഗവാൻ വ്യാസൻ കനിഞ്ഞരുളിയ അമൃതമാണ് പുരാണം എന്നു പറയുന്നത്.

29. സുധാം പിബന്നേക ഏവ നരഃ സ്യാദജരാമരഃ
ദേവ്യാഃ കഥാമൃതം കുര്യാത് കുലമേവാജരാമരം

അമൃതം പാനം ചെയ്താൽ ഒരുവന് അജരനും അമരനുമായിത്തീരാം. എന്നാൽ ദേവിയുടെ കഥാമൃതം കുലത്തെക്കൂടി അജരവും അമൃതവുമാക്കും.

30. മാസാനാം നിയമോ നാത്ര ദിനാനാം നിയമോƒപി ന
സദാ സേവ്യം സദാ സേവ്യം ദേവീഭാഗവതം നരൈഃ

ഈ ദേവീഭാഗവതം ശ്രവിക്കുന്നതിന് ഏതു മാസമെന്നോ ഏതു ദിവസമെന്നോ ഒരു നിയമവുമില്ല. ഈ ദേവീഭാഗവതം എപ്പോഴും ഉപാസിക്കാം; എപ്പോഴും ഉപാസിക്കാം.

31. ആശ്വിനേ മധുമാസേ വാ തപോമാസേ ശുചൗ തഥാ
ചതുർഷു നവരാത്രേഷു വിശേഷാത് ഫലദായകം

ആശ്വിനം(കന്നി) ചൈത്രം(ധനു) വൈശാഖം(മീനം) ആഷാഢം(കർക്കിടകം) എന്നീ മാസങ്ങളിലെ നവരാത്രികളിലെ ഭാഗവതശ്രവണം വിശിഷ്ടമായ ഫലം നൽകും.

32. അതോ നവാഹയജ്ഞോƒയം സർവ്വസ്മാത് പുണ്യകർമ്മണഃ
ഫലാധികപ്രദാനേന പ്രോക്തഃ പുണ്യപ്രദോ നൃണാം

അതുകൊണ്ട് ഈ നവാഹയജ്ഞം എല്ലാ പുണ്യകർമ്മങ്ങളിലും വച്ച് മനുഷ്യർക്ക് അത്യധികം ഫലപ്രദമായതിനാൽ പുണ്യപ്രദമാണെന്നു പറയപ്പെടുന്നു.

33. യേ ദുർഹൃദഃ പാപരതാ വിമൂഢാ
മിത്രദ്രുഹോ വേദവിനിന്ദകാശ്ച
ഹിംസാരതാ നാസ്തികമാർഗ്ഗസക്താ
നവാഹയജ്ഞേന പുനന്തി തേ കലൗ

ദുർബുദ്ധിയും പാപിയും മൂർഖനും മിത്രദ്രോഹിയും വേദനിന്ദകനും പ്രാണിഹിംസചെയ്യുന്നവനും നാസ്തികമാർഗ്ഗത്തിൽ തത്പരനും കലികാലത്തു ചെയ്യുന്ന നവാഹയജ്ഞത്താൽ പരിശുദ്ധനാകും.

34. പരസ്വദാരാഹരണേƒതിലുബ്ധാ
യേ വൈ നരാഃ കല്മഷഭാരഭാജഃ
ഗോദേവതാബ്രാഹ്മണഭക്തിഹീനാ
നവാഹയജ്ഞേന ഭവന്തി ശുദ്ധാഃ

പരദാരധനങ്ങളിൽ അത്യാർത്തിപൂണ്ടവരും അത്യധികം പാപഭാരം താങ്ങുന്നവനും ഗോക്കൾ, ദേവതകൾ, ബ്രാഹ്മണർ എന്നിവരിൽ ഭക്തിയില്ലാത്തവരും നവാഹയജ്ഞത്താൽ പരിശുദ്ധരാവും.

35. തപോഭിരുഗ്രൈർവ്രതതീർത്ഥസേവനൈർ
ദാനൈരനേകൈർ നിയമൈർമഖൈശ്ച
ഹുതൈർജപൈർയച്ച ഫലേന ലഭ്യതേ
നവാഹയജ്ഞേന തദാപ്യതേ നൃണാം

കഠിനതപസ്സ്, വ്രതങ്ങൾ, തീർത്ഥാടനം, അനേകം ദാനങ്ങൾ, നിയമം ഹോമങ്ങൾ, യജ്ഞങ്ങൾ, ജപങ്ങൾ തുടങ്ങിയവ ചെയ്യുന്നതുകൊണ്ട് ലഭിക്കാത്തഫലം നവാഹയജ്ഞത്താൽ മനുഷ്യർക്ക് സുലഭമായിത്തീരും.

36. തഥാ ന ഗംഗാ ന ഗയാ ന കാശീ
ന നൈമിഷം നോ മഥുരാ ന പുഷ്കരം
പുനാതി സദ്യോ ബദരീവനം നോ
യഥാഹി ദേവീമഖ ഏഷ വിപ്രാഃ

ഹേ ബ്രാഹ്മണരേ, ഗംഗ, ഗയ, കാശീ, നൈമിഷം, മഥുര, പുഷ്കരം, ബദരീവനം എന്നീ പുണ്യസ്ഥലങ്ങളെ സേവിക്കുന്നതുകൊണ്ടൊന്നും ഈ ദേവീയജ്ഞം കൊണ്ടു ലഭിക്കുന്നത്ര പരിശുദ്ധി ഉടനെ ലഭിക്കുകയില്ല.

37. അതോ ഭാഗവതം ദേവ്യാഃ പുരാണം പരതഃ പരം
ധർമ്മാർത്ഥകാമമോക്ഷാണാമുത്തമം സാധനം മതം

അതുകൊണ്ട് ദേവീഭാഗവതം സർവ്വോത്തമമായ പുരാണമാണ്. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങൾ സാധിക്കുന്നതിനുള്ള ഏറ്റവും ഉത്തമമായ ഉപായവുമാണ് ഇത്.

38. ആശ്വിനസ്യ സിതേ പക്ഷേ കന്യാരാശിഗതേ രവൗ
മഹാഷ്ടമ്യാം സമഭ്യർച്യ ഹേമസിംഹാസനസ്ഥിതം

ആദിത്യൻ കന്നിരാശിയിൽ സ്ഥിതിചെയ്യുമ്പോൾ ആശ്വിനമാസത്തിലെ ശുക്ലപക്ഷത്തിൽ മഹാഷ്ടമീ ദിവസം സ്വർണ്ണസിംഹാസനത്തിൽ വച്ച് പൂജിച്ച്,

39. ദേവീപ്രീതിപദം ഭക്ത്യാ ശ്രീഭാഗവതപുസ്തകം
ദദ്യാദ്വിപ്രായ യോഗ്യായ സ ദേവ്യാഃ പദവീം ലഭേത്

ശ്രീദേവീപ്രീതിക്കാസ്പദമായ ഭാഗവതഗ്രന്ഥം ഭക്തിപൂർവ്വം യോഗ്യനായ ഒരു ബ്രാഹ്മണനു നൽകണം. അങ്ങനെ ചെയ്യുന്നവൻ ദേവിയുടെ പ്രീതിക്കു പാത്രമാവും. എന്നു മാത്രമല്ല അവന് പരമപദം ലഭിക്കുകയും ചെയ്യും.

40. ദേവീഭാഗവതസ്യാപി ശ്ലോകം ശ്ലോകാർദ്ധമേവ വാ
ഭക്ത്യാ യശ്ച പഠേന്നിത്യം സ ദേവ്യാഃ പ്രീതിഭാഗ്ഭവേത്

ദേവീഭാഗവതത്തിലെ ശ്ലോകമോ ശ്ലോകാർദ്ധമോ ആരാണോ നിത്യവും ഭക്തിപൂർവ്വം പഠിക്കുന്നത് അവൻ ദേവിയുടെ പ്രീതിക്ക് പാത്രീഭവിക്കും.

41. ഉപസർഗ്ഗഭവം ഘോരം മഹാമാരീസമുദ്ഭവം
ഉത്പാതാനഖിലാംശ്ചാപി ഹന്തി ശ്രവണമാത്രതഃ

മഹാമാരി, ഭൂകമ്പം, ദുർന്നിമിത്തങ്ങൾ എന്നിവകൊണ്ടുണ്ടാവുന്ന സർവ്വഭയങ്ങളും ദേവീഭാഗവത ശ്രവണമാത്രയിൽത്തന്നെ നഷ്ടമാവും.

42. ബാലഗ്രഹകൃതം യച്ച ഭൂതപ്രേതകൃതം ഭയം
ദേവീഭാഗവതസ്യാസ്യ ശ്രവണാദ്യാതി ദൂരതഃ

പൂതന തുടങ്ങിയ ബാലഗ്രഹങ്ങൾ നിമിത്തവും ഭൂതപ്രേതാദികൾ മൂലവും ഉണ്ടാകുന്ന ഭയം ദേവീഭാഗവതശ്രവണത്താൽ ദൂരെമാറിപ്പോകും.

43. യസ്തു ഭാഗവതം ദേവ്യാഃ പഠേദ്ഭക്ത്യാ ശൃണോതി വാ
ധർമ്മമർത്ഥം ച കാമം ച മോക്ഷം ച ലഭതേ നരഃ

ദേവീഭാഗവതം ഭക്തിപൂർവ്വം പാരായണം ചെയ്യുകയോ കേൾക്കുകയോ ചെയ്യുന്നവന് ധർമ്മവും അർത്ഥവും കാമവും മോക്ഷവും ലഭിക്കും

44. ശ്രവണാദ്വസുദേവോ*f*സ്യ പ്രസേനാന്വേഷണേ ഗതം
ചിരായിതം പ്രിയം പുത്രം കൃഷ്ണം ലബ്ധ്വാ മുമോദ ഹ

ഭഗവാൻ ശ്രീകൃഷ്ണൻ പ്രസേനനെ അന്വേഷിച്ചു പോകുകയുണ്ടായി. വളരെയധികം ദിവസം കഴിഞ്ഞിട്ടും തിരിച്ചെത്തിയില്ല. വസുദേവർ അതിനിടയ്ക്ക് ദേവീഭാഗവതം ശ്രവിച്ചു കൊണ്ടിരുന്നു. അതിന്റെ മഹാത്മ്യത്താൽ തന്റെ പ്രിയ പുത്രനായ കൃഷ്ണനെത്തിയതുകണ്ട് അത്യധികം സന്തോഷിച്ചു.

45. യ ഏതാം ശൃണുയാദ്ഭക്ത്യാ ശ്രീമദ്ഭാഗവതീം കഥാം
ഭുക്തിം മുക്തിം സ ലഭതേ ഭക്ത്യാ യശ്ച പഠേദിമാം

ആരാണോ ദേവീഭാഗവതകഥ ഭക്തിയോടെ കേൾക്കുന്നതും പാരായണം ചെയ്യുന്നതും അവന് സർവ്വൈശ്വര്യങ്ങളും മുക്തിയും ലഭിക്കും.

46. അപുത്രോ ലഭതേ പുത്രം ദരിദ്രോ ധനവാൻ ഭവേത്
രോഗീ രോഗാത്പ്രമുച്യേത ശ്രുത്വാ ഭാഗവതാമൃതം

ഭാഗവതത്തിലെ അമൃതനിഷ്യന്ദികളായ കഥകൾ കേട്ടാൽ പുത്രനില്ലാത്തവന് പുത്രനെ ലഭിക്കും. ദരിദ്രൻ ധനവാനാകും; രോഗി രോഗവിമുക്തനുമാകും.

47. വന്ധ്യാ വാ കാകവന്ധ്യാ വാ മൃതവത്സാ ച യാംഗനാ
ദേവീ ഭാഗവതം ശ്രുത്വാ ലഭേത് പുത്രം ചിരായുഷം

ശ്രീദേവീ ഭാഗവതശ്രവണത്താൽ വന്ധ്യയ്ക്കും കാകവന്ധ്യയ്ക്കും (ഒരു സന്താനം മാത്രം ഉള്ളവൾ) ശിശു മരിച്ചവർക്കും ദീർഘായുസ്സായ പുത്രനെ ലഭിക്കാൻ ഇടയാകും.

48. പൂജിതം യദ്ഗൃഹേ നിത്യം ശ്രീഭാഗവതപുസ്തകം
തദ്ഗൃഹം തീർത്ഥഭൂതം ഹി വസതാം പാപനാശകം

ആരുടെ ഗൃഹത്തിലാണോ ശ്രീമദ്ഭാഗവതം നിത്യവും പൂജിക്കുന്നത് ആ ഗൃഹം അവിടെ വസിക്കുന്നവരുടെ പാപത്തെ നശിപ്പിക്കുന്ന പുണ്യതീർത്ഥമാണ്.

49. അഷ്ടമ്യാം വാ ചതുർദ്ദശ്യാം നവമ്യാം ഭക്തിസംയുതഃ
യഃ പഠേച്ഛൃണുയാദ്വാപി സ സിദ്ധിം ലഭതേ പരാം

അഷ്ടമിയിലോ ചതുർദ്ദശിയിലോ നവമിയിലോ ഭക്തിയോടു കൂടി പാരായണം ചെയ്യുകയോ കേൾക്കുകയോ ചെയ്യുന്നവന് പരമമായ സിദ്ധി ഉണ്ടാകും.

50. പഠൻദ്വിജോ വേദവിദഗ്രണീർഭവേത്
ബാഹുപ്രജാതോ ധരണീപതിഃ സ്യാത്
വൈശ്യഃ പഠൻ വിത്തസമൃദ്ധിമേതി
ശൂദ്രോ/പി ശൃണ്വൻ സ്വകുലോത്തമഃ സ്യാത്

ഈ ദേവീഭാഗവതം പഠിക്കുന്നത് ബ്രാഹ്മണനാണെങ്കിൽ അവൻ വേദജ്ഞന്മാരിൽ മുഖ്യനാകും; ക്ഷത്രിയനാണെങ്കിൽ രാജാവാകും; വൈശ്യനാണെങ്കിൽ വലിയ ധനാഢ്യനാകും; ശൂദ്രനാണെങ്കിൽ അവന്റെ കുലത്തിൽ അത്യുത്തമനാകും.

ഇതി ശ്രീസ്കന്ദപുരാണേ മാനസഖണ്ഡേ ദേവീഭാഗവതമാഹാത്മ്യേ

പ്രഥമോ/ദ്ധ്യായഃ

## അഥ ദ്വിതീയോ/ദ്ധ്യായഃ

ഋഷയ ഊചുഃ

1. വസുദേവോ മഹാഭാഗഃ കഥം പുത്രമവാപ്തവാൻ
പ്രസേനഃ കുത്ര കൃഷ്ണേന ഭ്രമതാ/ന്വേഷിതഃ കഥം

ബുദ്ധിമാനായ സൂത, മഹാഭാഗനായ വസുദേവർക്ക് എങ്ങനെ പുത്രനെ ലഭിച്ചു? ശ്രീകൃഷ്ണൻ പ്രസേനനെ അന്വേഷിച്ച് എങ്ങനെ, എവിടെയെല്ലാം ചുറ്റി നടന്നു?

2. വിധിനാ കേന കസ്മാച്ച ദേവീഭാഗവതം ശ്രുതം
വസുദേവേന സുമതേ വദ സൂത കഥാമിമാം

ഹേ സൂത, ഈ കഥ പറയൂ, ഏതു വിധി അനുസരിച്ചാണ്, എന്തിനാണ് ശ്രീദേവീഭാഗവതം വസുദേവൻ കേട്ടത്?

സൂത ഉവാച

3. സത്രാജിദ്ഭോജവംശീയോ ദ്വാരവത്യാം സുഖം വസൻ
സൂര്യസ്യാരാധനേ യത്തോ ഭക്തശ്ച പരമഃ സഖാ

ഭോജവംശത്തിൽ പിറന്ന സത്രാജിത്ത് ദ്വാരകയിൽ സസുഖം വസിച്ചിരുന്നു. അദ്ദേഹം സൂര്യാരാധനയിൽ മുഴുകിയവനും സൂര്യന്റെ ഭക്തനും ഉത്തമമിത്രവുമായിരുന്നു.

4. അഥ കാലേന കിയതാ പ്രസന്നഃ സവിതാ/ഭവത്
സ്വലോകം ദർശയാമാസ തദ്ഭക്ത്യാ പ്രണയേന ച

ഏതാനും കാലം കഴിഞ്ഞപ്പോൾ ഭക്തികൊണ്ടും പ്രേമം കൊണ്ടും പ്രസന്നനായ സവിതാവ് തന്റെ ലോകം സത്രാജിത്തിനു കാണിച്ചുകൊടുത്തു.

5. **തസ്മൈ പ്രീതശ്ച ഭഗവാൻ സ്യമന്തകമണിം ദദൗ**
**സ തം ബിഭ്രന്മണിം കണ്ഠേ ദ്വാരകാമാജഗാമ ഹ**

സമ്പ്രീതനായ ആദിത്യഭഗവാൻ അദ്ദേഹത്തിന് സ്യമന്തകമണി നൽകി. അദ്ദേഹം അതും കഴുത്തിൽ അണിഞ്ഞുകൊണ്ട് ദ്വാരകയിലേക്കു വന്നു.

6. **ദൃഷ്ട്വാ തം തേജസാ ഭ്രാന്താ മത്വാദിത്യം പുരൗകസഃ**
**കൃഷ്ണമൂചുഃ സമഭ്യേത്യ സുധർമ്മായാമവസ്ഥിതം**

അദ്ദേഹത്തിന്റെ തേജസ്സുകണ്ടിട്ട് ആദിത്യനാണെന്നു ഭ്രമിച്ച പുരവാസികൾ സുധർമ്മയെന്ന സദസ്സിൽ സന്നിഹിതനായ കൃഷ്ണന്റെ അടുക്കലെത്തിയിട്ട് ഇങ്ങനെ പറഞ്ഞു:

7. **ഏഷ ആയാതി സവിതാ ദിദൃക്ഷുസ്ത്വാം ജഗത്പതേ**
**ശ്രുത്വാ കൃഷ്ണസ്തു തദ്വാചം പ്രഹസ്യോവാച സംസദി**

"ജഗത്പതിയായ ഹേ കൃഷ്ണാ, അങ്ങയെ കാണാൻ ആഗ്രഹിച്ച് ഇതാ ആദിത്യഭഗവാൻ ഇങ്ങോട്ടു വരുന്നു." അവർ പറഞ്ഞതുകേട്ട് ചിരിച്ചു കൊണ്ട് കൃഷ്ണൻ ആ സദസ്സിൽ വച്ച് പറഞ്ഞു:

8. **സവിതാ നൈഷ ഭോ ബാലാഃ സത്രാജിന്മണിനാ ജ്വലൻ**
**സ്യമന്തകേന ചായാതി ഭാസ്വദ്ദുത്തേന ഭാസ്വതാ**

"കുട്ടികളേ, (അറിവില്ലാത്തവർ എന്ന് അർത്ഥം) അതു സൂര്യനല്ല; സത്രാജിത്താണ്. സൂര്യൻ നൽകിയതും സൂര്യനെപ്പോലെ ജ്വലിക്കുന്നതുമായ സ്യമന്തകമണി അണിഞ്ഞ് പ്രകാശം പരത്തികൊണ്ടുള്ള സത്രാജിത്തിന്റെ വരവാണ്."

9. **അഥ വിപ്രാൻ സമാഹൂയ സ്വസ്തിവാചനപൂർവ്വകം**
**പ്രാവേശയത്സമഭ്യർച്ച്യ സത്രാജിത് സ്വഗൃഹേ മണിം**

അവിടെ നിന്നു മടങ്ങിയ സത്രാജിത്ത് ബ്രാഹ്മണരെ വിളിച്ചു വരുത്തി, പൂജിച്ച ശേഷം സ്വസ്തി വചനങ്ങളോടുകൂടി സ്യമന്തകമണി തന്റെ ഗൃഹത്തിനുള്ളിൽ കൊണ്ടു ചെന്ന് സൂക്ഷിച്ചു വച്ചു.

10. **ന തത്ര മാരീ ദുർഭിക്ഷം നോപസർഗ്ഗഭയം ക്വചിത്**
**യത്രാസ്തേ സ മണിർന്നിത്യമഷ്ടഭാരസുവർണ്ണദഃ**

എവിടെയാണോ നിത്യവും അഷ്ടഭാരം സുവർണ്ണം നൽകുന്ന ഈ മണിയിരിക്കുന്നത് അവിടെ അതിവൃഷ്ടിയോ ദുർഭിക്ഷമോ ഉണ്ടാവില്ല. ദുർനിമിത്ത ഭയവും ഉണ്ടാവില്ല.

11. **അഥ സത്രാജിതോ ഭ്രാതാ പ്രസേനോ നാമ കർഹിചിത്**
**കണ്ഠേ ബദ്ധ്വാ മണിം സദ്യോ ഹയമാരുഹ്യ സൈന്ധവം**

ഒരിക്കൽ സത്രാജിത്തിന്റെ സഹോദരനായ പ്രസേനൻ മണിയെടുത്തു കഴുത്തിലണിഞ്ഞുകൊണ്ട്, സിന്ധുദേശത്തു നിന്നു കൊണ്ടുവന്ന ഒരു കുതിരപ്പുറത്തു കയറി വേഗം,

12. **മൃഗയാർത്ഥം വനം യാതഃ തമദ്രാക്ഷീന്മൃഗാധിപഃ**
**പ്രസേനം സഹയം ഹത്വാ സിംഹോ ജഗ്രാഹ തം മണിം**

വേട്ടയാടാനായി വനത്തിലേക്കു പോയി. അദ്ദേഹത്തെ ഒരു സിംഹം കണ്ടു. ആ സിംഹം കുതിരയോടൊപ്പം പ്രസേനനെയും കൊന്ന് ആ മണി കൈക്കലാക്കി.

13. **ജാംബവാനൃക്ഷരാജോഽഥ ദൃഷ്ട്വാ മണിധരം ഹരിം**
**ഹത്വാ ച തം ബിലദ്വാരി മണിം ജഗ്രാഹ വീര്യവാൻ**

ജാംബവാൻ എന്ന കരടിക്കുരങ്ങ് സ്യമന്തകമണി ധരിച്ച സിംഹത്തെ കണ്ടു. പരാക്രമിയായ ആ വാനരൻ സിംഹത്തെ ഗുഹാദ്വാരത്തിൽ വച്ചുകൊന്ന് മണി അപഹരിച്ചു.

**14. സ തം മണിം സ്വപുത്രായ ക്രീഡനാർത്ഥമദാത് പ്രഭുഃ**
**അഥ ചിക്രീഡ ബാലോഽപി മണിം സമ്പ്രാപ്യ ഭാസ്വരം**

ജാംബവാൻ ആ മണി തന്റെ പുത്രനു കളിക്കോപ്പായി നൽകി. നന്നേ തിളങ്ങുന്ന മണികിട്ടിയ കുട്ടി അതുകൊണ്ട് കളിക്കാനും തുടങ്ങി.

**15. പ്രസേനേഽനാഗതേ ചാഥ സത്രാജിത് പര്യതപ്യത**
**ന ജാനേ കേന നിഹതഃ പ്രസേനോ മണിമിച്ഛതാ**

പ്രസേനൻ മടങ്ങിവരാതായപ്പോൾ സത്രാജിത്തിന് ആധിയായി. മണി ആഗ്രഹിച്ച ആരോ പ്രസേനനെ കൊന്നു കാണും. അത് ആരാണെന്ന് എങ്ങനെ അറിയും?

**16. അഥ ലോകമുഖോദ്ഗീർണ്ണാ കിംവദന്തീ പുരേഽഭവത്**
**കൃഷ്ണേന നിഹതോ നൂനം പ്രസേനോ മണിലിപ്സുനാ**

അപ്പോഴേക്കും നാട്ടുകാർ പറഞ്ഞുപരത്തിയ ഒരു കിംവദന്തി ആ പട്ടണത്തിലും എത്തി. "മണിയിൽ കണ്ണുണ്ടായിരുന്ന കൃഷ്ണനാണ് പ്രസേനനെ കൊന്നത്, തീർച്ച."

**17. സ തം ശുശ്രാവ കൃഷ്ണോപി ദുര്യശോ ലിപ്തമാത്മനി**
**മാർഷ്ടും തത്തസ്യ പദവീം പുരൗകോഭിഃ സഹാഗതം**

അപകീർത്തികരമായ ആ വാർത്ത കൃഷ്ണനും കേട്ടു. തനിക്കുണ്ടായ പേരുദോഷം തീർക്കാൻ പൗരന്മാരോടു കൂടി കൃഷ്ണൻ പുറപ്പെട്ടു.

**18. ഗത്വാ സ വിപിനേഽപശ്യത് പ്രസേനം ഹരിണാ ഹതം**
**യയൗ മൃഗേന്ദ്രമന്വിഷ്യന്നസൃഗ്ബിന്ദ്വങ്കിതാധ്വനാ**

കാട്ടിൽ ചെന്നപ്പോൾ പ്രസേനനെ സിംഹം അടിച്ചുകൊന്നിട്ടിരിക്കുന്നതായി കണ്ടു. അതുകൊണ്ട് സിംഹത്തെ അന്വേഷിച്ച് ചോരത്തുള്ളികൾ വീണുകിടക്കുന്ന വഴിനോക്കി അവർ വീണ്ടും നടന്നു.

**19. അഥ കൃഷ്ണോ ഹതം സിംഹം ബിലദ്വാരി വിലോക്യ ച**
**ഉവാച ഭഗവാൻ വാചം കൃപയാ പുരവാസിനഃ**

സിംഹം ഗുഹാമുഖത്ത് ചത്തുകിടക്കുന്നത് കൃഷ്ണൻ കണ്ടു. അദ്ദേഹം ദയാർദ്രനായി തന്റെ കൂടെ വന്ന പൗരന്മാരോടു പറഞ്ഞു:

**20. തിഷ്ഠധ്വം യൂയമത്രൈവ യാവദാഗമനം മമ**
**പ്രവിശാമി ബിലം ത്വേതന്മണിഹാരകലബ്ധയേ**

'ഞാൻ വരുന്നതുവരെ നിങ്ങൾ ഇവിടെ നില്ക്കിൻ. ഞാൻ ഈ ഗുഹയിലൊന്നു കടന്നു നോക്കട്ടെ. മണി അപഹരിച്ചവൻ ഇവിടെടെങ്ങാനും ഉണ്ടോ എന്നറിയാമല്ലോ.'

**21. തഥേത്യുക്ത്വാ തു തേ തസ്ഥുസ്തത്രൈവ ദ്വാരകൗകസഃ**
**ജഗാമാന്തർബിലം കൃഷ്ണോ യത്ര ജാംബവതോ ഗൃഹം**

അങ്ങനെയാവട്ടെ എന്ന് സമ്മതിച്ചിട്ട് ദ്വാരകാവാസികൾ ഗുഹാമുഖത്തുതന്നെ നിന്നു. കൃഷ്ണനാകട്ടെ ഗുഹയ്ക്കുള്ളിലേക്കും കടന്നു. അത് ജാംബവാന്റെ ഗൃഹമായിരുന്നു.

**22. ഋക്ഷരാജസുതം ദൃഷ്ട്വാ കൃഷ്ണോ മണിധരം തദാ**
**ഹർത്തുമൈച്ഛന്മണിം താവദ്ധാത്രീ ചുക്രോശ ഭീതവത്**

ഗുഹയ്ക്കുള്ളിലേക്കു കടന്ന കൃഷ്ണൻ ഋക്ഷരാജാവായ ജാംബവാന്റെ പുത്രനെ കണ്ടു. അപ്പോൾ അവന്റെ കൈവശമുണ്ട്, മണി. കൃഷ്ണൻ അതു കൈക്കലാക്കാൻ നോക്കിയപ്പോൾ അത്യധികം ഭയപ്പെട്ട ധാത്രി വിളിച്ചു കരഞ്ഞു.

23. ശ്രുത്വാ ധാത്രീരവം സദ്യഃ സമാഗത്യർക്ഷരാട് തദാ
യുയുധേ സ്വാമിനാ സാകമവിശ്രമമഹർനിശം

ധാത്രിയുടെ കരച്ചിൽകേട്ട് ഋക്ഷരാജാവ് ഓടിയെത്തി. തന്റെ സ്വാമിയായ കൃഷ്ണനോട്, വിശ്രമമില്ലാതെ രാപ്പകൽ യുദ്ധം ചെയ്തു.

24. ഏവം ത്രിനവരാത്രം തു മഹദ്യുദ്ധമഭൂത്തയോഃ
കൃഷ്ണാഗമപ്രതീക്ഷാസ്തേ തസ്ഥുർദ്വാരി പുരൗകസഃ

ഇങ്ങനെ ഇരുപത്തിയേഴു ദിവസം രണ്ടുപേരും തമ്മിൽ വലിയ യുദ്ധം നടന്നു. കൃഷ്ണൻ പുറത്തു വരുന്നതും പ്രതീക്ഷിച്ച് ദ്വാരകയിൽ നിന്നു വന്നപൗരന്മാർ ഗുഹാമുഖത്തുതന്നെ നിന്നിരുന്നു.

25. ദ്വാദശാഹം തതോ ഭീത്യാ പ്രതിജഗ്മുർനിജാലയം
തത്ര തേ കഥയാമാസുർവൃത്താന്തം സർവ്വമാദിതഃ

പന്ത്രണ്ടു ദിവസം അവർ അവിടെ കാത്തു നിന്നു. പിന്നെ ഭീതിയോടെ തങ്ങളുടെ ഭവനങ്ങളിലേക്കു മടങ്ങി. അവിടെച്ചെന്ന് ആദ്യം മുതല്ക്കുള്ള കഥകളെല്ലാം അവർ വിസ്തരിച്ചു.

26. സത്രാജിതം ശപന്തസ്തേ സർവ്വേ ശോകാകുലാ ഭൃശം
വസുദേവോ മഹാഭാഗഃ ശ്രുത്വാ പുത്രസ്യ താം കഥാം.

കേട്ടവരെല്ലാം സത്രാജിത്തിനെ ശപിച്ചുകൊണ്ട് അത്യന്തം ദുഃഖിച്ചു. മഹാഭാഗനായ വസുദേവൻ തന്റെ പുത്രന്റെ കഥ കേട്ട്,

27. മുമോഹ സപരീവാരസ്തദാ പരമയാ ശുചാ
ചിന്തയാമാസ ബഹുധാ കഥം ശ്രേയോ ഭവേന്മമ

പരിജനങ്ങളോടുകൂടി കനത്ത ശോകത്താൽ മൂർച്ഛിച്ചുവീണു. ഉണർന്നപ്പോൾ ഇനി എനിക്കെങ്ങനെ നന്മവരും എന്ന് പലപ്രകാരത്തിൽ ആലോചിച്ചു കൊണ്ടിരുന്നു.

28. അഥാജഗാമ ഭഗവാൻ ദേവർഷിർബ്രഹ്മലോകതഃ
ഉത്ഥായ തം പ്രണമ്യാസൗ വസുദേവോ/ഭ്യപൂജയത്

അപ്പോഴേക്കും ബ്രഹ്മലോകത്തുനിന്ന് ദേവർഷിയായ നാരദൻ അവിടെ എത്തിച്ചേർന്നു. വസുദേവൻ വേഗം എഴുന്നേറ്റുചെന്ന് നമസ്കരിച്ചിട്ട് പൂജിക്കുകയും ചെയ്തു.

29. നാരദോ/നാമയം പൃഷ്ട്വാ വസുദേവം മഹാമതിം
പപ്രച്ഛ ച യദുശ്രേഷ്ഠം കിം ചിന്തയസി തദ്വദ

മഹാമതിയായ വസുദേവനോടു നാരദൻ കുശലം ചോദിച്ചു. പിന്നെ ആ യദു ശ്രേഷ്ഠനോടു ചോദിച്ചു: 'അങ്ങ് എന്താണ് ഇത്ര ചിന്താകുലനായിരിക്കുന്നത്? പറയൂ;

### വസുദേവ ഉവാച

30. പുത്രോ മേ/തിപ്രിയഃ കൃഷ്ണഃ പ്രസേനാന്വേഷണായ തു
പൗരൈഃ സാകം വനം ഗത്വാ നിഹതം തം തദൈക്ഷത

എന്റെ ഏറ്റവും പ്രിയപ്പെട്ട പുത്രനായ കൃഷ്ണൻ പ്രസേനനെ അന്വേഷിച്ച് പൗരന്മാരോടുകൂടി വനത്തിലേക്കു പോയി. അവർ അവിടെ ചെന്നപ്പോൾ പ്രസേനൻ വധിക്കപ്പെട്ടിരിക്കുന്നതായി കണ്ടു.

31. പ്രസേനഘാതകം ദൃഷ്ട്വാ ബിലദ്വാരേ മൃതം ഹരിം
ദ്വാരി പൗരാനധിഷ്ഠായ ബിലാന്തർഗതവാൻ സ്വയം

പ്രസേനനെ കൊന്നത് ഗുഹാമുഖത്ത് ചത്തുകിടക്കുന്ന സിംഹമാണെന്ന് കണ്ട്, പൗരന്മാരെ അവിടെ നിർത്തിയിട്ട് കൃഷ്ണൻ സ്വയം ആ ഗുഹയ്ക്കുള്ളിലേക്കു കടന്നു.

32. ബഹവോ ദിവസാ യാതാ നായാത്യദ്യാപി മേ സുതഃ
അതഃ ശോചാമി തദ്ബ്രൂഹി യേന ലപ്സ്യേ സുതം മുനേ

അതിനുശേഷം ഇപ്പോൾ ദിവസങ്ങൾ കുറെ കഴിഞ്ഞിരിക്കുന്നു. ഇന്നും എന്റെ മകൻ വന്നെത്തിയിട്ടില്ല. മഹർഷേ, അതാണ് എന്റെ ദുഃഖം. പറയൂ, എനിക്ക് എന്റെ മകനെ എങ്ങനെ ലഭിക്കും?

## നാരദ ഉവാച

33. പുത്രപ്രാപ്ത്യൈ യദുശ്രേഷ്ഠ ദേവീമാരാധയാംബികാം
തസ്യാ ആരാധനേനൈവ സദ്യഃ ശ്രേയോ ഹ്യവാപ്സ്യസി

ഹേ യാദവപ്രമുഖ, പുത്രനെ ലഭിക്കാൻ ജഗദംബികയായ ദേവിയെ ആരാധിക്കൂ. ആ ദേവിയെ ആരാധിച്ചാൽ ഉടൻ തന്നെ ശ്രേയസ്സും ഉണ്ടാവും.

## വസുദേവ ഉവാച

34. ഭഗവാൻ കാ ഹി സാ ദേവീ കിം പ്രഭാവാ മഹേശ്വരീ
കഥമാരാധനം തസ്യാ ദേവർഷേ കൃപയാ വദ

ദേവർഷേ, ആരാണ് ആ ദേവി? ആ മഹേശ്വരിയുടെ പ്രഭാവം എന്ത്? ആ ദേവിയെ ആരാധിക്കേണ്ടത് എങ്ങനെ? ദയവായി പറഞ്ഞുതരൂ.

## നാരദ ഉവാച

35. വസുദേവ മഹാഭാഗ ശൃണു സംക്ഷേപതോ മമ
ദേവ്യാ മഹാത്മ്യമതുലം കോ വക്തും വിസ്തരാത് ക്ഷമഃ

മഹാഭാഗനായ വസുദേവ, ദേവിയുടെ നിസ്തുലമായ മാഹാത്മ്യം വിസ്തരിച്ചു പറയാൻ ആർക്കു കഴിയും? അതുകൊണ്ട് കേൾക്കൂ, ഞാൻ ചുരുക്കിപ്പറയാം.

36. യാ സാ ഭഗവതീ നിത്യാ സച്ചിദാനന്ദരൂപിണീ
പരാത്പരതരാ ദേവീ യയാ വ്യാപ്തമിദം ജഗത്

ഏതു ഭഗവതിയാണോ നിത്യസ്വരൂപിണിയായിരിക്കുന്നത്, ആരാണോ സച്ചിദാനന്ദാത്മകമായ ശ്രീവിഗ്രഹം പൂണ്ടിരിക്കുന്നത്, പരാത്പരയായ ആരാണോ ഈ ജഗത്താകെ വ്യാപിച്ചിരിക്കുന്നത്,

37. യദാരാധനതോ ബ്രഹ്മാ സൃജതീദം ചരാചരം
യാം ച സ്തുത്വാ വിനിർമുക്തോ മധുകൈടഭജാദ്ഭയാത്

ആരെ ആരാധിച്ചിട്ടാണോ ബ്രഹ്മാവ് ചരാചരാത്മകമായ ഈ ജഗത്തിനെ സൃഷ്ടിക്കുന്നത്, ആരെ സ്തുതിച്ചിട്ടാണോ മധുകൈടഭന്മാരെക്കുറിച്ചുള്ള ഭയത്തിൽനിന്ന് മുക്തനായത്,

38. വിഷ്ണുര്യത്കൃപയാ വിശ്വം ബിഭർത്തി ഭഗവാനിദം
രുദ്രഃ സംഹരതേ യസ്യാഃ കൃപാപാംഗനിരീക്ഷണാത്

ആരുടെ കാരുണ്യം കൊണ്ടാണോ ഭഗവാൻ വിഷ്ണു ജഗത്തിനെ പാലിക്കുന്നത്, ആരുടെ അപാംഗനിരീക്ഷണത്താലാണോ ജഗത്തിനെ സംഹരിക്കാൻ ശിവൻ ശക്തനായിത്തീരുന്നത്,

39. സംസാരബന്ധഹേതുര്യാ സൈവ മുക്തിപ്രദായിനീ
സാ വിദ്യാ പരമാ ദേവീ സൈവ സർവ്വേശ്വരേശ്വരീ

ആരാണോ സംസാരബന്ധത്തിനു കാരണമായിരിക്കുന്നത്, ആ ദേവിതന്നെയാണ് മുക്തി നൽകുന്നതും. ആ ദേവിതന്നെ വിദ്യയും പരാശക്തിയും സർവ്വേശ്വരിയും.

40. നവരാത്രവിധാനേന സമ്പൂജ്യ ജഗദംബികാം
നവാഹോഭിഃ പുരാണം ച ദേവ്യാ ഭാഗവതം ശൃണു

നവരാത്രവിധിയനുസരിച്ച് അങ്ങ് ജഗദംബയെ പൂജിക്കുക. എന്നിട്ട് ഒമ്പതു ദിവസങ്ങളിലായി ദേവീഭാഗവതപുരാണം കേൾക്കുക.

41. യസ്യ ശ്രവണമാത്രേണ സദ്യഃ പുത്രമവാപ്സ്യസി
ഭുക്തിർമുക്തിർന്ന ദൂരസ്ഥാ പഠതാം ശൃണ്വതാം നൃണാം

ആ പുരാണം കേൾക്കുന്നതുകൊണ്ടു തന്നെ അങ്ങേയ്ക്ക് പുത്രനെ ലഭിക്കും. പഠിക്കുകയോ കേൾക്കുകയോ ചെയ്യുന്നവർക്ക് ഐശ്വര്യങ്ങളും മുക്തിയും ഏറെ ദൂരത്തല്ല.

42. ഇത്യുക്തോ നാരദേനാസൗ വസുദേവഃ പ്രണമ്യ തം
ഉവാച പരയാ പ്രീത്യാ നാരദം മുനിസത്തമം

ഇങ്ങനെ നാരദൻ പറഞ്ഞതുകേട്ട വസുദേവൻ നമസ്കരിച്ചിട്ട് വളരെ സന്തോഷത്തോടെ മുനിശ്രേഷ്ഠനായ നാരദനോടു പറഞ്ഞു:

## വസുദേവ ഉവാച

43. ഭഗവംസ്തവ വാക്യേന സംസ്കൃതം വൃത്തമാത്മനഃ
ശ്രൂയതാം തച്ച വക്ഷ്യാമി ദേവീമഹാത്മ്യസംഭവം

ഹേ നാരദ, അങ്ങുപറഞ്ഞപ്പോൾ എന്നെ സംബന്ധിച്ച ഒരു കാര്യം ഓർമ്മ വന്നു. ദേവീമഹാത്മ്യത്താൽ സംഭവിച്ച ആ കഥ ഞാൻ അങ്ങയോടു പറയാം, കേൾക്കൂ.

44. പുരാ നഭോഗിരാ കംസോ ദേവക്യഷ്ടമഗർഭതഃ
ജ്ഞാത്വാത്മമൃത്യും പാപോ മാം സഭായാം ന്യരുണദ്ഭിയാ

പണ്ട്, ദേവകിയുടെ എട്ടാമത്തെ പുത്രനിൽനിന്ന് മരണം സംഭവിക്കുമെന്ന അശരീരികേട്ടു ഭയപ്പെട്ട് പാപിയായ കംസൻ എന്നെ സഭയിൽ കടക്കാൻ അനുവദിച്ചില്ല.

45. കാരാഗാരേ/ഹമവസം ദേവക്യാ സഹ ഭാര്യയാ
ജാതം ജാതം സമവധീത് പുത്രം കംസോ/പി പാപകൃത്

എനിക്ക് ഭാര്യയായ ദേവകിയോടുകൂടി കാരാഗൃഹത്തിൽ കഴിയേണ്ടിവന്നു. ജനിച്ച ഓരോപുത്രനെയും പാപിയായ കംസൻ കൊന്നുകൊണ്ടിരുന്നു.

46. ഷട് പുത്രാ നിഹതാസ്തേന തദാ ശോകാകുലാ ഭൃശം
അതപ്യദ്ദേവകീ ദേവീ നക്തംദിവമനിന്ദിതാ

അങ്ങനെ ആറുപുത്രന്മാരെ കംസൻ കൊന്നു. അത്രയുമായപ്പോഴേക്കും ദേവകീദേവിക്ക് ദുഃഖം സഹിക്കാനായില്ല. നിഷ്കളങ്കയായ ദേവകി രാപകൽ വിലപിക്കാൻ തുടങ്ങി.

47. തദാ/ഹം ഗർഗ്ഗമാഹൂയ മുനിം നത്വാ/ഭിപൂജ്യ ച
നിവേദ്യ ദേവകീദുഃഖമവോചം പുത്രകാമ്യയാ

അപ്പോൾ ഞാൻ കുലപുരോഹിതനായ ഗർഗ്ഗമുനിയെ വിളിച്ചു വരുത്തി. പുത്രനെ ലഭിക്കണമെന്നുള്ള ആഗ്രഹത്തോടെ അദ്ദേഹത്തെ നമസ്കരിച്ച് പൂജിച്ചതിനുശേഷം ദേവകിയുടെ കദനവൃത്താന്തം അറിയിച്ചിട്ട് ഞാൻ അപേക്ഷിച്ചു:

48. ഭഗവാൻ കരുണാസിന്ധോ യാദവാനാം ഗുരുർഭവാൻ
ആയുഷ്മത്പുത്രസമ്പ്രാപ്തിസാധനം വദ മേ മുനേ

"കരുണാനിധിയായ ഭഗവൻ, അങ്ങ് യാദവന്മാരുടെ ഗുരുവാണല്ലോ. ആയുഷ്മാനായ പുത്രനെ ലഭിക്കാനുള്ള ഉപായം എന്താണെന്ന് എന്നെ ഉപദേശിച്ചാലും."

49. **തതോഗർഗ്ഗഃ പ്രസന്നാത്മാ മാമുവാച ദയാനിധിഃ**
**വസുദേവ മഹാഭാഗ ശൃണു തത്സാധനം പരം**

അപ്പോൾ ദയാനിധിയായ ഗർഗ്ഗമഹർഷി പ്രസന്ന ചിത്തനായി എന്നോടു പറഞ്ഞു: "മഹാഭാഗനായ വസുദേവ, അതിനുള്ള ഉത്തമമായ ഉപായം എന്താണെന്നു പറയാം; കേൾക്കൂ.

50. **യാ സാ ഭഗവതീ ദുർഗ്ഗാ ഭക്തദുർഗ്ഗതിഹാരിണീ**
**താമാരാധയ കല്യാണീം സദ്യഃ ശ്രേയോ ഹ്യവാപ്സ്യസി**

ഭക്തന്മാരുടെ ദുർഗ്ഗതിയെ നശിപ്പിക്കുന്നവളാണല്ലോ ദുർഗ്ഗാഭഗവതി. മംഗളസ്വരൂപിണിയായ ആ ദുർഗ്ഗയെ ഭജിക്കൂ; അങ്ങേയ്ക്ക് വേഗം ശ്രേയസ്സുണ്ടാകും.

51. **യദാരാധനതഃ സർവ്വേ സർവ്വാൻകാമാനവാപ്നുയുഃ**
**ന കിഞ്ചിദ്ദുർല്ലഭം ലോകേ ദുർഗ്ഗാർച്ചനവതാം നൃണാം.**

എല്ലാവരും ആരെ പൂജിച്ചിട്ടാണോ എല്ലാ അഭീഷ്ടങ്ങളും നേടുന്നത് ആ ദുർഗ്ഗാദേവിയെ അങ്ങും പൂജിക്കൂ. ദുർഗ്ഗാർച്ചനം ചെയ്യുന്നവർക്ക് ദുർലഭമായ ഒരു വസ്തുവുമില്ല ലോകത്ത്.

52. **ഇത്യുക്തോഽഹം മുദാ യുക്തഃ സഭാര്യോ മുനിപുംഗവം**
**പ്രണമ്യ പരയാ ഭക്ത്യാ പ്രാവോചം വിഹിതാഞ്ജലിഃ**

എന്നിങ്ങനെ പറഞ്ഞതു കേട്ട് ഞാൻ ഭാര്യയോടൊത്ത് ആ മുനിശ്രേഷ്ഠനെ നമസ്കരിച്ചിട്ട് കൈകൂപ്പിക്കൊണ്ട് അത്യന്തം ഭക്തിയോടെ ഇങ്ങനെ പറഞ്ഞു:

**വസുദേവ ഉവാച**

53. **യദ്യസ്തി ഭഗവൻ പ്രീതിർമയി തേ കരുണാനിധേ**
**തദാ പുരാ മദർത്ഥേ ത്വം സമാരാധയ ചണ്ഡികാം**

ഭഗവൻ, എന്നോട് അങ്ങേയ്ക്ക് തെല്ലെങ്കിലും പ്രീതിയുണ്ടെങ്കിൽ, ഹേ കരുണാനിധേ, അങ്ങുതന്നെ എനിക്കുവേണ്ടി ആ ചണ്ഡികാദേവിയെ യഥാവിധി പൂജിച്ചാലും.

54. **നിരുദ്ധഃ കംസഗേഹേഽഹം ന കിഞ്ചിത് കർത്തുമുത്സഹേ**
**അതസ്ത്വമേവ ദുഃഖാബ്ധേർമാമുദ്ധര മഹാമതേ**

കംസന്റെ കാരാഗൃഹത്തിൽ ബന്ധിക്കപ്പെട്ടിരിക്കുന്ന എനിക്ക് ഒന്നും ചെയ്യാൻ സാദ്ധ്യമല്ലല്ലോ. അതുകൊണ്ട് മഹാമതേ, അങ്ങുതന്നെ എന്നെ ഈ ദുഃഖക്കടലിൽ നിന്ന് കരകയറ്റിയാലും.

55. **ഇത്യുക്തസ്തു മയാ പ്രീതഃ പ്രോവാച മുനിപുംഗവഃ**
**വസുദേവ തവ പ്രീത്യാ കരിഷ്യാമി ഹിതം തവ**

ഞാൻ ഇങ്ങനെ പറഞ്ഞപ്പോൾ പ്രസന്നനായ ആ മഹർഷിശ്രേഷ്ഠൻ പറഞ്ഞു: വസുദേവ, അങ്ങയുടെ ഹിതത്തിനുവേണ്ടതെന്തോ അതു ഞാൻ സന്തോഷത്തോടെ ചെയ്യാം.

56. **അഥ ഗർഗ്ഗമുനിഃ പ്രീത്യാ മയാ സംപ്രാർത്ഥിതോഽഗമത്**
**ആരിരാധയിഷുർദ്ദുർഗ്ഗാം വിന്ധ്യാദ്രിം ബ്രാഹ്മണൈഃ സഹ**

പിന്നീട് ഗർഗ്ഗമുനി ഞാൻ അപേക്ഷിച്ചതനുസരിച്ച് ദുർഗ്ഗാദേവിയെ പൂജിക്കാൻ ആഗ്രഹിച്ചുകൊണ്ട് ബ്രാഹ്മണരോടുകൂടി സന്തുഷ്ടനായി വിന്ധ്യാദ്രിയിലേക്കു പോയി.

57. **തത്ര ഗത്വാ ജഗദ്ധാത്രീം ഭക്താഭീഷ്ടപ്രദായിനീം**
**ആരാധയാമാസ മുനിർജപപാഠപരായണഃ**

ഗർഗ്ഗമഹർഷി അവിടെ ചെന്നിട്ട് ഭക്തന്മാരുടെ അഭീഷ്ടങ്ങളെല്ലാം സാധിക്കുന്ന ജഗദംബയെ ജപപാരായണാദികളിൽ മുഴുകി ആരാധിച്ചു തുടങ്ങി.

58. യതഃ സമാപ്തേ നിയമേ വാഗുവാചാശരീരിണീ
പ്രസന്നാഽഹം മുനേ കാര്യസിദ്ധിസ്തവ ഭവിഷ്യതി

ആരാധനകൾ എല്ലാം സമാപിച്ചപ്പോൾ അദ്ദേഹത്തിന് ഒരു അശരീരിവാക്ക് കേൾക്കാൻ കഴിഞ്ഞു. ''മഹർഷേ, ഞാൻ പ്രസന്നയായിരിക്കുന്നു. അങ്ങേയ്ക്ക് ഫലപ്രാപ്തി ഉണ്ടാകും.''

59. ഭൂഭാരഹരണാർത്ഥായ മയാ സംപ്രേഷിതോ ഹരിഃ
വസുദേവസ്യ ദേവക്യാം സ്വാംശേനാവതരിഷ്യതി

ഭൂമിയുടെ ഭാരം ഇല്ലാതാക്കാൻ വേണ്ടി ഞാൻ ഹരിയെ നിയോഗിച്ചിട്ടുണ്ട്. വസുദേവന്റെയും ദേവകിയുടെയും പുത്രനായി അദ്ദേഹം സ്വാംശത്താൽ അവതരിക്കും

60. കംസഭീത്യാ തമാദായ ബാലമാനകദുന്ദുഭിഃ
പ്രാപയിഷ്യതി സദ്യസ്തു ഗോകുലേ നന്ദവേശ്മനി

കംസനെ ഭയപ്പെട്ട് വസുദേവൻ, ആ ശിശുവിനെ ഗോകുലത്തിലുള്ള നന്ദഗോപഗൃഹത്തിൽ ഉടൻതന്നെ കൊണ്ടാക്കും.

61. യശോദാതനയാം നീത്വാ സ്വഗൃഹേ കംസഭൂഭുജേ
ദാസ്യത്യഥ ച താം ഹന്തും കംസ ആക്ഷേപ്സ്യതി ക്ഷിതൗ

എന്നിട്ട് യശോദയുടെ പുത്രിയെ എടുത്തുകൊണ്ട് സ്വഗൃഹത്തിൽ വന്ന് കംസനു നൽകും. കംസൻ അതിനെ കൊല്ലാൻ വേണ്ടി തറയിൽ അടിക്കാൻ തുടങ്ങുമ്പോൾ,

62. സാ തദ്ധസ്താദ്വിനിർഗത്യ സദ്യോ ദിവ്യവപുർദ്ധരാ
മദംശഭൂതാ വിന്ധ്യാദ്രൗ കരിഷ്യതി ജഗദ്ധിതം

എന്റെ അംശസംഭൂതയായ അവൾ കംസന്റെ കൈയിൽ നിന്നു വഴുതി വേഗം ദിവ്യരൂപം പൂണ്ട് വിന്ധ്യാദ്രിയിലെത്തും. അവിടെ വസിച്ചുകൊണ്ട് ജഗത്തിന് നന്മ ചെയ്യും.

63. ഇതി തദ്വചനം ശ്രുത്വാ പ്രണമ്യ ജഗദംബികാം
ഗർഗ്ഗോ മുനിഃ പ്രസന്നാത്മാ മഥുരാമഗമത്പുരീം

ഇങ്ങനെ ദേവി അരുളിച്ചെയ്തതു കേട്ട ഗർഗ്ഗമഹർഷി ജഗദംബികയെ നമസ്കരിച്ചശേഷം സന്തുഷ്ടചിത്തനായി മഥുരാപുരിയിലേക്ക് പോയി.

64. വരദാനം മഹാദേവ്യാ ഗർഗ്ഗാചാര്യസുഖാവഹം
ശ്രുത്വാ സഭാര്യഃ സമ്പ്രീതഃ പരാം മുദമഥാഗമം

മഹാദേവി ഗർഗ്ഗാചാര്യന് നൽകിയ അത്യധികം സുഖാവഹമായ വരത്തെക്കുറിച്ച് കേട്ട ഞാനും ഭാര്യയും സന്തോഷത്തിന്റെ പരമസീമയിലെത്തി.

65. തദാരഭ്യ പരം ജാനേ ദേവീമഹാത്മ്യമുത്തമം
അധുനാപി ഹി ദേവർഷേ ശ്രുതം തവ മുഖാംബുജാത്

ദേവിയുടെ അത്യുത്തമമായ മാഹാത്മ്യത്തെക്കുറിച്ച് അന്നു മുതല്ക്കേ എനിക്കറിയാം. ഹേ ദേവർഷേ, ഇപ്പോൾ അങ്ങയുടെ മുഖകമലത്തിൽനിന്ന് അത് നേരിട്ടു കേൾക്കാനും കഴിഞ്ഞു.

66. അതോ ഭാഗവതം ദേവ്യാസ്ത്വമേവ ശ്രാവയ പ്രഭോ
മദ്ഭാഗ്യാദേവ ദേവർഷേ സമ്പ്രാപ്തോഽസി ദയാനിധേ

അതുകൊണ്ട്, പ്രഭോ, അങ്ങുതന്നെ ദേവീഭാഗവതം എന്നെ കേൾപ്പിച്ചാലും. ദയാനിധിയായ ദേവർഷേ, എന്റെ ഭാഗ്യാതിരേകം കൊണ്ട് അങ്ങ് ഈ സമയത്ത് ഇവിടെ എത്തുകയും ചെയ്തു.

**67. വസുദേവവചഃ ശ്രുത്വാ നാരദഃ പ്രീതമാനസഃ**
**സുദിനേ ശുഭനക്ഷത്രേ കഥാരംഭമഥാകരോത്**

വസുദേവരുടെ അപേക്ഷകേട്ട് ചിത്തം കുളിർത്ത നാരദൻ ശുഭനക്ഷത്രത്തോടു കൂടിയ ഒരു സുദിനത്തിൽ ദേവീഭാഗവതകഥാകഥനം ആരംഭിച്ചു.

**68. കഥാവിഘ്നവിഘാതാർത്ഥം ദ്വിജാ ജേപുർന്നവാക്ഷരം**
**മാർക്കണ്ഡേയപുരാണോക്തം പേഠുർദേവ്യാഃ സ്തവം തഥാ**

കഥയുടെ നിർവിഘ്നസമാപ്തിക്കായി ബ്രാഹ്മണർ നവാക്ഷരമന്ത്രം ജപിച്ചു. അതുപോലെ മാർക്കണ്ഡേയ പുരാണത്തിലുള്ള ദുർഗ്ഗാസപ്തശതീസ്തവവും ചൊല്ലാൻ തുടങ്ങി.

**69. പ്രഥമസ്കന്ധമാരഭ്യ ശ്രീനാരദമുഖോദ്ഗതം**
**ശുശ്രാവ വസുദേവശ്ച ഭക്ത്യാ ഭാഗവതാമൃതം**

ശ്രീനാരദമഹർഷിയുടെ മുഖത്തുനിന്നു നിർഗളിച്ച ആ ഭാഗവതകഥാമൃതം ഒന്നാംസ്കന്ധം മുതൽതന്നെ വസുദേവൻ ഭക്തിപൂർവ്വം ശ്രവിച്ചു.

**70. നവമേ/ഹ്നി കഥാപൂർത്തൗ പുസ്തകം വാചകം തഥാ**
**പ്രസന്നഃ പൂജയാമാസ വസുദേവോ മഹാമനാഃ**

ഒൻപതാം ദിവസം കഥ പൂർണ്ണമായും പാരായണം ചെയ്തുകഴിഞ്ഞപ്പോൾ ശ്രീദേവീഭാഗവതഗ്രന്ഥത്തെയും അതു പാരായണം ചെയ്ത നാരദനെയും മഹാമനസ്കനും പ്രസന്നനുമായ വസുദേവൻ പൂജിച്ചു.

**71. അഥ തത്ര ബിലസ്യാന്തഃ കൃഷ്ണജാംബവതോർമൃധേ**
**കൃഷ്ണമുഷ്ടിവിനിഷ്പാതശ്ലഥാംഗോ ജാംബവാനഭൂത്**

ആ സമയത്ത് ഗുഹയ്ക്കുള്ളിൽ കൃഷ്ണനും ജാംബവാനും തമ്മിൽ പോരു നടക്കുകയായിരുന്നു. കൃഷ്ണന്റെ മുഷ്ടിചുരുട്ടിയുള്ള ഇടിയേറ്റ് ജാംബവാന്റെ സർവ്വാംഗവും തളർന്നിരുന്നു.

**72. അഥാഗതസ്മൃതിഃ സോ ഹി ഭഗവന്തം പ്രണമ്യ ച**
**ഉവാച പരയാ ഭക്ത്യാ സ്വാപരാധം ക്ഷമാപയൻ**

അതെത്തുടർന്ന് യാഥാർത്ഥ്യം മനസ്സിലാക്കിയ ജാംബവാൻ ഭഗവാനെ നമസ്കരിച്ചിട്ട്, അത്യന്തം ഭക്തിയോടെ, തന്റെ അപരാധം ക്ഷമിക്കണേ എന്ന് അപേക്ഷിച്ചു.

**73. ജ്ഞാതോ/സി രഘുവര്യസ്ത്വം യദ്രോഷാത്സരിതാംപതിഃ**
**ക്ഷോഭം ജഗാമ ലങ്കാം ച രാവണഃ സാനുഗോ ഹതഃ**

ആരുടെ കോപംകൊണ്ട് സമുദ്രവും ലങ്കയും ഇളകിമറിഞ്ഞുവോ, രാവണനും പരിവാരങ്ങളും കൊല്ലപ്പെട്ടുവോ ആ രഘുരാമനാണ് അവിടുന്നെന്ന് എനിക്കു മനസ്സിലായി.

**74. സ ഏവാസി ഭവാൻ കൃഷ്ണ മദൗരാത്മ്യം ക്ഷമസ്വ ഭോഃ**
**ബ്രൂഹി യത്കരണീയം മേ ഭൃത്യോ/ഹം തവ സർവ്വഥാ**

കൃഷ്ണാ, അവിടുന്ന് ആ രാമചന്ദ്രൻ തന്നെയാണ്. പ്രഭോ, എന്റെ മൂർഖത്വം പൊറുക്കണേ. ഈയുള്ളവൻ എന്താണു ചെയ്യേണ്ടതെന്നു കല്പിച്ചാലും. എല്ലാവിധത്തിലും ഞാൻ അവിടുത്തെ ഭൃത്യനാണ്.

**75. ശ്രുത്വാ ജാംബവതോ വാചമബ്രവീജ്ജഗദീശ്വരഃ**
**മണിഹേതോരിഹ പ്രാപ്താ വയമൃക്ഷപതേ ബിലം**

ജാംബവാന്റെ വാക്കുകേട്ട് ജഗദീശ്വരനായ കൃഷ്ണൻ പറഞ്ഞു: ''ഋക്ഷരാജാവേ, നാം ഈ ഗുഹയ്ക്കുള്ളിൽ വന്നത് മണിക്കുവേണ്ടിയാണ്.''

**76. ഋക്ഷരാജസ്തതഃ പ്രീത്യാ കന്യാം ജാംബവതീം നിജാം**
**ദദൗ കൃഷ്ണായ സമ്പൂജ്യ സ്യമന്തകമണിം തഥാ**

ജാംബവാൻ കൃഷ്ണനെ പൂജിച്ചു. തന്റെ പുത്രിയായ ജാംബവതിയെയും സ്യമന്തകമണിയെയും സസന്തോഷം കൃഷ്ണനു നൽകി.

**77. സ താം പത്നീം സമാദായ മണിം കണ്ഠേ തഥാ ദധത്**
**അഭിമന്ത്ര്യർക്ഷരാജം ച പ്രതസ്ഥേ ദ്വാരകാം പ്രതി**

കൃഷ്ണൻ അവളെ പത്നിയായി സ്വീകരിച്ചു. മണി കഴുത്തിൽ അണിഞ്ഞു. പിന്നെ ഋക്ഷരാജാവിനോട് അനുവാദവും വാങ്ങി ദ്വാരകയിലേക്കു പുറപ്പെട്ടു.

**78. കഥാസമാപ്തിദിവസേ വസുദേവ ഉദാരധീഃ**
**ബ്രാഹ്മണാൻ ഭോജയാമാസ ദക്ഷിണാഭിരതോഷയത്**

ദേവീഭാഗവതകഥ പൂർത്തിയായ ദിവസം ഉദാരമതിയായ വസുദേവൻ അനേകം ബ്രാഹ്മണരെ ഊട്ടി; ദക്ഷിണനൽകി സന്തോഷിപ്പിക്കുകയും ചെയ്തു.

**79. ആശീർവാദം പ്രയുഞ്ജാനാ ദ്വിജാ യത്സമയേ ഹരിഃ**
**ആജഗാമ ക്ഷണേ തസ്മിൻ പത്ന്യാ സഹ മണിം ദധത്**

ബ്രാഹ്മണർ വസുദേവാദികളെ ആശീർവദിക്കാൻ തുടങ്ങുന്ന ആ സമയത്ത് കൃഷ്ണൻ പത്നീസഹിതനായി സ്യമന്തകമണിയും ധരിച്ച് അവിടെ എത്തിച്ചേർന്നു.

**80. ഭാര്യയാ സഹിതം കൃഷ്ണം വസുദേവപുരോഗമാഃ**
**ദൃഷ്ട്വാ ഹർഷാശ്രുപൂർണ്ണാക്ഷാഃ സമവാപുഃ പരാം മുദം**

വസുദേവപ്രമുഖരായവർ, കൃഷ്ണൻ സഭാര്യനായി വന്നുചേർന്നതു കണ്ടിട്ട് അത്യധികം സന്തുഷ്ടരും ഹർഷാശ്രുപൂർണ്ണരുമായിത്തീർന്നു.

**81. ദേവർഷിർനാരദശ്ചാഥ കൃഷ്ണാഗമനഹർഷിതഃ**
**ആമന്ത്ര്യ വസുദേവം ച കൃഷ്ണം ബ്രഹ്മസഭാം യയൗ**

കൃഷ്ണാഗമനത്താൽ സന്തുഷ്ടനായ നാരദൻ വസുദേവരോടും കൃഷ്ണനോടും യാത്രചോദിച്ചിട്ട് ബ്രഹ്മസഭയിലേക്ക് പോകുകയും ചെയ്തു.

**82. ഹരിചരിതമിദം യത്കീർത്തിദം ദുര്യശോഘ്നം**
**പഠതി വിമലഭക്ത്യാ ശുദ്ധചിത്തഃ ശൃണോതി**
**സ ഭവതി സുഖപൂർണ്ണഃ സർവ്വദാ സിദ്ധികാമോ**
**ജഗതി ച വപുഷോഽന്തേ മുക്തിമാർഗ്ഗം ലഭേച്ച.**

ഭഗവാൻ ശ്രീഹരിയുടെ ഈ കഥ ദുഷ്കീർത്തിയെ നശിപ്പിക്കും. തെളിഞ്ഞ ഭക്തിയോടെ ശുദ്ധചിത്തനായി പഠിക്കുകയോ കേൾക്കുകയോ ചെയ്യുന്നവൻ സുഖപൂർണ്ണനായിത്തീരും. ഈ ലോകത്തിൽ അവനുള്ള അഭിലാഷങ്ങളെല്ലാം സാധിക്കും. അവസാനം മുക്തിമാർഗ്ഗത്തിൽ അവൻ എത്തുകയും ചെയ്യും.

ഇതി ശ്രീസ്കന്ദപുരാണേ മാനസഖണ്ഡേ ദേവീഭാഗവതമാഹാത്മ്യേ
ദ്വിതീയോഽദ്ധ്യായഃ

## അഥ തൃതീയോ/ദ്ധ്യായഃ

### സൂത ഉവാച

1. **അഥേതിഹാസമന്യച്ച ശൃണുധ്വം മുനിസത്തമാഃ**
**ദേവീഭാഗവതസ്യാസ്യ മാഹാത്മ്യം യത്ര ഗീയതേ**

ഹേ മുനിശ്രേഷ്ഠന്മാരേ, ദേവീഭാഗവതത്തിന്റെ മാഹാത്മ്യം പ്രകീർത്തിച്ചിരിക്കുന്ന മറ്റൊരു ഇതിഹാസം ഇനി ഞാൻ പറയാം; കേൾക്കിൻ.

2. **ഏകദാ കുംഭയോനിസ്തു ലോപാമുദ്രാപതിർമുനിഃ**
**ഗത്വാ കുമാരമഭ്യർച്യ പപ്രച്ഛ വിവിധാഃ കഥാഃ**

ഒരിക്കൽ ലോപാമുദ്രയുടെ ഭർത്താവായ അഗസ്ത്യമഹർഷി സുബ്രഹ്മണ്യനെ ചെന്നുകണ്ട് പൂജിച്ചതിനുശേഷം പലകഥകളെപ്പറ്റിയും ചോദിച്ചു.

3. **സ തസ്മൈ ഭഗവാൻസ്കന്ദഃ കഥയാമാസ ഭൂരിശഃ**
**ദാനതീർത്ഥവ്രതാദീനാം മാഹാത്മ്യോപചിതാഃ കഥാഃ**

ഭഗവാൻ സ്കന്ദൻ അവയിൽ ഒട്ടുമുക്കാലും അഗസ്ത്യനെ പറഞ്ഞുകേൾപ്പിച്ചു. ദാനം, തീർത്ഥം, വ്രതം തുടങ്ങിയവയുടെ മാഹാത്മ്യം ഉൾക്കൊള്ളുന്നതായിരുന്നു ആ കഥകൾ.

4. **വാരാണസ്യാശ്ച മാഹാത്മ്യം മണികർണ്ണീഭവം തഥാ**
**ഗംഗായാശ്ചാപി തീർത്ഥാനാം വർണ്ണിതം ബഹുവിസ്തരം**

കാശി, മണികർണ്ണിക, ഗംഗ എന്നീ തീർത്ഥങ്ങളെക്കുറിച്ചും അവയുടെ മാഹാത്മ്യത്തെക്കുറിച്ചും സ്കന്ദൻ വളരെ വിസ്തരിച്ചു വർണ്ണിച്ചു.

5. **ശ്രുത്വാഥ സ മുനിഃ പ്രീതഃ കുമാരം ഭൂരിവർച്ചസം**
**പുനഃ പപ്രച്ഛ ലോകാനാം ഹിതാർത്ഥം കുംഭസംഭവഃ**

ആ കഥകളെല്ലാം കേട്ട് സന്തുഷ്ടനായ അഗസ്ത്യമഹർഷി അതിതേജോമയനായ കുമാരനോട് ലോകഹിതത്തിനുവേണ്ടി വീണ്ടും ചോദിച്ചു.

### അഗസ്ത്യ ഉവാച

6. **ഭഗവൻ താരകാരാതേ ദേവീഭാഗവതസ്യ തു**
**മാഹാത്മ്യശ്രവണേ തസ്യ വിധിം ചാപി വദ പ്രഭോ**

താരകാസുരഹന്താവായ ഭഗവൻ, അങ്ങ് ദേവീഭാഗവതത്തിന്റെയും അതിന്റെ മാഹാത്മ്യത്തിന്റെയും ശ്രവണവിധി എന്താണെന്നു പറഞ്ഞാലും.

7. **ദേവീഭാഗവതം നാമ പുരാണം പരമോത്തമം**
**ത്രൈലോക്യജനനീ സാക്ഷാദ്ഗീയതേ യത്ര ശാശ്വതീ**

ദേവീഭാഗവതം അത്യന്തം ഉത്തമമായ ഒരു പുരാണമാണല്ലോ. നിത്യയായ സാക്ഷാൽ ത്രൈലോക്യ ജനനിയെയാണല്ലോ അതിൽ പ്രകീർത്തിച്ചിരിക്കുന്നത്.

### സ്കന്ദ ഉവാച

8. **ശ്രീഭാഗവതമാഹാത്മ്യം കോ വക്തും വിസ്തരാത്ക്ഷമഃ**
**ശൃണു സംക്ഷേപതോ ബ്രഹ്മൻ കഥയിഷ്യാമി സാമ്പ്രതം**

ശ്രീഭാഗവതമാഹാത്മ്യം വിസ്തരിച്ചുപറയാൻ ആർക്കു കഴിയും? ഹേ ബ്രാഹ്മണ, കേൾക്കൂ, അതു ഞാൻ ചുരുക്കിപ്പറയാം.

**9. യാ നിത്യാ സച്ചിദാനന്ദരൂപിണീ ജഗദംബികാ**
**സാക്ഷാത് സമാശ്രിതാ യത്ര ഭുക്തിമുക്തിപ്രദായിനീ**

നിത്യയും സച്ചിദാനന്ദരൂപിണിയുമായ സാക്ഷാൽ ജഗദംബിക ഭുക്തിയും മുക്തിയും പ്രദാനം ചെയ്യുന്നവളായി ശ്രീഭാഗവതത്തിൽത്തന്നെയാണ് കുടികൊള്ളുന്നത്.

**10. അതസ്തദ്വാങ്മയീ മൂർത്തിർദേവീഭാഗവതേ മുനേ**
**പഠനാച്ഛ്രവണാദ്യസ്യ ന കിഞ്ചിദിഹ ദുർലഭം**

അതുകൊണ്ട് ഹേ മഹർഷേ, ദേവീഭാഗവതം ആ ജഗദീശ്വരിയുടെ വാങ്മയസ്വരൂപമാണ്. അതു പഠിക്കുകയോ കേൾക്കുകയോ ചെയ്താൽ ദുർലഭമായിട്ട് ഒന്നും തന്നെ ഉണ്ടാവില്ല.

**11. ആസീദ്വിവസ്വതഃ പുത്രഃ ശ്രാദ്ധദേവ ഇതി ശ്രുതഃ**
**സോഽനപത്യോഽകരോദിഷ്ടിം വസിഷ്ഠാനുമതോ നൃപഃ**

ആദിത്യന് ശ്രാദ്ധദേവൻ എന്ന് പ്രസിദ്ധനായ ഒരു പുത്രനുണ്ടായിരുന്നു. അനപത്യനായ ആ രാജാവ് പുത്രനുണ്ടാവാൻവേണ്ടി വസിഷ്ഠന്റെ അനുവാദത്തോടെ പുത്രകാമേഷ്ടിയാഗം നടത്തി.

**12. ഹോതാരം പ്രാർത്ഥയാമാസ ശ്രദ്ധാഽഥ ദയിതാ മനോഃ**
**കന്യാ ഭവതു മേ ബ്രഹ്മൻ തഥോപായോ വിധീയതാം**

ശ്രാദ്ധദേവമനുവിന്റെ ഭാര്യയായ ശ്രദ്ധ യജ്ഞംചെയ്യുന്ന ഹോതാവിനോട് അപേക്ഷിച്ചു: "ഹേ ബ്രാഹ്മണ, എനിക്ക് ഒരു കന്യകയെയാണ് ലഭിക്കേണ്ടത്. അതിനുള്ള ഉപായമെന്തോ അതു ചെയ്താലും".

**13. മനസാ ചിന്തയൻ ഹോതാ കന്യാമേവാജുഹോദ്ധവിഃ**
**തതസ്തദ്വ്യഭിചാരണേ കന്യേളാ നാമ ചാഭവത്**

കന്യകയെ ലഭിക്കണമെന്ന ചിന്തയോടുകൂടി ഹോതാവ് ആഹുതിചെയ്തു. അങ്ങനെ ഹോമകർമ്മത്തിന്റെ സങ്കല്പം തെറ്റിച്ചതുനിമിത്തം ഇള എന്നൊരു കന്യകയാണു ജനിച്ചത്.

**14. അഥ രാജാ സുതാം ദൃഷ്ട്വാ പ്രോവാച വിമനാ ഗുരും**
**കഥം സങ്കല്പവൈഷമ്യമിഹ ജാതം പ്രഭോ തവ**

രാജാവ് ആ കന്യകയെ കണ്ട് മനസ്സിടിഞ്ഞ് ഗുരുവിനോടു ചോദിച്ചു: "പ്രഭോ, അങ്ങേയ്ക്ക് ഇവിടെ സങ്കല്പത്തിലെങ്ങനെ പിഴവുപറ്റി?"

**15. തച്ഛ്രുത്വാ സ മുനിർദധ്യൗ ജ്ഞാത്വാ ഹോതുർവ്യതിക്രമം**
**ഈശ്വരം ശരണം യാത ഇളായാ പുംസ്ത്വകാമ്യയാ**

അതുകേട്ട മഹർഷി കുറച്ചു സമയം ധ്യാനനിമഗ്നനായിരുന്നു. ഹോതാവിനു വന്ന തെറ്റ് ജ്ഞാനദൃഷ്ടികൊണ്ട് അറിഞ്ഞു. പിന്നീട്, ഇളയ്ക്കു പുരുഷത്വം ഉണ്ടാവണമെന്ന ആഗ്രഹത്തോടെ പരമേശ്വരനെ ശരണം പ്രാപിച്ചു.

**16. മുനേസ്തപഃപ്രഭാവാച്ച പരേശാനുഗ്രഹാത്തഥാ**
**പശ്യതാം സർവലോകാനാമിളാ പുരുഷതാമഗാത്**

മഹർഷിയുടെ തപഃപ്രഭാവംകൊണ്ടും ഭഗവാൻ പരമേശ്വരന്റെ അനുഗ്രഹംകൊണ്ടും സകലജനങ്ങളും നോക്കിനില്ക്കെ ഇള പുരുഷപ്രജയായിത്തീർന്നു.

**17. ഗുരുണാ കൃതസംസ്കാരഃ സുദ്യുമ്നോഽഥ മനോഃ സുതഃ**
**നിധിർബഭൂവ വിദ്യാനാം സരിതാമിവ സാഗരഃ**

ഗുരു ആ ശിശുവിന് സംസ്കാരകർമ്മങ്ങൾ നടത്തി, സുദ്യുമ്നനെന്ന് പേരുമിട്ടു. മനുപുത്രനായ ആ സുദ്യുമ്നൻ സരിത്തുകൾക്ക് സാഗരമെന്നപോലെ സകലവിദ്യകൾക്കും നിധിയായിത്തീർന്നു.

18. അഥ കാലേന സുദ്യുമ്നസ്താരുണ്യം സമവാപ്യ ച
മൃഗയാർത്ഥം വനം യാതോ ഹയമാരുഹ്യ സൈന്ധവം

കാലക്രമേണ സുദ്യുമ്നൻ താരുണ്യം പ്രാപിച്ചു. അന്നൊരിക്കൽ അദ്ദേഹം സൈന്ധവദേശത്തുനിന്നു സമ്പാദിച്ച കുതിരപ്പുറത്തു കയറി നായാട്ടിനായി വനത്തിലേക്കു പോയി.

19. വനാദ്വനാന്തരം ഗച്ഛൻ ബഹു ബഭ്രാമ സാനുഗഃ
ദൈവാദധസ്താദ്ധേമാദ്രേഃ സ കുമാരോ വനം യയൗ

ഒരു വനത്തിൽ നിന്ന് മറ്റൊരുവനത്തിലേക്ക് മാറിമാറി സഞ്ചരിച്ച് അനുചരന്മാരോടൊത്ത് കുറെയേറെ ചുറ്റിക്കറങ്ങി. വിധിവൈപരീത്യം മൂലം ആ രാജകുമാരൻ ഹിമാദ്രിയുടെ അടിവാരത്തുള്ള ഒരു വനത്തിൽ എത്തിച്ചേർന്നു.

20. കസ്മിംശ്ചിത്സമയേ യത്ര ഭാര്യയാഽപർണ്ണയാ സഹ
അരമദ്ദേവദേവസ്തു ശങ്കരോ ഭഗവാൻ മുദാ

ഒരിക്കൽ ഭാര്യയായ അപർണ്ണയോടുകൂടി ദേവദേവനായ ഭഗവാൻ ശങ്കരൻ സസന്തോഷം വിഹരിച്ച സ്ഥലമായിരുന്നു അത്.

21. തദാ തു മുനയസ്തത്ര ശിവദർശനലാലസാഃ
ആജഗ്മുരഥ താൻ ദൃഷ്ട്വാ ഗിരിജാ വ്രീഡിതാഽഭവത്

അങ്ങനെ ഭഗവാൻ ശങ്കരൻ വിഹരിച്ചിരുന്ന കാലത്ത് അദ്ദേഹത്തെ ദർശിക്കാനുള്ള താത്പര്യത്തോടെ ഏതാനും മഹർഷിമാർ ആ സ്ഥലത്തേക്കു വന്നു. ഗിരിജ അവരെ കണ്ട് അത്യന്തം ലജ്ജിച്ചു.

22. രമമാണൗ തു തൗ ദൃഷ്ട്വാ ഗിരിശൗ സംശിതവ്രതാഃ
നിവൃത്താ മുനയോ ജഗ്മുർവൈകുണ്ഠനിലയം തദാ

ക്രീഡാനിരതരായിരിക്കുന്ന അവരെ ഇരുവരെയും കണ്ട ആ സംയമികളായ മഹർഷിമാർ അപ്പോൾത്തന്നെ വൈകുണ്ഠലോകത്തേക്ക് പോയി.

23. പ്രിയായാഃ പ്രിയമന്വിച്ഛൻ ശിവോഽരണ്യം ശശാപ ഹ
അദ്യാരഭ്യ വിശേദ്യോഽത്ര പുമാൻ യോഷിദ്ഭവേദിതി

തന്റെ പ്രിയപത്നിയുടെ പ്രിയം അനുസരിച്ച് ശിവൻ ആ വനത്തെ ശപിച്ചു: "ഇന്നുമുതൽ ഈ വനത്തിൽ പ്രവേശിക്കുന്ന 'പുരുഷൻ' സ്ത്രീയായി ഭവിക്കും".

24. തത ആരഭ്യ തം ദേശം പുരുഷാ വർജ്ജയന്തി ഹി
തത്ര പ്രവിഷ്ടഃ സുദ്യുമ്നോ ബഭൂവ പ്രമദോത്തമാ

അന്നുതുടങ്ങി ആ പ്രദേശത്ത് പുരുഷന്മാർ ആരും കടക്കാറില്ല. ആ വനപ്രദേശത്താണ് സുദ്യുമ്നൻ എത്തിച്ചേർന്നത്. പ്രവേശിച്ച ഉടൻ അദ്ദേഹം അതിസുന്ദരിയായ ഒരു സ്ത്രീയായി മാറുകയും ചെയ്തു.

25. സ്ത്രീഭൂതാനനുഗാനശ്വം ബഡവാം വീക്ഷ്യ വിസ്മിതഃ
അഥ സാ സുന്ദരീ യോഷാ വിചചാര വനേ വനേ

സ്ത്രീകളായിമാറിയ അനുചരന്മാരെയും പെൺകുതിരയെയും കണ്ട് സുദ്യുമ്നൻ വളരെ അദ്ഭുതപ്പെട്ടു. സുന്ദരിയായി മാറിയ സുദ്യുമ്നൻ പിന്നീട് വനങ്ങൾ തോറും സഞ്ചരിച്ചുകൊണ്ടിരുന്നു.

26. ഏകദാ സാ ജഗാമാഥ ബുധസ്യാശ്രമസന്നിധൗ
ദൃഷ്ട്വാ താം ചാരുസർവ്വാംഗീം പീനോന്നതപയോധരാം

അങ്ങനെ സഞ്ചരിക്കവേ ഒരിക്കൽ അവൾ ബുധന്റെ ആശ്രമത്തിന് അടുക്കലെത്തി. തടിച്ചുയർന്ന സ്തനഭാരംപേറുന്ന സർവ്വാംഗസുന്ദരിയായ അവളെ കണ്ടിട്ട്–

27. ബിംബോഷ്ഠീം കുന്ദദശനാം സുമുഖീമുൽപലേക്ഷണാം
അനംഗശരവിദ്ധാംഗശ്ചകമേ ഭഗവാൻ ബുധഃ

ചെന്തൊണ്ടിപ്പഴത്തെവെല്ലുന്ന അധരോഷ്ഠങ്ങളും കുരുക്കുത്തിമുല്ലമൊട്ടിനു തുല്യമായ ദന്തങ്ങളും ഉള്ള സുമുഖിയായ ആ നീലത്താമരക്കണ്ണാളെ കണ്ടിട്ട്– ഭഗവാൻ ബുധൻ അനംഗശരപീഡിതനായി അവളെ കാമിച്ചു.

28. സാപി തം ചകമേ സുഭ്രൂഃ കുമാരം സോമനന്ദനം
തതസ്തസ്യാശ്രമേ/വാത്സീദ്രമമാണാ ബുധേന സാ

അവൾക്കും സോമപുത്രനായ ആ കുമാരനിൽ അഭിലാഷമുണ്ടായി. അതിനാൽ ബുധനോടുകൂടി രമിച്ചുകൊണ്ട് അവൾ അദ്ദേഹത്തിന്റെ ആശ്രമത്തിൽ വസിച്ചു.

29. അഥ കാലേന കിയതാ പുരുരവസമാത്മജം
സ തസ്യാം ജനയാമാസ മിത്രാവരുണസംഭവ!

ഹേ മിത്രാവരുണപുത്ര, ഇങ്ങനെ കുറെക്കാലം കഴിഞ്ഞപ്പോൾ ബുധൻ അവളിൽ പുരൂരവസെന്ന പുത്രനെ ജനിപ്പിച്ചു.

30. അഥ വർഷേഷു യാതേഷു കദാചിത് സാ ബുധാശ്രമേ
സ്മൃത്വാ സ്വം പൂർവ്വവൃത്താന്തം ദുഃഖിതാ നിർജ്ജഗാമ ഹ

വർഷങ്ങൾ ഇങ്ങനെ കഴിഞ്ഞു. ഒരിക്കൽ അവൾ ബുധാശ്രമത്തിൽ വച്ച് തന്റെ പൂർവ്വവൃത്താന്തം ഓർമ്മിച്ചു ദുഃഖിച്ചുകൊണ്ട് അവിടെ നിന്ന് പുറപ്പെട്ടു.

31. ഗുരോരഥാശ്രമം ഗത്വാ വസിഷ്ഠസ്യ പ്രണമ്യ തം
നിവേദ്യ വൃത്തം ശരണം യയൗ പുംസ്ത്വമഭീപ്സതീ

ഗുരുവായ വസിഷ്ഠന്റെ ആശ്രമത്തിൽചെന്ന് അദ്ദേഹത്തെ നമസ്കരിച്ചിട്ട് വൃത്താന്തം മുഴുവൻ പറഞ്ഞു കേൾപ്പിക്കുകയും പുരുഷത്വം ലഭിക്കണമെന്ന് ആഗ്രഹിച്ചുകൊണ്ട് അദ്ദേഹത്തെ ശരണം പ്രാപിക്കുകയും ചെയ്തു.

32. വസിഷ്ഠോ ജ്ഞാതവൃത്താന്തോ ഗത്വാ കൈലാസപർവ്വതം
സമ്പൂജ്യ ശംഭും തുഷ്ടാവ ഭക്ത്യാ പരമയാ യുതഃ

വിവരങ്ങൾ എല്ലാം ഗ്രഹിച്ച വസിഷ്ഠൻ കൈലാസപർവ്വതത്തിലേക്ക് പോയി. പരമേശ്വരനെ പൂജിച്ചിട്ട് പരമമായ ഭക്തിയോടെ സ്തുതിച്ചു.

## വസിഷ്ഠ ഉവാച

33. നമോ നമഃ ശിവായാസ്തു ശങ്കരായ കപർദ്ദിനേ
ഗിരിജാർദ്ധാംഗദേഹായ നമസ്തേ ചന്ദ്രമൗലയേ

കപർദ്ദിയും ശങ്കരനുമായ ശിവനു നമസ്കാരം; നമസ്കാരം. ഗിരിജാർദ്ധശരീരനായ ചന്ദ്രമൗലിക്കു നമസ്ക്കാരം.

34. മൃഡായ സുഖദാത്രേ തേ നമഃ കൈലാസവാസിനേ
നീലകണ്ഠായ ഭക്താനാം ഭുക്തിമുക്തിപ്രദായിനേ

കൈലാസവാസിയും സുഖദാതാവും മൃഡനും നീലകണ്ഠനും ഭക്തന്മാർക്ക് ഭുക്തിയും മുക്തിയും നൽകുന്നവനുമായ അവിടുത്തേക്കു നമസ്കാരം

35. ശിവായ ശിവരൂപായ പ്രപന്നഭയഹാരിണേ
നമോ വൃഷഭവാഹായ ശരണ്യായ പരാത്മനേ

ശിവസ്വരൂപനും ആശ്രയിക്കുന്നവരുടെ ഭയത്തെ ഇല്ലാതാക്കുന്നവനും വൃഷഭവാഹനനും, ആശ്രയിക്കാവുന്നവനും പരമാത്മാവുമായ ശിവനു നമസ്ക്കാരം.

36. ബ്രഹ്മവിഷ്ണ്വീശരൂപായ സർഗ്ഗസ്ഥിതിലയേഷു ച
നമോ ദേവാധിദേവായ വരദായ പുരാരയേ

സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ ബ്രഹ്മവിഷ്ണുശിവസ്വരൂപനായി വിളങ്ങുന്ന ദേവാധിദേവ, പുരാരേ അവിടുത്തേക്കു നമസ്ക്കാരം

37. യജ്ഞരൂപായ യജതാം ഫലദാത്രേ നമോ നമഃ
ഗംഗാധരായ സൂര്യേന്ദുശിഖിനേത്രായ തേ നമഃ

യജ്ഞസ്വരൂപനും യജിക്കുന്നവർക്ക് ഫലം നൽകുന്നവനുമായ അവിടുത്തേക്കു നമസ്കാരം. ആദിത്യൻ, ചന്ദ്രൻ, അഗ്നി എന്നീ മൂന്നു കണ്ണുകളുള്ളവനും ഗംഗാധരനുമായ അവിടുത്തേക്ക് നമസ്കാരം.

38. ഏവം സ്തുതഃ സ ഭഗവാൻ പ്രാദുരാസീജ്ജഗത്പതിഃ
വൃഷാരൂഢോംബികോപേതഃ കോടിസൂര്യസമപ്രഭ

39. രജതാചലസംകാശസ്ത്രിനേത്രശ്ചന്ദ്രശേഖരഃ
പ്രണതം പരിതുഷ്ടാത്മാ പ്രോവാച മുനിസത്തമം

ഇങ്ങനെ വസിഷ്ഠമഹർഷി സ്തുതിച്ചപ്പോൾ വൃഷാരൂഢനും ജഗദംബികാസഹിതനും കോടിസൂര്യസമപ്രഭനും, രജതപർവതതുല്യം തിളങ്ങുന്നവനും ത്രിനേത്രനും ചന്ദ്രശേഖരനും ജഗത്പതിയുമായ ഭഗവാൻ ശങ്കരൻ, തന്നെ നമസ്കരിക്കുന്ന മുനിശ്രേഷ്ഠനോട് സന്തുഷ്ടചിത്തനായി ഇങ്ങനെ പറഞ്ഞു:

### ശ്രീഭഗവാനുവാച

40. വരം വരയ വിപ്രർഷേ യത്തേ മനസി വർത്തതേ
ഇത്യുക്തസ്തം പ്രണമ്യേളാപുംസ്ത്വമഭ്യർത്ഥയൻമുനിഃ

ബ്രഹ്മർഷേ, എന്തുവേണമെന്നാണോ അങ്ങയുടെ മനസ്സു മന്ത്രിക്കുന്നത് ആ വരം വരിച്ചുകൊള്ളൂ. എന്നു പറഞ്ഞപ്പോൾ അദ്ദേഹം നമസ്കരിച്ചിട്ട്, ഇളയ്ക്ക് പുരുഷത്വം ലഭിക്കണമെന്ന് അപേക്ഷിച്ചു.

41. അഥ പ്രസന്നോ ഭഗവാനുവാച മുനിസത്തമം
മാസം പുമാൻ സ ഭവിതാ മാസം നാരീ ഭവിഷ്യതി

പ്രസന്നനായ ഭഗവാൻ അപ്പോൾ മുനിശ്രേഷ്ഠനോടു പറഞ്ഞു: "ഒരു മാസം അവൻ പുരുഷനും ഒരു മാസം സ്ത്രീയുമായി ഭവിക്കും.

42. ഇതി പ്രാപ്യ വരം ശംഭോർമഹർഷിർജഗദംബികാം
വരദാനോന്മുഖീം ദേവീം പ്രണനാമ മഹേശ്വരീം

ഇങ്ങനെ ശംഭുവിൽ നിന്നു വരം നേടിയ വസിഷ്ഠമഹർഷി വരദാനോന്മുഖിയും മഹേശ്വരിയുമായ ജഗദംബികയെ പ്രണമിച്ചു.

43. കോടിചന്ദ്രകലാകാന്തിം സുസ്മിതാം പരിപൂജ്യ ച
തുഷ്ടാവ ഭക്ത്യാ സതതമിളായാഃ പുംസ്ത്വകാമ്യയാ

കോടി ചന്ദ്രക്കലകളുടെ കാന്തി പ്രസരിപ്പിക്കുന്ന സുസ്മിതയായ ദേവിയെ പൂജിച്ചിട്ട്, ഇളയ്ക്ക് നിത്യപുരുഷത്വം ലഭിക്കണമെന്ന ആഗ്രഹത്തോടെ ഭക്തിപൂർവ്വം സ്തുതിച്ചു.

44. ജയ ദേവി മഹാദേവി ഭക്താനുഗ്രഹ കാരിണി
ജയ സർവ്വസുരാരാധ്യേ ജയാനന്തഗുണാലയേ

മഹാദേവി, ഭക്താനുഗ്രഹകാരിണി, ദേവി ജയിച്ചാലും. സർവ്വസുരാരാധ്യേ, അനന്തഗുണാലയേ ജയിച്ചാലും ജയിച്ചാലും.

45. നമോ നമസ്തേ ദേവേശി ശരണാഗതവത്സലേ
ജയ ദുർഗ്ഗേ ദുഃഖഹന്ത്രി ദുഷ്ടദൈത്യനിഷൂദിനി

ദേവേശി, ശരണാഗതവത്സലേ, ദുർഗ്ഗേ, സമസ്തദുഃഖങ്ങളും ഇല്ലാതാക്കുന്നവളേ, ദുഷ്ടന്മാരായ ദൈത്യന്മാരെ സംഹരിക്കുന്നവളേ, അവിടുത്തേക്കു നമസ്ക്കാരം; നമസ്ക്കാരം.

46. ഭക്തിഗമ്യേ മഹാമായേ നമസ്തേ ജഗദംബികേ
സംസാരസാഗരോത്താരപോതീഭൂതപദാംബുജേ

ഭക്തിഗമ്യേ, മഹാമായേ ജഗദംബികേ നമസ്കാരം. ഭക്തന്മാർക്ക് സംസാരസമുദ്രം തരണം ചെയ്യാനുള്ള പൊങ്ങുതടിയല്ലേ, അവിടുത്തെ പാദകമലം. അതിനുടമയായവളേ, അവിടുത്തേക്കു നമസ്കാരം.

47. ബ്രഹ്മാദയോ൯പി വിബുധാസ്ത്വത്പാദാംബുജസേവയാ
വിശ്വസർഗ്ഗസ്ഥിതിലയപ്രഭുത്വം സമവാപ്നുയുഃ

ബ്രഹ്മാദികളായ ദേവന്മാർപോലും അവിടുത്തെ പാദാംബുജസേവ മൂലമാണ് വിശ്വത്തെ സൃഷ്ടിക്കുകയും സംരക്ഷിക്കുകയും സംഹരിക്കുകയും ചെയ്യാനുള്ള വൈഭവം സമ്പാദിച്ചിരിക്കുന്നത്.

48. പ്രസന്നാ ഭവ ദേവേശി ചതുർവർഗ്ഗപ്രദായിനി
കസ്ത്വാം സ്തോതും ക്ഷമോ ദേവി കേവലം പ്രണതോ൯സ്മ്യഹം

ഹേ ദേവേശി, സമസ്തപുരുഷാർത്ഥങ്ങളും ദാനംചെയ്യുന്ന ദേവീ, പ്രസാദിച്ചാലും. അവിടുത്തെ സ്തുതിക്കാൻ ആർക്കു കഴിയും? ഞാൻ നമസ്കരിക്കുക മാത്രം ചെയ്യുന്നു.

49. ഏവം സ്തുതാ ഭഗവതീ ദുർഗ്ഗാ നാരായണീ പരാ
ഭക്ത്യാ വസിഷ്ഠമുനിനാ പ്രസന്നാ തത്ക്ഷണാദഭൂത്

വസിഷ്ഠൻ ഇങ്ങനെ ഭക്തിപൂർവ്വം സ്തുതിച്ച ഉടൻ തന്നെ പരയും നാരായണിയുമായ ദുർഗ്ഗാഭഗവതി പ്രസന്നയായിത്തീർന്നു.

50. തദോവാച മഹാദേവീ പ്രണതാർത്തിഹരീ മുനിം
സുദ്യുമ്നഭവനം ഗത്വാ കുരു ഭക്ത്യാ മദർച്ചനം

ആശ്രയിക്കുന്നവരുടെ ആർത്തിനശിപ്പിക്കുന്ന മഹാദേവി അപ്പോൾ മുനിയോട് ഇങ്ങനെ അരുളി ച്ചെയ്തു: "സുദ്യുമ്നന്റെ ഗൃഹത്തിൽ ചെന്ന് എന്നെ ഭക്തിപൂർവ്വം ആരാധിക്കു".

51. സുദ്യുമ്നം ശ്രാവയ പ്രീത്യാ പുരാണം മത്പ്രിയങ്കരം
ദേവീഭാഗവതം നാമ നവാഹോഭിർ ദ്വിജോത്തമ

ഹേ ബ്രാഹ്മണോത്തമ, എനിക്കു പ്രിയങ്കരമായ ദേവീഭാഗവതമെന്ന പുരാണം ഒൻപതുദിവസംകൊണ്ട് സുദ്യുമ്നനെ സന്തോഷത്തോടെ വായിച്ചു കേൾപ്പിക്കുക.

52. ശ്രവണാദേവ സതതം പുംസ്ത്വമസ്യ ഭവിഷ്യതി
ഇത്യുക്ത്വാ ച തിരോധാനം ഗച്ഛതഃ സ്മ ശിവേശ്വരൗ

ശ്രവണം ഒന്നുകൊണ്ടുമാത്രം അവനു നിത്യപുരുഷത്വം ലഭിക്കും എന്ന് അരുളിച്ചെയ്തിട്ട് ആ ശിവേശ്വരന്മാർ അന്തർധാനം ചെയ്തു.

53. വസിഷ്ഠസ്താം ദിശം നത്വാ സമാഗത്യാശ്രമം നിജം
സമാഹൂയ ച സുദ്യുമ്നം ദേവ്യാരാധനമാദിശത്

വസിഷ്ഠൻ ആ ദിക്കിലേക്കു നോക്കി നമസ്കരിച്ചു. പിന്നെ തന്റെ ആശ്രമത്തിലേക്കു വന്നു. സുദ്യുമ്നനെ വിളിച്ച് ദേവിയെ ഭക്തിപൂർവ്വം ആരാധിക്കാൻ നിർദ്ദേശിച്ചു.

54. ആശ്വിനസ്യ സിതേ പക്ഷേ സമ്പൂജ്യ ജഗദംബികാം
നവരാത്രവിധാനേന ശ്രാവയാമാസ ഭൂപതിം

ആശ്വിന മാസത്തിലെ വെളുത്ത പക്ഷത്തിൽ ജഗദംബികയെ പൂജിച്ചതിനുശേഷം നവരാത്രപാരായണവിധിയനുസരിച്ച് ദേവീഭാഗവതം വസിഷ്ഠൻ രാജാവിനെ വായിച്ചു കേൾപ്പിച്ചു.

55. ശ്രുത്വാ ഭക്ത്യാപി സുദ്യുമ്നഃ ശ്രീമദ്ഭാഗവതാമൃതം
പ്രണമ്യാഭ്യർച്യ ച ഗുരും ലേഭേ പുംസ്ത്വം നിരന്തരം

സുദ്യുമ്നൻ ഭാഗവതാമൃതം ഭക്തിപൂർവ്വം ശ്രവിച്ചു. പിന്നെ ഗുരുവിനെ നമസ്കരിച്ചിട്ട് യഥാവിധി പൂജിച്ചു. അങ്ങനെ സുദ്യുമ്നന് നിത്യമായ പുരുഷത്വം ലഭിച്ചു.

56. രാജ്യാസനേഽഭിഷിക്തസ്തു വസിഷ്ഠേന മഹർഷിണാ
ഭുവം ശശാസ ധർമ്മേണ പ്രജാശ്ചൈവാനുരഞ്ജയൻ

വസിഷ്ഠൻ അദ്ദേഹത്തെ രാജസിംഹാസനത്തിന് അവകാശിയായി അഭിഷേകം ചെയ്തു. പ്രജകൾക്ക് പ്രീതിനൽകിക്കൊണ്ട് അദ്ദേഹം ധർമ്മാനുസൃതം രാജ്യം ഭരിക്കുകയും ചെയ്തു.

57. ഈജേ ച വിവിധൈർയജ്ഞൈഃ സമ്പൂർണ്ണവരദക്ഷിണൈഃ
പുത്രേഷു രാജ്യം സന്ദിശ്യ പ്രാപ ദേവ്യാഃ സലോകതാം

സമ്പൂർണ്ണവും ശ്രേഷ്ഠവുമായ ദക്ഷിണകളോടുകൂടി അനേകം യജ്ഞങ്ങൾ അദ്ദേഹം നടത്തി. പിന്നെ പുത്രന്മാരെ രാജ്യഭാരം ഏല്പിച്ചിട്ട് ദേവിയിൽ സാലോക്യം പ്രാപിച്ചു.

58. ഇതികഥിതമശേഷം സേതിഹാസം ച വിപ്രാ
യദി പഠതി സുഭക്ത്യാ മാനവോ വാ ശൃണോതി
സ ഇഹ സകലകാമാൻ പ്രാപ്യ ദേവ്യാഃ പ്രസാദാത്
പരമാമൃതമഥാന്തേ യാതി ദേവ്യാഃ സലോകം

ബ്രാഹ്മണരേ, ഇങ്ങനെ ഈ ഇതിഹാസ കഥ ഞാൻ പറഞ്ഞു കഴിഞ്ഞു. ഇത് ഒട്ടും വിടാതെ പഠിക്കുകയോ ഭക്തിപൂർവ്വം കേൾക്കുകയോ ചെയ്യുന്നവൻ ദേവീപ്രസാദത്താൽ ഇവിടെയുള്ള സകലകാമങ്ങളും നേടി, ഒടുവിൽ അത്യന്തം അമൃതാത്മകമായ ദേവീസാലോക്യം പ്രാപിക്കും.

ഇതി ശ്രീസ്കന്ദപുരാണേ മാനസഖണ്ഡേ ദേവീമാഹാത്മ്യേ
തൃതീയോഽദ്ധ്യായഃ

## അഥ ചതുർത്ഥോഽദ്ധ്യായഃ

### സൂത ഉവാച

1. ഇതി ശ്രുത്വാ കഥാം ദിവ്യാം വിചിത്രാം കുംഭസംഭവഃ
ശുശ്രൂഷുഃ പുനരാഹേദം വിശാഖം വിനയാന്വിതഃ

ദിവ്യവും വിചിത്രവുമായ ഈ കഥ കേട്ട അഗസ്ത്യന് വീണ്ടും ഭഗവത് കഥ കേൾക്കണമെന്ന് ആഗ്രഹമുണ്ടായി. അദ്ദേഹം ഭഗവാൻ സ്കന്ദനോട് വിനയപൂർവ്വം പറഞ്ഞു:

### അഗസ്ത്യ ഉവാച

**2. ദേവസേനാപതേ ദേവ വിചിത്രേയം ശ്രുതാ കഥാ**
**പുനരന്യച്ച മാഹാത്മ്യം വദ ഭാഗവതസ്യ മേ**

ദേവസേനാപതിയായ ദേവ വളരെ വിചിത്രമായ കഥ അവിടുന്നു പറഞ്ഞത് ഞാൻ കേട്ടു. ഭാഗവതത്തിന്റെ മാഹാത്മ്യം വെളിപ്പെടുത്തുന്ന മറ്റു കഥകൾ കേൾക്കാൻ എനിക്ക് ആഗ്രഹമുണ്ട്. അത്തരം ചില കഥകൾകൂടി പറയാൻ ദയ ഉണ്ടാകണം.

### സ്കന്ദ ഉവാച

**3. മിത്രാവരുണസംഭൂത മുനേ ശൃണു കഥാമിമാം**
**യത്രൈകദേശമഹിമാം പ്രോക്താ ഭാഗവതസ്യ തു**

മിത്രാവരുണ പുത്രനായ മുനേ, ഈ കഥ കേട്ടുകൊള്ളുക. ഭാഗവതത്തിന്റെ മാഹാത്മ്യം ഭാഗികമായി മാത്രം വ്യക്തമാക്കുന്ന ഒരു കഥയാണിത്.

**4. വർണ്യതേ ധർമ്മവിസ്താരോ ഗായത്രീമധികൃത്യ ച**
**ഗായത്ര്യാ മഹിമാ യത്ര തദ്ഭാഗവതമിഷ്യതേ**

ഗായത്രിയെ ആസ്പദമാക്കിയിട്ടാണ് ധർമ്മം വിസ്തരിച്ച് വർണ്ണിക്കപ്പെട്ടിട്ടുള്ളത്. ഭാഗവതമാകട്ടെ ഗായത്രിയുടെ മാഹാത്മ്യം വർണ്ണിക്കുന്നതാണ്.

**5. ഭഗവത്യാ ഇദം യസ്മാത്തസ്മാദ്ഭാഗവതം വിദുഃ**
**ബ്രഹ്മവിഷ്ണുശിവാരാധ്യാ പരാ ഭഗവതീ ഹി സാ**

ഭഗവതിയെ സംബന്ധിക്കുന്നതാകയാൽ ഭാഗവതമെന്ന പേരു ലഭിച്ചു. ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവർക്കുപോലും ആരാധ്യയാണ് പരാശക്തിയായ ആ ഭഗവതി.

**6. ഋതവാഗിതി വിഖ്യാതോ മുനീരാസീന്മഹാമതിഃ**
**തസ്യപുത്രോ*f*ഭഗവത്കാലേ ഗണ്ഡാന്തേ പൗഷ്ണഭാന്തിമേ**

ഋതവാക്ക് എന്നു പ്രസിദ്ധനും ബുദ്ധിമാനുമായ ഒരു മുനി ഉണ്ടായിരുന്നു. അദ്ദേഹത്തിന് ഒരു പുത്രനുണ്ടായി. രേവതീനക്ഷത്രത്തിന്റെ അന്ത്യപദത്തിലെ ഗണ്ഡാന്തത്തിലായിരുന്നു അവന്റെ ജനനം.

**7. സ തസ്യ ജാതകർമ്മാദി ക്രിയശ്ചക്രേ യഥാവിധി**
**ചൂഡോപനയനാദീംശ്ച സംസ്ക്കാരാനപി സോ*f*കരോത്**

മുനി ആ ശിശുവിന് ജാതകർമ്മാദിക്രിയകളെല്ലാം യഥാവിധി നിർവഹിച്ചു. യഥാകാലം ചൂഡാകർമ്മം, ഉപനയനം തുടങ്ങിയ സംസ്ക്കാരകർമ്മങ്ങളും അദ്ദേഹം ചെയ്തു.

**8. യത ആരഭ്യജാതോ*f*സൗ പുത്രസ്തസ്യ മഹാത്മനഃ**
**തത ഏവാഥ സ മുനിഃ ശോകരോഗാകുലോ*f*ഭവത്**

ആ പുത്രൻ ജനിച്ചതുമുതൽ മഹാത്മാവായ അദ്ദേഹം ശോകരോഗാദികളാൽ കഷ്ടപ്പെടാനും തുടങ്ങി.

**9. രോഷലോഭപരീതാത്മാ തഥാ മാതാപി തസ്യ ച**
**ബഹുരോഗാർദ്ദിതാ നിത്യം ശുചാ ദുഃഖീകൃതാ ഭൃശം**

ക്രോധവും ലോഭവും അദ്ദേഹത്തെ പിടികൂടി. അപ്രകാരം തന്നെ ആ പുത്രന്റെ മാതാവും പലതരം രോഗങ്ങളാൽ പീഡിതയായിത്തീർന്നു. ദുഃഖമൊഴിഞ്ഞിട്ട് ഒരു നേരവുമുണ്ടായില്ല., അവൾക്ക്.

**10. ഋതവാക്സ മുനിശ്ചിന്താമവാപ ഭൃശദുഃഖിതഃ**
**കിമേതത് കാരണം ജാതം പുത്രോ മേ*f*ത്യന്ത ദുർമതിഃ**

ആ ഋതവാക്ക് അത്യന്തം ദുഃഖിതനും ചിന്താവിവശനുമായിത്തീർന്നു. എന്റെ മകൻ ഇങ്ങനെ അതീവ ദുർബുദ്ധിയാവാൻ എന്താണു കാരണം?

11. **കസ്യചിന്മുനിപുത്രസ്യ ബലാത് പത്നീം ജഹാര ച**
**മേനേ ശിക്ഷാം പിതുർന്നാസൗ ന ച മാതുർവിമൂഢധീഃ**

ഏതോ ഒരു മുനിപുത്രന്റെ പത്നിയെ അവൻ ബലമായി അപഹരിക്കുകയും ചെയ്തു. അച്ഛനമ്മമാർ ശിക്ഷിക്കുമെന്ന വിചാരംപോലും ദുർബുദ്ധിയായ അവനുണ്ടായില്ല.

12. **തതോ വിഷണ്ണചിത്തസ്തു ഋതവാഗബ്രവീദിദം**
**അപുത്രതാ വരം നൄണാം ന കദാചിത്കുപുത്രതാ**

വളരെക്കൂടുതൽ വിഷണ്ണചിത്തനായ ഋതവാക്ക് ഇങ്ങനെ സ്വയം പറഞ്ഞു: പുത്രനില്ലാതിരിക്കുകയാണ് കുപുത്രനുണ്ടാവുന്നതിനേക്കാൾ മനുഷ്യർക്ക് എപ്പോഴും നല്ലത്.

13. **പിതൄൻ കുപുത്രഃ സ്വര്യാതാന്നിരയേ പാതയത്യപി**
**യാവജ്ജീവേത്സദാ പിത്രോഃ കേവലം ദുഖദായകഃ**

കുപുത്രൻ സ്വർഗ്ഗസ്ഥരായ പിതൃക്കളെപ്പോലും നരകത്തിൽ വീഴ്ത്തും. ജീവിച്ചിരിക്കുന്ന കാലത്തോളം മാതാപിതാക്കന്മാർക്ക് എന്നും ദുഃഖം വരുത്തിവച്ചുകൊണ്ടിരുക്കുകയും ചെയ്യും.

14. **പിത്രോർദുഃഖായ ധിഗ്ജന്മ കുപുത്രസ്യ ച പാപിനഃ**
**സുഹൃദാം നോപകാരായ നാപകാരായ വൈരിണാം**

പാപിയായ കുപുത്രന്റെ ജന്മം എത്ര നിന്ദ്യം! മാതാപിതാക്കന്മാരെ ദുഃഖിപ്പിക്കാൻവേണ്ടിയാണ് അവന്റെ ജന്മം. സുഹൃത്തുക്കൾക്ക് ആ ജന്മംകൊണ്ട് ഒരു ഉപകാരവുമുണ്ടാവില്ല. ശത്രുക്കൾക്ക് അപകാരവും ഉണ്ടാവില്ല.

15. **ധന്യാസ്തേ മാനവാ ലോകേ സുപുത്രോ യദ്ഗൃഹേ സ്ഥിതഃ**
**പരോപകാരശീലശ്ച പിതുർമാതുഃ സുഖാവഹഃ**

ലോകത്ത് ആരുടെ ഭവനത്തിലാണോ അച്ഛനമ്മമാർക്ക് സുഖം നൽകുന്നവനും പരോപകാരശീലമുള്ളവനുമായ സത്പുത്രനുള്ളത് ആ മനുഷ്യരാണ് ധന്യർ.

16. **കുപുത്രേണ കുലം നഷ്ടം കുപുത്രേണ ഹതം യശഃ**
**കുപുത്രേണേഹ ചാമുത്ര ദുഃഖം നിരയയാതനാഃ**

കുപുത്രൻ നിമിത്തം കുലം മുടിയും. കുപുത്രൻ നിമിത്തം യശസ്സുകെടും. കുപുത്രനെക്കൊണ്ട് ഇഹലോകത്തും പരലോകത്തും ദുഃഖം മാത്രമാണ് ഫലം. നരകവും അനുഭവിക്കേണ്ടിവരും.

17. **കുപുത്രേണാന്വയോ നഷ്ടോ ജന്മ നഷ്ടം കുഭാര്യയാ**
**കുഭോജനേന ദിവസഃ കുമിത്രേണ സുഖം കുതഃ**

കുപുത്രൻമൂലം കുലം നശിക്കും. കുഭാര്യമൂലം ജന്മം നഷ്ടമാവും. കുഭോജനത്താൽ ദിവസം നഷ്ടമാകും. കുമിത്രത്താൽ സുഖവും ഇല്ലാതാകും.

**സ്കന്ദ ഉവാച**

18. **ഏവം ദുഷ്ടസ്യ പുത്രസ്യ ദുഷ്ടൈരാചരണൈർമുനിഃ**
**തപ്യമാനോഽനിശം കാലേ ഗത്വാ ഗർഗ്ഗമപൃച്ഛത**

ഇങ്ങനെ ദുഷ്ടനായ സ്വപുത്രന്റെ ദുഷിച്ച നടപടികൾ നിമിത്തം ദുഖിച്ചുകൊണ്ടു സദാസമയവും കഴിഞ്ഞ മുനി ഒരവസരത്തിൽ ഗർഗ്ഗമുനിയുടെ അടുക്കൽചെന്ന് അദ്ദേഹത്തോടു ചോദിച്ചു.

## ഋതവാഗുവാച

19. ഭഗവംസ്ത്വാമഹം പ്രഷ്ടുമിച്ഛാമി വദ തത്പ്രഭോ
ജ്യോതിശ്ശാസ്ത്രസ്യ ചാചാര്യ പുത്രദൗശീല്യകാരണം

പ്രഭോ, ഞാൻ ഒരുകാര്യം ചോദിച്ചുകൊള്ളട്ടെ. അങ്ങ് ജ്യോതിശ്ശാസ്ത്രത്തിന്റെ ആചാര്യനാണല്ലോ. പറയൂ, പുത്രന്മാർ ദുശ്ശീലമുള്ളവരാവാൻ എന്താണു കാരണം?

20. ഗുരു ശുശ്രൂഷയാ വേദാ അധീതാ വിധിവന്മയാ
ബ്രഹ്മചാരിവ്രതം തീർത്വാ വിവാഹോ വിധിവത് കൃതഃ

ഗുരുശുശ്രൂഷചെയ്ത് വേദങ്ങൾ വിധിയാംവണ്ണം ഞാൻ അഭ്യസിച്ചു. ബ്രഹ്മചാര്യവ്രതം അനുഷ്ഠിച്ചശേഷം വിധിയനുസരിച്ച് ഞാൻ വിവാഹം കഴിച്ചു.

21. ഭാര്യയാസഹ ഗാർഹസ്ഥ്യധർമ്മശ്ചാനുഷ്ഠിതോ*f*നിശം
പഞ്ചയജ്ഞവിധാനം ച മയാ*f*കാരി യഥാവിധി

ഭാര്യയോടൊപ്പം ഗാർഗസ്ഥ്യധർമ്മം സദാ അനുഷ്ഠിച്ചു. പഞ്ചമഹായജ്ഞങ്ങളും യഥാവിധി ഞാൻ അനുഷ്ഠിക്കുകയുണ്ടായി.

22. നരകാദിഭീതാ വിപ്ര ന തു കാമസുഖേച്ഛയാ
ഗർഭാധാനം ച വിധിവത് പുത്രപ്രാപ്ത്യൈ മയാ കൃതം

നരകഭീതികൊണ്ടാണ്, സുഖേച്ഛകൊണ്ടല്ല പുത്രനെ ലഭിക്കണമെന്നുള്ള ആഗ്രഹത്തോടെ യഥാവിധി ഞാൻ ഗർഭാധാനം ചെയ്തത്.

23. പുത്രോ*f*യം മമ ദോഷേണ മാതുർദോഷേണ വാ മുനേ
ജാതോ ദുഃഖാവഹഃ പിത്രോർദുഃശീലോ ബന്ധുശോകദഃ

മഹർഷേ, എന്റെ ഈ പുത്രൻ മാതാപിതാക്കന്മാർക്കും ബന്ധുക്കൾക്കും ദുഃഖം നൽകുന്നവനും ദുഃഖസ്വഭാവിയുമായി ജനിച്ചത് എന്റെ ദോഷംകൊണ്ടോ അതോ മാതാവിന്റെ ദോഷംകൊണ്ടോ?

24. ഏതന്നിശമ്യവചനം ഗർഗ്ഗാചാര്യോ മുനേസ്തദാ
വിചാര്യ സർവ്വം തദ്ധേതും ജ്യോതിർവിദ്വാചമബ്രവീത്

മുനിയുടെ ഈ വാക്കുകേട്ട് ജ്യോതിർവേദാചാര്യനായ ഗർഗ്ഗൻ എല്ലാം നന്നായി ആലോചിച്ചശേഷം അതിന്റെ കാരണം എന്തെന്നു പറഞ്ഞു.

## ഗർഗ്ഗ ഉവാച

25. മുനേ നൈവാപരാധസ്തേ ന മാതുർന്ന കുലസ്യ ച
രേവത്യന്തേ തു ഗണ്ഡാന്തം പുത്രദൗശീല്യകാരണം

മുനേ, അങ്ങയുടെയോ മാതാവിന്റെയോ കുലത്തിന്റെയോ അപരാധം കൊണ്ടല്ല. പുത്രന്റെ ഈ ദുശ്ശീലത്തിനുകാരണം രേവതിയുടെ അന്ത്യത്തിലുള്ള ഗണ്ഡാന്തമാണ്. ആ സമയത്താണല്ലോ അവന്റെ ജനനം.

26. ദുഷ്ടേ കാലേ യതോ ജന്മ പുത്രസ്യ തവ ഭോ മുനേ
തേനൈവ തവ ദുഃഖായ നാന്യോ ഹേതുർമനാഗപി

മുനേ, അങ്ങയുടെ പുത്രന്റെ ജനനം ആ ദുഷിച്ച സമയത്താണ്. അതാണ് അങ്ങയുടെ ദുഃഖത്തിനുകാരണം. മറ്റൊരുകാരണവുമില്ല.

27. തദ്ദുഃഖശാന്തയേ ബ്രഹ്മൻ ജഗതാം മാതരം ശിവാം
സമാരാധയ യത്നേന ദുർഗ്ഗാം ദുർഗ്ഗതിനാശിനീം

ഹേ ബ്രാഹ്മണ, ആ ദുഃഖനിവൃത്തിക്കായി ജഗന്മാതാവും ദുർഗ്ഗതിനാശിനിയും മംഗളദായിനിയുമായ ദുർഗ്ഗയെ നന്നായി ആരാധിച്ചാലും.

28. ഗർഗ്ഗസ്യ വചനം ശ്രുത്വാ ഋതവാക് ക്രോധമൂർച്ഛിതഃ
രേവതിം തു ശശാപാസൗ വ്യോമ്നഃ പതതു രേവതീ

ഗർഗ്ഗന്റെ വാക്കുകേട്ടിട്ട് ഋതവാക്ക് ക്രോധമൂർച്ഛിതനായി രേവതിയെ ശപിച്ചു. "രേവതി ആകാശത്തുനിന്ന് നിപതിക്കട്ടെ".

29. ദത്തേ ശാപേ തു തേനാഥ പുഷ്ണോ ഭം ച പപാത ഖാത്
കുമുദാദ്രൗ ഭാസമാനം സർവ്വലോകസ്യ പശ്യതഃ

ശാപം കിട്ടിക്കഴിഞ്ഞപ്പോൾ രേവതി സർവ്വലോകരും നോക്കിനില്ക്കെ ആകാശത്തുനിന്ന് ഭൂമിയിലുള്ള കുമുദപർവ്വതത്തിന്റെ മുകളിൽ വീണ് പ്രകാശിച്ചു.

30. ഖ്യാതോ രൈവതകശ്ചാഭൂത്തത്പാതാത് കുമുദാചലഃ
അതീവ രമണീയശ്ച തതഃപ്രഭൃതി സോ/പ്യഭൂത്

രേവതി വീണതുമൂലം ആ കുമുദപർവ്വതം രൈവതകം എന്ന് പ്രസിദ്ധമായിത്തീർന്നു. അന്നുമുതൽ ആ പർവ്വതം അത്യന്തം രമണീയവുമായിത്തീർന്നു.

31. ദത്വാ ശാപം ച രേവത്യൈ ഗർഗ്ഗോക്തവിധിനാ മുനിഃ
സമാരാധ്യാംബികാം ദേവീം സുഖസൗഭാഗ്യഭാഗഭൂത്

രേവതിക്ക് ശാപം കൊടുത്തിട്ട് ഋതവാക് മഹർഷി ഗർഗ്ഗൻ പറഞ്ഞതനുസരിച്ച് അംബികാദേവിയെ ആരാധിച്ച് സുഖസൗഭാഗ്യങ്ങൾ അനുഭവിച്ചു.

### സ്കന്ദ ഉവാച

32. രേവത്യൃക്ഷസ്യ യത്തേജസ്തസ്മാജ്ജാതാ തു കന്യകാ
രൂപേണാപ്രതിമാ ലോകേ ദ്വിതീയാ ശ്രീരിവാഭവത്

രേവതി നക്ഷത്രത്തിന്റെ തേജസ്സിൽനിന്ന് ഒരു കന്യക ജനിച്ചു. രൂപസൗന്ദര്യത്തിൽ അവളെപ്പോലെ ലോകത്ത് മറ്റൊരുവൾ ഉണ്ടായിട്ടില്ല. ശ്രീയ്ക്ക് തുലയായിരുന്നു, അവൾ.

33. അഥ താം പ്രമുചഃ കന്യാം രേവതീകാന്തിസംഭവാം
ദൃഷ്ട്വാ നാമ ചകാരാസ്യാ രേവതീതി മുദാ മുനിഃ

രേവതിയുടെ കാന്തിയിൽ ജനിച്ച ആ കന്യകയെ കണ്ട പ്രമുചമുനി അവൾക്ക് സന്തോഷത്തോടെ രേവതി എന്നു പേരിട്ടു.

34. നിന്യേ/ഥ സ്വാശ്രമേ ചൈനാം പോഷയാമാസ ധർമ്മതഃ
ബ്രഹ്മർഷിഃ പ്രമുചോ നാമ കുമുദാദ്രൗ സുതാമിവ

ബ്രഹ്മർഷിയായ പ്രമുചൻ അവളെ കുമുദാദ്രിയിലെ തന്റെ ആശ്രമത്തിലേക്കു കൊണ്ടുവന്ന് ധർമ്മാനുസൃതം മകളെപ്പോലെ സസന്തോഷം വളർത്തി.

35. അഥ കാലേന ച പ്രൗഢാം ദൃഷ്ട്വാ താം രൂപശാലിനീം
സ മുനിശ്ചിന്തയാമാസ കോ/സ്യ യോഗ്യോ വരോ ഭവേത്

കാലം കുറെ കഴിഞ്ഞപ്പോൾ അവൾ രൂപസൗന്ദര്യം തികഞ്ഞ് പ്രൗഢയായെന്നു കണ്ട മുനി ആലോചിച്ചു: ആരാണ് ഇവൾക്ക് യോഗ്യനായ ഭർത്താവായിത്തീരുക?

36. ബഹുധാന്വേഷയംസ്തസ്യാ നാസസാദോചിതം പതിം
തതോഗ്നിശാലാം സംവിശ്യ മുനിസ്തുഷ്ടാവ പാവകം

പല പ്രകാരത്തിൽ അന്വേഷിച്ചിട്ടും കൊള്ളാവുന്ന ഒരു വരനെ കണ്ടെത്തിയില്ല. അപ്പോൾ അദ്ദേഹം അഗ്നിശാലയിൽ കടന്ന് അഗ്നിദേവനെ സ്തുതിച്ചു.

37. കന്യാവരം തദാശംസത് പ്രീതസ്തമപി ഹവ്യവാട്
ധർമ്മിഷ്ഠോ ബലവാൻ വീരഃ പ്രിയവാഗപരാജിതഃ

സന്തുഷ്ടനായ അഗ്നിദേവൻ അവൾക്കു യോജിച്ചവരൻ ആരാണെന്ന് അദ്ദേഹത്തോടു നിർദ്ദേശിച്ചു. ധർമ്മിഷ്ഠനും ബലവാനും വീരനും പ്രിയവാക്കും അപരാജിതനും

38. ദുർദ്ദമോ ഭവിതാ ഭർത്താ മുനേഽസ്യാഃ പൃഥിവീപതിഃ
ഇതി ശ്രുത്വാ വചോ വഹ്നേഃ പ്രസന്നോഭൂന്മുനിസ്തദാ

ദുർദ്ദമനെന്നു പേരുള്ളവനുമായ രാജാവ് ഇവളുടെ ഭർത്താവായി ഭവിക്കും. ഈ വാക്കുകേട്ട് മഹർഷി അത്യന്തം പ്രസന്നനായിത്തീർന്നു.

39. ദൈവാദാഖേടകവ്യാജാത്തത്ക്ഷണാദാഗതോ നൃപഃ
ദുർദ്ദമോ നാമ മേധാവീ തസ്യാശ്രമപദം മുനേഃ

ഭാഗ്യംകൊണ്ട് ആ സമയത്ത് നായാട്ടിനുപോയിവരുന്നവനെന്ന വ്യാജേന ബുദ്ധിമാനായ ദുർദ്ദമരാജാവ് ആ മുനിയുടെ ആശ്രമത്തിലെത്തി.

40. പുത്രോ വിക്രമശീലസ്യ ബലവാൻ വീര്യവത്തരഃ
കാളിന്ദീജഠരേ ജാതഃ പ്രിയവ്രതകുലോദ്ഭവഃ

വിക്രമശീലന്റെ പുത്രനും വീരനും ബലവാനും അതിപരാക്രമശീലനും കാളിന്ദിയുടെ ജഠരത്തിൽ ജനിച്ചവനും പ്രിയവ്രതന്റെ കുലത്തിൽ പിറന്നവനുമായ അദ്ദേഹം,

41. മുനേരാശ്രമമാവിശ്യ തമദൃഷ്ട്വാ മഹാമുനിം
ആമന്ത്ര്യ താം പ്രിയേ ചേതി രേവതീം പൃഷ്ടവാൻ നൃപഃ

മുനിയുടെ ആശ്രമത്തിൽ പ്രവേശിച്ചു. മഹാമുനിയെ അവിടെ കണ്ടില്ല. അതുകൊണ്ട് രേവതിയെ ''പ്രിയേ'' എന്നുവിളിച്ചുകൊണ്ട് ഇങ്ങനെ ചോദിച്ചു:

### രാജോവാച

42. മഹർഷിർഭഗവാനസ്മാദാശ്രമാത് ക്വ ഗതഃ പ്രിയേ
തത്പാദൗ ദ്രഷ്ടുമിച്ഛാമി വദ കല്യാണി തത്ത്വതഃ

പ്രിയേ, ഭഗവാൻ മഹർഷി ഈ ആശ്രമത്തിൽ നിന്ന് എങ്ങോട്ടാണുപോയിരിക്കുന്നത്? അദ്ദേഹത്തിന്റെ പാദം ദർശിച്ചു വണങ്ങാൻ ഞാൻ ആഗ്രഹിക്കുന്നു. ശുഭേ സത്യം പറയൂ.

### കന്യോവാച

43. അഗ്നിശാലുമുപഗതോ മഹാരാജ മഹാമുനിഃ
നിശ്ചക്രാമാശ്രമാത്തൂർണ്ണം രാജാപ്യാകർണ്യ തദ്വചഃ

മഹാരാജാവേ, മഹാമുനിയായ അദ്ദേഹം അഗ്നിശാലയിൽ പ്രവേശിച്ചിരിക്കുകയാണ്. അതുകേട്ട ഉടൻതന്നെ അദ്ദേഹം ആശ്രമത്തിൽനിന്നു പുറത്തു കടന്നു.

44. തഥാഽഗ്നിശാലാദ്വാരസ്ഥം രാജാനം ദുർദ്ദമം മുനിഃ
രാജലക്ഷണസംയുക്തമപശ്യത് പ്രശ്രയാനതം

രാജലക്ഷണങ്ങൾ തികഞ്ഞ ദുർദ്ദമരാജാവ് അഗ്നിശാലാദ്വാരത്തിൽ വിനയാന്വിതനായി നില്ക്കുന്നത് മഹർഷി കണ്ടു.

**45. പ്രണനാമ ച തം രാജാ മുനിഃ ശിഷ്യമുവാച ഹ**
**ഗൗതമാനീയതാമർഘ്യമർഘ്യയോഗ്യോऽസ്തി ഭൂപതിഃ**

രാജാവ് ഉടൻതന്നെ അദ്ദേഹത്തെ നമസ്കരിക്കുകയും ചെയ്തു. പിന്നെ, മുനി ശിഷ്യനോടു പറഞ്ഞു: "ഗൗതമ, അർഘ്യം കൊണ്ടുവരൂ. അർഘ്യം നൽകാൻ യോഗ്യതയുള്ളവനാണു രാജാവ്."

**46. ആഗതശ്ചിരകാലേന ജാമാതേതി വിശേഷതഃ**
**ഇത്യുക്ത്വാർഘ്യം ദദൗ തസ്മൈ സോऽപി ജഗ്രാഹ ചിന്തയൻ**

പ്രത്യേകിച്ച്, ദീർഘകാലം കൊണ്ട് കാത്തിരിക്കുന്ന ജാമാതാവാണ് ഇദ്ദേഹം. എന്നുപറഞ്ഞുകൊണ്ട് മഹർഷി അദ്ദേഹത്തിന് അർഘ്യം നൽകി. അദ്ദേഹം അതു സ്വീകരിച്ച് ചിന്താമഗ്നനായി.

**47. മുനിരാസനമാസീനം ഗൃഹീതാർഘ്യം ച ഭൂപതിം**
**ആശീർഭിരഭിനന്ദ്യാഥ കുശലം ചാപ്യപൃച്ഛത**

അർഘ്യം സ്വീകരിച്ച് ആസനത്തിൽ ഉപവിഷ്ഠനായ രാജാവിനെ ആശിസ്സുകൾകൊണ്ട് അഭിനന്ദിച്ചതിനുശേഷം മഹർഷി കുശലങ്ങൾ ചോദിക്കാൻ തുടങ്ങി.

**48. അപിതേऽനാമയം രാജൻ ബലേ കോശേ സുഹൃത്സു ച**
**ഭൃത്യോऽമാത്യേ പുരേ ദേശേ തഥാത്മനി ജനാധിപ**

രാജാവേ, അങ്ങയുടെ സൈന്യങ്ങൾക്കു ക്ഷേമമല്ലേ? ഭണ്ഡാരവും സമ്പന്നമല്ലേ? സുഹൃത്തുക്കൾക്കും കുശലമല്ലേ? രാജാവേ, ഭൃത്യന്മാർക്കും മന്ത്രിമാർക്കും പട്ടണത്തിലുള്ളവർക്കും നാട്ടിലുള്ളവർക്കും അങ്ങേയ്ക്കും ക്ഷേമം തന്നെയല്ലേ?

**49. ഭാര്യാऽസ്തി തേ കുശലിനീ യതഃ സാത്രൈവ തിഷ്ഠതി**
**അതോ ന പൃച്ഛാമ്യസ്യാസ്തേ ചാന്യാസാം കുശലം വദ**

അങ്ങയുടെ ഭാര്യ കുശലിനിയായി ഇവിടെത്തന്നെ വസിക്കുന്നുണ്ട്. അതിനാൽ അവളുടെ കുശലം ചോദിക്കുന്നില്ല. മറ്റുള്ള സ്ത്രീകളുടെ വാർത്തകൾ എന്തെല്ലാമാണെന്നു പറയൂ.

**രാജോവാച**

**50. ഭഗവൻ ത്വത്പ്രസാദേന സർവ്വത്രാനാമയം മമ**
**ഏതത് കുതൂഹലം ബ്രഹ്മൻ മദ്ഭാര്യാ കാത്ര വിദ്യതേ**

ഭഗവൻ, അങ്ങയുടെ പ്രസാദംനിമിത്തം എല്ലാം ശുഭമായിരിക്കുന്നു. ഹേ ബ്രഹ്മജ്ഞ, ഒരു കൗതുകകരമായ കാര്യം അങ്ങ് പറഞ്ഞുവല്ലോ, എന്റെ ഭാര്യ ഇവിടെയുണ്ട് എന്ന്. ആരാണ് അവൾ?

**ഋഷിരുവാച**

**51. രേവതീനാമ തേ ഭാര്യാ രൂപേണാപ്രതിമാ ഭുവി**
**വിദ്യതേऽത്ര കഥം പത്നീം താം ന വേത്സി മഹീപതേ**

രേവതി എന്നു പേരുള്ളവളാണ് അങ്ങയുടെ ഭാര്യ. അവളെപ്പോലെ രൂപവതി ലോകത്തിലില്ല. അവൾ ഇവിടെ ഉണ്ട്. രാജൻ, അങ്ങ് അവളെ അറിയുന്നില്ലെന്നോ?

**രാജോവാച**

**52. സുഭദ്രാദ്യാസ്തു യാ ഭാര്യാ മമ സന്തി ഗൃഹേ വിഭോ**
**ജാനാമി താസ്തു ഭഗവന്ന വൈ ജാനാമി രേവതീം**

വിഭോ, എന്റെ ഗൃഹത്തിൽ സുഭദ്ര തുടങ്ങിയ ഭാര്യമാർ ഉണ്ട്. അവരെ എനിക്ക് അറിയാം. എന്നാൽ അങ്ങു പറഞ്ഞ രേവതിയെ എനിക്ക് അറിഞ്ഞുകൂടാ.

**ഋഷിരുവാച**

**53. പ്രിയേതി സാമ്പ്രതം രാജംസ്ത്വയോക്താ യാ മഹാമതേ**
**സാ വിസ്മൃതാ ക്ഷണാദേവ യാ തേ ശ്ലാഘ്യതമാ പ്രിയാ**

മഹാമതേ, അങ്ങ് ഇപ്പോൾ പ്രിയേ എന്ന് ആരെയാണോ വിളിച്ചത് അവളെ അങ്ങ് ഇത്രവേഗം മറന്നുപോയോ? അവൾതന്നെയാണ് അങ്ങയുടെ ശ്ലാഘനീയയായ ഭാര്യ.

**രാജോവാച**

**54. ത്വയോക്തം യന്മൃഷാ തന്നോ തഥൈവാമന്ത്രിതാ മയാ**
**മുനേ ദുഷ്ടോ ന മേ ഭാവഃ കോപം മാ കർത്തുമർഹസി.**

അങ്ങു പറഞ്ഞത് കള്ളമല്ല. ഞാൻ അങ്ങനെതന്നെയാണ് വിളിച്ചത്. എന്നാൽ മഹർഷേ എന്റെ മനസ്സ് ആ സമയത്ത് ദുഷ്ടമായിരുന്നില്ല. അങ്ങ് കോപിക്കരുതേ.

**ഋഷിരുവാച**

**55. രാജന്നുക്തം ത്വയാ സത്യം ന ഭാവോ ദൂഷിതസ്തവ**
**വഹ്നിനാ പ്രേരിതേനേത്ഥം ഭവതാ വ്യാഹൃതം വചഃ**

രാജാവേ, അങ്ങ് സത്യം പറഞ്ഞു. അങ്ങയുടെ ഭാവം ആ സമയത്ത് ദുഷിച്ചതായിരുന്നില്ല. അഗ്നിദേവൻ പ്രേരിപ്പിച്ചതുകൊണ്ടാണ് അങ്ങേയ്ക്ക് ആ സമയത്ത് അങ്ങനെ വിളിക്കാൻ തോന്നിയത്.

**56. അദ്യ പൃഷ്ടോ മയാ വഹ്നിഃ കോഽസ്യാ ഭർത്താ ഭവിഷ്യതി**
**തേനോക്തം ദുർദ്ദമോ രാജാ ഭവിതാഽസ്യാ പതിർധ്രുവം**

ഇന്നു ഞാൻ അഗ്നിദേവനോടു ചോദിച്ചു, ആരാണ് ഇവളുടെ ഭർത്താവായി ഭവിക്കുക എന്ന്. അദ്ദേഹം പറഞ്ഞു:"ദുർദ്ദമൻ എന്ന രാജാവ് അവളുടെ ഭർത്താവായി ഭവിക്കും".

**57. തദാദത്സ്വ മയാ ദത്താമിമാം കന്യാം മഹീപതേ**
**പ്രിയേത്യാമന്ത്രിതാ പൂർവ്വം മാ വിചാരം കുരുഷ്വ ഭോഃ**

അതുകൊണ്ട്, രാജാവേ, ഞാൻ ഇവളെ അങ്ങേയ്ക്കു തരുകയാണ്. ഇവളെ പത്നിയായി സ്വീകരിക്കൂ. പ്രിയേ, എന്ന് നേരത്തേവിളിച്ചുപോയല്ലോ എന്നു കരുതി വിചാരപ്പെടേണ്ട.

**58. ശ്രുത്വൈതത്സോഽഭവത്തൂഷ്ണീം ചിന്തയൻ മുനിഭാഷിതം**
**വൈവാഹികം വിധിം തസ്യ മുനിഃ കർത്തും സമുദ്യതഃ**

മഹർഷി പറഞ്ഞതുകേട്ട് അതിനെപ്പറ്റി ആലോചിച്ചുകൊണ്ട് അദ്ദേഹം മിണ്ടാതിരുന്നു. മഹർഷിയാകട്ടെ അദ്ദേഹത്തിന്റെ വിവാഹത്തിനു വേണ്ട ഒരുക്കം തുടങ്ങി.

**59. അഥോദ്യതം വിവാഹായ ദൃഷ്ട്വാ കന്യാബ്രവീത് മുനിം**
**രേവത്യൃക്ഷേ വിവാഹോ മേ താത കർത്തും ത്വമർഹസി**

വിവാഹത്തിനുള്ള ഒരുക്കം കണ്ട കന്യക മുനിയോടു പറഞ്ഞു: "അച്ഛാ, രേവതീ നക്ഷത്രത്തിൽ വേണം അങ്ങ് എന്റെ വിവാഹം നടത്താൻ."

**ഋഷിരുവാച**

**60. വത്സേ വിവാഹയോഗ്യാനി സന്ത്യന്യർക്ഷാണി ഭൂരിശഃ**
**രേവത്യാം കഥമുദ്വാഹഃ പൗഷ്ണഭം ന ദിവി സ്ഥിതം**

കുഞ്ഞേ, വിവാഹയോഗ്യമായ മറ്റു നക്ഷത്രങ്ങൾ വേറെ ധാരാളമുണ്ടല്ലോ. രേവതീനക്ഷത്രത്തിൽ എങ്ങനെയാണു വിവാഹം നടത്തുക? അതിപ്പോൾ ആകാശത്ത് ഇല്ലല്ലോ.

**കന്യോവാച**

**61. രേവത്യൃക്ഷം വിനാ കാലോ മമോദ്വാഹോചിതോ ന ഹി**
**അതഃ സമ്പ്രാർത്ഥയാമ്യേതദ്വിവാഹം പൗഷ്ണഭേ കുരു**

രേവതീ നക്ഷത്രത്തിന്റേതല്ലാത്ത സമയത്ത് എന്റെ വിവാഹം നടത്തുന്നത് ഉചിതമല്ല. അതുകൊണ്ട് ഞാൻ അപേക്ഷിക്കുകയാണ് ഈ വിവാഹം രേവതീനക്ഷത്രത്തിൽ ചെയ്യണമെന്ന്.

**ഋഷിരുവാച**

**62. ഋതവാങ്മുനിനാ പൂർവ്വം രേവതീഭം നിപാതിതം**
**ഭാന്തരേ ചേന്ന തേ പ്രീതിർവിവാഹഃ സ്യാത്കഥം തവ**

പണ്ട് ഋതവാക്കെന്ന മുനി രേവതീനക്ഷത്രത്തെ ശപിച്ച് വീഴ്ത്തിക്കളഞ്ഞു. മറ്റു നാളുകളിൽ വിവാഹം നടത്തുന്നത് നിനക്ക് ഇഷ്ടമല്ലെന്നു വന്നാൽ നിന്റെ വിവാഹം എങ്ങനെ നടക്കും?

**കന്യോവാച**

**63. തപഃ കിം തപ്തവാനേക ഋതവാഗേവ കേവലം**
**ഭവതാ കിം തപോ നേദൃക് തപ്തം വാക്കായമാനസൈഃ**

ഋതവാക്കെന്ന് ഒരു മുനി മാത്രമാണോ തപസ്സു ചെയ്തിട്ടുള്ളത്? അങ്ങ് വാക്കുകൊണ്ടും ശരീരം കൊണ്ടും മനസ്സുകൊണ്ടും ഇത്തരം തപസ്സ് അനുഷ്ഠിച്ചിട്ടില്ലേ?

**64. ജഗത്സൃഷ്ടും സമർത്ഥസ്ത്വം വേദ്മ്യഹം തേ തപോബലം**
**രേവത്യൃക്ഷം ദിവി സ്ഥാപ്യ മമോദ്വാഹം പിതഃ കുരു**

ജഗത്തിനെ സൃഷ്ടിക്കുന്നതിനുകൂടി അങ്ങയുടെ തപസ്സിനു കഴിയുമെന്ന് എനിക്കറിയാം. അച്ഛാ, രേവതീ നക്ഷത്രത്തെ ആകാശത്ത് യഥാസ്ഥാനം സ്ഥാപിച്ചിട്ട് എന്റെ വിവാഹം നടത്തൂ.

**ഋഷിരുവാച**

**65. ഏവം ഭവതു ഭദ്രം തേ യഥൈവ ത്വം ബ്രവീഷി മാം**
**ത്വത്കൃതേ സോമ മാർഗ്ഗേഽഹം സ്ഥാപയാമ്യദ്യ പൗഷ്ണഭം**

അങ്ങനെ ആവട്ടെ, നിനക്കു മംഗളമുണ്ടാവട്ടെ. നീ പറഞ്ഞതുപോലെ നിനക്കുവേണ്ടി ഞാൻ രേവതീ നക്ഷത്രത്തെ ഇന്നു തന്നെ ഞാൻ ചന്ദ്രവീഥിയിൽ സ്ഥാപിക്കാം.

**സ്കന്ദ ഉവാച**

**66. ഏവമുക്ത്വാ മുനിസ്തൂർണ്ണം പൗഷ്ണഭം സ്വതപോബലാത്**
**യഥാപൂർവ്വം തഥാ ചക്രേ സോമമാർഗ്ഗേ ഘടോദ്ഭവ**

എന്നു പറഞ്ഞിട്ട് മഹർഷി സ്വതപോബലത്താൽ രേവതീ നക്ഷത്രത്തെ വേഗം പണ്ടേപ്പോലെ, ഹേ കുംഭസംഭവ, സോമവീഥിയിൽ സ്ഥാപിച്ചു.

**67. രേവതീ നാമ്നി നക്ഷത്രേ വിവാഹവിധിനാ മുനിഃ**
**രേവതീം പ്രദദൗ രാജ്ഞേ ദുർദ്ദമായ മഹാത്മനേ**

രേവതീനക്ഷത്രത്തിൽ വിവാഹവിധിയനുസരിച്ച് മുനി രേവതിയെ മഹാത്മാവായ ദുർദ്ദമന് വിവാഹം കഴിച്ചുകൊടുത്തു.

68. കൃത്വാ വിവാഹം കന്യായ മുനീ രാജാനമബ്രവീത്
കിം തേഽഭിലഷിതം വീര വദ തത്പൂരയാമ്യഹം

കന്യകയുടെ വിവാഹം കഴിഞ്ഞശേഷം രാജാവിനോടു മുനി ചോദിച്ചു: വീര, പറയൂ അങ്ങേയ്ക്ക് എന്താണ് ആഗ്രഹം? അതു ഞാൻ നിറവേറ്റിത്തരാം.

**രാജോവാച**

69. മനോഃ സ്വായംഭുവസ്യാഹം വംശേ ജാതോഽസ്മി ഹേ മുനേ
മന്വന്തരാധിപം പുത്രം ത്വത്പ്രസാദാച്ച കാമയേ

മഹർഷേ, ഞാൻ ജനിച്ചത് സ്വായംഭുവമനുവിന്റെ വംശത്തിലാണ്. അങ്ങയുടെ പ്രസാദത്താൽ മന്വന്തരാധിപനായ ഒരു പുത്രനെ ഞാൻ ആഗ്രഹിക്കുന്നു.

**മുനിരുവാച**

70. യദ്യേഷാ കാമനാ തേഽസ്തി ദേവ്യാ ആരാധനം കുരു
ഭവിഷ്യത്യേവ തേ പുത്രോ മനുർമന്വന്തരാധിപഃ

അങ്ങനെ അങ്ങേയ്ക്ക് ഒരാഗ്രഹമുണ്ടെങ്കിൽ ദേവിയെ ആരാധിക്കൂ. മന്വന്തരാധിപനായ പുത്രൻ അങ്ങേയ്ക്ക് ഉണ്ടാവുകതന്നെ ചെയ്യും.

71. ദേവീഭാഗവതം നാമ പുരാണം യത്തു പഞ്ചമം
പഞ്ചകൃത്വസ്തു തച്ച്രുത്വാ ലപ്സ്യസേഽഭിമതം സുതം

ദേവീഭാഗവതമെന്ന പുരാണം അഞ്ചാമത്തെ വേദമാണ്. അത് അഞ്ചു ദിവസം കേട്ടാൽ അങ്ങ് ആഗ്രഹിക്കുന്ന വിധത്തിലുള്ള പുത്രനെ ലഭിക്കും.

72. രേവത്യാ രൈവതോ നാമ പഞ്ചമോ ഭവിതാ മനുഃ
വേദവിച്ഛാസ്ത്രതത്ത്വജ്ഞോ ധർമ്മവാനപരാജിതഃ

രേവതിയിൽ ജനിക്കുന്ന രൈവതൻ അഞ്ചാമത്തെ മനുവായി ഭവിക്കും. അവൻ വേദജ്ഞനും ശാസ്ത്രതത്ത്വങ്ങൾ ഗ്രഹിച്ചവനും ധർമ്മിഷ്ഠനും അപരാജിതനുമായിരിക്കും.

73. ഇത്യുക്തോ മുനിനാ രാജാ പ്രണമ്യ മുദിതോ മുനിം
ഭാര്യയാ സഹ മേധാവീ ജഗാമ നഗരം നിജം

മുനി ഇപ്രകാരം പറഞ്ഞതുകേട്ട് ബുദ്ധിമാനായ രാജാവ് അദ്ദേഹത്തെ നമസ്കരിച്ചശേഷം ഭാര്യയോടുകൂടി സസന്തോഷം തന്റെ നഗരത്തിലേക്കു പോയി.

74. പിതൃപൈതാമഹം രാജ്യം ചകാര സ മഹീപതിഃ
പാലയാമാസ ധർമ്മാത്മാ പ്രജാഃ പുത്രാനിവൗരസാൻ

മഹാമതിയും ധർമ്മാത്മാവുമായ അദ്ദേഹം പ്രജകളെ സ്വന്തം മക്കളെപ്പോലെ കരുതി പിതൃപിതാമഹദത്തമായ രാജ്യം വാണു.

75. ഏകദാ ലോമശോനാമ മഹാത്മാ മുനിരാഗതഃ
പ്രണിപത്യ തമഭ്യർച്ച്യ പ്രാഞ്ജലിശ്ചാബ്രവീന്നൃപഃ

ഒരിക്കൽ മഹാത്മാവായ ലോമശൻ എന്ന മഹർഷി അവിടെ വന്നു. അദ്ദേഹത്തെ നമസ്കരിച്ച് പൂജിച്ചശേഷം രാജാവ് കൈകൂപ്പി തൊഴുതുകൊണ്ട് ചോദിച്ചു.

രാജോവാച

76. ഭഗവംസ്ത്വത്പ്രസാദേന ശ്രോതുമിച്ഛാമി ഭോ മുനേ .
ദേവീഭാഗവതം നാമ പുരാണം പുത്രലിപ്സയാ

ഭഗവൻ, അങ്ങയുടെ കാരുണ്യത്താൽ ഞാൻ പുത്രനെ ലഭിക്കണമെന്ന ആഗ്രഹത്തോടെ ദേവീഭാഗവതമെന്ന പുരാണം കേൾക്കാൻ ആഗ്രഹിക്കുന്നു.

77. ശ്രുത്വാ വാചം പ്രജാഭർത്തുഃ പ്രീതഃ പ്രോവാച ലോമശഃ
ധന്യോƒസി രാജംസ്തേ ഭക്തിർജാതാ ത്രൈലോക്യമാതരി

രാജാവു പറഞ്ഞതുകേട്ട് സന്തോഷിച്ച ലോമശൻ പറഞ്ഞു: "രാജാവേ, അങ്ങു ധന്യൻ തന്നെ. അങ്ങേയ്ക്ക് ത്രൈലോക്യമാതാവായ ഭഗവതിയിൽ ഭക്തിയുണ്ടായല്ലോ"

78. സുരാസുരനരാരാധ്യാ യാ പരാ ജഗദംബികാ
തസ്യാം ചേദ്ഭക്തിരുത്പന്നാ കാര്യസിദ്ധിർഭവിഷ്യതി

ദേവൻമാർക്കും അസുരന്മാർക്കും ഒരുപോലെ സമാരാധ്യയാണ് പരാശക്തിയായ ജഗദംബിക. ആ ദേവിയിൽ ഭക്തിയുണ്ടായാൽ കാര്യസിദ്ധിയും ഉണ്ടാകും.

79. അതസ്ത്വാം ശ്രാവയിഷ്യാമി ശ്രീമദ്ഭാഗവതം നൃപ
യസ്യ ശ്രവണമാത്രേണ ന കിഞ്ചിദപി ദുർല്ലഭം

അതുകൊണ്ട് രാജാവേ, അങ്ങയെ ഞാൻ ശ്രീമദ്ഭാഗവതം കേൾപ്പിക്കാം. അതു കേട്ടു കഴിഞ്ഞാൽ ദുർല്ലഭമായിട്ട് ഒന്നും ഉണ്ടാവില്ല.

80. ഇത്യുക്ത്വാ സുദിനേ ബ്രഹ്മൻ കഥാരംഭമഥാകരോത്
പഞ്ചകൃത്വഃ സ ശുശ്രാവ വിധവത് ഭാര്യയാ സഹ

ബ്രഹ്മജ്ഞ, ഇങ്ങനെ പറഞ്ഞിട്ട് ഒരു സുദിനത്തിൽ ലോമശൻ ഭാഗവതകഥ വിസ്തരിക്കാൻ ആരംഭിച്ചു. രാജാവ് ഭാര്യയോടൊപ്പം അഞ്ചു ദിവസം വിധിയാംവണ്ണം അത് ശ്രവിച്ചു.

81. സപ്തമേ ദിവസേ രാജാ പുരാണം ച മുനിം തഥാ
പൂജയാമാസ ധർമ്മാത്മാ മുദാ പരമയാ യുതഃ

ധർമ്മാത്മാവായ ആ രാജാവ് ഏഴാം ദിവസം പുരാണത്തെയും മുനിയെയും വളരെയധികം സന്തോഷത്തോടെ പൂജിച്ചു.

82. ഹുത്വാ നവാർണ്ണമന്ത്രേണ ഭോജയിത്വാ കുമാരികാഃ
ബാഡവാംശ്ച സപത്നീകാൻ ദക്ഷിണാഭിരതോഷയത്

നവാർണ്ണമന്ത്രത്താൽ ഹോമം നടത്തി. കന്യകമാരെയും സപത്നീകരായ ബ്രാഹ്മണരെയും ഭോജനവും ദാനങ്ങളും നൽകി സന്തോഷിപ്പിച്ചു.

83. അഥ കാലേന കിയതാ ഭഗവത്ത്യാഃ പ്രസാദതഃ
ഗർഭം ദധാര സാ രാജ്ഞീ ലോകകല്ല്യാണകാരകം

കുറെക്കാലം കഴിഞ്ഞപ്പോൾ ഭഗവതിയുടെ പ്രസാദം നിമിത്തം ആ രാജ്ഞി ലോകമംഗളകരമായ ഗർഭം ധരിച്ചു.

84. പുണ്യേƒഥ സമയേ പ്രാപ്തേ ഗ്രഹൈഃ സുസ്ഥാനസംഗതൈഃ
സർവ്വമംഗളസമ്പന്നേ രേവതീ സുഷുവേ സുതം

ഗ്രഹങ്ങളെല്ലാം ശുഭസ്ഥാനത്തു നിൽക്കുന്ന, സർവ്വ മംഗളവും തികഞ്ഞ പുണ്യസമയത്ത് രേവതി ഒരു കുമാരനെ പ്രസവിച്ചു.

85. ശ്രുത്വാ പുത്രസ്യ ജനനം സ്നാത്വാ രാജാ മുദാന്വിതഃ
സ സുവർണ്ണാംഭസാ ചക്രേ ജാതകർമ്മാദികാ ക്രിയാഃ

പുത്രൻ ജനിച്ചെന്നു കേട്ട് കുളിച്ചുവന്ന് സുവർണ്ണകുംഭത്തിലെ ജലം കൊണ്ട് ജാതകർമ്മാദിക്രിയകൾ സസന്തോഷം ചെയ്തു.

86. യഥാവിധി ച ദാനാനി ദത്വാ വിപ്രാനതോഷയത്
കൃതോപനയനം രാജാ സാംഗാൻ വേദാനപാഠയത്

യഥാവിഥി ദാനങ്ങൾ ചെയ്ത് ബ്രാഹ്മണരെ സന്തോഷിപ്പിച്ചു. യഥാകാലം ഉപനയനം നിർവ്വഹിച്ച ശേഷം വേദാംഗങ്ങൾ ഉൾപ്പെടെ വേദങ്ങളെല്ലാം അവനെ പഠിപ്പിച്ചു.

87. സർവ്വവിദ്യാനിധിർജാതോ ധർമ്മിഷ്ഠോഽസ്ത്രവിദാം വരഃ
ധർമ്മസ്യ വക്താ കർത്താ ച രൈവതോ നാമ വീര്യവാൻ

സർവ്വവിദ്യകളും തികഞ്ഞവനും ധർമ്മിഷ്ഠനും അസ്ത്രജ്ഞന്മാരിൽ മുമ്പനും ധർമ്മം ഉപദേശിക്കുന്നവനും അനുഷ്ഠിക്കുന്നവനുമായിത്തീർന്നു, പരാക്രമശാലിയായ രൈവതൻ.

88. നിയുക്തവാനഥ ബ്രഹ്മാ രൈവതം മാനവേ പദേ
മന്വന്തരാധിപഃ ശ്രീമാൻ ഗാം ശശാസ സ ധർമ്മതഃ

ബ്രഹ്മാവ് അദ്ദേഹത്തെ മനുവായി വാഴിച്ചു. മന്വന്തരാധിപനായിത്തീർന്ന അദ്ദേഹം ധർമ്മാനുസൃതം ഭൂമിയെ പരിപാലിച്ചു.

89. ഇത്ഥം ദേവ്യാഃ പ്രഭാവോഽയം സംക്ഷേപേണോപവർണ്ണിതഃ
പുരാണസ്യ ച മാഹാത്മ്യം കോ വക്തും വിസ്തരാത് ക്ഷമഃ

ഇങ്ങനെ ദേവിയുടെ പ്രാഭവം ഞാൻ ചുരുക്കിപ്പറഞ്ഞു. ഈ പുരാണ മാഹാത്മ്യം ആർക്ക് വിസ്തരിച്ചു പറയാനാവും?

## സൂത ഉവാച

90. കുംഭയോനിസ്തു മാഹാത്മ്യം വിധിം ഭാഗവതസ്യ ച
ശ്രുത്വാ കുമാരം ചാഭ്യർച്ച്യ സ്വാശ്രമം പുനരായയൗ

അഗസ്തനാവട്ടെ ഭാഗവതത്തിന്റെ പഠനവിധിയും മാഹാത്മ്യവും കേട്ടതിനുശേഷം സ്കന്ദനെ പൂജിച്ചിട്ട് തന്റെ ആശ്രമത്തിലേക്കു പോയി.

91. ഇദം മയാ ഭാഗവതസ്യ വിപ്രാ
മാഹാത്മ്യമുക്തം ഭവതാം സമക്ഷം
ശൃണോതി ഭക്ത്യാ പഠതീഹ ഭോഗാൻ
ഭുക്ത്വാഖിലാൻ മുക്തിമുപൈതി ചാന്തേ

വിപ്രന്മാരെ, ഭവാന്മാരുടെ മുമ്പിൽ ഭാഗവതമാഹാത്മ്യം ഞാൻ വ്യക്തമാക്കി കഴിഞ്ഞു. ഇതു ഭക്തിപൂർവ്വം കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്നവർ സകല ഭോഗങ്ങളും അനുഭവിച്ചിട്ട് അവസാനം മുക്തിയും നേടും.

ഇതി ശ്രീസ്കന്ദപുരാണേ മാനസഖണ്ഡേ ശ്രീദേവീഭാഗവതമാഹാത്മ്യേ
ചതുർത്ഥോഽദ്ധ്യായഃ

## അഥ പഞ്ചമോ ऽ ധ്യായഃ

### ഋഷയ ഊചുഃ

1. **സൂത സൂത മഹാഭാഗ ശ്രുതം മാഹാത്മ്യമുത്തമം**
**അധുനാ ശ്രോതുമിച്ഛാമഃ പുരാണശ്രവണേ വിധിം**

മഹാഭാഗനായ ഹേ സൂത, ഉത്തമമായ ഭാഗവതത്തിന്റെ മാഹാത്മ്യംകേട്ടു കഴിഞ്ഞു. ഇനി പുരാണശ്രവണത്തിനുള്ള വിധി എന്താണെന്നും ഞങ്ങൾക്ക് കേൾക്കാൻ ആഗ്രഹമുണ്ട്.

### സൂത ഉവാച

2. **ശ്രൂയതാം മുനയഃ സർവ്വേ പുരാണശ്രവണേ വിധിം**
**നരാണാം ശൃണ്വതാം യേന സിദ്ധിഃ സ്യാത് സർവ്വകാമികീ**

മഹർഷിമാരേ നിങ്ങളെല്ലാവരും കേൾക്കിൻ, പുരാണശ്രവണത്തിനുള്ള വിധി, ഇതു കേൾക്കുന്നതുകൊണ്ടുതന്നെ മനുഷ്യർക്ക് സർവ്വസിദ്ധികളും ഉണ്ടാകും.

3. **ആദൗ ദൈവജ്ഞമാഹൂയാ മുഹൂർത്തം കല്പയേത് സുധീഃ**
**ആരഭ്യ ശുചിമാസം തു മാസഷട്കം ശുഭാവഹം**

ദൈവജ്ഞനെ വിളിച്ച് ശുഭമായ മുഹൂർത്തം നിശ്ചയിക്കുകയാണ് ബുദ്ധിയുള്ളർ ആദ്യം ചെയ്യേണ്ടത്. മിഥുനം തുടങ്ങി ആറുമാസം പുരാണശ്രവണത്തിനു യോജിച്ച സമയമാണ്.

4. **ഹസ്താശ്വിമൂലപുഷ്യർക്ഷേ ബ്രഹ്മമൈത്രേന്ദുവൈഷ്ണവേ**
**സത്തിഥൗ ശുഭവാരേ ച പുരാണശ്രവണം ശുഭം**

അത്തം, അശ്വതി, മൂലം, പൂരം, രോഹിണി, തിരുവോണം, മകയിരം, അനിഴം എന്നീ നക്ഷത്രങ്ങളും നല്ല ആഴ്ചയും തിഥിയും പുരാണ ശ്രവണത്തിന് ഉത്തമമാണ്.

5. **ഗുരുഭാദ്വേദ വേദാബ്ജ ശരാംഗാബ്ധി ഗുണൈഃക്രമാത്**
**ധർമ്മാപ്തിരിന്ദിരാപ്രാപ്തിഃ കാര്യസിദ്ധിഃ പരം സുഖം**

6. **പീഡാ ऽ ഥ ഭൂപതിഭയം ജ്ഞാനപ്രാപ്തിഃ ക്രമാത്ഫലം**
**പുരാണശ്രവണേ ചക്രം ശോധയേത് ശിവഭാഷിതം.**

ഏതുനക്ഷത്രത്തിലാണോ വ്യാഴം ആ നക്ഷത്രം തുടങ്ങി എണ്ണുക. ആ നക്ഷത്രം തുടങ്ങി നാലുനാളുകളിൽ ശ്രവിച്ചാൽ ധർമ്മപ്രാപ്തി; അതു മുതുൽ നാലുനാളുകളിൽ ശ്രവിച്ചാൽ ഐശ്വര്യം; അടുത്ത നാളിൽ ശ്രവിച്ചാൽ കഥാസിദ്ധി; അതുമുതുൽ പിന്നത്തെ അഞ്ചുനാളുകളിൽ ശ്രവിച്ചാൽ സുഖപ്രാപ്തി; അടുത്ത ആറുനാളുകളിൽ കേട്ടാൽ രാജഭയം; അടുത്ത മൂന്നു നാളുകളിൽ ജ്ഞാനപ്രാപ്തി; ഇതാണ് ക്രമത്തിലുള്ള ഫലങ്ങൾ. പുരാണശ്രവണം ആരംഭിക്കുന്നതിന് മുമ്പായി ശങ്കരപ്രോക്തമായ ഈ ചക്രം അവശ്യം പരിശോധിപ്പിക്കേണ്ടതാണ്.

7. **അഥവാ പ്രീതയേ ദേവ്യാ നവരാത്രചതുഷ്ടയേ**
**ശൃണുയാദന്യമാസേ ऽ പി തിഥിവാരർക്ഷശോധിതേ**

അഥവാ ദേവീപ്രീതിക്കായി നവരാത്രിയുടെ നാലുനാളുകളിലും നല്ല നാളുകളും തിഥികളും നോക്കി മറ്റുമാസങ്ങളിലും ശ്രവിക്കാം.

8. **സംഭാരം താദൃശം കാര്യം വിവാഹാദൗ ച യാദൃശം**
**നവാഹയജ്ഞേ ചാപ്യസ്മിൻ വിധേയം യത്നതോ ബുധൈഃ**

വിവാഹാദികർമ്മങ്ങൾക്ക് ഏതെല്ലാം പ്രകാരത്തിലുള്ള സംഭാരങ്ങൾ ചെയ്യണമോ അതെല്ലാം ക്ലേശിച്ചായാലും അറിവുള്ളവർ ചെയ്തിരിക്കണം.

9. സഹായാ ബഹവഃ കാര്യാ ദംഭലോഭവിവർജ്ജിതാഃ
ചതുരാശ്ച വദാന്യശ്ച ദേവീഭക്തിപരാ ഹരാഃ

സഹായികളായി കുറെപ്പേരെ വയ്ക്കണം. അവർ ദംഭം, ലോഭം എന്നിവ ഇല്ലാത്തവരും മിടുക്കന്മാരും ദാനശീലരും ദേവീഭക്തിയുള്ളവരും ആയിരിക്കണം.

10. പ്രേഷ്യാ യത്നേന വാർത്തേയം ദേശേ ദേശേ ജനേ ജനേ
ആഗന്തവ്യമിഹാവശ്യം കഥാ ദേവ്യാ ഭവഷ്യതി

ദേശം തോറും ഗൃഹം തോറും പണിപ്പെട്ടായാലും ഈ വാർത്ത എത്തിക്കണം. "ഇവിടെ ദേവീഭാഗവത കഥ നടക്കാൻ പോകുന്നു. എല്ലാവരും അവശ്യം വന്നുചേരണം.

11. സൗരാശ്ച ഗാണപത്യാശ്ച ശൈവാഃ ശാക്താശ്ച വൈഷ്ണവാഃ
സർവ്വേഷാമപി സേവ്യേയം യതോ ദേവാഃ സശക്തയഃ

സൂര്യഭക്തർക്കും ഗണപതിഭക്തർക്കും ശിവഭക്തർക്കും ശക്ത്യുപാസകർക്കും വിഷ്ണുഭക്തർക്കും എന്നുവേണ്ട എല്ലാവർക്കും ഈ ദേവിയെ ആരാധിക്കാം. കാരണം ദേവന്മാരെല്ലാം 'ശക്തി'യോടുകൂടിയവരാണ്.

12. ശ്രീമദ്ദേവീഭാഗവതപീയൂഷരസലോലുപൈഃ
ആഗന്തവ്യം വിശേഷേണ കഥാർത്ഥം പ്രേമതത്പരൈഃ

ശ്രീമദ്ദേവീഭഗവത കഥാമൃതം പാനം ചെയ്യാൻ കൊതിക്കുന്ന ഭക്തമതികൾ വിശേഷിച്ചും ഈ കഥകേൾക്കുവാൻ അവശ്യം വരേണ്ടതാണ്.

13. ബ്രാഹ്മണാദ്യാശ്ച യേ വർണ്ണാഃ സ്ത്രിയശ്ച ശ്രമിണസ്തഥാ
സകാമാശ്ചാപി നിഷ്കാമാഃ പാതവ്യം തൈഃ കഥാമൃതം

ബ്രാഹ്മണാദിവർണ്ണത്തിൽപ്പെട്ടവരും സ്ത്രീകളും ബ്രഹ്മചര്യാദ്യാശ്രമങ്ങളിൽ ജീവിക്കുന്നവരും സകാമന്മാരും നിഷ്കാമന്മാരും വന്ന് ഈ കഥാമൃതം പാനം ചെയ്യുവിൻ.

14. നാവകാശഃ കദാചിത്സ്യാന്നവാഹശ്രവണേഽപി തൈഃ
ആഗന്തവ്യം യഥാകാലം യജ്ഞേ പുണ്യാ ക്ഷണസ്ഥിതിഃ

ഒൻപതുദിവസവും വന്ന് കഥകേൾക്കാൻ അവസരമില്ലാത്തവരാണെങ്കിൽപോലും സമയം കിട്ടുമ്പോൾ വന്ന് ശ്രവിക്കുവിൻ. ഒരു ക്ഷണനേരമെങ്കിലും ഈ യജ്ഞത്തിൽ പങ്കെടുക്കുന്നത് പുണ്യപ്രദമാണ്".

15. വിനയേനൈവ കർത്തവ്യമേവ മാകാരണം നൃണാം
ആഗതാനാം ച കർത്തവ്യം വാസസ്ഥാനം യഥോചിതം

വളരെ വിനയത്തോടെ വേണം ആളുകളെ ക്ഷണിക്കാൻ. വരുന്നവർക്ക് യഥോചിതം വാസസ്ഥാനങ്ങൾ നൽകണം.

16. കഥാസ്ഥാനം പ്രകർത്തവ്യം ഭൂമൗ മാർജ്ജനപൂർവകം
ലേപനം ഗോമയേനാഥ വിശാലായാം മനോരമം

തൂത്തുവാരി വൃത്തിയാക്കിയ വിശാലമായ തറ ചാണകം കൊണ്ടുതളിച്ചു മെഴുകി വെടിപ്പാക്കി കഥാ പ്രവചന സ്ഥാനമാക്കിവയ്ക്കണം.

17. കാര്യസ്തു മണ്ഡപോ രമ്യോ രംഭാസ്തംഭോപശോഭിതഃ
വിതാനമുപരിഷ്ടാത്തു പതാകാധ്വജരാജിതഃ

അവിടെ നല്ല ഒരു മണ്ഡപം തയ്യാറാക്കണം. കുലവാഴകൾ നാട്ടി മോടിപിടിപ്പിക്കണം. മണ്ഡപത്തിന്റെ മുകൾഭാഗം വിതാനിക്കണം. കൊടികളും പതാകകളും കൊണ്ട് അലങ്കരിക്കണം.

**18. വക്തുശ്ചൈവാസനം ദിവ്യം സുഖാസ്തരണസംയുതം**
**രചിതവ്യം പ്രയത്നേന പ്രാങ്മുഖം വാച്യൂദങ്മുഖം.**

കഥാവക്താവിന് ഇരിക്കാനായി നല്ല വിരിപ്പു വിരിച്ചു ശ്രേഷ്ഠമായ ഒരു പീഠം സജ്ജമാക്കണം. അതു കിഴക്കോട്ടോ വടക്കോട്ടോ ആവാം.

**19. യഥോചിതാനി കുർവ്വീത ശ്രോതൃണാമാസ്നാനി ച**
**നൃണാം ചൈവാഥ നാരീണാം കഥാശ്രവണഹേതവേ**

കേൾക്കാൻ വരുന്ന പുരുഷൻമാർക്കും സ്ത്രീകൾക്കും സൗകര്യമായിരുന്ന് കേൾക്കാൻ വേണ്ടി ഉചിതമായ ഇരിപ്പിടങ്ങൾ നൽകണം.

**20. വാഗ്മീ ദാന്തശ്ച ശാസ്ത്രജ്ഞോ ദേവ്യാരാധനതത്പരഃ**
**ദയാലുർനിസ്പൃഹോ ദക്ഷോ ധീരോ വക്തോത്തമോ മതഃ**

വാഗ്മിയും സഹിഷ്ണതയുള്ളവനും ശാസ്ത്രജ്ഞനും ദേവിയെ ആരാധിക്കുന്നതിൽ താത്പര്യമുള്ളവനും ദയാലുവും അനാസക്തനും സമർത്ഥനും ധീരനുമായിട്ടുള്ളവനാണ് ഉത്തമനായ വക്താവ്.

**21. ബ്രഹ്മണ്യോ ദേവതാഭക്തഃ കഥാരസപരായണഃ**
**ഉദാരോƒലോലുപോ നമ്രഃ ശ്രോതാ ഹിംസാദിവർജ്ജിതഃ**

ബ്രഹ്മജ്ഞാനിയും ദേവതാഭക്തനും കഥാരസം ആസ്വദിക്കാൻ കഴിവുള്ളവനും ഉദാരനും വിഷയാസക്തി ഇല്ലാത്തവനും വിനയവാനും ഹിംസചെയ്യാത്തവനുമാണ് ഉത്തമശ്രോതാവ്.

**22. പാഖണ്ഡനിരതോ ലുബ്ധഃ സ്ത്രൈണോ ധർമ്മധ്വജസ്തഥാ**
**നിഷ്ഠൂരഃ ക്രോധനോ വക്താ ദേവീയജ്ഞേ ന ശസ്യതേ**

വേദനിന്ദകനും ലുബ്ധനും സ്ത്രീജിതനും കപടഭക്തനും നിഷ്ഠൂരനും കോപശീലമുള്ളവനും ദേവീയജ്ഞത്തിൽ വക്താവായിരിക്കാൻ യോഗ്യനല്ല.

**23. സംശയച്ഛേദനായൈകഃ പണ്ഡിതശ്ച തഥാഗുണഃ**
**ശ്രോതൃബോധകൃദവ്യഗ്രഃ കാര്യോ വക്തുഃ സഹായകൃത്**

സംശയനിവാരണത്തിനുവേണ്ടി പണ്ഡിതനും ഗുണവാനും ശ്രോതാവിനെ പറഞ്ഞു ബോധ്യപ്പെടുത്തുന്നതിൽ ശ്രദ്ധയുള്ളവനുമായ ഒരുവനെ വക്താവിന്റെ സഹായിയായി വയ്ക്കണം.

**24. മുഹൂർത്തദിവസാദർവാഗ്‌വക്തൃശ്രോതാദിഭിർജനൈഃ**
**കർത്തവ്യം ക്ഷൗരകർമ്മാദി തതോ നിയമകല്പനം.**

കഥ ആരംഭിക്കാൻ മുഹൂർത്തം നിശ്ചയിച്ച ദിവസത്തിനു മുമ്പായിത്തന്നെ വക്താവ് ശ്രോതാവ് തുടങ്ങിയവർ ക്ഷൗരാദികർമ്മങ്ങൾ ചെയ്ത് ശുദ്ധിയാവണം. പിന്നെ യജ്ഞത്തിൽ അനുവർത്തിക്കേണ്ട നിയമങ്ങൾ തീരുമാനിക്കണം.

**25. അരുണോദയവേളായാം സ്നായാച്ഛൗചം വിധായ ച**
**സന്ധ്യാം തർപ്പണകാര്യം ച നിത്യം സംക്ഷേപതശ്ചരേത്**

ശൗചാദികർമ്മങ്ങൾ നിർവഹിച്ചശേഷം അരുണോദയ വേളയിൽത്തന്നെ സ്നാനം ചെയ്യണം. സന്ധ്യാവന്ദനവും തർപ്പണാദികളും നിത്യവും ചുരുക്കിച്ചെയ്താൽ മതിയാവും.

**26. കഥാശ്രവണയോഗ്യത്വസിദ്ധയേ ഗാശ്ച ദാപയേത്**
**സമസ്തവിഘ്നഹർത്താരമാദൗ ഗണപതിം യജേത്**

കഥാശ്രവണത്തിനുള്ള അർഹതനേടാൻ പശുദാനം ചെയ്യണം. സമസ്ത വിഘ്നങ്ങളും ഇല്ലാതാക്കുന്ന ഗണപതിയെ ആദ്യമായി യജിക്കണം.

27. **കലശാംശ്ചാപി സംസ്ഥാപ്യ പൂജയേത്തത്ര ദിഗ്ഭവാൻ**
**വടുകം ക്ഷേത്രപാലം ച യോഗിനീർമാതൃകാസ്തഥാ**

കലശങ്ങൾ സ്ഥാപിച്ച് പൂജിക്കണം. ദിക്പാലകന്മാരെയും ഉഗ്രഭൈരവനെയും ദ്വാരപാലകനെയും ദുർഗ്ഗാപരിചാരികമാരായ എട്ട് യോഗിനികളെയും സപ്തമാതാക്കളെയും പൂജിക്കണം.

28. **തുളസീം ചാപി സമ്പൂജ്യ ഗ്രഹാൻ വിഷ്ണും ച ശങ്കരം**
**നവാക്ഷരേണ മനുനാ പൂജയേദ്ജഗദംബികാം.**

തുളസിയെയും നവഗ്രഹങ്ങളെയും വിഷ്ണുവിനെയും ശങ്കരനെയും പൂജിച്ചിട്ട് നവാക്ഷരമന്ത്രം കൊണ്ട് ജഗദംബികയേയും പൂജിക്കണം.

29. **സർവ്വോപചാരൈഃ സമ്പൂജ്യ ശ്രീഭാഗവതപുസ്തകം**
**ശ്രീദേവ്യാ വാങ്മയീം മൂർത്തീം യഥാവച്ഛോഭനാക്ഷരം**

ശ്രീദേവിയുടെ വാങ്മയമൂർത്തിയും ശോഭനാക്ഷരങ്ങളോടുകൂടിയതുമായ ഭാഗവതം സർവ്വോപചാരങ്ങളോടും കൂടി പൂജിക്കണം.

30. **കഥാവിഘ്നോപശാന്ത്യർത്ഥം വൃണുയാത് പഞ്ചബാഡവാൻ**
**ജാപ്യോ നവാർണ്ണമന്ത്രസ്തൈഃ പാഠ്യഃ സപ്തശതീസ്തവഃ**

കഥാവിഘ്നനിവാരണത്തിനായി അഞ്ചു ബ്രാഹ്മണരെ വരിക്കണം. അവരെ കൊണ്ടു നവാർണ്ണമന്ത്രം ജപിപ്പിക്കുകയും സപ്തശതീസ്തവം ചൊല്ലിക്കുകയും വേണം.

31. **പ്രദക്ഷിണനമസ്കാരാൻ കൃത്വാന്തേ സ്തുതിമാചരേത്**
**കാത്യായനി മഹാമായേ ഭവാനി ഭുവനേശ്വരി**

പ്രദക്ഷിണം നമസ്ക്കാരം എന്നിത്യാദികൾ ചെയ്തിട്ട് അവസാനം സ്തുതിക്കുകയും ചെയ്യണം. "കാർത്തയായനി, മഹാമായേ, ഭവാനി, ഭുവനേശ്വരി,

32. **സംസാരസാഗരേ മഗ്നം മാമുദ്ധര കൃപാമയേ**
**ബ്രഹ്മവിഷ്ണുശിവാരാദ്ധ്യേ പ്രസീദ ജഗദംബികേ**

സംസാരസാഗരത്തിൽ നിമഗ്നനായിരിക്കുന്ന എന്നെ ഹേ കൃപാമയേ ഉദ്ധരിക്കണേ. ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവർക്കും ആരാധ്യയായ ജഗദംബികേ പ്രസാദിക്കണേ.

33. **മനോഭിലഷിതം ദേവി വരം ദേഹി നമോസ്തുതേ**
**ഇതി സമ്പ്രാർത്ഥ്യ ശൃണുയാത് കഥാം നിയതമാനസഃ**

ഹേ ദേവീ, മനസ്സിന് ആഗ്രഹമുള്ള വരം തന്നാലും അവിടുത്തേക്ക് നമസ്ക്കാരം". എന്നിങ്ങനെ നന്നായി പ്രാർത്ഥിച്ചിട്ട് ഏകാഗ്രമനസ്കനായിരുന്ന് കഥ കേൾക്കണം.

34. **വക്താരം ചാപി സമ്പൂജ്യ വ്യാസബുദ്ധ്യാ തദാത്മവാൻ**
**മാല്യാലങ്കാരവസ്ത്രാദ്യൈഃ സംഭൂഷ്യ പ്രാർത്ഥയേച്ച തം**

മാല്യങ്ങൾ, അലങ്കാരങ്ങൾ, വസ്ത്രങ്ങൾ തുടങ്ങിയവകൊണ്ട് വക്താവിനെയും വ്യാസബുദ്ധ്യാ അലങ്കരിക്കണം. പിന്നെ അദ്ദേഹത്തോട് ഇങ്ങനെ പ്രാർത്ഥിക്കണം.

35. **സർവ്വശാസ്ത്രേതിഹാസജ്ഞ വ്യാസരൂപ നമോസ്തു തേ**
**കഥാചന്ദ്രോദയേനാന്തസ്തമഃ സ്തോമം നിരാകുരു**

സർവ്വശാസ്ത്രങ്ങളും ഇതിഹാസങ്ങളും അറിയുന്ന ഹേ വ്യാസരൂപ, ഞാൻ നമസ്കരിക്കുന്നു. അങ്ങ് പറയുന്ന കഥാരൂപിയായ ചന്ദ്രൻ ഉദിച്ച് എന്റെ മനസ്സിലെ അന്ധകാരക്കൂട്ടത്തെ അകറ്റണേ.

36. **തദഗ്രേ തു നവാഹാന്തം കർത്തവ്യാ നിയമാസ്തദാ**
**വിപ്രാദീനുപവേശ്യാദൗ സമ്പൂജ്യോപവിശേത് സ്വയം**

അതിൽ പിന്നീട് പ്രഥമദിവസത്തെപ്പോലെയുള്ള നിയമങ്ങൾ ഒൻപതുദിവസം പൂർണ്ണമായും അനുസരിക്കേണ്ടതാണ്. ആദ്യം ബ്രാഹ്മണരെ ഇരുത്തി പൂജിച്ചിട്ടേ സ്വയം ആസനസ്ഥനാകാവൂ.

**37. ശ്രോതവ്യം സാവധാനേന ചതുർവർഗഫലാപ്തയേ**
**ഗൃഹപുത്രകളത്രാപ്തധനചിന്താമപാസ്യ ച**

വീട്, പുത്രൻ, ഭാര്യ, ധനം എന്നിത്യാദി ചിന്തകൾ വെടിഞ്ഞിട്ട് ചതുർവിധ പുരുഷാർത്ഥ പ്രാപ്തിക്കായി വളരെ ശ്രദ്ധയോടെ കഥ കേൾക്കണം.

**38. സൂര്യോദയം സമാരഭ്യ കിഞ്ചിത് സൂര്യേഽവശേഷിതേ**
**മുഹൂർത്തമാത്രം വിശ്രമ്യ മധ്യാഹ്നേ വാചയേത് സുധീഃ**

സൂര്യോദയം മുതൽ ഏതാണ്ട് അസ്തമിക്കാറാകും വരെ മധ്യാഹ്നത്തിൽ ഒരു മുഹൂർത്തസമയം വിശ്രമിച്ച ശേഷം ബാക്കിസമയം മുഴുവൻ ശ്രദ്ധയോടെ വായിക്കണം.

**39. മലമൂത്രജയായൈഷാം ലഘു ഭോജനമിഷ്യതേ**
**ഹവിഷ്യാന്നം വരം ഭോജ്യം സകൃദേവ കഥാർത്ഥിനാ**

കൂടെക്കൂടെ മലമൂത്രവിസർജ്ജനത്തിന് പോകാതിരിക്കുന്നതിനുവേണ്ടി ലഘുഭക്ഷണമേ കഴിക്കാവൂ. കഥകേൾക്കാൻ ആഗ്രഹിക്കുന്നവൻ ഒരു നേരം മാത്രം ഹവിസ്സ് ഉണ്ണുന്നതാണ് നല്ലത്.

**40. അഥവാ സ്യാത് ഫലാഹാരീ പയോഭുഗ്വാ ഘൃതാശനഃ**
**യഥാ സ്യാന്ന കഥാവിഘ്നസ്തഥാ കാര്യം വിചക്ഷണൈഃ**

അല്ലെങ്കിൽ പഴങ്ങളോ പാലോ നെയ്യോ ഭക്ഷിക്കാം. കഥാശ്രവണം മുടങ്ങാതിരിക്കും വിധം, ബുദ്ധിയുള്ളവർ ഭക്ഷണം ക്രമീകരിച്ചുകൊള്ളണം.

**41. കഥാശ്രവണനിഷ്ഠാനാം വക്ഷ്യാമി നിയമം ദ്വിജാഃ**
**ബ്രഹ്മവിഷ്ണുമഹേശാനാം മധ്യേ യേ ഭേദ ദർശിനഃ**

ഹേ ബ്രാഹ്മണരേ, കഥാശ്രവണത്തിൽ നിഷ്ഠയുള്ളവർ പാലിക്കേണ്ട നിയമങ്ങൾ ഇനി ഞാൻ പറയാം. ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ എന്നിവരെ ഭേദബുദ്ധിയോടെ കാണുന്നവരും

**42. ദേവീഭക്തിവിഹീനാ യേ പാഖണ്ഡാ ഹിംസകാ ഖലാഃ**
**വിപ്രദ്രുഹോ നാസ്തികാ യേ ന തേ യോഗ്യാഃ കഥാശ്രവേ**

ദേവിയിൽ ഭക്തിയില്ലാത്തവരും വേദവിരോധികളും ഹിംസചെയ്യുന്നവരും ദുഷ്ടന്മാരും ബ്രാഹ്മണദ്രോഹികളും നാസ്തികന്മാരും കഥകേൾക്കാൻ യോഗ്യരല്ല.

**43. ബ്രഹ്മസ്വഹരണേ ലുബ്ധാഃ പരദാരധനേഷു ച**
**ദേവസ്വഹരണേ തേഷാം നാധികാരഃ കഥാശ്രവേ**

ബ്രഹ്മസ്വം, ദേവസ്വം, പരദാരങ്ങൾ, പരധനങ്ങൾ എന്നിവ അപഹരിക്കുന്നതിൽ തത്പരരായിട്ടുള്ളവർ കഥാശ്രവണത്തിന് അർഹരല്ല.

**44. ബ്രഹ്മചാരീ തു ഭൂശായീ സത്യവക്താ ജിതേന്ദ്രിയഃ**
**കഥാസമാപ്തൗ ഭുംജിത പത്രാവല്യാം യതാത്മവാൻ**

ബ്രഹ്മചാരിയായിരിക്കണം; തറയിലേ കിടക്കാവൂ; സത്യം പറയണം; ജിതേന്ദ്രിയനായിരിക്കണം. മനസ്സിനെ നിയന്ത്രിക്കുകയും ചെയ്യണം. ഓരോ ദിവസവും കഥ തീർന്നാൽ ഇലയിൽ ഭക്ഷണം കഴിക്കാം.

**45. വൃന്താകം ച കളിന്ദം ച തൈലം ച ദ്വിദലം മധു**
**ദഗ്ധമന്നം പര്യുഷിതം ഭാവദുഷ്ടം ത്യജേദ്വ്രതീ**

കഥാശ്രവണവ്രതം സ്വീകരിച്ചവൻ, വഴുതിനങ്ങ, താന്നിക്ക, എണ്ണ, പരിപ്പ്, തേൻ വറുത്ത അഥവാ കരിഞ്ഞ ചോറ്, പഴകിയസാധനങ്ങൾ, മനസ്സിന് പിടിക്കാത്തത് എന്നിവയെല്ലാം വർജ്ജിക്കണം.

46. **ആമിഷം ച മസൂരാന്നമുദക്യാ ദൃഷ്ടമേവ ച**
**രസോനം മൂലകം ഹിംഗും പലാണ്ഡും ഗുഞ്ജനം തഥാ**

മാംസം, വെൺകടല, രജസ്വലയുടെ ദൃഷ്ടിയിൽ പെട്ടത്. വെളുത്തുള്ളി, മുള്ളങ്കി, കായം, ചെമന്നുള്ളി, മുളക് എന്നിവയും ഉപയോഗിക്കരുത്.

47. **കുഷ്മാണ്ഡനളികാശാകം ന ഭുംജീത കഥാവ്രതീ**
**കാമം ക്രോധം മദം ലോഭം ദംഭം മാനം ച വർജ്ജയേത്**

കുമ്പളങ്ങ, നാളികം എന്നുപേരുള്ള ഇല ഇവയൊന്നും ഭക്ഷിക്കരുത്. കാമം, ക്രോധം, മദം, ലോഭം, ദംഭം, മാനം എന്നിത്യാദിയും വെടിയണം.

48. **വിപ്രദ്രുക്പതിതവ്രാത്യാശ്വപാകയവനാന്ത്യജൈഃ**
**ഉദക്യയാ വേദബാഹ്യൈർന്ന വദേദ്യഃ കഥാവ്രതി**

ബ്രാഹ്മണദ്രോഹി, പതിതൻ, ജാത്യാചാരം വെടിഞ്ഞവൻ, ചണ്ഡാലൻ. മ്ലേച്ഛൻ, അന്ത്യജൻ, രജസ്വല, വേദങ്ങൾ അംഗീകരിക്കാത്തവൻ എന്നിവരോടൊന്നും കഥാവ്രതമെടുത്തവൻ സംസാരിക്കരുത്.

49. **വേദഗോഗുരുവിപ്രാണാം സ്ത്രീരാജ്ഞാം മഹതാം തഥാ**
**ദേവാനാം ദേവഭക്താനാം ന നിന്ദാം ശൃണുയാദപി**

വേദങ്ങൾ, ഗോക്കൾ, ഗുരുക്കന്മാർ, ബ്രാഹ്മണർ, സ്ത്രീകൾ, രാജാക്കന്മാർ, മഹാത്മാക്കൾ, ദേവന്മാർ, ദേവീഭക്തന്മാർ എന്നിവരെ നിന്ദിക്കുന്നത് കേൾക്കുകപോലും ചെയ്യരുത്.

50. **വിനയം ചാർജ്ജവം ശൗചം ദയാം ച മിതഭാഷണം**
**ഉദാരം മാനസം ചൈവ കുര്യാദ്യസ്തു കഥാവ്രതീ**

വിനയം, ആർജ്ജവം, ശുചിത്വം, ദയ, മിതഭാഷണം, ഉദാരമനസ്കത എന്നിവയെല്ലാം കഥാവ്രതമുള്ളവർക്ക് ഉണ്ടായിരിക്കണം.

51. **ശ്വിത്രീ കുഷ്ഠീ ക്ഷയീ രുഗ്ണോ ഭാഗ്യഹീനശ്ച പാപകൃത്**
**ദരിദ്രശ്ചാനപത്യശ്ച ഭക്ത്യേമാം ശൃണുയാത് കഥാം**

പാണ്ഡ്, കുഷ്ഠം, ക്ഷയം എന്നി രോഗമുള്ളവരും ഭാഗ്യഹീനരും പാപകർമ്മം ചെയ്തിട്ടുള്ളവരും ദരിദ്രരും സന്താനങ്ങൾ ഇല്ലാത്തവരും ഭക്തിയോടെ ഈ കഥ കേൾക്കേണ്ടതാണ്.

52. **വന്ധ്യാ വാ കാകവന്ധ്യാ വാ ദുർഭഗാ വാ മൃതാർഭകാ**
**പതദ്ഗർഭാംഗനാ യാ ച താഭിഃ ശ്രാവ്യാ തഥാ കഥാ**

വന്ധ്യയും ഒന്നു പെറ്റവളും ദുർഭഗയും ചത്ത കുഞ്ഞിനെ പെറ്റവളും ഗർഭം സ്രവിച്ചവളും എല്ലാം അങ്ങനെ തന്നെ ശ്രദ്ധയോടെ ഈ കഥ കേൾക്കേണ്ടതാണ്.

53. **ധർമ്മാർത്ഥകാമമോക്ഷംശ്ച യോ വാഞ്ഛതി വിനാ ശ്രമം**
**ഭഗവത്യാ ഭാഗവതം ശ്രോതവ്യം തേന യത്നതഃ**

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങൾ വലിയ ശ്രമം കൂടാതെ ലഭിക്കണമെന്ന് ആഗ്രഹിക്കുന്നവൻ അതിനാൽ ദേവീഭാഗവതം ക്ലേശിച്ചായാലും കേൾക്കണം.

54. **കഥാദിനാനി ചൈതാനി നവയജ്ഞൈഃ സമാനി ഹി**
**തേഷു ദത്തം ഹുതം ജപ്തമനന്തഫലദം ഭവേത്**

കഥയുടെ ഈ ഒൻപതു ദിവസങ്ങളും ഒൻപതു യജ്ഞങ്ങൾക്കു തുല്യങ്ങളാണ്. ഈ ദിവസങ്ങളിൽ ചെയ്യുന്ന ദാനവും ഹോമവും ജപവും അനന്തഫലങ്ങൾ നൽകുന്നവയാണ്.

55. ഏവം വ്രതം നവാഹം തു കൃത്വോദ്യാപനമാചരേത്
മഹാഷ്ടമീവ്രതം യദ്വത്തഥാ കാര്യം ഫലേപ്സുഭിഃ

ഇങ്ങനെ ഒൻപതു ദിവസത്തെ വ്രതം അനുഷ്ഠിച്ചതിനുശേഷം ഉദ്യാപനം(പൂജാന്ത്യകർമ്മം) ചെയ്യണം. ഫലം ആഗ്രഹിക്കുന്നവർ, മഹാഷ്ടമീവ്രതം എങ്ങനെ അനുഷ്ഠിക്കുന്നുവോ അതുപോലെ ഇതിന്റെ അവസാനത്തിലും ചെയ്യണം.

56. നിഷ്കാമാഃ ശ്രവണേനൈവ പൂതാ മുക്തിം വ്രജന്തി ഹി
ഭോഗമോക്ഷപ്രദാ ന്നൃണാം യതോ ഭഗവതീ പരാ

നിഷ്കാമന്മാർ ശ്രവണം ഒന്നുകൊണ്ടുമാത്രം പരിശുദ്ധന്മാരായി മുക്തിപ്രാപിക്കും. (ഫലാർത്ഥികൾക്കാണ് ഉദ്യാപനാദികർമ്മങ്ങൾ ചെയ്യേണ്ടതെന്നർത്ഥം). കാരണം പരയായ ആ ഭഗവതി ഭോഗവും മോക്ഷവും നൽകാൻ കഴിവുള്ളവളാണ്.

57. പുസ്തകസ്യ ച വക്തുശ്ച പൂജാ കാര്യാ തു നിത്യശഃ
വക്താ ദത്തം പ്രസാദം തു ഗൃഹ്ണീയാദ്ഭക്തിപൂർവകം

കഥ നടക്കുന്ന എല്ലാദിവസവും പുസ്തകത്തിനും വക്താവിനും പൂജ ചെയ്യണം. കഥാവക്താവു നൽകുന്ന പ്രസാദം ഭക്തിപൂർവ്വം സ്വീകരിക്കണം.

58. കുമാരീഃ പൂജയേന്നിത്യം ഭോജയേത് പ്രാർത്ഥയേച്ച യഃ
സുവാസിനീശ്ച വിപ്രാംശ്ച തസ്യ സിദ്ധിർന്ന സംശയഃ

നിത്യവും കുമാരികളെയും മംഗല്യമുള്ള സ്ത്രീകളെയും ബ്രാഹ്മണരെയും ഭക്ഷണം നൽകി പൂജിക്കണം. അങ്ങനെ ചെയ്യുന്നവന് ഫലം ലഭിക്കുമെന്നുള്ളത് തീർച്ചയാണ്.

59. ഗായത്ര്യാ നാമസാഹസ്രം സമാപ്താവഥവാ പഠേത്
വിഷ്ണോർന്നാമസഹസ്രം ച സർവ്വദോഷോപശാന്തയേ

സർവ്വദോഷങ്ങളുടെയും ഉപശമനത്തിനായി ഓരോ ദിവസവും കഥ പരിസമാപിക്കുമ്പോൾ ഗായത്രീസഹസ്രനാമമോ വിഷ്ണുസഹസ്രനാമമോ പാരായണം ചെയ്യണം.

60. യസ്യ സ്മൃത്യാ ച നാമോക്ത്യാ തപോയജ്ഞക്രിയാദിഷു
ന്യൂനം സമ്പൂർണ്ണതാം യാതി തസ്മാദ്വിഷ്ണും ച കീർത്തയേത്

ആരെ സ്മരിക്കുന്നതുകൊണ്ടും ആരുടെ നാമം ഉച്ചരിക്കുന്നതുകൊണ്ടുമാണോ തപസ്സ്, യജ്ഞം കർമ്മങ്ങൾ എന്നിവയിലെ ന്യൂനതപോയി അവയ്ക്ക് പൂർണ്ണത ലഭിക്കുന്നത് ആ വിഷ്ണുവിനെ കീർത്തിക്കണം.

61. ദേവ്യാഃ സപ്തശതീമന്ത്രൈഃ സമാപ്തൗ ഹോമമാചരേത്
ദേവീമാഹാത്മ്യമൂലേന നവാർണ്ണമനുനാ/ഥവാ

കഥ സമാപിക്കുമ്പോൾ ദേവീസപ്തശതീമന്ത്രത്താൽ ഹോമം നടത്തണം. ദേവീമാഹാത്മ്യമൂലമായ നവാക്ഷരമന്ത്രം കൊണ്ടും ഹോമം നടത്താം.

62. ഗായത്ര്യാ ത്വഥവാ ഹോമഃ പായാസേന സസർപ്പിഷാ
യതോ ഭാഗവതം ത്വേതദ്ഗായത്രീമയമീരിതം.

അല്ലെങ്കിൽ ഗായത്രികൊണ്ട് നെയ്പ്പായസത്താൽ ഹോമം നടത്താം. കാരണം ഈ ദേവീഭാഗവതം ഗായത്രീമയമാണെന്നാണല്ലോ പറയപ്പെടുന്നത്.

63. വാചകം തോഷയേത് സമ്യഗ്വസ്ത്രഭൂഷാധനാദിഭിഃ
പ്രസന്നേ വാചകേ സർവ്വാഃ പ്രസന്നാ തസ്യ ദേവതാഃ

വസ്ത്രം ഭൂഷണം ധനം എന്നിവ നൽകി വക്താവിനെ നന്നായി സന്തോഷിപ്പിക്കണം. കഥാവക്താവ് പ്രസന്നനായിത്തീർന്നാൽ സകല ദേവതകളും പ്രസന്നരായിത്തീരും.

**64. ബ്രാഹ്മണാൻ ഭോജയേദ് ഭക്ത്യാ ദക്ഷിണാഭിശ്ച തോഷയേത്**
**പൃഥിവ്യാം ദേവരൂപാസ്തേ തുഷ്ടേഷ്വേഷ്ടീപ്സിതം ഫലം.**

ഭക്തിപൂർവ്വം ബ്രാഹ്മണരെ ഊട്ടണം. ദക്ഷിണകൾ നൽകി പ്രസാദിപ്പിക്കണം. അവർ ഭൂമിയിലെ ദേവന്മാരാണ്. അവർ സന്തോഷിച്ചാൽ സ്വന്തം ആഗ്രഹങ്ങളും നിറവേറും.

**65. സുവാസിനീഃ കുമാരീശ്ച ദേവീഭക്ത്യാ ച ഭോജയേത്**
**താഭ്യോ ഽപി ദക്ഷിണാം ദത്വാ പ്രാർത്ഥയേത് സിദ്ധിമാത്മനഃ**

സുമംഗലികളായ സ്ത്രീകളെയും കുമാരികളെയും ദേവിയാണെന്ന സങ്കല്പത്തിൽ ഭക്തിപൂർവ്വം ഊട്ടണം. അവർക്കും ദക്ഷിണ നൽകുകയും ഫലസിദ്ധിക്കുവേണ്ടി അവരോടു പ്രാർത്ഥിക്കുകയും ചെയ്യണം.

**66. ദദ്യാദ്ദാനാനി ചാന്യാനി സുവർണ്ണം ഗാഃ പയസ്വിനീഃ**
**ഹയാനിഭാൻ മേദിനീം ച തസ്യ സ്യാദക്ഷയം ഫലം**

മറ്റു ദാനങ്ങളും നൽകണം. സ്വർണ്ണവും കറവപ്പശുവും ദാനം ചെയ്യാം. കുതിരയെയും ആനയെയും ഭൂമിയെയും ദാനം ചെയ്യാം. അങ്ങനെ ചെയ്യുന്നവന് അക്ഷയമായ ഫലം ലഭിക്കും.

**67. ദേവീഭാഗവതം ചൈതല്ലിഖിതം ശോഭനാക്ഷരം**
**ഹേമസിംഹാസനേ സ്ഥാപ്യം പട്ടവസ്ത്രേണ വേഷ്ടിതം**

ഈ ദേവീ ഭാഗവതം നല്ല വടിവൊത്ത അക്ഷരത്തിൽ എഴുതി സ്വർണ്ണസിംഹാസനത്തിൽ വച്ച് പട്ടു വസ്ത്രം കൊണ്ട് പൊതിയണം;

**68. അഷ്ടമ്യാം വാ നവമ്യാം ച വാചകായാർച്ചിതായ ച**
**ദദ്യാത്സ ഭോഗാൻ ഭുക്ത്വേഹ ദുർല്ലഭം മോക്ഷമാപ്നുയാത്**

അഷ്ടമിദിവസമോ നവമിദിവസമോ അതു പൂജിച്ച് വക്താവിനു നൽകണം; അങ്ങനെ നൽകിയാൽ ഈ ലോകത്തെ സകല ഭോഗങ്ങളും അനുഭവിച്ചിട്ട് ദുർല്ലഭമായ മോക്ഷവും നേടാം.

**69. ദരിദ്രോ ദുർബലോ ബാലസ്തരുണോ ജരഠോ ഽപി വാ**
**പുരാണ വേത്താ വന്ദ്യഃ സ്യാത്പൂജ്യോ മാന്യശ്ച സർവ്വദാ**

ദരിദ്രനോ ദുർബലനോ ബാലനോ യുവാവോ വൃദ്ധനോ ആരായാലും പുരാണം നന്നായിട്ട് അറിയുന്നവൻ എല്ലായ്പ്പോഴും പൂജ്യനും മാന്യനും ആയിരിക്കും.

**70. സന്തി ലോകസ്യ ബഹവോ ഗുരവോ ഗുണജന്മതഃ**
**സർവ്വേഷാമപി തേഷാം ച പുരാണജ്ഞഃ പരോ ഗുരുഃ**

ഗുണങ്ങൾ, ജന്മം എന്നിവ അനുസരിച്ച് ലോകത്ത് അനേകം ഗുരുക്കന്മാർ ഉണ്ട്. അവരുടെയെല്ലാം പരമഗുരുവാണ് പുരാണം അറിയുന്നവൻ.

**71. പൗരാണികോ ബ്രാഹ്മണസ്തു വ്യാസാസനമാശ്രിതഃ**
**അസമാപ്തേ പ്രസംഗേ തു നമസ്കുര്യാന്ന കസ്യചിത്**

പുരാണജ്ഞനായ ബ്രാഹ്മണൻ വ്യാസപീഠത്തിൽ ഇരുന്നുകൊണ്ട് കഥാപ്രവചനം തീരുന്നതിനു മുമ്പായി ആരെയും നമസ്ക്കരിക്കുവാൻ പാടില്ല.

**72. പൗരാണകീം കഥാം ദിവ്യാം യേ ഽപി ശൃണ്വന്ത്യഭക്തിതഃ**
**തേഷാം പുണ്യഫലം നാസ്തി ദുഃഖദാരിദ്ര്യഭാഗിനാം**

പുരാണസംബന്ധിയായ ദിവ്യകഥ ആരാണോ ഭക്തിയില്ലാതെ കേൾക്കുന്നത് ദുഃഖദാരിദ്രാദികൾ പേറുന്ന അവർക്ക് കേൾക്കുന്നതുമൂലം ലഭിക്കേണ്ട പുണ്യം ലഭിക്കുകയില്ല.

73. അസംപൂജ്യ പുരാണം തു താംബൂലകുസുമാദിഭിഃ
യേ ശൃണ്വന്തി കഥാം ദേവ്യാസ്തേ ദരിദ്രാ ഭവന്തി ഹി

താംബൂലം, കുസുമം തുടങ്ങിയവകൊണ്ട് പുരാണത്തെ പൂജിക്കാതെ ആരാണോ പുരാണകഥ കേൾക്കുന്നത് അവർ തീർച്ചയായും ദരിദ്രരായിത്തീരും.

74. കീർത്ത്യമാനാം കഥാം ത്യക്ത്വാ യേ വ്രജന്ത്യന്യതോ നരാഃ
ഭോഗാന്തരേ പ്രണശ്യന്തി തേഷാം ദാരാശ്ച സമ്പദഃ

പുരാണകഥകൾ കീർത്തിക്കപ്പെട്ടുകൊണ്ടിരിക്കുമ്പോൾ അതു കേൾക്കാതെ മറ്റു വല്ല ഇടത്തേയ്ക്കും പോകുന്നതായാൽ ജന്മാന്തരങ്ങളിൽ അവരുടെ ഭാര്യയും സമ്പത്തും നശിക്കും.

75. യേ ച തുംഗാസനാരൂഢാഃ കഥാം ശൃണ്വന്തി ദാംഭികാഃ
തേ വായസാ ഭവന്ത്യത്ര ഭുക്ത്വാ നിരയയാതനാം

ആരാണോ ഉയർന്ന പീഠത്തിലിരുന്ന് കഥ കേൾക്കുന്നത് ആ അഹങ്കാരികൾ നരകമനുഭവിച്ചിട്ട് ഇവിടെ കാക്കകളായി പിറക്കും.

76. യേ ചാഢ്യാസനസംസ്ഥാശ്ച യേ വീരാസനസംസ്ഥിതാഃ
ശൃണ്വന്തി ച കഥാം ദിവ്യാം തേ സ്യുർജ്ജുനശാഖിനഃ

ആരാണോ വലിയ സിംഹാസനതുല്യമായ പീഠത്തിലിരുന്നും വീരാസനത്തിലിരുന്നും ദിവ്യമായ കഥ കേൾക്കുന്നത് അവർ നീർമരുതുകളായി ജനിക്കും.

77. കഥായാം കീർത്ത്യമാനായാം യേ വദന്തി ദുരുത്തരം
രാസഭാസ്തേ ഭവന്തീഹ കൃകലാസാസ്തതഃ പരം

കഥാപ്രവചം നടന്നുകൊണ്ടിരിക്കെ ആരാണോ വേണ്ടാത്തത് പറയുന്നത് അവർ ഇവിടെ ആദ്യം കഴുതകളായും പിന്നെ ഓന്തുകളായും ജനിക്കും.

78. നിന്ദന്തി യേ പുരാണജ്ഞാൻ കഥാം വാ പാപഹാരിണീം
തേ തു ജന്മശതം ദുഷ്ടാഃ ശുനകാഃ സ്യുർന്ന സംശയഃ

സകല പാപങ്ങളും നശിപ്പിക്കുന്ന പുരാണകഥയെയും പുരാണജ്ഞനെയും ആരാണോ നിന്ദിക്കുന്നത് ആ ദുഷ്ടന്മാർ നൂറുജന്മം നായ്ക്കളായി ജനിക്കുമെന്നതിൽ സംശയമില്ല.

79. യേ ശൃണ്വന്തി കഥാം വക്തുഃ സമാനാസനസംസ്ഥിതാഃ
ഗുരുതല്പസമം പാപം ലഭന്തേ നരകാലയാഃ

ആരാണോ വക്താവിന്നൊപ്പം അതേ പീഠത്തിലിരുന്ന് പുരാണകഥ കേൾക്കുന്നത് അവർ ഗുരുപത്നിയെ പ്രാപിച്ചാലത്തെ പാപം നരകത്തിൽ കിടന്ന് അനുഭവിക്കും.

80. യേ ചാപ്രണമ്യ ശൃണ്വന്തി തേ ഭവന്തി വിഷദ്രുമാഃ
ശയാനാ യേƒപി ശൃണ്വന്തി ഭവന്ത്യജഗരാഹയഃ

ആരാണോ നമസ്ക്കരിക്കാതെ വന്നിരുന്ന് കഥ കേൾക്കുന്നത് അവർ വിഷവൃക്ഷങ്ങളായിത്തീരും. കിടന്നുകൊണ്ട് കേൾക്കുന്നവർ പെരുമ്പാമ്പുകളായി ഭവിക്കും.

81. യേ കദാചന പൗരാണീം ന ശൃണ്വന്തി കഥാം നരാഃ
തേ ഘോരം നരകം ഭുക്ത്വാഭവന്തി വനസൂകരാഃ

ആരാണോ ഒരിക്കൽപ്പോലും പുരാണകഥ കേൾക്കാതിരിക്കുന്നത് ആ മനുഷ്യർ ഘോരമായ നരകയാതനകൾ അനുഭവിച്ചശേഷം കാട്ടുപന്നികളായി പിറക്കും.

**82. യേ കഥാം നാനുമോദന്തേ വിഘ്നം കുർവന്തി യേ ശഠാഃ**
**കോട്യബ്ദം നിരയം ഭുക്ത്വാ ഭവന്തി ഗ്രാമസൂകരാഃ**

ആരാണോ കഥ കേട്ട് രസിക്കാതെയും അതിനെ അഭിനന്ദിക്കാതെയും വിഘ്നം വരുത്തിക്കൊണ്ടിരിക്കുന്നത് അവർ കോടി വർഷം നരകയാതനകൾ അനുഭവിച്ചിട്ട് നാട്ടുപന്നിയായി ജനിക്കും.

**83. ആസനം ഭാജനം ദ്രവ്യം ഫലം വസ്ത്രാണി കംബളം**
**പുരാണജ്ഞായ യച്ഛന്തി തേ വ്രജന്തി ഹരേഃ പദം**

ആസനം, പാത്രം, ദ്രവ്യം, ഫലം, വസ്ത്രങ്ങൾ, കമ്പിളി എന്നിവ ആരാണോ പുരാണജ്ഞന് ദാനം ചെയ്യുന്നത് അവർ ഹരിപദം പ്രാപിക്കും.

**84. പുരാണപുസ്തകസ്യാപി യേ പട്ടവസനം നവം**
**പ്രയച്ഛന്തി ശുഭം സൂത്രം തേ നരാഃ സുഖഭാഗിനഃ**

പുരാണഗ്രന്ഥം പൊതിഞ്ഞുസൂക്ഷിക്കാൻ പുതിയ പട്ടുവസ്ത്രവും നല്ല ചരടും നൽകുന്നവർ സുഖികളായി ഭവിക്കും.

**85. പുരാണാനാം തു സർവ്വേഷാം ശ്രവണാദ്യത്ഫലം ലഭേത്**
**തസ്മാച്ഛതഗുണം പുണ്യം ദേവീഭാഗവതാല്ലഭേത്**

എല്ലാ പുരാണങ്ങളും ശ്രവിച്ചാൽ എന്തു ഫലം ലഭിക്കുമോ അതിന്റെ പത്തിരട്ടി പുണ്യം ദേവീഭാഗവതശ്രവണത്താൽ ലഭിക്കും.

**86. യഥാ സരിത്സു പ്രവരാ ഗംഗാ ദേവേഷു ശങ്കരഃ**
**കാവ്യേ രാമായണം യദ്വജ്ജ്യോതിഷ്മത്സു യഥാ രവിഃ**

നദികളിൽ ഗംഗയ്ക്കും ദേവന്മാരിൽ ശങ്കരനും കാവ്യങ്ങളിൽ രാമായണത്തിനും തേജോമയന്മാരിൽ ആദിത്യനും എത്ര ശ്രേഷ്ഠതയുണ്ടോ അതുപോലെ,

**87. ആഹ്ലാദകാനാം ചന്ദ്രശ്ച ധനാനാം ച യഥാ യശഃ**
**ക്ഷമാവതാം യഥാ ഭൂമിർഗാംഭീര്യേ സാഗരോ യഥാ**

ആഹ്ലാദകാരികളിൽ ചന്ദ്രനും ധനങ്ങളിൽ യശസ്സിനും ക്ഷമയുള്ളവരിൽ ഭൂമിക്കും ഗാംഭീര്യത്തിൽ സമുദ്രത്തിനും എത്ര ശ്രേഷ്ഠതയുണ്ടോ അതുപൊലെ,

**88. മന്ത്രാണാം ചൈവ സാവിത്രീ പാപനാശേ ഹരിസ്മൃതിഃ**
**അഷ്ടാദശപുരാണാനാം ദേവീഭാഗവതം തഥാ**

മന്ത്രങ്ങളിൽ ഗായത്രിക്കും പാപം നശിപ്പിക്കുന്നതിൽ ഹരിസ്മരണയ്ക്കും എത്ര ശ്രേഷ്ഠതയുണ്ടോ അതുപോലെ, പതിനെട്ടു പുരാണങ്ങളിൽ വച്ച് ശ്രേഷ്ഠമാണ് ദേവീഭാഗവതം.

**89. യേന കേന്യാപ്യുപായേന നവകൃത്വഃ ശൃണോതി ചേത്**
**ന ശക്യം തത്ഫലം വക്തും ജീവന്മുക്തഃ സ ഏവ ഹ**

ഏതെങ്കിലും വിധത്തിൽ ഒൻപതു ദിവസവും ശ്രവിച്ചാൽ അതിന്റെ ഫലം എന്തെന്നുപറയാൻ പ്രയാസമാണ്. അവൻ തന്നെയാണ് ജീവന്മുക്തൻ.

**90. രാജശത്രുഭയേ പ്രാപ്തേ മഹാമാരീഭയേ തഥാ**
**ദുർഭിക്ഷേ രാഷ്ട്രഭംഗേ ച തച്ഛാന്ത്യൈ ശൃണുയാദിദം**

രാജാവിൽ നിന്നും ശത്രുക്കളിൽ നിന്നും ഭയമുണ്ടാകുമ്പോഴും മഹാമാരീഭയം ഉണ്ടാകുമ്പോഴും ദുർഭിക്ഷം ഉണ്ടാകുമ്പോഴും രാഷ്ട്രം നശിക്കാൻ തുടങ്ങുമ്പോഴും അതിന്റെ ശാന്തിക്കായി ഈ പുരാണം കേട്ടാൽ മതി.

91. ഭൂതപ്രേതവിനാശായ രാജ്യലാഭായ ശത്രുതഃ
പുത്രലാഭായ ശൃണുയാദ്ദേവീഭാഗവതം ദ്വിജാഃ

ഭൂതപ്രേതാദികളുടെ വിനാശത്തിനും ശത്രുവിൽ നിന്നും രാജ്യം തിരിയെ ലഭിക്കുന്നതിനും പുത്രരെ ലഭിക്കുന്നതിനും ഹേ ബ്രാഹ്മണരേ, ദേവീഭാഗവതം കേൾക്കിൻ!

92. ശ്രീമദ് ഭാഗവതം യസ്തു പഠേദ്വാ ശൃണുയാദപി
ശ്ലോകാർദ്ധം ശ്ലോകപാദം വാ സ യാതി പരമാംഗതിം

ശ്രീമദ് ഭാഗവതം പഠിക്കുകയോ കേൾക്കുകയോ ചെയ്താൽ, ശ്ലോകാർദ്ധമായാലും ശ്ലോകപാദമായാലും, അവൻ പരമഗതി പ്രാപിക്കും.

93. ഭഗവത്യാ സ്വയം ദേവ്യാ ശ്ലോകാർദ്ധേന പ്രകാശിതം
ശിഷ്യപ്രശിഷ്യദ്വാരേണ തദേവ വിപുലീകൃതം.

ഭഗവതീദേവി ശ്ലോകാർദ്ധത്തിലൂടെയാണ് ആദ്യം ഇത് പ്രകാശിപ്പിച്ചത്. ആ ശ്ലോകാർദ്ധം പിന്നീട് ശിഷ്യപ്രശിഷ്യ പരമ്പരയാ വിപുലീകരിക്കപ്പെട്ടു. അതാണ് ദേവീഭഗവതം.

94. ന ഗായത്ര്യാഃ പരോ ധർമ്മോ ന ഗായത്ര്യാഃ പരം തപഃ
ന ഗായത്ര്യാഃ സമോ ദേവോ ന ഗായത്ര്യാഃ പരോ മനുഃ

ഗായത്രിക്ക് അപ്പുറമായി ഒരു ധർമ്മവുമില്ല; ഗായത്രിക്ക് അതീതമായ ഒരു തപസ്സുമില്ല; ഗായത്രിക്ക് സമനായ ഒരു ദേവനുമില്ല; ഗായത്രിക്ക് ഉപരിയായ ഒരു മന്ത്രവുമില്ല.

95. ഗാതാരം ത്രായതേ യസ്മാദ്ഗായത്രീ തേന സോച്യതേ
സാത്ര ഭാഗവതേ ദേവീ സരഹസ്യാ പ്രതിഷ്ഠിതാ

ഗാനം ചെയ്യുന്നവനെ രക്ഷിക്കുന്നു എന്നുള്ളതുകൊണ്ട് അതിനെ ഗായത്രി എന്നു പറയുന്നു. ആ ഗായത്രീദേവിയാണ് ഈ പുരാണത്തിൽ രഹസ്യമായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്.

96. അതോ ഭാഗവതസ്യാസ്യ ദേവ്യാഃ പ്രീതികരസ്യ ച
മഹാന്ത്യപി പുരാണാനി കലാം നാർഹതി ഷോഡശീം

അതുകൊണ്ട് ദേവിക്ക് അത്യന്തം പ്രീതികരമായ ഈ ഭാഗവതത്തിന്റെ പതിനാറിൽ ഒരു കലയ്ക്കുപോലും തുല്യമല്ല., മഹാപുരാണങ്ങൾ ഒന്നും തന്നെ.

97. ശ്രീമദ്ഭാഗവതം പുരാണമമലം യദ്ബ്രാഹ്മണാനാം ധനം
ധർമ്മോ ധർമ്മസുതേന യത്ര ഗദിതോ നാരായണേനാമലഃ
ഗായത്ര്യാശ്ച രഹസ്യമത്ര ച മണിദ്വീപശ്ച സംവർണ്ണിതഃ
ശ്രീദേവ്യാ ഹിമഭൂഭൃതേ ഭഗവതീ ഗീതാ ച ഗീതാ സ്വയം

ശ്രീമദ്ഭാഗവതമെന്ന പരിപാവനമായ ഈ പുരാണം ബ്രാഹ്മണരുടെ ധനമാണ്. നാരായണസ്വരൂപിയായ ധർമ്മനന്ദനൻ പരിപാവനമായ ധർമ്മം ഉപദേശിക്കുന്നത് ഇതിൽ കാണാം. ഗായത്രീമന്ത്രത്തിന്റെ രഹസ്യവും മണിദ്വീപത്തിന്റെ വർണ്ണനയും ഇതിൽ ഉണ്ട്. ശ്രീദേവീഭഗവതി ഹിമാദ്രിക്ക് ഉപദേശിച്ച 'ഗീത'യും ഇതിൽ കാണാം.

98. തസ്മാന്നാസ്യ പുരാണസ്യ ലോകേ/ന്യത്സദൃശം പരം
അതഃ സദൈവ സംസേവ്യം ദേവീഭാഗവതം ദ്വിജാഃ

അതിനാൽ ഇതിനെക്കാൾ ഉത്തമമോ ഇതിനു തുല്യമോ ആയ ഒരു പുരാണം ലോകത്തിലില്ല. അതുകൊണ്ട് ഹേ ബ്രാഹ്മണരേ, ദേവീഭാഗവതം എപ്പോഴുംതന്നെ ഉപാസിക്കപ്പെടേണ്ടതാണ്.

**99. യസ്യാഃ പ്രഭാവമഖിലം ന ഹി വേദ ധാതാ**
**നോ വാ ഹരിർന്ന ഗിരിശോ ന ഹി ചാപ്യനന്തഃ**
**അംശാംശകാ അപി ച തേ കിമുതാന്യദേവാ-**
**സ്തസ്യൈ നമോ$ƒ$സ്തു സതതം ജഗദംബികായൈ**

ആ ദേവിയുടെ സമസ്ത മഹിമയും ബ്രഹ്മാവിനോ വിഷ്ണുവിനോ ഗിരീശനോ അനന്തനുപോലുമോ അറിയാൻ കഴിയുന്നില്ല. കാരണം അവരെല്ലാം പരാശക്തിയുടെ അംശങ്ങളാണ്. പിന്നെ അന്യരുടെ കാര്യം പറയണോ? അതിനാൽ ഞാൻ ആ ജഗദംബികയെ സദാ നമസ്ക്കരിക്കുന്നു.

**100. യത്പാദപങ്കജരജഃ സമവാപ്യ വിശ്വം**
**ബ്രഹ്മാ സൃജത്യനുദിനം ച ബിഭർത്തി വിഷ്ണുഃ**
**രുദ്രശ്ച സംഹരതി നേതരഥാ സമർത്ഥാ-**
**സ്തസ്യൈ നമോ$ƒ$സ്തു സതതം ജഗദംബികായൈ**

ആരുടെ പാദപങ്കജരജസ്സ് എടുത്തിട്ടാണോ ബ്രഹ്മാവ് ഈ വിശ്വം ചമയ്ക്കുന്നതും വിഷ്ണു നിത്യവും പരിരക്ഷിക്കുന്നതും രുദ്രൻ സംഹരിക്കുന്നതും മറ്റൊരുതരത്തിലും അവർക്ക് ഓരോരുത്തർക്കും അതിനുള്ള സാമർത്ഥ്യം ലഭിക്കാതിരിക്കുന്നതും ആ ജഗദംബികയെ ഞാൻ സദാ നമസ്ക്കരിക്കുന്നു.

**101. സുധാകൂപാരാന്തസ്ത്രിദശ തരുവാടീവിലസിതേ**
**മണിദ്വീപേ ചിന്താമണിമയഗൃഹേ ചിത്രരുചിരേ**
**വിരാജന്തീമംബാം പരശിവഹൃദി സ്മേരവദനാം**
**നരോ ധ്യാത്വാ ഭോഗം ഭജതി ഖലു മോക്ഷം ച ലഭതേ**

സുധാസമുദ്രത്തിനുള്ളിലുള്ള ദേവതരുവാടിയിൽ പ്രശോഭിക്കുന്ന മണിദ്വീപത്തിലെ അത്യന്ത വിചിത്രവും രുചിരവുമായ ചിന്താമണിമയഗൃഹത്തിൽ വിരാജിച്ചരുളുന്നവളും ശിവഹൃദയത്തിൽ തൂമന്ദഹാസം തൂകിത്തിളങ്ങുന്നവളുമായ ജഗദംബികയെ ധ്യാനിച്ചാൽ സർവ്വൈശ്വര്യങ്ങളും മുക്തിയും ലഭിക്കും.

**102. ബ്രഹ്മേശാച്യുത ശക്രാദ്യൈർ മഹർഷിഭിരുപാസിതാ**
**ജഗതഃ ശ്രേയസേ സാ$ƒ$സ്തു മണിദ്വീപാധിദേവതാ**

ബ്രഹ്മാവ്, ശിവൻ, വിഷ്ണു, ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും മഹർഷിമാരും ഉപാസിക്കുന്ന, ആ മണിദ്വീപത്തിന്റെ അധിദേവത ജഗത്തിന്റെ ശ്രേയസ്സിനായി ഭവിക്കട്ടെ.

ഇതി ശ്രീസ്കന്ദപുരാണേ മാനസഖണ്ഡേ ദേവീഭാഗവതമാഹാത്മ്യേ
പഞ്ചമോ$ƒ$ദ്ധ്യായഃ

**സമാപ്തമിദം സ്കാന്ദീയം ശ്രീമദ്ദേവീഭാഗവതമാഹാത്മ്യം.**

# ശ്രീമദ്ദേവീഭാഗവതം

## പ്രഥമഃ സ്കന്ധഃ

### പ്രഥമോƒദ്ധ്യായഃ

**1. ഓം ശ്രീ ചൈതന്യരൂപാം**
**താമാദ്യാം വിദ്യാം ച ധീമഹി**
**ബുദ്ധിം യാ നഃ പ്രചോദയാത്**

**ശൗനക ഉവാച**

നൈമിശാരണ്യത്തിൽ എത്തിച്ചേർന്ന പുരാണ കഥാവക്താവായ സൂതനോട് യാഗത്തിനുവേണ്ടി അവിടെ സമ്മേളിച്ചിരുന്ന മഹർഷിമാരിൽ മുഖ്യനായ ശൗനകൻ ചോദിക്കുകയാണ്:

**2. സൂത സൂത മഹാഭാഗ ധന്യോƒസി പുരുഷർഷഭ**
**യദധീതാ ത്വയാ സമ്യക് പുരാണസംഹിതാഃ ശുഭാഃ**

പുരുഷശ്രേഷ്ഠനും മഹാഭാഗ്യവാനുമായ ഹേ സൂത, അങ്ങ് ധന്യൻ തന്നെ. ശുഭപ്രദങ്ങളായ പുരാണ സംഹിതകൾ അങ്ങ് നന്നായി പഠിച്ചിട്ടുണ്ടല്ലോ.

**3. അഷ്ടാദശപുരാണാനി കൃഷ്ണേന മുനിനാനഘ**
**കഥിതാനി സുദിവ്യാനി പഠിതാനി ത്വയാനഘ**

കൃഷ്ണദ്വൈപായനൻ രചിച്ച അതിദിവ്യങ്ങളായ പതിനെട്ടു പുരാണങ്ങളും, പാപരഹിതനായ സൂത, അങ്ങു പഠിച്ചിട്ടുണ്ട്.

**4. പഞ്ചലക്ഷ്ണയുക്താനി സരഹസ്യാനി മാനദ**
**ത്വയാ ജ്ഞാതാനി സർവ്വാണി വ്യാസാത്സത്യവതീസുതാത്**

അഞ്ചുലക്ഷണങ്ങൾ ഉള്ളതും സരഹസ്യങ്ങളുമായ എല്ലാ പുരാണങ്ങളും സത്യവതീപുത്രനായ വ്യാസനിൽ നിന്ന് അങ്ങ് അറിഞ്ഞിട്ടുണ്ട്.

**5. അസ്മാകം പുണ്യയോഗേന പ്രാപ്തസ്ത്വം ക്ഷേത്രമുത്തമം**
**ദിവ്യം വിശ്വസനം പുണ്യം കലിദോഷവിവർജിതം**

ഞങ്ങളുടെ സുകൃതഫലമായിട്ടാണ് അങ്ങ്, ദിവ്യവും പുണ്യപ്രദവും കലിദോഷം ബാധിക്കാത്തതുമായ നൈമിശാരണ്യം എന്ന ഈ ഉത്തമക്ഷേത്രത്തിൽ എത്തിച്ചേർന്നിരിക്കുന്നത്.

**6. സമാജോƒയം മുനീനാം ഹി ശ്രോതൃകാമോƒസ്തി പുണ്യദാം**
**പുരാണസംഹിതാം സൂത പ്രബ്രൂഹി ത്വം നഃ സമാഹിതഃ**

മുനിമാരുടെ ഈ സദസ്സിനാകട്ടെ പുണ്യപ്രദമായ പുരാണസംഹിത കേൾക്കാൻ അതിയായ ആഗ്രഹമുണ്ട്. ഹേ സൂത, അങ്ങ് മനസ്സിരുത്തി അത് ഞങ്ങളോടു പറയണം.

**7. ദീർഘായുർഭവ സർവ്വജ്ഞ താപത്രയവിവർജിതഃ**
**കഥയാദ്യ മഹാഭാഗ പുരാണം ബ്രഹ്മസമ്മിതം**

സർവ്വജ്ഞനും മഹാഭാഗ്യവാനുമായ സൂത, അങ്ങ് അദ്ധ്യാത്മികം ആധിദൈവികം ആധിഭൗതികം എന്നീ താപത്രയം തീണ്ടാത്തവനും ദീർഘായുസ്സുമായിരിക്കട്ടെ. അങ്ങ് ഇന്ന് ഞങ്ങളോട് വേദതുല്യമായ പുരാണ കഥ പറയണം.

8. ശ്രോത്രേന്ദ്രിയയുതാഃ സൂത, നരാഃ സ്വാദവിചക്ഷണാഃ
ന ശൃണ്വന്തി പുരാണാനി വഞ്ചിതാ വിധിനാ ഹി തേ

കാതുള്ളവരും കഥാരസമാസ്വദിക്കാൻ കഴിവുള്ളവരുമായ മനുഷ്യർ പുരാണ കഥകൾ കേൾക്കുന്നില്ലെങ്കിൽ അവർ വിധിയാൽ വഞ്ചിക്കപ്പെട്ടവരാണ്, സംശയമില്ല.

9. യഥാ ജിഹ്വേന്ദ്രിയാഹ്ലാദഃ ഷഡ്രസൈഃ പ്രതിപദ്യതേ
തഥാ ശ്രോത്രേന്ദ്രിയാഹ്ലാദോ വചോഭിഃ സുധിയാം സ്മൃതഃ

ആറു രസങ്ങളും ആസ്വദിക്കുമ്പോൾ നാവ് എങ്ങനെയാണോ ആഹ്ലാദിക്കുന്നത് അതുപോലെ സജ്ജനഭാഷണം കേട്ട് കാതും ആഹ്ലാദിക്കുന്നു എന്ന് എല്ലാവരും സമ്മതിക്കുന്നുണ്ട്.

10. അശ്രോത്രാഃ ഫണിനഃ കാമം മുഹ്യന്തി ഹി നഭോഗുണൈഃ
സകർണ്ണാ യേ ന ശൃണ്വന്തി തേഽപ്യകർണ്ണാഃ കഥം ന ച

കാതില്ലാത്ത പാമ്പുകൾപോലും ശബ്ദംകേട്ട് മുഗ്ദ്ധരായിത്തീരുന്നു. കാതുള്ളവരാണെങ്കിലും കഥകേൾക്കുന്നില്ലെങ്കിൽ അവരെ കാതില്ലാത്തവരെന്നല്ലാതെ എന്തു പറയും?

11. അതഃ സർവ്വേ ദ്വിജാഃ സൗമ്യ ശ്രോതുകാമാഃ സമാഹിതാഃ
വർത്തന്തേ നൈമിശാരണ്യേ ക്ഷേത്രേ കലിഭയാർദ്ദിതാഃ

അതുകൊണ്ട്, ശാന്തനായ സൂത, കലിദോഷത്താൽ പീഡിതരായി ഈ നൈമിശാരണ്യ ഭൂമിയിലെത്തിയ ബ്രാഹ്മണരെല്ലാം അങ്ങു പറയുന്ന കഥ കേൾക്കാൻ ആഗ്രഹിച്ച് ശ്രദ്ധയോടിരിക്കുകയാണ്.

12. യേനകേനാപ്യുപായേന കാലാതിവാഹനം സ്മൃതം
വ്യസനൈരിഹ മൂർഖാണാം ബുധാനാം ശാസ്ത്രചിന്തനൈഃ

ഏതുമാർഗ്ഗം സ്വീകരിച്ചായാലും കാലത്തെ തള്ളിനീക്കിയേ മതിയാവൂ എന്നുള്ളതു തീർച്ചയാണ്. ഇവിടെ മൂർഖന്മാർ സംസാരത്തിൽ കിടന്നു ദുഃഖിച്ചും വിദ്വാന്മാർ ശാസ്ത്രചിന്തയിൽ മുഴുകിയും കാലം നയിക്കുന്നു.

13. സാത്വികം തത്ര വേദാന്തം മീമാംസാ രാജസം മതം
താമസം ന്യായശാസ്ത്രം ച ഹേതുവാദാഭിയന്ത്രിതം

ശാസ്ത്രങ്ങളിൽ സാത്വികമായിട്ടുള്ളത് വേദാന്തമാണ്. രാജസമായിട്ടുള്ളത് മീമാംസയാണെന്നും പറയുന്നു. ഹേതുവാദങ്ങൾ നിറഞ്ഞ ന്യായ ശാസ്ത്രം താമസവുമാണ്.

14. തഥൈവ ച പുരാണാനി ത്രിഗുണാനി കഥാനകൈഃ
കഥിതാനി ത്വയാ സൗമ്യ പഞ്ചലക്ഷണവന്തി ച

അപ്രകാരംതന്നെ അങ്ങു പറയുന്ന പുരാണങ്ങളിലും ത്രിഗുണാത്മകങ്ങളായ കഥകളാണുള്ളത്. ആ പുരാണങ്ങൾക്ക് അഞ്ചുലക്ഷണങ്ങളും ഉണ്ട്.

15. തത്ര ഭാഗവതം പുണ്യം പഞ്ചമം വേദസമ്മിതം
കഥിതം യത്ത്വയാ പൂർവ്വം സർവ്വലക്ഷണസംയുതം

ആ പുരാണങ്ങളിൽ വേദതുല്യമായി അഞ്ചാമതൊന്നുണ്ടെങ്കിൽ അതാണ് ഭാഗവതമെന്ന പുണ്യഗ്രന്ഥം. അത് എല്ലാ ലക്ഷണങ്ങളും തികഞ്ഞതാണെന്ന് അങ്ങ് നേരത്തേ പറഞ്ഞിട്ടുണ്ടല്ലോ.

16. ഉദ്ദേശമാത്രേണ തദാ കീർത്തിതം പരമാദ്ഭുതം
മുക്തിപ്രദം മുമുക്ഷൂണാം കാമദം ധർമ്മദം തഥാ

മുമുക്ഷുക്കൾക്ക് മുക്തി നൽകുന്നതും അതേപോലെ അർത്ഥികൾക്ക് ആഗ്രഹം സാധിപ്പിക്കുന്നതും ധർമ്മം ആചരിക്കാൻ സഹായിക്കുന്നതും പരമാദ്ഭുതവുമായ ആ കഥകളിൽ ചിലതുമാത്രമാണ് അന്ന് അങ്ങു പറഞ്ഞത്.

**17. വിസ്തരേണ തദാഖ്യാഹി പുരാണോത്തമമാദരാത്**
**ശ്രോതുകാമാ ദ്വിജാഃ സർവ്വേ ദിവ്യം ഭാഗവതം ശുഭം**

പുരാണങ്ങളിൽ അത്യുത്തമമായ അത് ഞങ്ങളോടു വിസ്തരിച്ചു പറയണം. ബ്രാഹ്മണരെല്ലാം ശുഭപ്രദവും ദിവ്യവുമായ ആ കഥ ആദരവോടെ കേൾക്കാൻ ആഗ്രഹിക്കുന്നവരാണ്.

**18. ത്വം തു ജാനാസി ധർമ്മജ്ഞ പൗരാണീം സംഹിതാം കില**
**കൃഷ്ണോക്താം ഗുരുഭക്തത്വാത് സമ്യക് സത്വഗുണാശ്രയഃ**

ധർമ്മജ്ഞനായ സൂത, കൃഷ്ണദ്വൈപായനൻ രചിച്ച ആ പുരാണസംഹിത, ഗുരുഭക്തിയും സത്വഗുണത്തിൽ നല്ല ഉറപ്പും ഉള്ളവനായതുകൊണ്ട് അങ്ങേയ്ക്ക് വേണ്ടപോലെ ഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ട്.

**19. ശ്രുതാന്യന്യാനി സർവ്വജ്ഞ ത്വന്മുഖാന്നിസൃതാനി ച**
**നൈവ തൃപ്തിം വ്രജാമോദ്യ സുധാപാനേമരാ യഥാ**

സർവ്വജ്ഞനായ സൂത, അങ്ങയുടെ മുഖത്തുനിന്നു നിർഗ്ഗളിച്ച മറ്റു പുരാണങ്ങളെല്ലാം ഞങ്ങൾ കേട്ടിട്ടുണ്ട്. എന്നാൽ സുധാപാനത്തിൽ ദേവന്മാർക്കെന്നപോലെ, അതുകൊണ്ടൊന്നും ഞങ്ങൾക്കു തീരെ തൃപ്തിവന്നിട്ടില്ല.

**20. ധിക് സുധാം പിബതാം സൂത മുക്തിർനൈവ കദാചന**
**പിബൻ ഭാഗവതം സദ്യോ നരോ മുച്യേത സങ്കടാത്**

സുധ പാനംചെയ്യുന്നവന് ഒരിക്കലും മുക്തിലഭിക്കാൻ പോകുന്നില്ല. എന്നാൽ ഭാഗവതം പാനം ചെയ്യുന്ന മനുഷ്യന് പെട്ടെന്നു സങ്കടങ്ങളിൽ നിന്ന് മോചനം ലഭിക്കുകയും ചെയ്യും.

**21. സുധാപാനനിമിത്തം യത്കൃതാ യജ്ഞാഃ സഹസ്രശഃ**
**ന ശാന്തിമധിഗച്ഛാമഃ സൂത സർവ്വാത്മനാ വയം**

സുധാപാനത്തിനുവേണ്ടി ഞങ്ങൾ ആയിരക്കണക്കിന് യജ്ഞങ്ങൾ ചെയ്തിട്ടുണ്ട്. എങ്കിലും ഹേ സൂത, അവയിൽ നിന്നൊന്നും ഒരുവിധത്തിലും ഞങ്ങൾക്ക് ശാന്തിയുണ്ടായിട്ടില്ല.

**22. മഖാനാം ഹി ഫലം സ്വർഗ്ഗഃ സ്വർഗ്ഗാത്പ്രച്യവനം പുനഃ**
**ഏവം സംസാരചക്രേ/സ്മിൻ ഭ്രമണം ച നിരന്തരം**

യാഗങ്ങൾ ചെയ്യുന്നതിന്റെ ഫലം സ്വർഗ്ഗപ്രാപ്തിയാണ്. സുകൃതം ക്ഷയിച്ചാൽ പിന്നെ അവിടെ നിന്ന് വീഴുകയായി. പുണ്യം ക്ഷയിച്ചാൽ വീണ്ടും മർത്ത്യലോകത്തേക്കു വരണമെന്നർത്ഥം. ഇങ്ങനെ ജീവികൾ സംസാരചക്രത്തിൽക്കിടന്ന് നിരന്തരം കറങ്ങുകയാണ്.

**23. വിനാ ജ്ഞാനേന സർവ്വജ്ഞ നൈവ മുക്തിഃ കദാചന**
**ഭ്രമതാം കാലചക്രേണ നരാണാം ത്രിഗുണാത്മകേ**

സത്വം, രജസ്സ്, തമസ്സ് എന്നീ ത്രിഗുണങ്ങൾ കൊണ്ടുവിരചിതമായ ഈ പ്രപഞ്ചത്തിൽ കാലചക്രത്തിൽക്കിടന്നു കറങ്ങുന്ന മനുഷ്യർക്ക് സർവ്വജ്ഞനായ സൂത, ഒരിക്കലും ജ്ഞാനം കൂടാതെ മുക്തിലഭിക്കുകയില്ല.

**24. അതഃ സർവ്വരസോപേതം പുണ്യം ഭാഗവതം വദ**
**പാവനം മുക്തിദം ഗുഹ്യം മുമുക്ഷൂണാം സദാ പ്രിയം**

അതുകൊണ്ട് എല്ലാ രസങ്ങളും ഒത്തിണങ്ങിയതും പുണ്യവും പരിശുദ്ധവും മുക്തിപ്രദവും ഗുഹ്യവും മുമുക്ഷുക്കൾക്ക് എല്ലായ്പ്പോഴും ഇഷ്ടപ്പെട്ടതുമായ ഭാഗവതം അങ്ങ് പറഞ്ഞാലും.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
പ്രഥമോ/ദ്ധ്യായഃ

## അഥ ദ്വിതീയോऽധ്യായഃ

### സൂത ഉവാച

1. ധന്യോऽഹമതിമാന്യോऽഹം പാവിതോऽഹം മഹാത്മഭിഃ
യത്പൃഷ്ടം സുമഹത്പുണ്യം പുരാണം വേദവിശ്രുതം

ഞാൻ ധന്യനായി, അത്യന്തംമാനിതനുമായി. മഹാത്മാക്കളായ ഭവാന്മാരാൽ ഞാൻ പരിശുദ്ധനുമാക്കപ്പെട്ടു. എന്തെന്നാൽ പുണ്യപ്രദവും അതിമഹത്തും വേദത്തെപ്പോലെ വിശ്രുതവുമായ പുരാണ കഥ പറയാൻ ഭവാന്മാർ എന്നോട് ആവശ്യപ്പെട്ടുവല്ലോ.

2. തദഹം സമ്പ്രവക്ഷ്യാമി സർവ്വശ്രുത്യർത്ഥസമ്മതം
രഹസ്യം സർവ്വശാസ്ത്രാണാം ആഗമാനാമനുത്തമം

സർവ്വവേദാർത്ഥങ്ങൾക്കും തുല്യമായ ആ പുരാണത്തെക്കുറിച്ച് ഞാൻ ഭവാന്മാരോടു പറയാം. രഹസ്യവും സർവ്വശാസ്ത്രങ്ങളിലും ആഗമങ്ങളിലും വച്ച് അത്യുത്തമവുമാണത്.

3. നത്വാ തത്പദപങ്കജം സുലളിതം മുക്തിപ്രദം യോഗിനാം
ബ്രഹ്മാദ്യൈരപി സേവിതം സ്തുതിപരൈർദ്ധ്യേയം മുനീന്ദ്രൈഃ സദാ
വക്ഷ്യാമ്യദ്യ സവിസ്തരം ബഹുരസം ശ്രീമത്പുരാണോത്തമം
ഭക്ത്യാ സർവരസാലയം ഭഗവതീ നാമ്നാ പ്രസിദ്ധം ദ്വിജാഃ

അത്യന്തം ലളിതവും യോഗികൾക്കു മുക്തിയെ നൽകുന്നതും ബ്രഹ്മാദിദേവന്മാരാൽ പോലും സേവിക്കപ്പെടുന്നതും സ്തുതിക്കുന്ന മുനിശ്രേഷ്ഠന്മാർക്ക് സദാ ധ്യാനയോഗ്യവുമായ പാദപങ്കജത്തെ നമസ്കരിച്ചുകൊണ്ട്, പുരാണങ്ങളിൽ വച്ച് ഉത്തമവും വിവിധരസങ്ങൾ നിറഞ്ഞതും എല്ലാരസങ്ങൾക്കും ഇരിപ്പിടവും ഭഗവതീനാമത്താൽ പ്രസിദ്ധവുമായ പുരാണത്തെപ്പറ്റി, മഹർഷിമാരേ, ഭക്തിയോടെ വിസ്തരിച്ചു ഞാൻ നിങ്ങളോടുപറയാം.

4. യാ വിദ്യേത്യഭിധീയതേ ശ്രുതിപഥേ ശക്തിഃ സദാऽദ്യാപരാ
സർവ്വജ്ഞാ ഭവബന്ധഛിത്തിനിപുണാ സർവ്വാശയേ സംസ്ഥിതാ
ദുർജ്ഞേയാ സുദുരാത്മഭിശ്ച മുനിഭിർധ്യാനാസ്പദം പ്രാപിതാ
പ്രത്യക്ഷാ ഭവതീഹ സാ ഭഗവതീ സിദ്ധിപ്രദാ സ്യാത്സദാ

ആരെയാണോ വേദങ്ങളിൽ വിദ്യാസ്വരൂപിണിയായി കല്പിച്ചിരിക്കുന്നത്, ആരാണോ സദാ ആദിപരാശക്തിയായി വിളങ്ങുന്നത്, ആർക്കാണോ സർവ്വജ്ഞത്വവും സംസാരദുഃഖത്തെ നശിപ്പിക്കാൻ സാമർത്ഥ്യവും ഉള്ളത്, ആരാണോ സർവ്വഭൂതങ്ങളിലും അന്തര്യാമിയായി സ്ഥിതിചെയ്യുന്നത്, ആരെയാണോ ദുരാത്മാക്കൾക്ക് അറിയാൻ കഴിയാത്തത് ആരാണോ ധ്യാനിക്കുന്ന മുനിമാർക്ക് വേഗം പ്രത്യക്ഷീഭവിക്കുന്നത് ആ ഭഗവതി സദാ സിദ്ധിപ്രദയായിത്തീരട്ടെ.

5. സൃഷ്ട്വാഖിലം ജഗദിദം സദസത്സ്വരൂപം
ശക്ത്യാ സ്വയാ ത്രിഗുണയാ പരിപാതി വിശ്വം
സംഹൃത്യ കല്പസമയേ രമതേ തഥൈകാ
താം സർവ്വവിശ്വജനനീം മനസാ സ്മരാമി

സദസദാത്മകമായ ഈ ജഗത്തു മുഴുവൻ സൃഷ്ടിച്ചിട്ട് ത്രിഗുണാത്മകമായ തന്റെ ശക്തികൊണ്ട് ഈ വിശ്വത്തെ പരിപാലിക്കുകയും കല്പകാലത്തിൽ ഇതെല്ലാം തന്നിലടക്കി രമിക്കുകയും ചെയ്യുന്ന ഏകയായ ആ വിശ്വജനനിയെ ഞാൻ മനസാ സ്മരിക്കുന്നു.

6. ബ്രഹ്മാ സൃജത്യഖിലമേതദിതി പ്രസിദ്ധം
പൗരാണികൈശ്ച കഥിതം ഖലു വേദവിദ്ഭിഃ
വിഷ്ണോസ്തു നാഭികമലേ കില തസ്യ ജന്മ
തൈരുക്തമേവ സൃജതേ നഹി സ സ്വതന്ത്രഃ

ഈ പ്രപഞ്ചം മുഴുവൻ സൃഷ്ടിക്കുന്നത് ബ്രഹ്മാവാണെന്നു പ്രസിദ്ധമാണ്. വേദജ്ഞരായ പൗരാണികന്മാർ അങ്ങനെ പറഞ്ഞിട്ടുമുണ്ട്. വിഷ്ണുവിന്റെ നാഭികമലത്തിലാണല്ലോ ബ്രഹ്മാവിന്റെ ജനനം. അദ്ദേഹത്തിന്റെ ആജ്ഞ അനുസരിച്ചാണ് ബ്രഹ്മാവു സൃഷ്ടി ചെയ്യുന്നത്. അക്കാര്യത്തിൽ അദ്ദേഹം സ്വതന്ത്രനല്ലതന്നെ.

**7. വിഷ്ണുസ്തു ശേഷശയനേ സ്വപിതീതി കാലേ**
**തന്നാഭിപത്മമുകളേ ഖലു തസ്യ ജന്മ**
**ആധാരതാം കില ഗതോഽത്ര സഹസ്രമൗലിഃ**
**സംബോദ്ധ്യതാം സ ഭഗവാൻ ഹി കഥം മുരാരിഃ**

വിഷ്ണുവാകട്ടെ, ആദിശേഷനാകുന്ന ശയ്യയിൽ കിടന്ന് ഉറങ്ങുകയാണ്. ആ സമയത്താണല്ലോ അദ്ദേഹത്തിന്റെ നാഭികമലത്തിൽ നിന്ന് ബ്രഹ്മാവിന്റെ ജനനം. അദ്ദേഹത്തിന് ആശ്രയം ഇവിടെ ആ സഹസ്രമൗലിയായ വിഷ്ണുവാണ്. അപ്പോൾ മുരാരിയായ ആ ഭഗവാനെങ്ങനെ സൃഷ്ടി നടത്താൻ കഴിയും എന്നു പറയൂ.

**8. ഏകാർണ്ണവസ്യ സലിലം രസരൂപമേവ**
**പാത്രം വിനാ നഹി രസസ്ഥിതിരസ്തി കച്ചിത്**
**യാ സർവ്വഭൂതവിഷയേ കില ശക്തിരൂപാ**
**താം സർവ്വഭൂതജനനീം ശരണം ഗതോഽസ്മി**

കല്പകാലത്ത് എങ്ങും ജലമയമായി ഒരു കടൽപോലെ കിടക്കുകയാണ്. ആ ജലം രസരൂപമാണ്. രസാത്മകമായ ആ ജലം ഒരു പാത്രമില്ലാതെ എങ്ങനെ സ്ഥിതിചെയ്യും? ശക്തിയാണ് അതിനെ താങ്ങിനിർത്തുന്നത്. എല്ലാ ഭൂതരാശികളിലും ശക്തിസ്വരൂപിണിയായി സ്ഥിതിചെയ്യുന്നതാരോ ആ സർവ്വഭൂതങ്ങളുടെയും ജനനിയെ ഞാൻ ശരണം പ്രാപിക്കുന്നു.

**9. യോഗനിദ്രാമീലിതാക്ഷം വിഷ്ണു ദൃഷ്ട്വാംബുജേ സ്ഥിതഃ**
**അജസ്തുഷ്ടാവ യാം ദേവീം താമഹം ശരണം വ്രജേ**

വിഷ്ണുയോഗനിദ്രയിൽ മുഴുകിയിരിക്കുന്നതായി കണ്ടിട്ട് ബ്രഹ്മാവ് താമരയിലിരുന്നുകൊണ്ട് ഏതു ദേവിയെയാണോ സ്തുതിച്ചത് ആ ദേവിയെ ഞാൻ ശരണം പാപിക്കുന്നു.

**10. താം ധ്യാത്വാ സഗുണാം മായാം മുക്തിദാം നിർഗുണാം തഥാ**
**വക്ഷ്യേ പുരാണമഖിലം ശൃണ്വന്തു മുനയസ്ത്വിഹ**

സഗുണസ്വരൂപയും മായാമയയും മുക്തിപ്രദയും എന്നാൽ നിർഗുണയുമായ ആ ദേവിയെ ധ്യാനിച്ചിട്ട് പുരാണകഥയെല്ലാം ഞാൻ വിസ്തരിക്കാം. ഇവിടെ സന്നിഹിതരായിരിക്കുന്ന മുനിമാരേ, കേൾക്കിൻ.

**11. പുരാണമുത്തമം പുണ്യം ശ്രീമദ്ഭാഗവതാഭിധം**
**അഷ്ടാദശസഹസ്രാണി ശ്ലോകാസ്തത്ര തു സംസ്കൃതാഃ**

ഉത്തമവും പുണ്യവുമാണ് ശ്രീമദ്ഭാഗവതമെന്നുപേരുള്ള പുരാണം. ഇതിൽ സാരഗർഭങ്ങളായ പതിനെണ്ണായിരം ശ്ലോകങ്ങളുണ്ട്.

**12. സ്കന്ധാ ദ്വാദശ ചൈവാത്ര കൃഷ്ണേന വിഹിതാഃ ശുഭാഃ**
**ത്രിശതം പൂർണ്ണമദ്ധ്യായാഃ അഷ്ടാദശയുതഃ സ്മൃതാഃ**

കൃഷ്ണദ്വൈപായനൻ രചിച്ച ഉത്തമമായ ഈ ഗ്രന്ഥത്തിൽ പന്ത്രണ്ടു സ്കന്ധങ്ങളും മുന്നൂറ്റിപതിനെട്ട് അദ്ധ്യായങ്ങളും ഉണ്ട്.

**13. വിംശതിഃ പ്രഥമേ തത്ര ദ്വിതീയേ ദ്വാദശൈവ തു**
**ത്രിംശച്ചൈവ തൃതീയേ തു ചതുർത്ഥേ പഞ്ചവിംശതിഃ**
**14. പഞ്ചത്രിംശത്തഥാദ്ധ്യായാഃ പഞ്ചമേ പരികീർത്തിതാഃ**
**ഏകത്രിംശത്തഥാ ഷഷ്ഠേ ചത്വാരിംശച്ച സപ്തമേ**

**15. അഷ്ടമേ തത്ത്വസംഖ്യാശ്ച പഞ്ചാശന്നവമേ തഥാ**
**ത്രയോദശ തു സംപ്രോക്താ ദശമേ മുനിനാ കില**

**16. തഥൈവൈകാദശസ്കന്ധേ ചതുർവിംശതിരീരിതാഃ**
**ചതുർദ്ദശൈവ ചാദ്ധ്യായാ ദ്വാദശേ മുനിസത്തമാഃ**

**17. ഏവം സംഖ്യാ സമാഖ്യാതാ പുരാണേ/സ്മിൻ മഹാത്മനാ**
**അഷ്ടാദശസഹസ്രീയാ സംഖ്യാച പരികീർത്തിതാ**

ഈ പുരാണത്തിൽ പന്ത്രണ്ടു സ്കന്ധങ്ങളുണ്ടെന്നു പറഞ്ഞല്ലോ. ഒന്നാം സ്കന്ധത്തിൽ ഇരുപതും രണ്ടാം സ്കന്ധത്തിൽ പന്ത്രണ്ടും മൂന്നാം സ്കന്ധത്തിൽ മുപ്പതും നാലാം സ്കന്ധത്തിൽ ഇരുപത്തഞ്ചും അഞ്ചാം സ്കന്ധത്തിൽ മുപ്പത്തഞ്ചും ആറാം സ്കന്ധത്തിൽ മുപ്പത്തിഒന്നും ഏഴാം സ്കന്ധത്തിൽ നാല്പതും എട്ടാം സ്കന്ധത്തിൽ ഇരുപത്തിനാലും ഒൻപതാം സ്കന്ധത്തിൽ അൻപതും പത്താം സ്കന്ധത്തിൽ പതിമൂന്നും പതിനൊന്നാം സ്കന്ധത്തിൽ ഇരുപത്തിനാലും പന്ത്രണ്ടാം സ്കന്ധത്തിൽ പതിന്നാലും അദ്ധ്യായങ്ങളുണ്ട്. അങ്ങനെ ഈ പുരാണത്തിൽ ആകെ മുന്നൂറ്റിപതിനെട്ട് അദ്ധ്യായങ്ങളും പതിനെണ്ണായിരം ശ്ലോകങ്ങളും ഉള്ളതായി വ്യാസൻ പറഞ്ഞിരിക്കുന്നു.

**18. സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച വംശോ മന്വന്തരാണി ച**
**വംശാനുചരിതം ചൈവ പുരാണം പഞ്ചലക്ഷണം**

സർഗ്ഗം, പ്രതിസർഗ്ഗം, വംശം മന്വന്തരങ്ങൾ വംശാനുചരിതം എന്നിങ്ങനെ അഞ്ചുലക്ഷണങ്ങൾ ഉള്ളവയാണു പുരാണങ്ങൾ. അതായത് സർഗ്ഗം പ്രതിസർഗ്ഗം തുടങ്ങിയവ യഥോചിതം വർണ്ണിച്ചിരിക്കണമെന്നർത്ഥം.

**19. നിർഗുണാ യാ സദാ നിത്യാ വ്യാപികാ വികൃതാ ശിവാ**
**യോഗഗമ്യാഖിലാധാരാ തുരീയാ ച സംസ്ഥിതാ**

**20. തസ്യാസ്തു സാത്വികീ ശക്തീ രാജസീ താമസീ തഥാ**
**മഹാലക്ഷ്മീഃ സരസ്വതീ മഹാകാളീതി താഃ ത്രയഃ**

**21. താസാം തിസൃണാം ശക്തീനാം ദേഹാംഗീകാരലക്ഷണഃ**
**സൃഷ്ട്യർത്ഥം ച സമാഖ്യാതഃ സർഗ്ഗഃ ശാസ്ത്രവിശാരദൈഃ**

സർഗ്ഗം എന്താണെന്നു വിശദീകരിക്കുന്നു. നിത്യയും സർവ്വവ്യാപിയും ഒരിക്കലും വികാരം പ്രാപിക്കാത്തവളും മംഗളസ്വരൂപിണിയും യോഗം കൊണ്ടു മാത്രം പ്രാപിക്കാവുന്നവളും എല്ലാറ്റിനും ആശ്രയവും നാലാമത്തെ തുരീയാവസ്ഥയിൽ സ്ഥിതിചെയ്യുന്നവളുമായ യാതൊരുദേവിയുണ്ടോ ആ ദേവിയുടെ സാത്വികം രാജസം താമസം എന്നീ മൂന്നു ശക്തികളാണ് മഹാലക്ഷ്മി, സരസ്വതി, മഹാകാളി എന്ന മൂന്നു സ്ത്രീശക്തിഭേദങ്ങൾ. സൃഷ്ടിക്കുവേണ്ടി ഈ മൂന്നു ശക്തികളെ മൂർത്തിരൂപത്തിൽ അംഗീകരിച്ചുകൊണ്ട് പ്രതിപാദിക്കുന്ന വസ്തുതകളാണ് സർഗ്ഗം എന്ന ലക്ഷണംകൊണ്ട് ഉദ്ദേശിക്കുന്നതെന്ന് ശാസ്ത്രപണ്ഡിതന്മാർ പറയുന്നു.

**22. ഹരിദ്രുഹിണ രുദ്രാണാം സമുത്പത്തിസ്തതഃ സ്മൃതഃ**
**പാലനോത്പത്തിനാശാർത്ഥം പ്രതിസർഗ്ഗഃ സ്മൃതോഹി സഃ**

വിഷ്ണു, ബ്രഹ്മാവ്, രുദ്രൻ എന്നിവരുടെ ഉത്പത്തിയാണു പിന്നീടു പറയുന്നത്. പരിപാലനം, സൃഷ്ടി, വിനാശം എന്നിവയെ മുൻനിർത്തിയാണ് ഇവരുടെ സൃഷ്ടി. ഇതാണ് പ്രതിസർഗ്ഗം എന്നതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.

**23. സോമസൂര്യോദ്ഭവാനാം ച രാജ്ഞാം വംശപ്രകീർത്തനം**
**ഹിരണ്യകശിപ്വാദീനാം വംശാസ്തേ പരികീർത്തിതാഃ**

സോമസൂര്യവംശങ്ങളിൽപെട്ട രാജാക്കന്മാരുടെയും ഹിരണ്യകശിപു തുടങ്ങിയവരുടേയും വംശവർണ്ണനമാണ് വംശം എന്നതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.

**24. സ്വായംഭുവമുഖാനാം ച മനൂനാം പരിവർണ്ണനം**
**കാലസംഖ്യാ തഥാ തേഷാം തത്തന്മന്വന്തരാണിച**

സ്വായംഭുവ പ്രമുഖന്മാരായ മനുക്കളുടെയും അതാതുമനുക്കളുടെ കാലത്തെയും പറ്റിയുള്ള വർണ്ണനയാണ് മന്വന്തരങ്ങൾ എന്നതുകൊണ്ട് അർത്ഥമാക്കുന്നത്.

**25. തേഷാം വംശാനുകഥനം വംശാനുചരിതം സ്മൃതം**
**പഞ്ചലക്ഷണയുക്താനി ഭവന്തി മുനിസത്തമാഃ**

അവരുടെ വംശത്തെക്കുറിച്ചുള്ള വർണ്ണനയാണ് വംശാനുചരിതം. മുനിശ്രേഷ്ഠന്മാരേ, പുരാണങ്ങൾ ഈ അഞ്ചുലക്ഷണങ്ങൾ ഉള്ളവയാണ്.

**26. സപാദലക്ഷം ച തഥാ ഭാരതം മുനിനാ കൃതം**
**ഇതിഹാസ ഇതിപ്രോക്തം പഞ്ചമം വേദസമ്മതം**

ഒന്നേകാൽ ലക്ഷം ശ്ലോകങ്ങളുള്ള ഭാരതവും വ്യാസൻ രചിച്ചതാണ്. അതിനെ ഇതിഹാസമെന്നു പറയുന്നു. വേദതുല്യമായ അത് അഞ്ചാമത്തെ വേദമെന്ന് പ്രസിദ്ധമാണ്.

**ശൗനക ഉവാച**

**27. കാനി താനി പുരാണാനി ബ്രൂഹി സൂത സവിസ്തരം**
**കതി സംഖ്യാനി സർവ്വജ്ഞ ശ്രോതുകാമാ വയന്ത്വിഹ**

ഏതെല്ലാമാണ് ആ പുരാണങ്ങൾ? അവ എത്രയുണ്ട്? ഹേ സൂത,സർവ്വജ്ഞനായ അങ്ങ് അത് ഞങ്ങളോടു വിസ്തരിച്ചു പറയണം. ഞങ്ങൾക്ക് അതുകേൾക്കാൻ വലിയ ആഗ്രഹമുണ്ട്.

**28. കലികാലവിഭീതാസ്മോ നൈമിശാരണ്യവാസിനഃ**
**ബ്രഹ്മണാത്ര സമാദിഷ്ടാശ്ചക്രം ദത്വാ മനോമയം**

ശൗനകൻ, നൈമിശാരണ്യത്തിന്റെ പാവനതയും പ്രാധാന്യവും സൂതനെ പറഞ്ഞു കേൾപ്പിക്കുന്നു. കലികാലം ഭീതിജനകമാണ്. മുനിമാർക്കു ചെയ്യേണ്ട യാഗാദികർമ്മങ്ങളെയെല്ലാം അതു ബാധിക്കും. അതാണ് അവർക്കുഭയം. അവർ ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. അക്കഥയറിയാവുന്ന ശൗനകൻ പറയുകയാണ്:

അങ്ങനെ ഭയപ്പെട്ട നൈമിശാരണ്യവാസികളായ ഞങ്ങളോട് മനോമയമായ ഒരു 'ചക്രം' നൽകിക്കൊണ്ട് ബ്രഹ്മാവു നിർദ്ദേശിച്ചു.

**29. കഥിതം തേന നഃ സർവ്വാൻ ഗച്ഛന്ത്വേതസ്യ പൃഷ്ഠതഃ**
**നേമിഃ സംശീര്യതേ യത്ര സ ദേശഃ പാവനഃ സ്മൃതഃ**

ബ്രഹ്മാവ് ഞങ്ങൾ എല്ലാവരോടുമായി പറഞ്ഞു: ഈ ചക്രത്തിന്റെ പിന്നാലെ പൊയ്ക്കൊൾവിൻ. ഇത് എവിടെയാണോ വീണു തകരുന്നത് ആ ദേശം പാവനമാണെന്ന് അറിഞ്ഞുകൊൾക.

**30. കലേസ്തത്ര പ്രവേശോ ന കദാചിത് സംഭവിഷ്യതി**
**താവത്തിഷ്ഠന്തു തത്രൈവ യാവത് സത്യയുഗം പുനഃ**

കലി ആ സ്ഥലത്ത് ഒരിക്കലും പ്രവേശിക്കുകയില്ല. കലിബാധയേൽക്കാതെ യാഗാദികർമ്മങ്ങൾ ചെയ്തുകൊണ്ട് സത്യയുഗം വരെ അവിടെത്തന്നെ വസിച്ചുകൊൾവിൻ.

**31. തച്ഛ്രുത്വാ വചനം തസ്യ ഗൃഹീത്വാ തത്കഥാനകം**
**ചാലയൻ നിർഗതസ്തൂർണ്ണം സർവ്വദേശദിദൃക്ഷയാ**

ബ്രഹ്മാവു പറഞ്ഞതുകേട്ട് എല്ലാ ദേശങ്ങളും കാണാനുള്ള ആ ഗ്രഹത്തോടുകൂടി മനോമയമായ ആ ചക്രവും ഉരുട്ടിക്കൊണ്ട് ഞങ്ങളും പുറപ്പെട്ടു.

**32. പ്രേത്യാƒത്ര ചാലയംശ്ചക്രം നേമിഃ ശീർണ്ണോƒത്ര പശ്യതഃ**
**തേനേദം നൈമിശം പ്രോക്തം ക്ഷേത്രം പരമപാവനം**

ഇവിടെ എത്തിയപ്പോൾ ചക്രം ഉരുട്ടവേ അതിന്റെ ഉരുൾ ഞങ്ങൾ നോക്കിനിൽക്കെ തകർന്നു വീണു. അങ്ങനെ ഈ സ്ഥലം പാവനമായ നൈമിശക്ഷേത്രമെന്ന് പ്രസിദ്ധമായി.

**33. കലിപ്രവേശോ നൈവാത്ര തസ്മാത് സ്ഥാനം കൃതം മയാ**
**മുനിഭിഃ സിദ്ധസംഘൈശ്ച കലിഭീതൈർ മഹാത്മഭിഃ**

ഇവിടെ കലിക്കു പ്രവേശനമില്ല. അതിനാൽ ഇത് എന്റെ വാസസ്ഥാനമാക്കി. കലിയെ ഭയപ്പെട്ട മഹാത്മാക്കളായ മുനിമാരും സിദ്ധന്മാരുടെ സംഘവും എന്നോടൊപ്പം കൂടി.

**34. പശുഹീനാഃ കൃതാ യജ്ഞാഃ പുരോഡാശാദിഭിഃ കില**
**കാലാതിവാഹനം കാര്യം യാവത്സത്യയുഗാഗമഃ**

പശുക്കൾ ഇല്ലാതെയാണ് ഇപ്പോഴത്തെ യജ്ഞം. പുരോഡാശാദികൾ കൊണ്ട് കാര്യം നിർവഹിക്കുന്നു. കാലത്തിനൊത്ത് കാര്യങ്ങൾ നടത്താം, സത്യയുഗമാവുന്നതുവരെ.

**35. ഭാഗ്യയോഗേന സമ്പ്രാപ്തഃ സൂത ത്വം ചാത്ര സർവ്വഥാ**
**കഥയാƒദ്യ പുരാണം ഹി പാവനം ബ്രഹ്മസമ്മിതം**

എല്ലാപ്രകാരത്തിലും ഞങ്ങൾക്കു ഭാഗ്യം ഉള്ളതുകൊണ്ട് ഹേ സൂത, അങ്ങ് ഇവിടെ ആഗതനായി. വേദതുല്യവും പാവനവുമായ ആ പുരാണം ഇപ്പോൾ ഞങ്ങളോടു പറയണം.

**36. സൂത ശുശ്രൂഷവഃ സർവ്വേ വക്താ ത്വം മതിമാനഥ**
**നിർവ്യാപാരാ വയം നൂനം ഏകചിത്താസ്തഥൈവ ച**

ഹേ സൂത, ഞങ്ങളെല്ലാം കഥകേൾക്കാൻ ആഗ്രഹിക്കുന്നവർ, വക്താവായ അങ്ങ് അതിബുദ്ധിമാനും. ഞങ്ങൾക്കു നിശ്ചയമായും മറ്റൊരു ചിന്തയില്ല. അതുപോലെതന്നെ ഏകാഗ്രചിത്തരുമാണ്.

**37. ത്വം സൂത ഭവ ദീർഘായുസ്താപത്രയവിവർജ്ജിതഃ**
**കഥയാദ്യ പുരാണം ഹി പുണ്യം ഭാഗവതം ശിവം**

ഹേ സൂത, അങ്ങ് ദീർഘായുസ്സും താപത്രയമില്ലാത്തവനുമായിരിക്കട്ടെ. മംഗളപ്രദവും പുണ്യവുമായ ഭാഗവതപുരാണം തന്നെ ഇന്നു ഞങ്ങളോടു പറയണം.

**38. യത്ര ധർമ്മാർത്ഥകാമാനാം വർണ്ണനം വിധിപൂർവ്വകം**
**വിദ്യാം പ്രാപ്യ തയാ മോക്ഷഃ കഥിതോ മുനിനാ കില**

എവിടെയാണോ ധർമ്മാർത്ഥകാമങ്ങളെ വർണ്ണിച്ചിട്ടുള്ളത്, എവിടെയാണോ വിധിപൂർവ്വം വിദ്യനേടിയിട്ട് അതിനാൽ മോക്ഷം നേടാമെന്നും മുനിമുഖ്യനായ വ്യാസൻ വ്യക്തമാക്കിയിട്ടുള്ളത്, ആ പുരാണം ഞങ്ങളോട് പറയണം.

**39. ദ്വൈപായനേന മുനിനാ കഥിതം യച്ച പാവനം**
**ന തൃപ്യാമോ വയം സൂത കഥാം ശ്രുത്വാ മനോരമാം**

ദ്വൈപായന മുനി പറഞ്ഞതും പാവനവും മനസ്സിനെ രമിപ്പിക്കുന്നതുമായ കഥകേട്ടിട്ടും ഹേ സൂത, ഞങ്ങൾക്ക് ഒട്ടും മതിയായില്ല.

**40. സകലഗുണഗണാനാമേകപാത്രം പവിത്രം**
**അഖിലഭുവനമാതുർന്നാട്യവദ്യദ്വിചിത്രം**

**നിഖിലമലഗണാനാം നാശകൃത്കാമകന്ദം**
**പ്രകടയ ഭഗവത്യാ നാമയുക്തം പുരാണം**

സകലഗുണഗണങ്ങൾക്കും ഇരിപ്പിടവും പവിത്രവും സമസ്ത ജഗത്തിന്റേയും ജനനിയുടെ നാട്യം പോലെ വിചിത്രവും സകല പാപസമൂഹത്തിന്റേയും നാശകാരണവും ആഗ്രഹങ്ങളുടെയെല്ലാം ആദിമൂലവുമായ ഭഗവതിയെ സംബന്ധിച്ച പുരാണം അങ്ങ് വ്യക്തമാക്കിയാലും.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
ദ്വിതീയോ/ദ്ധ്യായഃ

# അഥ തൃതീയോ/ദ്ധ്യായഃ

## സൂത ഉവാച

1. **ശൃണ്വന്തു സമ്പ്രവക്ഷ്യാമി പുരാണാനി മുനീശ്വരാഃ**
**യഥാ ശ്രുതാനി തത്ത്വേന വ്യാസാത് സത്യവതീസുതാത്**

സത്യവതീപുത്രനായ വ്യാസനിൽ നിന്ന് പുരാണ തത്ത്വങ്ങൾ ഞാൻ ഗ്രഹിച്ചിട്ടുണ്ട്. അതനുസരിച്ച്, ഹേ മുനീശ്വരന്മാരേ, ഞാൻ പുരാണങ്ങളെക്കുറിച്ചു പറയാം.

2. **'മ' ദ്വയം 'ഭ' ദ്വയം ചൈവ 'ബ' ത്രയം 'വ' ചതുഷ്ടയം**
**'അ' 'നാ' 'പ' 'ലിം' 'ഗ' 'കൂ' 'സ്കാ' നി പുരാണാനി പൃഥക്പൃഥക്**

'മ'കാരത്തിൽ തുടങ്ങുന്ന രണ്ട് (മത്സ്യവും മാർക്കണ്ഡേയവും) 'ഭ'കാരത്തിൽ തുടങ്ങുന്ന രണ്ട് (ഭവിഷ്യം, ഭാഗവതം) 'ബ'കാരത്തിൽ തുടങ്ങുന്ന മൂന്ന് (ബ്രഹ്മം, ബ്രഹ്മാണ്ഡം, ബ്രഹ്മവൈവർത്തം) 'വ'ായിൽ തുടങ്ങുന്ന നാല് (വായു, വൈഷ്ണവം, വരാഹം, വാമനം) പിന്നെ 'അ'യിൽ തുടങ്ങുന്നത് (അഗ്നി) 'നാ'യിൽ തുടങ്ങുന്നത് (നാരദീയം) 'പ'ാ യിൽ തുടങ്ങുന്നത് (പത്മം) 'ലിം'യിൽ തുടങ്ങുന്നത്(ലിംഗം) 'ഗാ'യിൽ തുടങ്ങുന്നത് (ഗാരുഡം)'കൂ'യിൽ തുടങ്ങുന്നത് (കൂർമ്മം) 'സ്കാ'യിൽ തുടങ്ങുന്നത്(സ്കാന്ദം) ഇത്രയുമാണ് പതിനെട്ടു പുരാണങ്ങൾ.

3. **ചതുർദ്ദശസാഹസ്രം ച മാത്സ്യമാദ്യം പ്രകീർത്തിതം**
**തഥാ ഗ്രഹസഹസ്രം തു മാർക്കണ്ഡേയം മഹാദ്ഭുതം**
4. **ചതുർദ്ദശസഹസ്രാണി തഥാ പഞ്ചശതാനി ച**
**ഭവിഷ്യം പരിസംഖ്യാതം മുനിഭിസ്തത്ത്വദർശിഭിഃ**
5. **അഷ്ടാദശസാഹസ്രം വൈ പുണ്യം ഭാഗവതം കില**
**തഥാചായുതസംഖ്യാകം പുരാണം ബ്രഹ്മസംജ്ഞകം**
6. **ദ്വാദശൈവസഹസ്രാണി ബ്രഹ്മാണ്ഡം ച ശതാധികം**
**തഥാ/ഷ്ടാദശസാഹസ്രം ബ്രഹ്മവൈവർത്തമേവ ച**
7. **അയുതം വാമനാഖ്യം ച വായവ്യം ഷട്ശതാനി ച**
**ചതുർവിംശതിസംഖ്യാതഃ സഹസ്രാണി തു ശൗനക**
8. **ത്രയോവിംശതിസാഹസ്രം വൈഷ്ണവം പരമാദ്ഭുതം**
**ചതുർവിംശതിസാഹസ്രം വാരാഹം പരമാദ്ഭുതം**
9. **ഷോഡശൈവസഹസ്രാണി പുരാണം ചാഗ്നിസംജ്ഞിതം**
**പഞ്ചവിംശതിസാഹസ്രം നാരദം പരമം മതം**
10. **പഞ്ചപഞ്ചാശത്സഹസ്രം പത്മാഖ്യം വിപുലം മതം**
**ഏകാദശസഹസ്രാണി ലിംഗാഖ്യം ചാതിവിസ്തൃതം**

11. **ഏകോനവിംശത് സാഹസ്രം ഗാരുഡം ഹരിഭാഷിതം**
**സപ്തദശസഹസ്രം ച പുരാണം കൂർമ്മഭാഷിതം**

12. **ഏകാശീതിസഹസ്രാണി സ്കന്ദാഖ്യം പരമാദ്ഭുതം**
**പുരാണാഖ്യാ ച സംഖ്യാ ച വിസ്തരേണ മയാനഘാഃ**

ആദ്യം പറഞ്ഞ മത്സ്യപുരാണത്തിൽ പതിന്നാലായിരം ശ്ലോകങ്ങളുണ്ട്. മഹാദ്ഭുതമായ മാർക്കണ്ഡേയത്തിലെ ശ്ലോകസംഖ്യ ഒൻപതിനായിരമാണ്. ഭവിഷ്യപുരാണത്തിൽ പതിന്നാലായിരത്തിഅഞ്ഞൂറ് ശ്ലോകങ്ങളുള്ളതായി തത്ത്വദർശികളായ മുനിമാർ പറയുന്നു. പതിനെണ്ണായിരമാണല്ലോ ഭാഗവതത്തിലെ ശ്ലോകസംഖ്യ. ബ്രഹ്മമെന്നു പേരുള്ള പുരാണത്തിൽ പതിനായിരവും. ബ്രഹ്മാണ്ഡപുരാണത്തിൽ പതിനായിരത്തി ഒരുനൂറുശ്ലോകങ്ങളുണ്ട്. ബ്രഹ്മവൈവർത്തത്തിൽ പതിനെണ്ണായിരവും. വാമനപുരാണത്തിൽ പതിനായിരവും വായുപുരാണത്തിൽ ഇരുപത്തിനാലായിരത്തി അറുന്നൂറും ശ്ലോകങ്ങളാണുള്ളത്. വിഷ്ണുപുരാണത്തിലാകട്ടെ ഇരുപത്തിമൂവായിരവും വരാഹപുരാണത്തിൽ ഇരുപത്തിനാലായിരവും ശ്ലോകങ്ങൾ ഉണ്ട്. അഗ്നിപുരാണത്തിൽ പതിനാറായിരവും നാരദീയ പുരാണത്തിൽ ഇരുപത്തയ്യായിരവും ശ്ലോകങ്ങൾ കാണാം. പത്മപുരാണത്തിൽ അമ്പത്തയ്യായിരവും ലിംഗപുരാണത്തിൽ പതിനോരായിരവും ഗാരുഡത്തിൽ പത്തൊൻപതിനായിരവും കൂർമ്മപുരാണത്തിൽ പതിനേഴായിരവും സ്കാന്ദപുരാണത്തിൽ എൺപത്തോരായിരവും ശ്ലോകങ്ങളുണ്ട്. ഇതാണ് ഓരോ പുരാണത്തിന്റേയും പേരും ഓരോന്നിലേയും ശ്ലോകസംഖ്യയും.

13. **തഥൈവോപപുരാണാനി ശൃണ്വന്തു ഋഷിസത്തമാഃ**
**സനൽക്കുമാരം പ്രഥമം നാരസിംഹം തതഃ പരം**

14. **നാരദീയം ശിവം ചൈവ ദൗർവാസസമനുത്തമം**
**കാപിലം മാനവം ചൈവ തഥാചൗശനസം സ്മൃതം**

15. **വാരുണം കാളികാഖ്യം ച സാംബം നന്ദികൃതം ശുഭം**
**സൗരം പാരാശരപ്രോക്തം ആദിത്യം ചാതിവിസ്തരം**

16. **മാഹേശ്വരം ഭാഗവതം വാസിഷ്ഠം ച സവിസ്തരം**
**ഏതാന്യൂപപുരാണാനി കഥിതാനി മഹാത്മഭിഃ**

ഹേ മുനിമുഖ്യരേ, ഉപപുരാണങ്ങൾ ഏതെല്ലാമാണെന്നും കേട്ടുകൊള്ളുക. ആദ്യത്തേത് സനൽക്കുമാരം. പിന്നെ നാരസിംഹം, നാരദീയം, ശിവം, ദൗർവാസവം, കാപിലം, മാനവം, ഔശനസം, വാരുണം, കാളികം, സാംബം, നന്ദീശ്വരം, സൗരം, പാരാശരം, ആദിത്യം, മാഹേശ്വരം, ഭാഗവതം, വാസിഷ്ഠം ഇങ്ങനെ പതിനെട്ട്.

17. **അഷ്ടാദശപുരാണാനി കൃത്വാ സത്യവതീസുതഃ**
**ഭാരതാഖ്യാനമതുലം ചക്രേ തദുപബൃംഹിതം**

സത്യവതീപുത്രനായ വ്യാസൻ പതിനെട്ടുപുരാണങ്ങളും രചിച്ചതിനുശേഷം അവയെക്കാൾ വിപുലവും അതുല്യവുമായ ഭാരതമെന്നു പേരുള്ള ഇതിഹാസം നിർമ്മിച്ചു.

18. **മന്വന്തരേഷു സർവ്വേഷു ദ്വാപരേ ദ്വാപരേയുഗേ**
**പ്രാദുഃകരോതി ധർമ്മാർത്ഥീ പുരാണാനി യഥാവിധി**

എല്ലാ മന്വന്തരങ്ങളിലും ദ്വാപരയുഗത്തിൽ ധർമ്മാർത്ഥിയായ വ്യാസൻ പുരാണങ്ങൾ യഥാവിധി ചമയ്ക്കുന്നു.

19. **ദ്വാപരേ ദ്വാപരേ വിഷ്ണുർ വ്യാസരൂപേണ സർവ്വദാ**
**വേദമേകം സ ബഹുധാ കുരുതേ ഹിതകാമ്യയാ**

ദ്വാപരയുഗംതോറും വിഷ്ണു വ്യാസരൂപത്തിൽ അവതരിച്ച് ഒന്നായ വേദത്തെ ലോകഹിതത്തിനായി പലതായി വിഭജിക്കുന്നു.

**20. അല്പായുഷോƒല്പബുദ്ധീംശ്ച വിപ്രാൻ ജ്ഞാത്വാ കലാവഥ**
**പുരാണസംഹിതാം പുണ്യാം കുരുതേƒസൗ യുഗേ യുഗേ**

കലികാലത്ത് ബ്രാഹ്മണർ അല്പായുസ്സുകളും അല്പബുദ്ധികളുമായിരിക്കുമെന്നു മനസ്സിലാക്കിയിട്ട് അദ്ദേഹം യുഗം തോറും പുണ്യപുരാണങ്ങൾ രചിക്കുന്നു

**21. സ്ത്രീശൂദ്രദ്വിജബന്ധൂനാം ന വേദശ്രവണം മതം**
**തേഷാമേവ ഹിതാർത്ഥയ പുരാണാനി കൃതാനി ച**

സ്ത്രീകൾ, ശൂദ്രന്മാർ, ബ്രാഹ്മണരിൽ കുറഞ്ഞവർ ഇവർക്കൊന്നും വേദശ്രവണം വിധിച്ചിട്ടുള്ളതല്ല. അവരുടെ നന്മയ്ക്കുവേണ്ടിയാണ് പുരാണങ്ങൾ രചിച്ചിട്ടുള്ളത്.

**22. മന്വന്തരേ സപ്തമേƒത്ര ശുഭേ വൈവസ്വതാഭിധേ**
**അഷ്ടാവിംശതിമേ പ്രാപ്തേ ദ്വാപരേ മുനിസത്തമാഃ**
**23. വ്യാസഃ സത്യവതീസൂനുഃ ഗുരുർമേ ധർമ്മവിത്തമഃ**
**ഏകോനത്രിംശത് സമ്പ്രാപ്തേ ദ്രൗണിർവ്യാസോ ഭവിഷ്യതി.**

വൈവസ്വതം എന്നു പേരുള്ള ശുഭമായ ഏഴാമത്തെ ഈ മന്വന്തരത്തിലെ ഇരുപത്തിയെട്ടാമത്തെ ദ്വാപരയുഗത്തിൽ ഹേ മുനിമാരേ, ധർമ്മജ്ഞന്മാരിൽ ശ്രേഷ്ഠനും എന്റെ ഗുരുവും സത്യവതീപുത്രനുമായ വ്യാസൻ ഇരുപത്തിഒമ്പതാമത്തെ ദ്വാപരം തുടങ്ങുമ്പോൾ ദ്രൗണിയായി ജനിക്കും.

**24. അതീതാസ്തു തഥാ വ്യാസാഃ സപ്തവിംശതിരേവ ച**
**പുരാണസംഹിതാഃ തൈസ്തു കഥിതാസ്തു യുഗേ യുഗേ**

അങ്ങനെ ഇരുപത്തിയേഴു വ്യാസന്മാർ കഴിഞ്ഞിട്ടുണ്ട്. യുഗം തോറും അവർ പുരാണസംഹിത രചിക്കുകയും ചെയ്തിട്ടുണ്ട്.

**ഋഷയ ഊചുഃ**

**25. ബ്രൂഹി സൂത മഹാഭാഗ വ്യാസാഃ പൂർവ്വയുഗോദ്ഭവാഃ**
**വക്താരസ്തു പുരാണാനാം ദ്വാപരേ ദ്വാപരേ യുഗേ**

മഹാഭാഗ്യവാനായ സൂത, കഴിഞ്ഞ ഓരോദ്വാരപരയുഗത്തിലും പുരാണവക്താക്കളായിരുന്ന വ്യാസന്മാർ ആരെല്ലാമാണെന്ന് പറയൂ.

സൂത ഉവാച

**26. ദ്വാപരേ പ്രഥമേ വ്യസ്താഃ സ്വയം വേദാഃ സ്വയംഭുവാ**
**പ്രജാപതിർദ്വിതീയേ തു ദ്വാപരേ വ്യാസകാര്യകൃത്**
**27. തൃതീയേചോശനാ വ്യാസശ്ചതുർത്ഥേ തു ബൃഹസ്പതിഃ**
**പഞ്ചമേ സവിതാ വ്യാസഃ ഷഷ്ഠേ മൃത്യുസ്തു ദ്വാപരേ**
**28. മഘവാ സപ്തമേ പ്രാപ്തേ വസിഷ്ഠസ്ത്വഷ്ടമേ സ്മൃതഃ**
**സാരസ്വതസ്തു നവമേ ത്രിധാമാ ദശമേ തഥാ**
**29. ഏകാദശേത്ര ത്രിവൃഷോ ഭരദ്വാജസ്തതഃ പരം**
**ത്രയോദശേ ചാന്തരിക്ഷോ ധർമ്മശ്ചാപി ചതുർദ്ദശേ**
**30. ത്രയ്യാരുണിഃ പഞ്ചദശേ ഷോഡശേ തു ധനഞ്ജയഃ**
**മേധാതിഥിഃ സപ്തദശേ വ്രതീഹ്യഷ്ടാദശേ തഥാ**
**31. അത്രിരേകോനവിംശേƒഥ ഗൗതമസ്തു തതഃ പരം**
**ഉത്തമശ്ചൈകവിംശേƒഥ ഹര്യാത്മാ പരികീർത്തിതഃ**
**32. വേനോ വാജശ്രവാശ്ചൈവ സോമോƒമുഷ്യായണസ്തഥാ**
**തൃണബിന്ദുസ്തഥാ വ്യാസോ ഭാർഗ്ഗവസ്തു തതഃ പരം**

**33. തതഃശക്തിർ ജാതുകർണ്യഃ കൃഷ്ണദ്വൈപായനസ്തതഃ**
**അഷ്ടാവിംശതി സംഖ്യേയം കഥിതാ യാ മയാ ശ്രുതാ**

ഒന്നാമത്തെ ദ്വാപരയുഗത്തിൽ ബ്രഹ്മാവ് സ്വയം വേദങ്ങളെ വിഭജിച്ചു. രണ്ടാമത്തെ ദ്വാപരയുഗത്തിൽ പ്രജാപതിയാണ് വ്യാസന്റെ കർമ്മം നിർവഹിച്ചത്. മൂന്നാമത്തേതിൽ ഉശനസ്സായിരുന്നു വ്യാസൻ. നാലാമത്തേതിൽ ബൃഹസ്പതി; അഞ്ചാമത്തേതിൽ സവിതാവ്; ആറാമത്തേ ദ്വാപരത്തിൽ മൃത്യു; ഏഴാമത്തേതിൽ മഘവാൻ; എട്ടാമത്തേതിൽ വസിഷ്ഠൻ; ഒൻപതാമത്തേതിൽ സാരസ്വതൻ; പത്താമത്തേതിൽ ത്രിധാമാവ്; പതിനൊന്നാമത്തേതിൽ ത്രിവൃഷൻ; പന്ത്രണ്ടാമത്തേതിൽ ഭരദ്വാജൻ; പതിമൂന്നാമത്തേതിൽ അന്തരിക്ഷൻ; പതിനാലാമത്തേതിൽ ധർമ്മൻ; പതിനഞ്ചാമത്തേതിൽ ത്രയ്യാരുണി; പതിനാറാമത്തേതിൽ ധനഞ്ജയൻ; പതിനേഴാമത്തേതിൽ മേധാതിഥി; പതിനെട്ടാമത്തേതിൽ വ്രതി; പത്തൊൻപതാമത്തേതിൽ അത്രി; ഇരുപതാമത്തേതിൽ ഗൗതമൻ; ഇരുപത്തിഒന്നാമത്തേതിൽ ഉത്തമൻ; പിന്നെ വേനൻ; വാജശ്രവസ്, സോമൻ; അമുഷ്യായണൻ; തൃണബിന്ദു; ഭാർഗ്ഗവൻ; ജാതുകർണ്യൻ; കൃഷ്ണദ്വൈപായനൻ. ഞാൻ കേട്ടിട്ടുള്ളത് ഈ ഇരുപത്തിയെട്ടുപേരാണ്. അതു ഞാൻ ഭവാന്മാരോടു പറഞ്ഞു.

**34. കൃഷ്ണദ്വൈപായനാത് പ്രോക്തം പുരാണം ച യഥാ ശ്രുതം**
**ശ്രീമദ്ഭാഗവതം പുണ്യം സർവ്വദുഃഖൗഘനാശനം**
**35. കാമദം മോക്ഷദം ചൈവ വേദാർത്ഥപരിബൃംഹിതം**
**സർവ്വാഗമരസാരാമം മുമുക്ഷൂണാം സദാ പ്രിയം**

കൃഷ്ണദ്വൈപായനനിൽ നിന്നാണ് ശ്രീമദ്ഭാഗവതപുരാണം എനിക്കു കേൾക്കാൻ കഴിഞ്ഞത്. അത് അത്യന്തം പുണ്യവും സർവ്വദുഃഖങ്ങളെയും പാപങ്ങളെയും നശിപ്പിക്കുന്നതും സർവ്വാഭീഷ്ടങ്ങളെയും ദാനം ചെയ്യുന്നതും മോക്ഷം നൽകുന്നതും വേദാർത്ഥങ്ങളെ വിശദീകരിച്ചിട്ടുള്ളതും വേദരസങ്ങൾക്കെല്ലാം ആരാമമായിട്ടുള്ളതും മുമുക്ഷുക്കൾക്ക് എല്ലായ്പ്പോഴും പ്രിയമായിട്ടുള്ളതും ആകുന്നു.

**36. വ്യാസേന കൃത്വാഽതിശുഭം പുരാണം**
**ശുകായ പുത്രായ മഹാത്മനേ യത്**
**വൈരാഗ്യയുക്തായ ച പാഠിതം വൈ**
**വിജ്ഞായ ചൈവാരണിസംഭവായ**

അത്യന്തം ശുഭപ്രദമായ ഈ പുരാണം വ്യാസൻ രചിച്ചു. പിന്നെ വൈരാഗ്യം വന്നവനും അരണിയിൽ ജനിച്ചവനും മഹാത്മാവുമായ ശുകനെന്ന പുത്രനെ പഠിപ്പിക്കുകയും ചെയ്തു.

**37. ശ്രുതം മയാ തത്ര തഥാ ഗൃഹീതം**
**യഥാർത്ഥവദ് വ്യാസമുഖാന്മുനീന്ദ്രാഃ**
**പുരാണഗുഹ്യം സകലം സമേതം**
**ഗുരോഃ പ്രസാദാത് കരുണാനിധേശ്ച**

മുനീന്ദ്രന്മാരേ, അവിടെവച്ച് അങ്ങനെ ഞാൻ വ്യാസമുഖത്തുനിന്ന് നേരിട്ട്, ആ കരുണാനിധിയായ ഗുരുവിന്റെ പ്രസാദം നിമിത്തം പുരാണ ഗുഹ്യമായിട്ടുള്ള സകലതും ഗ്രഹിച്ചു.

**38. സുതേന പൃഷ്ടഃ സകലം ജഗാദ**
**ദ്വൈപായനസ്തത്ര പുരാണഗുഹ്യം**
**അയോനിജേനാദ്ഭുതബുദ്ധിനാ വൈ**
**ശ്രുതം മയാ തത്ര മഹാപ്രഭാവം**

അയോനിജനും അദ്ഭുതബുദ്ധിമാനുമായ പുത്രൻ ചോദിച്ചതനുസരിച്ച് ദ്വൈപായനൻ പുരാണഗുഹ്യമായ സകലതും പറഞ്ഞു കൊടുത്തു. അവിടെവച്ച് എനിക്ക് ആ മഹത്തായ പ്രഭാവം കേൾക്കാൻ കഴിഞ്ഞു.

39. ശ്രീമദ്ഭാഗവതാമരാംഘ്രിപഫലാസ്വാദാഹരഃ സത്തമഃ
സംസാരാർണ്ണവദുർവിഗാഹ്യസലിലം സന്തർത്തുകാമഃ ശുകഃ
നാനാഖ്യാനരസാലയം ശ്രുതിപുടൈഃപ്രേമ്ണാ*f*ശൃണോദദ്ഭുതം
തച്ഛ്രുത്വാ ന വിമുച്യതേ കലിഭയാദേവംവിധഃ കഃ ക്ഷിതൗ.

ശ്രീമദ്ഭാഗവതമാകുന്ന കല്പവൃക്ഷത്തിന്റെ മധുനിഷ്യന്ദിയായ ഫലം ആസ്വദിച്ച് അപഹൃതചിത്തനായ ശുകൻ, കടക്കാൻ വിഷമമായ സംസാരസമുദ്രത്തിലെ ജലം തരണം ചെയ്യാൻ ആഗ്രഹിച്ചുകൊണ്ട് നാനാരസങ്ങൾ നിറഞ്ഞ കഥകൾക്ക് ഇരിപ്പിടമായ ഏതു പുരാണത്തെ കാതോർത്ത് ഭക്തിയോടെ അദ്ഭുതപൂർവ്വം കേട്ടിരുന്നുവോ ആ പുരാണം ശ്രദ്ധയോടെ കേട്ടിട്ട് കലിഭയത്തിൽ നിന്ന് മുക്തനാവാത്ത ഏതൊരുവനാണ് ഭൂമിയിലുള്ളത്?

40. പാപീയാനപി വേദധർമ്മരഹിതഃ സ്വാചാരഹീനാശയോ
വ്യാജേനാപി ശൃണോതി യഃ പരമിദം ശ്രീമത്പുരാണോത്തമം
ഭുക്ത്വാ ഭോഗകലാപമത്ര വിപുലം ദേഹാവസാനേ*f*ചലം
യോഗിപ്രാപ്യമവാപ്നുയാത് ഭഗവതീനാമാങ്കിതം സുന്ദരം.

അത്യന്തം പാപിയോ ധർമ്മിഷ്ഠിനല്ലാത്തവനോ സ്വാചാരങ്ങൾ അനുഷ്ഠിക്കണമെന്നില്ലാത്തവനോ ആരുമാവട്ടെ, ഉത്തമമായ ഈ പുരാണ കഥ, ആത്മാർത്ഥതയില്ലാതെ കേട്ടാൽപ്പോലും ഇവിടെയുള്ള നാനാഭോഗങ്ങളും അനുഭവിച്ച് ദേഹം വീഴുമ്പോൾ യോഗികൾക്കുമാത്രം എത്തിപ്പെടാവുന്നതും ഭഗവതീനാമത്താൽ വിശിഷ്ടവും സുന്ദരവും അചലവുമായ സ്ഥാനം പ്രാപിക്കുകതന്നെ ചെയ്യും.

41. യാ നിർഗുണാ ഹരിഹരാദിഭിപ്യലഭ്യാ
വിദ്യാ സതാം പ്രിയതമാ*f*ഥ സമാധിഗമ്യാ
സാ തസ്യ ചിത്തകുഹരേ പ്രകരോതിഭാവം
യഃസംശൃണോതി സതതം തു സതീപുരാണം

നിർഗുണയായ ആര്, ഹരി, ഹരൻ തുടങ്ങിയവർക്കുപോലും അപ്രാപ്യയായിരിക്കുന്നുവോ, ആര് സജ്ജനങ്ങൾക്ക് അത്യന്തം ഇഷ്ടപ്പെട്ടവളും സമാധികൊണ്ട് പ്രാപിക്കാവുന്നവളുമായിരിക്കുന്നുവോ, ആ ദേവി എല്ലായ്പ്പോഴും ദേവീപുരാണം ശ്രദ്ധാപൂർവ്വം കേൾക്കുന്നവന്റെ ഹൃദയമുകുരത്തിൽ തന്റെ ഭാവത്തെ ഉറപ്പിക്കുന്നു.

42. സമ്പ്രാപ്യ മാനുഷഭവം സകലാംഗയുക്തം
പോതം ഭവാർണ്ണവജലോത്തരണായ കാമം
സമ്പ്രാപ്യ വാചകമഹോ ന ശൃണോതി മൂഢോ*f*
സൗ വഞ്ചിതോ*f*ത്ര വിധിനാ സുഖദം പുരാണം

സംസാരസാഗരജലം താണ്ടുവാൻ പോന്ന പൊങ്ങുതടിയെന്നവണ്ണം അംഗവൈകല്യമൊന്നുമില്ലാത്ത പൂർണ്ണ മനുഷ്യനായി ജനിച്ചിട്ടും ഭാഷ മനസ്സിലാക്കാൻ കഴിയുമെന്നിരുന്നിട്ടും ആരാണോ സുഖപ്രദമായ പുരാണം കേൾക്കാതിരിക്കുന്നത് അവൻ വിധിയാൽ വഞ്ചിക്കപ്പെട്ടവൻ തന്നെ.

43. യഃ പ്രാപ്യ കർണ്ണയുഗളം പടു മാനുഷത്വേ
രാഗീ ശൃണോതി സതതം ച പരാപവാദാൻ
സർവ്വാർത്ഥദം രസനിധിം വിമലം പുരാണം
നഷ്ടഃ കുതോ ന ശൃണുതേ ഭുവി മന്ദബുദ്ധിഃ

മനുഷ്യജന്മത്തിൽ സമർത്ഥമായ രണ്ടു കാതുകൾ ലഭിച്ചിട്ടും വിഷയാസക്തൻ ഭൗതികസുഖങ്ങളിൽ പ്രതിപത്തിതോന്നി സദാ പരാപവാദങ്ങൾ കേൾക്കുന്നു. എല്ലാ അർത്ഥങ്ങളെയും നൽകുന്നതും പരിശുദ്ധിയുള്ളതുമായ പുരാണം ഈ ലോകത്ത് എന്തുകൊണ്ടു കേൾക്കുന്നില്ല? അവൻ ബുദ്ധികെട്ടവനും നശിച്ചവനുമാണ്. മനുഷ്യജന്മം അവനു നഷ്ടമായിരിക്കുന്നു.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
തൃതീയോ*f*ദ്ധ്യായഃ

# അഥ ചതുർത്ഥോ/ദ്ധ്യായഃ

**ഋഷയ ഊചുഃ**

1. **സൗമ്യ, വ്യാസസ്യ ഭാര്യായാം കസ്യാം ജാതഃ സുതഃ ശുകഃ**
**കഥം വാ കീദൃശോ യേന പഠിതേയം സുസംഹിതാ**

ഹേ സൗമ്യ, വാസ്യന്റെ ഏതു ഭാര്യയിലാണ് ശുകനെന്ന പുത്രൻ ജനിച്ചത്? അദ്ദേഹം എങ്ങനെ ഏതു പ്രകാരമാണ് ഈ പുരാണസംഹിത പഠിച്ചത്?

2. **അയോനിജസ്ത്വയാ പ്രോക്തഃ തഥാചാ/രണിജഃ ശുകഃ**
**സന്ദേഹോ/സ്തി മഹാംസ്തത്ര കഥയാദ്യ മഹാമതേ**

ശുകൻ അയോനിജനും അരണിജനുമാണെന്ന് അങ്ങ് പറഞ്ഞല്ലോ. അക്കാര്യത്തിൽ വളരെ സന്ദേഹമുണ്ട്. ബുദ്ധിമാനായ സൂത, അതും ഞങ്ങളോട് ഇപ്പോൾ പറയണം.

3. **ഗർഭയോഗീ ശ്രുതഃ പൂർവ്വം ശുകോനാമ മഹാതപാഃ**
**കഥം ച പഠിതം തേന പുരാണം ബഹുവിസ്തരം**

മഹാ തപസ്വിയായ ശുകൻ അമ്മയുടെ ഗർഭത്തിൽ നിന്നു ജനിച്ചവനും യോഗിയുമാണെന്നത്രേ പണ്ടേ കേട്ടിട്ടുള്ളത്. അതിവിസ്തൃതമായ ഈ പുരാണം അദ്ദേഹം എങ്ങനെ പഠിച്ചു?

**സൂത ഉവാച**

4. **പുരാ സരസ്വതീതീരേ വ്യാസഃ സത്യവതീസുതഃ**
**ആശ്രമേ കലവിങ്കൗ തു ദൃഷ്ട്വാ വിസ്മയമാഗതഃ**

പണ്ട് സരസ്വതീ നദീതീരത്തുള്ള തന്റെ ആശ്രമത്തിൽ വച്ച് സത്യവതീ സൂനുവായ വ്യാസൻ അവിടെ വന്ന രണ്ടു കുരിയിൽ പക്ഷികളെ കണ്ട് അദ്ഭുതപ്പെട്ടു.

5. **ജാതമാത്രം ശിശും നീഡേ മുക്തമണ്ഡാൻമനോഹരം**
**താമ്രാസ്യം ശുഭസർവാംഗം പിച്ഛാങ്കുരവിവർജ്ജിതം**

മുട്ടയിൽനിന്ന് വിരിഞ്ഞ, അഴകുള്ള ഒരു കുരിയിൽക്കുഞ്ഞിനെയും കൂട്ടിൽ കണ്ടു. ജനിച്ചതേയുള്ളു. ചെമന്നമുഖം; ഭംഗിയുള്ള ശരീരം; തൂവൽ മുളച്ചിട്ടേയില്ല.

6. **തൗ തു ഭക്ഷ്യാർത്ഥമത്യന്തം രതൗ ശ്രമപരായണൗ**
**ശിശോശ്ചഞ്ചുപുടേ ഭക്ഷ്യം ക്ഷിപന്തൗ ച പുനഃ പുനഃ**

ആ രണ്ടു പക്ഷികളും തീററ തേടുന്നതിൽ മുഴുകി അത്യന്തം ക്ഷീണിച്ചവരാണ്. എങ്കിലും ആ പക്ഷിക്കുഞ്ഞിന്റെ ചുണ്ടിനുള്ളിൽ വീണ്ടും വീണ്ടും തീററ ഇട്ടു കൊടുക്കുന്നു.

7. **അംഗേനാംഗാനി ബാലസ്യ ഘർഷയന്തൗ മുദാന്വിതൗ**
**ചുംബന്തൗ ച മുഖം പ്രേമ്ണാ കലവിങ്കൗ ശിശോഃ ശുഭം**

രണ്ടു പേരും സസന്തോഷം ആ പക്ഷിക്കുഞ്ഞിന്റെ അംഗങ്ങളിൽ തങ്ങളുടെ അംഗങ്ങൾ ചേർത്ത് ഉരസുന്നുണ്ട്. അതിന്റെ അഴകുള്ള മുഖം രണ്ടു പേരും പ്രേമപൂർവ്വം ചുംബിക്കുകയും ചെയ്യുന്നു.

8. **വീക്ഷ്യ പ്രേമാദ്ഭുതം തത്ര ബാലേ ചടജയോസ്തദാ**
**വ്യാസശ്ചിന്താതുരഃ കാമം മനസാ സമചിന്തയത്**

കുരിയിൽ ദമ്പതികൾക്ക് തങ്ങളുടെ ആ പക്ഷിക്കുഞ്ഞിനോടുള്ള പ്രേമാതിരേകം കണ്ടിട്ട് ആകുലഭാവം പൂണ്ട വ്യാസൻ ചിന്തിച്ചു.

9. തിരശ്ചാമപി യത്പ്രേമ പുത്രേ സമഭിലക്ഷ്യതേ
കിം ചിത്രം യന്മനുഷ്യാണാം സേവാഫലമഭീപ്സതാം

തിര്യക്കുകൾക്കുപോലും സ്വസന്താനത്തോട് അതിയായ പ്രേമം ഉണ്ടെന്നു കാണാം. കർമ്മത്തിന്റെ ഫലം പ്രതീക്ഷിക്കുന്ന മനുഷ്യരുടെ കാര്യത്തിൽ അദ്ഭുതപ്പെടാനെന്തിരിക്കുന്നു!

10. കിമേതൗ ചടകൗ ചാസ്യ വിവാഹം സുഖസാധനം
വിരച്യ സുഖിനൗ സ്യാതാം ദൃഷ്ട്വാ വധ്വാ മുഖം ശുഭം

ഈ കുരിയിൽ ദമ്പതികൾ പുത്രനെക്കൊണ്ട്, ജീവിതസുഖത്തിന് ഉപായമായ വിവാഹം ചെയ്യിച്ച് ആ വധുവിന്റെ ശുഭമായ മുഖം കണ്ട് സന്തുഷ്ടരായിത്തീരുകയില്ലല്ലോ!

11. അഥവാ വാർദ്ധകേ പ്രാപ്തേ പരിചര്യാം കരിഷ്യതി
പുത്രഃ പരമധർമ്മിഷ്ഠഃ പുണ്യാർത്ഥം കലവിങ്കയോഃ

പരമ ധർമ്മിഷ്ഠനായ പുത്രൻ പുണ്യം നേടാൻ വേണ്ടി, വാർദ്ധക്യകാലത്ത് ഈ കുരിയിൽ ദമ്പതികൾക്കുവേണ്ട ശുശ്രൂഷചെയ്യുകയില്ലല്ലോ!

12. അർജ്ജയിത്വാഥവാ ദ്രവ്യം പിതരൗ തർപ്പയിഷ്യതി
അഥവാ പ്രേതകാര്യാണി കരിഷ്യതി യഥാവിധി

അല്ലെങ്കിൽ വേണ്ടത്ര ദ്രവ്യം സമ്പാദിച്ച് മാതാപിതാക്കന്മാരെ സന്തുഷ്ടരാക്കുമോ? അവർ മരിക്കുമ്പോൾ മരണാനന്തരക്രിയകൾ യഥാവിധി ചെയ്യുമോ?

13. അഥവാ കിം ഗയാശ്രാദ്ധം ഗത്വാ സംവിതരിഷ്യതി
നീലോത്സർഗ്ഗം ച വിധിവത് പ്രകരിഷ്യതി ബാലകഃ

ഗയയിൽ പോയി ശ്രാദ്ധകർമ്മം നിർവഹിക്കാമോ? പിന്നെ വിധിയനുസരിച്ച് നീലോത്സർഗ്ഗവും ഈ ബാലൻ നിർവഹിക്കുമോ? (ഒരു പിതൃകർമ്മമാണ് നീലോത്സർഗ്ഗം)

14. സംസാരേ/ത്ര സമാഖ്യാതം സുഖാനാമുത്തമം സുഖം
പുത്രഗാത്രപരിഷ്വംഗോ ലാളനം ച വിശേഷതഃ

ലോക ജീവിതത്തിലെ സുഖങ്ങളിൽ അത്യുത്തമം പുത്രനെ ആലിംഗനം ചെയ്യുക, വിശേഷിച്ചും അവനെ ലാളിക്കുക എന്നുള്ളതാണെന്ന് പറയപ്പെടുന്നു.

15. അപുത്രസ്യ ഗതിർന്നാസ്തി സ്വർഗ്ഗോനൈവ ച നൈവ ച
പുത്രാദന്യതരന്നാസ്തി പരലോകസ്യ സാധനം

പുത്രനില്ലാത്തവന് ഗതിയില്ല; സ്വർഗ്ഗം ഇല്ലേ ഇല്ല. പുത്രനെപ്പോലെ പരലോകപ്രാപ്തിക്കു സഹായിക്കുന്ന മറ്റൊരു ഉപായവും ഇല്ല.

16. മന്വാദിഭിശ്ച മുനിഭിഃ ധർമ്മശാസ്ത്രേഷു ഭാഷിതം
പുത്രവാൻ സ്വർഗ്ഗമാപ്നോതി നാപുത്രസ്തു കഥഞ്ചന

പുത്രനുള്ളവനാണു സ്വർഗ്ഗം ലഭിക്കുക, പുത്രനില്ലാത്തവന് അതൊരിക്കലും ലഭിക്കുകയില്ലെന്ന് മനു തുടങ്ങിയ മുനിമാർ ധർമ്മശാസ്ത്രങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ട്.

17. ദൃശ്യതേ/ത്രസമക്ഷം തന്നാനുമാനേന സാധ്യതേ
പുത്രവാൻ മുച്യതേ പാപാദാപ്തവാക്യം ച ശാശ്വതം

അത് ഇവിടെ പ്രത്യക്ഷമായിത്തന്നെ കാണാം. അനുമിച്ചെടുക്കേണ്ട കാര്യമേ അല്ല. പുത്രനുള്ളവൻ പാപത്തിൽ നിന്ന് മുക്തനാകുമെന്ന ആപ്തവാക്യം എന്നും നിലനിൽക്കുന്നതാണ്.

18. ആതുരോ മൃത്യുകാലേ/പി ഭൂമിശയ്യാഗതോ നരഃ
കരോതി മനസാ ചിന്താം ദുഃഖിതഃ പുത്രവർജ്ജിതഃ

മൃത്യുകാലം അടുക്കുമ്പോൾ പുത്രനില്ലാതെ ദുഃഖിക്കുന്ന മനുഷ്യൻ അവശനായി നിലത്തുവീണുകിടന്ന് ഇങ്ങനെ ചിന്തിക്കുന്നു:

**19. ധനം മേ വിപുലം ഗേഹേ പാത്രാണി വിവിധാനി ച**
**മന്ദിരം സുന്ദരം ചൈതത്കോഽസ്യ സ്വാമീ ഭവിഷ്യതി**

'വീട്ടിൽ വേണ്ടത്രധനമുണ്ട്; പല തരം പാത്രങ്ങളുമുണ്ട്; ഈ ഭവനമാണെങ്കിൽ അത്യന്തം സുന്ദരം. ആരാണ് ഇതിനെല്ലാം ഇനി ഒരു ഉടയവനാകുക?'

**20. മൃത്യുകാലേ മനസ്തസ്യ ദുഃഖേന ഭ്രമതേ യതഃ**
**അതോഽസ്യ ദുർഗതിർന്നൂനം ഭ്രാന്തചിത്തസ്യ സർവഥാ**

മരണ സമയത്ത് ഇങ്ങനെയൊക്കെ ചിന്തിച്ചു ദുഃഖിച്ച് അവന്റെ മനസ്സു കിടന്നു പിടയ്ക്കുകയാണ്. അതുകൊണ്ട് എങ്ങനെ നോക്കിയാലും മനസ്സുഴറുന്ന അവന് ദുർഗതിതന്നെയാണെന്ന് തീർച്ച.

**21. ഏവം ബഹുവിധാം ചിന്താം കൃത്വാ സത്യവതീസുതഃ**
**നിശ്വസ്യ ച ബഹുധാചോഷ്ണം വിമനാഃ സംബഭൂവ ഹ**

ഇങ്ങനെ, സത്യവതീപുത്രനായ വ്യാസൻ ഓരോന്നു ചിന്തിച്ച് കൂടെക്കൂടെ നെടുവീർപ്പിട്ട് മനോദുഃഖമുള്ളവനായിത്തീർന്നു.

**22. വിചാര്യമനസാഽത്യർത്ഥം കൃത്വാ മനസി നിശ്ചയം**
**ജഗാമ ച തപസ്തപ്തും മേരുപർവ്വതസന്നിധൗ**

പിന്നെ അദ്ദേഹം മനസ്സുകൊണ്ട് വളരെ കൂടുതൽ ആലോചിച്ചു; എന്നിട്ട് ഒരു തീരുമാനമെടുത്തു; ഉടൻ തന്നെ തപസ്സുചെയ്യുന്നതിനായി മേരുപർവ്വതത്തിനടുത്തേക്ക് പുറപ്പെടുകയും ചെയ്തു.

**23. മനസാ ചിന്തയാമാസ കം ദേവം സമുപാസ്മഹേ**
**വരപ്രദാനനിപുണം വാഞ്ഛിതാർത്ഥപ്രദം തഥാ**

അദ്ദേഹം ആലോചിച്ചു: ഏതു ദേവനെയാണ് ഉപാസിക്കേണ്ടത്? ഏതു ദേവനാണ് വരം നൽകാൻ സമർത്ഥൻ? അതു പോലെ അഭീഷ്ടങ്ങളെല്ലാം നൽകുന്നവൻ?

**24. വിഷ്ണും രുദ്രം സുരേന്ദ്രം വാ ബ്രഹ്മാണം വാ ദിവാകരം**
**ഗണേശം കാർത്തികേയം ച പാവകം വാരുണം തഥാ**

**25. ഏവം ചിന്തയതസ്തസ്യ നാരദോ മുനിസത്തമഃ**
**യദൃച്ഛയാ സമായാതോ വീണാപാണിഃ സമാഹിതഃ**

ആരെ ഉപാസിക്കണം? വിഷ്ണുവിനെയോ? രുദ്രനെയോ? അതോ ബ്രഹ്മാവിനെയോ? ആദിത്യനെയോ? ഗണേശനെയോ? സുബ്രഹ്മണ്യനെയോ? അഗ്നിയെയോ? വരുണനെയോ? ഇങ്ങിനെ ചിന്തിച്ചുകൊണ്ടിരിക്കെ യദൃച്ഛയാ മുനിശ്രേഷ്ഠനായ നാരദൻ വീണയും കൈയിലേന്തി ഏകാഗ്രചിത്തനായി അദ്ദേഹത്തിന്റെ മുമ്പിൽ വന്നുചേർന്നു.

**26. തം ദൃഷ്ട്വാ പരമപ്രീതോ വ്യാസഃ സത്യവതീസുതഃ**
**കൃത്വാഽർഘ്യമാസനം ദത്വാ പപ്രച്ഛ കുശലം മുനിം**

അദ്ദേഹത്തെകണ്ട്, സത്യവതീപുത്രനായ വ്യാസൻ അത്യന്തം സന്തോഷിച്ചു; അർഘ്യം നൽകി; ആസനംകൊടുത്തു; പിന്നെ മുനിയോട് കുശലം ചോദിച്ചു.

**27. ശ്രുത്വാഥ കുശലപ്രശ്നം പപ്രച്ഛ മുനിസത്തമഃ**
**ചിന്താതുരോഽസി കസ്മാത്ത്വം ദ്വൈപായന വദസ്വ മേ**

കുശലപ്രശ്നമെല്ലാം കഴിഞ്ഞപ്പോൾ മുനിശ്രേഷ്ഠനായ നാരദൻ ചോദിച്ചു:– ദ്വൈപായന, അങ്ങ് വളരെ ചിന്താകുലനാണല്ലോ എന്താണു കാരണം? എന്നോടു പറയൂ.

### വ്യാസ ഉവാച

**28. അപുത്രസ്യ ഗതിർനാസ്തി ന സുഖം മാനസേ തതഃ**
**തദർത്ഥം ദുഃഖിതശ്ചാഹം ചിന്തയാമി പുനഃ പുനഃ**

പുത്രനില്ലാത്തവനു ഗതിയില്ലല്ലോ. അതുകൊണ്ട് മനസ്സിന് സുഖവുമില്ല. ദുഃഖിതനായ ഞാൻ അതിനെപ്പററിയാണ് വീണ്ടും വീണ്ടും ചിന്തിക്കുന്നത്.

**29. തപസാ തോഷയാമ്യദ്യ കം ദേവം വാഞ്ഛിതാർത്ഥദം**
**ഇതി ചിന്താതുരോ/സ്മ്യദ്യ ത്വാമഹം ശരണം ഗതഃ**

അഭീഷ്ടപ്രദനായ ഏതുദേവനെയാണ് തപസ്സുകൊണ്ടു ഞാൻ സന്തോഷിപ്പിക്കേണ്ടത് എന്നോർത്ത് ചിന്താകുലനായിരിക്കുകയാണ്. ഇപ്പോൾ ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു.

**30. സർവ്വജ്ഞോ/സി മഹർഷേ ത്വം കഥയാശു കൃപാനിധേ**
**കം ദേവം ശരണം യാമി യോ മേ പുത്രം പ്രദാസ്യതി**

മഹർഷേ, അങ്ങു സർവ്വജ്ഞനാണ്. കൃപാനിധേ, പറയൂ, എനിക്കൊരു പുത്രനെ പ്രദാനം ചെയ്യുന്നതിന് ഏതു ദേവനെയാണു ഞാൻ ശരണം പ്രാപിക്കേണ്ടത്?

### സൂത ഉവാച

**31. ഇതി വ്യാസേന പൃഷ്ടസ്തു നാരദോ വേദവിന്മുനിഃ**
**ഉവാച പരയാ പ്രീത്യാ കൃഷ്ണംപ്രതി മഹാമനാഃ**

ഇങ്ങനെ വ്യാസൻ ചോദിച്ചപ്പോൾ വേദജ്ഞനും മഹാമനസ്കനുമായ നാരദമുനി അതീവസന്തുഷ്ടനായി വ്യാസനോടു പറഞ്ഞു.

### നാരദ ഉവാച

**32. പാരാശര്യ, മഹാഭാഗ, യത്ത്വം പൃച്ഛസി മാമിഹ**
**തമേവാർത്ഥം പുരാ പൃഷ്ടഃ പിത്രാ മേ മധുസൂദനഃ**

മഹാഭാഗ്യവാനായ പരാശരപുത്ര, അങ്ങ് എന്നോട് ഇപ്പോൾ എന്താണോ ചോദിച്ചത്, അതിനെക്കുറിച്ചു തന്നെ പണ്ട് എന്റെ പിതാവ്, ഭഗവാൻ വിഷ്ണുവിനോടു ചോദിക്കുകയുണ്ടായി.

**33. ധ്യാനസ്ഥം ച ഹരിം ദൃഷ്ട്വാ പിതാമേ വിസ്മയം ഗതഃ**
**പര്യപൃച്ഛത ദേവേശം ശ്രീനാഥം ജഗതഃ പതിം**
**34. കൗസ്തുഭോദ്ഭാസിതം ദിവ്യം ശംഖചക്രഗദാധരം**
**പീതാംബരം ചതുർബാഹും ശ്രീവത്സാങ്കിതവക്ഷസം**
**35. കാരണം സർവ്വലോകാനാം ദേവദേവം ജഗദ്ഗുരും**
**വാസുദേവം ജഗന്നാഥം തപ്യമാനം മഹത്തപഃ**

ദേവദേവനും ശ്രീനാഥനും ജഗത്തിന്റെ അധിപനും കൗസ്തുഭരത്നത്താൽ ശോഭിക്കുന്നവനും ദിവ്യനും ശംഖചക്രഗദാദികൾ ധരിച്ചവനും പീതാംബരനും ചതുർബാഹുവും മാറിടത്തിൽ ശ്രീവത്സമുളളവനും, സർവലോകത്തിനും കാരണഭൂതനും ദേവദേവനും ജഗദ്ഗുരുവും വാസുദേവനും ജഗന്നാഥനും മഹത്തായ തപസ്സ്ചെയ്യുന്നവനുമായ ഹരി ധ്യാനനിമഗ്നനായിരിക്കുന്നതു കണ്ടിട്ട് എന്റെ പിതാവ് അദ്ഭുതപ്പെട്ടു. അദ്ദേഹം ചോദിച്ചു:

### ബ്രഹ്മോവാച

**36. ദേവ ദേവ ജഗന്നാഥ ഭൂതഭവ്യഭവത്പ്രഭോ**
**തപശ്ചരസി കസ്മാത്ത്വം കിം ധ്യായസി ജനാർദ്ദന**

ത്രികാലങ്ങൾക്കും പ്രഭുവായിരിക്കുന്നവനെ, ജഗന്നാഥ, അങ്ങ് തപസ്സുചെയ്യാൻ എന്താണു കാരണം? ഹേ ജനാർദ്ദന, അങ്ങ് എന്തിനെയാണ് ധ്യാനിക്കുന്നത്?

**37. വിസ്മയോ/യം മമാത്യർത്ഥം ത്വം സർവ്വജഗതാം പ്രഭുഃ**
**ധ്യാനയുക്തോ/സി ദേവേശ കിഞ്ച ചിത്രമതഃ പരം**

എനിക്ക് അത്യധികം വിസ്മയമായിത്തോന്നുന്നത് ഇതാണ്: സർവ്വ ജഗത്തിന്റേയും പ്രഭുവായ അങ്ങ് ധ്യാനിമഗ്നനായിരിക്കുന്നു! ഇതിനെക്കാൾ വിചിത്രമായി മറ്റെന്താണുള്ളത്?

**38. ത്വന്നാഭികമലാജ്ജാതഃ കർത്താഹമഖിലസ്യ ച**
**ത്വത്തഃ കോ/പ്യധികോ/സ്ത്യത്ര തം ദേവം ബ്രൂഹി മാപതേ**

അങ്ങയുടെ നാഭികമലത്തിൽ ജനിച്ച ഞാനാണല്ലോ ഈ സകലജഗത്തിന്റേയും കർത്താവ്. അങ്ങയെക്കാൾ ആരാധ്യനായ മറ്റാരാണുള്ളത്? ആ ദേവൻ ആരാണെന്ന് അല്ലയോ ലക്ഷ്മീപതേ, എന്നോടു പറഞ്ഞാലും.

**39. ജാനാമ്യഹം ജഗന്നാഥ ത്വാമാദിഃ സർവകാരണം**
**കർത്താ പാലയിതാ ഹർത്താ സമർത്ഥഃ സർവകാര്യകൃത്**

ഹേ ജഗന്നാഥ, അങ്ങ് ആദിയും സർവ്വകാരണവുമാണ്; സ്രഷ്ടാവും രക്ഷിതാവും സംഹർത്താവുമാണ്; കാര്യരൂപമായ എല്ലാറ്റിന്റേയും സമർത്ഥനായ കർത്താവുമാണെന്ന് എനിക്കറിയാം.

**40. ഇച്ഛയാ തേ മഹാരാജ സൃജാമ്യഹമിദം ജഗത്**
**ഹരഃ സംഹരതേ കാലേ സോ/പി തേ വചനേ സദാ**

അങ്ങയുടെ ഇച്ഛ അനുസരിച്ച് ഞാൻ ഈ ജഗത്തു സൃഷ്ടിക്കുന്നു. കാലം എത്തുമ്പോൾ ഹരൻ ഇതിനെ സംഹരിക്കുകയും ചെയ്യുന്നു.അദ്ദേഹവും അങ്ങയുടെ ആജ്ഞാവർത്തിയായിരിക്കുന്നു, എല്ലായ്പ്പോഴും.

**41. സൂര്യോ ഭ്രമതി ചാകാശേ വായുർവാതി ശുഭാശുഭഃ**
**അഗ്നിസ്തപതി പർജ്ജന്യോ വർഷതീശ, ത്വദാജ്ഞയാ**

അങ്ങയുടെ ആജ്ഞയനുസരിച്ചാണ്, സൂര്യൻ ആകാശത്തു സഞ്ചരിക്കുന്നതും വായു മന്ദാനിലനായും കൊടുങ്കാറ്റായും വീശുന്നതും അഗ്നി ജ്വലിക്കുന്നതും മേഘം വർഷിക്കുന്നതും.

**42. ത്വം തു ധ്യായസി കം ദേവം സംശയോ/യം മഹാത്മന**
**ത്വത്തഃ പരം ന പശ്യാമി ദേവം വൈ ഭുവനത്രയേ**

അങ്ങ് ഏതു ദേവനെയാണു ധ്യാനിക്കുന്നത്? ഇതാണ് എന്റെ വലിയ സംശയം. അങ്ങയെ കവിഞ്ഞ ഒരു ദേവനെ ഈ മൂന്നു ലോകത്തും ഞാൻ കാണുന്നുമില്ല.

**43. കൃപാം കൃത്വാ വദസ്വാദ്യ ഭക്തോ/സ്മി തവ സുവ്രത**
**മഹതാം നൈവ ഗോപ്യം ഹി പ്രായഃ കിഞ്ചിദിതി സ്മൃതിഃ**

ദയവായി എന്നോടു പറഞ്ഞാലും; ഞാൻ അങ്ങയുടെ ഭക്തനാണല്ലോ. മഹാന്മാർക്ക് പ്രായേണ ഗോപ്യമായിട്ടൊന്നുംതന്നെ ഇല്ലെന്നാണ് പറയപ്പെടുന്നത്.

**44. തച്ഛ്രുത്വാ വചനം തസ്യ ഹരിരാഹ പ്രജാപതിം**
**ശൃണുഷ്വൈകമനാ ബ്രഹ്മൻ ത്വാം ബ്രവീമി മനോഗതം**

അദ്ദേഹത്തിന്റെ ആ വാക്കുകേട്ടിട്ട് വിഷ്ണു, ബ്രഹ്മാവിനോടു പറഞ്ഞു: ബ്രഹ്മാവേ, ശ്രദ്ധിച്ചു കേൾക്കൂ, എന്റെ മനസ്സിലുള്ളതെന്താണ് എന്ന് ഞാൻ അങ്ങയോടു പറയാം.

**45. യദ്യപി ത്വാം ശിവം മാം ച സ്ഥിതിസൃഷ്ട്യന്തകാരണം**
**തേ ജാനന്തി ജനാഃ സർവേ സദേവാസുരമാനുഷാഃ**

**46. സ്രഷ്ടാ ത്വം പാലകശ്ചാഹം ഹരഃ സംഹാരകാരകഃ**
**കൃതാഃ ശക്ത്യേതി സന്തർക്കഃ ക്രിയതേ വേദപാരഗൈഃ**

അങ്ങയെയും ശിവനെയും എന്നെയും സൃഷ്ടി, സംഹാരം സ്ഥിതി എന്നിവയ്ക്ക് കാരണഭൂതരായിട്ടാണ് ദേവന്മാർ മുതൽ മനുഷ്യർ വരെയുള്ള എല്ലാ ജനങ്ങളും ധരിച്ചിരിക്കുന്നത്. എങ്കിലും, അങ്ങ് സ്രഷ്ടാവായും, ഞാൻ പാലകനായും ഹരൻ എല്ലാം സംഹരിക്കുന്നവനായും തീർന്നിരിക്കുന്നത് പരാശക്തിയുടെ കല്പനയനുസരിച്ചാണെന്നത്രേ വേദപണ്ഡിതന്മാർ കരുതുന്നത്.

**47. ജഗത്സംജനനേ ശക്തിസ്ത്വയി തിഷ്ഠതി രാജസീ**
**സാത്വികീ മയി രുദ്രേ ച താമസീ പരികീർത്തിതാ**

ജഗത്സൃഷ്ടിക്കുള്ള രാജസശക്തി അങ്ങയിൽ കുടികൊള്ളുന്നു. അതുകൊണ്ടത്രേ അങ്ങേയ്ക്കു സൃഷ്ടി നടത്താൻ കഴിയുന്നത്. അതു പോലെ സാത്വികശക്തി എന്നിലും താമസശക്തി രുദ്രനിലും സ്ഥിതി ചെയ്യുന്നു.

**48. തയാ വിരഹിതസ്ത്വം ന തൽക്കർമ്മകരണേ പ്രഭുഃ**
**നാഹം പാലയിതും ശക്തഃ സംഹർത്തും നാപി ശങ്കരഃ**

ആ ശക്തിയെക്കൂടാതെ അങ്ങേയ്ക്ക് സൃഷ്ടിചെയ്യാൻ സാധ്യമല്ല; എനിക്കു പരിപാലിക്കാനും ശങ്കരനു സംഹരിക്കാനും കഴിയുകയില്ല.

**49. തദധീനാ വയം സർവ്വേ വർത്താമഃ സതതം വിഭോ**
**പ്രത്യക്ഷേ ച പരോക്ഷേ ച ദൃഷ്ടാന്തം ശൃണു സുവ്രത**

ആ ശക്തിക്ക് അധീനരായിട്ടാണ് നാമെല്ലാം എല്ലായ്പ്പോഴും കഴിയുന്നത്. അതിന് പ്രത്യക്ഷവും പരോക്ഷവുമായ തെളിവുണ്ട്, കേട്ടാലും.

**50. ശേഷേ സ്വപിമി പര്യങ്കേ പരതന്ത്രോ ന സംശയഃ**
**തദധീനഃ സദോത്തിഷ്ഠേ കാലേ കാലവശം ഗതഃ**

ആദിശേഷനിൽ കിടന്നാണ് ഞാൻ ഉറങ്ങുന്നത്. അതുകൊണ്ടുതന്നെ പരതന്ത്രനാണെന്നതിൽ സംശയമില്ല. ആ ശക്തിക്കു വിധേയനായിട്ട് സമയമാകുമ്പോൾ ഞാൻ ഉണരുന്നു.

**51. തപശ്ചരാമി സതതം തദധീനോഽസ്മ്യഹം സദാ**
**കദാചിത് സഹ ലക്ഷ്മ്യാച വിഹരാമി യഥാസുഖം**

സദാ ആ ശക്തിക്കു വിധേയനായ ഞാൻ എല്ലായ്പ്പോഴും തപസ്സു ചെയ്യുകയാണ്. ചിലപ്പോൾ ലക്ഷ്മിയോടൊത്ത് ഇഷ്ടം പോലെ വിഹരിച്ചെന്നും വരാം.

**52. കദാചിദ്ദാനവൈഃ സാർദ്ധം സംഗ്രാമം പ്രകരോമ്യഹം**
**ദാരുണം ദേഹദമനം സർവലോകഭയങ്കരം**

ചിലപ്പോൾ ദാനവന്മാരുമായി, ലോകമെല്ലാം ഭയപ്പെടുന്നതും ശരീരക്ലേശം ഉണ്ടാക്കുന്നതും ഭയങ്കരവുമായ യുദ്ധം ചെയ്യേണ്ടിവരുന്നു.

**53. പ്രത്യക്ഷം തവ ധർമ്മജ്ഞ തസ്മിന്നേകാർണ്ണവേ പുരാ**
**പഞ്ചവർഷ സഹസ്രാണി ബാഹുയുദ്ധം മായാകൃതം**

ധർമ്മം അറിയുന്നവനേ, അങ്ങു നേരിട്ടു കണ്ടതാണല്ലോ പണ്ട് ആ പ്രളയജലത്തിൽ നിന്നു കൊണ്ട് ഞാൻ അയ്യായിരം വർഷം ബാഹുയുദ്ധം ചെയ്തത്.

**54. തൗ കർണ്ണമലജൗ ദുഷ്ടൗ ദാനവൗ മദഗർവിതൗ**
**ദേവ, ദേവ്യാഃ പ്രസാദേന നിഹതൗ മധുകൈടഭൗ**

ദുഷ്ടന്മാരും അഹങ്കാരഗർവിതരും കർണ്ണമലത്തിൽ നിന്ന് ജനിച്ചവരുമായ മധുകൈടഭാസുരന്മാർ ദേവീ പ്രസാദത്താലാണ് കൊല്ലപ്പെട്ടത്. മഹാവിഷ്ണുവിന്റെ രണ്ടു ചെവികളിൽ നിന്നും ഒലിച്ചു ചാടിയ കർണ്ണമലത്തിൽ നിന്നാണ് മധുകൈടഭന്മാരുടെ ജനനം. അയ്യായിരം വർഷം യുദ്ധം ചെയ്തിട്ടും വിഷ്ണുവിന് അവരെ ജയിക്കാൻ കഴിഞ്ഞില്ല. അതിനാൽ വിഷ്ണു ദേവിയെ പൂജിച്ചു തുടങ്ങി. അങ്ങനെ ദേവിയുടെ പ്രസാദം കൊണ്ടാണ് അവരെ നിഗ്രഹിക്കാൻ കഴിഞ്ഞത്.

**55. തദാ ത്വയാ ന കിം ജ്ഞാതം കാരണം തു പരാത്പരം**
**ശക്തിരൂപം മഹാഭാഗ, കിം പൃച്ഛസി പുനഃ പുനഃ**

അന്ന് അങ്ങ് അറിഞ്ഞില്ലേ, പരമകാരണമായിരിക്കുന്നത് ശക്തിരൂപമാണെന്ന്? പിന്നെ എന്തിനു വീണ്ടും വീണ്ടും ചോദിക്കുന്നു?

**56. യദിച്ഛഃ പുരുഷോ ഭൂത്വാ വിചരാമി മഹാർണ്ണവേ**
**കച്ഛപഃ കോലസിംഹശ്ച വാമനശ്ച യുഗേ യുഗേ**

ആ പരാശക്തി ഇച്ഛിച്ച രൂപത്തിലായിത്തീർന്ന ഞാൻ മഹാസമുദ്രത്തിൽ സഞ്ചരിക്കുന്നു; യുഗംതോറും ആമയായും പന്നിയായും സിംഹമായും വാമനനായും രൂപമെടുക്കുന്നു.

**57. ന കസ്യാപി പ്രിയോ ലോകേ തിര്യക്‌യോനിഷു സംഭവഃ**
**നാ ഭവം സ്വേച്ഛയാ വാമവരാഹാദിഷു യോനിഷു**

ലോകത്ത് ആരും ഇഷ്ടപ്പെടുകയില്ലല്ലോ തിര്യക്‌യോനിയിൽ ജനിക്കുവാൻ. ഞാൻ ആഗ്രഹിച്ചിട്ടല്ല, വരാഹാദി തിര്യക്കുകളായി ജനിച്ചത്. പരാശക്തി ഇച്ഛിച്ചിട്ടാണ് ഇത്തരം ജന്മമെടുക്കേണ്ടിവന്നത് എന്നർത്ഥം.

**58. വിഹായ ലക്ഷ്മ്യാ സഹ സംവിഹാരം**
**കോ യാതി മത്സ്യാദിഷു ഹീനയോനിഷു**
**ശയ്യാം ച മുക്ത്വാ ഗരുഡാസനസ്ഥഃ**
**കരോമി യുദ്ധം വിപുലം സ്വതന്ത്രഃ**

ലക്ഷ്മീദേവിയുമൊത്തുള്ള വിഹാരം വേണ്ടെന്നുവച്ച് ആരു ചെന്ന്, മത്സ്യം തുടങ്ങിയ നികൃഷ്ടജീവികളായി ജനിക്കും? കിടക്കവിട്ട് ഗരുഡവാഹനനായി അസ്വാതന്ത്ര്യമില്ലാതെ വലിയ യുദ്ധവും എനിക്കു ചെയ്യേണ്ടി വരുന്നു.

**59. പുരാ പുരസ്തേഽജ ശിരോമദീയം**
**ഗതം ധനുർജ്യാസ്ഖലനാത് ക്വചാപി**
**ത്വയാ തദാ വാജിശിരോ ഗൃഹീത്വാ**
**സംയോജിതം ശില്പിവരേണ ഭൂയഃ**

ഹേ അജ, പണ്ട് അങ്ങയുടെ മുമ്പിൽവച്ച്, വില്ലിന്റെ ഞാൺ പൊട്ടിയതുനിമിത്തം എന്റെ തല എങ്ങോ തെറിച്ചുപോയല്ലോ; അപ്പോൾ ശില്പിപ്രമുഖനായ അങ്ങ് എവിടെ നിന്നോ കുതിരത്തലകൊണ്ടു വന്ന് കൂട്ടിചേർത്തു.

**60. ഹയാനനോഽഹം പരികീർത്തിതശ്ച**
**പ്രത്യക്ഷമേതത്തവ ലോകകർത്തഃ**
**വിഡംബനേയം കില ലോകമദ്ധ്യേ**
**കഥം ഭവേദാത്മപരോ യദി സ്യാത്**

അങ്ങനെ ഞാൻ ഹയാനനൻ എന്ന് പ്രസിദ്ധനാവുകയും ചെയ്തു. ഹേ ലോകസ്രഷ്ടാവേ, അങ്ങ് ഇതു നേരിട്ടു കണ്ടതാണല്ലോ. ഇതെല്ലാം ലോകബോധ്യത്തിനായുള്ള കബളിപ്പിക്കലല്ലേ? സ്വതന്ത്രനായിരുന്നെങ്കിൽ ഇങ്ങനെയൊക്കെ സംഭവിക്കുമോ?

61. **തസ്മാന്നാഹം സ്വതന്ത്രോƒസ്മി**
**ശക്ത്യധീനോƒസ്മി സർവഥാ**
**താമേവ ശക്തിം സതതം**
**ധ്യായാമി ച നിരന്തരം**

അതുകൊണ്ട് ഞാൻ സ്വതന്ത്രനല്ല; എല്ലാ വിധത്തിലും പരാശക്തിക്കു അധീനനാണ്. ആ ശക്തിയെത്തന്നെ എല്ലായ്പ്പോഴും തുടർച്ചയായി ധ്യാനിക്കുകയും ചെയ്യുന്നു.

62. **നാതഃ പരതരം കിഞ്ചിൽ ജാനാമി കമലോത്ഭവ**
**ഇത്യുക്തം വിഷ്ണുനാ തേന പത്മയോനേസ്തു സന്നിധൗ**

ഹേ കമലോത്ഭവ, ഇതിൽ കൂടുതലായി എനിക്ക് ഒന്നും അറിഞ്ഞുകൂടാ എന്ന് ബ്രഹ്മാവിന്റെ സന്നിധിയിൽ വച്ച് വിഷ്ണു പറയുകയുണ്ടായി.

### നാരദ ഉവാച

63. **തേന ചാപ്യഹമുക്തോƒസ്മി തഥൈവ മുനിപുംഗവ,**
**തസ്മാത്ത്വമപി കല്യാണ പുരുഷാർത്ഥാപ്തിഹേതവേ**

64. **അസംശയം ഹൃദംഭോജേ ഭജ ദേവീപദാംബുജം**
**സർവ്വം ദാസ്യതി സാ ദേവീ യദ്യദിഷ്ടം ഭവേത്തവ**

വിഷ്ണു പറഞ്ഞപ്രകാരം തന്നെ എന്റെ പിതാവായ ബ്രഹ്മദേവൻ എന്നോടും പറഞ്ഞു. അതുകൊണ്ട് സംശയിക്കേണ്ട, അങ്ങും ഹൃത്ക്കമലത്തിൽ ദേവീ തൃപ്പാദങ്ങൾ തന്നെ ഭജിച്ചുകൊള്ളുക. അങ്ങേയ്ക്ക് അഭീഷ്ടമെന്തോ അതെല്ലാം ആ ദേവി നൽകും.

### സൂത ഉവാച

65. **നാരദേനൈവമുക്തസ്തു വ്യാസഃ സത്യവതീ സുതഃ**
**ദേവീപാദാബ്ജനിഷ്ണാതഃ തപസേ പ്രയയൗ ഗിരൗ**

നാരദൻ ഇങ്ങനെ പറഞ്ഞതുകേട്ട് സത്യവതീപുത്രനായ വ്യാസൻ ദേവീ പാദം തന്നെ സ്മരിച്ചുകൊണ്ട് തപസ്സിനായി മേരുപർവ്വതത്തിലേക്കു പോയി.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
ചതുർത്ഥോƒധ്യായഃ

## അഥ പഞ്ചമോƒദ്ധ്യായഃ

### ഋഷയ ഊചുഃ

1. **സൂതാസ്മാകം മനഃ കാമം മഗ്നം സംശയസാഗരേ**
**യഥോക്തം മഹദാശ്ചര്യം ജഗദ്വിസ്മയകാരകം**

2. **യന്മൂർദ്ധാ മാധവസ്യാപി ഗതോ ദേഹാത് പുനഃ പരം**
**ഹയഗ്രീവസ്തതോ ജാതഃ സർവ്വകർത്താ ജനാർദ്ദനഃ**

ലോകത്തെ വിസ്മയിപ്പിക്കുന്നതും അദ്ഭുതം നിറഞ്ഞതുമായ കഥ കേട്ടിട്ട് ഞങ്ങളുടെ മനസ്സ് ശരിക്കും സംശയസമുദ്രത്തിൽ മുങ്ങിപ്പോയിരിക്കുന്നു. കാരണം വിഷ്ണുവിന്റെ ശിരസ്സുപോലും ദേഹത്തിൽനിന്ന് തെറിച്ചുപോയെന്നും പിന്നെ സകലത്തിന്റേയും കർത്താവായ ആ മഹാവിഷ്ണു ഹയഗ്രീവനായി ജനിച്ചുവെന്നും അങ്ങു പറഞ്ഞുവല്ലോ.

**3. വേദോപി സ്തൗതി യം നിത്യം ദേവാഃ സർവ്വേ യദാശ്രയാഃ**
**ആദിദേവോ ജഗന്നാഥഃ സർവ്വകാരണകാരണഃ**

**4. തസ്യാപി വദനം ഛിന്നം ദൈവയോഗാത് കഥം തദാ**
**തത്സർവ്വം കഥയാശു ത്വം വിസ്തരേണ മഹാമതേ**

വേദം പോലും ആരെയാണോ നിത്യനെന്നു കരുതി സ്തുതിക്കുന്നത്, ദേവന്മാരെല്ലാം ആരെയാണോ ആശ്രയിക്കുന്നത്, ആദിദേവനും ജഗന്നാഥനും സർവ്വകാരണങ്ങൾക്കും കാരണഭൂതനുമായ അദ്ദേഹത്തിന്റെ ശിരസ്സുപോലും ദൈവനിയോഗത്താൽ അന്ന് എങ്ങനെ മുറിഞ്ഞുപോയെന്നുള്ള കഥയെല്ലാം മഹാബുദ്ധിമാനായ സൂത, അങ്ങ് വിസ്തരിച്ചു പറയണം.

### സൂത ഉവാച

**5. ശ്രുണ്വന്തു മുനയഃ സർവ്വേ സാവധാനാഃ സമന്തതഃ**
**ചരിതം ദേവദേവസ്യ വിഷ്ണോഃ പരമതേജസഃ**

ദേവദേവനും പരമതേജസ്വിയുമായ വിഷ്ണുവിന്റെ ചരിതം മുഴുവൻ മഹർഷിമാരേ, എല്ലാവരും ശ്രദ്ധിച്ചു കേൾക്കുവിൻ.

**6. കദാചിദ്ദാരുണം യുദ്ധം കൃത്വാ ദേവഃ സനാതനഃ**
**ദശവർഷസഹസ്രാണി പരിശ്രാന്തോ ജനാർദ്ദനഃ**

ഒരിക്കൽ സനാതനായ ഭഗവാൻ ജനാർദ്ദനൻ പതാനായിരം വർഷം നീണ്ടുനിന്ന അതിഭയങ്കരമായ യുദ്ധം ചെയ്തു ക്ഷീണിച്ചു.

**7. സമേ ദേശേ ശുഭേ സ്ഥാനേ കൃത്വാ പത്മാസനം വിഭുഃ**
**അവലംബ്യ ധനുഃ സജ്യം കണ്ഠദേശേ ധരാസ്ഥിതം**

സമതലപ്രദേശത്ത് ഒരു നല്ല സ്ഥാനം നോക്കി, അദ്ദേഹം ഞാൺ മുറുക്കിക്കെട്ടി താഴെ കുത്തി നിർത്തിയ വില്ലിൽ കഴുത്ത് ചായ്ച്ച് പത്മാസനം പൂണ്ട് ഇരിപ്പായി.

**8. ദത്വാ ഭാരം ധനുഷ്കോട്യാം നിദ്രാമാപ രമാപതിഃ**
**ശ്രാന്തത്വാ ദ്ദൈവയോഗാച്ച ജാതസ്തത്രാതിനിദ്രിതഃ**

വില്ലിന്റെ തുമ്പിൽ ഭാരം കൊടുത്ത് രമാപതിയായ അദ്ദേഹം ഉറക്കമായി. ക്ഷീണം കൊണ്ടും ദൈവനിയോഗം കൊണ്ടും ഒന്നുമറിയാത്ത ഉറക്കത്തിലാണദ്ദേഹം വീണുപോയത്.

**9. തദാ കാലേന കിയതാ ദേവാഃ സർവ്വേ സവാസവാഃ**
**ബ്രഹ്മേശസഹിതാഃ സർവ്വേ യജ്ഞം കർത്തും സമുദ്യതാഃ**

ഏതാനും കാലം കഴിഞ്ഞപ്പോൾ ഇന്ദ്രൻ ഉൾപ്പെടെയുള്ള ദേവന്മാരും ബ്രഹ്മാവും ശിവനും എല്ലാം ചേർന്ന് ഒരു യജ്ഞം നടത്താൻ ഒരുക്കം കൂട്ടി.

**10. ഗതാഃ സർവ്വേഥ വൈകുണ്ഠം ദ്രഷ്ടും ദേവം ജനാർദ്ദനം**
**ദേവകാര്യാർത്ഥസിദ്ധ്യർത്ഥം മഖാനാമധിപം പ്രഭും**

ദേവകാര്യം സാധിക്കുന്നതിനുവേണ്ടി യജ്ഞത്തിന്റെ അധിപനും പ്രഭുവുമായ ജനാർദ്ദനനെ ദർശിക്കുന്നതിനായി എല്ലാവരും കൂടി വൈകുണ്ഠത്തിലേക്കു പോയി.

**11. അദൃഷ്ട്വാ തു തദാ തത്ര ജ്ഞാനദൃഷ്ട്യാ വിലോക്യ തേ**
**യത്രാസ്തേ ഭഗവാൻ വിഷ്ണുഃ ജഗ്മുസ്തത്ര തദാ സുരാഃ**

വൈകുണ്ഠത്തിൽ കാണാത്തതുകൊണ്ട് ഭഗവാൻ വിഷ്ണു എവിടെയാണെന്ന് ജ്ഞാനദൃഷ്ട്യാ അറിഞ്ഞിട്ട് ദേവന്മാരെല്ലാം അവിടേക്കുപോയി.

**12. ദദൃശുസ്തേ തദേശാനം യോഗനിദ്രാവശം ഗതം**
**വിചേതനം വിഭും വിഷ്ണും തത്രാസാംചക്രിരേ സുരാഃ**

വിഭുവായ വിഷ്ണുവിനെ യോഗനിദ്രയ്ക്കധീനനായി ചലനമറ്റ് ഇരിക്കുന്നതു കണ്ടിട്ട് ദേവന്മാരെല്ലാം അവിടെ അങ്ങനെ തന്നെ നിന്നുപോയി.

**13. സ്ഥിതേഷു സർവ്വദേവേഷു നിദ്രാസുപ്തേ ജഗത്പതൗ**
**ചിന്താമാപുഃ സുരാഃ സർവ്വേ ബ്രഹ്മരുദ്രപുരോഗമാഃ**

ദേവന്മാരെല്ലാം അങ്ങനെ നില്ക്കുകയാണ്. ജഗത്പതിയായ വിഷ്ണു നല്ല നിദ്രയിലും. അപ്പോൾ ബ്രഹ്മാവ് ശിവൻ തുടങ്ങിയ ദേവന്മാർ ചിന്താധീനരായി.

**14. താനുവാച തതഃ ശക്രഃ കിം കർത്തവ്യം സുരോത്തമാഃ**
**നിദ്രാഭംഗഃ കഥം കാര്യഃ ചിന്തയന്തു സുരോത്തമാഃ**

അപ്പോൾ ദേവേന്ദ്രൻ അവരോടു പറഞ്ഞു: ദേവമുഖ്യന്മാരേ,എന്താണ് ഇപ്പോൾ നാം ചെയ്യേണ്ടത്? വിഷ്ണുവിന്റെ നിദ്രയ്ക്ക് എങ്ങനെയാണ് ഭംഗം വരുത്തേണ്ടതെന്ന് ആലോചിച്ചാലും.

**15. തമുവാച തദാ ശംഭുർ നിദ്രാഭംഗേ/സ്തി ദൂഷണം**
**കാര്യം ചൈവ പ്രകർത്ത്വ്യം യജ്ഞസ്യ സുരസത്തമാഃ**

അതു കേട്ടിട്ട് ശംഭു പറഞ്ഞു: ദേവോത്തമന്മാരേ, നിദ്രാഭംഗം ചെയ്യുന്നതു ദോഷമാണ്. എന്നാൽ യജ്ഞകാര്യം നിർവ്വഹിക്കുകയും വേണം

**16. ഉത്പാദിതാ തദാ വമ്രീ ബ്രഹ്മണാ പരമേഷ്ഠിനാ**
**തയാ ഭക്ഷയിതും തത്ര ധനുഷോ/ഗ്രം ധരാസ്ഥിതം**

ഉടൻതന്നെ പരമേഷ്ഠിയായ (സർവ്വലോകശ്രേഷ്ഠമായ സത്യലോകത്തിന് ഉടയവനായ) ബ്രഹ്മാവ്,മണ്ണിൽ ഉറച്ചിരിക്കുന്ന വില്ലിന്റെ അഗ്രം തീറ്റിക്കാമെന്നു കരുതി ചിതലിനെ സൃഷ്ടിച്ചു.

**17. ഭക്ഷിതേ/ഗ്രേ തദാ/നിമ്നം ഗമിഷ്യതി ശരാസനം**
**തദാ നിദ്രാ വിമുക്തോ/സൗ ദേവദേവോ ഭവിഷ്യതി**

അഗ്രം ചിതലു തിന്നാലുടൻ ഞാൺ പൊട്ടി വില്ല് നിവർന്നു കൊള്ളും. അപ്പോൾ ദേവദേവനായ ഇദ്ദേഹം നിദ്രയിൽനിന്ന് ഉണരുകയും ചെയ്യും.

**18. ദേവകാര്യം തദാ സർവ്വം ഭവിഷ്യതി ന സംശയഃ**
**സ വമ്രീം സന്ദിദേശാഥ ദേവദേവഃ സനാതനഃ**

അപ്പോൾ ദേവകാര്യമെല്ലാം നിറവേറപ്പെടുമെന്നതിൽ സംശയമില്ല.അതുകൊണ്ട് നിത്യനും ദേവദേവനുമായ ബ്രഹ്മാവ് ചിതലിനെ ഇക്കാര്യം അറിയിച്ചു.

**19. തമുവാച തദാ വമ്രീ ദേവദേവസ്യ മാപതേഃ**
**നിദ്രാഭംഗഃ കഥം കാര്യോ ദേവസ്യ ജഗതാം ഗുരോഃ**

അതുകേട്ട് ചിതൽ ബ്രഹ്മാവിനോടു ചോദിച്ചു: ദേവദേവനും ജഗദ്ഗുരുവുമായ ലക്ഷ്മീപതിയുടെ നിദ്രയെ ഭഞ്ജിക്കുന്നത് എങ്ങനെയാണ്? അതു ശരിയാണോ?

**20. നിദ്രാഭംഗഃ കഥാച്ഛേദോ ദംപത്യോഃ പ്രീതിഭേദനം**
**ശിശുമാതൃവിഭേദശ്ച ബ്രഹ്മഹത്യാസമം സ്മൃതം**

ഉറക്കത്തിൽ നിന്ന് ഉണർത്തുക, കഥാരസത്തിൽ മുഴുകിയിരിക്കെ വിഘ്നമുണ്ടാക്കുക, ദമ്പതികളുടെ സ്വൈരസല്ലാപത്തിന് തടസ്സമുണ്ടാക്കുക, അമ്മയെയും കുഞ്ഞിനെയും വേർപെടുത്തുക ഇവയെല്ലാം ബ്രഹ്മഹത്യയ്ക്കു തുല്യമാണെന്നു പറയപ്പെടുന്നു.

21. തത്കഥം ദേവദേവസ്യ കരോമി സുഖനാശനം
കിം ഫലം ഭക്ഷണാദ്ദേവ യേന പാപം കരോമ്യഹം

അതിനാൽ ദേവദേവനായ അദ്ദേഹത്തിന്റെ സുഖം ഞാൻ എങ്ങനെ കെടുത്തും? വില്ലിന്റെ അഗ്രം തിന്നുന്നതുകൊണ്ട് ഞാൻ പാപം ചെയ്യുന്നു. അല്ലാതെന്തു ഫലം?

22. സർവ്വഃ സ്വാർത്ഥവശോലോകഃ കുരുതേ പാതകം കില
തസ്മാദഹം കരിഷ്യാമി സ്വാർത്ഥമേവ പ്രഭക്ഷണം

സ്വാർത്ഥത്തിന് അടിമയായിത്തീർന്ന ജനമെല്ലാം പാതകം ചെയ്യുന്നു. അതുകൊണ്ട് ഞാൻ ആ സ്വാർത്ഥത്തെ തന്നെ നല്ല തീറ്റയാക്കിക്കൊള്ളാം. സ്വാർത്ഥതയെ നശിപ്പിച്ച് പാപം ചെയ്യാതെയിരിക്കാമെന്നർത്ഥം.

ബ്രഹ്മോവാച

23. തവ ഭാഗം കരിഷ്യാമോ മഖമധ്യേ യഥാ ശ്രുണു
തേന ത്വം കുരു കാര്യം നോ വിഷ്ണും ബോധയ മാചിരം

യജ്ഞമധ്യത്തിൽ, നിനക്ക് ഒരു ഭാഗം ഞങ്ങൾ തന്നുകൊള്ളാം. (യജ്ഞഭാഗം നൽകുന്നത് അംഗീകാരത്തിന്റെയും ഉന്നതപദവിയുടെയും ചിഹ്നമായിട്ടായിരുന്നു.) അതുകൊണ്ട് നീ ഞങ്ങളുടെ കാര്യം സാധിക്കണം. വിഷ്ണുവിനെ ഉണർത്താൻ വൈകിക്കേണ്ട.

24. ഹോമകർമ്മണി പാർശ്വേ ച ഹവിർദ്ദാനാത് പതിഷ്യതി
തത്തേ ഭാഗം വിജാനീഹി കുരുകാര്യം ത്വരാന്വിതാ

ഹോമകർമ്മത്തിൽ, ഹവിസ്സു (ഹോമദ്രവ്യം) പകരുമ്പോൾ ചുറ്റും കുറെ വീഴും.അത് നിന്റെ ഭാഗമാണെന്ന് ധരിച്ചുകൊള്ളു. വേഗം ഞങ്ങളുടെ കാര്യം നിറവേറ്റിത്തരു.

സൂതഉവാച

25. ഇത്യുക്താ ബ്രഹ്മണാ വമ്രീ ധനുഷോഽഗ്രം ത്വരാന്വിതാ
ചഖാദ സംസ്ഥിതം ഭൂമൗ വിമുക്താ ജ്യാ തദാഽഭവത്

ബ്രഹ്മാവ് ഇങ്ങനെ പറഞ്ഞപ്പോൾ ചിതൽ വളരെ വേഗം വില്ലിന്റെ മണ്ണിലൂന്നി നിന്ന അഗ്ര ഭാഗം തിന്നു തുടങ്ങി. പെട്ടെന്നു തന്നെ ഞാൺ പൊട്ടി.

26. പ്രത്യഞ്ചായാം വിമുക്തായാം മുക്താ കോടിസ്തഥോത്തരാ
ശബ്ദഃ സമഭവത്ഘോരഃ തേന ത്രസ്താഃ സുരാസ്തദാ

കീഴ്‌വശത്തെ ഞാൺ വിട്ടപ്പോൾ മുകൾഭാഗം പൊന്തി വേർപെട്ടു. അതോടെ ഘോരമായ ഒരു ശബ്ദമുണ്ടായി. അതുകേട്ട് ദേവന്മാരെല്ലാം ഭയപ്പെട്ടു.

27. ബ്രഹ്മാണ്ഡം ക്ഷുഭിതം സർവ്വം വസുധാ കമ്പിതാ തദാ
സമുദ്രാശ്ച സമുദ്വിഗ്നാഃ ത്രേസുശ്ച ജലജന്തവഃ

അതുകേട്ട് ബ്രഹ്മാണ്ഡങ്ങളെല്ലാം ഇളകിമറിഞ്ഞു; ഭൂമി വിറച്ചു; സമുദ്രങ്ങൾ സംഭ്രമിച്ചു; ജലജന്തുക്കൾ ഞെട്ടി.

28. വവുർവാതാസ്തഥാ ചോഗ്രാഃ പർവ്വതാശ്ച ചകമ്പിരേ
ഉൽക്കാപാതാ മഹോത്പാതാ ബഭ്രൂവുർദുഃഖശംസിനഃ

അതുപോലെ കൊടുങ്കാറ്റ് ആഞ്ഞടിച്ചു. പർവ്വതങ്ങൾ പ്രകമ്പനം കൊണ്ടു. ദുഃഖസൂചകങ്ങളായ ദുർനിമിത്തങ്ങൾ–ഭൂകമ്പം, കൊള്ളിമീൻ വീഴ്ച തുടങ്ങിയവ പലതും ഉണ്ടായി.

**29. ദിശോ ഘോരതരാശ്ചാസൻ സൂര്യോ*f*പ്യസ്തംഗതോ*f*ഭവത്**
**ചിന്താമാപുഃ സുരാഃ സർവ്വേ കിം ഭവിഷ്യതി ദുർദിനേ**

ദിക്കുകളെല്ലാം ഭയങ്കരമായിട്ട് ഉരുണ്ടുകൂടി. സൂര്യൻ അസ്തമിച്ചു. ഈ ദുർദിനത്തിൽ എന്താണു സംഭവിക്കുകയെന്ന് ദേവന്മാരെല്ലാം ആലോചിക്കാൻ തുടങ്ങി.

**30. ഏവം ചിന്തയതാം തേഷാം മൂർദ്ധാ വിഷ്ണോഃ സകുണ്ഡലഃ**
**ഗതഃ സമുകുടഃ ക്വാപി ദേവദേവസ്യ താപസാഃ**

അവർ അങ്ങനെ ആലോചിച്ചുകൊണ്ടിരിക്കെ, താപസന്മാരേ, ദേവദേവനായ വിഷ്ണുവിന്റെ ശിരസ് കിരീടത്തോടും കുണ്ഡലത്തോടും കൂടി എവിടെയോ തെറിച്ചുപോയി.

**31. അന്ധകാരേ തദാ ഘോരേ ശാന്തേ ബ്രഹ്മഹരൗ തദാ**
**ശിരോഹീനം ശരീരം തു ദദൃശാതേ വിലക്ഷണം**

ഘോരമായ അന്ധകാരം ഒട്ടൊന്നടങ്ങിയപ്പോൾ, ബ്രഹ്മാവും ശിവനും വിഷ്ണുവിന്റെ ശിരസ്സില്ലാത്ത വിലക്ഷണമായ ശരീരമാണു കണ്ടത്.

**32. ദൃഷ്ട്വാ കബന്ധം വിഷ്ണോസ്തേ വിസ്മിതാഃ സുരസത്തമാഃ**
**ചിന്താസാഗരമഗ്നാശ്ച രുരുദുഃ ശോകകർശിതാഃ**

വിഷ്ണുവിന്റെ തലയറ്റ ശരീരം കണ്ട് ആ ദേവശ്രേഷ്ഠന്മാരെല്ലാം ചിന്താസമുദ്രത്തിൽ മുഴുകി, ശോകതപ്തരായി വിലപിച്ചു.

**33. ഹാ നാഥ കിം പ്രഭോ ജാതമത്യദ്ഭുതമമാനുഷം**
**വൈശസം സർവ്വദേവാനാം ദേവദേവ, സനാതന**

ഹേ നാഥ, ദേവദേവ, സനാതന, പ്രഭോ എന്ത് അത്യദ്ഭുതവും അമാനുഷവുമായതാണ് സംഭവിച്ചത്? ദേവന്മാർക്കെല്ലാം നരകം തന്നെ.

**34. മായേയം കസ്യദേവസ്യ യയാ തേ*f*ദ്യ ശിരോഹൃതം**
**അച്ഛേദ്യസ്ത്വമഭേദ്യോ*f*സി അപ്രദാഹ്യോ*f*സി സർവ്വദാ**

അങ്ങയുടെ ശിരസ്സ് തെറിച്ചുപോയത് ഏതു ദേവന്റെ മായകൊണ്ടാണ്? അങ്ങ് എന്നും അച്ഛേദ്യനും അഭേദ്യനും അദാഹ്യനുമാണല്ലോ.

**35. ഏവം ഗതേ ത്വയി വിഭോ മരിഷ്യന്തി ച ദേവതാഃ**
**കീദൃശസ്ത്വയി നഃ സ്നേഹഃ സ്വാർത്ഥേനൈവ രുദാമഹേ**

വിഭോ, അങ്ങ് ഇങ്ങനെ പൊയ്പ്പോകെ ദേവതകൾ എല്ലാം മരിക്കും. അങ്ങയോടു ഞങ്ങൾക്കു തോന്നുന്ന സ്നേഹം എങ്ങനെയുള്ളതാണ്? സ്വാർത്ഥമായി ഞങ്ങൾ കരയുകയാണ്.

**36. നായം വിഘ്നഃ കൃതോ ദൈത്യൈഃ ന യക്ഷൈർന്നച രാക്ഷസൈഃ**
**ദേവൈരേവകൃതഃ കസ്യ ദൂഷണം ച രമാപതേ**

ഈ വിഘ്നം വരുത്തിവച്ചത് ദൈത്യന്മാരോ യക്ഷന്മാരോ രാക്ഷസന്മാരോ അല്ല. ഹേ രമാപതേ, അങ്ങയോടു തെറ്റു ചെയ്തത് ദേവന്മാർ തന്നെയാണ്.

**37. പരാധീനാഃ സുരാഃ സർവ്വേ കിം കുർമ്മഃ ക്വ വ്രജാമ ച**
**ശരണം നൈവ ദേവേശ സുരാണാം മൂഢചേതസാം**

ദേവന്മാരെല്ലാം ഇപ്പോൾ പരാധീനരായിരിക്കുന്നു. ഞങ്ങൾ എന്തു ചെയ്യട്ടെ? എവിടെ പോകും? ഹേ ദേവേശ, മൂഢബുദ്ധികളായ ഈ ദേവന്മാർക്ക് ഇനി ആരും ശരണമില്ല.

**38. ന ചൈഷാ സാത്വികീ മായാ രാജസീ ന ച താമസീ**
**യയാ ഛിന്നം ശിരസ്തേƒദ്യ മായേശസ്യ ജഗദ്ഗുരോഃ**

മായയുടെ അധിപനും ജഗദ്ഗുരുവുമായ അവിടുത്തെ ശിരസ്സിപ്പോൾ അറ്റു പോയത് സാത്വികമോ രാജസമോ താമസമോ ആയ മായ കൊണ്ടല്ല.

**39. ക്രന്ദമാനാൻ തദാ ദൃഷ്ട്വാ ദേവാൻ ശിവപുരോഗമാൻ**
**ബ്രുഹസ്പതിസ്തദോവാച ശമയൻ വേദവിത്തമഃ**

ശിവപ്രമുഖന്മാരായ ദേവന്മാർ ഇങ്ങനെ വിലപിക്കെ, അവരെ ആശ്വസിപ്പിച്ചുകൊണ്ട് വേദജ്ഞരിൽ ശ്രേഷ്ഠനായ ബൃഹസ്പതി പറഞ്ഞു:

**40. രുദിതേന മഹാഭാഗാഃ ക്രന്ദിതേന തഥാപി കിം?**
**ഉപായശ്ചാത്ര കർത്തവ്യഃ സർവ്വഥാ ബുദ്ധിഗോചരഃ**

മഹാഭാഗ്യവാന്മാരേ, കരഞ്ഞതുകൊണ്ടോ അലമുറയിട്ടതുകൊണ്ടോ എന്തു പ്രയോജനം? ഏതു വിധേനയും, ആലോചിച്ച് ഒരു ഉപായം കണ്ടു പിടിക്കുകയാണു വേണ്ടത്.

**41. ദൈവം പുരുഷകാരശ്ച ദേവേശസദൃശാവുഭൗ**
**ഉപായശ്ച വിധാതവ്യോ ദൈവാത്ഫലതി സർവ്വഥാ**

ദേവേശ, ഭാഗ്യവും പുരുഷപ്രയത്നവും രണ്ടും തുല്യപ്രധാനങ്ങൾ തന്നെ. ഏതു പ്രകാരത്തിലായാലും പരിഹാരകർമ്മം നാം ചെയ്യേണ്ടതാണ്. ഭാഗ്യമുണ്ടെങ്കിൽ അതു ഫലവത്താകും.

**ഇന്ദ്ര ഉവാച**

**42. ദൈവമേവ പരം മന്യേ ധിക് പൗരുഷമനർത്ഥകം**
**വിഷ്ണോരപി ശിരഃ ഛിന്നം സുരാണാം ചൈവ പശ്യതാം**

അപ്പോൾ ഇന്ദ്രൻ പറഞ്ഞു: ഭാഗ്യം തന്നെയാണു വലുത്. പൗരുഷം എത്ര അർത്ഥശൂന്യം! ദേവന്മാർ നോക്കിനില്ക്കെത്തന്നെ വിഷ്ണുവിന്റെ പോലും ശിരസ്സറ്റല്ലോ.

**ബ്രഹ്മോവാച**

**43. അവശ്യമേവ ഭോക്തവ്യം കാലേനാപാദിതം ച യത്**
**ശുഭം വാപ്യശുഭം വാപി ദൈവം കോƒതിക്രമേത് പുനഃ**

കാലംകൊണ്ട് നേടിയത് എന്തോ അത് ശുഭമായാലും അശുഭമായാലും അനുഭവിച്ചേ മതിയാവൂ. ആര് ആ വിധിയെ മറി കടക്കും?

**44. ദേഹവാൻ സുഖദുഃഖാനാം ഭോക്താ നൈവാത്ര സംശയഃ**
**യഥാ കാലവശാത്കൃത്തം ശിരോ മേ ശംഭുനാ പുരാ**

ദേഹമുള്ളവനാണ് സുഖ ദുഃഖങ്ങൾ അനുഭവിക്കുന്നത്. ഇക്കാര്യത്തിൽ സംശയമില്ല. എങ്ങനെയെന്നാൽ കാലത്തിനു വിധേയനായി ശംഭു പണ്ട് എന്റെ ശിരസ്സു മുറിച്ചു. (ഈ കഥ പഞ്ചമസ്കന്ധത്തിൽ പറയുന്നുണ്ട്.)

**45. തഥൈവ ലിംഗപാതശ്ച മഹാദേവസ്യ ശാപതഃ**
**തഥൈവാദ്യ ഹരേർമൂർദ്ധാ പതിതോ ലവണാംഭസി**

അതുപോലെ മഹാദേവന്റെ ലിംഗം മഹർഷിമാരുടെ ശാപം മൂലം നിപതിച്ചു. അതുപോലെ ഇപ്പോൾ ഹരിയുടെ ശിരസ്സ് ഉപ്പുകടലിൽ പോയി വീണു.

46. സഹസ്രഭഗസംപ്രാപ്തിർ ദുഃഖം ചൈവ ശചീപതേഃ
സ്വർഗ്ഗാത് ഭ്രംശസ്തഥാ വാസഃ കമലേ മാനസേ സരേ

സഹസ്രഭഗനായിത്തീർന്നതും അതുപോലെ സ്വർഗ്ഗത്തിൽ നിന്ന് ഭ്രഷ്ടനായി മാനസസരസിലെ താമരയ്ക്കുള്ളിൽ ഒളിച്ചു വസിക്കേണ്ടിവന്നതും ഇന്ദ്രനു ദുഃഖം തന്നെയായിരിന്നു. (ഗൗതമന്റെ ശാപം നിമിത്തം ഇന്ദ്രൻ സഹസ്രഭഗനായിത്തീർന്ന കഥ രാമായണത്തിൽ കാണാം. ബ്രഹ്മഹത്യാപാപംഭയന്ന് മാനസസരസിലെ താമരയിൽ ഒളിച്ചു വാണ കഥ ഭാഗവതത്തിലുണ്ട്.)

47. ഏതേ ദുഃഖസ്യ ഭോക്താരഃ കേന ദുഃഖം ന ഭുജ്യതേ
സംസാരേ/സ്മിൻ മാഹാഭാഗാഃ തസ്മാച്ഛോകം ത്യജന്തു വൈ

ഇവരെല്ലാം ദുഃഖം അനുഭവിച്ചവരാണ്. ഈ സംസാരജീവിതത്തിൽ ആരാണ് ദുഃഖം അനുഭവിക്കാത്തത്? അതുകൊണ്ട് മഹാഭാഗ്യവാന്മാരേ, നിങ്ങൾ ശോകം വെടിഞ്ഞാലും.

48. ചിന്തയന്തു മഹാമായാം വിദ്യാദേവീം സനാതനീം
സാ വിധാസ്യതി നഃ കാര്യം നിർഗുണാ പ്രകൃതിഃ പരാ

സനാതനയും വിദ്യാദേവിയുമായ മഹാമായയെ സ്മരിക്കുവിൻ,നിർഗുണയും പരാപ്രകൃതിയുമായ ആ ദേവി നമ്മുടെ കാര്യം നിറവേറ്റിത്തരും.

49. ബ്രഹ്മവിദ്യാം ജഗദ്ധാത്രീം സർവ്വേഷാം ജനനീം തഥാ
യയാ സർവ്വമിദം വ്യാപ്തം ത്രൈലോക്യം സചരാചരം

ബ്രഹ്മവിദ്യാ സ്വരൂപിണിയും ജഗത്തിനെ ധരിക്കുന്നവളും എല്ലാവരുടെയും അമ്മയുമായ ആ ദേവിയെ സ്മരിക്കുവിൻ, ചരാചരങ്ങളോടു കൂടിയ ത്രൈലോക്യം മുഴുവൻ നിറഞ്ഞിരക്കുന്നവളാണ് ആ മഹാമായ.

### സൂത ഉവാച

50. ഇത്യുക്ത്വാ വൈ സുരാൻ വേധാ നിഗമാനദിദേശ ഹ
ദേഹയുക്താൻ സ്ഥിതാനഗ്രേ സുരകാര്യാർത്ഥസിദ്ധയേ

ദേവന്മാരോട് ഇങ്ങനെ പറഞ്ഞിട്ട്, ബ്രഹ്മാവ് ദേവകാര്യം സാധിക്കാൻ വേണ്ടി, മൂർത്തിരൂപം ധരിച്ചു മുമ്പിൽ നിന്നിരുന്ന വേദങ്ങളോട് ഇങ്ങനെ നിർദ്ദേശിച്ചു:

### ബ്രഹ്മോവാച

51. സ്തുവന്തു പരമാം ദേവീം ബ്രഹ്മവിദ്യാം സനാതനീം
ഗൂഢാംഗീം ച മഹാമായാം സർവ്വകാര്യാർത്ഥസാധനീം

വേദങ്ങളെ, നിങ്ങൾ ബ്രഹ്മവിദ്യാസ്വരൂപിണിയും സനാതനയും ഗൂഢമൂർത്തിയും സർവ്വകാര്യങ്ങളും സാധിക്കുന്നതിന് സമർത്ഥയും മഹാമായയും ശ്രേഷ്ഠയുമായ ദേവിയെ സ്തുതിക്കുവിൻ.

52. തച്ഛ്രുത്വാ വചനം തസ്യ വേദാഃ സർവ്വാംഗസുന്ദരാഃ
തുഷ്ടുവുർജ്ഞാനഗമ്യാം താം മഹാമായാം ജഗത്സ്ഥിതാം

ബ്രഹ്മാവിന്റെ വാക്കു കേട്ടിട്ട് രൂപസൗന്ദര്യം തികഞ്ഞ വേദങ്ങൾ ജ്ഞാനം കൊണ്ട് അറിയപ്പെടാവുന്നവളും ജഗത്തിൽ സ്ഥിതി ചെയ്യുന്നവളുമായ ആ മഹാമായയെ സ്തുതിച്ചു.

### വേദാ ഊചുഃ

53. നമോ ദേവീ മഹാമായേ വിശ്വോത്പത്തികരേ ശിവേ
നിർഗുണേ സർവ്വഭൂതേശി മാതഃ ശങ്കരകാമദേ

ഹേ മംഗളസ്വരൂപിണി, മഹാമായേ, വിശ്വജനനീ, നിർഗുണേ, സർവ്വ ഭൂതങ്ങളെയും നിയന്ത്രിക്കുന്നവളേ, ശങ്കരന് പ്രിയം ചെയ്യുന്നവളേ, അമ്മേ, ദേവീ, നമസ്കാരം.

**54. ത്വം ഭൂമിഃ സർവ്വഭൂതാനാം പ്രാണഃ പ്രാണവതാം തഥാ**
**ധീഃ ശ്രീഃ കാന്തിഃ ക്ഷമാ ശാന്തിഃ ശ്രദ്ധാ മേധാ ധൃതിഃ സ്മൃതിഃ**

അവിടുന്ന് സർവ്വ ഭൂതങ്ങളുടെയും വാസസ്ഥാനമായ ഭൂമിയാണ്; അതുപോലെ പ്രാണികളുടെയെല്ലാം പ്രാണനാണ്; ബുദ്ധിയാണ്; ഐശ്വര്യമാണ്; കാന്തിയാണ്; ക്ഷമയാണ്; ശാന്തിയാണ്; ശ്രദ്ധയാണ്; മേധയാണ്; ധൃതിയാണ്; സ്മൃതിയാണ്.

**55. ത്വമുദ്ഗീഥേഽർദ്ധമാത്രാഽസി ഗായത്രീ വ്യാഹൃതിസ്തഥാ**
**ജയാ ച വിജയാ ധാത്രീ ലജ്ജാ കീർത്തിഃ സ്പൃഹാ ദയാ**

അവിടുന്ന് ഉദ്ഗീഥത്തിലെ അർദ്ധമാത്രയാകുന്നു; ഗായത്രിയും വ്യാഹൃതിയുമാകുന്നു.ജയയും വിജയയുമാണ് ധാത്രിമാർ; ലജ്ജയാണ് കീർത്തി; ആഗ്രഹം ദയയും. (ഉദ്ഗീഥമെന്നു പറയുന്നത് ഓങ്കാരമാണ്. ഓമിത്യേതദക്ഷരമുദ്ഗീഥഃ എന്ന് ഛാന്ദോഗ്യം–അതിൽ വാക്കും പ്രാണനും അടങ്ങിയിരിക്കുന്നു. ഒന്നു സ്ത്രീയും മറ്റേതു പുരുഷനും. അതുകൊണ്ടത്രേ ഉച്ചാരണത്തിൽ അർദ്ധമാത്രയെന്നു പറഞ്ഞത്. ഭൂഃ ഭുവഃ സ്വഃ ഇവയാണ് വ്യാഹൃതികൾ.ഇവ ത്രിലോകങ്ങളുടേയും സാരമാണെന്ന് ഉപനിഷത്തു പറയുന്നുണ്ട്.)

**56. ത്വാം സംസ്തുമോഽബ ഭുവനത്രയസംവിധാന–**
**ദക്ഷാം ദയാരസയുതാം ജനനീം ജനാനാം**
**വിദ്യാം ശിവാം സകലലോകഹിതാം വരേണ്യാം**
**വാഗ്ബീജവാസനിപുണാം ഭവനാശകർത്രീം**

മൂന്നു ലോകത്തെയും സംവിധാനം ചെയ്യുന്നതിൽ സമർത്ഥയും ദയാമയിയും ജനങ്ങളുടെ അമ്മയും വിദ്യാരൂപിണിയും മംഗളസ്വരൂപിണിയും ലോകത്തിന്റെയെല്ലാം ഹിതകാരിണിയും ശ്രേഷ്ഠയും വാഗ്ബീജത്തിൽ സ്ഥിതിചെയ്യാൻ സമർത്ഥയും സംസാരദുഃഖസംഹാരിണിയുമായ അമ്മേ, ഞങ്ങളിതാ സ്തുതിക്കുന്നു.

**57. ബ്രഹ്മാ ഹരഃ ശൗരിസഹസ്രനേത്ര–**
**വാഗ്വഹ്നി സൂര്യാ ഭുവനാധിനാഥാഃ**
**തേ ത്വത്കൃതാഃ സന്തി തതോ ന മുഖ്യാഃ**
**മാതാ യതസ്ത്വം സ്ഥിരജംഗമാനാം**

ബ്രഹ്മാവ്, ശിവൻ, വിഷ്ണു, ഇന്ദ്രൻ, വാഗ്ദേവത, അഗ്നി, സൂര്യൻ, തുടങ്ങി ഭുവനത്തിന്റെ അധിപതികളായി കരുതപ്പെടുന്നവരെല്ലാം അവിടുത്തെ സൃഷ്ടികളാണ്. അതുകൊണ്ട് മുഖ്യരല്ല. എന്തെന്നാൽ സ്ഥിര ജംഗമങ്ങളുടെയെല്ലാം മാതാവാണ് അവിടുന്ന്.

**58. സകലഭുവനമേതത്കർത്തുകാമാ യദാ ത്വം**
**സൃജസി ജനനി ദേവാൻ വിഷ്ണുരുദ്രാജമുഖ്യാൻ**
**സ്ഥിതിലയജനനം തൈഃ കാരയസ്യേകരൂപാ**
**ന ഖലു തവ കഥംചിത് ദേവി സംസാരലേശഃ**

ഈ സകല ലോകത്തെയും സൃഷ്ടിക്കാൻ അവിടുന്ന് ആഗ്രഹിക്കുമ്പോൾ അല്ലയോ അമ്മേ, വിഷ്ണു രുദ്രൻ ബ്രഹ്മാവ് എന്നീ പ്രധാന ദേവന്മാരെ അവിടുന്ന് സൃഷ്ടിക്കുന്നു. സ്ഥിതി, സംഹാരം, സൃഷ്ടി എന്നിവ ഏകമൂർത്തിയായ അവിടുന്ന് അവരെക്കൊണ്ടു ചെയ്യിക്കുന്നു. എന്നാൽ ഹേ ദേവീ, സംസാര ലേശം പോലും അവിടുത്തെ തീണ്ടിയിട്ടില്ല.

**59. ന തേ രൂപം വേത്തും സകല ഭുവനേ കോഽപി നിപുണോ**
**ന നാമ്നാം സംഖ്യാ തേ കഥിതുമിഹ യോഗ്യോഽസ്തി പുരുഷഃ**

**യദല്പം കീലാലം കലയിതുമശക്തഃ സ തു നരഃ**
**കഥം പാരാവാരാകലനചതുരഃ സ്യാദ്യൃതമതിഃ**

അവിടുത്തെ രൂപം എന്തെന്നറിയുന്നതിന് സകല ഭുവനത്തിലും ആരും സമർത്ഥരല്ല. അവിടുത്ത നാമങ്ങളുടെ എണ്ണം എത്രയെന്നു പറയാൻ യോഗ്യനായ ഒരു മനുഷ്യനും ഇവിടെയില്ല. ഒരു തുള്ളി വെള്ളം സൃഷ്ടിക്കാൻ കഴിവില്ലാത്ത സത്യസന്ധനായ ഒരുവൻ എങ്ങനെ സമുദ്രം സൃഷ്ടിക്കാൻ സമർത്ഥനാകും?

**60. ന ദേവാനാം മദ്ധ്യേ ഭഗവതി തവാനന്തവിഭവം**
**വിജാനാത്യേകോ/പി ത്വമിഹ ഭുവനൈകാസി ജനനീ**
**കഥം മിഥ്യാ വിശ്വം സകലമപി ചൈകാ രചയസി**
**പ്രമാണം ത്വേതസ്മിൻ നിഗമവചനം ദേവി വിഹിതം**

ഹേ ദേവീ, ദേവന്മാരടെ കൂട്ടത്തിൽ അവിടുത്തെ അനന്തമായ ശക്തിയെക്കുറിച്ച് അറിയാവുന്ന ഒരാളുപോലും ഇല്ല. അവിടുന്നാണ് ഭുവനത്തിന്റെ ഒരേ ഒരമ്മ. അവിടുന്ന് എങ്ങനെയാണ് ഈ മിഥ്യാ പ്രപഞ്ചത്തെ ഒറ്റയ്ക്കു സൃഷ്ടിക്കുന്നത്? ഏകയായി ജഗത്ത് സൃഷ്ടിക്കുന്നു എന്നതിന് പ്രമാണമായി വേദവാക്യങ്ങൾ കാണുന്നുണ്ടല്ലോ.

**61. നിരീഹൈവാസി ത്വം നിഖിലജഗതാം കാരണമഹോ**
**ചരിത്രം തേ ചിത്രം ഭഗവതി മനോ നോ വ്യഥയതി**
**കഥംകാരം വാച്യഃ സകലനിഗമാഗോചരഗുണ-**
**പ്രഭാവഃ സ്വം യസ്മാൽ സ്വയമപി ന ജാനാസി പരമം**

സകല ജഗത്തിനും കാരണഭൂതയായ അവിടുത്തേയ്ക്ക് ഒന്നിലും ഒരാഗ്രഹമില്ല. അവിടുത്തെ ചരിത്രം വിചിത്രം തന്നെ. അതാണ് ഞങ്ങളുടെ മനസ്സിനെ വിഷമിപ്പിക്കുന്നത്. വേദങ്ങൾക്കൊന്നിനും മനസ്സിലാക്കാൻ കഴിയാത്ത അവിടുത്തെ ഗുണധോരണിയെക്കുറിച്ച് എങ്ങനെ ഏതു രൂപത്തിലാണ് പറയുക? എന്തെന്നാൽ അവിടുത്തെ പരമമായ പ്രഭാവത്തെക്കുറിച്ച് അവിടുന്ന്പോലും അറിയുന്നില്ലല്ലോ.

**62. ന കിം ജാനാസി ത്വം ജനനി മധുജിന്മൗലിപതനം**
**ശിവേ കിം വാ ജ്ഞാത്വാ വിവിദിഷസി ശക്തിം മധുജിതഃ**
**ഹരേ കിം വാ മാതർദുരിതതതിരേഷാ ബലവതീ**
**ഭവത്യാഃ പാദാബ്ജേ ഭജനനിപുണേ ക്വാസ്തി ദുരിതം**

അമ്മേ, അവിടുന്ന് അറിഞ്ഞില്ലേ വിഷ്ണുവിന്റെ ശിരസ്സ് അറ്റുപോയത്?ഹേ മംഗളസ്വരൂപിണി, അറിഞ്ഞിട്ടും വിഷ്ണുവിന്റെ ശക്തിയെക്കുറിച്ച് ഇനിയും അറിയാൻ കാത്തിരിക്കുകയാണോ? അമ്മേ, ഹരിക്ക് എന്തുകൊണ്ടുണ്ടായി, ഇത്രത്തോളം ബലവത്തായ ഒരു ദുരിതപരമ്പര? അവിടുത്തെ പാദാബ്ജഭജനയിൽ നിപുണനായവന് ദുരിതമെങ്ങ്?

**63. ഉപേക്ഷാ കാ ചേയം തവ സുരസമൂഹേ/തിവിഷമാ**
**ഹരേർമൂധ്നോ നാശോ മതമിഹ മഹാശ്ചര്യജനകം**
**മഹദ്ദുഃഖം മാതസ്ത്വമസി ജനനച്ഛേദകുശലാ**
**ന ജാനീമോ മൗലേർവിഘടനവിളംബഃ കഥമഭൂത്**

ദേവന്മാരുടെ കാര്യം അവിടുന്നു വിഗണിച്ചത് വളരെ കഷ്ടം തന്നെ. വിഷ്ണുവിന്റെ ശിരസ്സ് അറ്റുപോകണമെന്ന അവിടുത്തെ ആഗ്രഹം വളരെ അദ്ഭുതമായിരിക്കുന്നു. ജനനദുഃഖത്തിൽ നിന്ന് മുക്തിനൽകാൻ പോലും അവിടുത്തേക്ക് കഴിവുണ്ട്. അതുകൊണ്ട് വിഷ്ണുവിന്റെ ശിരസ്സ് കൂട്ടിച്ചേർക്കുന്നതിന് ഇനിയും അമാന്തിക്കുന്നത് എന്തുകൊണ്ടാണെന്നു ഞങ്ങൾക്കറിഞ്ഞുകൂടാ.

**64. ജ്ഞാത്വാ ദോഷം സകലസുരതാപാദിതം ദേവി ചിത്തേ**
**കിം വാ വിഷ്ണാവമരജനിതം ദുഷ്കൃതം പാതിതം തേ**

**വിഷ്ണോർവാ കിം സമരജനിതഃ കോപവർഗ്ഗോƒതിവേഗാത്**
**ഛേത്തും മാതസ്തവ വിലസിതം നൈവ വിദ്മോƒത്ര ഭാവം**

ദേവന്മാർ ഒട്ടേറെ പാപം ചെയ്തിട്ടുണ്ടാവാം. ആ പാപസഞ്ചയമെല്ലാം കൂടി ഒന്നിച്ചു ചേർത്ത് വിഷ്ണുവിന്റെ മേൽ ഏറ്റിയിരുക്കുകയാണോ? അഥവാ യുദ്ധം നിമിത്തം വിഷ്ണുവിനുണ്ടായ കോപം ശമിപ്പിക്കാൻ അവിടുന്നു ചെയ്യുന്ന ക്രീഡയാണോ ഇത്? അവിടുത്തെ ഭാവമെന്തെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ.

**65. കിംവാ ദൈത്യൈഃ സമരവിജിതൈഃ തീർത്ഥദേശേ സുരമ്യേ**
**ഘോരം തപ്ത്വാ ഭഗവതി വരം ലബ്ധവദ്ഭിർ ഭവത്യാ**
**അന്തർധാനം ഗമിതമധുനാ വിഷ്ണുശീർഷം ഭവാനി**
**ദ്രഷ്ടും കിംവാ വിഗതശിരസം വാസുദേവം വിനോദഃ**

സമരത്തിൽ തോറ്റ ദൈത്യൻമാർ രമ്യമായ തീർത്ഥസ്ഥാനത്തുചെന്ന് ഘോരമായ തപസ്സുചെയ്ത് ഭവതിയിൽനിന്ന് വരംനേടി ഇപ്പോൾ അന്തർധാനം ചെയ്യിച്ചതാണോ വിഷ്ണുവിന്റെ ശിരസ്സ്? ശിരസ്സു പൊയ്പോയ വാസുദേവനെ കാണുന്നത് അവിടുത്തേക്ക് ഒരു നേരമ്പോക്കാണോ?

**66. സിന്ധോഃ പുത്ര്യാ രോഷിതാ കിം ത്വമാദ്യേ**
**കസ്മാദേനാം പ്രേക്ഷസേ നാഥഹീനാം**
**ക്ഷന്തവ്യസ്തേ സ്വാംശജാതാപരാധോ**
**വ്യുത്ഥാപ്യൈനം മോദിതാം താം കുരുഷ്വ**

ഹേ, ആദിശക്തേ, സിന്ധുപുത്രിയോട് (ലക്ഷ്മീദേവിയോട്) അവിടുത്തേക്ക് കോപമാണോ? അവളെ നാഥനില്ലാത്തവളായി കാണാൻ ആഗ്രഹിക്കുന്നതെന്തുകൊണ്ട്? അവിടുത്തെ അംശത്തിൽ ജനിച്ച അവളുടെ അപരാധം ക്ഷമിച്ചാലും. വിഷ്ണുവിനെ ജീവിപ്പിച്ചിട്ട് അവളെ സന്തുഷ്ടയാക്കിയാലും.

**67. ഏതേ സുരാസ്ത്വാം സതതം നമന്തി**
**കാര്യേഷു മുഖ്യാഃ പ്രഥിതപ്രഭാവാഃ**
**ശോകാർണ്ണവാത്താരയ ദേവി ദേവാൻ**
**ഉത്ഥാപ്യ ദേവം സകലാധിനാഥം**

ഈ ദേവന്മാരെല്ലാം സദാ അവിടുത്തെ പ്രണമിക്കുന്നവരാണ്. ഇവരെല്ലാം കാര്യനിർവഹണത്തിൽ പ്രധാനികളും കഴിവിൽ പ്രസിദ്ധരുമാണ്. സകലതിന്റെയും നാഥനായ ദേവനെ പുനർജീവിപ്പിച്ച് ദേവൻമാരെ ദുഃഖത്തിൽനിന്നു കരകയറ്റിയാലും.

**68. മൂർദ്ധാ ഗതഃ ക്വാംബ ഹരേർന്നവിദ്മോ**
**നാന്യോസ്ത്യുപായഃ ഖലു ജീവനേƒദ്യ**
**യഥാ സുധാ ജീവനകർമ്മദക്ഷാ**
**തഥാ ജഗജ്ജീവിതദാƒസി ദേവി**

വിഷ്ണുവിന്റെ ശിരസ്സ് എവിടെപ്പോയെന്ന് ഞങ്ങൾക്ക് അറിഞ്ഞുകൂടാ. ഇദ്ദേഹത്തെ ജീവിപ്പിക്കാൻ ഇപ്പോൾ മറ്റൊരു മാർഗ്ഗവുമില്ല. അമൃത് ജീവൻ നൽകുന്നതിന് സമർത്ഥമാണല്ലോ. ഹേ, ദേവി, അതുപോലെ ജഗത്തിനു ജീവൻ നൽകുന്നവളാണ് അവിടുന്ന്.

## സൂത ഉവാച

**69. ഏവം സ്തുതാ തദാ ദേവീ ഗുണാതീതാ മഹേശ്വരീ**
**പ്രസന്നാ പരമാ മായാ വേദൈഃ സാംഗൈശ്ച സാമഗൈഃ**
**70. താനുവാച തദാ വാണീ ചാകാശസ്ഥാƒശരീരിണീ**
**ദേവാൻപ്രതി സുഖൈഃ ശബ്ദൈഃ ജനാനന്ദകരീ ശുഭാ**

സാംഗങ്ങളായ വേദങ്ങൾ സാമഗാനരൂപത്തിൽ സ്തുതിച്ചപ്പോൾ ഗുണാതീതയും പ്രസന്നയും ശ്രേഷ്ഠയും മഹാമായയും മഹേശ്വരിയുമായ ദേവി അശരീരിണിയായി ആകാശത്തു നിന്നുകൊണ്ട് ജനങ്ങൾക്ക് ആനന്ദമുണ്ടാക്കും വിധം ശുഭമായ വാക്കുകളാൽ ദേവന്മാരോട് ഇങ്ങനെ അരുളിച്ചെയ്തു.

**71. മാ കുരുദ്ധ്വം സുരാശ്ചിന്താം സ്വസ്ഥാസ്തിഷ്ഠന്തുചാമരാഃ**
**സ്തുതാഹം നിഗമൈഃ കാമം സന്തുഷ്ടാസ്മി ന സംശയഃ**

ഹേ, ദേവന്മാരേ, നിങ്ങൾ ചിന്തിച്ചു വിഷമിക്കേണ്ട. അമരന്മാരേ, നിങ്ങൾ സ്വസ്ഥരായിരിക്കുവിൻ! വേദങ്ങൾ എന്നെ വേണ്ടപോലെ സ്തുതിച്ചതിൽ ഞാൻ സന്തുഷ്ടയാണ്. അതിനു സംശയമില്ല.

**72. യഃ പുമാൻ മാനുഷേലോകേ സ്തൗത്യേതാം മാമകീം സ്തുതിം**
**പഠിഷ്യതി സദാ ഭക്ത്യാ സർവ്വാൻ കാമാനവാപ്നുയാത്.**

ഏതൊരു മനുഷ്യനാണോ ലോകത്ത് എന്നെ എന്റേതായ ഈ സ്തുതികൊണ്ട് സ്തുതിക്കുന്നത്, ഈ സ്തുതി ഭക്തിയോടുകൂടി സദാ പഠിക്കുന്നത് അവൻ എല്ലാ ആഗ്രഹങ്ങളും നേടും.

**73. ശൃണോതി വാ സ്തോത്രമിദം മദീയം**
**ഭക്ത്യാ ത്രികാലം സതതം നരോ യഃ**
**വിമുക്തദുഃഖഃ സ ഭവേത്സുഖീ ച**
**വേദോക്തമേതന്നനു വേദതുല്യം**

എന്നെ സംബന്ധിച്ച ഈ സ്തോത്രം ഭക്തിയോടുകൂടി മൂന്നുനേരവും ആരാണോ കേൾക്കുകയെങ്കിലും ചെയ്യുന്നത് അവൻ സകല ദുഃഖങ്ങളും വെടിഞ്ഞ് സുഖിയായിത്തീരും. വേദങ്ങൾ ചെയ്ത ഈ സ്തുതി വേദതുല്യമാണല്ലോ.

**74. ശൃണ്വന്തു കാരണം ചാദ്യ യദ്ഗതം വദനം ഹരേഃ**
**അകാരണം കഥം കാര്യം സംസാരേƒത്ര ഭവിഷ്യതി**

എന്തുകൊണ്ടാണ് ഹരിയുടെ ശിരസ്സ് ഇപ്പോൾ പോയതെന്ന് കേട്ടാലും. ഈ സംസാരത്തിൽ കാരണമില്ലാതെ കാര്യം ഉണ്ടാകുകയില്ലല്ലോ.

**75. ഉദധേസ്തനയാം വിഷ്ണുഃ സംസ്ഥിതാമന്തികേ പ്രിയാം**
**ജഹാസ വദനം വീക്ഷ്യ തസ്യാസ്തത്ര മനോരമം**

ഒരിക്കൽ അടുത്തുനിന്ന പ്രിയപ്പെട്ട ലക്ഷ്മീദേവിയുടെ അത്യാകർഷകമായ മുഖത്തുനോക്കിക്കൊണ്ട് വിഷ്ണു ചിരിച്ചു.

**76. തയാ ജ്ഞാതം ഹരിർന്നൂനം കഥം മാം ഹസതി പ്രഭുഃ**
**വിരൂപം ഹരിണാ ദൃഷ്ടം മുഖം മേ കേന ഹേതുനാ**

പ്രഭുവായ ഹരി തീർച്ചയായും എന്തുകൊണ്ടോ തന്നെനോക്കി പരിഹസിക്കുകയാണെന്ന് ലക്ഷ്മീദേവിക്കു തോന്നി. എന്തോ കാരണത്താൽ വിരൂപമായ തന്റെ മുഖമാണ് ഹരി കണ്ടത്.

**77. വിനാപി കാരണേനാദ്യ കഥം ഹാസസ്യ സംഭവഃ**
**സപത്നീവ കൃതാ തേന മന്യേƒന്യാ വരവർണ്ണിനീ**

എന്തെങ്കിലും കാരണം കൂടാതെ ഇപ്പോൾ എങ്ങനെയാണ് ഈ ചിരി ഉണ്ടായത്? ഏതോ ഒരു സുന്ദരിയെ അദ്ദേഹം സപത്നിയാക്കിയിട്ടുണ്ടാവുമെന്നാണ് എന്റെ തോന്നൽ.

**78. തതഃ കോപയുതാ ജാതാ മഹാലക്ഷ്മീ തമോഗുണാ**
**താമസീ തു തദാ ശക്തിസ്തസ്യാ ദേഹേ സമാവിശത്**

അതുകൊണ്ട് ലക്ഷ്മീദേവി അപ്പോൾ കോപത്താൽ തമോഗുണയായിത്തീർന്നു. താമസശക്തി ആ ദേവിയുടെ ദേഹത്ത് അപ്പോൾ സമാവേശിച്ചു.

**79. കേനചിത് കാലയോഗേന ദേവകാര്യാർത്ഥസിദ്ധയേ**
**പ്രവിഷ്ടാ താമസീ ശക്തിസ്തസ്യാ ദേഹേതിദാരുണാ**

ഏതോ കാലനിയോഗമനുസരിച്ച് ദേവകാര്യം സാധിക്കുന്നതിനുവേണ്ടിയാണ് അത്യന്തം ദാരുണമായ താമസശക്തി അവളുടെ ദേഹത്ത് പ്രവേശിച്ചത്.

**80. താമസ്യാവിഷ്ട ദേഹാ സാ ചുകോപാതിശയം തദാ**
**ശനകൈഃ സമുവാചേദമിദം പതതു തേശിരഃ**

താമസീശക്തി ശരീരത്തിൽ കടന്നുകൂടിയപ്പോൾ ലക്ഷ്മീദേവി അത്യന്തം കുപിതയായി ഇങ്ങനെ പതുക്കെപ്പറഞ്ഞു. "അങ്ങയുടെ ഈ ശിരസ്സ് വീണു പോകട്ടെ".

**81. സ്ത്രീസ്വഭാവാച്ച ഭാവിത്വാത് കാലയോഗാദ് വിനിർഗതഃ**
**അവിചാര്യ തദാ ദത്തഃ ശാപഃ സ്വസുഖനാശനഃ**

സ്ത്രീ സഹജമായ സ്വഭാവം, ഭവിച്ചേതീരൂ എന്നുള്ള സ്ഥിതി, യോജിച്ചകാലം എന്നിവ കൊണ്ടെല്ലാം തന്റെ തന്നെ സുഖം നശിപ്പിക്കുന്ന ശാപം അപ്പോൾത്തന്നെ നൽകപ്പെട്ടു.

**82. സപത്നീസംഭവം ദുഃഖം വൈധവ്യാദധികംത്വിതി**
**വിചിന്ത്യ മനസേത്യുക്തം താമസീശക്തിയോഗതഃ**

വൈധവ്യത്തെക്കാൾ കഠിനമാണ് സപത്നീദുഃഖമെന്ന് ഓർത്ത് താമസീശക്തിയുടെ പ്രേരണ നിമിത്തം ഇങ്ങനെ പറഞ്ഞുപോയി.

**83. അനൃതം സാഹസം മായാ മൂർഖത്വമതിലോഭതാ**
**അശൗചം നിർദയത്വം ച സ്ത്രീണാം ദോഷാഃ സ്വഭാവജാഃ**

അസത്യം പറയുക, സാഹസം കാട്ടുക, ഇല്ലാത്തതുപറയുക, മൂഢത്വം, അതിലോഭം, ശുദ്ധിയില്ലായ്മ, ദയയില്ലായ്മ ഇവയെല്ലാം സ്ത്രീസഹജമായ ദോഷങ്ങളാണ്.

**84. സശീർഷം വാസുദേവം തം കരോമ്യദ്യ യഥാ പുരാ**
**ശിരോ*f*സ്യ ശാപയോഗേന നിമഗ്നം ലവണാംബുധൗ**

ശാപംകൊണ്ട് അദ്ദേഹത്തിന്റെ ശിരസ്സ് ഉപ്പുകടലിൽ താണുപോയിരിക്കുകയാണല്ലോ. ആ വാസുദേവനെ ഞാൻ സശിരസ്കനായി മാറ്റുന്നുണ്ട്.

**85. അന്യച്ച കാരണം കിഞ്ചിത് വർത്തതേ സുരസത്തമാഃ**
**ഭവതാം ച മഹത്കാര്യം ഭവിഷ്യതി ന സംശയഃ**

ഹേ ദേവശ്രേഷ്ഠന്മാരേ, ഇങ്ങനെ സംഭവിക്കാൻ മറ്റൊരു കാരണവും ഉണ്ട്. ഇതുമൂലം നിങ്ങൾക്ക് വലുതായ നേട്ടമുണ്ടാകുമെന്നതിൽ സംശയമില്ല.

**86. പുരാ ദൈത്യോ മഹാബാഹുർഹയഗ്രീവോ*f*തി വിശ്രുതഃ**
**തപശ്ചചക്രേ സരസ്വത്യാസ്തീരേ പരമദാരുണം**

പണ്ട് മഹാ പരാക്രമിയും അതിപ്രസിദ്ധനുമായ ഹയഗ്രീവൻ എന്ന അസുരൻ സരസ്വതീനദിയുടെ തീരത്ത് അതികഠിനമായ തപസ്സ് തുടങ്ങി.

**87. ജപന്നേകാക്ഷരം മന്ത്രം മായാബീജാത്മകം മമ**
**നിരാഹാരോ ജിതാത്മാ ച സർവ്വഭോഗവിവർജ്ജിതഃ**

**88. ധ്യായൻ മാം താമസീം ശക്തിം സർവ്വഭൂഷണഭൂഷിതാം**
**ഏവം വർഷസഹസ്രം ച തപശ്ചക്രേ/തിദാരുണം**

മായാബീജത്തോടുകൂടിയ എന്റെ ഏകാക്ഷരമന്ത്രം ജപിക്കുകയും നിരാഹാരനായി മനസ്സിനെ അടക്കി, സർവ്വഭോഗങ്ങളും വെടിഞ്ഞ്, സർവ്വാഭരണഭൂഷിതമായ എന്റെ താമസരൂപത്തെ ധ്യാനിക്കുകയും ചെയ്തുകൊണ്ട് ഇങ്ങനെ ആയിരം വർഷം അതികഠിനമായ തപസ്സുചെയ്തു.

**89. തദാഹം താമസം രൂപം കൃത്വാ തത്ര സമാഗതാ**
**ദർശനേ പുരതസ്തസ്യ ധ്യാതം തത്തേന യാദൃശം**

ഞാൻ അപ്പോൾ അവൻ ധ്യാനിച്ചവിധത്തിലുള്ള താമസരൂപം കൈക്കൊണ്ട്, ദർശനം നൽകാനായി അവന്റെ മുമ്പിലെത്തി.

**90. സിംഹോപരി സ്ഥിതാ തത്ര തമവോചം ദയാന്വിതാ**
**വരം ബ്രൂഹി മഹാഭാഗ, ദദാമി തവ സുവ്രത**

സിംഹവാഹനയായ ഞാൻ അവനോടു ദയാപൂർവ്വം ഇങ്ങനെ പറഞ്ഞു: ''മഹാഭാഗ്യവാനേ, വേണ്ട വരം ചോദിച്ചുകൊള്ളു; അതു ഞാൻ നൽകുന്നുണ്ട്''.

**91. ഇതിശ്രുത്വാ വചോ ദേവ്യാ ദാനവഃ പ്രേമപൂരിതഃ**
**പ്രദക്ഷിണാം പ്രണാമം ച ചകാര ത്വരിതസ്തദാ**

ദേവിയുടെ വാക്കു കേട്ട അസുരൻ ഭക്തിഭരിതനായി വളരെവേഗം പ്രദക്ഷിണവും നമസ്കാരവും ചെയ്തു.

**92. ദൃഷ്ട്വാരൂപം മദീയം സ പ്രേമോൽഫുല്ല വിലോചനഃ**
**ഹർഷാശ്രുപൂർണ്ണനയനസ്തുഷ്ടാവ സ ച മാം തദാ**

എന്റെ രൂപം കാൺകെ, ഭക്തിയാൽ അവന്റെ കണ്ണുകൾ വികസിച്ചു.സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ട് അവൻ എന്നെ ഇങ്ങനെ സ്തുതിക്കുകയും ചെയ്തു.

## ഹയഗ്രീവ ഉവാച

**93. നമോ ദേവ്യൈ മഹാമായേ സൃഷ്ടിസ്ഥിത്യന്തകാരിണി**
**ഭക്താനുഗ്രഹചതുരേ കാമദേ മോക്ഷദേ ശിവേ**

ദേവി, മഹാമായേ,സൃഷ്ടിസ്ഥിതിസംഹാരകാരിണി, ഭക്താനുഗ്രഹതത്പരേ, കാമപ്രദേ, മോക്ഷപ്രദേ, മംഗളകാരിണി, നമസ്കാരം.

**94. ധരാംബുതേജഃ പവന ഖപഞ്ചാനാം ച കാരണം**
**ത്വം ഗന്ധരസരൂപാണാം കാരണം സ്പർശശബ്ദയോഃ**

ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളുടെ ഉത്പത്തിക്കു കാരണം നീയാകുന്നു. ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം എന്നീ പഞ്ചതന്മാത്രകൾക്കും കാരണം നീ തന്നെ.

**95. ഘ്രാണം ച രസനാ ചക്ഷുസ്ത്വക്ശ്രോത്രമിന്ദ്രിയാണി ച**
**കർമ്മേന്ദ്രിയാണി ചാന്യാനി ത്വത്തഃ സർവം മഹേശ്വരി**

മൂക്ക്, നാക്ക്, കണ്ണ്, ത്വക്ക്, കാത് എന്നീ ജ്ഞാനേന്ദ്രിയങ്ങളും കാല്, കൈയ് തുടങ്ങിയ കർമ്മേന്ദ്രിയങ്ങളും ഹേ മഹേശ്വരി, നിന്നിൽ നിന്നുതന്നെയാണ് ഉണ്ടാകുന്നത്.

**ശ്രീദേവ്യുവാച**

**96. കിം തേഽഭീഷ്ടം വരം ബ്രൂഹി വാഞ്ഛിതം യദ്ദദാമി തത്**
**പരിതുഷ്ടാസ്മി ഭക്ത്യാ തേ തപസാ ചാദ്ഭുതേന ച**

നിനക്ക് ഇഷ്ടപ്പെട്ട വരം എന്താണെന്നു പറയു. അതു ഞാൻ നൽകാം. നിന്റെ ഭക്തികൊണ്ടും അദ്ഭുതാവഹമായ തപസ്സുകൊണ്ടും ഞാൻ സന്തോഷിച്ചിരിക്കുന്നു.

**ഹയഗ്രീവ ഉവാച**

**97. യഥാ മേ മരണം മാതർന്ന ഭവേത്തത്തഥാ കുരു**
**ഭവേയമമരോ യോഗീ തഥാഽജേയഃ സുരാസുരൈഃ**

അമ്മേ, എന്നെ, മരണമെന്ന് ഒന്ന് ഇല്ലാത്തവനാക്കിയാലും. യോഗിയും ദേവാസുരന്മാരാൽ അജയ്യനുമായിത്തീരണം ഞാൻ.

**ശ്രീദേവ്യുവാച**

**98 ജാതസ്യ ഹി ധ്രുവം മൃത്യുർധ്രുവം ജന്മ മൃതസ്യ ച**
**മര്യാദാ ചേദൃശീ ലോകേ ഭവേച്ച കഥമന്യഥാ**

ജനിച്ചവന് മരണമുണ്ട്, തീർച്ച. അതുപോലെ മരിച്ചവന്ന് ജനനവും. ഇതാണ് ലോകസ്വഭാവം. അത് എങ്ങനെ മറിച്ചാവും?

**99. ഏവം ത്വം നിശ്ചയം കൃത്വാ മരണേ രാക്ഷസോത്തമ**
**വരം വരയ ചേഷ്ടം തേ വിചാര്യ മനസാ കില**

ഹേ രാക്ഷസോത്തമ, മരണത്തെ സംബന്ധിച്ചുള്ള വസ്തുത ഇതാണെന്നു മനസ്സിലാക്കിക്കൊണ്ട് നന്നായി ആലോചിച്ച് ഇഷ്ടപ്പെട്ട മറ്റുവരം എന്താണോ വേണ്ടത് അതു വരിച്ചുകൊള്ളുക.

**ഹയഗ്രീവ ഉവാച**

**100. ഹയഗ്രീവാച്ച മേ മൃത്യുർന്നാന്യസ്മാജ്ജഗദംബികേ**
**ഇതി മേ വാഞ്ഛിതം കാമം പൂരയസ്വ മനോഗതം**

ഹേ ജഗദംബികേ, ഹയഗ്രീവനിൽ നിന്നല്ലാതെ മറ്റൊരാളിൽനിന്നും എനിക്ക് മരണമുണ്ടാവരുത്. ഇതാണ് എന്റെ ആഗ്രഹം. അത് സാധിച്ചു തന്നാലും.

**ശ്രീദേവ്യുവാച**

**101. ഗൃഹംഗച്ഛ മഹാഭാഗ കുരു രാജ്യം യഥാസുഖം**
**ഹയഗ്രീവാദൃതേ മൃത്യുർന്ന തേ നൂനം ഭവിഷ്യതി**

ഭാഗ്യശാലിയായിട്ടുള്ളവനേ, ഭവനത്തിലേക്കു പൊയ്ക്കൊള്ളു. എന്നിട്ട് യഥാസുഖം രാജ്യകാര്യങ്ങൾ നിർവഹിച്ചുകൊള്ളു. ഹയഗ്രീവനിൽ നിന്നല്ലാതെ നിനക്ക് നിശ്ചയമായും മൃത്യു സംഭവിക്കുകയില്ല.

**102. ഇതി ദത്വാ വരം തസ്മാ അന്തർധാനം ഗതാ തഥാ**
**മുദം പരമികാം പ്രാപ്യ സോഽപി സ്വഭവനം ഗതഃ**

ഇങ്ങനെ വരം നൽകിയിട്ട് ദേവി അന്തർധാനം ചെയ്തു. അപ്രകാരം വരം ലഭിച്ചതിൽ അത്യധികം സന്തുഷ്ടനായി അവനും സ്വഭവനം പ്രാപിച്ചു.

**103. സ പീഡയതി ദുഷ്ടാത്മാ മുനീൻ വേദാംശ്ച സർവശഃ**
**ന കോപി വിദ്യതേ തസ്യ ഹന്താദ്യ ഭുവനത്രയേ**

അവൻ വരപ്രമത്തനായി മുനിമാരെയും വേദങ്ങളെയും ഹിംസിക്കുവാൻ തുടങ്ങിയിരിക്കുന്നു. അവനെ വധിക്കാൻ ഇന്ന് മുപ്പാരിലും ആരും ഇല്ലെന്ന നിലയാണ്.

**104. തസ്മാച്ഛീർഷം ഹയസ്യാസ്യ സമുദ്ധൃത്യ മനോഹരം**
**ദേഹേ/ത്ര വിശിരോ വിഷ്ണോസ്ത്വഷ്ടാ സംയോജയിഷ്യതി**

അതിനാൽ മനോഹരമായ ഒരു ഹയശിരസ്സുകൊണ്ടുവന്ന് ശിരസ്സറ്റുപോയ വിഷ്ണുവിന്റെ ശരീരത്തിൽ ത്വഷ്ടാവ് ചേർത്തുവയ്ക്കട്ടെ.

**105. ഹയഗ്രീവോ/ഥ ഭഗവാൻ ഹനിഷ്യതി തമാസുരം**
**പാപിഷ്ഠം ദാനവം ക്രൂരം ദേവനാം ഹിതകാമ്യയാ**

ഹയഗ്രീവനായിത്തീർന്ന ഭഗവാൻ പാപിഷ്ഠനും ക്രൂരനുമായ ആ അസുരനെ ദേവഹിതത്തിനുവേണ്ടി ഹനിച്ചുകൊള്ളും.

### സൂത ഉവാച

**106. ഏവം സുരാം സ്തദാഭാഷ്യ ശർവാണീ വിരരാമഹ**
**ദേവാസ്തദാതിസന്തുഷ്ടാസ്തമൂചുർദ്ദേവശില്പിനം**

സർവമംഗളകാരിണിയായ ദേവി ദേവന്മാരോട് ഇങ്ങനെ പറഞ്ഞു നിർത്തിയപ്പോൾ അത്യധികം സന്തുഷ്ടരായ അവർ ദേവശില്പിയായ വിശ്വകർമ്മാവിനോടു പറഞ്ഞു.

### ദേവാ ഊചുഃ

**107. കുരു കാര്യം സുരാണാം വൈ വിഷ്ണോഃ ശീർഷാഭിയോജനം**
**ദാനവപ്രവരം ദൈത്യം ഹയഗ്രീവോ ഹനിഷ്യതി**

വിഷ്ണുവിന്റെ ശരീരത്തിൽ ഹയശിരസ്സു ചേർത്ത് അങ്ങ് ദേവകാര്യം നിറവേറ്റണം. പിന്നീട് ഹയഗ്രീവനായിത്തീർന്ന ഭഗവാൻ അസുരമുഖ്യനും പാപിയുമായ ഹയഗ്രീവനെ സംഹരിച്ചുകൊള്ളും.

### സൂത ഉവാച

**108. ഇതിശ്രുത്വാ വചസ്തേഷാം ത്വഷ്ടാ ചാതിത്വരാന്വിതഃ**
**വാജിശീർഷം ചകർത്താശു ഖഡ്ഗേന സുരസന്നിധൗ**

ദേവന്മാർ ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ വിശ്വകർമ്മാവ് അതിവേഗം, ദേവന്മാരുടെ മുമ്പിൽ വച്ച് ഖഡ്ഗംകൊണ്ട് ഒരു കുതിരയുടെ തല വെട്ടിയെടുത്തു.

**109. വിഷ്ണോഃ ശരീരേ തേനാശു യോജിതം വാജിമസ്തകം**
**ഹയഗ്രീവോ ഹരിർജാതോ മഹാമായാപ്രസാദതഃ**

അദ്ദേഹം ആ കുതിരത്തല അതിവേഗം വിഷ്ണുവിന്റെ ശരീരത്തോടു യോജിപ്പിച്ചു. ഹരി അപ്പോൾ മഹാമായയുടെ അനുഗ്രഹത്താൽ ഹയഗ്രീവനായും തീർന്നു.

**110. കിയതാ തേന കാലേന ദാനവോ മദദർപ്പിതഃ**
**നിഹതസ്തരസാ സംഖ്യേ ദേവാനാം രിപുരോജസാ**

കുറച്ചു കാലത്തിനകം മദമത്തനും ദേവശത്രുവുമായ ഹയഗ്രീവനെ ഭഗവാൻ ഹയഗ്രീവൻ യുദ്ധമദ്ധ്യേ സംഹരിച്ചു.

**111. യ ഇദം ശുഭമാഖ്യാനം ശൃണ്വന്തു ഭുവിമാനവാഃ**
**സർവദുഃഖവിനിർമുക്താസ്തേ ഭവന്തി ന സംശയഃ**

ഭൂമിയിൽ ഈ ശുഭമായ കഥ കേൾക്കുന്ന മനുഷ്യരെല്ലാം സർവദുഃഖങ്ങളിൽ നിന്നും മുക്തരായിത്തീരുമെന്നതിനു സംശയമില്ല.

112. മഹാമായാ ചരിത്രം ച പവിത്രം പാപനാശനം
പഠതാം ശൃണ്വതാം ചൈവ സർവസമ്പത്തികാരകം.

മഹാമായയുടെ പാവനമായ ഈ ചരിതം പാപത്തെ നശിപ്പിക്കും. പഠിക്കുന്നവർക്കും കേൾക്കുന്നവർക്കും സർവസമ്പത്തുകളും ഉണ്ടാക്കുകയും ചെയ്യും.

ഇതി ശ്രീദേവി ഭാഗവതേ പ്രഥമസ്കന്ധേ
പഞ്ചമോƒദ്ധ്യായഃ

## അഥ ഷഷ്ഠോƒദ്ധ്യായഃ

### ഋഷയ ഊചുഃ

1 സൗമ്യ യച്ച ത്വയാ പ്രോക്തം ശൗരേർയുദ്ധം മഹാർണ്ണവേ
മധുകൈടഭയോഃ സാർദ്ധം പഞ്ചവർഷസഹസ്രകം

ഹേ സൗമ്യ, അങ്ങു പറഞ്ഞുവല്ലോ, ശൗരി മഹാർണ്ണവത്തിൽവച്ച് മധുകൈടഭന്മാരോട് അയ്യായിരം വർഷം യുദ്ധം ചെയ്തെന്ന്.

2. കസ്മാത്തൗ ദാനവൗ ജാതൗ തസ്മിന്നേകാർണ്ണവേ ജലേ
മഹാവീര്യൗ ദുരാധർഷൗ ദേവൈരപി സുദുർജ്ജയൗ

എങ്ങും സമുദ്രജലമയമായിരിക്കെ മഹാപരാക്രമികളും അടക്കാനാവാത്തവരും ദേവൻമാർക്കുപോലും ജയിക്കാൻ കഴിയാത്തവരുമായ അവർ എവിടെനിന്നുണ്ടായി?

3. കഥം താവസുരൗ ജാതൗ കഥം ച ഹരിണാ ഹതൗ
തദാചക്ഷ്വ മഹാപ്രാജ്ഞ ചരിതം പരമാദ്ഭുതം

ആ രണ്ട് അസുരന്മാർ എങ്ങനെ ജനിച്ചു? ഭഗവാൻ ഹരി അവരെ എങ്ങനെ കൊന്നു? വിജ്ഞനായ സൂത, അത്യന്തം അദ്ഭുതാവഹമായ ആ കഥ പറഞ്ഞാലും.

4. ശ്രോതുകാമാ വയം സർവ്വേ ത്വം വക്താ ച ബഹുശ്രുതഃ
ദൈവാച്ചാത്രൈവ സംജാതഃ സംയോഗശ്ച തഥാവയോഃ

കഥ കേൾക്കാൻ കൊതിപൂണ്ടിരിക്കുന്നവരാണ് ഞങ്ങളെല്ലാം. പറയുന്ന അങ്ങ് കഥാവക്താവെന്ന് കീർത്തികേട്ടവനും. ദൈവാധീനം കൊണ്ട് നമ്മൾ ഇരുകൂട്ടരും ഒത്തുചേരുകയും ചെയ്തിരിക്കുന്നു.

5. മൂർഖേണ സഹ സംയോഗോ വിഷാദപി സുദുർജരഃ
വിജ്ഞേന സഹ സംയോഗഃ സുധാരസ സമഃസ്മൃതഃ

മൂർഖനോടു കൂടിച്ചേരുക എന്നത് വിഷത്തെക്കാൾ ഭയമുണ്ടാക്കുന്നതാണ്. വിജ്ഞനുമായുള്ള സമ്പർക്കം അമൃത തുല്യവുമാണെന്ന് പറയപ്പെടുന്നു.

6. ജീവന്തി പശവഃ സർവേ ഖാദന്തി മേഹയന്തി ച
ജാനന്തി വിഷയാകാരം വ്യവായസുഖമദ്ഭുതം

ജീവികളെല്ലാം ഭക്ഷിച്ചും വിസർജ്ജിച്ചും കഴിയുന്നു. വിഷയങ്ങളെ മുൻനിർത്തിയുള്ള അദ്ഭുതകരമായ ഭോഗസുഖം അറിയുന്നു. യഥാർത്ഥമായ ജീവിതമെന്തെന്നോ സുഖമെന്തെന്നോ അവർ അറിയുന്നില്ല.

7. ന തേഷാം സദസജ്ജ്ഞാനം വിവേകോ ന ച മോക്ഷദഃ
പശുഭിസ്തേ സമാ ജ്ഞേയാ യേഷാം ന ശ്രവണാദരഃ

അവർക്ക് സദസജ്ഞാനമോ മോക്ഷപ്രദമായ വിവേകമോ ഇല്ല. പുരാണാദി കഥകൾ ശ്രവിക്കുന്നതിൽ താത്പര്യമില്ലാത്ത അവർ മൃഗതുല്യരാണെന്ന് അറിയണം.

**8. മൃഗാദ്യാഃ പശവഃ കേചിത് ജാനന്തി ശ്രാവണം സുഖം**
**അശ്രോത്രാഃ ഫണിനശ്ചൈവ മുമുഹുർനാദപാനതഃ**

മാൻ തുടങ്ങിയ ചില മൃഗങ്ങളും ശബ്ദസുഖം ആസ്വദിക്കുന്നുണ്ട്. കാതില്ലാത്ത പാമ്പുകളും നാദാസ്വാദനത്താൽ മുഗ്ദ്ധരാവുന്നുണ്ടല്ലോ.

**9. പഞ്ചാനാമിന്ദ്രിയാണാം വൈ ശുഭേ ശ്രവണദർശനേ**
**ശ്രവണാദ്വസ്തുവിജ്ഞാനം ദർശനാച്ചിത്തരഞ്ജനം**

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളിൽ വച്ച് പ്രധാനപ്പെട്ടവ ചെവിയും കണ്ണുമാണ്. കേൾവി കൊണ്ട് വസ്തുജ്ഞാനവും കാഴ്ച കൊണ്ട് മനഃപ്രീതിയുമുണ്ടാകുന്നു.

**10. ശ്രവണം ത്രിവിധം പ്രോക്തം സാത്വികം രാജസം തഥാ**
**താമസം ച മഹാഭാഗാഃ സുജ്ഞേതാക്തം നിശ്ചയാന്വിതം**

മഹാഭാഗന്മാരേ, ശ്രവണം തന്നെ സാത്വികം, രാജസം. താമസം എന്നിങ്ങനെ മൂന്നുതരത്തിലുണ്ടെന്ന് വിദ്വാന്മാർ ഊന്നിപ്പറഞ്ഞിട്ടുണ്ട്.

**11. സാത്വികം വേദശാസ്ത്രാദി സാഹിത്യം ചൈവ രാജസം**
**താമസം യുദ്ധവാർത്താ ച പരദോഷപ്രകാശനം**

വേദശാസ്ത്രാദികളുടെ ശ്രവണം സാത്വികം; സാഹിത്യശ്രവണം രാജസം; യുദ്ധവാർത്ത, പരദോഷം എന്നിവയുടെ ശ്രവണം താമസം.

**12. സാത്വികം ത്രിവിധം പ്രോക്തം പ്രജ്ഞാവദ്ഭിശ്ച പണ്ഡിതൈഃ**
**ഉത്തമം മധ്യമം ചൈവ തഥൈവാധമമിത്യുത**

സാത്വികശ്രവണംതന്നെ, ഉത്തമം മധ്യമം അധമം എന്നിങ്ങനെ മൂന്നു വിധത്തിലുണ്ടെന്ന് ആത്മജ്ഞാനികളായ വിദ്വാന്മാർ പറഞ്ഞിട്ടുണ്ട്.

**13. ഉത്തമം മോക്ഷഫലദം സ്വർഗ്ഗദം മധ്യമം തഥാ**
**അധമം ഭോഗദം പ്രോക്തം നിർണ്ണീയ വിദിതം ബുധൈഃ**

മോക്ഷപ്രദമായ കാര്യങ്ങളുടെ ശ്രവണം ഉത്തമം; സ്വർഗ്ഗാദിഫലങ്ങൾ ലഭിക്കുന്നതിന്റെ ശ്രവണം മധ്യമം; ഭോഗപ്രദങ്ങളായ വിഷയങ്ങളുടെ ശ്രവണം അധമം എന്ന് പണ്ഡിതന്മാർ നിർണ്ണയിച്ചിട്ടുണ്ട്.

**14. സാഹിത്യം ചൈവ ത്രിവിധം സ്വീയായാംചോത്തമം സ്മൃതം**
**മധ്യമം വാരയോഷായാം പരോഢായാം തഥാധമം**

സാഹിത്യശ്രവണവും മൂന്നുവിധം; സ്വഭാര്യയെ സംബന്ധിച്ചത് ഉത്തമം; വേശ്യാസ്ത്രീയെ സംബന്ധിച്ചത് മധ്യമം; അന്യന്റെ ഭാര്യയെ സംബന്ധിച്ചത് അധമം.

**15. താമസം ത്രിവിധം ജ്ഞേയം വിദ്വദ്ഭിഃ ശാസ്ത്രദർശിഭിഃ**
**ആതതായിനി യുദ്ധം യത്തദുത്തമമുദാഹൃതം**

താമസ ശ്രവണവും ഉത്തമം മധ്യമം അധമം എന്നു മൂന്നു വിധത്തിലുണ്ടെന്ന് വിദ്വാന്മാരായ ശാസ്ത്രദർശികൾക്കറിയാം. യുദ്ധത്തിനു നേരിട്ടു വരുന്നവരോടു യുദ്ധം ചെയ്യുന്ന വാർത്ത കേൾക്കുന്നത് ഉത്തമം.

**16. മധ്യമം ചാപി വിദ്വേഷാത് പാണ്ഡവാനാം തഥാരിഭിഃ**
**അധമം നിർന്നിമിത്തം തു വിവാദേ കലഹേ തഥാ**

പാണ്ഡവാദികളെപ്പോലെ വിദ്വേഷത്തോടെ ചെയ്യുന്ന യുദ്ധത്തെക്കുറിച്ചു കേൾക്കുന്നത് മധ്യമം; ഒരു കാരണവും കൂടാതെ വഴക്കും ശണ്ഠയും കൂടുന്നതിനെക്കുറിച്ച് കേൾക്കുന്നത് അധമം.

**17. തദത്രശ്രവണം മുഖ്യം പുരാണസ്യ മഹാമതേ**
**ബുദ്ധിപ്രവർത്തനം പുണ്യം തതഃ പാപപ്രണാശനം**

അതുകൊണ്ട് ഇവയിൽവെച്ചെല്ലാം പ്രധാനം പുരാണകഥാശ്രവണമാകുന്നു. അത് ബുദ്ധിയെ വികസിപ്പിക്കും; പുണ്യം നൽകും; പാപത്തെ നശിപ്പിക്കുകയും ചെയ്യും.

**18. തദാഖ്യാഹി മഹാബുദ്ധേ കഥാം പൗരാണികീം ശുഭാം**
**ശ്രുതാം ദ്വൈപായനാത്പൂർവ്വം സർവ്വാർത്ഥസ്യ പ്രസാധിനീം**

മഹാബുദ്ധേ, അങ്ങ് കൃഷ്ണദ്വൈപായനിൽനിന്ന് പണ്ടു കേട്ടതും ശുഭം നൽകുന്നതും സർവാർത്ഥങ്ങളെയും സാധിക്കുന്നതുമായ പുരാണകഥ പറഞ്ഞാലും.

### സൂത ഉവാച

**19. യൂയം ധന്യാ മഹാഭാഗാഃ ധന്യോƒഹം പൃഥിവീതലേ**
**യേഷാം ശ്രവണബുദ്ധിശ്ച മമാപി കഥനേ കില.**

നിങ്ങൾക്കു കേൾക്കാനും എനിക്കു പറയാനും ശ്രദ്ധ ഉണ്ടായതുകൊണ്ട്, മഹാഭാഗ്യശാലികളേ,നിങ്ങളും ഞാനും ഈ ഭൂമിയിൽവച്ച് ഏറ്റവും ധന്യരാണ്.

**20. പുരാചൈകാർണ്ണവേ ജാതേ വിലീനേ ഭുവനത്രയേ**
**ശേഷപര്യങ്കസുപ്തേ ച ദേവദേവേ ജനാർദ്ദനേ**
**21. വിഷ്ണുകർണ്ണമലോദ്ഭൂതൗ ദാനവൗ മധുകൈടഭൗ**
**മഹാബലൗ ച തൗ ദൈത്യൗ വിവൃദ്ധൗ സാഗരേ ജലേ**

സമുദ്രജലത്തിൽ മുപ്പാരും വിലയിച്ചിരിക്കെ, ആ പ്രളയ ജലത്തിൽ ശേഷതല്പത്തിൽ ദേവദേവനായ ജനാർദ്ദനൻ സുഷുപ്തിയിൽ ലയിച്ചിരിക്കെ, ആ വിഷ്ണുവിന്റെ കർണ്ണമലത്തിൽനിന്ന് മധു, കൈടഭൻ എന്നീ രണ്ടു അസുരന്മാർ ജനിച്ചു. അവർ സമുദ്രജലത്തിൽ വളർന്ന് മഹാശക്തന്മാരായിത്തീർന്നു.

**22. ക്രീഡമാനൗ സ്ഥിതൗ തത്ര വിചരന്താവിതസ്തതഃ**
**താവേകദാ മഹാകായൗ ക്രീഡാസക്തൗ മഹാർണ്ണവേ**

മഹാകായന്മാരായ അവർ ഒരിക്കൽ ക്രീഡാസക്തരായി രമിച്ചുകൊണ്ട് മഹാസമുദ്രത്തിൽ അങ്ങുമിങ്ങും പാഞ്ഞുനടന്നു.

**23. ചിന്താമവാപതുശ്ചിത്തേ ഭ്രാതരാവിവസംസ്ഥിതൗ**
**നാകാരണം ഭവേത്കാര്യം സർവ്വത്രൈഷാ പരമ്പരാ**

ഇങ്ങനെ ക്രീഡിച്ചു കഴിയവേ ഒരിക്കൽ സഹോദരന്മാരായ ഇരുവർക്കും മനസ്സിലൊരു ചിന്തയുണ്ടായി. കാരണം കൂടാതെ കാര്യം ഉണ്ടാകുകയില്ല. ഇതാണല്ലോ എല്ലായിടത്തുമുള്ള നിയമം.

**24. ആധേയം തു വിനാധാരം ന തിഷ്ഠതി കഥംചന**
**ആധാരാധേയഭാവസ്തു ഭാതി നോ ചിത്തഗോചരഃ**

ആധാരമില്ലാതെ ആധേയം ഒരു പ്രകാരവും നില്ക്കില്ല. എന്നാൽ ആധാരാധേയഭാവം നമുക്ക് അറിയാൻ കഴിയുന്നില്ലെന്നുമാത്രം.

**25. കഃ തിഷ്ഠതി ജലം ചേദം സുഖരൂപം സുവിസ്തരം**
**കേന സൃഷ്ടം കഥം ജാതം മഗ്നാവാവാം ജലേ സ്ഥിതൗ**

എങ്ങും പരന്നുകിടക്കുന്നതും സുഖം നൽകുന്നതുമായ ഈ ജലം എന്തിനെ ആശ്രയിച്ചാണു സ്ഥിതി ചെയ്യുന്നത്? ആരാണ് ഇതു സൃഷ്ടിച്ചത്? എങ്ങനെ നാം ഇരുവരും ജലത്തിൽ താണുപോകാതെ നില്ക്കുന്നു?

**26. ആവാം വാ കഥമുൽപന്നൗ കേനവോൽപ്പാദിതാവുഭൗ**
**പിതരൗ ക്വേതി വിജ്ഞാനം നാസ്തി കാമം തഥാവയോഃ**

നാം ഇരുവരും എങ്ങനെ ഉണ്ടായി? ആര് നമ്മെ ജനിപ്പിച്ചു? മാതാപിതാക്കന്മാരെവിടെയെന്ന് നമുക്കു രണ്ടു പേർക്കും അറിഞ്ഞുകൂടാ;

## സൂത ഉവാച

**27. ഏവം കാമയമാനൗ തൗ ജഗ്മതുർന്ന വിനിശ്ചയം**
**ഉവാച കൈടഭസ്തത്ര മധും പാർശ്വേസ്ഥിതം ജലേ**

ഇങ്ങനെ ചിന്തിച്ചുകൊണ്ടിരുന്ന അവർക്ക് ഒന്നും തീർച്ചപ്പെടുത്താൻ കഴിഞ്ഞില്ല. കൈടഭൻ അപ്പോൾ ജലത്തിൽ അരികെനിന്ന മധുവിനോടു പറഞ്ഞു.

## കൈടഭ ഉവാച

**28. മധോ വാമത്ര സലിലേ സ്ഥാതും ശക്തിർമഹാബലാ**
**വർത്തതേ ഭ്രാതരചലാ കാരണം സാഹി മേ മതാ**

മധോ, നമുക്ക് ഈ വെള്ളത്തിൽ നില്ക്കാൻ അചലയും മഹാബലവതിയുമായ ഒരു ശക്തി കാരണമായി വർത്തിക്കുന്നുണ്ടെന്നാണ് എന്റെ അഭിപ്രായം.

**29. തയാ തതമിദം തോയം തദാധാരം ച തിഷ്ഠതി**
**സാ ഏവ പരമാ ദേവീ കാരണം ച തഥാവയോഃ**

ആ ശക്തി ഈ ജലമാകെ വ്യാപിച്ചിരിക്കുന്നു. അതിനെ ആശ്രയിച്ചാണ് ഈ ജലം സ്ഥിതിചെയ്യുന്നതും. പരാശക്തിയായ ആ ദേവിയാണ് നമ്മെയും സൃഷ്ടിച്ചിരിക്കുന്നത്.

**30. ഏവം വിബുദ്ധ്യമാനൗ തൗ ചിന്താവിഷ്ടൗ യദാƒസുരൗ**
**തദാകാശേ ശ്രുതം താഭ്യാം വാഗ്ബീജം സുമനോഹരം**

ചിന്താവിഷ്ടരായ ആ അസുരന്മാർക്ക് ഇങ്ങനെ ഒരു ബോധമുണ്ടായപ്പോൾ ആകാശത്തുനിന്ന്, ഇരുവർക്കും മനോഹരമായ ഒരു വാഗ്ബീജം കേൾക്കാൻ കഴിഞ്ഞു.

**31. ഗൃഹീതം ച തതസ്താഭ്യാം തസ്യാഭ്യാസോ ദൃഢഃ കൃതഃ**
**തദാ സൗദാമിനീ ദൃഷ്ടാ താഭ്യാം വ്യോമ്നി ചോത്ഥിതാ ശുഭാ**

ആ വാഗ്ബീജം (മന്ത്രം) അവർ ശ്രദ്ധിച്ചുകേട്ടു; അഭ്യസിച്ച് ഉറപ്പിച്ചു. അപ്പോൾ ആകാശത്ത് ശുഭസൂചകമായ ഒരു മിന്നൽ പ്രത്യക്ഷപ്പെട്ടത് അവർ കണ്ടു.

**32. താഭ്യാം വിചാരിതം തത്ര മന്ത്രോƒയം നാത്ര സംശയഃ**
**തഥാ ധ്യാനമിദം ദൃഷ്ടം ഗഗനേ സഗുണം കില**

ഇതൊരു മന്ത്രം തന്നെയാണ്; സംശയമില്ലെന്ന് അവർക്ക് തോന്നി. നമ്മുടെ ധ്യാനം സഗുണരൂപം കൈക്കൊണ്ടതത്രേ ആകാശത്തു കണ്ട മിന്നൽ.

**33. നിരാഹാരൗ ജിതാത്മാനൗ തന്മനസ്കൗ സമാഹിതൗ**
**ബഭൂവതുർവിചിന്ത്യൈവം ജപധ്യാനപരായണൗ**

ഇങ്ങനെ ചിന്തിച്ചിട്ട് അവർ ഊണുപേക്ഷിച്ച് ഏകാഗ്രതയോടെ അതിൽത്തന്നെ ദത്തശ്രദ്ധരായി മനസ്സിനെ നിയന്ത്രിച്ച് ജപധ്യാനപരായണരായിത്തീർന്നു.

**34. ഏവം വർഷസഹസ്രം തു താഭ്യാം തപ്തം മഹാതപഃ**
**പ്രസന്നാപരമാശക്തിർജ്ജാതാ സാ പരമാ തയോഃ**

ഇങ്ങനെ ആയിരം വർഷം അവർ ഉഗ്രമായ തപസ്സു ചെയ്തു. അപ്പോൾ അവർ പരമശക്തിസ്വരൂപിണിയായി കരുതിയിരുന്ന ആ പരാശക്തി പ്രസന്നയായിത്തീർന്നു.

**35. ഖിന്നൗ തൗ ദാനവൗ ദൃഷ്ട്വാ തപസേ കൃതനിശ്ചയൗ**
**തയോരനുഗ്രഹാർത്ഥായ വാഗുവാചാശരീരിണി**

തപസ്സിൽത്തന്നെ ഉറച്ചുനിന്ന് ഖിന്നരായിത്തീർന്ന ആ ദൈത്യന്മാരെ കണ്ടിട്ട് അവരെ അനുഗ്രഹിക്കാൻ വേണ്ടി ദേവി അശരീരിണിയായി ഇങ്ങനെ അരുളിച്ചെയ്തു.

**36. വരം വാം വാഞ്ഛിതം ദൈത്യൗ ബ്രൂതം പരമസമ്മതം**
**ദദാമി പരിതുഷ്ടാസ്മി യുവയോസ്തപസാ കില**

ദൈത്യൻമാരേ. നിങ്ങൾക്ക് അത്യധികം ഇഷ്ടമായ വരം വരിച്ചുകൊൾക. നിങ്ങൾ ഇരുവരുടെയും തപസ്സുകൊണ്ട് സന്തുഷ്ടയായ ഞാൻ അതു നൽകാം.

**സൂത ഉവാച**

**37. ഇതിശ്രുത്വാ തു താം വാണീം ദാനവാവൂചതുസ്തദാ**
**സ്വേച്ഛയാ മരണം ദേവി വരം നോ ദേഹി സുവ്രതേ**

ഈ വാക്കു കേട്ടപ്പോൾ ദാനവന്മാർ പറഞ്ഞു: "ദേവി, സുവ്രതേ, ഞങ്ങൾഇച്ഛിക്കുമ്പോഴേ മരണം സംഭവിക്കൂ എന്ന വരം ഞങ്ങൾക്കു തന്നാലും".

**വാഗുവാച**

**38. വാഞ്ഛിതം മരണം ദൈത്യൗ ഭവേദ്വാം മൽപ്രസാദതഃ**
**അജേയൗ ദേവദൈത്യൈശ്ച ഭ്രാതരൗ നാത്ര സംശയഃ**

എന്റെ പ്രസാദം നിമിത്തം രണ്ടുപേർക്കും ഇച്ഛിച്ചവിധത്തിലുള്ള മരണം സംഭവിക്കട്ടെ. സോദരന്മാരായ രണ്ടുപേരെയും ദേവന്മാരോ ദൈത്യന്മാരോ ജയിക്കുകയുമില്ല. ഇതിൽ സംശയം വേണ്ട.

**സൂത ഉവാച**

**39. ഇതിദത്താവരൗ ദേവ്യാ ദാനവൗ മദദർപ്പിതൗ**
**ചക്രതുഃ സാഗരേ ക്രീഡാം യാദോഗണസമന്വിതൗ**

ഇങ്ങനെ ദേവിയിൽ നിന്ന് വരം ലഭിച്ച രണ്ടു ദൈത്യന്മാരും മദഗർവിതരായി സമുദ്രത്തിൽ ജലജന്തുക്കളോടൊപ്പം ക്രീഡിച്ചു.

**40. കാലേന കിയതാ വിപ്രാ ദാനവാഭ്യാം യദൃച്ഛയാ**
**ദൃഷ്ടഃ പ്രജാപതിർബ്രഹ്മാ പത്മാസനഗതഃ പ്രഭുഃ**

ഹേ വിപ്രന്മാരേ, കുറച്ചു നാൾക്കുള്ളിൽ രണ്ടു ദാനവന്മാരും, പ്രജാപതിയും പത്മാസനസ്ഥനും പ്രഭുവുമായ ബ്രഹ്മാവിനെ യദൃച്ഛയാ കാണാനിടയായി.

**41. ദൃഷ്ട്വാ തു മുദിതാവാസ്താം യുദ്ധകാമൗ മഹാബലൗ**
**തമൂചതുസ്തദാ തത്ര യുദ്ധം നൗ ദേഹി സുവ്രത**

ബ്രഹ്മാവിനെ കണ്ടപ്പോൾ അവർക്കു സന്തോഷമായി. യുദ്ധം ചെയ്യാൻ ആഗ്രഹിക്കുന്നവരും മഹാപരാക്രമികളുമായ അവർ അപ്പോൾ ബ്രഹ്മാവിനോട് പറഞ്ഞു: "ഹേ സുവ്രത, യുദ്ധം ചെയ്യാൻ വരൂ".

**42. നോചേത് പത്മം പരിത്യജ്യ യഥേഷ്ടം ഗച്ഛ മാ ചിരം**
**യദി ത്വം നിർബലശ്ചാസി ക്വ യോഗ്യം ശുഭാസനം**

യുദ്ധം ചെയ്യുന്നില്ലെങ്കിൽ പത്മം വെടിഞ്ഞ് ഇഷ്ടമുള്ളിടത്തേക്ക് വേഗം പൊയ്ക്കൊള്ളൂ. നീ ദുർബലനാണെങ്കിൽ എന്തിനാണ് നിനക്കീ അന്തസ്സുള്ള ആസനം?

**43. വീരഭോഗ്യമിദം സ്ഥാനം കാതരോ//സി ത്യജാശു വൈ**
**തയോരിതി വചഃ ശ്രുത്വാ ചിന്താമാപഃ പ്രജാപതിഃ**

നീ ഭീരുവാണ്. വീരന്മാർക്ക് ഇരിക്കാനുള്ള ഈ സ്ഥാനം വിട്ട് വേഗം പൊയ്ക്കൊള്ളൂ. അവരുടെ വാക്കുകേട്ട് പ്രജാപതി ചിന്തയിലാണ്ടു.

**44. ദൃഷ്ട്വാ ച ബലിനൗ വീരൗ കിം കരോമീതി താപസഃ**
**ചിന്താവിഷ്ടസ്തദാ തസ്ഥൗ ചിന്തയന്മനസാ തദാ**

തപോനിഷ്ഠനായ ബ്രഹ്മാവ് പരാക്രമശാലികളും ബലവാന്മാരുമായ അവരെ കണ്ടിട്ട് എന്താണു ചെയ്യേണ്ടതെന്നറിയാതെ ചിന്തിച്ചു നിന്നു പോയി.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
ഷഷ്ഠോ//ദ്ധ്യായഃ

## അഥ സപ്തമോ//ദ്ധ്യായഃ

### സൂതവാച

**1. തൗ വീക്ഷ്യ ബലിനൗ ബ്രഹ്മാ തദോപായാനചിന്തയത്**
**സാമദാനഭിദാദീംശ്ച യുദ്ധാന്താൻ സർവ്വതന്ത്രവിത്**

ബലവാൻമാരായ അവരെ കണ്ടിട്ട്, സകലതന്ത്രജ്ഞനായ ബ്രഹ്മാവ്, സാമം ദാനം ഭേദം തുടങ്ങി യുദ്ധം വരെയുള്ള ഓരോരോ ഉപായങ്ങളെക്കുറിച്ചും ആലോചിച്ചു.

**2. ന ജാനേ//ഹം ബലം നൂനമേതയോർവാ യഥാതഥം**
**അജ്ഞാതേ തു ബലേ കാമം നൈവ യുദ്ധം പ്രശസ്യതേ**

ഇവർക്ക് എത്രമാത്രം ബലമുണ്ടെന്ന് ശരിയായിട്ട് എനിക്കറിഞ്ഞു കൂടാ: തീർച്ച. ബലത്തെ കുറിച്ച് അറിയാതെ ചെയ്യുന്ന യുദ്ധം പ്രശംസാർഹവുമല്ല.

**3. സ്തുതിം കരോമി ചേദദ്യ ദുഷ്ടയോർമദമത്തയോഃ**
**പ്രകാശിതം ഭവേന്നൂനം നിർബലത്വം മയാ സ്വയം**

ദുഷ്ടന്മാരും മദമത്തന്മാരുമായ ഇവരെ ഞാൻ സ്തുതിക്കുകയാണെങ്കിൽ അതു തീർച്ചയായും എന്റെ ദൗർബല്യത്തെ സ്വയം വെളിപ്പെടുത്തുകയാവും.

**4. വധിഷ്യതി തദൈകോ//പി നിർബലത്വേ പ്രകാശിതേ**
**ദാനം നൈവാദ്യ യോഗ്യം വാ ഭേദഃ കാര്യോ മയാ കഥം**

ബലഹീനനാണെന്നു വെളിപ്പെട്ടാൽ ഇവരിൽ ഒരുവനെകൊണ്ട് എന്നെ കൊല്ലാൻ കഴിയും. ദാനം ഇവിടെ പ്രയോഗിക്കാൻ പറ്റിയ ഉപായമല്ല. ഭേദം ഞാൻ എങ്ങനെ പ്രയോഗിക്കും?

**5. വിഷ്ണും പ്രബോധയാമ്യദ്യ ശേഷേ സുപ്തം ജനാർദ്ദനം**
**ചതുർഭുജം മഹാവീരം ദുഃഖഹാ സ ഭവിഷ്യതി**

ശേഷനിൽ സുഷുപ്തികൊള്ളുന്നവനും ചതുർഭുജനും മഹാവീരനുമായ ജനാർദ്ദനനെ ഇപ്പോൾ ഉണർത്താം. ആ വിഷ്ണു സങ്കടനിവൃത്തി വരുത്തും.

6. **ഇതി സഞ്ചിന്ത്യ മനസാ പദ്മനാളഗതോഽബ്ജജഃ**
**ജഗാമ ശരണം വിഷ്ണും മനസാ ദുഃഖനാശകം**

ഇങ്ങനെ ആലോചിച്ച് തണ്ടാരിൽ വിളങ്ങുന്ന ബ്രഹ്മാവ് ദുഃഖനാശകനായ വിഷ്ണുവിനെ മനസാ ശരണം പ്രാപിച്ചു.

7. **തുഷ്ടാവ ബോധനാർത്ഥം തം ശുഭൈഃ സംബോധനൈർഹരിം**
**നാരായണം ജഗന്നാഥം നിസ്പന്ദം യോഗനിദ്രയാ**

യോഗനിദ്രയിൽ ലയിച്ചതിനാൽ നിഷ്പന്ദനും ജഗന്നാഥനുമായ നാരായണനെ ഉണർത്തുന്നതിനുവേണ്ടി ശുഭസൂചകമായ സംബോധനകൾ കൊണ്ട് സ്തുതിച്ചു.

**ബ്രഹ്മോവാച**

8. **ദീനാനാഥ ഹരേ വിഷ്ണോ വാമനോത്തിഷ്ഠ മാധവ**
**ഭക്താർത്തിഹൃദ് ഹൃഷീകേശ സർവ്വാവാസ ജഗത്പതേ**

ഹേ ദീനാനാഥ, ഹരേ, വിഷ്ണോ വാമന, മാധവ, ഭക്താർത്തിനാശന, ഹൃഷീകേശ, സർവ്വാവാസാ, ജഗത്പതേ, ഉണർന്നെണീറ്റാലും.

9. **അന്തർയാമിന്നമേയാത്മൻ വാസുദേവ ജഗത്പതേ**
**ദുഷ്ഠാരിനാശനൈകാഗ്രചിത്ത ചക്രഗദാധര**

ഹേ, അന്തർയാമിൻ, അമേയാത്മൻ, വാസുദേവ, ജഗത്പതേ, ദുഷ്ടന്മാരായ ശത്രുക്കളെ നശിപ്പിക്കുന്നതിൽ ഏകാഗ്രചിത്തനായിരിക്കുന്നവനേ, ചക്രം, ഗദ എന്നീ ആയുധം ധരിക്കുന്നവനേ,

10. **സർവ്വജ്ഞ സർവ്വലോകേശ സർവ്വശക്തി സമന്വിത**
**ഉത്തിഷ്ഠോത്തിഷ്ഠ ദേവേശ ദുഃഖനാശന പാഹിമാം**

സർവ്വലോകേശ, സർവജ്ഞ, സർവ്വശക്തിയും ഉള്ളവനേ, ദുഃഖനാശന, ദേവേശ, എണീറ്റാലും; എണീറ്റാലും, എന്നെ രക്ഷിച്ചാലും.

11. **വിശ്വംഭര വിശാലാക്ഷ പുണ്യശ്രവണകീർത്തന**
**ജഗദ്യോനേ നിരാകാര സർഗ്ഗസ്ഥിത്യന്തകാരക**

12. **ഇമൗ ദൈത്യൗ മഹാരാജ ഹന്തുകാമൗ മദോദ്ധതൗ**
**ന ജാനാസ്യഖിലാധാര കഥം മാം സംകടേ ഗതം**

വിശ്വംഭര, വിശാലാക്ഷ, പുണ്യശ്രവണകീർത്തന, ജഗദ്യോനേ, നിരാകാര, സൃഷ്ടിസ്ഥിതിലയകാരക, അഖിലാധാര, മദോദ്ധതരായ ഈ അസുരന്മാർ എന്നെ കൊല്ലാൻ നില്ക്കുകയാണ്. എന്റെ സങ്കടം അവിടുന്ന് അറിയുന്നില്ലേ?

13. **ഉപേക്ഷസേഽതിദുഃഖാർത്തം യദിമാം ശരണം ഗതം**
**പാലകത്വം മഹാവിഷ്ണോ നിരാധാരം ഭവേത്തതഃ**

അത്യന്തം ദുഃഖാർത്തനായി അങ്ങയെ ശരണം പ്രാപിച്ച എന്നെ ഉപേക്ഷിച്ചാൽ വിഷ്ണു, ലോകപാലകനാണെന്ന വസ്തുത അടിസ്ഥാനമില്ലാത്തതായിത്തീരും.

14. **ഏവംസ്തുതോഽപി ഭഗവാൻ നബുബോധ യദാ ഹരിഃ**
**യോഗനിദ്രാസമാക്രാന്തസ്തദാ ബ്രഹ്മാ ഹ്യചിന്തയത്**

ഇങ്ങനെ സ്തുതിച്ചിട്ടും യോഗനിദ്രയിൽ വിലയിച്ച ഹരി ഉണരാഞ്ഞപ്പോൾ ബ്രഹ്മാവ് ആലോചിച്ചു.

15. **നൂനം ശക്തിസമാക്രാന്തോ വിഷ്ണർ നിദ്രാവശംഗതഃ**
**ജജാഗാര ന ധർമ്മാത്മാ കിം കരോമ്യദ്യ ദുഃഖിതഃ**

വിഷ്ണു, ശക്തിയ്ക്കധീനനായി നിദ്രയിൽ മുഴുകിയിരിക്കുകയാണ്. ധർമ്മാത്മാവായ അദ്ദേഹം ഇതുകൊണ്ടൊന്നും ഉണരില്ല. ദുഃഖിതനായ ഞാൻ എന്താണ് ഇനി ചെയ്യേണ്ടത്?

**16. ഹന്തുകാമാവുഭൗ പ്രാപ്തൗ ദാനവൗ മദഗർവിതൗ**
**കിം കരോമി ക്വ ഗച്ഛാമി നാസ്തി മേ ശരണം ക്വചിത്**

കൊല്ലാനെത്തിയവരാണ് മദഗർവിതരായ ഈ രണ്ട് അസുരന്മാരും. ഞാൻ എന്തു ചെയ്യും? എവിടെ പോകും? എനിക്ക് എങ്ങും ഒരു രക്ഷയില്ലല്ലോ.

**17. ഇതി സംചിന്ത്യ മനസാ നിശ്ചയം പ്രതിപദ്യ ച**
**തുഷ്ടാവ യോഗനിദ്രാം താമേകാഗ്രഹൃദയസ്ഥിതഃ**

ബ്രഹ്മദേവൻ ഉള്ളാലെ ഇങ്ങനെ ആലോചിച്ച് ഒരു തീരുമാനത്തിലെത്തി. പിന്നെ ഏകാഗ്രചിത്തനായി നിന്നുകൊണ്ട് യോഗനിദ്രയെ സ്തുതിക്കാൻ തുടങ്ങി.

**18. വിചാര്യ മനസാപ്യേവം ശക്തിർമേ രക്ഷണേ ക്ഷമാ**
**യയാ ഹ്യചേതനോ വിഷ്ണുഃ കൃതോഽസ്തി സ്പന്ദവർജിതഃ**

ഇങ്ങനെ വിചാരിച്ചിട്ടാണ് സ്തുതിച്ചത്: ഏതു ശക്തിയാണോ വിഷ്ണുവിനെ അചേതനും അനക്കം പോലുമില്ലാത്തവനുമാക്കിത്തീർത്തത് ആ ശക്തിക്ക് എന്നെ രക്ഷിക്കാൻ കഴിയും.

**19. വ്യസുർയഥാ ന ജാനാതി ഗുണാൻ ശബ്ദാദികാനിഹ**
**തഥാ ഹരിർന്ന ജാനാതി നിദ്രാമീലിതലോചനഃ**

മരിച്ചവൻ എപ്രകാരം ശബ്ദാദിഗുണങ്ങളെ അറിയുന്നില്ലയോ അപ്രകാരം നിദ്രപൂണ്ടു കണ്ണടച്ച ഹരിയും അറിയുന്നില്ല.

**20. ന ജഹാതി യതോ നിദ്രാം ബഹുധാ സംസ്തുതോഽപ്യസൗ**
**മന്യേ നാസ്യ വശേ നിദ്രാ നിദ്രയാഽയം വശീകൃതഃ**

പല പ്രകാരം സ്തുതിച്ചിട്ടും ഇദ്ദേഹം ഉണരുന്നില്ലല്ലോ. അതുകൊണ്ട് നിദ്ര ഇദ്ദേഹത്തിന് അധീനയല്ല; മറിച്ച് നിദ്ര ഇദ്ദേഹത്തെ വശീകരിച്ചിരിക്കുകയാണെന്നു ഞാൻ വിചാരിക്കുന്നു.

**21. യോ യസ്യവശമാപന്നഃ സ തസ്യ കിങ്കരഃ കില**
**തസ്മാച്ച യോഗനിദ്രേയം സ്വാമിനീ മാപതേർഹരേഃ**

ആര് ആർക്കു വിധേയനാകുന്നുവോ അയാൾ അവന്റെ കിങ്കരനാണല്ലോ. അതുകൊണ്ട് ഈ യോഗ നിദ്ര, ലക്ഷ്മീപതിയായ ഹരിയുടെയും സ്വാമിനിയാണ്.

**22. സിന്ധുജായാ അപി വശേ യയാ സ്വാമീ വശീകൃതഃ**
**നൂനം ജഗദിദം സർവ്വം ഭഗവത്യാ വശീകൃതം**

സിന്ധുവിൽ നിന്നും ജനിച്ച ലക്ഷ്മീദേവിയുടെ പതിയെപ്പോലും ആര് വശീകരിച്ചുവോ ആ ഭഗവതിയാൽ തീർച്ചയായും ഈ ലോകം മുഴുവൻ വശീകരിക്കപ്പെട്ടിരിക്കുന്നു.

**23. അഹം വിഷ്ണുസ്തഥാ ശംഭുഃ സാവിത്രീ ച രമാപ്യുമാ**
**സർവ്വേ വയം വശേ യസ്യാ നാത്ര കിംചിദ്വിചാരണാ**

ഞാനും വിഷ്ണുവും ശംഭുവും സരസ്വതിയും ലക്ഷ്മിയും പാർവ്വതിയുമെല്ലാം ആ ശക്തിക്ക് അധീന രാണ്; ഒട്ടും സംശയമില്ല.

**24. ഹരിരപ്യവശഃ ശേതേ യഥാന്യഃ പ്രാകൃതോ ജനഃ**
**യയാഭിഭൂതഃ കാ വാർത്താ കിലാന്യേഷാം മഹാത്മനാം**

ഹരി ഇപ്പോൾ പ്രാകൃതനായ ഒരന്യനെപ്പോലെ അവശനായി കിടക്കുന്നു. ഈ ദേവിക്ക്(യോഗനിദ്രയ്ക്ക്)വിധേയരായ മറ്റു മഹാത്മാക്കളുടെ കഥ പറയാനുണ്ടോ?

**25. സ്തൗമ്യദ്യ യോഗനിദ്രാം വൈ യയാ മുക്തോ ജനാർദ്ദനഃ**
**ഘടയിഷ്യതി യുദ്ധം ച വാസുദേവഃ സനാതനഃ**

ആരിൽ നിന്നു മുക്തനായാൽ, വാസുദേവനും സനാതനനുമായ ജനാർദ്ദനൻ ഇപ്പോൾ യുദ്ധത്തിന് ഒരുമ്പെടുമോ ആ യോഗനിദ്രയെ ഞാൻ സ്തുതിക്കുന്നു.

**26. ഇതികൃത്വാ മതിം ബ്രഹ്മാ പത്മനാളസ്ഥിതസ്തദാ**
**തുഷ്ടാവ യോഗനിദ്രാം താം വിഷ്ണോരംഗേഷു സംസ്ഥിതാം**

ഇങ്ങനെ നിശ്ചയിച്ചുറച്ച പത്മനാളസ്ഥിതനായ ബ്രഹ്മാവ് വിഷ്ണുവിന്റെ അംഗങ്ങളിൽ വ്യാപിച്ചിരിക്കുന്ന ആ യോഗനിദ്രയെ സ്തുതിച്ചു.

**ബ്രഹ്മോവാച**

**27. ദേവി ത്വമസ്യ ജഗതഃ കില കാരണം ഹി**
**ജ്ഞാതം മയാ സകലവേദവചോഭിരംബ**
**യദ്വിഷ്ണുരപ്യഖില ലോകവിവേകകർത്താ**
**നിദ്രാവശം ച ഗമിതഃ പുരുഷോത്തമോഽദ്യ**

ഹേ ദേവി, അവിടുന്നു തന്നെയാണ് ഈ ജഗത്തിന്റെ ഉത്പത്തിക്കു കാരണം. അമ്മേ, അതു ഞാൻ വേദസൂക്തങ്ങളിൽ നിന്നെല്ലാം മനസ്സിലാക്കിയിട്ടുണ്ട്. എന്തെന്നാൽ, അഖിലലോകത്തിനും വിവേകം ജനിപ്പിക്കുന്ന പുരുഷോത്തമനായ വിഷ്ണുവിനെയും ഇന്ന് നിദ്രാവശനാക്കിയല്ലോ.

**28. കോ വേദ തേ ജനനി മോഹവിലാസലീലാം**
**മൂഢോഽസ്മ്യഹം ഹരിരയം വിവശശ്ച ശേതേ**
**ഈദൃക്തയാ സകലഭൂതമനോനിവാസേ**
**വിദ്വത്തമോ വിബുധകോടിഷു നിർഗുണായാഃ**

അമ്മേ, അഖില ഭൂതങ്ങളുടെയും അന്തർഭാഗത്തു കുടികൊള്ളുന്നവളേ, നിർഗുണയായ നിന്റെ മോഹിപ്പിക്കുന്ന ലീലാവിലാസങ്ങൾ ആർക്കറിയാം. ഞാൻ വെറും വിഢ്ഢി. വിദ്വാന്മാരിൽ വിദ്വാനായ ഈ ഹരിപോലും ഇമ്മട്ട് അവശനായി കിടക്കുകയാണ്.

**29. സാംഖ്യാ വദന്തി പ്രകൃതിം പുരുഷം ച യാം താം**
**ചൈതന്യഭാവരഹിതാം ജഗതശ്ച കർത്രീം**
**കിം താദൃശാസി കഥമത്ര ജഗന്നിവാസ-**
**ശ്ചൈതന്യതാ വിരഹിതോ വിഹിതസ്ത്വയാദ്യ**

സാംഖ്യന്മാർ പ്രകൃതിയെയും പുരുഷനെയും കുറിച്ച് പറയുന്നുണ്ട്. ആ പ്രകൃതി, ചൈതന്യമില്ലാത്തവളും ജഗത്തിന്റെ വിധാത്രിയുമാണ്. അവിടുന്ന് ചൈതന്യമില്ലാത്തവളാണോ? അല്ലെങ്കിൽ ജഗന്നിവാസനായ ഹരിയെ ചൈതന്യരഹിതനാക്കിത്തീർത്തതെങ്ങനെ?

**30. നാട്യം തനോഷി സഗുണാ വിവിധപ്രകാരം**
**നോ വേത്തി കോഽപി തവ കൃത്യവിധാനയോഗം**
**ധ്യായന്തി യാം മുനിഗണാ നിയതം ത്രികാലം**
**സന്ധ്യേതി നാമ പരികല്പ്യ ഗുണാൻ ഭവാനി**

സന്ധ്യയെന്ന നാമം കല്പിച്ച് മുനിമാർ ത്രികാലത്തിലും മുടങ്ങാതെ ആരുടെ ഗുണങ്ങൾ ധ്യാനിക്കുന്നുവോ ആ നീ സഗുണസ്വരൂപം കൈക്കൊണ്ട് പലപ്രകാരം നടിക്കുന്നു. നിന്റെ കൃത്യനിർവഹണവൈഭവം ആരും അറിയുന്നില്ല.

31. ബുദ്ധിർഹി ബോധകരണാ ജഗതാം സദാ ത്വം
ശ്രീശ്ചാസി ദേവി സതതം സുഖദാ സുരാണാം
കീർത്തിസ്തഥാ മതിഭൃതോ കില കാന്തിരേവ
ശ്രദ്ധാരതിശ്ച സകലേഷു ജനേഷുമാതഃ

ലോകത്തിനു സദാ ബോധം ജനിപ്പിക്കുന്ന ബുദ്ധി നീയാണ്. ഹേ, ദേവി, ശ്രീയാണു നീ. സുരന്മാർക്കെല്ലാം സുഖം അരുളുന്നവളും നീയാകുന്നു. ബുദ്ധിമാന്മാരുടെ കീർത്തിയും കാന്തിയും നീ തന്നെ. ശ്രദ്ധയും നീയാകുന്നു. അമ്മേ സകലജനങ്ങളിലുമുള്ള രതിയും നീയാകുന്നു.

32. നാതഃ പരം കില വിതർക്കശതൈഃ പ്രമാണം
പ്രാപ്തം മയാ യദിഹ ദുഃഖഗതിം ഗതേന
ത്വം ചാത്ര സർവ്വജഗതാം ജനനീതി സത്യം
നിദ്രാലുതാം വിതരതാ ഹരിണാത്ര ദൃഷ്ടം

നീ തന്നെയാണു ജഗത്തിന്റെ ജനനി എന്നതു സത്യമത്രെ. നിദ്രാലുവായിരിക്കുന്ന ഹരിതന്നെയാണ് അതിനു തെളിവ്. ദുഃഖിതനായിത്തീർന്ന എനിക്ക് തർക്കശതങ്ങൾകൊണ്ടുപോലും ഇതിനെക്കാൾ ഉത്തമമായ തെളിവു കിട്ടില്ല.

33. ത്വം ദേവി വേദവിദുഷാമപി ദുർവിഭാവ്യാ
വേദോ*f*പി നൂനമഖിലാർത്ഥതയാ ന വേദ
യസ്മാത്ത്വദുദ്ഭവമസൗ ശ്രുതിരാപ്നുവാനാ
പ്രത്യക്ഷമേവ സകലം തവ കാര്യമേതത്

ഹേ ദേവി, വേദജ്ഞന്മാർക്കുപോലും ഭാവന ചെയ്യാൻ കവിയാത്തവളാണു നീ. അഖില വിഷയങ്ങളും നിന്നിൽ അടങ്ങിയിരിക്കുന്നതിനാൽ വേദത്തിനും നിന്നെ ശരിക്ക് അറിയാൻ കഴിയുന്നില്ല. വേദങ്ങൾ ഉണ്ടായതുതന്നെ നിന്നിൽ നിന്നാണല്ലോ ഇക്കാണായ സകലതും നിന്റെ കാര്യരൂപമത്രേ.

34. കസ്തേ ചരിത്രമഖിലം ഭൂവി വേദ ധീമാൻ
നാഹം ഹരിർന്ന ച ഭവോ ന സുരാസ്തഥാന്യേ
ജ്ഞാതും ക്ഷമാശ്ച മുനയോ ന മാമാത്മജാശ്ച
ദുർവാച്യഏവ മഹിമാ തവ സർവ്വലോകേ

ലോകത്തുള്ള ഏതു ബുദ്ധിമാന് അറിയാം നിന്റെ സകലചരിത്രവും? എനിക്കും ഹരിക്കും ശിവനും അതുപോലെ മറ്റു ദേവൻമാർക്കും അത് അജ്ഞാതമാണ്. മാമുനിമാർക്കും എന്റെ പുത്രന്മാർക്കും അറിയാൻ കഴിയുന്നില്ല. സർവ്വത്ര വ്യാപിച്ചിരിക്കുന്ന നിന്റെ മഹിമ അവർണ്ണനീയം തന്നെ.

35. യജ്ഞേഷുദേവി യദിനാമ ന തേ വദന്തി
സ്വാഹേതി വേദവിദുഷോ ഹവനേ കൃതേ*f*പി
ന പ്രാപ്നുവന്തി സതതം മഖഭാഗധേയം
ദേവാസ്ത്വമേവ വിബുധേഷ്വപി വൃത്തിദാ*f*സി

ഹേ ദേവി, യജ്ഞങ്ങളിൽ സ്വാഹാ എന്ന നിന്റെ നാമധേയം ഉച്ചരിക്കാതെയാണ് വേദവിത്തുകൾ ഹവനം ചെയ്യുന്നതെങ്കിൽ യജ്ഞം ചെയ്യുന്നതു കൊണ്ടുള്ള ഭാഗധേയം ദേവന്മാർക്ക് ഒരിക്കലും ലഭിക്കുന്നില്ല. ദേവന്മാർക്കും ജീവിത ദാത്രിയായിരിക്കുന്നത് നീയാണല്ലോ.

36. ത്രാതാ വയം ഭഗവതി പ്രഥമം ത്വയാ വൈ
ദേവാരിസംഭവഭയാദധുനാ തഥൈവ
ഭീതോ*f*സ്മി ദേവി വരദേ ശരണം ഗതോ*f*സ്മി
ഘോരം നിരീക്ഷ്യ മധുനാ സഹ കൈടഭം ച

അസുരഭയത്തിൽ നിന്ന് ഹേ ഭഗവതി, ആദ്യകല്പത്തിൽ നീ ഞങ്ങളെ രക്ഷിച്ചു. അതുപോലെ ഇപ്പോഴും രക്ഷിക്കണേ. ഘോരന്മാരായ മധു കൈടഭന്മാരെ കണ്ടു ഭയപ്പെട്ട് ഞാൻ ഹേ, ദേവീ, നിന്നെ ശരണം പ്രാപിച്ചിരിക്കുന്നു.

**37. നോ വേത്തി വിഷ്ണുരധുനാ മമ ദുഃഖമേതത്**
**ജാനേ ത്വയാത്മവിവശീകൃതദേഹയഷ്ടിഃ**
**മുഞ്ചാദിദേവമഥവാ ജഹി ദാനവേന്ദ്രൗ**
**യദ്രോചതേ തവ കുരുഷ്വ മഹാനുഭാവേ**

നിന്നാൽ വശീകൃതനായി ദേഹം വടിപോലെയായിരിക്കുന്ന വിഷ്ണുവിന് എന്റെ ദുഃഖം ഇപ്പോൾ അറിയാൻ കഴിയുകയില്ലെന്ന് എനിക്കറിയാം. ഹരിയെ ഈ നിദ്രയിൽ നിന്ന് മോചിപ്പിച്ചാലും. അഥവാ ഈ ദാനവേന്ദ്രൻമാരെ ഹനിച്ചാലും. ഏതാണോ അവിടുത്തേക്ക് ഇഷ്ടം അതു ചെയ്താലും.

**38. ജാനന്തി യേ ന തവ ദേവി പരം പ്രഭാവം**
**ധ്യായന്തി തേ ഹരിഹരാവപി മന്ദചിത്താഃ**
**ജ്ഞാതം മയാദ്യ ജനനി പ്രകടം പ്രമാണം**
**യദ്വിഷ്ണുരത്യതിതരാം വിവശോഽഥ ശേതേ**

ഹേ ദേവി, നിന്റെ പരമമായ പ്രഭാവത്തെ അറിയാത്ത മന്ദബുദ്ധികളാണ് ഹരിഹരാദി മൂർത്തികളെ ധ്യാനിക്കുന്നത്. അവിടുത്തെ പ്രഭാവം എനിക്ക് ഇപ്പോൾ വ്യക്തമായിട്ടറിയാം. കാരണം വിഷ്ണു ഇതാ അത്യന്തം അവശനായി ശയിക്കുന്നു.

**39. സിന്ധുദ്ഭവാപി ന ഹരിം പ്രതിബോധിതും വൈ**
**ശക്താ പതിം തവ വശാനുഗമദ്യ ശക്ത്യാ**
**മന്യേ ത്വയാ ഭഗവതി പ്രസഭം രമാപി**
**പ്രസ്ഥാപിതാ ന ബുബുധേ വിവശീകൃതേവ**

നിന്റെ ശക്തിക്കു വിധേയനായി കിടക്കുന്ന സ്വപതിയായ ഹരിയെ ഉണർത്താൻ സിന്ധുജയായ ലക്ഷ്മി പോലും ഇപ്പോൾ അശക്തയാണ്. ഹേ ഭഗവതി, നീ ആ രമയെയും ബലാൽ ഉറക്കിവിട്ടതുകൊണ്ട് വിവിശയെപ്പോലെ ഒന്നും അരിയുന്നില്ലെന്ന് എനിക്കു തോന്നുന്നു.

**40. ധന്യസ്ത ഏവ ഭുവി ഭക്തിപരാസ്തവാംഘ്രൗ**
**ത്യക്ത്വാന്യദേവഭജനം ത്വയി ലീനഭാവാഃ**
**കുർവന്തി ദേവി ഭജനം സകലം നികാമം**
**ജ്ഞാത്വാ സമസ്തജനനീം കില കാമധേനും**

നീ കാമധേനുവും സമസ്തലോകത്തിന്റെയും ജനനിയും ആണെന്നറിഞ്ഞു മറ്റു ദേവന്മാരെ ഒന്നും ഭജിക്കാതെ നിന്നിൽ മനസ്സുവെച്ച് നിന്റെ സകലഭാവത്തിൽ നിഷ്ഠയോടെ നിന്റെ പാദകമലത്തിൽ ഭക്തിപരന്മാരായി ഭജിക്കുന്നവരാണ് ലോകത്തിൽ ധന്യന്മാർ.

**41. ധീകാന്തികീർത്തിശുഭവൃത്തിഗുണാദയസ്തേ**
**വിഷ്ണോർഗുണാസ്തു പരിഹൃത്യ ഗതാഃ ക്വചാദ്യ**
**ബന്ദീകൃതോ ഹരിരസൗ നനു നിദ്രയാത്ര**
**ശക്ത്യാ തവൈവ ഭഗവത്യതിമാനവത്യാഃ**

നിന്റെ, ധീ, കാന്തി, കീർത്തി, ശുഭവൃത്തി, ഗുണങ്ങൾ തുടങ്ങിയവ വിഷ്ണുവിന്റെ ഗുണങ്ങളെ നശിപ്പിച്ചിട്ട് ഇന്ന് എവിടെപോയി? ഹരിയാകട്ടെ ഇവിടെ അതിമാനവതിയായ നിദ്രാശക്തികൊണ്ടു തന്നെ ബന്ധനസ്ഥനുമായിരിക്കുന്നു.

**42. ത്വം ശക്തീരേവ ജഗതാമഖിലപ്രഭാവാ**
**ത്വന്നിർമ്മിതം ച സകലം ഖലു ഭാവമാത്രം**
**ത്വം ക്രീഡസേ നിജവിനിർമ്മിത മോഹജാലേ**
**നാട്യേ യഥാ വിഹരതേ സ്വകൃതേ നടോ വൈ**

നീ ജഗത്തിന്റെ സമസ്ത വൈഭവവും ഉൾക്കൊള്ളുന്ന ശക്തിയാണ്. നിന്റെ സങ്കല്പം കൊണ്ടുമാത്രം സൃഷ്ടിക്കപ്പെട്ടതാണല്ലോ ഇതെല്ലാം. സ്വന്തം നാട്യകൃതിയിൽ വിഹരിക്കുന്ന നടനെന്നപോലെ നിന്റെ സൃഷ്ടിയായ ഈ മോഹജാലത്തിൽ–മായയിൽ–നീ വിളയാടുന്നു.

**43. വിഷ്ണുസ്ത്വയാ പ്രകടിതഃ പ്രഥമം യുഗാദൗ**
**ദത്താ ച ശക്തിരമലാ ഖലു പാലനായ**
**ത്രാതം ച സർവ്വമഖിലം വിവശീകൃതോƒദ്യ**
**യദ്രോചതേ തവ തഥാംബ കരോഷി നൂനം**

യുഗാരംഭത്തിൽ നീ തന്നെ വിഷ്ണുവിനെ സൃഷ്ടിച്ച് ജഗത്പാലനത്തിനുള്ള പവിത്രമായ ശക്തിയും നൽകി. അതനുസരിച്ച് സകല ജഗത്തിനെയും അദ്ദേഹം രക്ഷിച്ചു. ഇന്ന് വിവശനായിരിക്കുന്നു. അമ്മേ, അമ്മയ്ക്ക് രുചിച്ചത് അമ്മ ചെയ്യുന്നു.

**44. സൃഷ്ടാƒത്ര മാം ഭഗവതി പ്രവിനാശിതും ചേത്**
**നേച്ഛാസ്തി തേ കുരു ദയാം പരിഹൃത്യ മൗനം**
**കസ്മാദിമൗ പ്രകടിതൗ കില കാലരൂപൗ**
**യദ്വാ ഭവാനി, ഹസിതും നു കിമിച്ഛസേ മാം**

ദേവി, എന്നെ സൃഷ്ടിച്ചിട്ട് നശിപ്പിക്കാൻ നീ ആഗ്രഹിക്കുന്നില്ലെങ്കിൽ മൗനം വെടിഞ്ഞ് എന്നോട് ദയ കാണിച്ചാലും. യമതുല്യരായ ഈ രണ്ടു അസുരൻമാരെ എന്റെ കൺമുമ്പിലെത്തിച്ചത് എന്തിനാണ്? ഹേ ഭവാനി, അല്ലെങ്കിൽ എന്നെ പരിഹസിക്കാനാണോ നീ ആഗ്രഹിക്കുന്നത്?

**45. ജ്ഞാതം മയാ തവ വിചേഷ്ടിതമദ്ഭുതം വൈ**
**കൃത്വാഖിലം ജഗദിദം രമസേ സ്വതന്ത്രാ**
**ലീനം കരോഷി സകലം കില മാം തഥൈവ**
**ഹന്തും ത്വമിച്ഛസി ഭവാനി കിമത്ര ചിത്രം**

നിന്റെ ഓരോ കർമ്മവും അദ്ഭുതാവഹമാണെന്ന് ഞാൻ ഇപ്പോൾ മനസ്സിലാക്കി. ഈ ജഗത്തു മുഴുവൻ സൃഷ്ടിച്ചിട്ട് അതിനോട് ഒരു ബന്ധവും ഇല്ലാത്ത മട്ടിൽ നീ വിഹരിക്കുന്നു. എല്ലാം നിന്നിൽത്തന്നെ ലയിപ്പിക്കുന്നു. എന്നെ കൊല്ലാനും ആഗ്രഹിക്കുന്നു. ഇതിലെന്തദ്ഭുതം?

**46. കാമം കുരുഷ്വ വധമദ്യ മമൈവ മാതർ–**
**ദുഃഖം ന മേ മരണജം ജഗദംബികേƒത്ര**
**കർത്താ ത്വയൈവ വിഹിതഃ പ്രഥമം സ ചായം**
**ദൈത്യഹതോƒഥ മൃത ഇത്യയശോ ഗരിഷ്ഠം**

അമ്മേ എന്നെ ഇപ്പോൾ വധിച്ചുകൊള്ളു. ഹേ ജഗദംബികേ, മരിക്കുന്നതിൽ എനിക്കശേഷവും ദുഃഖമില്ല. നീ സൃഷ്ടിച്ച ആദ്യത്തെ സൃഷ്ടികർത്താവാണല്ലോ ഞാൻ ആ ഞാൻ ദൈത്യനാൽ കൊല്ലപ്പെട്ടു എന്ന അപകീർത്തി വളരെ വലുതല്ലേ?

**47. ഉത്തിഷ്ഠ ദേവി കുരു രൂപമിഹാദ്ഭുതം ത്വം**
**മാം വാ ത്വിമൗ ജഹി യഥേച്ഛസി ബാലലീലേ**
**നോ ചേത് പ്രബോധയ ഹരിം നിഹനേദിമൗ യഃ**
**ത്വത്സാദ്ധ്യമേതദഖിലം കില കാര്യജാതം**

ഹേ ദേവി, അദ്ഭുതകരമായ രൂപം പൂണ്ട് എഴുന്നേറ്റാലും. ഹേ ബാലലീലേ, നിന്റെ ഇച്ഛയ്ക്കൊത്തവണ്ണം ഈ എന്നെയോ ദൈത്യൻമാരേയോ നിഹനിച്ചാലും. അല്ലെങ്കിൽ ഹരിയെ ഉണർത്തിയാലും. അദ്ദേഹം ഇവരെ കൊന്നുകൊള്ളും. ഇതെല്ലാം നിനക്കു സുസാദ്ധ്യമാണല്ലോ.

**സൂത ഉവാച**

**48. ഏവം സ്തുതാ തദാ ദേവീ താമസീ തത്ര വേധസാ**
**നിസൃത്യ ഹരിദേഹാത്തു സംസ്ഥിതാ പാർശ്വതസ്തദാ**

ബ്രഹ്മാവ് ഇങ്ങനെ സ്തുതിച്ചപ്പോൾ താമസശക്തി സ്വരൂപിണിയായ ദേവി ഹരിയുടെ ദേഹത്തുനിന്നും പുറത്തുവന്നു സമീപത്തു നിന്നു.

**49. ത്യക്ത്വാംഗാനി ച സർവാണി വിഷ്ണോരതുലതേജസഃ**
**നിർഗതാ യോഗനിദ്രാ സാ നാശായ ച തയോസ്തദാ**

അതുല്യതേജസ്സോടുകൂടിയ വിഷ്ണുവിന്റെ അംഗങ്ങളെയെല്ലാം വെടിഞ്ഞ് ആ അസുരന്മാരെ നശിപ്പിക്കുന്നതിനായി യോഗനിദ്രാദേവി പുറത്തുവന്നു.

**50. വിസ്പന്ദിതശരീരോƒസൗ യദാ ജാതോ ജനാർദ്ദനഃ**
**ധാതാ പരമികാം പ്രാപ്തോ മുദം ദൃഷ്ട്വാ ഹരിം തതഃ**

ഹരിയുടെ ശരീരം നിദ്രാനിർമുക്തമായി ചലിക്കാൻ തുടങ്ങിയപ്പോൾ ആ ഹരിയെ കണ്ട ബ്രഹ്മാവ് അത്യധികം സന്തോഷിച്ചു.

ഇതി ശ്രീദേവീഭാഗവതേ പ്രഥമ സ്കന്ധേ
സപ്തമോƒദ്ധ്യായഃ

## അഥാഷ്ടമോƒദ്ധ്യായഃ

**ഋഷയഊചുഃ**

**1. സന്ദേഹോƒത്ര മഹാഭാഗ കഥായാം തു മഹാദ്ഭുതഃ**
**വേദശാസ്ത്രപുരാണൈശ്ച നിശ്ചിതം തു സദാ ബുധൈഃ**

ഹേ മഹാഭാഗ, ഞങ്ങൾക്ക് ഈ കഥയിൽ സന്ദേഹവും അദ്ഭുതവും തോന്നുന്നു. വേദങ്ങളും ശാസ്ത്രങ്ങളും പുരാണങ്ങളും വിദ്വാന്മാരും എല്ലായ്പോഴും ഉറപ്പിച്ച് പറയുന്നുണ്ട്,

**2. ബ്രഹ്മാ വിഷ്ണുശ്ചരുദ്രശ്ച ത്രയോ ദേവാഃ സനാതനാഃ**
**നാതഃ പരതരം കിഞ്ചിത് ബ്രഹ്മാണ്ഡേƒസ്മിൻ മഹാമതേ**

ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നീ മൂന്നു ദേവന്മാരും നിത്യരാണെന്നും അവർക്കുപരിയായി ബ്രഹ്മാണ്ഡത്തിൽ മറ്റൊന്നുമില്ലെന്നും.

**3. ബ്രഹ്മാ സൃജതി ലോകാൻ വൈ വിഷ്ണുഃ പാത്യഖിലം ജഗത്**
**രുദ്രഃ സംഹരതേ കാലേ ത്രയ ഏതേƒത്ര കാരണം.**

ബ്രഹ്മാവ് ലോകങ്ങളെ സൃഷ്ടിക്കുന്നു; വിഷ്ണു അഖിലലോകങ്ങളെയും പാലിക്കുന്നു; രുദ്രൻ യഥാകാലം സംഹരിക്കുന്നു. ഈ മൂവരുമാണ് സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് കാരണം.

**4. ഏകാ മൂർത്തിസ്ത്രയോ ദേവാ ബ്രഹ്മവിഷ്ണുമഹേശ്വരാഃ**
**രജഃ സത്വതമോഭിശ്ച സംയുതാഃ കാര്യകാരകാഃ**

ഒരേ മൂർത്തിതന്നെ രജസ്സത്വതമോഗുണഭേദത്തോടുകൂടി ബ്രഹ്മാവിഷ്ണുമഹേശ്വരരൂപേണ മൂന്നായിപിരിഞ്ഞ് സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നിർവ്വഹിക്കുന്നു.

**5. തേഷാം മദ്ധ്യേ ഹരിഃ ശ്രേഷ്ഠോ മാധവഃ പുരുഷോത്തമഃ**
**ആദിദേവോ ജഗന്നാഥഃ സമർത്ഥഃ സർവകർമ്മസു.**

ഈ മൂവരിൽ ശ്രേഷ്ഠൻ പുരുഷോത്തമനും മാധവനുമായ ഹരിയാണ്. ആദിദേവനും ജഗന്നാഥനുമായ അദ്ദേഹം സർവ്വകർമ്മങ്ങളിലും സമർത്ഥനുമാകുന്നു.

**6. നാന്യഃ കോfപി സമർത്ഥോfസ്തി വിഷ്ണോരതുലതേജസഃ**
**സ കഥം സ്ഥാപിതഃ സ്വാമീ വിവശോ യോഗമായയാ**

അതുല്യതേജസ്സോടുകൂടിയ വിഷ്ണുവിനെപ്പോലെ സമർത്ഥനായ വേറൊരാളില്ല. സ്വാമിയായ ആ വിഷ്ണു വിവശനായി യോഗമായയ്ക്ക് അധീനനായി ഉറങ്ങിയതെങ്ങനെ?

**7. ക്വ ഗതം തസ്യ വിജ്ഞാനം ജീവതശ്ചേഷ്ഠിതം കുതഃ**
**സന്ദേഹോfയം മഹാഭാഗ കഥയസ്വ യഥാശുഭം**

എവിടെപ്പോയി, വിഷ്ണുവിന്റെ വിജ്ഞാനം? എവിടെപ്പോയി അദ്ദേഹത്തിന്റെ ജീവചേഷ്ടകൾ? ഇത് എനിക്ക് വളരെ സംശയം ജനിപ്പിക്കുന്നു. ഇതിന്റെ തെറ്റും ശരിയും പറഞ്ഞാലും.

**8. കാ സാ ശക്തിഃ പുരാ പ്രോക്താ യയാ വിഷ്ണുർജിതഃ പ്രഭുഃ**
**കുതോ ജാതാ കഥം ശക്താ കാ ശക്തിർ വദ സുവ്രത**

പ്രഭുവായ വിഷ്ണുവിനെപ്പോലും ജയിച്ചതായി മുമ്പ് പറഞ്ഞ ആ ശക്തി എന്താണ്? ഹേ, സുവ്രത, ആ ശക്തി എവിടെ നിന്നുണ്ടായി? എങ്ങനെ ശക്തയായി? എന്താണ് ആ ശക്തി? എന്നുപറഞ്ഞാലും.

**9. യസ്തു സർവ്വേശ്വരോ വിഷ്ണുർവാസുദേവോ ജഗദ്ഗുരുഃ**
**പരമാത്മാ പരാനന്ദഃ സച്ചിദാനന്ദ വിഗ്രഹഃ**
**10. സർവ്വകൃത് സർവ്വഭൃത്സ്രഷ്ടാ വിരജഃ സർവ്വഗഃ ശുചിഃ**
**സ കഥം നിദ്രയാ നീതഃ പരതന്ത്രഃ പരാത്പരഃ**

ജഗദ്ഗുരുവും സർവ്വേശ്വരനും പരമാത്മസ്വരൂപനും പരാനന്ദനും സച്ചിദാനന്ദമൂർത്തിയും സകലതിന്റേയും കർത്താവും ഭർത്താവും സ്രഷ്ടാവും നിർമ്മലനും എങ്ങും നിറഞ്ഞവനും ശുദ്ധനും പരാത്പരനും വാസുദേവനുമായ ആ വിഷ്ണു എങ്ങനെ പരതന്ത്രനായി നിദ്രയ്ക്കടിമപ്പെട്ടു?

**11. ഏതദാശ്ചര്യഭൂതോഹി സന്ദേഹോ നഃ പരന്തപ**
**ഛിന്ധി ജ്ഞാനാസിനാ സൂത, വ്യാസശിഷ്യ മഹാമതേ**

ഇതാണ് അദ്ഭുതപ്പെടുത്തുന്നത്. അതുകൊണ്ടാണ് ഞങ്ങൾക്ക് സന്ദേഹവും. ഹേപരന്തപ, വ്യാസശിഷ്യനും മഹാമതിയുമായ സൂത, ഞങ്ങളുടെ സന്ദേഹം അങ്ങയുടെ ജ്ഞാനമാകുന്ന ആയുധംകൊണ്ട്, ഛേദിച്ചാലും.

## സൂത ഉവാച

**12. കഃ സന്ദേഹം ഭിനത്ത്യേനം ത്രൈലോക്യേ സ ചരാചരേ**
**മുഹ്യന്തി മുനയഃ കാമം ബ്രഹ്മപുത്രാഃ സനാതനാഃ**

ചരാചരാത്മകമായ ഈ ത്രൈലോക്യത്തിൽ ആര് ഈ സന്ദേഹം ഇല്ലാതാക്കും? ബ്രഹ്മപുത്രന്മാരും നിത്യന്മാരുമായ സനകാദിമുനിമാർപോലും ഇക്കാര്യത്തിൽ അജ്ഞരാണ്.

**13. നാരദഃ കപിലശ്ചൈവ പ്രശ്നേfസ്മിൻ മുനിസത്തമാഃ**
**കിം ബ്രവീമി മഹാഭാഗാഃ ദുർഘടേfസ്മിൻ വിമർശനേ**

ഹേ മുനിശ്രേഷ്ഠന്മാരേ, നാരദനും കപിലനും ഈ കാര്യത്തിൽ അജ്ഞരാണ്. മഹാഭാഗന്മാരേ, ദുർഘടമായ ഈ പ്രശ്നത്തിൽ ഞാൻ എന്താണ് പറയുക?

**14. ദേവേഷു വിഷ്ണുഃ കഥിതഃ സർവ്വഗഃ സർവ്വപാലകഃ**
**യതോ വിരാഡിദം സർവ്വമുൽപന്നം സചരാചരം**

സർവ്വവ്യാപിയും സർവ്വസംരക്ഷകനുമാണ് ദേവശ്രേഷ്ഠനായ വിഷ്ണുവെന്ന് പറയപ്പെടുന്നു. ചരാചരാത്മകമായ ഈ വിരാട് ഉണ്ടായത് അദ്ദേഹത്തിൽ നിന്നാണ്.

**15. തേ സർവ്വേ സമുപാസന്തേ നത്വാദേവം പരാത്പരം**
**നാരായണം ഹൃഷീകേശം വാസുദേവം ജനാർദ്ദനം**

നാരായണനും ഹൃഷീകേശനും വാസുദേവനും ജനാർദ്ദനനും പരാത്പരനുമായ ആ ദേവനെ ദേവന്മാരെല്ലാം നമസ്ക്കരിച്ച് ഉപാസിക്കുന്നു.

**16. തഥാ കേചിന്മഹാദേവം ശങ്കരം ശശിശേഖരം**
**ത്രിനേത്രം പഞ്ചവക്ത്രം ച ശൂലപാണിം വൃഷധ്വജം**

അങ്ങനെ മറ്റുചിലർ ചന്ദ്രക്കലാധരനും ത്രിനേത്രനും പഞ്ചമുഖനും ശൂലപാണിയും വൃഷധ്വജനും മഹാദേവനുമായ ശങ്കരനെ ഉപാസിക്കുന്നു.

**17. തഥാ വേദേഷു സർവ്വേഷു ഗീതം നാമ്നാ ത്രിയംബകം**
**കപർദ്ദിനം പഞ്ചവക്ത്രം ഗൗരീദേഹാർദ്ധധാരിണം**

അതുപോലെ വേദങ്ങളിലെല്ലാം ശങ്കരനെ ത്രിയംബകനും കപർദ്ദിയും പഞ്ചമുഖനും ദേഹാർദ്ധം ഗൗരിക്കു നൽകിയവനുമായി സ്തുതിക്കുന്നു.

**18. കൈലാസവാസനിരതം സർവ്വശക്തിസമന്വിതം**
**ഭൂതവൃന്ദയുതം ദേവം ദക്ഷയജ്ഞവിഘാതകം**

സദാ കൈലാസത്തിൽ വസിക്കുന്നവനും സർവ്വശക്തനും ഭൂതഗണങ്ങളോടുകൂടിയവനും ദക്ഷന്റെ യജ്ഞത്തെ ധ്വംസിച്ചവനുമാണ് ആ ദേവൻ.

**19. തഥാ സൂര്യം വേദവിദഃ സായം പ്രാതർദിനേ ദിനേ**
**മധ്യാഹ്നേതു മഹാഭാഗാഃ സ്തുവന്തി വിവിധൈഃ സ്തവൈഃ**

അപ്രകാരം വേദവിത്തുകൾ കാലത്തും ഉച്ചയ്ക്കും വൈകിട്ടും പലതരത്തിലുള്ള സ്തുതികൾകൊണ്ട്, ഹേ മഹാഭാഗന്മാരേ, സൂര്യനെ ഉപാസിക്കുന്നു.

**20. യഥാ വേദേഷു സർവ്വേഷു സൂര്യോപാസനമുത്തമം**
**പരമാത്മേതി വിഖ്യാതം നാമ തസ്യമഹാത്മനഃ**

സൂര്യോപാസനം ഉത്തമമാണെന്ന് എല്ലാ വേദങ്ങളിലും പറയുന്നുണ്ട്. പരമാത്മാവെന്ന നാമത്താൽ പ്രസിദ്ധനുമാണ് മഹാത്മാവായ അദ്ദേഹം.

**21. അഗ്നിഃ സർവ്വത്ര വേദേഷു സംസ്തുതോ വേദവിത്തമൈഃ**
**ഇന്ദ്രശ്ചാപിത്രിലോകേശോ വരുണശ്ച തഥാപരഃ**

വേദങ്ങളിലെല്ലാം വേദപണ്ഡിതന്മാർ അഗ്നിയെ സ്തുതിക്കുന്നു. അതുപോലെ ത്രിലോകനാഥനായ ഇന്ദ്രനെയും ദേവശ്രേഷ്ഠനായ വരുണനെയും സ്തുതിക്കുന്നുണ്ട്.

**22. യഥാ ഗംഗാ പ്രവാഹൈശ്ച ബഹുഭിഃ പരിവർത്തതേ**
**തഥൈവ സർവ്വദേവേഷു വിഷ്ണുഃ പ്രോക്തോ മഹർഷിഭിഃ**

എങ്ങനെയാണോ ഗംഗ വിവിധ പ്രവാഹങ്ങളിലൂടെ വിവിധരൂപത്തിൽ അറിയപ്പെടുന്നത് അതുപോലെ വിഷ്ണുതന്നെയാണ് വിവിധ ദേവരൂപങ്ങളിലൂടെ പ്രകാശിക്കപ്പെടുന്നത് എന്ന് മഹർഷിമാർ പറഞ്ഞിട്ടുണ്ട്.

**23. ത്രീണ്യേവ പ്രമാണാനി പഠിതാനി സുപണ്ഡിതൈഃ**
**പ്രത്യക്ഷം ചാനുമാനം ച ശാബ്ദം ചൈവ തൃതീയകം**

പ്രമാണങ്ങൾ മൂന്നെണ്ണമാണന്ന് പ്രസിദ്ധരായ പണ്ഡിതന്മാർ പറയുന്നുണ്ട്. പ്രത്യക്ഷവും അനുമാനവും മൂന്നാമതായി ശാബ്ദവും.

**24. ചത്വാര്യേവേതരേ പ്രാഹുരുപമാനയുതാനി ച**
**അർത്ഥാപത്തിയുതാന്യന്യേ പഞ്ചപ്രാഹുർമഹാധിയഃ**

ഉപമാനം എന്ന് ഒന്നുകൂടി ചേർത്ത് പ്രമാണങ്ങൾ നാലുണ്ടെന്ന് മറ്റു ചിലർ പറയുന്നു. അർത്ഥാപത്തിയെന്ന് ഒന്നുകൂടി ചേർത്ത് അഞ്ചുണ്ടെന്നാണ് മഹാബുദ്ധിമാന്മാരായ ചിലർ പറയുന്നത്.

**25. സപ്ത പൗരാണികാശ്ചൈവ പ്രവദന്തി മനീഷിണഃ**
**ഏതൈഃ പ്രമാണൈഃ ദുർജ്ഞേയം യദ്ബ്രഹ്മ പരമം ച തത്**

പുരാണജ്ഞരായ ചില വിദ്വാന്മാർ പ്രമാണങ്ങൾ ഏഴുണ്ടെന്ന് പറയുന്നു. ഈ പ്രമാണങ്ങൾകൊണ്ട് പരമമായ ആ ബ്രഹ്മത്തെ അറിയാൻ വളരെ പ്രയാസമാണ്.

**26. വിതർക്കശ്ചാത്ര കർത്തവ്യോ ബുദ്ധ്യാ ചൈവാഗമേന ച**
**നിശ്ചയാത്മികയാ യുക്ത്യാ വിചാര്യ ച പുനഃ പുനഃ**

ബുദ്ധി, ആഗമം, നിശ്ചയാത്മികയായ യുക്തി എന്നിവകൊണ്ട് വീണ്ടും വീണ്ടും ആലോചിച്ച് ഇതിൽ തർക്കിക്കേണ്ടതായി വരും.

**27. പ്രത്യക്ഷതസ്തു വിജ്ഞാനചിന്ത്യം മതിമതാം സദാ**
**ദൃഷ്ടാന്തേനാപി സതതം ശിഷ്ടമാർഗ്ഗാനുസാരിണാ**

ശിഷ്ടന്മാർ അനുസരിച്ചുവരുന്ന ദൃഷ്ടാന്തങ്ങൾ കൊണ്ടും ജ്ഞാനം കൊണ്ടും വിദ്വാന്മാർ എല്ലായ്പ്പോഴും പ്രത്യക്ഷമായിത്തന്നെ അതു ചിന്തിച്ചറിയണം.

**28. വിദ്വാംസോഽപി വദന്ത്യേവം പുരാണൈഃ പരിഗീയതേ**
**ദ്രൂഹിണേ സൃഷ്ടിശക്തിശ്ച ഹരൗ പാലനശക്തിതാ**

സൃഷ്ടിശക്തി ബ്രഹ്മാവിലും പാലനശക്തി ഹരിയിലുമാണെന്ന് വിദ്വാന്മാർ പറയുന്നുണ്ട്; പുരാണങ്ങൾ ഉദ്ഘോഷിക്കുകയും ചെയ്യുന്നുണ്ട്.

**29. ഹരേ സംഹാരശക്തിശ്ച സൂര്യേ ശക്തിഃ പ്രകാശികാ**
**ധരാധരണശക്തിശ്ച ശേഷേ കൂർമ്മേ തഥൈവ ച**

സംഹാരശക്തി ഹരനിലും പ്രകാശിപ്പിക്കാനുള്ള ശക്തി സൂര്യനിലും ഭൂമിയെ ധരിക്കാനുള്ള ശക്തി ശേഷനിലും അതുപോലെ കൂർമ്മത്തിലുമാണ്.

**30. സാഽദ്യാ ശക്തിഃ പരിണതാ സർവ്വസ്മിൻ യാ പ്രതിഷ്ഠിതാ**
**ദാഹശക്തിസ്തഥാ വഹ്നൗ സമീരേ പ്രേരണാത്മികാ**

ദാഹകശക്തി വഹ്നിയിലും പ്രേരകശക്തി വായുവിലും അടങ്ങിയിരിക്കുന്നു. എല്ലാറ്റിലും അടങ്ങിയിരിക്കുന്ന ആ ശക്തി ആദ്യാശക്തിയുടെ രൂപാന്തരമാകുന്നു.

**31. ശിവോഽപി ശവതാം യാതി കുണ്ഡലിന്യാ വിവർജ്ജിതഃ**
**ശക്തിഹീനസ്തു യഃ കശ്ചിദസമർത്ഥഃ സ്മൃതോ ബുധൈഃ**

കുണ്ഡലിനീശക്തിയോടുകൂടാത്ത ശിവൻപോലും ശവമാണ്. ശക്തിഹീനനായ ഏതൊരുവനും അസമർത്ഥനെന്നാണ് വിദ്വാന്മാരുടെ മതം.

**32. ഏവം സർവ്വത്ര ഭൂതേഷു സ്ഥാവരേഷു ചരേഷു ച**
**ബ്രഹ്മാദിസ്തംബപര്യന്തം ബ്രഹ്മാണ്ഡേ/സ്മിൻ മഹാതപാഃ**

ഹേ മഹാതപസ്വികളേ, ഇങ്ങനെ ബ്രഹ്മാദിസ്തംബപര്യന്തം ഈ ബ്രഹ്മാണ്ഡത്തിലെ സ്ഥാവരവും ചരവുമായ എല്ലാറ്റിലും എങ്ങും ആ ശക്തി വർത്തിക്കുന്നുണ്ട്.

**33. ശക്തിഹീനം തു നിന്ദ്യം സ്യാദ്വസ്തുമാത്രം ചരാചരം**
**അശക്തഃ ശത്രുവിജയേ ഗമനേ ഭോജനേ തഥാ**

ശക്തിഹീനമായി സ്ഥിതിചെയ്യുന്ന ചരവും അചരവുമായ ഏതൊന്നും നിന്ദ്യമാണ്. അത് ഒന്നിനും സമർത്ഥമല്ല. അശക്തന് ശത്രുവിനെ ജയിക്കാൻ കഴിയുകയില്ല. എങ്ങും പോകാനും ഒന്നും ഭക്ഷിക്കാനും കഴിയുകയില്ല.

**34. ഏവം സർവ്വഗതാ ശക്തിഃ സാ ബ്രഹ്മേതി വിവിച്യതേ**
**സോപാസ്യാ വിവിധൈഃ സമ്യഗ്വിചാര്യ സുധിയാ സദാ**

ഇങ്ങനെ എല്ലായിടവും നിറഞ്ഞ ആ ശക്തിയാണ് ബ്രഹ്മമെന്ന് വിവേചിക്കപ്പെട്ടിരിക്കുന്നത്. വിദ്വാന്മാർ ബുദ്ധികൊണ്ട് നന്നായി ആലോചിച്ച് ആ ശക്തിയെത്തന്നെ പല പ്രകാരത്തിൽ ഉപാസിക്കുന്നു.

**35. വിഷ്ണൗ ച സാത്വീകീശക്തിസ്തയാ ഹീനോ/പ്യകർമ്മകൃത്**
**ദ്രുഹിണേ രാജസീശക്തിർയയാ ഹീനോഹ്യസൃഷ്ടികൃത്**

വിഷ്ണുവിലുള്ളത് സാത്വികശക്തിയാണ്. അതില്ലാതെ വിഷ്ണു ഒന്നും ചെയ്യാനാളല്ല. ബ്രഹ്മാവിൽ രാജസീശക്തിയാണുള്ളത്. അതില്ലാത്തപ്പോൾ ബ്രഹ്മാവ് സ്രഷ്ടാവല്ല.

**36. ശിവേ ച താമസീ ശക്തിസ്തയാ സംഹാരകാരകഃ**
**ഇത്യൂഹ്യം മനസാ സർവ്വം വിചാര്യ ച പുനഃ പുനഃ**

ശിവനിൽ താമസീശക്തിയാണുള്ളത്. അതുകൊണ്ട് സംഹാരകാരകനായിരിക്കുന്നു. ഇങ്ങനെ വീണ്ടും വീണ്ടും മനസ്സുകൊണ്ട് ആലോചിച്ച് എല്ലാം ഊഹിക്കാവുന്നതാണ്.

**37. ശക്തിഃ കരോതി ബ്രാഹ്മാണ്ഡം സാവൈ പാലയതേ/ഖിലം**
**ഇച്ഛയാ സംഹരത്യേഷാ ജഗദേതച്ചരാചരം**

ആ ശക്തിയാണ് ബ്രഹ്മാണ്ഡത്തെ സൃഷ്ടിക്കുന്നതും എല്ലാറ്റിനെയും പാലിക്കുന്നതും. ഇച്ഛാനുസൃതം ആ ശക്തി ചരാചരാത്മകമായ ഈ ജഗത്തിനെ സംഹരിക്കുകയും ചെയ്യുന്നു.

**38. ന വിഷ്ണർന്ന ഹരഃ ശക്തോ ന ബ്രഹ്മാ ന ച പാവകഃ**
**ന സൂര്യോ വരുണഃ ശക്തഃ സ്വേ സ്വേ കാര്യേ കഥംചന**

സ്വകർത്തവ്യനിർവ്വഹണത്തിൽ വിഷ്ണുവും ശിവനും ബ്രഹ്മാവും അഗ്നിയും സൂര്യനും വരുണനും ഒരു പ്രകാരത്തിലും സ്വയം ശക്തരാകുന്നില്ല.

**39. തയാ യുക്താ ഹി കുർവന്തി സ്വാനി കാര്യാണി തേ സുരാഃ**
**സൈവ കാരണകാര്യേഷു പ്രത്യക്ഷേണാവഗമ്യതേ**

ആ ദേവന്മാരെല്ലാം ശക്തിയ്ക്കധീനരായിട്ടാണ് സ്വകർമ്മങ്ങൾ നിർവ്വഹിക്കുന്നത്. കാര്യകാരണരൂപത്തിൽ പ്രത്യക്ഷമായി അറിയപ്പെടുന്നത് ആ ശക്തിതന്നെയാകുന്നു.

**40. സഗുണാ നിർഗുണാ സാ തു ദ്വിധാ പ്രോക്താ മനീഷിഭിഃ**
**സഗുണാ രാഗിഭിഃ സേവ്യാ നിർഗുണാതു വിരാഗിഭിഃ**

ആ ശക്തി സഗുണയെന്നും നിർഗുണയെന്നും രണ്ടു വിധത്തിലുണ്ടെന്ന് വിദ്വാന്മാർ പറയുന്നു. സകാമന്മാർക്ക് ആശ്രയിക്കാവുന്ന ശക്തിയാണ് സഗുണ. നിഷ്കാമന്മാർക്ക് ഉപാസിക്കാവുന്നത് നിർഗുണയുമാകുന്നു.

**41. ധർമ്മാർത്ഥകാമമോക്ഷാണാം സ്വാമിനീ സാ നിരാകുലാ**
**ദദാതി വാഞ്ഛിതാൻ കാമാൻ പൂജിതാ വിധിപൂർവ്വകം**

ധർമ്മാർത്ഥകാമമോക്ഷങ്ങൾക്ക് അധീശയാണ് നിരാകുലയായ ആ ശക്തി. വിധിപൂർവം പൂജിച്ചാൽ ആഗ്രഹിക്കുന്നതെല്ലാം അവൾ നൽകും.

**42. ന ജാനന്തി ജനാ മൂഢാസ്താം സദാ മായയാവൃതാഃ**
**ജാനന്തോƒപി നരാഃ കേചിൽ മോഹയന്തി പരാനപി**

എപ്പോഴും മായാവലയത്തിൽപ്പെട്ട മൂഢന്മാർ ആ ശക്തി സ്വരൂപിണിയെ അറിയുന്നില്ല. അറിയുന്ന ചില മനുഷ്യരാകട്ടെ അന്യരെ തെറ്റിദ്ധരിപ്പിക്കുക കൂടി ചെയ്യുന്നു.

**43. പണ്ഡിതാഃ സ്വോദരാർത്ഥം വൈ പാഖണ്ഡാനി പൃഥക് പൃഥക്**
**പ്രവർത്തയന്തി കലിനാ പ്രേരിതാ മന്ദചേതസഃ**

കലിയാൽ പ്രേരിപ്പിക്കപ്പെട്ടതുമൂലം വിചാരശക്തിയറ്റ പണ്ഡിതന്മാർ ഉദരപൂരണത്തിനുവേണ്ടി ഓരോരോ നിരീശ്വരവാദങ്ങൾ ഉന്നയിക്കുന്നു.

**44. കലാവസ്മിൻ മഹാഭാഗാ നാനാഭേദസമുത്ഥിതാഃ**
**നാന്യേ യുഗേ തഥാ ധർമ്മാ വേദബാഹ്യാഃ കഥംചന.**

ഹേ മഹാഭാഗന്മാരേ, ഈ കലിയുഗത്തിൽ വേദബാഹ്യമായി നാനാഭേദങ്ങളോടുകൂടിയ ധർമ്മങ്ങൾ ഉണ്ടാവുന്നു. വേദവിഹിതമല്ലാത്ത അനേകം ധർമ്മങ്ങൾ ഈ കലികാലത്ത് നാമ്പെടുക്കുന്നു എന്നർത്ഥം. അന്യയുഗങ്ങളിൽ ഇങ്ങനെ ഒന്നും ഉണ്ടാവുന്നില്ല.

**45. വിഷ്ണുശ്ചരത്യസാവുഗ്രം തപോ വർഷാണ്യനേശകഃ**
**ബ്രഹ്മാഹരസ്ത്രയോ ദേവാ ധ്യായന്തഃ കമപിധ്രുവം.**

ഈ വിഷ്ണു അനേകവർഷങ്ങളായി ഉഗ്രമായ തപസ്സുചെയ്യുന്നു. ബ്രഹ്മാവും ശിവനും ഉൾപ്പെടെ മൂന്നുദേവന്മാരും ആരെയോ തീർച്ചയായും ധ്യാനിച്ചുകൊണ്ടിരിക്കുകയാണ്.

**46. കാമയാനാഃ സദാ കാമം തേ ത്രയഃ സർവ്വദൈവ ഹി**
**യജന്തി യജ്ഞാൻ വിവിധാൻ ബ്രഹ്മവിഷ്ണുമഹേശ്വരാഃ**

മൂവരും സദാ എന്തോ ആഗ്രഹിക്കുന്നുണ്ട്. അതുനേടാൻ വേണ്ടിയാണ് ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ എപ്പോഴും വിവിധതരത്തിലുള്ള യജ്ഞങ്ങൾ നടത്തുന്നത്.

**47. തേ വൈ ശക്തിം പരാം ദേവിം ബ്രഹ്മാഖ്യാം പരമാത്മികാം**
**ധ്യായന്തി മനസാ നിത്യം നിത്യാം മത്വാ സനാതനീം.**

ബ്രഹ്മമെന്നു പറയുന്നത് പരമാത്മസ്വരൂപിണിയും പരയുമായ ആ ശക്തിയെയാണ്. ആ ദേവിയെ അവർ നിത്യവും മനസ്സിൽ നിത്യയും സനാതനയുമായി കരുതി ധ്യാനിക്കുന്നു.

**48. തസ്മാച്ഛക്തിഃ സദാ സേവ്യാ വിദ്വദ്ഭിഃ കൃതനിശ്ചയൈഃ**
**നിശ്ചയഃ സർവ്വശാസ്ത്രാണാം ജ്ഞാതവ്യോ മുനിസത്തമാഃ**

അതുകൊണ്ട് നിശ്ചയബുദ്ധിവന്ന പണ്ഡിതന്മാർ ശക്തിയെ സദാ ഉപാസിക്കേണ്ടതാണ്. ഹേ മുനിമാരേ, സർവ്വശാസ്ത്രങ്ങളുടേയും പൊരുൾ അത് തന്നെയാണെന്ന് അറിയണം.

**49. കൃഷ്ണാച്ഛ്രുതം മയാ ചൈതത്തേന ജ്ഞാതം തു നാരദാത്**
**പിതുഃ സകാശാത്തേനാപി ബ്രഹ്മണാ വിഷ്ണുവാക്യതഃ**

കൃഷ്ണദ്വൈപായനിൽ നിന്നാണ് ഞാൻ ഇതു കേട്ടത്. അദ്ദേഹം അത് പഠിച്ചത് നാരദനിൽനിന്നുമാണ്. ആ നാരദനാകട്ടെ പിതാവായ ബ്രഹ്മാവിൽനിന്നു കേട്ടു. ബ്രഹ്മാവ് മനസ്സിലാക്കിയത് വിഷ്ണുവിൽ നിന്നും.

**50. നശ്രോതവ്യം ന മന്തവ്യം അന്യേഷാം വചനം ബുധൈഃ**
**ശക്തിരേവ സദാ സേവ്യാ വിദ്വദ്ഭിഃ കൃതനിശ്ചയൈഃ**

വിദ്വാന്മാർ മറ്റുള്ളവരുടെ വാക്കുകേൾക്കുകയും ചിന്തിക്കുകയും ചെയ്യണമെന്നില്ല. സന്ദേഹം നശിച്ച പണ്ഡിതന്മാർ സത്യം അറിയാൻ പരാശക്തിയെ സദാ ഉപാസിച്ചാൽ മതിയാകും.

**51. പ്രത്യക്ഷമപി ദ്രഷ്ടവ്യമശക്തസ്യ വിചേഷ്ടിതം**
**അതഃ സർവ്വേഷു ഭൂതേഷു ജ്ഞാതവ്യാ ശക്തിരേവ ഹി**

പ്രത്യക്ഷമായിട്ട് അറിയാൻ കഴിയുമല്ലോ, ശക്തിയില്ലാത്തവന്റെ ചേഷ്ടകൾ. അതിനാൽ സർവ്വഭൂതങ്ങളിലും കുടികൊള്ളുന്നത് ആ ശക്തിതന്നെയാണെന്ന് അറിയേണ്ടതാണ്.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
അഷ്ടമോഽധ്യായഃ

# അഥ നവമോഽദ്ധ്യായഃ

## സൂതഉവാച

**1. യദാ വിനിർഗതാ നിദ്രാ ദേഹാത്തസ്യ ജഗദ്ഗുരോഃ**
**നേത്രാസ്യനാസികാബാഹുഹൃദയേഭ്യസ്തയോ രസഃ**

കണ്ണ്, മുഖം, മൂക്ക്, കൈയ്, ഹൃദയം, മാറിടം എന്നീ ക്രമത്തിൽ ജഗത്ഗുരുവിന്റെ ശരീരത്തിൽ നിന്നെല്ലാം ആ നിദ്രാദേവി വിട്ടൊഴിഞ്ഞപ്പോൾ,

**2. നിഃസൃത്യ ഗഗനേ തസ്ഥൗ താമസീശക്തിരുത്തമാ**
**ഉദതിഷ്ഠജ്ജഗന്നാഥോ ജൃംഭമാണഃ പുനഃ പുനഃ**

താമസീ ശക്തികളിൽ ഉത്തമയായ നിദ്രാദേവി പൂർണ്ണമായി വിട്ടൊഴിഞ്ഞ് ആകാശത്തു നില കൊണ്ടപ്പോൾ, ജഗന്നാഥനായ വിഷ്ണു വീണ്ടും വീണ്ടും കോട്ടുവായിട്ടുകൊണ്ട് എണീറ്റു.

**3. തദാഽപശ്യത് സ്ഥിതം തത്ര ഭയത്രസ്തം പ്രജാപതിം**
**ഉവാച ച മഹാതേജാ മേഘഗംഭീരയാ ഗിരാ**

അപ്പോൾ ഭയപ്പെട്ടു വിറപൂണ്ടു നിൽക്കുന്ന ബ്രഹ്മപ്രജാപതിയെ കണ്ട്, മേഘഗംഭീരമായ ശബ്ദത്തിൽ അദ്ദേഹത്തോട് മഹാതേജസ്വരൂപനായ വിഷ്ണു ചോദിച്ചു:

## വിഷ്ണുരുവാച

**4. കിമാഗതോഽസി ഭഗവംസ്തപസ്ത്യക്ത്വാഽത്ര പത്മജ**
**കസ്മാത് ചിന്താതുരോഽസി ഭയാകുലിതമാനസഃ**

ഹേ പത്മജ, അങ്ങ് തപസ്സു മതിയാക്കി ഇങ്ങോട്ടു പോന്നത് എന്തിന്? ഭയപ്പെട്ട്, മനസ്സുകലങ്ങി എന്തോ ചിന്തിക്കുന്നുവല്ലോ! എന്താണു കാരണം?

## ബ്രഹ്മോവാച

**5. ത്വത്കർണ്ണമലജൗ ദേവ ദൈത്യൗ ച മധുകൈടഭൗ**
**ഹന്തും മാം സമുപായാതൗ ഘോരരൂപൗ മഹാബലൗ**

ഹേ ദേവ, അങ്ങയുടെ കർണ്ണമലത്തിൽ ജനിച്ചവരും ഘോരരൂപികളും മഹാശക്തന്മാരുമായ മധു, കൈടഭൻ എന്നീ രണ്ടു അസുരന്മാർ എന്നെ കൊല്ലാനായി അടുത്ത് എത്തിയിരിക്കുന്നു.

**6. ഭയാർത്തയോഃ സമായാതസ്ത്വത്സമീപം ജഗത്പതേ**
**ത്രാഹി മാം വാസുദേവാദ്യ ഭയത്രസ്തം വിചേതനം**

ജഗത്പതേ, ഞാൻ അവരെ ഭയപ്പെട്ട് അങ്ങയുടെ അടുക്കലേക്കു വന്നിരിക്കുകയാണ്. ഭയപ്പെട്ടു വിറച്ച് ചേതനയറ്റ എന്നെ ഹേ വാസുദേവ, അങ്ങ് ഇപ്പോൾ രക്ഷിക്കണം.

## വിഷ്ണുരുവാച

**7. തിഷ്ഠാദ്യ നിർഭയോ ജാതസ്തൗ ഹനിഷ്യാമ്യഹം കില**
**യുദ്ധായാജഗ്മതുർമൂഢൗ മത്സമീപം ഗതായുഷൗ**

മൂഢന്മാരായ അവർ യുദ്ധത്തിനായി എന്റെ അരികിൽ വന്നത് ആയുസുറ്റവരായതുകൊണ്ടാണ്. ഇപ്പോൾ ഭയപ്പെടാതെ നിന്നു കൊള്ളൂ. ഞാൻ അവരെ കൊന്നു കൊള്ളാം.

## സൂതഉവാച

**8. ഏവം വദതി ദേവാശേ ദാനവൗ തൗ മഹാബലൗ**
**വിചിന്വാനാവജം ചോഭൗ സമ്പ്രാപ്തൗ മദഗർവിതൗ**

ഇങ്ങനെ പറഞ്ഞു കൊണ്ടിരിക്കെ, മദഗർവിതന്മാരും മഹാശക്തന്മാരുമായ ആ ആസുരന്മാർ ഇരുവരും ബ്രഹ്മാവിനെ അന്വേഷിച്ച് അടുത്തെത്തിക്കഴിഞ്ഞു.

**9. നിരാധാരൗ ജലേ തത്ര സംസ്ഥിതൗ വിഗതജ്വരൗ**
**താവൂചതുർമദോന്മത്തൗ ബ്രഹ്മാണം മുനിസത്തമാഃ**

ഹേ മുനിമുഖ്യരേ, ആ ജലത്തിൽ നിരാധാരരായി നിന്നു കൊണ്ട് ഒരു കൂസലും കൂടാതെ മദോന്മത്തരായ അവർ ബ്രഹ്മാവിനോടു പറഞ്ഞു.

**10. പലായിത്വാ സമായാതഃ സന്നിധാവസ്യ കിം തതഃ**
**യുദ്ധം കുരു ഹനിഷ്യാവഃ പശ്യതോ$\mathcal{S}$സ്യൈവ സന്നിധൗ**

'ഇവന്റെ അടുത്തേക്ക് ഓടിയെത്തിയതുകൊണ്ടെന്ത്? (ഇവൻ നിന്നെ രക്ഷിക്കാൻ പോകുന്നില്ല എന്നർത്ഥം) യുദ്ധം ചെയ്യൂ. ഇവന്റെ മുമ്പിൽ വച്ച് ഇവൻ കാൺകെ, നിന്നെ ഞങ്ങൾ കൊല്ലുന്നുണ്ട്.

**11. പശ്ചാദേനം ഹനിഷ്യാവഃ സർപ്പഭോഗോപരിസ്ഥിതം**
**ത്വമദ്യ കുരു സംഗ്രാമം ദാസോ$\mathcal{S}$സ്മീതി ച വാ വദ**

പിന്നീട് സർപ്പത്തിന്റെ പുറത്തു കിടക്കുന്ന ഇവനെയും കൊല്ലാം. നീ ഇപ്പോൾ യുദ്ധം ചെയ്യൂ; അല്ലെങ്കിൽ കീഴങ്ങിയിരിക്കുന്നു എന്നു പറയൂ.'

**12. തച്ഛ്രുത്വാ വചനം വിഷ്ണുസ്താവുവാച ജനാർദ്ദനഃ**
**കുരുതാം സമരം കാമം മയാ ദാനവപുംഗവൗ**

അതു കേട്ടിട്ട് ജനാർദ്ദനനായ വിഷ്ണു അവരോടു പറഞ്ഞു: 'ഹേ ദാനവശ്രേഷ്ഠന്മാരേ, ഇരുവരും എന്നോടു യുദ്ധം ചെയ്യുവിൻ.

**13. ഹരിഷ്യാമി മദം ചാഹം യുവയോർമത്തയോഃ കില**
**ആഗച്ഛതം മഹാഭാഗൗ ശ്രദ്ധാചേദ്വാം മഹാബലൗ**

നിങ്ങൾ ഇരുവരുടേയും യുദ്ധത്തിനുള്ള പുളപ്പ് ഞാൻ യുദ്ധം ചെയ്ത് ഇല്ലാതാക്കാം. മഹാഭാഗന്മാരേ, മഹാശക്തന്മാരേ ഉറപ്പുണ്ടെങ്കിൽ യുദ്ധത്തിനു വരുവിൻ.

14. ശ്രുത്വാ തദ്വചനം ചോഭൗ ക്രോധവ്യാകുലലോചനൗ
നിരാധാരൗ ജലസ്ഥൗ ച യുദ്ധോദ്യുക്തൗ ബഭൂവതുഃ

ആ വാക്കു കേട്ടിട്ട് രണ്ടു പേരുടേയും കണ്ണുകൾ കോപം കൊണ്ടു കലങ്ങി. നിരാധാരരായി നീരിൽ നിന്നു കൊണ്ട് യുദ്ധം ചെയ്യാൻ ഒരുമ്പെട്ടു.

15. മധുശ്ച കുപിതസ്തത്ര ഹരിണാ സഹ സംയുഗം
കർത്തും പ്രചലിതസ്തൂർണ്ണം കൈടഭസ്തു തഥാ സ്ഥിതഃ

കുപിതനായ മധു ഉടൻ ഹരിയുമായി യുദ്ധം ചെയ്യാൻ വേഗം മുന്നോട്ടാഞ്ഞു. കൈടഭൻ അങ്ങനെ തന്നെ കാഴ്ചക്കാരനായി നിന്നു.

16. ബാഹുയുദ്ധം തയോരാസീത് മല്ലയോരിവ മത്തയോഃ
ശ്രാന്തേ മധൗ കൈടഭസ്തു സംഗ്രാമമകരോത്തദാ

മദിച്ച രണ്ടു മല്ലന്മാർ തമ്മിലെന്നപോലെ അവർ മുഷ്ടി യുദ്ധം ചെയ്തു. മധു തളർന്നപ്പോൾ കൈടഭൻ യുദ്ധം ചെയ്തു.

17. പുനർമധുഃ കൈടഭശ്ച യുയുധാതേ പുനഃ പുനഃ
ബാഹുയുദ്ധേന രാഗാന്ധൗ വിഷ്ണുനാ പ്രഭവിഷ്ണുനാ

പിന്നെ മധു യുദ്ധം തുടങ്ങി. ഇങ്ങനെ മധുവും കൈടഭനും മാറിമാറി വിഷ്ണുവിനോടു യുദ്ധം ചെയ്തു. യുദ്ധക്കലികൊണ്ട് അന്ധരായ അവർ പ്രഭവിഷ്ണുവായ വിഷ്ണുവിനോടു ബാഹുയുദ്ധം ചെയ്തു.

18. പ്രേക്ഷകസ്തു തദാ ബ്രഹ്മാ ദേവീ ചൈവാന്തരീക്ഷഗാ
ന മല്ലതുസ്തദാ തൗ തു വിഷ്ണുസ്തു ഗ്ലാനിമാപ്തവാൻ

ബ്രഹ്മാവും അന്തരീക്ഷസ്ഥിതയായ ദേവിയുമായിരുന്നു കാഴ്ചക്കാർ. രണ്ടു ദാനവന്മാർക്കും തളർച്ചയുണ്ടായില്ല. വിഷ്ണുവാകട്ടെ അപ്പോഴേക്കും തളരുകയും ചെയ്തു.

19. പഞ്ചവർഷസഹസ്രാണി യദാ ജാതാനി യുദ്ധ്യതാ
ഹരിണാ ചിന്തിതം തത്ര കാരണം മരണം തയോഃ

അയ്യായിരം വർഷം ഇങ്ങനെ യുദ്ധം ചെയ്തു കഴിഞ്ഞപ്പോൾ, ഇരുവരും മരിക്കാനുള്ള മാർഗ്ഗമെന്താണെന്ന് വിഷ്ണു ആലോചിച്ചു.

20. പഞ്ച വർഷസഹസ്രാണി മയാ യുദ്ധം കൃതം കില
നശ്രാന്തൗ ദാനാവൗ ഘോരൗ ശ്രാന്തോഽഹം ചൈതദദ്ഭുതം

അയ്യായിരം വർഷം ഞാൻ യുദ്ധം ചെയ്തല്ലോ. എന്നിട്ടും ആ ഘോരന്മാരായ ദാനവന്മാർക്ക് ഒരു വാട്ടവുമില്ല. ഞാനാകട്ടെ ക്ഷീണിക്കുകയും ചെയ്തു. ഇതാണ് അത്ഭുതം!

21. ക്വ ഗതം മേ ബലം ശൗര്യം കസ്മാച്ചേമാവനാമയൗ
കിമത്ര കാരണം ചിന്ത്യം വിചാര്യ മനസാ ത്വിഹ

എവിടെപ്പോയി എന്റെ ബലവും ശൗര്യവുമെല്ലാം? ഇവർക്ക് എന്തുകൊണ്ട് ഒരു തളർച്ചയുമുണ്ടായില്ല? ഇതിനെന്താണു കാരണം? ആലോചിക്കേണ്ട കാര്യമാണിത്.

22. ഇതി ചിന്താപരം ദൃഷ്ട്വാ ഹരിം ഹർഷപരാവുഭൗ
ഊചതുസ്തൗ മദോന്മത്തൗ മേഘഗംഭീരനിസ്വനൗ

വിഷ്ണു ഇങ്ങനെ വിചാരമഗ്നനായതു കണ്ടിട്ട് ആഹ്ളാദഭരിതരും മദമത്തരുമായ ആ രണ്ട് അസുരന്മാരും ഇടി മുഴങ്ങുന്ന ശബ്ദത്തിൽ ഇങ്ങനെ പറഞ്ഞു.

**23. തവ നോ ചേത് ബലം വിഷ്ണോ യദി ശ്രാന്തോഽസി യുദ്ധതഃ**
**ബ്രൂഹി ദാസോഽസ്മി വാ നൂനം കൃത്വാ ശിരസി ചാഞ്ജലിം**

"ഹേ വിഷ്ണോ, നിനക്ക് ശക്തിയില്ലെങ്കിൽ, യുദ്ധം ചെയ്തു തളർന്നെങ്കിൽ തലയിൽ കൈവച്ചു കൂപ്പിക്കൊണ്ട്, ഞാൻ നിങ്ങളുടെ അടിമയാണെന്ന് നിശ്ചയമായും പറയണം.

**24. നോ ചേത് യുദ്ധം കുരുഷ്വാദ്യ സമർത്ഥോഽസി മഹാമതേ**
**ഹത്വാ ത്വാം നിഹനിഷ്യാവഃ പുരുഷം ച ചതുർമുഖം**

അല്ലെങ്കിൽ യുദ്ധം ചെയ്യാൻ ഒരുങ്ങിക്കൊള്ളണം. ബുദ്ധിയുള്ളവനേ, നിനക്ക് അതിന് കഴിവുണ്ടല്ലോ. നിന്നെ കൊന്നിട്ടുവേണം ആ നാലു മുഖമുള്ളവനെയും കൊല്ലാൻ."

**25. ശ്രുത്വാ തദ്ഭാഷിതം വിഷ്ണുസ്തയോസ്തസ്മിൻ മഹോദധൗ**
**ഉവാച വചനം ശ്ലക്ഷ്ണം സാമപൂർവം മഹാമനാഃ**

മഹാ ബുദ്ധിമാന്മാരേ, മഹാസമുദ്രത്തിൻ വച്ച് ആ അസുരന്മാരുടെ ഭാഷണം കേട്ട വിഷ്ണു, അവരോട് അനുനയരൂപത്തിൽ ശാന്തമായി ഇങ്ങനെ പറഞ്ഞു:

## ഹരിരുവാച

**26. ശ്രാന്തേ ഭീതേ ത്യക്തശസ്ത്രേ പതിതേ ബാലകേ തഥാ**
**പ്രഹരന്തി ന വീരാസ്തേ ധർമ്മ ഏഷ സനാതനഃ**

ക്ഷീണിതനെയും ഭയപ്പെട്ടവനെയും അസ്ത്രരഹിതനെയും വീണവനെയും ബാലനെയും വീരന്മാർ പ്രഹരിക്കുകയില്ല; അവരോട് യുദ്ധം ചെയ്യുകയില്ല. അത് നിത്യമായ ഒരു നിയമമാണ്.

**27. പഞ്ചവർഷ സഹസ്രാണി കൃതം യുദ്ധം മയാത്വിഹ**
**ഏകോഽഹം ഭ്രാതരൗ വാം ച ബലിനൗ സദൃശൗ തഥാ**

ഞാൻ അവിടെ അയ്യായിരം വർഷമായി യുദ്ധം ചെയ്യുന്നു. ഞാൻ ഒറ്റയ്ക്കേയുള്ളു. നിങ്ങൾ തുല്യബലവാന്മാരായ രണ്ടു സഹോദരന്മാരാണ്.

**28. കൃതം വിശ്രമണം മദ്ധ്യേ യുവാഭ്യാ ച പുനഃ പുനഃ**
**തഥാ വിശ്രമണം കൃത്വാ യുദ്ധ്യേഽഹം നാത്ര സംശയഃ**

നിങ്ങൾ മാറി മാറി ഇടയ്ക്കിടെ വിശ്രമിച്ചിട്ടാണ് എന്നോടു യുദ്ധം ചെയ്തത്. ഞാനും അങ്ങനെ വിശ്രമിച്ചിട്ട് നിങ്ങളോട് യുദ്ധം ചെയ്യാം. സംശയിക്കേണ്ട.

**29. തിഷ്ഠതാ ഹി യുവാം താവത് ബലവന്തൗ മദോത്കടൗ**
**വിശ്രമ്യാഹം കരിഷ്യാമി യുദ്ധം വാ ന്യായമാർഗ്ഗതഃ**

മദമത്തരും ബലവാന്മാരുമായ നിങ്ങൾ ഞാൻ വിശ്രമിച്ചു കഴിയും വരെ കാത്തു നിൽക്കിൻ. വിശ്രമിച്ചിട്ട് ഞാൻ ധർമ്മാനുസൃതമായി നിങ്ങളോട് യുദ്ധം ചെയ്യാം.

## സൂത ഉവാച

**30. ഇതി ശ്രുത്വാ വചസ്തസ്യ വിശ്രബ്ധൗ ദാനവോത്തമൗ**
**സംസ്ഥിതൗ ദൂരതസ്തത്ര സംഗ്രാമേ കൃതനിശ്ചയൗ**

ഇങ്ങനെ അദ്ദേഹത്തിന്റെ വാക്കു കേട്ടു വിശ്വസിച്ചിട്ട് രണ്ടു ദാനവശ്രേഷ്ഠന്മാരും ഇനി യുദ്ധം ചെയ്യണം എന്ന തീരുമാനത്തോടെ അവിടെ ദൂരെ മാറി നിന്നു.

31. **അതിദൂരേ ച തൗ ദൃഷ്ട്വാ വാസുദേവശ്ചതുർഭുജഃ**
**ദദ്ധ്യൗ ച മനസാ തത്ര കാരണം മരണേ തയോഃ**

ചതുർഭുജനായ വിഷ്ണു, ദൂരെ മാറി നിൽക്കുന്ന ആ രണ്ടു പേരെയും കണ്ടിട്ട്, അവരെ എങ്ങിനെയാണു വധിക്കുകയെന്ന് മനസ്സുകൊണ്ട് ആലോചിച്ചു.

32. **ചിന്തനാത് ജ്ഞാനമുത്പന്നം ദേവീദത്തവരാവുഭൗ**
**കാമം വാഞ്ഛിതമരണൗ ന മല്ലതുരതസ്ത്വിമൗ**

രണ്ടു പേരും ദേവിയിൽ നിന്നും വരം നേടിയവരാണ്; സ്വയം ആഗ്രഹിക്കാതെ ഇവർക്കു മരണം സംഭവിക്കുകയില്ല, അതുകൊണ്ടാണ് ഇവർക്കു ക്ഷീണം സംഭവിക്കാത്തത് എന്ന്, ചിന്തിച്ചപ്പോൾ മനസ്സിലായി.

33. **വൃഥാ മയാ കൃതം യുദ്ധം ശ്രമോഽയം മേ വൃഥാ ഗതഃ**
**കരോമീ ച കഥം യുദ്ധമേവം ജ്ഞാത്വാ വിനിശ്ചയം**

വെറുതെ ഞാൻ യുദ്ധം ചെയ്തു. എന്റെ ഈ ശ്രമം വെറുതേയായിപ്പോയി. ഇതാണു വസ്തുത എന്നറിഞ്ഞിട്ട് ഇനി ഞാൻ എങ്ങനെ യുദ്ധം ചെയ്യും?

34. **അകൃതേ ച തഥാ യുദ്ധേ കഥമേതൗ ഗമിഷ്യതഃ**
**വിനാശം ദുഃഖദൗ നിത്യം ദാനവൗ വരദർപ്പിതൗ**

യുദ്ധം ചെയ്യാതിരുന്നാൽ ഇവർ എങ്ങിനെ നശിക്കും? വരം നേടി അഹങ്കരിക്കുന്ന ഈ രണ്ട് അസുരന്മാരും എന്നും ദുഖം ഉണ്ടാക്കിക്കൊണ്ടിരിക്കും.

35. **ഭഗവത്യാ വരോ ദത്തസ്തയാ സോഽപി ച ദുർഘടഃ**
**മരണം ചേച്ഛയാ കാമം ദുഃഖിതോഽപി ന വാഞ്ഛതി**

ആ ദേവി ഇവർക്കു വരം നൽകി; അതും ദുർഘടമായ ഒരു വരം. ദുഃഖിക്കുന്ന ഒരുവനായാൽ പോലും മരണം സംഭവിക്കട്ടെ എന്ന് സ്വയം ആഗ്രഹിക്കുകയില്ല.

36. **രോഗഗ്രസ്തോഽപി ദീനോഽപി ന മുമൂർഷതി കശ്ചന**
**കഥം ചേമൗ മദോന്മത്തൗ മർത്തുകാമൗ ഭവിഷ്യതഃ**

രോഗഗ്രസ്തനായാലും ദീനനായാലും ഒരുവൻ മരിക്കാൻ ആഗ്രഹിക്കുകയില്ല. മദോന്മത്തരായ ഇവർ മരിക്കാനാഗ്രഹിക്കുന്നത് എങ്ങനെ?

37. **നന്വദ്യ ശരണം യാമി വിദ്യാം ശക്തിം സുകാമദാം**
**വിനാ തയാ ന സിദ്ധ്യന്തി കാമാഃ സമ്യക്പ്രസന്നയാ**

കാമങ്ങളെല്ലാം നൽകുന്ന വിദ്യാശക്തിയെത്തന്നെ ശരണം പ്രാപിക്കാം. ആ ശക്തിയെ നന്നായി പ്രസാദിപ്പിക്കാതെ കാമങ്ങളൊന്നും നേടാൻ സാധ്യമല്ല.

38. **ഏവം സഞ്ചിന്ത്യമാനസ്തു ഗഗനേ സംസ്ഥിതാം ശിവാം**
**അപശ്യദ്ഭഗവാൻ വിഷ്ണുയോഗനിദ്രാം മനോഹരാം**

ഭഗവാൻ വിഷ്ണു ഇങ്ങനെ ചിന്തിച്ചു കൊണ്ടിരിക്കെ, മംഗളാത്മികയും മനോഹരിയുമായ യോഗനിദ്രാദേവി ആകാശത്തു സ്ഥിതി ചെയ്യുന്നത് അദ്ദേഹത്തിനു കാണായി.

39. **കൃതാഞ്ജലിരമേയാത്മാ താം ച തുഷ്ടാവ യോഗവിത്**
**വിനാശായ തയോസ്തത്ര വരദാം ഭുവനേശ്വരീം**

അമേയാത്മാവും യോഗവിത്തുമായ വിഷ്ണു കൈകൂപ്പിക്കൊണ്ട് വരദയും ഭുവനേശ്വരിയുമായ ആ ദേവിയെ ദൈത്യന്മാരുടെ വിനാശത്തിനായി സ്തുതിച്ചു.

**വിഷ്ണുരുവാച**

**40. നമോ ദേവി മഹാമായേ സൃഷ്ടിസംഹാരകാരിണി**
**അനാദി നിധനേ ചണ്ഡി, ഭുക്തിമുക്തിപ്രദേ ശിവേ**

മഹാമായേ, സൃഷ്ടിയും സംഹാരവും നിർവ്വഹിക്കുന്നവളേ, ആദിയും അന്തവും ഇല്ലാത്തവളേ, ചണ്ഡീ, ഭുക്തിയും മുക്തിയും നൽകുന്നവളേ, മംഗളാത്മികേ, ദേവി, അവിടുത്തേക്കു നമസ്ക്കാരം.

**41. ന തേ രൂപം വിജാനാമി സഗുണം നിർഗുണം തഥാ**
**ചരിത്രാണി കുതോ ദേവി, സംഖ്യാതീതാനി യാനി തേ**

ഹേ ദേവി, അവിടുത്തെ സഗുണവും നിർഗുണവുമായ രൂപം എനിക്ക് അറിഞ്ഞു കൂടാ. അവിടുത്തെ എണ്ണമറ്റ ഗുണഗണങ്ങളെ സംബന്ധിച്ച കഥകളുടെ കാര്യം പിന്നെ പറയേണമോ?

**42. അനുഭൂതോ മയാ തേഽദ്യ പ്രഭാവശ്ചാതിദുർഘടഃ**
**യദഹം നിദ്രയാ ലീനഃ സംജാതോഽസ്മി വിചേതനഃ**

അത്യന്തം വിഷമം പിടിച്ച അവിടുത്തെ ശക്തിപ്രഭാവം എന്തെന്ന് ഇന്നു ഞാൻ അനുഭവിച്ചു. എന്തെന്നാൽ നിദ്രയിൽ ലയിച്ച് ഞാനിന്ന് വിചേതനനായിത്തീർന്നുവല്ലോ.

**43. ബ്രഹ്മണാ ചാതിയത്നേന ബോധിതോഽപി പുനഃ പുനഃ**
**ന പ്രബുദ്ധഃ സർവ്വഥാഹം സങ്കോചിതഷഡിന്ദ്രിയഃ**

ബ്രഹ്മാവ് വളരെ പണിപ്പെട്ട് വീണ്ടും വീണ്ടും ഉൽബോധിപ്പിച്ചിട്ടും ഇന്ദ്രിയങ്ങളാറും സങ്കോചിച്ച എനിക്ക് ഒരു പ്രകാരത്തിലും ഉണരാൻ കഴിഞ്ഞില്ല.

**44. അചേതനത്വം സമ്പ്രാപ്തഃ പ്രഭാവാത്തവ ചാംബികേ**
**ത്വയാ മുക്തഃ പ്രബുദ്ധോഽഹം യുദ്ധം ച ബഹുധാ കൃതം**

ഹേ അംബികേ, അവിടുത്തെ പ്രഭാവം നിമിത്തം ഞാൻ അചേതനനായിത്തീർന്നു. അവിടുത്തെ പ്രഭാവത്തിൽ നിന്നും മുക്തനായപ്പോൾ ഉണരുകയും അസുരന്മാരുമായി പല വിധത്തിൽ യുദ്ധം ചെയ്യുകയും ഉണ്ടായി.

**45. ശ്രാന്തോഽഹം ന ച തൗ ശ്രാന്തൗ ത്വയാ ദത്തവരൗ വരൗ**
**ബ്രഹ്മാണം ഹന്തുമായാതൗ ദാനവൗ മദഗർവ്വിതൗ**

ഞാൻ ക്ഷീണിച്ചു; അവിടുന്നു വരം നൽകിയ സമർത്ഥരായ രണ്ട് അസുരന്മാരും ക്ഷീണിച്ചുമില്ല. മദമത്തരായ രണ്ട് അസുരന്മാരും ബ്രഹ്മാവിനെ കൊല്ലാൻ ഒരുമ്പെട്ടു വന്നവരാണ്.

**46. ആഹൂതൗ ച മയാ കാമം ദ്വന്ദ്വയുദ്ധായ മാനദേ**
**കൃതം യുദ്ധം മഹാ ഘോരം മയാ താഭ്യാം മഹാർണ്ണവേ**

ഹേ മാനദേ, ഞാനാകട്ടെ അവരെ പോരിനു വിളിച്ചു. മഹാസമുദ്രത്തിൽ വച്ച് ആ രണ്ടു പേരോടും അതിഭയങ്കരമായ യുദ്ധവും ചെയ്തു.

**47. മരണം വരദാനം തേ തതോ ജ്ഞാതം മഹാത്ഭുതം**
**ജ്ഞാത്വാഹം ശരണം പ്രാപ്തസ്ത്വാമദ്യ ശരണപ്രദാം**

ഇച്ഛിക്കുമ്പോഴേ മരണം സംഭവിക്കൂ എന്ന അത്ഭുതകരമായ വരമാണ് അവിടുന്നു നൽകിയിരിക്കുന്നതെന്ന് പിന്നീടാണ് ഞാൻ അറിഞ്ഞത്. അത് അറിഞ്ഞിട്ട് ശരണപ്രദയായ അവിടുത്തെ ഞാനിപ്പോൾ ശരണം പ്രാപിച്ചിരിക്കുകയാണ്.

**48. സാഹായ്യം കുരുമേ മാതഃ ഖിന്നോഽഹം യുദ്ധകർമ്മണാ**
**ദൃപ്തൗ തൗ വരദാനേന തവ ദേവാർത്തിനാശനേ**

അമ്മേ, യുദ്ധം ചെയ്തു ദുഃഖിതനായത്തീർന്ന എനിക്ക് സഹായം ചെയ്യണേ. ദേവന്മാരുടെ സങ്കടം പോക്കുന്നവളേ, അവിടുത്തെ വരത്താൽ അഹങ്കരിച്ചിരിക്കുകയാണ് രണ്ട് അസുരന്മാരും.

**49. ഹന്തും മാമുദ്യാതൗ പാപൗ കിം കരോമി ക്വ യാമി ച**
**ഇത്യുക്താ സാ തദാ ദേവീ സ്മിതപൂർവ്വമുവാച ഹ**

ഈ രണ്ടു പാപികളും കൂടി എന്നെ കൊല്ലാൻ തുടങ്ങുകയാണ്. ഞാൻ എന്തു ചെയ്യും? എവിടെ പോകും? വിഷ്ണുവിന്റെ ഈ വാക്കു കേട്ട ദേവി ചിരിച്ചു കൊണ്ട് പറഞ്ഞു:-

**50. പ്രണമന്തം ജഗന്നാഥം വാസുദേവം സനാതനം**
**ദേവ ദേവ ഹരേ വിഷ്ണോ കുരു യുദ്ധം പുനഃ സ്വയം**

പ്രണമിച്ചു കൊണ്ട് നിൽക്കുന്ന ജഗന്നാഥനും സനാതനനുമായ വാസുദേവനോട് ദേവി അരുളി ചെയ്തു: ദേവ ദേവ, ഹരേ, വിഷ്ണോ, അങ്ങ് അവരോടു വീണ്ടും യുദ്ധം ചെയ്താലും.

**51. വഞ്ചയിത്വാ ത്വിമൗ ശൂരൗ ഹന്തവ്യൗ ച വിമോഹിതൗ**
**മോഹയിഷ്യാമ്യഹം നൂനം ദാനവൗ വക്രയാ ദൃശാ**

ശൂരന്മാരായ ഈ രണ്ടു പേരെയും വഞ്ചന ചെയ്തു മോഹിപ്പിച്ചാലേ കൊല്ലാൻ കഴിയൂ. എന്റെ കടക്കണ്ണുകൊണ്ട് ഈ രണ്ടു അസുരന്മാരെയും ഞാൻ തീർച്ചയായും മോഹിപ്പിച്ചു കൊള്ളാം.

**52. ജഹി നാരായണാശു ത്വം മമ മായാവിമോഹിതൗ**
**തച്ഛ്രുത്വാ വചനം വിഷ്ണുസ്തസ്യാഃ പ്രീതിരസാന്വിതം**

എന്റെ മായയാൽ മോഹിതരായ അവരെ ഹേ വിഷ്ണോ അങ്ങേക്ക് വേഗം കൊല്ലാം. ദേവിയുടെ ആനന്ദപ്രദമായ ഈ വാക്കു കേട്ടിട്ട്

**53. സംഗ്രമസ്ഥലമാസാദ്യ തസ്ഥൗ തത്ര മഹാർണ്ണവേ**
**തദായാതൗ ച തൗ വീരൗ യുദ്ധകാമൗ മഹാബലൗ**

വിഷ്ണു മഹാസമുദ്രത്തിൻ യുദ്ധം ചെയ്യാനുള്ള സ്ഥലത്തു ചെന്ന് നില്പായി. അപ്പോൾ മഹാ ശക്തന്മാരും യുദ്ധക്കൊതി പൂണ്ടവരുമായ രണ്ടു ദാനവന്മാരും അവിടെ എത്തി.

**54. വീക്ഷ്യ വിഷ്ണും സ്ഥിതം തത്ര ഹർഷയുക്തൗ ബഭൂവതുഃ**
**തിഷ്ഠ തിഷ്ഠ മഹാകായ കുരു യുദ്ധം ചതുർഭുജ**

വിഷ്ണുവിനെ അവിടെ കണ്ടപ്പോൾ ഇരുവർക്കും സന്തോഷമായി. നാലു കൈയുള്ളവനേ, തടിമാടാ, നില്ക്ക് ഞങ്ങളോടു യുദ്ധം ചെയ്യ്.

**55. ദൈവാധീനൗ വിദിത്വാऽദ്യ നൂനം ജയാപരാജയൗ**
**സബലോ ജയമാപ്നോതി ദൈവാജ്ജയതി ദുർബലഃ**

ജയവും തോൽവിയും ദൈവാധീനമാണെന്നറിഞ്ഞിട്ട്, യുദ്ധം ചെയ്യണം. ബലമുള്ളവർ ജയിക്കും. ദുർബലൻ ദൈവാധീനത്താൽ ജയിച്ചുകൂടാ എന്നുമില്ല.

**56. സർവഥൈവ ന കർത്തവ്യൗ ഹർഷശോകൗ മഹാത്മനാ**
**പുരാ വൈ ബഹവോ ദൈത്യാ ജിതാ ദാനവവൈരിണാ**

യുദ്ധത്തിൽ ജയിച്ചാൽ സന്തോഷമോ പരാജയപ്പെട്ടാൽ ദുഃഖമോ ഒരു മഹാത്മാവിന് ഉണ്ടായിക്കൂടാ. ദാനവവൈരിയായ നീ പണ്ട് എത്രയോ അസുരന്മാരെ കീഴടക്കിയിരിക്കുന്നു!

**57. അധുനാ ചാനയോഃ സാർധം യുദ്ധമാനഃ പരാജിതഃ**

ഇപ്പോൾ യുദ്ധത്തിൽ നീ ഞങ്ങളോടു തോറ്റിരിക്കുന്നു. അതിലെന്ത്?

**സൂതഉവാച**

**ഇത്യുക്ത്വാ തൗ മഹാബാഹു യുദ്ധായ സമുപസ്ഥിതൗ**

എന്നിങ്ങനെ പറഞ്ഞു കൊണ്ട് മഹാപരാക്രമികളായ രണ്ടു പേരും യുദ്ധം ചെയ്യാൻ ഒരുങ്ങി അടുത്തു ചെന്നു.

**58. വീക്ഷ്യ വിഷ്ണുർ ജഘാനാശു മുഷ്ടിനാദ്ഭുതകർമ്മണാ**
**താവപ്യതിബലോന്മത്തൗ ജഘ്നതുർമുഷ്ടിനാ ഹരിം**

അടുത്തു വന്നപ്പോൾ തന്നെ വിഷ്ണു മുഷ്ടി ചുരുട്ടി അവരെ അത്ഭുതകരമായി പ്രഹരിച്ചു. അതി പരാക്രമശാലികളായ അവരും മുഷ്ടികൊണ്ട് വിഷ്ണുവിനെ ഇടിച്ചു.

**59. ഏവം പരസ്പരം ജാതം യുദ്ധം പരമദാരുണം**
**യുദ്ധ്യമാനൗ മഹാവീര്യൗ ദൃഷ്ട്വാ നാരായണസ്തദാ**

അങ്ങിനെ അവർ തമ്മിൽ അതിഭയങ്കരമായ പോരു നടന്നു. പരാക്രമശാലികളായ അവർ തീരെ തളർച്ചയില്ലാതെ യുദ്ധം ചെയ്യുന്നതു കണ്ട വിഷ്ണു,

**60. അപശ്യത് സമ്മുഖം ദേവ്യാഃ കൃത്വാ ദീനാംദൃശം ഹരിഃ**
**തം വീക്ഷ്യ താദൃശം വിഷ്ണും കരുണാരസസംയുതം**

ദേവിയുടെ നേർക്ക് ദയനീയമായി നോക്കി. വിഷ്ണു അത്യധികമായ സങ്കടാവസ്ഥയിൽ പെട്ടിരിക്കുന്നതായി ദേവി കണ്ടു.

**61. ജഹാസാതീവ താമ്രാക്ഷീ വീക്ഷമാണാ തദാസുരൗ**
**തൗ ജഘാന കടാക്ഷൈശ്ച കാമബാണൈരിപാപരൈഃ**

തുടുത്ത കണ്ണുകൾ കൊണ്ട് അസുരന്മാരെ നോക്കി ഒന്നു മന്ദഹസിച്ചു.കാമബാണ തുല്യങ്ങളായ കടാക്ഷങ്ങൾ കൊണ്ട് ദേവി അവരെ നിർഭയം പ്രഹരിക്കുകയും ചെയ്തു.

**62. മന്ദസ്മിതയുതൈഃ കാമം പ്രേമഭാവയുതൈരനു**
**ദൃഷ്ട്വാ മുമുഹതുഃ പാപൗ ദേവ്യാ വക്ത്രം വിലോകയൻ**

മന്ദസ്മിതവും പ്രേമഭാവവും കൂടിചേർന്ന് ഉന്മത്തമായ ദേവിയുടെ മുഖം വീക്ഷിച്ച പാപികൾ ഇരുവരും മോഹവിവശരായിത്തീർന്നു.

**63. വിശേഷമിതി മന്വാനൗ കാമബാണാതിപീഡിതൗ**
**വീക്ഷമാണൗ സ്ഥിതൗ തത്ര താം ദേവീം വിശദപ്രഭാം**

അവർക്ക് ആ കടാക്ഷം അതിവിശേഷമായി തോന്നി. അതുകൊണ്ട് കാമപീഡിതരായി അവർ തേജോമയിയായ ദേവിയെ നോക്കികൊണ്ട് അവിടെ തന്നെ നിന്നു പോയി.

**64. ഹരിണാപി ച തദ്ദൃഷ്ടം ദേവ്യാസ്തത്ര ചികീർഷിതം**
**മോഹിതൗ തൗ പരിജ്ഞായ ഭഗവാൻ കാര്യവിത്തമഃ**

ദേവി ചെയ്യാൻ ആഗ്രഹിക്കുന്നതെന്തെന്ന് അപ്പോൾ വിഷ്ണുവിനും അറിയാൻ കഴിഞ്ഞു. കർത്തവ്യോന്മുഖരായ ഭഗവാൻ വിഷ്ണു, അവർ രണ്ടുപേരും മോഹവിവശരായി തീർന്നെന്നു മനസ്സിലാക്കിയിട്ട്,

**65. ഉവാച തൗ ഹസൻ ശ്ലക്ഷ്ണം മേഘഗംഭീരയാ ഗിരാ**
**വരം വരയതാം വീരൗ യുവയോർയോ*f*ഭിവാഞ്ഛിതഃ**

ചിരിച്ചു കൊണ്ട് ഇടിമുഴക്കം പോലെയുള്ള സ്വരത്തിൽ വ്യക്തമായി ഇങ്ങനെ പറഞ്ഞു: ഹേ വീരന്മാരെ, രണ്ടു പേർക്കും ഇഷ്ടമുള്ള വരം വരിച്ചുകൊൾവിൻ.

**66. ദദാമി പരമപ്രീതോ യുദ്ധേന യുവയോഃ കില**
**ദാനവാ ബഹമോ ദൃഷ്ടാ യുദ്ധ്യമാനാ മയാ പുരാ**

ഞാൻ അതു നൽകാം. നിങ്ങളോടു യുദ്ധം ചെയ്തതുമൂലം ഞാൻ വളരെ സന്തുഷ്ടനാണ്. എന്നോടു യുദ്ധം ചെയ്തിട്ടുള്ള അനേകം ദാനവന്മാരെ പണ്ടു ഞാൻ കണ്ടിട്ടുണ്ട്.

**67. യുവയോഃ സദൃശഃ കോ$f$പി ന ദൃഷ്ടോ ന ച വൈ ശ്രുതഃ**
**തസ്മാത്തുഷ്ടോ$f$സ്മി കാമം വൈ നിസ്തുലേന ബലേന ച**

എന്നാൽ നിങ്ങൾക്കു തുല്യനായ ഒരുവനെ കണ്ടിട്ടുമില്ല; കേട്ടിട്ടുമില്ല. നിങ്ങളുടെ അതുല്യമായ ബലം അറിഞ്ഞതു നിമിത്തം ഞാൻ സന്തുഷ്ടനാണ്.

**68 ഭ്രാത്രോശ്ച വാഞ്ഛിതം കാമം പ്രയച്ഛാമി മഹാബലൗ**
**തച്ഛ്രുത്വാ വചനം വിഷ്ണോഃ സാഭിമാനൗ സ്മരാതുരൗ**

മഹാവീരന്മാരെ, സഹോദരന്മാരായ നിങ്ങൾക്കു രണ്ടു പേർക്കും ഇഷ്ടമുള്ളതെന്തോ അതു ഞാൻ നൽകാം. വിഷ്ണു അങ്ങനെ പറഞ്ഞത് കേട്ടപ്പോൾ കാമാതുരരായ അവർ സാഭിമാനം,

**69. വീക്ഷമാണൗ മാഹാമായാം ജഗദാനന്ദകാരിണിം**
**തമൂചതുശ്ച കാമാർത്തൗ വിഷ്ണും കമലലോചനൗ**

ജഗദാനന്ദകാരിണിയായ മഹാമായയെ നോക്കി, കാമാർത്തരായി കണ്ണു കലങ്ങിച്ചെമന്ന അവർ വിഷ്ണുവിനോടു പറഞ്ഞു:

**70. ഹരേ ന യാചകാവാവാം ത്വം കിം ദാതുമിഹേച്ഛസി**
**ദദാവ തുഭ്യം ദേവേശ ദാതാരൗ നൗ ന യാചകൗ**

ഹേ വിഷ്ണോ, ഞങ്ങൾ രണ്ടു പേരും യാചകരല്ല. ഞങ്ങൾക്ക് എന്ത് നൽകാനാണോ നീ ആഗ്രഹിക്കുന്നത് അത് ഹേ ദേവേശ, ഞങ്ങൾ നിനക്കു നൽകാം. ഞങ്ങൾ ദാതാക്കളാണ്, യാചകരല്ല.

**71. പ്രാർത്ഥയ ത്വം ഹൃഷീകേശ മനോ$f$ഭിലഷിതം വരം**
**തുഷ്ടൗ സ്വസ്തവ യുദ്ധേന വാസുദേവാദ്ഭുതേന ച**

ഹേ ഹൃഷികേശ, മനസിന് ഇഷ്ടപ്പെട്ട വരമെന്താണോ അതു ചോദിച്ചു കൊള്ളുക. നിന്റെ അത്ഭുതാവഹമായ യുദ്ധത്താൽ, ഹേ വാസുദേവ, ഞങ്ങൾ സന്തുഷ്ടരായിരിക്കുന്നു.

**72. തയോസ്തദ്വചനം ശ്രുത്വാ പ്രത്യുവാച ജനാർദ്ദനഃ**
**ഭവേതാമദ്യ മേ തുഷ്ടൗ മമ വദ്ധ്യാവുഭാവപി**

അവരുടെ ആ വാക്കുകേട്ടിട്ട് ജനാർദ്ദനൻ പറഞ്ഞു: എന്നിൽ സന്തോഷിച്ചിരിക്കുന്ന നിങ്ങൾ ഇരുവരും എനിക്ക് ഇന്ന് വധ്യരായിത്തീരണം.

## സൂതഉവാച

**73. തച്ഛ്രുത്വാ വചനം വിഷ്ണോർദ്ദാനവൗ ചാതിവിസ്മിതൗ**
**വഞ്ചിതവിതി മന്വാനൗ തസ്ഥതുഃ ശോകസംയുതൗ**

വിഷ്ണുവിന്റെ വാക്കുകേട്ട് രണ്ടു ദാനവന്മാരും അത്യധികം വിസ്മയിച്ചു. തങ്ങൾ വഞ്ചിക്കപ്പെട്ടിരിക്കുകയാണല്ലോ എന്ന് ആലോചിച്ചു കൊണ്ട് ശോകാവിഷ്ടരായി നിലകൊണ്ടു.

**74. വിചാര്യ മനസാ തൗ ദാനവൗ വിഷ്ണുമൂചതുഃ**
**പ്രേക്ഷ്യ സർവ്വം ജലമയം ഭൂമീം സ്ഥലവിവർജ്ജിതാം**

എങ്ങും ജലമയമാണെന്നും ജലരഹിതമായ ഭൂപ്രദേശം എങ്ങും ഇല്ലെന്നും കണ്ടിട്ട് അവർ രണ്ടുപേരും നന്നായി ആലോചിച്ച് വിഷ്ണുവിനോടു പറഞ്ഞു.

**75. ഹരേ യോ/യം വരോദത്തസ്ത്വയാ പൂർവ്വം ജനാർദ്ദന**
**സത്യവാഗസി ദേവേശ ദേഹി തം വാഞ്ഛിതം വരം**

ഹേ ജനാർദ്ദനാ, നീ നേരത്തേ തന്നെ ഞങ്ങൾക്കു വരം നൽകാമെന്നു സമ്മതിച്ചിരുന്നല്ലോ. ആ വരം തന്നാലും. ദേവേശ, നീ സത്യം പറയുന്നവനാണല്ലോ.

**76. നിർജ്ജലേ വിപുലേ ദേശേ ഹനസ്വ മധുസൂദന**
**വധ്യാവാവാം തു ഭവതഃ സത്യവാക് ഭവ മാധവ**

ഹേ മധുസൂദന, ജലമില്ലാത്ത വിസ്തൃതമായ സ്ഥലത്തുവച്ച് ഞങ്ങളെ കൊല്ലണം. ഞങ്ങളെ അങ്ങേക്ക് കൊല്ലാൻ കഴിയും. എന്നിട്ട് സത്യം പറയുന്നവനായി ഭവിച്ചാലും.

**77. സ്മൃത്വാ ചക്രം തദാവിഷ്ണുസ്താവുവാച ഹസൻ ഹരിഃ**
**ഹൻമദ്യവാം മഹാഭാഗൗ നിർജ്ജലേ വിപുലേ സ്ഥലേ**

ഉടൻ തന്നെ വിഷ്ണു സുദർശനചക്രത്തെ സ്മരിച്ചു. പിന്നെ ചിരിച്ചുകൊണ്ട് അവരോടു പറഞ്ഞു: മഹാഭാഗന്മാരേ, നിങ്ങളെ രണ്ടുപേരേയും ഞാൻ ഇന്ന് ജലമില്ലാത്ത വിസ്തൃതമായ സ്ഥലത്തുവച്ച് കൊല്ലുന്നുണ്ട്.

**78. ഇത്യുക്ത്വാ ദേവദേവേശ ഊരൂ കൃത്വാതിവിസ്തരൗ**
**ദർശയാമാസ തൗ തത്ര നിർജ്ജലം ച ജലോപരി**

ഇങ്ങനെ പറഞ്ഞിട്ട് ദേവദേവേശനായ വിഷ്ണു തന്റെ തുട അതിവിസ്തൃതമാക്കി, ജലത്തിനുമുകളിലെ ജലമില്ലാത്ത സ്ഥലമായി അവരെ കാണിച്ചു.

**79. നാസ്ത്യത്ര ദാനവൗ വാരി ശിരസീ മുഞ്ചതാമിഹ**
**സത്യവാഗഹമദ്യൈവ ഭവിഷ്യാമി ച വാം തഥാ**

ഹേ ദാനവന്മാരേ, ഇവിടെ വെള്ളമില്ല. ഇനി നിങ്ങൾക്ക് ശിരസുവെടിയാം. ഇപ്പോൾതന്നെ ഞാൻ സത്യം പറയുന്നവനായി ഭവിക്കുന്നുണ്ട്. നിങ്ങളും അങ്ങനെ ആവുക.

**80. തദാകർണ്യ വചസ്തഥ്യം വിചിന്ത്യ മനസാ ച തൗ**
**വർദ്ധയാമാസതുർദ്ദേഹം യോജനാനാം സഹസ്രകം**

സത്യമായ ആ വാക്കു കേട്ടിട്ട് രണ്ടുപേരും ആലോചിച്ചു. എന്നിട്ട് ഇരുവരും തങ്ങളുടെ ശരീരം ആയിരം യോജന വലുപ്പമുള്ളതാക്കിത്തീർത്തു.

**81. ഭഗവാൻ ദ്വിഗുണം ചക്രേ ജഘനം വിസ്മിതൗ തദാ**
**ശീർഷേ സന്ദധതാം തത്ര ജഘനേ പരമാദ്ഭുതേ.**

ഭഗവാൻ വിഷ്ണു അപ്പോൾ തന്റെ തുട ഇരട്ടി വിസ്തൃതമാക്കി. അതുകണ്ട് ദൈത്യന്മാർ ഇരുവരും അദ്ഭുതപ്പെട്ടു. അദ്ഭുതാവഹമായ ആ തുടയ്ക്കുമേൽ ഇരുവരും തങ്ങളുടെ ശിരസു വച്ചു.

**82. രഥാംഗേന തദാ ഛിന്നേ വിഷ്ണുനാ പ്രഭവിഷ്ണുനാ**
**ജഘനോപരി വേഗേന പ്രകൃഷ്ടേ ശിരസീ തയോഃ**

ഏതു രൂപവും കൈക്കൊള്ളാൻ കഴിവുള്ള വിഷ്ണു തന്റെ തുടകൾക്കുമേൽ വച്ചിരിക്കുന്ന അവരുടെ കൂറ്റൻ ശിരസ്സ് ചക്രം കൊണ്ടു വേഗം ഛേദിച്ചു.

**83. ഗതപ്രാണൗ തദാ ജാതൗ ദാനവൗ മധുകൈടഭൗ**
**സാഗരഃ സകലോ വ്യാപ്തസ്തദാ വൈ മേദസാ തയോഃ**

അപ്പോൾതന്നെ മധുകൈടഭന്മാരുടെ ജീവൻ നഷ്ടമായി. സമുദ്രത്തിലെങ്ങും അവരുടെ മേദസ്സു പരന്നു.

**84. മേദിനീതി തതോ ജാതം നാമ പൃഥ്വ്യാഃ സമന്തതഃ**
**അഭക്ഷ്യാ മൃത്തികാ തേന കാരണേന മുനീശ്വരാഃ**

അതുകൊണ്ടു ഭൂമിക്കാകെ മേദിനിയെന്ന പേരുണ്ടായി. അക്കാരണത്താൽത്തന്നെ, ഹേ മുനീശ്വരരേ, മണ്ണ് തിന്നാൻ യോഗ്യമല്ലാത്തതായിത്തീർന്നു.

**85. ഇതി വഃ കഥിതം സർവ്വം യത് പൃഷ്ടോ*f*സ്മി സുനിശ്ചിതം**
**മഹാവിദ്യാ മഹാമായാ സേവനീയാ സദാ ബുധൈഃ**

എന്തു് അറിയനാനാണോ ചോദിച്ചത്, അത് ഞാൻ നിശ്ചിതമായി നിങ്ങളോടു പറഞ്ഞുകഴിഞ്ഞു. വിദ്വാന്മാരാൽ സദാ ഉപാസിക്കപ്പെടേണ്ടവളാണ് മഹാവിദ്യാസ്വരൂപിണിയായ മഹാമായ.

**86. ആരാദ്ധ്യാ പരമാ ശക്തിഃ സർവ്വൈരപി സുരാസുരൈഃ**
**നാതഃ പരതരം കിഞ്ചിദധികം ഭുവനത്രയേ**

ദേവന്മാർക്കും അസുരന്മാർക്കുമെല്ലാം ആരാധ്യയാണു പരാശക്തി. അതിന് അതീതമായ മറ്റൊരു ശക്തി മൂന്നുലോകത്തിലുമില്ല.

**87. സത്യം സത്യം പുനഃ സത്യം വേദശാസ്ത്രാർത്ഥനിർണ്ണയഃ**
**പൂജനീയാ പരാശക്തിർനിർഗുണാ സഗുണാഥവാ**

ഇതു സത്യമാണ്; സത്യം; സത്യം; വേദശാസ്ത്രങ്ങൾക്കു് സമ്മതവുമാണിത്. സഗുണഭാവത്തിലോ, നിർഗുണഭാവത്തിലോ പൂജിക്കപ്പെടേണ്ടവളാണ് പരാശക്തി.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
നവമോ*f*ദ്ധ്യായഃ

## അഥ ദശമോ*f*ദ്ധ്യായഃ

### ഋഷയ ഊചുഃ

**1. സൂത പൂർവ്വം ത്വയാ പ്രോക്തം വ്യാസേനാമിതതേജസാ**
**കൃത്വാ പുരാണമഖിലം ശുകായാദ്ധ്യാപിതം ശുഭം.**

ഹേ സൂത, അങ്ങ് നേരത്തെ പറഞ്ഞുവല്ലോ, അമിതതേജസ്സായ വ്യാസൻ പുരാണങ്ങളെല്ലാം രചിച്ചതിനുശേഷം അവ ഓരോന്നും ശുകനെ വേണ്ടവണ്ണം പഠിപ്പിച്ചു എന്ന്.

**2. വ്യാസേന തു തപസ്തപ്ത്വാ കഥമുത്പാദിതഃ ശുകഃ**
**വിസ്തരം ബ്രൂഹി സകലം യച്ഛ്രുതം കൃഷ്ണതസ്ത്വയാ**

തപോനിഷ്ഠനായിരുന്ന വ്യാസന് എങ്ങനെ പുത്രനായ ശുകൻ ജനിച്ചു? ആ വ്യാസനിൽനിന്ന് അങ്ങ് അറിഞ്ഞ പ്രകാരം അത് വിസ്തരിച്ചു പറയൂ.

**സൂത ഉവാച**

3. **പ്രവക്ഷ്യാമി ശുകോത്പത്തിം വ്യാസാത്സത്യവതീസുതാത്**
**യഥോത്പന്നഃ ശുകഃ സാക്ഷാദ്യോഗിനാം പ്രവരോ മുനിഃ**

സത്യവതീസുതനായ വ്യാസനിൽനിന്ന് യോഗികളിൽ മുഖ്യനും മുനിയുമായ സാക്ഷാൽ ശുകൻ ജനിച്ചത് എങ്ങിനെ എന്ന കഥ ഞാൻ പറയാം.

4. **മേരുശൃംഗേ മഹാരമ്യേ വ്യാസഃ സത്യവതീസുതഃ**
**തപശ്ചചാര സോഽത്യുഗ്രം പുത്രാർത്ഥം കൃതനിശ്ചയഃ**

സത്യവതീപുത്രനായ ആ വ്യാസൻ പുത്രനെ നേടണം എന്ന ദൃഢനിശ്ചയത്തോടെ അതിരമ്യമായ മഹാമേരു ശിഖരത്തിൽ അത്യുഗ്രമായ തപസ്സു ചെയ്തു.

5. **ജപന്നേകാക്ഷരം മന്ത്രം വാക്ബീജം നാരദാച്ഛ്രുതം**
**ധ്യായൻ പരാം മഹാമായാം പുത്രകാമസ്തപോനിധിഃ**

നാരദനിൽനിന്ന് ഉപദേശരൂപേണ ശ്രവിച്ച വാക്ബീജമായ ഏകാക്ഷരമന്ത്രം ജപിച്ചുകൊണ്ടും പരാശക്തിയായ മഹാമായയെ ധ്യാനിച്ചുകൊണ്ടും പുത്രകാമനായ ആ തപോനിധി;

6. **അഗ്നേർഭൂമേസ്തഥാ വായോരന്തരിക്ഷസ്യ ചാപ്യയം**
**വീര്യേണ സമ്മിതഃ പുത്രോ മമ ഭൂയാദിതി സ്മ ഹ**

അഗ്നിയുടേയും ഭൂമിയുടേയും വായുവിന്റേയും അന്തരീക്ഷത്തിന്റേയും ശക്തി ഒത്തുചേർന്ന പുത്രൻ തനിക്കുണ്ടാവണമെന്ന് ആഗ്രഹിച്ചുകൊണ്ടും

7. **അതിഷ്ഠത് സ ഗതാഹാരഃ ശതസംവത്സരം പ്രഭുഃ**
**ആരാധയൻ മഹാദേവം തഥൈവ ച സദാശിവം**

ആഹാരം വെടിഞ്ഞ് മഹാദേവനെയും അതുപോലെതന്നെ സദാശിവനെയും ആരാധിച്ചുകൊണ്ടും നൂറു സംവത്സരം തപസ്സു ചെയ്തു.

8. **ശക്തിഃ സർവത്ര പൂജ്യേതി വിചാര്യ ച പുനഃ പുനഃ**
**അശക്തോ നിന്ദ്യതേ ലോകേ ശക്തസ്തു പരിപൂജ്യതേ**

ശക്തിയാണ് സർവത്ര പൂജിക്കപ്പെടുന്നതെന്ന് വീണ്ടു വീണ്ടും ആലോചിച്ചു. ലോകത്ത് എവിടെയും അശക്തൻ നിന്ദിക്കപ്പെടുന്നു.ശക്തനാവട്ടെ പൂജിക്കപ്പെടുന്നു.

9. **യത്ര പർവതശൃംഗേ വൈ കർണ്ണികാരവനാദ്ഭുതേ**
**ക്രീഡന്തി ദേവതാഃ സർവേ മുനയശ്ച തപോധികാഃ**

ഏതു പർവതശൃംഗത്തിലാണോ കർണ്ണികാരദ്രുമങ്ങൾ നിറഞ്ഞ അത്ഭുതവനമുള്ളത്, ദേവതകളെല്ലാം ക്രീഡിക്കുന്നത്, അത്യധികം തപസ്വികളായ മുനിമാരുള്ളത്,

10. **ആദിത്യാ വസവോ രുദ്രാ മരുതശ്ചാശ്വിനൗ തഥാ**
**വസന്തി മുനയോ യത്ര യേ ചാന്യേ ബ്രഹ്മവിത്തമാഃ**

ആദിത്യന്മാരും വസുക്കളും രുദ്രന്മാരും മരുത്തുക്കളും അശ്വിനീദേവന്മാരും മുനിമാരും മറ്റു ബ്രഹ്മജ്ഞാനികളും ഉള്ളത്,

11. തത്ര ഹേമഗിരേഃ ശൃംഗേ സംഗീതധ്വനിനാദിതേ
തപശ്ചചാര ധർമ്മാത്മാ വ്യാസഃ സത്യവതീസുതഃ

സംഗീതധ്വനിയാൽ സാന്ദ്രമായ ആ ഹേമഗിരിയുടെ ശൃംഗത്തിൽ ധർമ്മാത്മാവും സത്യവതീസുതനുമായ വ്യാസൻ തപസ്സനുഷ്ഠിച്ചു.

12. തതോƒസ്യ തേജസാ വ്യാപ്തം വിശ്വം സർവം ചരാചരം
അഗ്നിവർണ്ണാ ജടാ ജാതാ പാരാശര്യസ്യ ധീമതഃ

അങ്ങിനെ തപസ്സനുഷ്ഠിക്കെ അദ്ദേഹത്തിന്റെ തേജസ്സ് വിശ്വം മുഴുവനും വ്യാപിച്ചു. ബുദ്ധിമാനായ ആ പരാശരപുത്രന്റെ ജട അഗ്നിവർണ്ണമായിത്തീർന്നു.

13. തതോƒസ്യ തേജ ആലക്ഷ്യ ഭയമാപ ശചീപതിഃ
തുരാസാഹം തദാ ദൃഷ്ട്വാ ഭയത്രസ്തം ശ്രമാതുരം

വ്യാസന്റെ തേജസ്സുകണ്ട് ഇന്ദ്രനു ഭയം ഉണ്ടായി. ക്ഷീണിച്ച് അവശനായി,ഭയപ്പെട്ടു വിറയ്ക്കുന്ന ദേവേന്ദ്രനെ കണ്ടിട്ട്,

14. ഉവാച ഭഗവാൻ രുദ്രോ മഘവന്തം തഥാസ്ഥിതം
കഥമിന്ദ്രാദ്യ ഭീതോƒസി കിം ദുഃഖം തേ സുരേശ്വര

ഭഗവാൻ രുദ്രൻ അദ്ദേഹത്തോടു ചോദിച്ചു: ഹേ സുരേശ്വര, അങ്ങ് ഭയപ്പെട്ടിരിക്കുന്നുവല്ലോ, അങ്ങേയ്ക്ക് ഇപ്പോൾ എന്താണു ദുഃഖം?

ശങ്കര ഉവാച

15. അമർഷോ നൈവ കർത്തവ്യസ്താപസേഷു കദാചന
തപശ്ചരന്തി മുനയോ ജ്ഞാത്വാ മാം ശക്തിസംയുതം

താപസന്മാരോട് ഒരിക്കലും കോപിക്കേണ്ട കാര്യമില്ല. ഞാൻ ശക്തിയോടു ചേർന്നവനാണെന്ന് അറിഞ്ഞിട്ടാണ് മുനിമാർ തപസ്സു ചെയ്യുന്നത്.

16. നത്വേതേƒഹിതമിച്ഛന്തി താപസാ സർവദൈവ ഹി
ഇത്യുക്തവചനഃ ശക്രസ്തമുവാച വൃഷദ്ധ്വജം

ഒരു പ്രകാരത്തിലും അഹിതം ആർക്കും ഉണ്ടാവണമെന്ന് ആഗ്രഹിക്കുന്നവരല്ല ഈ താപസന്മാർ. ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ ഇന്ദ്രൻ ശങ്കരനോടു ചോദിച്ചു.

17. കസ്മാത്തപസ്യതി വ്യാസഃ കോƒർത്ഥസ്തസ്യ മനോഗതഃ

വ്യാസൻ എന്തിനാണു തപസ്സു ചെയ്യുന്നത്? എന്താണ് അദ്ദേഹത്തിന്റെ ആഗ്രഹം?

ശിവ ഉവാച

പരാശര്യസ്തു പുത്രാർത്ഥീ തപശ്ചരതി ദുശ്ചരം

പരാശരപുത്രനാകട്ടെ, പുത്രാർത്ഥിയായിട്ടാണ് കഠിനമായ തപസ്സു ചെയ്യുന്നത്.

18. പൂർണ്ണവർഷശതം ജാതം ദദാമ്യദ്യ സുതം ശുഭം
ഇത്യുക്ത്വാ വാസവം രുദ്രോ ദയയാ മുദിതാനനഃ

നൂറുവർഷം പൂർത്തിയാക്കിയിരിക്കുന്നു, തപസ്സു തുടങ്ങിയിട്ട്. ഉത്തമനായ പുത്രനെ ഇപ്പോൾ നൽകുന്നുണ്ട്. പ്രസന്നവദനനായ രുദ്രൻ ഇന്ദ്രനോട് ഇങ്ങനെ പറഞ്ഞിട്ട്;

**സൂത ഉവാച**

**19. ഗത്വാ ഋഷിസമീപം തു തമുവാച ജഗദ്ഗുരുഃ**
**ഉത്തിഷ്ഠ വാസവീപുത്ര പുത്രസ്തേ ഭവിതാ ശുഭഃ**

ഋഷിയുടെ അടുത്തുചെന്ന്, ജഗദ്ഗുരുവായ ശങ്കരൻ അദ്ദേഹത്തോടു പറഞ്ഞു: ഹേ വാസവീപുത്രാ, എഴുന്നേൽക്കൂ,അങ്ങേയ്ക്ക് ഉത്തമനായ പുത്രൻ ജനിക്കും.

**20. സർവ്വതേജോമയോ ജ്ഞാനീ കീർത്തികർത്താ തവാനഘഃ**
**അഖിലസ്യ ജനസ്യാത്ര വല്ലഭസ്തേ സുതഃ സദാ**

മഹാതേജസ്വിയും ജ്ഞാനിയും അങ്ങേയ്ക്ക് കീർത്തിയുണ്ടാക്കുന്നവനും പരിശുദ്ധനും അഖിലജനങ്ങൾക്കും സദാപ്രിയങ്കരനുമായിരിക്കും അങ്ങയുടെ പുത്രൻ.

**21. ഭവിഷ്യതി ഗുണൈഃ പൂർണ്ണഃ സാത്വികൈഃ സത്യവിക്രമഃ**
**തദാകർണ്ണ്യ വചഃ ശ്ലക്ഷ്ണം കൃഷ്ണദ്വൈപായനസ്തദാ**

അവൻ സാത്വികഗുണങ്ങൾ തികഞ്ഞവനും സത്യസന്ധനുമായിരിക്കും. വ്യക്തമായ ആ വാക്കുകേട്ട കൃഷ്ണദ്വൈപായനൻ അപ്പോൾ,

**22. ശൂലപാണിം നമസ്കൃത്യ ജഗാമാശ്രമമാത്മനഃ**
**സ ഗത്വാശ്രമമേവാശു ബഹുവർഷശ്രമാതുരഃ**

ശൂലപാണിയെ നമസ്ക്കരിച്ചിട്ട് തന്റെ ആശ്രമത്തിലേക്കു പോയി. ദീർഘകാലത്തെ ശ്രമം കൊണ്ട് തളർന്ന അദ്ദേഹം ആശ്രമത്തിൽ എത്തിയിട്ട്,

**23. അരണീ സഹിതം ഗുഹ്യം മമന്ഥാഗ്നിം ചികീർഷയാ**
**മന്ഥനം കുർവതസ്തസ്യ ചിത്തേ ചിന്താഭരസ്തദാ**

ഗുഹ്യമായ അഗ്നി ലഭിക്കണമെന്ന ആഗ്രഹത്തോടെ അരണി കടയാൻ തുടങ്ങി. കടഞ്ഞുകൊണ്ടിരിക്കെ, അദ്ദേഹത്തിന്റെ മനസ്സിൽ,

**24. പ്രാദുർബഭൂവ സഹസാ സുതോത്പത്തൗ മഹാത്മനഃ**
**മന്ഥാനാരണിസംയോഗാത് മന്ഥനാച്ച സമുദ്ഭവഃ**

പെട്ടെന്ന് പുത്രോത്പത്തിയെക്കുറിച്ചുള്ള ചിന്ത നിറഞ്ഞു. മന്ഥനാരണികൾ ചേർത്ത് മഥിക്കുമ്പോൾ ഉണ്ടാകുന്ന,

**25. പാവകസ്യ യഥാ തദ്വത് കഥം മേ സ്യാത്സുതോദ്ഭവഃ**
**പുത്രാരണിസ്തു വിഖ്യാതാ സാ മമാദ്യ ന വിദ്യതേ**

അഗ്നി എങ്ങിനെയോ അതുപോലെ എങ്ങിനെ എനിക്കൊരു പുത്രൻ ഉണ്ടാകും? പുത്രാരണി എന്നു വിഖ്യാതയായ ഒരുവൾ എനിക്ക് ഇപ്പോൾ ഇല്ലല്ലോ.

**26. തരുണീ രൂപസമ്പന്നാ കുലോത്പന്നാ പതിവ്രതാ**
**കഥം കരോമി കാന്താം ച പാദയോഃ ശൃംഖലാസമാം**

തരുണിയും സൗന്ദര്യവതിയും കുലത്തിൽ ജനിച്ചവളും പതിവ്രതയുമായ ഒരുവൾ! ഉണ്ടെങ്കിൽതന്നെയും കാലിനുവിലങ്ങായിത്തീരുന്ന അവളെ എങ്ങനെ പത്നിയാക്കും?

**27. പുത്രോത്പാദനദക്ഷാം ച പാതിവ്രത്യേ സദാ സ്ഥിതാം**
**പതിവ്രതാപി ദക്ഷാപി രൂപവത്യപി കാമിനീ**

പുത്രോത്പാദനയോഗ്യയും സദാ പാതിവ്രത്യനിഷ്ഠയുള്ളവളുമാണെങ്കിലും എങ്ങനെ പത്നിയാക്കും? പതിവ്രതയും പുത്രോത്പാദനസമർത്ഥയുമാണെങ്കിലും രൂപവതിയായ കാമിനി,

**28. സദാ ബന്ധനരൂപാ ച സ്വേച്ഛാസുഖവിധായിനീ**
**ശിവോƒപി പർവതേ നിത്യം കാമിനീപാശസംയുതഃ**

എപ്പോഴും ബന്ധനം തന്നെയാകുന്നു. സ്വസുഖമാണ് അവൾ സദാ കാംക്ഷിക്കുന്നത്. ശിവൻപോലും കൈലാസപർവ്വതത്തിൽ കാമിനിയാകുന്ന പാശത്താൽ ബദ്ധനായിരിക്കുകയാണ്.

**29. കഥം കരോമ്യഹം ചാത്ര ദുർഘടം ച ഗൃഹാശ്രമം**
**ഏവം ചിന്തയതസ്തസ്യ ഘൃതാചീ ദിവ്യരൂപിണീ**

ദുർഘടമായ ഗൃഹസ്ഥാശ്രമജീവിതം ഞാൻ എങ്ങനെ നയിക്കും? ഇപ്രകാരം ചിന്തിച്ചുകൊണ്ടിരിക്കെ ദിവ്യരൂപിണിയായ ഘൃതാചി,

**30. പ്രാപ്താ ദൃഷ്ടിപഥം തത്ര സമീപേ ഗഗനേ സ്ഥിതാ**
**താം ദൃഷ്ട്വാ ചഞ്ചലാപാംഗീം സമീപസ്ഥാം വരാപ്സരാം**

അവിടെ അടുത്ത് ആകാശത്തിൽ സ്ഥിതിചെയ്യുന്നത് കാണുമാറായി. സമീപത്തു സ്ഥിതിചെയ്യുന്ന സൗന്ദര്യവതിയായ അപ്സരോത്തമയെ കണ്ടിട്ട്,

**31. പഞ്ചബാണപരീതാംഗ സ്തൂർണ്ണമാസീദ്ധൃതവ്രതഃ**
**ചിന്തയാമാസ ച തദാ കിം കരോമ്യദ്യ സങ്കടേ**

വ്രതധാരിയായ അദ്ദേഹം അതിവേഗം കാമപീഡിതനായിത്തീർന്നു. ഈ ധർമ്മസങ്കടത്തിൽ ഞാൻ എന്താണു ചെയ്യേണ്ടത് എന്ന് ആലോചിക്കുകയും ചെയ്തു.

**32. ധർമ്മസ്യ പുരതഃപ്രാപ്തേ കാമഭാവേ ദുരാസദേ**
**അംഗീകരോമി യദ്യേനാം വഞ്ചനാർത്ഥമിഹാഗതാം.**

ധർമ്മത്തിന്റെ മുമ്പിൽ കടക്കാനാവാത്ത കാമഭാവം എത്തിയിരിക്കുകയാണല്ലോ! വഞ്ചിക്കുന്നതിനുവേണ്ടി ഇവിടെ വന്നു ചേർന്നിരിക്കുന്ന ഇവളെ സ്വീകരിക്കുകയാണെങ്കിൽ,

**33. ഹസിഷ്യന്തി മഹാത്മാനസ്തൂപസാ മാം തു വിഹ്വലം**
**തപസ്തപ്ത്വാ മഹാഘോരം പൂർണ്ണവർഷശതം ത്വിഹ**

മഹാത്മാക്കളായ താപസന്മാർ, എന്നെ ''പരിഭ്രമിച്ചുപോയെ''ന്നു പറഞ്ഞു പരിഹസിക്കും. അതിഘോരമാംവണ്ണം പൂർണ്ണമായി നൂറുവർഷം തപസ്സു ചെയ്തിട്ട്,

**34. ദൃഷ്ട്വാപ്സരാം ച വിവശഃ കഥം ജാതോ മഹാതപാഃ**
**കാമം നിന്ദാപി ഭവതു യദിസ്യാദതുലം സുഖം**

മഹാതപസ്വിയായ ഇദ്ദേഹം ഒരു അപ്സരസ്സിനെകണ്ട് എങ്ങനെ വിവശനായിത്തീർന്നു! ഇത്തരം നിന്ദാ വാക്കുകൾ ഉണ്ടായിക്കൊള്ളട്ടെ. അത്യധികം സുഖമുണ്ടാകുമെങ്കിൽ ഇതു സാരമില്ല.

**35. ഗൃഹസ്ഥാശ്രമസംഭൂതം സുഖദം പുത്രകാമദം**
**സ്വർഗദം ച തഥാ പ്രോക്തം ജ്ഞാനിനാം മോക്ഷദം തഥാ**

ഗൃഹസ്ഥാശ്രമത്തിൽ നിന്ന് പുത്രലാഭം കൊണ്ടുണ്ടാവുന്ന സുഖം ലഭിക്കുന്നു. അതു സ്വർഗ്ഗത്തെയും നൽകുന്നതായി പറയപ്പെടുന്നു. അതുപോലെ ജ്ഞാനികൾക്ക് അതാണ് മോക്ഷത്തെ ദാനം ചെയ്യുന്നതെന്നും. .

**36. ന ഭവിഷ്യതി തന്നൂനം അനയാ ദേവകന്യയാ**
**നാരദാച്ച മയാ പൂർവ്വം ശ്രുതമസ്തി കഥാനകം**
**യഥോർവശീവശോ രാജാ പരാഭൂതഃ പുരൂരവാഃ**

ഈ ദേവകന്യകയിൽ നിന്ന് അതു ലഭിക്കുകയില്ലെന്നു തീർച്ചയാണ്. എങ്ങനെയാണ് ഉർവ്വശീവശഗനായ പുരൂരവസ്സ് വഞ്ചിക്കപ്പെട്ടതെന്ന കഥ പണ്ടു നാരദൻ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്.

ഇതി ശ്രീദേവിഭാഗവതേ പ്രഥമസ്കന്ധേ
ദശമോ*f*ദ്ധ്യായഃ

## അഥ ഏകാദശോ*f*ദ്ധ്യായഃ

### ഋഷയ ഊചുഃ

1. **കോ*f*സൗ പുരൂരവാ രാജാ കോർവശീ ദേവകന്യകാ**
**കഥം കഷ്ടം ച സമ്പ്രാപ്തം തേന രാജ്ഞാ മഹാത്മനാ**

ആരാണ് ഈ പുരൂരവസ്സെന്ന രാജാവ്? ആരാണ് ഉർവ്വശി എന്ന ദേവകന്യക? മഹാത്മാവായ ആ രാജാവിന് എങ്ങനെ കഷ്ടാവസ്ഥ സംഭവിച്ചു.?

2. **സർവ്വം കഥാനകം ബ്രൂഹി ലോ മഹർഷണജാധുനാ**
**ശ്രോതുകാമാ വയം സർവ്വേ ത്വന്മുഖാബ്ജച്യുതം രസം**

ലോമഹർഷണന്റെ പുത്ര, ആ കഥമുഴുവൻ ഞങ്ങളോടുപറയൂ. അങ്ങയുടെ മുഖകമലത്തിൽനിന്നു നിർഗളിക്കുന്ന രസകരമായകഥ കേൾക്കാൻ ഞങ്ങളെല്ലാം കൊതിച്ചിരിക്കുകയാണ്.

3. **അമൃതാദപി മിഷ്ടാ തേ വാണീ സൂത രസാത്മികാ**
**ന തൃപ്യാമോ വയം സർവ്വേ സുധയാ ച യഥാ*f*മരാഃ**

ഹേ സൂത, അമൃതിനെക്കാൾ മധുരമുള്ളതും രസാത്മകവുമാണ് അങ്ങയുടെവാക്ക്. ദേവന്മാർക്ക് അമൃത് എത്രകിട്ടിയാലും തൃപിതിയാവില്ലല്ലോ .അതുപോലെ അങ്ങയുടെ വാക്സുധ കേട്ടിട്ട് ഞങ്ങൾക്കാർക്കും തൃപ്തിയായില്ല.

### സൂതഉവാച

4. **ശൃണുദ്ധ്വം മുനയഃസർവേ കഥാം ദിവ്യാം മനോരമാം**
**വക്ഷ്യാമ്യഹം യഥാബുദ്ധ്യാ ശ്രുതാം വ്യാസവരോത്തമാത്**

ദിവ്യവും മനസിനെ ആനന്ദിപ്പിക്കുന്നതുമായ കഥ, ഹേ മുനിമാരേ, എല്ലാവരും കേട്ടുകൊൾവിൻ, ഉത്തമനായ വ്യാസർഷിയിൽനിന്നു കേട്ടതനുസരിച്ച് ബുദ്ധിക്കൊത്തവണ്ണം ഞാൻ പറയാം

5. **ഗുരോസ്തു ദയിതാ ഭാര്യാ താരാ നാമേതി വിശ്രുതാ**
**രൂപയൗവനയുക്താ സാ ചാർവ്വംഗീ മദവിഹ്വലാ**

താരയെന്ന് പേരുകേട്ടവളായിരുന്നു ദേവഗുരുവായ ബൃഹസ്പതിയുടെ പ്രിയപത്നി. അവൾ രൂപയൗവനം തികഞ്ഞവളും ലാവണ്യം തികഞ്ഞവളും മദഗർവിതയുമായിരുന്നു.

6. **ഗതൈകദാ വിധോർധാമ യജമാനസ്യ ഭാമിനീ**
**ദൃഷ്ടാ ച ശശിനാത്യർത്ഥം രൂപയൗവനശാലിനീ**

ഒരിക്കൽ സുന്ദരിയായ ഇവൾ യാഗത്തിൽ യജമാനസ്ഥാനം വഹിച്ചിരുന്ന ചന്ദ്രന്റെ ഭവനത്തിൽ എത്തിച്ചേർന്നു. അത്യധികം രൂപയൗവനസമ്പന്നയായിരുന്ന ഇവളെ ചന്ദ്രൻ കാണാനിടയായി.

7. **കാമാതുരസ്തദാ ജാതഃ ശശീ ശശിമുഖീം പ്രതി**
**സാപി വീക്ഷ്യ വിധും കാമം ജാതാ മദനപീഡിതാ**

ചന്ദ്രമുഖിയായ അവളെ കണ്ടപ്പോൾത്തന്നെ ചന്ദ്രൻ കാമവിവശനായിത്തീർന്നു. ചന്ദ്രനെക്കണ്ട അവളും കാമപീഡിതയായി.

**8. താവന്യോന്യം പ്രേമയുക്തൗ സ്മരാർത്തൗ ച ബഭൂവതുഃ**
**താരാശശീ മദോന്മത്തൗ കാമബാണപ്രപീഡിതൗ**

താരയും ശശിയും അന്യോന്യം പ്രേമബദ്ധരും കാമാർത്തരും മദോന്മത്തരും കാമബാണങ്ങൾക്ക് വിധേയരുമായിത്തീർന്നു.

**9. രേമാതേ മദമത്തൗ തൗ പരസ്പരസ്പൃഹാന്വിതൗ**
**ദിനാനി കതിചിത്ത്രത്ര ജാതാനി രമമാണയോഃ**

മദമത്തരും പരസ്പരം കൊതിക്കുന്നവരുമായി അവർ രമിച്ചു.ഏതാനും ദിവസങ്ങൾ അവർ അങ്ങനെ രമിച്ചുകൊണ്ടു കഴിഞ്ഞു.

**10. ബൃഹസ്പതിസ്തു ദുഃഖാർത്തസ്താരാമാനയിതും ഗൃഹം**
**പ്രേഷയാമാസ ശിഷ്യം തു നായാതാ സാ വശീകൃതാ**

ബൃഹസ്പതിയാകട്ടെ ദുഃഖാർത്തനായി താരയെ വീട്ടിലേക്കു കൂട്ടിക്കൊണ്ടു വരുന്നതിന് ശിഷ്യനെ അയച്ചു. ചന്ദ്രനാൽ വശീകരിക്കപ്പെട്ട അവളാകട്ടെ വന്നില്ല.

**11. പുനഃപുനർയദാ ശിഷ്യം പരാവർത്തത ചന്ദ്രമാഃ**
**ബൃഹസ്പതിസ്തദാ ക്രുദ്ധോ ജഗാമ സ്വയമേവ ഹി**

ബൃഹസ്പതി വീണ്ടും വീണ്ടും ശിഷ്യനെ അയച്ചു. അപ്പോഴെല്ലാം ചന്ദ്രൻ അയാളെ മടക്കി അയച്ചു. അതുകൊണ്ടു ക്രുദ്ധനായിത്തീർന്ന ബൃഹസ്പതി സ്വയം ചന്ദ്രഭവനത്തിലേക്കു ചെന്നു.

**12. ഗത്വാ സോമഗൃഹം തത്ര വാചസ്പതിരുദാരധീഃ**
**ഉവാച ശശിനം ക്രുദ്ധഃ സ്മയമാനം മദാന്വിതം**

ഉദാരമനസ്കനായ വാചസ്പതി സോമന്റെ ഗൃഹത്തിൽ എത്തി. കുപിതനായ അദ്ദേഹം, പുഞ്ചിരിക്കുന്നവനും മദഗർവിതനുമായ ശശിയോടുപറഞ്ഞു.

**13. കിം കൃതം കില ശീതാംശോ കർമ്മ ധർമ്മവിഗർഹിതം**
**രക്ഷിതാ മമ ഭാര്യേയം സുന്ദരീ കേന ഹേതുനാ**

ഹേ, ശീതാംശോ, നീ എന്തിനാണ് ഈ ധർമ്മ വിരുദ്ധമായ കർമ്മം ചെയ്തത്? എന്റെ ഈ സുന്ദരിയായ പത്നിയെ നീ എന്തിനാണു രക്ഷിക്കുന്നത്?

**14. തവ ദേവ ഗുരുശ്ചാഹം യജമാനോƒസി സർവ്വഥാ**
**ഗുരുഭാര്യാ കഥം മൂഢ, ഭുക്താ കിം രക്ഷിതാഥവാ**

ഹേ ദേവ, നിന്റെ ഗുരുവാണു ഞാൻ. നീ എല്ലാവിധത്തിലും യജമാനൻ, യാഗം ചെയ്യുന്നവൻ, ആണ്. മൂഢ, ഗുരുഭാര്യയെ അനുഭവിക്കാനും രക്ഷിക്കാനും എന്താണു കാരണം?

**15. ബ്രഹ്മഹാ ഹേമഹാരീ ച സുരാപോ ഗുരുതല്പഗഃ**
**മഹാപാതകിനോഹ്യേതേ തത്സംസർഗ്ഗീ ച പഞ്ചമഃ**

ബ്രാഹ്മണഹത്യചെയ്യുന്നവൻ, സ്വർണ്ണം മോഷ്ടിക്കുന്നവർ, മദ്യപൻ, ഗുരുപത്നിയെ പ്രാപിക്കുന്നവൻ ഈ നാലുപേരുമാണ് മഹാപാതകികൾ. ഇവരുമായി സംസർഗ്ഗം ചെയ്യുന്നവൻ പാതകികളിൽ അഞ്ചാമനും.

**16. മഹാപാതകയുക്തസ്ത്വം ദുരാചാരോƒതി ഗർഹിതഃ**
**ന ദേവസദനാർഹോƒസി യദി ഭുക്തേയമംഗനാ**

മഹാപാതകം ചെയ്തവനായ നീ ദുരാചാരനും അതിനിന്ദ്യനുമാണ്. നീ ഈ സ്ത്രീയെ അനുഭവിച്ചിട്ടുണ്ടെങ്കിൽ സ്വർഗ്ഗത്തിൽ വസിക്കാൻ യോഗ്യനല്ല.

**17. മുഞ്ചേമാമസിതാപാംഗീം നയാമി സദനം മമ**
**നോ ചേദ്വക്ഷ്യാമി ദുഷ്ടാത്മൻ ഗുരുദാരാപഹാരിണം**

സുന്ദരിയായ ഇവളെ വിട്ടേക്കൂ. എന്റെ ഗൃഹത്തിലേക്കു കൊണ്ടുപൊയ്ക്കൊള്ളാം. അല്ലെങ്കിൽ ദുഷ്ടാത്മാവേ, നിന്നെ ഞാൻ ഗുരുപത്നിയെ അപഹരിച്ചവനാണെന്നു പറയും.

**18. ഇത്യേവം ഭാഷമാണം തമുവാച രോഹിണീപതിഃ**
**ഗുരും ക്രോധസമായുക്തം കാന്താവിരഹദുഃഖിതം**

എന്നിങ്ങനെ, ഭാര്യാവിരഹത്താൽ ദുഃഖിക്കുന്നവനും ക്രോധാവിഷ്ടനുമായി സംസാരിക്കുന്ന ഗുരുവിനോട് രോഹിണീപതിയായ ചന്ദ്രൻ പറഞ്ഞു.

### ഇന്ദുരുവാച

**19. ക്രോധാത്തേ തു ദുരാരാദ്ധ്യാ ബ്രാഹ്മണാഃ ക്രോധവർജിതാഃ**
**പൂജാർഹാ ധർമ്മശാസ്ത്രജ്ഞാ വർജനീയാസ്തതോന്യഥാ**

ക്രോധമുളള ബ്രാഹ്മണർ പൂജാർഹരല്ല. ധർമ്മ ശാസ്ത്രമറിയുന്ന ബ്രാഹ്മണർ, ക്രോധമില്ലാത്തവരും പൂജാർഹരുമാണ്. അങ്ങനെയല്ലാതുള്ളവരെ വർജ്ജിക്കുകതന്നെ വേണം.

**20. ആഗമിഷ്യതി സാ കാമം ഗൃഹം തേ വരവർണ്ണിനീ**
**അത്രൈവ സംസ്ഥിതാ ബാലാ കാ തേ ഹാനിരിഹാനഘ**

സുന്ദരിയായ ഇവൾ അങ്ങയുടെ ഭവനത്തിലേക്കു വരും. ഇവിടെ നിന്നാൽ തന്നെ, പുണ്യാത്മാവേ, അങ്ങേയ്ക്ക് എന്താണ് ന്യൂനത?

**21. ഇച്ഛയാ സംസ്ഥിതാ ചാത്ര സുഖകാമാർത്ഥിനീ ഹി സാ**
**ദിനാനി കതിചിത് സ്ഥിത്വാ സ്വേച്ഛയാ ചാഗമിഷ്യതി**

സുഖവും കാമവും ആഗ്രഹിച്ചുകൊണ്ട് അവൾ സ്വന്തം ഇഷ്ടപ്രകാരമാണ് ഇവിടെ കഴിയുന്നത്. ഏതാനും ദിവസങ്ങൾ താമസിച്ചിട്ട് സ്വന്തം ആഗ്രഹം പോലെ വരികയും ചെയ്യും.

**22. ത്വയൈവോദാഹൃതം പൂർവ്വം ധർമ്മശാസ്ത്രമതം തഥാ**
**ന സ്ത്രീ ദുഷ്യതി ജാരേണ ന വിപ്രോ വേദകർമ്മണാ**

ജാരസംസർഗ്ഗം കൊണ്ട് സ്ത്രീയും വേദകർമ്മങ്ങൾ ചെയ്യുന്നതുകൊണ്ടു ബ്രാഹ്മണനും ദുഷിക്കുകയുല്ലെന്ന് അങ്ങുതന്നെ പണ്ട് ധർമ്മശാസ്ത്രമതമായി ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ.

**23. ഇത്യുക്തഃ ശശിനാ തത്ര ഗുരുരത്യന്തദുഃഖിതഃ**
**ജഗാമ സ്വഗൃഹം തൂർണ്ണം ചിന്താവിഷ്ടഃ സ്മരാതുരഃ**

ചന്ദ്രൻ ഇങ്ങനെ പറഞ്ഞതുകേട്ട് ചിന്താവിഷ്ടനും അത്യന്തം ദുഃഖിതനും സ്മരപീഡിതനുമായ ദേവഗുരു വേഗം തന്റെ ഗൃഹത്തിലേക്കു പോയി.

**24. ദിനാനി കതിചിത്തത്ര സ്ഥിത്വാ ചിന്താതുരോ ഗുരുഃ**
**യയാവഥ ഗൃഹം തസ്യ ത്വരിതശ്ചോഷധീപതേഃ**

ഏതാനും ദിവസം തന്റെ ഗൃഹത്തിൽ കഴിഞ്ഞു കൂടിയശേഷം ചിന്താകുലനായ ഗുരു വേഗം ഓഷധീപതിയായ അവന്റെ ഗൃഹത്തിലേക്ക് പിന്നെയും പോയി.

**25. സ്ഥിതഃ ക്ഷത്രാ നിഷിദ്ധോസൗ ദ്വാരദേശേ രുഷാന്വിതഃ**
**നാജഗാമ ശശീ തത്ര ചുകോപാതി ബൃഹസ്പതിഃ**

ദ്വാരപാലകൻ തടഞ്ഞതുകൊണ്ട് വാതിൽക്കൽത്തന്നെ കോപത്തോടെനിന്നു. ചന്ദ്രൻ അങ്ങോട്ടു ചെന്നില്ല. ബൃഹസ്പതി അതുമൂലം അത്യന്തം കുപിതനായി.

**26. അയം മേ ശിഷ്യതാം യാതോ ഗുരുപത്നീം തു മാതരം**
**ജഗ്രാഹ ബലതോഽധർമ്മീ ശിക്ഷണീയോ മയാധുനാ**

എന്റെ ശിഷ്യനായ ഇവൻ മാതൃതുല്യയായി കരുതേണ്ട ഗുരുപത്നിയെ ബലമായി പിടിച്ചുവച്ചിരിക്കുകയാണ്. അധർമ്മിയായ ഇവനെ ഉടനെ ശിക്ഷിച്ചേ മതിയാവൂ.

**27. ഉവാച വാചം കോപാത്തു ദ്വാരദേശസ്ഥിതോ ബഹിഃ**
**കിം ശേഷേ ഭവനേ മന്ദ പാപാചാര സുരാധമ**

വാതിലിനു വെളിയിൽ നിന്നു കൊണ്ട് കോപത്തോടെ വിളിച്ചു പറഞ്ഞു. എടാ വിഡ്ഢീ, പാപിഷ്ഠ, സുരാധമ നീ വീട്ടിൽത്തന്നെ കിടക്കുന്നോ?

**28. ദേഹി മേ കാമിനീം ശീഘ്രം നോചേച്ഛാപം ദദാമ്യഹം**
**കരോമി ഭസ്മസാന്നൂനം ന ദദാസി പ്രിയാം മമ**

വേഗം എന്റെ പ്രിയപ്പെട്ടവളെ തന്നോളൂ. അല്ലെങ്കിൽ ഞാൻ ശപിക്കും. പ്രിയപ്പെട്ടവളെ തരുന്നില്ലെങ്കിൽ ഇപ്പോൾ ഞാൻ നിന്നെ ഭസ്മമാക്കും.

## സൂതഉവാച

**29. ക്രൂരാണി ചൈവമാദീനി ഭാഷണാനി ബൃഹസ്പതേഃ**
**ശ്രുത്വാ ദ്വിജപതിഃ ശീഘ്രം നിർഗതഃ സദനാദ്ബഹിഃ**

ബ്രഹസ്പതിയുടെ ഇപ്രകാരമുള്ള ക്രൂരവാക്കുകൾകേട്ട് ചന്ദ്രൻ വേഗം ഭവനത്തിനുപുറത്തുവന്നു.

**30. തമുവാച ഹസൻ സോമഃ കിമിദം ബഹുഭാഷതേ**
**ന തേ യോഗ്യാഽസിതാപാംഗീ സർവ്വലക്ഷണംസംയുതാ**

സോമൻ ചിരിച്ചുകൊണ്ട് അദ്ദേഹത്തോടുപറഞ്ഞു.അങ്ങ് എന്തിനേറെ പറയുന്നു? സർവ്വലക്ഷണങ്ങളും ചേർന്ന ഈ സുന്ദരി അങ്ങേയ്ക്കു ചേർന്നവളല്ല.

**31. കുരൂപാം ച സ്വസദൃശീം ഗൃഹാണാന്യാം സ്ത്രീയം ദ്വിജ**
**ഭിക്ഷുകസ്യ ഗൃഹേ യോഗ്യാ നേദൃശി വരവർണ്ണിനീ**

ഹേ ബ്രഹ്മണാ, അങ്ങേയ്ക്കുതുല്ല്യം വിരൂപയായ മറ്റൊരു സ്ത്രീയെ സ്വീകരിച്ചുകൊള്ളൂ. ഇത്രത്തോളം സൗന്ദര്യമുള്ള ഒരുവൾ ഭിക്ഷക്കാരന്റെ ഗൃഹത്തിൽ പാർക്കാൻ പറ്റിയവളല്ല.

**32. രതിഃ സ്വസദൃശേ കാന്തേ നാര്യാഃ കില നിഗദ്യതേ**
**ത്വം ന ജാനാസി മന്ദാത്മൻ കാമശാസ്ത്രവിനിർണ്ണയം.**

നാരിക്ക് രതിതോന്നുന്നത് സ്വസദൃശനായ കാന്തനിലാണെന്ന് പറയപ്പെടുന്നു. ബുദ്ധികെട്ടവനേ, കാമശാസ്ത്രം വിധിച്ചിരിക്കുന്നത് എന്താണെന്ന് നിനക്ക് അറിഞ്ഞുകൂടല്ലോ.

**32. യഥേച്ഛം ഗച്ഛ ദുർബുദ്ധേ നാഹം ദാസ്യാമി കാമിനീം**
**യച്ഛക്യം കുരു തത്കാമം ന ദേയാ വരവർണ്ണിനീ**

ദുർബുദ്ധേ ഇഷ്ടംപോലെ പൊയ്ക്കോ. ഈ കാമിനിയെ ഞാൻ തരില്ല. കഴിയുന്നതെന്തോ അതുചെയ്തുകൊള്ളൂ. ചന്തമാർന്ന ഇവളെ എന്തുചെയ്താലും ഞാൻ തരില്ല.

**34. കാമാർത്തസ്യ ച തേ ശാപോ ന മാം ബാധിതുമർഹതി**
**നാഹം ദദേ ഗുരോ കാന്താം യഥേച്ഛസി തഥാ കുരു**

കാമാർത്തനായ അങ്ങയുടെ ശാപം എന്നെ ബാധിക്കുകയില്ല. ഗുരോ ഭാര്യയെ ഞാൻ തരില്ല. എന്താണോ ചെയ്യാൻ ആഗ്രഹിക്കുന്നത് അത്ചെയ്തുകൊള്ളുക.

**സൂത ഉവാച**

**35. ഇത്യുക്തഃ ശശിനാ ചേജ്യശ്ചിന്താമാപ രുഷാന്വിതഃ**
**ജഗാമ തരസാ സദ്മ ക്രോധയുക്തഃ ശചീപതേഃ**

ശശിയുടെ വാക്കുകേട്ട ഗുരു കോപാവിഷ്ടനായി ആലോചിച്ചു. ഉടൻ തന്നെ കോപത്തോടെ അവിടെ നിന്ന് ഇറങ്ങി ഇന്ദ്രന്റെ ഭവനത്തിലേക്കു ചെന്നു.

**36. ദൃഷ്ട്വാ ശതക്രതുസ്തത്ര ഗുരും ദുഃഖാതുരം സ്ഥിതം**
**പാദാർഘ്യാചമനീയാദ്യൈഃ പൂജയിത്വാ സുസംസ്ഥിതഃ**

ദുഃഖാർത്തനായി അവിടെ വന്നു നിൽക്കുന്ന ഗുരുവിനെ ദേവേന്ദ്രൻ കണ്ടു. പാദ്യം അർഘ്യം അചമനീയം എന്നിവ നൽകി പൂജിച്ചശേഷം വിനയപൂർവ്വം മാറിനിന്നു.

**37. പപ്രച്ഛ പരമോദാരസ്തം തഥാവസ്ഥിതം ഗുരും**
**കാ ചിന്താ തേ മഹാഭാഗ, ശോകാർത്തോസി മഹാമുനേ**

അത്യന്തം ഉദാരചിത്തനായ ഇന്ദ്രൻ ആ അവസ്ഥയിൽ നിൽക്കുന്ന ഗുരുവിനോടു ചോദിച്ചു. മഹാഭാഗ, മഹാമുനേ, അങ്ങ് എന്തിനെക്കുറിച്ചാണു ചിന്തിച്ചു വിഷമിക്കുന്നത്? അങ്ങ് ശോകാർത്തനായിരിക്കുന്നുവല്ലോ.

**38. കേനാപമാനിതോഽസി ത്വം മമ രാജ്യേ ഗുരുശ്ച മേ**
**ത്വദധീനമിദം സർവ്വം സൈന്യം ലോകാധിപൈഃ സഹ**

എന്റെ രാജ്യത്ത്. എന്റെ ഗുരുവായ അങ്ങയെ ആരെങ്കിലും അപമാനിച്ചുവോ? എന്റെ ഈ സൈന്യവും ലോകാധിപന്മാരുൾപ്പെടെ സർവ്വവും അങ്ങേയ്ക്ക് അധീനമാണ്.

**39. ബ്രഹ്മാ വിഷ്ണുസ്തഥാ ശംഭുർയേചാന്യേ ദേവസത്തമാഃ**
**കരിഷ്യന്തി ച സാഹായ്യം കാ ചിന്താ വദ സാമ്പ്രതം**

ബ്രഹ്മാവും വിഷ്ണുവും അതുപോലെ ശംഭുവും മറ്റു ദേവപ്രമുഖരും സഹായം ചെയ്യും. അങ്ങ് എന്തിനെക്കുറിച്ച് ചിന്തിച്ചു വിഷമിക്കുകയാണെന്ന് പറയൂ.

**ഗുരുരുവാച**

**40. ശശിനാഽപഹൃതാ ഭാര്യാ താരാ മമ സുലോചനാ**
**ന ദദാതി സ ദുഷ്ടാത്മാ പ്രാർത്ഥിതോഽപി പുനഃ പുനഃ**

സൗന്ദര്യവതിയായ എന്റെ ഭാര്യ, താര ചന്ദ്രനാൽ അപഹരിക്കപ്പെട്ടു. വീണ്ടും വീണ്ടും അപേക്ഷിച്ചിട്ടും ആ ദുഷ്ടാത്മാവ് അവളെ വിട്ടു തരുന്നില്ല.

**41. കിം കരോമി സുരേശാന ത്വമേവ ശരണം മമ**
**സാഹായ്യം കുരു ദേവേശ ദുഃഖിതോഽസ്മി ശതക്രതോ**

ഹേ ഇന്ദ്ര, ഞാൻ എന്താണു ചെയ്യേണ്ടത്? അങ്ങാണ് എനിക്കൊരാശ്രയം. ദേവേശ, എന്നെ സഹായിക്കൂ. ശതക്രതോ, ഞാൻ ദുഃഖിതനാണ്.

**ഇന്ദ്രഉവാച**

**42. മാ ശോകം കുരു ധർമ്മജ്ഞ ദാസോഽസ്മി തവ സുവ്രത**
**ആനയിഷ്യാമ്യഹം നൂനം ഭാര്യാ തവ മഹാമതേ**

ധർമ്മം അറിയുന്നവനേ, അങ്ങു ദുഃഖിക്കേണ്ട. ഹേ സുവ്രത, അങ്ങയുടെ ദാസനാണു ഞാൻ. മഹാമതേ, അങ്ങയുടെ ഭാര്യയെ ഞാൻ തീർച്ചയായുംകൂട്ടികൊണ്ടു വരുന്നുണ്ട്.

**43. പ്രേഷിതേ ചേന്മയാ ദൂതേ ന ദാസ്യതി മദാകുലഃ**
**തതോയുദ്ധം കരിഷ്യാമി ദേവസൈന്യൈഃ സമാവൃതഃ**

മദമത്തനായ അവൻ, ഞാൻ ദൂതനെ അയച്ചാലും തന്നില്ലെന്നു വരും. അപ്പോൾ ദേവസൈന്യങ്ങളെ കൂട്ടി യുദ്ധം ചെയ്യേണ്ടിവരും.

**44. ഇത്യാശ്വാസ്യ ഗുരും ശക്രോ ദൂതം വക്തുവിചക്ഷണം**
**പ്രേഷയാമാസ സോമായ വാർത്താശംസിനമദ്ഭുതം**

ഇങ്ങനെ ദേവഗുരുവിനെ ആശ്വസിപ്പിച്ചിട്ട് ദേവേന്ദ്രൻ വാർത്ത അറിയിക്കാൻ അദ്ഭുതാവഹമായ കഴിവുള്ള വാഗ്മിയായ ഒരു ദൂതനെ സോമന്റെ അടുത്തേക്ക് അയച്ചു.

**45. സ ഗത്വാ ശശിലോകം തു ത്വരിതഃ സുവിചക്ഷണഃ**
**ഉവാച വചനേനൈവ വചനം രോഹിണീപതീം**

ആ ദൂതൻ ചന്ദ്രന്റെ വാസസ്ഥാനത്തുവേഗം എത്തി. വാഗ്മിയായ അവൻ ഇന്ദ്രന്റെ ദൗത്യം രോഹിണീപതിയെ അറിയിച്ചു.

**46. പ്രേഷിതോ/ഹം മഹാഭാഗ ശക്രേണത്വാം വിവക്ഷയാ**
**കഥിതം പ്രഭൂണാ യച്ച തദ്ബ്രവീമി മഹാമതേ.**

മഹാഭാഗ, അങ്ങയെ കണ്ടു പറയാൻ ദേവേന്ദ്രൻ എന്നെ അയച്ചിരിക്കുകയാണ്. പ്രഭുവായ അദ്ദേഹം പറഞ്ഞയച്ചത് എന്തോ അതുഞാൻ അങ്ങയോടു പറയാം.

**47. ധർമ്മാജ്ഞോ/സി മഹാഭാഗ നീതീം ജാനാസി സുവ്രത**
**അത്രിഃ പിതാ തേ ധർമ്മാത്മാ ന നിന്ദ്യം കർത്തുമർഹസി.**

ഹേ മഹാഭാഗ, അങ്ങ് ധർമ്മം അറിയുന്നവനാണ്. സുവ്രത, അങ്ങേയ്ക്ക് നീതിയും അറിയാം. ധർമ്മാത്മാവായ അത്രിയാണ് അങ്ങയുടെ പിതാവ്. ആ അങ്ങ് നിന്ദ്യമായതു ചെയ്യാൻ പാടില്ല.

**48. ഭാര്യാ രക്ഷ്യാ സർവഭൂതൈർയഥാശക്തി ഹൃതന്ദ്രിതൈഃ**
**തദർത്ഥേ കലഹഃ കാമം ഭവിതാ നാത്ര സംശയഃ**

എല്ലാമനുഷ്യരും ഭാര്യയെ യഥാശക്തി ശ്രദ്ധിച്ച് രക്ഷിക്കേണ്ടതാണ്. അതിന്റെ പേരിലാണ് കലഹം ഉണ്ടാവുന്നത് എന്ന കാര്യത്തിൽ സംശയമില്ല.

**49. യഥാ തവ തഥാ തസ്യ യത്നഃ സ്യാദ്ദാരരക്ഷണേ**
**ആത്മാവത്സർവ്വഭൂതാനി ചിന്തയ ത്വം സുധാനിധേ**

അങ്ങ് ഭാര്യയെ സംരക്ഷിക്കുന്നതിൽ എപ്രകാരം യത്നിക്കുന്നുവോ അപ്രകാരമാണ് അദ്ദേഹവും. തന്നെപ്പോലെയാണ് മറ്റെല്ലാജീവികളുമെന്ന്, ഹേ സുധാനിധേ അങ്ങു ചിന്തിക്കണം.

**50. അഷ്ടാവിംശതി സംഖ്യാസ്തേ കാമിന്യോ ദക്ഷജാഃ ശുഭാഃ**
**ഗുരുപത്നീം കഥം ഭോക്തും ത്വമിച്ഛസി സുധാനിധേ**

ദക്ഷപുത്രിമാരായ ഇരുപത്തിയെട്ട്പേരുണ്ടല്ലോ അങ്ങേയ്ക്ക് കാമിനികളായിട്ട്. എന്നിരിക്കെ, ഹേ സുധാനിധേ ഗുരുപത്നിയെ അനുഭവിക്കാൻ നിനക്ക് എങ്ങനെ ആഗ്രഹം ഉണ്ടായി.

**51. സ്വർഗ്ഗേ സദാ വസന്ത്യേതാഃ മേനകാദ്യാ മനോരമാഃ**
**ഭുംക്ഷ്വ താഃ സ്വേച്ഛയാ കാമം മുഞ്ചപത്നീം ഗുരോരപി**

മേനക തുടങ്ങിയ മനോഹാരിണികളായ അംഗനമാർ സ്വർഗ്ഗത്തിലുണ്ടല്ലോ. അവരെ യഥേഷ്ടം അനുഭവിക്കൂ. ഗുരുപത്നിയെ വിട്ടേക്കൂ.

**52. ഈശ്വരാ യദി കുർവന്തി ജുഗുപ്സിതമഹന്തയാ**
**അജ്ഞാസ്തദനുവർത്തന്തേ തദാധർമ്മക്ഷയോ ഭവേത്**

അഹന്തമൂലം ദേവന്മാർ ഇപ്രകാരം നിന്ദ്യമായതു ചെയ്താൽ അജ്ഞന്മാർ അത് അനുകരിക്കും. അപ്പോൾ ധർമ്മക്ഷയവും സംഭവിക്കും.

**53. തസ്മാന്മുഞ്ച മഹാഭാഗ ഗുരോഃ പത്നീം മനോരമാം**
**കലഹസ്ത്വന്നിമിത്തോƒദ്യസുരാണാം ന ഭവേദ്യഥാ**

അതുകൊണ്ട് ഹേ മഹാഭാഗ, മനോരമയായ ഗുരുപത്നിയെ വിട്ടയയ്ക്കുക. അങ്ങുനിമിത്തം ഇപ്പോൾ ദേവന്മാർ തമ്മിൽ കലഹം ഉണ്ടാവാതിരിക്കട്ടെ, ഇതിന്റെ പേരിൽ.

### സൂത ഉവാച

**54. സോമഃ ശക്രവചഃ ശ്രുത്വാ കിഞ്ചിൽ ക്രോധസമാകുലഃ**
**ഭംഗ്യാ പ്രതിവചഃ പ്രാഹ ശക്രദൂതം തദാ ശശീ**

സോമൻ ശക്രന്റെ വാക്കു കേട്ടിട്ട് തെല്ലൊന്നു ക്രോധാവിഷ്ടനായി ശക്രന്റെ ദൂതനോട് അപ്പോൾ ഭംഗിയായി മറുപടിപറഞ്ഞു.

### ഗുരൂരുവാച

**55. ധർമ്മജ്ഞോƒസി മഹാബാഹോ ദേവാനാമധിപഃ സ്വയം**
**പുരോധാപി ച തേ താദൃഗ്യുവയോഃ സദൃശീ മതിഃ**

മഹാബാഹോ, അങ്ങുധർമ്മജ്ഞനാണ്. സ്വയംദേവന്മാരുടെ അധിപനുമാണ്. ബ്രഹ്മാവും അങ്ങേയ്ക്കുതുല്ല്യനാണ്. നിങ്ങൾ രണ്ടുപേരുടെയും ബുദ്ധിയും ഒരുപോലെതന്നെ.

**56. പരോപദേശേ കുശലാഃ ഭവന്തി ബഹവോ ജനാഃ**
**ദുർല്ലഭസ്തു സ്വയം കർത്താ പ്രാപ്തേകർമ്മിണി സർവ്വഥാ**

അനേകം ആളുകൾ അന്യരെ ഉപദേശിക്കുവാൻ ബഹുസമർത്ഥരാണ്. എന്നാൽ ഒരു കാര്യം വന്നാൽ സ്വയം ചെയ്യുന്നവർ ഏതുവിധത്തിലും വളരെ ദുർലഭവുമാണ്.

**57. ബാർഹസ്പത്യപ്രണീതം ച ശാസ്ത്രം ഗൃഹ്ണന്തി മാനവാഃ**
**കോ വിരോധോƒത്ര ദേവേശ, കാമയാനാം ഭജൻ സ്ത്രിയം**

ബാർഹസ്പത്യ(ധർമ്മം)ത്തെ അടിസ്ഥാനമാക്കി നിർമ്മിച്ചിരിക്കുന്ന ശാസ്ത്രമാണ് മനുഷ്യർ സ്വീകരിക്കുന്നത്. കാമിക്കുന്ന സ്ത്രീയെ സ്വീകരിക്കുന്നതിൽ, അതുവച്ചുകൊണ്ടു നോക്കിയാൽ ഹേ ദേവേശ, എന്താണ് തെറ്റ്?

**58. സ്വകീയം ബലിനാം സർവ്വം ദുർബലാനാം ന കിഞ്ചന**
**സ്വീയാ ച പരകീയാച ഭ്രമോƒയം മന്ദചേതസാം**

ബലവാന്മാർക്ക് എല്ലാം തന്റേതാണ്.(തന്റേതല്ലെങ്കിൽത്തന്നെ തന്റേതാക്കാൻ അവർക്കു കഴിവുണ്ട്)ദുർബലന്മാർക്കു ഒന്നുമില്ല, തന്റേതായിട്ട്. മന്ദബുദ്ധികൾക്കാണ് എന്റേത് അന്യന്റേത് എന്നീ ഭ്രമം

**59. താരാ മയ്യനുരക്താ ച യഥാ ന തു തഥാ ഗുരൗ**
**അനുരക്താ കഥം ത്യാജ്യാ ധർമ്മതോ ന്യായതസ്തഥാ**

താര എന്നിൽ എപ്രകാരം അനുരക്തയാണോ അപ്രകാരം ഗുരുവിൽ അനുരക്തയല്ല. അനുരക്തയായവളെ ധർമ്മമനുസരിച്ചും ന്യായമനുസരിച്ചും ഉപേക്ഷിക്കുന്നതെങ്ങനെ?

**60. ഗൃഹാരംഭസ്തു രക്തയാം വിരക്തയാം കഥംഭവേത്**
**വിരക്തേയം യദാ ജാതാ ചകമേ/നുജ കാമിനീം**

അനുകരക്തയിലാണ് ഗാർഹസ്ഥ്യത്തിന്റെ തുടക്കം. അനുരാഗമില്ലാത്തവളിൽ അത് എങ്ങനെ ഉണ്ടാവും? (അനുരാഗം ഉള്ളവർക്കേ ഗാർഹസ്ഥ്യം സുഖപ്രദമാവൂഎന്നർത്ഥം) എപ്പോൾ ഇവളുടെ ഭർത്താവ്, ബൃഹസ്പതി അനുജന്റെ കാമിനിയെ ആഗ്രഹിച്ചുവോ അപ്പോൾ മുതൽ ഇവൾ ആ ബൃഹസ്പതിയിൽ വെറുപ്പുള്ളവളായിത്തീർന്നു. ഉതത്ഥ്യന്റെ പത്നിയായ മമതയിൽ ബൃഹസ്പതി ക്ക് ആഗ്രഹം തോന്നി അവളെ പ്രാപിച്ച കഥ ഭാഗവതം നവമസ്കന്ധത്തിൽ കാണാം.

**61. ന ദാസ്യേ/ഹം വരാരോഹാം ഗച്ഛ ദൂത വദ സ്വയം**
**ഈശ്വരോ/സി സഹസ്രാക്ഷ യദിച്ഛസി കുരുഷ്വ തത്**

സൗന്ദര്യവതിയായ ഇവളെ ഞാൻകൊടുക്കുകയില്ല. പോകൂ ഹേ ദൂതാ, നീ ചെന്നു പറയൂ. 'ഹേ സഹസ്രാക്ഷ അങ്ങ് എന്തും ചെയ്യാൻ കഴിവുള്ളവനാണ്. എന്താണോ ആഗ്രഹിക്കുന്നത് അതു ചെയ്തു കൊള്ളൂ. ഞാനിവളെ ഗുരുവിനു നൽകുകയില്ല.'' എന്ന്.

**സൂതഉവാച**

**62. ഇത്യുക്തഃ ശശിനാ ദൂതഃ പ്രയയൗ ശക്രസന്നിധിം**
**ഇന്ദ്രായാചഷ്ട തത്സർവ്വം യദുക്തം ശീതരശ്മിനാ**

ഇങ്ങനെ ചന്ദ്രൻ പറഞ്ഞതുകേട്ട് ദൂതൻ ദേവേന്ദ്രന്റെ സന്നിധിയിലേയ്ക്ക് പോയി. ചന്ദ്രൻ പറഞ്ഞതു മുഴുവൻ ദേവേന്ദ്രനെ അറിയിച്ചു.

**63. തുരാഷാഡപി തച്ഛ്രുത്വാ ക്രോധയുക്തോ ബഭൂവ ഹ**
**സേനോദ്യോഗം തഥാ ചക്രേ സാഹായ്യാർത്ഥം ഗുരോർവിഭുഃ**

വിഭുവായ ദേവേന്ദ്രൻ അതുകേട്ട് കോപാവിഷ്ടനായി. ഗുരുവിനെ സഹായിക്കാൻ വേണ്ടി സൈന്യങ്ങളെ സജ്ജീകരിക്കാൻ തുടങ്ങി.

**64. ശുക്രസ്തു വിഗ്രഹം ശ്രുത്വാ ഗുരുദ്വേഷാത്തതോ യയൗ .**
**മാ ദദസ്വേതി തം വാക്യമുവാച ശശിനം പ്രതി**

അസുരഗുരുവായ ശുക്രൻ ആകട്ടെ യുദ്ധം ഉണ്ടാവാൻ പോകുന്നു എന്നു കേട്ട് ചന്ദ്രന്റെ സമീപത്തേക്കു പോയി. ദേവഗുരുവിനോട് അദ്ദേഹത്തിനു വിദ്വേഷമുണ്ടായിരുന്നു. അതിനാൽ ഗുരുപത്നിയെ തിരിയെ നല്കരുതെന്ന് ശശിയെ ഉപദേശിച്ചു.

**65. സാഹായ്യം തേ കരിഷ്യാമി മന്ത്രശക്ത്യാ മഹാമതേ**
**ഭവിതാ യദി സംഗ്രാമസ്തവ ചേന്ദ്രേണ മാരിഷ**

ഹേ, മാരിഷ, ഇന്ദ്രനുമായി യുദ്ധം ഉണ്ടാവുകയാണെങ്കിൽ അങ്ങേയ്ക്കു ഞാൻ മന്ത്രശക്തികൊണ്ട് സഹായം ചെയ്തു കൊള്ളാം

**66. ശങ്കരസ്തു തദാകർണ്യ ഗുരുദാരാഭിമർശനം**
**ഗുരുശത്രും ഭൃഗും മത്വാ സാഹായ്യമകരോത്തദാ**

ശങ്കരനും ഗുരുപത്നിയെ സോമൻ അപഹരിച്ച വൃത്താന്തമറിഞ്ഞു. ഗുരുവിന്റെ ശത്രുവാണ് ശുക്രനെന്നു മനസ്സിലാക്കിയിട്ട് സഹായം ചെയ്തു.

**67. സംഗ്രാമസ്തു തദാവൃത്തോ ദേവ ദാനവയോർദ്രുതം**
**ബഹൂനി തത്രവർഷാണി താരകാസുരവത്കില**

അങ്ങനെ ദേവന്മാരും അസുരന്മാരും തമ്മിൽ വേഗം യുദ്ധമാരംഭിച്ചു. താരകാസുരനുമായുള്ള യുദ്ധംപോലെ അനേകവർഷം നീണ്ടുനിന്നു, അത്.

**68. ദേവസുരകൃതം യുദ്ധം ദൃഷ്ട്വാ തത്ര പിതാമഹഃ**
**ഹംസാരൂഢോ ജഗമാശു തം ദേശം ക്ലേശശാന്തയേ**

ദേവന്മാരും അസുരന്മാരും തമ്മിൽ യുദ്ധം തുടരുന്നതുകണ്ടിട്ട് ബ്രഹ്മാവ് ക്ലേശ നിവൃത്തിക്കായി ആ സ്ഥലത്തേക്ക് ഹംസവാഹനമേറി ചെന്നു.

**69. രാകാപതീം തദാ പ്രാഹ മുഞ്ച ഭാര്യാം ഗുരോരിതി**
**നോ ചേദ്വിഷ്ണും സമാഹൂയ കരിഷ്യാമി തു സംക്ഷയം**

എന്നിട്ട് ചന്ദ്രനോടു കല്പിച്ചു. "ഗുരുഭാര്യയെവിട്ടുകൊടുത്തോളു. അല്ലെങ്കിൽ വിഷ്ണുവിനേയും വിളിച്ചുവരുത്തി നിനക്ക് നാശമുണ്ടാക്കും" എന്ന്.

**70 ഭൃഗും നിവാരയാമാസ ബ്രഹ്മാ ലോകപിതാമഹഃ**
**കിമന്യായമതിർജാതാ സംഗദോഷാന്മാഹാമതേ**

ലോകപിതാവായ ബ്രഹ്മാവ് ഭൃഗുവിനെയും വിലക്കി. ഹേ മഹാമതേ, അസത്തുകളുമായി ചേർന്നതുകൊണ്ട് അങ്ങയുടെ ബുദ്ധിതിരിഞ്ഞുപോയോ?

**71. നിഷേധയാമാസ തതോ ഭൃഗുസ്തം ചൗഷധീപതിം**
**മുഞ്ച ഭാര്യാം ഗുരോരദ്യ പിത്രാഹം പ്രേഷിതസ്തവ**

അതിനാൽ ഭൃഗു ചെന്ന് ചന്ദ്രനെ വിലക്കി. "ഉടൻ തന്നെ ഗുരുവിന്റെ പത്നിയെ വിട്ടേക്കൂ. ബ്രഹ്മാവ് അയച്ചിട്ട് വന്നിരിക്കുകയാണ് ഞാൻ"

**സൂത ഉവാച**

**72. ദ്വിജരാജസ്തു തച്ഛ്രുത്വാ ഭൃഗോർവചനമദ്ഭുതം**
**ദദൗ ച തത് പ്രിയാം ഭാര്യാം ഗുരോർഗർഭവതീം ശുഭാം.**

ചന്ദ്രനാകട്ടെ ശുക്രന്റെ അദ്ഭുതപ്പെടുത്തുന്ന വാക്കു കേട്ടിട്ട് ഗുരുവിന്റെ ഗർഭവതിയായ പ്രിയപത്നിയെ ഗുരുവിനു തന്നെ നല്കി.

**73. പ്രാപ്യ കാന്താം ഗുരുർഹൃഷ്ടഃ സ്വഗൃഹം മുദിതോ യയൗ**
**തതോ ദേവാസ്തതോ ദൈത്യാ യയുഃ സ്വാൻസ്വാൻ ഗൃഹാൻപ്രതി**

ഭാര്യയെ ലഭിച്ചതിനാൽ അതീവസന്തുഷ്ടനായി ഗുരു തന്റെ ഗൃഹത്തിലേയ്ക്ക് പോയി. തുടർന്നു ദേവന്മാരും അസുരന്മാരും താന്താങ്ങളുടെ ഗൃഹങ്ങളിലേയ്ക്ക് യാത്രയായി.

**74. ബ്രഹ്മാ സ്വസദനം പ്രപ്തഃ കൈലാസം ചാപി ശങ്കരഃ**
**ബൃഹസ്പതിസ്തു സന്തുഷ്ടഃ പ്രാപ്യ ഭാര്യാം മനോരമാം**

ബ്രഹ്മാവ് തന്റെ ഭവനത്തിലെത്തി. ശിവൻ കൈലാസത്തിലേക്കും പോയി. ഗുരുവാകട്ടെ മനോഹാരിണിയായ ഇഷ്ടപത്നിയെ നേടി സന്തുഷ്ടനായിത്തീർന്നു,

**75. തതഃ കാലേന കിയതാ താരാഽസൂത സുതം ശുഭം**
**സുദിനേ ശുഭനക്ഷത്രേ താരാപതിസമം ഗുണൈഃ**

ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ശുഭനക്ഷത്രത്തോടു കൂടിയ ഒരു സുദിനത്തിൽ താരാ താരാപതിക്കൊത്ത ഗുണങ്ങൾ ഉള്ള ഒരു പുത്രനെ പ്രസവിച്ചു

**76. ദൃഷ്ട്വാ പുത്രം ഗുരുർജാതം ചകാര വിധിപൂർവ്വകം**
**ജാതകർമ്മാദികം സർവ്വം പ്രഹൃഷ്ടേനാന്തരാത്മനാ**

പുത്രനുണ്ടായതറിഞ്ഞ ദേവഗുരു സന്തുഷ്ടചിത്തനായി വിധിയനുസരിച്ച് ജാതകർമ്മാദികളെല്ലാം ചെയ്തു. ശിശുജനിച്ചാൽ ചെയ്യേണ്ട ഒരു സംസ്കാരമാണ് ജാതകർമ്മം.

77. ശ്രുതം ചന്ദ്രമസാ ജന്മ പുത്രസ്യ മുനിസത്തമാഃ
ദൂതം ച പ്രേഷയാമാസ ഗുരുംപ്രതി മഹാമതിഃ

ഹേ, മുനിശ്രേഷ്ഠന്മാരേ, പുത്രൻ ജനിച്ചുവെന്നറിഞ്ഞ്, മഹാമതിയായ ചന്ദ്രൻ ഗുരുവിന്റെ അടുക്കലേക്ക് ദൂതനെ അയച്ചു.

78. ന ചായം തവ പുത്രോസ്തി മമ വീര്യസമുദ്ഭവഃ
കഥം ത്വം കൃതവാൻ കാമം ജാതകർമ്മാദികം വിധിം

ഇവൻ നിന്റെ പുത്രനല്ല, എന്റെ വീര്യത്തിൽനിന്നും ജനിച്ച പുത്രനാണ്, അവനുചെയ്യേണ്ട ജാതകർമ്മാദിവിധി നീ എന്തിനു ചെയ്തു? എന്റെ പുത്രനായതുകൊണ്ട് ആ കർമ്മം ചെയ്യാൻ എനിക്കാണ് ആവകാശം.

79. തച്ഛ്രുത്വാ വചനം തസ്യ ദൂതസ്യ ച ബൃഹസ്പതിഃ
ഉവാച മമ പുത്രോ മേ സദൃശോ നാത്ര സംശയം

ആ ദൂതൻ പറഞ്ഞതുകേട്ട ബൃഹസ്പതി, "എന്റെ പുത്രനാണ്, ഇവൻ എന്നെ പ്പോലെയാണ് ഇരിക്കുന്നത്, ഒരു സംശയവുമില്ല" എന്നു പറഞ്ഞു.

80. പുനർവിവാദഃ സംജാതോ മിളിതാ ദേവദാനവാഃ
യുദ്ധാർത്ഥമാഗതാസ്തേഷാം സമാജഃ സമജായത

വീണ്ടും വാക്തർക്കമുണ്ടായി. ദേവൻമാരും അസുരന്മാരും ഒത്തുചേർന്നു. യുദ്ധത്തിനായിവന്ന അവരുടെ ഒരുസഭതന്നെ അവിടെ കൂടി.

81. തത്രാഗതഃ സ്വയംബ്രഹ്മാ ശാന്തികാമഃ പ്രജാപതിഃ
നിവാരയാമാസ മുഖേ സംസ്ഥിതാൻ യുദ്ധദുർമ്മദാൻ.

സമാധാനം ഉണ്ടാക്കുന്നതിനുവേണ്ടി പ്രജാപതിയായ ബ്രഹ്മാവ് അവിടേക്ക് എഴുന്നള്ളി. യുദ്ധക്കൊതിയോടെ പരസ്പരം പൊരുതാൻ നിൽക്കുന്ന അവരെ വിലക്കി.

82. താരാം പപ്രച്ഛ ധർമ്മാത്മാ കസ്യായം തനയഃ ശുഭേ
സത്യം വദ വരാരോഹേ യഥാ ക്ലേശഃ പ്രശാമ്യതി

ധർമ്മാത്മാവായ പിതാമഹൻ താരയോടു ചോദിച്ചു: "ഹേ സുന്ദരി, സത്യം പറയു, ആരുടേതാണ് ഈ കുട്ടി? ക്ലേശം ഒഴിവാക്കാമല്ലോ സത്യമറിഞ്ഞാൽ."

83. തമുവാചാസിതാപാംഗീ ലജ്ജമാനാപ്യധോമുഖി
ചന്ദ്രസ്യേതി ശനൈരന്തർജഗാമ വരവർണ്ണിനീ

ആ കരിനീലക്കണ്ണാൾ ലജ്ജയോടെയാണെങ്കിലും അധോമുഖിയായി പതുക്കെപ്പറഞ്ഞു: "ചന്ദ്രന്റെ". പിന്നെ ഗൃഹത്തിനുള്ളിലേക്ക് സുന്ദരിയായ അവൾ കടന്നുപോകുകയും ചെയ്തു.

84. ജഗ്രാഹ തം സുതം സോമഃ പ്രഹൃഷ്ടേനാന്തരാത്മനാ
നാമ ചക്രേ ബുധ ഇതി ജഗാമ സ്വഗൃഹം പുനഃ

സന്തുഷ്ടചിത്തനായ സോമൻ ആ കുട്ടിയെ കൈക്കൊണ്ട് ബുധനെന്ന് പേരും നൽകി. പിന്നെ സ്വഗൃഹത്തിലേക്ക് പോയി.

85. യയൗ ബ്രഹ്മാ സ്വകം ധാമ സർവേ ദേവാഃ സവാസവാഃ
യാഥാഗതം ഗതം സർവ്വേ സർവശഃ പ്രേക്ഷകൈർ ജനൈഃ

ബ്രഹ്മാവ് സ്വാധാമത്തിലേക്ക് എഴുന്നള്ളി. ഇന്ദ്രാദിദേവന്മാരെല്ലാം കാഴ്ചക്കാരായിവന്നു ചേർന്നവരോടുകൂടി വന്നപോലെ മടങ്ങി.

86. കഥിതേയം ബുധോത്പത്തിർഗുരുക്ഷേത്രേ ച സോമതഃ
യാഥാ ശ്രുതാ മയാ പൂർവ്വം വ്യാസാത്സത്യവതീസുതാത്.

ഗുരുവിന്റെ പത്നിയായ താരയിൽ സോമന് ബുധൻ ഉണ്ടായ കഥ, സത്യവതീ പുത്രനായ വ്യാസനിൽനിന്ന് പണ്ടു ഞാൻ കേട്ടവിധം വർണ്ണിച്ചുകഴിഞ്ഞു.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
ഏകാദശോ*f*ദ്ധ്യായഃ

## അഥ ദ്വാദശോ*f*ദ്ധ്യായഃ

### സൂത ഉവാച

1. തതഃ പുരൂരവാ ജജ്ഞേ ഇളായാം കഥയാമി വഃ
ബുധപുത്രോ*f*തി ധർമ്മാത്മാ യജ്ഞകൃദ്ദാനതത്പരഃ

ഇനിയും, ഇളയിൽ പുരൂരവസ്സു ജനിച്ചകഥ ഞാൻ നിങ്ങളോടു പറയാം. ബുധന്റെ പുത്രനായ അദ്ദേഹം അത്യന്തം ധർമ്മനിഷ്ഠനും ധാരാളം യജ്ഞങ്ങൾ ചെയ്തവനും ദാനതത്പരനുമായിരുന്നു.

2. സുദ്യുമ്നോ നാമ ഭൂപാലഃ സത്യവാദീ ജിതേന്ദ്രിയഃ
സൈന്ധവം ഹയമാരുഹ്യ ചചാര മൃഗയാം വനേ

സുദ്യുമ്നൻ എന്നു പേരുള്ള ഒരു രാജാവുണ്ടായിരുന്നു. സത്യവാദിയും ജിതേന്ദ്രിയനുമായ അദ്ദേഹം സിന്ധു ദേശത്തു നിന്നു ലഭിച്ച ഉത്തമമായ ഒരു കുതിരപ്പുറത്തു കയറി വേട്ടയാടുന്നതിനുവേണ്ടി വനത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു.

3. യുതഃ കതിപയാമാത്യൈഃ ദർശിതശ്ചാരുകുണ്ഡലഃ
ധനുരാജഗവം ബദ്ധ്വാ ബാണസംഘം തഥാദ്ഭുതം

ഏതാനും മന്ത്രിമാരോടുകൂടി മനോഹരമായ കുണ്ഡലം അണിഞ്ഞ് ശിവസംബന്ധിയായ വില്ലിൽ അദ്ഭുതകരമായ അമ്പു തൊടുത്ത്,

4. സ ഭ്രമൻ തദ്വനോദ്ദേശേ ഹന്യമാനോ രുരൂൻ മൃഗാൻ
ശശാംശ്ച സൂകരാംശ്ചൈവ ഖഡ്ഗാംശ്ച ഗവയാംസ്തഥാ

അദ്ദേഹം ആ വനപ്രദേശത്ത് ചുറ്റിക്കറങ്ങി; കരിമാനുകളെയും, മാനുകളെയും, മുയലുകളെയും, പന്നികളെയും, കാണ്ടാമൃഗങ്ങളെയും, കാട്ടുപശുക്കളെയും ഹനിച്ചുകൊണ്ട്,

5. ശരഭാൻ മഹിഷാംശ്ചൈവ സാമരാൻ വനകുക്കുടാൻ
നിഘ്നൻ മേദ്ധ്യാൻ പശൂൻ രാജാ കുമാരവനമാവിശത്

എട്ടടിമാനുകളെയും കാട്ടുപോത്തുകളെയും ആര്യമാനുകളെയും കാട്ടുകോഴികളെയും ഭക്ഷണയോഗ്യങ്ങളായ മറ്റുമൃഗങ്ങളെയും കൊന്നു കൊണ്ട്, അദ്ദേഹം കുമാരവനത്തിലേക്കു കടന്നു.

6. മേരോരധസ്തലേ ദിവ്യം മന്ദാരദ്രുമരാജിതം
അശോകലതികാകീർണ്ണം ബകുളൈരധിവാസിതം

മേരു പർവ്വതത്തിന്റെ സാനുപ്രദേശത്തുള്ളതും ദിവ്യമായതും മന്ദാരവൃക്ഷങ്ങൾ നിറഞ്ഞതും അശോകലതകൾ ധാരാളമുള്ളതും ഇലഞ്ഞികൾ വളർന്നു നിൽക്കുന്നതും,

**7. സാലൈസ്താലൈസ്തമാലൈശ്ച ചമ്പകൈഃ പനസൈസ്തഥാ**
**ആമ്രൈർനീപൈർമധൂകൈശ്ച മാധവീമണ്ഡപാവൃതം**

പയിൻ, പന, നീർമാതളം, ചമ്പകം, പ്ലാവ്, തേന്മാവ്, കടമ്പ്, ഇരിപ്പ എന്നീ വൃക്ഷങ്ങൾ നിറഞ്ഞതും മുല്ലപ്പൂമണ്ഡപത്തോടു കൂടിയതും,

**8. ദാഡിമൈർ നാരികേളൈശ്ച കദളീഖണ്ഡമണ്ഡിതം**
**യൂഥികാമാലതീകുന്ദപുഷ്പവല്ലീസമാവൃതം**

താളിമാതളം, തെങ്ങ്, വാഴ എന്നിവകൊണ്ട് ശോഭിക്കുന്നതും വാടാങ്കുറിഞ്ഞി, മാലതി, കുരുക്കുത്തിമുല്ല, പിച്ചകവള്ളികൾ എന്നിവനിറഞ്ഞതും,

**9. ഹംസകാരണ്ഡവാകീർണ്ണം കീചകധ്വനിനാദിതം**
**ഭ്രമരാളിരുതാരാമം വനം സർവ്വസുഖാവഹം**

അരയന്നങ്ങൾ കുളക്കോഴികൾ, കാറ്റേറ്റ് ശബ്ദിക്കുന്ന മുളങ്കാടുകൾ മൂളിപ്പറക്കുന്ന വണ്ടുകൾ എന്നിവകൊണ്ട് അഴകറ്റതും എല്ലാസുഖങ്ങളും നൽകുന്നതുമായ ആ വനം,

**10. ദൃഷ്ട്വാ പ്രമുദിതോ രാജാ സുദ്യുമ്നഃ സേവകൈർവൃതഃ**
**വൃക്ഷാൻ സുപുഷ്പിതാൻ വീക്ഷ്യ കോകിലാരാവമണ്ഡിതാൻ**

കണ്ടിട്ട്, പരിവാരസമേതനായ സുദ്യുമ്നമഹാരാജാവ് സന്തുഷ്ടനായി. നന്നായി പൂത്തുലഞ്ഞുനിൽക്കുന്ന മരങ്ങളെയും അവയിലിരുന്നു കളകുജനം ചെയ്യുന്ന കുയിലുകളെയും നോക്കിക്കൊണ്ട്,

**11. പ്രവിഷ്ടസ്തത്ര രാജർഷിഃ സ്ത്രീത്വമാപ ക്ഷണാത്തതഃ**
**അശ്വോ/പി ബഡവാ ജാതശ്ചിന്താവിഷ്ടഃ സ ഭൂപതിഃ**

ആ വനത്തിലേക്കു പ്രവേശിച്ച രാജാവ് വളരെ വേഗം സ്ത്രീത്വം പ്രാപിച്ചു. കുതിരയും പെൺകുതിരയായി. ആ രാജാവ് അതുകൊണ്ട് ചിന്താവിഷ്ടനായിത്തീർന്നു.

**12. കിമേതദിതി ചിന്താർത്തശ്ചിന്ത്യമാനഃ പുനഃ പുനഃ**
**ദുഃഖം ബഹുതരം പ്രാപ്തഃ സുദ്യുമ്നോ ലജ്ജയാന്വിതഃ**

എന്താണിങ്ങനെ സംഭവിക്കാൻ കാരണം എന്ന് വീണ്ടും വീണ്ടും ചിന്തിച്ച് ചിന്താവിവശനായി ലജ്ജിച്ച സുദ്യമ്നൻ അത്യന്തം ദുഃഖിതനായിത്തീർന്നു.

**13. കിം കരോമി കഥം യാമി ഗൃഹം സ്ത്രീഭാവസംയുതഃ**
**കഥം രാജ്യം കരിഷ്യാമി കേന വാ വഞ്ചിതോഹ്യഹം**

ഞാൻ എന്തു ചെയ്യട്ടെ; സ്ത്രീയായിത്തീർന്ന ഞാൻ എങ്ങനെ ഗൃഹത്തിലേക്കു പോകും? എങ്ങനെ രാജ്യം ഭരിക്കും? ആരാണ് എന്നെ ഇങ്ങനെ ചതിച്ചത്?

**ഋഷയ ഊചുഃ**

**14. സൂതാശ്ചര്യമിദം പ്രോക്തം ത്വയാ യല്ലോമഹർഷണ**
**സുദ്യുമ്നഃ സ്ത്രീത്വമാപന്നോ ഭൂപതിർദ്ദേവസന്നിഭഃ**

ഹേ ലോമഹർഷണ, സൂത, അങ്ങുപറഞ്ഞത് വളരെ ആശ്ചര്യജനകമായിരുക്കുന്നുവല്ലോ, ദേവതുല്യനായ സുദ്യുമ്ന മഹാരാജാവ് സ്ത്രീയായി മാറിയിരിക്കുന്നു!

**15. കിം തത്കാരണമാചക്ഷ്വ വനേ തത്ര മനോഹരേ**
**കിം കൃതം തേന രാജ്ഞാ ച വിസ്തരം വദ സുവ്രത**

മനോഹരമായ ആ വനത്തിൽ വച്ച് സുദ്യുമ്നൻ സ്ത്രീത്വം പ്രാപിക്കാൻ എന്താണ് കാരണമെന്ന് പറഞ്ഞാലും. ആ രാജാവ് എന്തു ചെയ്തു? ഹേ സുവ്രത, വിസ്തരിച്ചു പറഞ്ഞാലും.

**സൂത ഉവാച**

**16. ഏകദാ ഗിരിശം ദ്രഷ്ടും ഋഷയഃ സനകാദയഃ**
**ദിശോ വിതിമിരാഭാസാഃ കുർവന്തഃ സമുപാഗമൻ**

ഒരിക്കൽ ശ്രീപരമേശ്വരനെ ദർശിക്കാൻ സനകാദിമഹർഷിമാർ ദിക്കുകളെല്ലാം സ്വതേജസ്സിനാൽ പ്രകാശമാനമാക്കികൊണ്ട് എത്തിച്ചേർന്നു.

**17. തസ്മിംശ്ച സമയേ തത്ര ശങ്കരഃ പ്രമദായുതഃ**
**ക്രീഡാസക്താ മഹാദേവീ വിവസ്ത്രാ കാമിനീ ശിവാ**

അവിടെ ആ സമയത്ത് ശങ്കരൻ ഗൗരിയോട് ചേർന്നിരിക്കുകയായിരുന്നു. കാമിനിയും മംഗളസ്വരൂപിണിയുമായ മഹാദേവി വിവസ്ത്രയും ക്രീഡാസക്തയുമായി,

**18. ഉത്സംഗേ സംസ്ഥിതാ ഭർത്തുഃ രമമാണാ മനോരമാ**
**താൻ വിലോക്യാംബികാ ദേവീ വിവസ്ത്രാ വ്രീഡിതാ ഭൃശം**

ഭർത്താവിന്റെ മടിയിൽ രമിച്ചു കൊണ്ടിരുന്നു. മനോഹാരിണിയായ ആ അംബികാദേവി – വിവസ്ത്രയായതിനാൽ അവരെ കണ്ട് അത്യന്തം ലജ്ജിച്ചു.

**19. ഭർത്തുരങ്കാത് സമുത്ഥായ വസ്ത്രമാദായ പര്യധാത്**
**ലജ്ജാവിഷ്ടാ സ്ഥിതാ തത്ര വേപമാനാതിമാനിനീ**

ഭർത്താവിന്റെ മടിയിൽനിന്ന് എഴുനേറ്റ് വസ്ത്രമെടുത്ത് ഉടുത്തു. അത്യധികം മാനിനിയായ ദേവി ലജ്ജയോടെ വിറപൂണ്ട് അവിടെനിന്നു.

**20. ഋഷയോഽപി തയോർവീക്ഷ്യ പ്രസംഗം രമമാണയോഃ**
**പരിവൃത്യ യയുസ്തൂർണ്ണം നരനാരായണാശ്രമം**

ഋഷിമാരാകട്ടെ, രതികേളിയിൽ മുഴുകിയിരുന്ന അവരെ കണ്ട് പ്രദക്ഷിണം ചെയ്തിട്ട് വളരെ വേഗം നരനാരായണാശ്രമത്തിലേയ്ക്കുപോയി.

**21. ഹ്രീയുതാം കാമിനീം വിക്ഷ്യ പ്രോവാച ഭഗവാൻ ഹരഃ**
**കഥം ലജ്ജാതുരാസി ത്വം സുഖം തേ പ്രകരോമ്യഹം**

ലജ്ജിച്ചുനിൽക്കുന്ന കാമിനിയെ നോക്കി ഭഗവാൻ ശിവൻ പറഞ്ഞു: നീ എന്തേ ഇത്ര ലജ്ജാവിവശയാവാൻ? നിനക്കു ഞാൻ സുഖം നൽകുന്നുണ്ട്.

**22. അദ്യപ്രഭൃതി യോ മോഹാത്പുമാൻ കോഽപിവരാനനേ**
**വനം ച പ്രവിശേദേതത് സ വൈ യോഷിത് ഭവിഷ്യതി**

ഹേ സുമുഖി, ഇന്നുമുതൽ, മോഹത്തോടെ ഈ വനത്തിൽ പ്രവേശിക്കുന്നതാരോ അവൻ സ്ത്രീയായി ഭവിക്കും, തീർച്ച.

**23. ഇതി ശപ്തം വനം തേന യേ ജാനന്തി ജനാഃ ക്വചിത്**
**വർജ്ജയന്തീഹ തേ കാമം വനം ദോഷസമൃദ്ധിമത്**

അതിനാൽ ഈ വനം ഇങ്ങനെ ശപിക്കപ്പെട്ടതാണെന്ന് അറിയുന്ന ചുരുക്കം പേർ ഇത് അത്യധികം ദോഷം നിറഞ്ഞതാണെന്ന് കണ്ട് ഇതിൽ കടക്കാറില്ല.

**24. സുദ്യുമ്നസ്തു തദജ്ഞാനാത് പ്രവിഷ്ടഃ സചിവൈഃ സഹ**
**തഥൈവ സ്ത്രീത്വമാപന്നഃ തൈഃ സഹേതി ന സംശയഃ**

സുദ്യുമ്നനാവട്ടെ അത് അറിയാതെ സചിവന്മാരോടു കൂടി വനത്തിൽ പ്രവേശിച്ചു. അപ്രകാരംതന്നെ അവരോടൊപ്പം സ്ത്രീയായിത്തീരുകയും ചെയ്തു എന്നതിൽ സംശയമില്ല.

25. ചിന്താവിഷ്ടഃ സ രാജർഷിർ ന ജഗാമ ഗൃഹം ഹ്രിയാ
വിചചാര ബഹിസ്തസ്മാദ്വനദേശാദിതസ്തതഃ

ചിന്താവിഷ്ടനായ ആ രാജശ്രേഷ്ഠൻ ലജ്ജനിമിത്തം ഗൃഹത്തിലേക്കു പോയില്ല. ആ വനത്തിനുവെളിയിൽ അവിടവിടെ സഞ്ചരിച്ചുകൊണ്ടിരുന്നു.

26. ഇളേതി നാമ സമ്പ്രാപ്തം സ്ത്രീത്വേ തേന മഹാത്മനാ
വിചരൻ തത്ര സമ്പ്രാപ്തോ ബുധഃ സോമസുതോ യുവാ

മഹാത്മാവായ അദ്ദേഹത്തിന് സ്ത്രീയായിത്തീർന്നപ്പോൾ ഇള എന്ന പേര് ലഭിച്ചു. സോമന്റെ പുത്രനും യുവാവുമായ ബുധൻ സഞ്ചാരത്തിനിടയ്ക്ക് അവിടെ എത്തി.

27. സ്ത്രീഭിഃ പരിവൃതാം താം തു ദൃഷ്ട്വാ കാന്താം മനോരമാം
ഹാവഭാവകലായുക്താം ചകമേ ഭഗവാൻ ബുധഃ

സുന്ദരിയും മനോഹാരിണിയും സ്ത്രീ പരിസേവിതയുമായ അവളെ ഹാവഭാവാദികലകൾ ഉള്ളവളായി കണ്ട ബുധന് അവളിൽ കാമമുണ്ടായി.

28. സാപി തം ചകമേ കാന്തം ബുധം സോമസുതം പതിം
സംയോഗസ്തത്ര സംജാതഃ തയോഃ പ്രേമ്ണാ പരസ്പരം

അവളും, സോമപുത്രനും സുന്ദരനുമായ ആ ബുധനെ ഭർത്താവായി ലഭിക്കാൻ ആഗ്രഹിച്ചു. അവർക്ക് ഇരുവർക്കും പരസ്പരം പ്രേമത്തോടുകൂടിയ സംയോഗം അവിടെവച്ചുണ്ടായി.

29. സ തസ്യാം ജനയാമാസ പുരൂരവസമാത്മജം

അദ്ദേഹം (ബുധൻ) അവളിൽ പുരൂരവസിനെ ജനിപ്പിച്ചു

30. സാഽപ്രസൂത സുതം ബാലാ ചിന്താവിഷ്ടാ വനേ സ്ഥിതാ
സസ്മാര സ്വകുലാചാര്യം വസിഷ്ഠം മുനിസത്തമം

ആ ബാല ഒരു പുത്രനെ പ്രസവിച്ചു. ചിന്താവിഷ്ടയായി വനത്തിൽനിന്നുകൊണ്ട് മുനിശ്രേഷ്ഠനും സ്വകുലാചാര്യനുമായ വസിഷ്ഠനെ സ്മരിച്ചു.

31. സ തദാസ്യ ദശാം ദൃഷ്ട്വാ സുദ്യുമ്നസ്യ കൃപാന്വിതഃ
അതോഷയന്മഹാദേവം ശങ്കരം ലോകശങ്കരം

വസിഷ്ഠമഹർഷിക്ക് അപ്പോൾ ആ സുദ്യുമ്നന്റെ അവസ്ഥ കണ്ടിട്ട് കൃപതോന്നി. അദ്ദേഹം ലോകത്തിനെല്ലാം മംഗളം നൽകുന്നവനും മഹാദേവനുമായ ശങ്കരനെ സന്തോഷിപ്പിച്ചു.

32. തസ്മൈ സ ഭഗവാൻ തുഷ്ടഃ പ്രദദൗ വാഞ്ഛിതം വരം
വസിഷ്ഠഃ പ്രാർത്ഥയാമാസ പുംസ്ത്വം രാജ്ഞഃ പ്രിയസ്യ ച

ആ ഭഗവാൻ സമ്പ്രീതനായി അദ്ദേഹത്തിന് ഇഷ്ടപ്പെട്ട വരം നൽകി. വസിഷ്ഠൻ പ്രാർത്ഥിച്ചത് തന്റെ പ്രിയപ്പെട്ട രാജാവിന് പുരുഷത്വം ലഭിക്കണമെന്നായിരുന്നു.

33. ശങ്കരസ്തു നിജാം വാചമൃതാം കുർവന്നുവാച ഹ
മാസം പുമാംസ്തു ഭവിതാ മാസം സ്ത്രീ ഭൂപതിഃ കില

ഭഗവാൻ ശങ്കരനാകട്ടെ തന്റെ വാക്കു സത്യമാക്കാൻ വേണ്ടി പറഞ്ഞു: രാജാവ് ഒരു മാസം പുരുഷനും ഒരു മാസം സ്ത്രീയുമായി ഭവിക്കും. അതായത് ഒരു മാസം പുരുഷനാണെങ്കിൽ അടുത്ത മാസം സ്ത്രീയായിരിക്കും. ഇങ്ങനെ മാറി മാറി സംഭവിച്ചുകൊണ്ടിരിക്കും

34. ഇത്ഥം പ്രാപ്യ വരം രാജാ ജഗാമ സ്വഗൃഹം പുനഃ
ചക്രേ രാജ്യം സ ധർമ്മാത്മാ വസിഷ്ഠസ്യാപ്യനുഗ്രഹാത്

ഇങ്ങനെ വസിഷ്ഠന്റെ അനുഗ്രഹത്താൽ വരം നേടിയ രാജാവ് സ്വഗൃഹത്തിലേക്കുപോയി . പിന്നെ ധർമ്മാത്മാവായ അദ്ദേഹം രാജ്യം ഭരിക്കാൻ തുടങ്ങി.

35. സ്ത്രീത്വേ തിഷ്ഠതി ഹർമ്മ്യേഷു പുംസ്ത്വേ രാജ്യം പ്രശാസ്തി ച
പ്രജാസ്തസ്മിൻ സമുദ്വിഗ്നാ നാഭ്യനന്ദൻ മഹീപതിം

സ്ത്രീയായിരിക്കുമ്പോൾ അന്തഃപുരത്തിൽ കഴിഞ്ഞുകൂടി. പുരുഷനാകുമ്പോൾ രാജ്യഭാരം നിർവഹിക്കുകയും ചെയ്തു. ഇതിൽ ഉദ്വേഗംപൂണ്ട ജനങ്ങൾ രാജാവിനെ തീരെ ഇഷ്ടപ്പെട്ടില്ല.

36. കാലേ തു യൗവനം പ്രാപ്തഃ പുത്രഃ പുരൂരവാസ്തദാ
പ്രതിഷ്ഠാം നൃപതിസ്തസ്മൈ ദത്വാ രാജ്യം വനം യയൗ

പുത്രനായ പുരൂരവസ് യഥാകാലം യൗവനം പ്രാപിച്ചപ്പോൾ രാജ്യാധിപത്യം അദ്ദേഹത്തിനു നൽകിയിട്ട്, ആ രാജാവ് വനത്തിലേക്കു പോയി,

37. ഗത്വാ തു തസ്മിൻ വനേ രമ്യേ നാനാദ്രുമസമാകുലേ
നാരദാന്മന്ത്രമാസാദ്യ നവാക്ഷരമനുത്തമം

നാനാവൃക്ഷസമൃദ്ധവും രമ്യവുമായ ആ വനത്തിൽ ചെന്ന് നാരദനിൽ നിന്ന് അത്യുത്തമമായ നവാക്ഷരമന്ത്രം നേടിയ രാജാവ്,

38. ജജാപ മന്ത്രമത്യർത്ഥം പ്രേമപൂരിതമാനസഃ
പരിതുഷ്ടാ തദാ ദേവീ സഗുണാ താരിണീ ശിവാ

ഭക്തിപൂർണ്ണമായ മനസ്സോടെ ആ മന്ത്രം നന്നായി ജപിച്ചു.അതിനാൽ മംഗളസ്വരൂപിണിയും ഭവതാരിണിയും സഗുണയുമായ ദേവി സന്തുഷ്ടയായിത്തീർന്നു.

39. സിംഹാരൂഢാ സ്ഥിതാ ചാഗ്രേ ദിവ്യരൂപാ മനോരമാ
വാരുണീപാനസമ്മത്താ മദാഘൂർണ്ണിതലോചനാ

ദിവ്യസ്വരൂപിണിയും മനോഹാരിണിയും മദ്യപാനത്താൽ ഉന്മത്തയും മദത്താൽ കണ്ണു ചുഴറ്റുന്നവളുമായ ദേവി സിംഹാരൂഢയായി അദ്ദേഹത്തിന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ടു.

40. ദൃഷ്ട്വാ താം ദിവ്യരൂപാം ച പ്രേമാകുലിതലോചനഃ
പ്രണമ്യ ശിരസാ പ്രീത്യാ തുഷ്ടാവ ജഗദംബികാം

ആ ദിവ്യരൂപിണിയെ കണ്ട് ഭക്തിവഴിയുമാറുള്ള കണ്ണുകളോടെ, ശിരസ്സുകൊണ്ടു പ്രണമിച്ചു, സന്തോഷത്തോടെ ജഗദംബികയെ സ്തുതിച്ചു.

### ഇളോവാചാ

41. ദിവ്യം ച തേ ഭഗവതി പ്രഥിതം സ്വരൂപം
ദൃഷ്ടം മയാ സകലലോകഹിതാനുരൂപം
വന്ദേ ത്വദംഘ്രികമലം സുരസംഘസേവ്യം
കാമപ്രദം ജനനി ചാപി വിമുക്തിദം ച

ഹേ ഭഗവതി, ലോകപ്രസിദ്ധമാണ് അവിടുത്തെ ദിവ്യമായ സ്വരൂപം. ഭജിക്കുന്ന സകലരുടേയും ഹിതത്തിന് അനുരൂപമായ ആ രൂപം ഞാൻ ദർശിച്ചു. അമ്മേ, ദേവഗണങ്ങളെല്ലാം ആശ്രയിക്കുന്നതും അഭീഷ്ടങ്ങളെല്ലാം നൽകുന്നതും മുക്തിയെപ്പോലും നൽകുന്നതുമായ അവിടത്തെ പാദകമലത്തെ ഞാൻ നമസ്കരിക്കുന്നു.

42. **കോ വേത്തി തേƒമ്ബ ഭുവി മർത്ത്യതനുർന്നികാമം**
**മുഹ്യന്തി യത്ര മുനയശ്ച സുരാശ്ച സർവ്വേ**
**ഐശ്വര്യമേതദഖിലം കൃപണേ ദയാം ച**
**ദൃഷ്ട്വൈവ ദേവി സകലം കില വിസ്മയോ മേ**

അമ്മേ, അവിടത്തെ രൂപത്തെക്കുറിച്ച് ഭൂമിയിൽ മനുഷ്യനായി ജനിച്ച ആർക്ക് അറിയാം. മുനിമാരും ദേവന്മാരുമെല്ലാം അതിൽ മുഗ്ദ്ധരായിത്തീരുന്നു. ഈ സകല ഐശ്വര്യവും ദുഷ്ടനോടുകാട്ടുന്ന ദയയും കണ്ടിട്ട് ഹേ ദേവി, എല്ലാം എനിക്ക് വിസ്മയമായിരിക്കുന്നു.

43. **ശംഭുർഹരിഃ കമലജോ മഘവാ രവിശ്ച**
**വിത്തേശവഹ്നിവരുണാഃ പവനശ്ച സോമഃ**
**ജാനന്തി നൈവ വസവോƒപി ഹി തേ പ്രഭാവം**
**ബുദ്ധ്യേത്കഥം തവ ഗുണാനഗുണോ മനുഷ്യഃ**

ശംഭു, ഹരി, ബ്രഹ്മാവ്, ദേവേന്ദ്രൻ, ആദിത്യൻ, കുബേരൻ, വഹ്നി, വരുണൻ, പവനൻ, സോമൻ, അഷ്ടവസുക്കൾ എന്നിവരാരും തന്നെ അവിടുത്തെ പ്രഭാവം അറിയുന്നവരല്ല. ഗുണഹീനനായ മനുഷ്യൻ അവിടുത്തെ ഗുണങ്ങൾ പിന്നെ എങ്ങനെ അറിയും?

44. **ജാനാതി വിഷ്ണുരമിതദ്യുതിരംബ സാക്ഷാത്**
**ത്വാം സാത്വികീമുദധിജാം സകലാർത്ഥദാം ച**
**കോ രാജസീം ഹര ഉമാ കില താമസീം ത്വാം**
**വേദാംബികേ ന തു പുനഃ ഖലു നിർഗുണാം ത്വാം**

അമ്മേ, അതിതേജസ്വിയായ വിഷ്ണു സകലപുരുഷാർത്ഥങ്ങളെയും നൽകുന്ന അവിടുത്തെ സാത്വികാംശമായ ലക്ഷ്മീ ദേവിയെ മാത്രമേ അറിയുന്നുള്ളു. ബ്രഹ്മാവ്, രാജസാംശത്തെയും, ഹരൻ അവിടുത്തെ താമസാംശമായ ഉമയെയും അറിയുന്നു. ഹേ അംബികേ, നിർഗുണയായ അവിടുത്തെ ആരും തന്നെ അറിയുന്നില്ല.

45. **ക്വാഹം സുമന്ദമതിരപ്രതിമപ്രഭാവഃ**
**ക്വായം തവാതിനിപുണോ മയി സുപ്രസാദഃ**
**ജാനേ ഭവാനി ചരിതം കരുണാസമേതം**
**യത്സേവകാംശ്ച ദയസേ ത്വയി ഭാവയുക്താൻ**

മന്ദബുദ്ധിയായ ഞാൻ എവിടെ? അവിടുന്ന് എന്നിൽ ചൊരിയുന്ന, സമർത്ഥവും അതുല്യപ്രഭാവയുക്തവുമായ പ്രസാദം എവിടെ? ഹേ ഭവാനി, ഭക്തന്മാരായ സേവകന്മാരിൽ ദയാവായ്പുള്ള അവിടുത്തെ കാരുണ്യയുക്തമായ ചരിത്രം എനിക്കിന്ന് അറിയുമാറായി.

46. **വൃത്തസ്ത്വയാ ഹരിരസൗ വനജേശയാപി**
**നൈവാചരത്യപി മുദം മധുസൂദനശ്ച**
**പാദൗ തവാദിപുരുഷഃ കില പാവകേന**
**കൃത്വാ കരോതി ച കരേണ ശുഭൗ പവിത്രൗ**

ലക്ഷ്മീദേവിയായ അവിടുന്ന് ഈ വിഷ്ണുവിനെ വരിച്ചു. എന്നിട്ടും മധുസൂദനനു തീരെ സന്തോഷം ഉണ്ടായില്ല. (തനിക്ക് ഇവളുടെ ഭർത്താവായിരിക്കാൻ യോഗ്യതയില്ലെന്നു വച്ചിട്ടാകാം സന്തോഷിക്കാഞ്ഞത്) ആദിപുരുഷനായ അദ്ദേഹം തന്റെ പാദങ്ങൾ പവിത്രവു ശുദ്ധവുമാക്കുന്നതിനല്ലേ, ശുദ്ധീകരിക്കുന്നതിനു സമർത്ഥമായ അവിടുത്തെ കൈകൾ കൊണ്ടു തലോടിക്കുന്നത്?.

47. **വാഞ്ഛരത്യഹോ ഹരിരശോക ഇവാതികാമം**
**പാദാഹതിം പ്രമുദിതഃ പുരുഷഃ പുരാണഃ**
**താം ത്വം കരോഷി രുഷിതാ പ്രണതം ച പാദേ**
**ദൃഷ്ട്വാപതിം സകലദേവനുതം സ്മരാർത്താം**

സന്തുഷ്ടനും പുരാമപുരഷനുമായ ഹരി, അശോകത്തെപ്പോലെ അവിടുത്തെ കാൽച്ചവിട്ടേൽക്കാൻ അത്യന്തം കൊതിക്കുന്നു. അവിടുന്നു കോപിക്കുമ്പോൾ, സകലദേവന്മാരും വണങ്ങുന്നവനും സ്മരാർത്തനുമായ പതി അവിടുത്തെ പാദങ്ങളിൽ നമസ്കരിക്കുന്നതായി കണ്ടിട്ട്, ആ ആഗ്രഹം സാധിച്ചുകൊടുക്കുന്നു.

48. വക്ഷസ്ഥലേ വസസി ദേവി സദൈവ തസ്യ
പര്യങ്കവത്സുചരിതേ വിപുലേ/തിശാന്തേ
സൗദാമിനീവ സുഘനേ സുവിഭൂഷിതേ ച
കിം തേ ന വാഹനമസൗ ജഗദീശ്വരോ/പി

ഹേ, ദേവി, കാർമേഘത്തിൽ മിന്നലെന്നപോലെ അവിടുന്ന് എല്ലായ്പോഴും അദ്ദേഹത്തിന്റെ സംശുദ്ധവും വിശാലവും അതിശാന്തവും ഭൂഷണങ്ങൾ കൊണ്ട് വിഭൂഷിതവുമായ മാറിടത്തിലാണല്ലോ കട്ടിലിൽ എന്നപോലെ വസിക്കുന്നത്. അങ്ങനെ ആ ജഗദീശ്വരൻ പോലും അവിടുത്തെ വാഹനമല്ലേ?

49. ത്വം ചേജ്ജഹാസി മധുസൂദനമംബ കോപാത്
നൈവാർച്ചിതോ/പി സ ഭവേത്കില ശക്തിഹീനഃ
പ്രത്യക്ഷമേവ പുരുഷം സ്വജനാസ്ത്യജന്തി
ശാന്തം ശ്രിയോജ്ഝിതമതീവ ഗുണൈർവിയുക്തം

അമ്മേ, അവിടുന്നു കോപം പൂണ്ട് മധുസൂദനനെ ഉപേക്ഷിക്കുകയോ പൂജിക്കാതിരിക്കുകയോ ചെയ്താൽ അദ്ദേഹം അശക്തനായിത്തീരുമെന്നുള്ളത് തീർച്ചയാണ്. ഐശ്വര്യദേവത ഉപേക്ഷിച്ചവനും ശാന്തനും നിർഗുണനുമായ മനുഷ്യനെ ബന്ധുക്കൾ പോലും വെടിയുമെന്നുള്ളത് പ്രത്യക്ഷമാണല്ലോ.

50. ബ്രഹ്മാദയഃ സുരഗണാ ന തു കിം യുവത്യോ
യേ ത്വത്പദാംബുജമഹർന്നിശമാശ്രയന്തി
മന്യേ ത്വയൈവ വിഹിതാഃ ഖലു തേ പുമാംസഃ
കിം വർണ്ണയാമി തവ ശക്തിമനന്തവീര്യേ

അവിടുത്തെ പാദപത്മത്തെ രാപകൽ ആശ്രയിക്കുന്ന, ബ്രഹ്മാവു തുടങ്ങിയദേവഗണങ്ങൾ എല്ലാം യുവതികളല്ലേ ? അവർക്കെല്ലാം പുരുഷത്വം കല്പിച്ചു നൽകിയത് അവിടുന്നു തന്നെയാണെന്ന് ഞാൻ വിചാരിക്കുന്നു. ഹേ, അനന്തവിര്യേ, അവിടുത്തെ ശക്തിയെപ്പറ്റി ഞാൻ എന്താണു വർണ്ണിക്കുക?

51. ത്വം നാപുമാന്ന ച പുമാനിതി മേ വികല്പോ
യാ കാസി ദേവി സഗുണാ നനു നിർഗുണാ വാ
താം ത്വാ നമാമി സതതം കില ഭാവയുക്തോ
വാഞ്ഛാമി ഭക്തിമചലാം ത്വയി മാതരം തു

ഹേ ദേവി, അവിടുന്നു സ്ത്രീയല്ല, പുരുഷനുമല്ല. ഇതാണ് എന്റെ സംശയം. അവിടുന്ന് ആരാണ്? സഗുണയോ നിർഗുണയോ? ഞാൻ അവിടുത്തെ എല്ലായ്പോഴും ഭക്തിപൂർവ്വം നമസ്കരിക്കുന്നു. അവിടുത്തെ പേരിൽ അചഞ്ചലമായ ഭക്തി എനിക്കുണ്ടാവണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു.

സൂത ഉവാച

52. ഇതി സ്തുത്വാ മഹീപാലോ ജഗാമ ശരണം തദാ
പരിതുഷ്ടാ ദദൗ ദേവീ തത്ര സായൂജ്യമാത്മനി

ഇങ്ങനെ സ്തുതിച്ചുകൊണ്ട് രാജാവ് ദേവിയെ ശരണം പ്രാപിച്ചു. അപ്പോൾ സന്തുഷ്ടയായ ദേവി അദ്ദേഹത്തിന് ആത്മസായൂജ്യവും നൽകി.

53. സുദ്യുമ്നസ്തു തതഃ പ്രാപ പദം പരമകം സ്ഥിരം
തസ്യാ ദേവ്യാഃ പ്രസാദേന മുനീനാമപി ദുർല്ലഭം

സുദ്യുമ്നനാകട്ടെ ഇങ്ങനെ ആ ദേവിയുടെ പ്രസാദത്താൽ മുനികൾക്കുപോലും ദുർലഭമായ പരമവും സ്ഥിരവുമായ പദം പ്രാപിച്ചു.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
ദ്വാദശോ ƒ ദ്ധ്യായഃ

## അഥ ത്രയോദശോƒദ്ധ്യായഃ

### സൂതഉവാച

**1. സുദ്യുമ്നേ തു ദിവം യാതേ രാജ്യം ചക്രേ പുരൂരവാഃ**
**സഗുണശ്ച സുരൂപശ്ച പ്രജാരഞ്ജനതത്പരഃ**

സുദ്യുമ്നൻ ദിവംഗതനായപ്പോൾ, ഉത്തമഗുണങ്ങൾ ഉള്ളവനും രൂപസൗന്ദര്യമുള്ളവനും പ്രജകളെ തൃപ്തിപ്പെടുത്തുന്നതിൽ താത്പര്യമുള്ളവനുമായ പുരൂരവസ് രാജ്യഭാരമേറ്റു.

**2. പ്രതിഷ്ഠാനേ പുരേ രമ്യേ രാജ്യം സർവ്വനമസ്കൃതം**
**ചകാര സർവ്വധർമ്മജ്ഞഃ പ്രജാരക്ഷണതത്പരഃ**

ധർമ്മങ്ങളെല്ലാം അറിയുന്നവനും പ്രജകളെ രക്ഷിക്കുന്നതിൽ തത്പരനുമായ അദ്ദേഹം രമ്യമായ പ്രതിഷ്ഠാനപുരത്തിൽ വസിച്ചുകൊണ്ട് ഏവരും പുകഴ്ത്തത്തക്കവണ്ണം രാജ്യം ഭരിച്ചു.

**3. മന്ത്രഃ സുഗുപ്തസ്തസ്യാസീത് പരത്രാഭിജ്ഞതാ തഥാ**
**സദൈവോത്സാഹശക്തിശ്ച പ്രഭുശക്തിസ്തഥോത്തമാ**

കാര്യാലോചന അദ്ദേഹം രഹസ്യമാക്കിവച്ചിരുന്നു. ശത്രുക്കളെക്കുറിച്ച് ശരിയായ അറിവും അദ്ദേഹത്തിനുണ്ടായിരുന്നു. എപ്പോഴും ഉത്സാഹശക്തിയുള്ളവനും ഉത്തമമായ പ്രഭുശക്തിയുള്ളവനുമായിരുന്നു, അദ്ദേഹം.

**4. സാമദാനാദയഃ സർവേ വശഗാസ്തസ്യ ഭൂപതേഃ**
**വർണ്ണാശ്രമാൻ സ്വധർമ്മസ്ഥാൻ കുർവൻ രാജ്യം ശശാസഹ**

സാമം,ദാനം,ഭേദം,ദണ്ഡം എന്നീ ചതുരുപായങ്ങളും ആ രാജാവ് ഭരണകാര്യത്തിൽ സ്വീകരിച്ചിരുന്നു. തനിക്ക് അനുരൂപമായ വർണ്ണാശ്രമ ധർമ്മങ്ങളെ സ്വീകരിച്ചുകൊണ്ട് രാജ്യഭരണം നിർവഹിച്ചു.

**5. യജ്ഞാംശ്ച വിവിധാംശ്ചക്രേ രാജാ ബഹുദക്ഷിണാൻ**
**ദാനാനി ച പവിത്രാണി ദദാവഥ നരാധിപഃ**

ധാരാളം ദക്ഷിണ നൽകേണ്ടതായ പലതരത്തിലുള്ള യജ്ഞങ്ങൾ ആ രാജാവു ചെയ്തു. പുണ്യപ്രദമായ ഒട്ടേറെ ദാനങ്ങളും ആ നരനാഥൻ നടത്തി.

**6. തസ്യ രൂപഗുണൗദാര്യശീലദ്രവിണവിക്രമാൻ**
**ശ്രുത്വോർവശീ വശീഭൂതാ ചകമേ തം നരാധിപം**

അദ്ദേഹത്തിന്റെ സൗന്ദര്യം ഉത്തമഗുണങ്ങൾ, ഔദാര്യം, ശീലം, ധനം, പരാക്രമം എന്നിവയെപ്പറ്റി കേട്ടറിഞ്ഞ് വശീകൃതമായിത്തീർന്ന ഉർവശി ആ രാജാവിനെ കാമിച്ചു.

**7. ബ്രഹ്മശാപാഭിതപ്താ സാ മാനുഷം ലോകമാസ്ഥിതാ**
**ഗുണിനം തം നൃപം മത്വാ വരയാമാസ മാനിനീ**

ബ്രഹ്മശാപത്താൽ സന്തപ്തയായ അവൾ മനുഷ്യലോകത്തെ പ്രാപിച്ചു. ഗുണവാനാണെന്നു വിചാരിച്ച് ആ രാജാവിനെ മാനിനിയായ അവൾ ഭർത്താവായി വരിച്ചു.

**8. സമയം ചേദൃശം കൃത്വാ സ്ഥിതാ തത്ര വരാംഗനാ**
**ഏതാവുരണകൗ രാജന്ന്യസ്തൗ രക്ഷസ്വ മാനദ**

ഇങ്ങനെ ഒരു ശപഥം ചെയ്തിട്ടാണ് സുന്ദരിയായ അവൾ രാജാവിനോടൊത്തു വസിക്കാൻ തുടങ്ങിയത്. ശത്രുവിന്റെ മാനത്തെ കെടുത്തുന്ന രാജാവേ, ഞാൻ ഏല്പിക്കുന്ന ഈ രണ്ട് ആട്ടിൻകുട്ടികളെ അങ്ങു രക്ഷിക്കണം.

**9. ഘൃതം മേ ഭക്ഷണം നിത്യം നാന്യത്കിഞ്ചിന്നൃപാശനം**
**നേക്ഷേ ത്വാം ച മഹാരാജ നഗ്നമന്യത്ര മൈഥുനാത്**

നെയ്യായിരിക്കും നിത്യവും ഞാൻ ഭക്ഷിക്കുക; രാജാവേ, മറ്റൊരു ഭക്ഷണവും എനിക്കു വേണ്ട. മൈഥുനസമയത്തല്ലാതെ മറ്റൊരിക്കലും അങ്ങയെ നഗ്നനായികാണാൻ എനിക്ക് ഇടവരരുത്.

**10. ഭാഷാബന്ധസ്ത്വയം രാജൻ യദി ഭഗ്നോ ഭവിഷ്യതി**
**തദാ തൃക്ത്വാ ഗമിഷ്യാമി സത്യമേതദ്ബ്രവീമ്യഹം**

രാജാവേ, ഈ വാഗ്വ്യവസ്ഥ തെറ്റിച്ചാൽ ഞാൻ അങ്ങയെ ഉപേക്ഷിച്ചു പോകും. ഞാൻ ഈ പറയുന്നതു സത്യമാണ്.

**11. അംഗീകൃതം ച തദ്രാജ്ഞാ കാമിന്യാ ഭാഷിതം തു യത്**
**സ്ഥിതാ ഭാഷണബന്ധേന ശാപാനുഗ്രഹകാമ്യയാ**

കാമിനിയായ അവൾ പറഞ്ഞതെല്ലാം രാജാവ് സമ്മതിച്ചു. ആ വാഗ്വ്യവസ്ഥയിൽ മുറുകെപ്പിടിച്ചു കൊണ്ട് ശാപമോക്ഷവും കാത്ത് അവൾ കഴിഞ്ഞു.

**12. രേമേ തദാ സ ഭൂപാലോ ലീനോ വർഷഗണാൻ ബഹൂൻ**
**ധർമ്മകർമ്മാദികം തൃക്ത്വാ ചോർവ്വശ്യാ മദമോഹിതഃ**

രാജധർമ്മങ്ങളും കർമ്മങ്ങളും ഉപേക്ഷിച്ച് മദമോഹിതനായ ആ രാജാവ്, ഉർവശിയോടു ചേർന്ന് അനേകം വർഷം രമിച്ചു.

**13. ഏകചിത്തസ്തു സംജാതസ്തമനസ്കോ മഹീപതിഃ**
**ന ശശാക തയാ ഹീനഃ ക്ഷണമപ്യതിമോഹിതഃ**

മനസ്സ് ഉർവശീമയമായതിനാൽ രാജാവിന് മറ്റൊന്നും ചിന്തിക്കാനേ കഴിഞ്ഞില്ല. അതിമോഹം പൂണ്ട അദ്ദേഹം അവളെക്കൂടാതെ ഒരു ക്ഷണം പോലും കഴിയാൻ അശക്തനുമായിത്തീർന്നു.

**14. ഏവം വർഷഗണാന്തേ തു സ്വർഗ്ഗസ്ഥഃ പാകശാസനഃ**
**ഉർവശീം നാഗതാം ദൃഷ്ട്വാ ഗന്ധർവ്വാനാഹ ദേവരാട്**

ശാപകാലം കഴിഞ്ഞിട്ടും ഉർവശി തിരിയെ വന്നിട്ടില്ല എന്നു കണ്ട് സ്വർഗ്ഗവാസിയായ ദേവേന്ദ്രൻ ഗന്ധർവന്മാരെ വിളിച്ചു പറഞ്ഞു–

**15. ഉർവശീമാനയദ്ധ്വം ഭോ! ഗന്ധർവ്വാഃ സർവ്വ ഏവ ഹി**
**ഹൃത്വോരണൗ ഗൃഹാത്തസ്യ ഭൂപതേഃ സമയേ കില**

ആ രാജാവിന്റെ ഗൃഹത്തിൽനിന്ന് തക്കം നോക്കി ആട്ടിൻകുട്ടികളെ അപഹരിച്ചിട്ട്, ഗന്ധർവ്വന്മാരേ, നിങ്ങളെല്ലാവരുംകൂടി ഉർശിയെ തിരിയെ കൊണ്ടുവരണം.

**16. ഉർവശീരഹിതം സ്ഥാനം മദീയം നാതിശോഭതേ**
**യേന കേനാപ്യുപായേന താമാനയത കാമിനീം**

ഉർവ്വശിയില്ലാത്ത എന്റെ ഈ സ്ഥാനത്തിന്- ലോകത്തിന്- തീരെ അഴകില്ല. ഏതെങ്കിലും ഉപായം സ്വീകരിച്ച് ആ കാമിനിയെ നിങ്ങൾ കൊണ്ടുവരണം.

**17. ഇത്യുക്താസ്തേഥ ഗന്ധർവാ വിശ്വാവസുപുരോഗമാഃ**
**തതോ ഗത്വാ മഹാഗാഢേ തമസി പ്രത്യുപസ്ഥിതേ**

ഇങ്ങനെ പറഞ്ഞതുകേട്ട ഗന്ധർവന്മാർ, കൂരിരുട്ട് ശരിക്കുപരന്നപ്പോൾ വിശ്വാവസുവിനെ മുൻനിർത്തി അവിടെനിന്നു പുറപ്പെട്ട്,

**18. ജഹ്രുസ്താവുരണൗ ദേവാ രമമാണം വിലോക്യ തം**
**ചക്രന്ദതുസ്തദാ തൗ തു ഹ്രിയമാണൗ വിഹായസാ**

രാജാവു രമിച്ചുകൊണ്ടിരിക്കുകയാണെന്നു മനസ്സിലാക്കി, രണ്ട് ആട്ടിൻ കിടാങ്ങളെയും അപഹരിച്ചു. അപഹരിച്ചുകൊണ്ട് ആകാശമാർഗ്ഗേണ പോകവേ രണ്ട് ആട്ടിൻകുട്ടികളും ഉറക്കെ കരഞ്ഞു.

**19. ഉർവശീ തദുപാകർണ്യ ക്രന്ദിതം സുതയോരിവ**
**കുപിതോവാച രാജാനം സമയോƒയം കൃതോ മയാ**

പുത്രന്മാരുടേതുപോലുള്ള ആ കരച്ചിൽ കേട്ട് ഉർവശി കോപിച്ച് രാജാവിനോടു പറഞ്ഞു: ഞാൻ പ്രതിജ്ഞ ചെയ്തിരുന്നു. അതിപ്പോൾ അങ്ങു ലംഘിച്ചിരിക്കുകയാണ്.

**20. നഷ്ടാഹം തവ വിശ്വാസാദ്ധൃതൗ ചോരൈർമ്മമോരണൗ**
**രാജൻ പുത്രസമാവേതൗ ത്വം കിം ശേഷേ സ്ത്രിയാസമഃ**

അങ്ങയെ വിശ്വസിച്ചതുകൊണ്ടു ഞാൻ നശിച്ചു. എന്റെ രണ്ട് ആട്ടിൻകുട്ടികളെയും കള്ളൻമാർ അപഹരിച്ചു കൊണ്ടു പോയല്ലോ. രാജാവേ, അവർ ഇരുവരും എനിക്കു പുത്രതുല്യരാണ്. എന്നിട്ടും പെണ്ണിനെപ്പോലെ കിടക്കുന്നല്ലോ!

**21. ഹതാസ്മ്യഹം കുനാഥേന ന പുംസാ വീരമാനിനാ**
**ഉരണൗ മേ ഗതൗ ചാദ്യ സദാ പ്രാണപ്രിയൗ മമ.**

വീരനാണെന്ന് വീമ്പിളക്കുന്ന, ആണത്തമില്ലാത്ത, നാണംകെട്ട ഭർത്താവു മൂലം ഞാൻ നശിച്ചു. ജീവനെപ്പോലെ ഞാൻ സദാ ഇഷ്ടപ്പെട്ടിരുന്ന എന്റെ രണ്ട് ആട്ടിൻകുട്ടികളും എനിക്ക് ഇപ്പോൾ നഷ്ടപ്പെട്ടല്ലോ!

**22. ഏവം വിലപ്യമാനാം താം ദൃഷ്ട്വാ രാജാ വിമോഹിതഃ**
**നഗ്ന ഏവ യയൗ തൂർണ്ണം പൃഷ്ഠതഃ പൃഥിവീപതിഃ**

ഇങ്ങനെ വിലപിക്കുന്ന അവളെ കണ്ടിട്ട് കാമമോഹിതനായ രാജാവ് വളരെവേഗം ആട്ടിൻകുട്ടികളുടെ പിന്നാലെ നഗ്നനായി പാഞ്ഞു.

**23. വിദ്യുത്പ്രകാശിതാ തത്ര ഗന്ധർവൈർനൃപവേശ്മനി**
**നഗ്നഭൂതസ്തയാ ദൃഷ്ടോ ഭൂപതിർഗന്തുകാമയാ**

ഗന്ധർവന്മാർ അപ്പോൾ രാജകൊട്ടാരത്തെ വിദ്യുത്പ്രഭകൊണ്ടു പ്രകാശമാനമാക്കി. അവിടെ നിന്നുപോകാൻ ഒരുമ്പെട്ട ഉർവശി രാജാവിനെ നഗ്നനായി കണ്ടു.

**24. ത്യക്തോരണൗ ഗതാഃ സർവേ ഗന്ധർവാഃ പഥി പാർത്ഥിവഃ**
**നഗ്നോ ജഗ്രാഹ തൗ ശ്രാന്തോ ജഗാമ സ്വഗൃഹം പ്രതി**

ആട്ടിൻകുട്ടികളെ വഴിയിൽ കളഞ്ഞിട്ട് ഗന്ധർവന്മാരെല്ലാം പോയി. നഗ്നനായ രാജാവ് ആട്ടിൻകുട്ടികളെയും കൊണ്ട് അവശനായി സ്വഗൃഹത്തിലേക്കുംപോയി.

25. **തദോർവശീം ഗതാം ദൃഷ്ട്വാ വിലലാപാതിദുഃഖിതഃ**
**നഗ്നം വീക്ഷ്യപതിം നാരീ ഗതാ സാ വരവർണ്ണിനീ**

അപ്പോൾ, ഉർവശി അവിടം വെടിഞ്ഞതായികണ്ട രാജാവ് അത്യന്തം ദുഃഖിതനായി വിലപിച്ചു. സുന്ദരാംഗിയായ ആ സ്ത്രീ, നഗ്നനായ തന്റെ ഭർത്താവിനെ കണ്ടിട്ട് അവിടെനിന്ന് പോയിക്കഴിഞ്ഞു.

26. **ക്രന്ദൻ സ ദേശദേശേഷു ബഭ്രാമ നൃപതിഃ സ്വയം**
**തച്ചിത്തോ വിഹ്വലഃ ശോചൻ വിവശഃ കാമമോഹിതഃ**

ഉർവശിയെ മാത്രം ഓർത്തു ദുഃഖിച്ച്, ഓരോന്നുപുലമ്പി, തളർന്ന് കാമമോഹിതനായി കരഞ്ഞുകൊണ്ട് ആ രാജാവ് ദേശം തോറും അലഞ്ഞു നടന്നു.

27. **ഭ്രമൻ വൈ സകലാം പൃഥ്വീം കുരുക്ഷേത്രേ ദദർശ താം**
**ദൃഷ്ട്വാ സംഹൃഷ്ടവദനഃ പ്രാഹ സൂക്തം നൃപോത്തമഃ**

ഭൂമിമുഴുവൻ അലഞ്ഞുനടക്കെ കുരുക്ഷേത്രത്തിൽ വച്ച് രാജാവ് അവളെ കണ്ടു. കണ്ടിട്ട് പ്രസന്നവദനായ അദ്ദേഹം അവളോടു നല്ല വാക്കു പറഞ്ഞു.

28. **അയേ ജായേ തിഷ്ഠ തിഷ്ഠ ഘോരേ ന ത്യക്തുമർഹസി**
**മാം ത്വം ത്വന്മനസം കാന്തം വശഗം ചാപ്യനാഗസം**

ഹേ പത്നീ, കഠിനചിത്തേ, നില്ല് നില്ല്. നിന്നെത്തന്നെ ഓർത്തുകൊണ്ടിരിക്കുന്ന, നിനക്കുവിധേയനായ, തെറ്റൊന്നും ചെയ്യാത്ത, പ്രിയപ്പെട്ട എന്നെ നീ ഉപേക്ഷിക്കരുതേ.

29. **സ ദേഹോƒയം പതത്യത്ര ദേവി ദൂരം ഹൃതസ്ത്വയാ**
**ഖാദന്ത്യേനം വൃകാഃ കാകാസ്ത്വയാ ത്യക്തം വരോരു യത്**

ഹേ ദേവി, നിന്നെത്തേടി ദീർഘദൂരം വന്ന എന്റെ ഈ ശരീരം ഇവിടെ വീഴും. ഹേ സുന്ദരീ, നീ ഉപേക്ഷിച്ച ഈ ദേഹം ചെന്നായ്ക്കളും കാക്കകളും കൊത്തിതിന്നും.

30. **ഏവം വിലപമാനം തം രാജാനം പ്രാഹ ചോർവ്വശീ**
**ദുഃഖിതം കൃപണം ശാന്തം കാമാർത്തം വിവശം ഭൃശം**

ഇങ്ങനെ വിലപിക്കുന്നവനും ദുഃഖിതനും നിസ്സഹായനും ക്ഷീണിതനും കാമാർത്തനും നന്നേ തളർന്നവനുമായ രാജാവിനോട് ഉർവശി പറഞ്ഞു.

## ഉവർശ്യുവാച

31. **മൂർഖോƒസി നൃപശാർദൂല ജ്ഞാനം കുത്ര ഗതം തവ**
**ക്വാപി സഖ്യം ന ച സ്ത്രീണാം വൃകാണാമിവ പാർത്ഥിവ**

ഹേ രാജശ്രേഷ്ഠ, അങ്ങ് മൂർഖനാണ്. അങ്ങയുടെ ജ്ഞാനം എവിടെപ്പോയി? രാജാവേ, ചെന്നായ്ക്കളോടെന്നപോലെ സ്ത്രീകളോടും ഒരിക്കലും സഖ്യം പാടില്ല.

32. **ന വിശ്വാസോ ഹി കർത്തവ്യഃ സ്ത്രീഷുചൗരേഷു പാർത്ഥിവൈഃ**
**ഗൃഹം ഗച്ഛ സുഖം ഭുംക്ഷ്വ മാ വിഷാദേ മനഃ കൃഥാഃ**

രാജാക്കന്മാർ സ്ത്രീകളിലും ചോരന്മാരിലും വിശ്വാസം അർപ്പിക്കരുത്. വീട്ടിലേക്കു പോകൂ; സുഖമായി ഭക്ഷണം കഴിക്കൂ; മനസ്സിനെ വിഷാദിപ്പിക്കാതിരിക്കൂ.

33. **ഇത്യേവം ബോധിതോ രാജാ ന വിവേദാതിമോഹിതഃ**
**ദുഃഖം ച പരമം പ്രാപ്തഃ സ്വൈരിണീസ്നേഹയന്ത്രിതഃ**

ഇങ്ങനെ ബോധിപ്പിച്ചിട്ടും മോഹാധീനയായ രാജാവിന് തീരെ ബോധ്യമായില്ല. ആ സ്വൈരിണിയുടെ സ്നേഹത്തിൽ ഭ്രമിച്ച അദ്ദേഹത്തിന്റെ ദുഃഖം അതിന്റെ പാരമ്യത്തിലെത്തി.

**സൂത ഉവാച**

**34. ഇതിസർവം സമാഖ്യാതം ഉർവശീചരിതം മഹത്
വേദേ വിസ്താരിതം ചൈതത് സംക്ഷേപാത് കഥിതം മയാ.**

ഇങ്ങനെ മഹത്തായ ഉർവശീചരിതം ഞാൻ പറഞ്ഞുകഴിഞ്ഞു. വേദത്തിൽ വിസ്തരിച്ചിരിക്കുന്ന ഇത് ഞാൻ ചുരുക്കിപ്പറയുകയാണു ചെയ്തത്.

ഇതി ശ്രീദേവിഭാഗവതേ പ്രഥമസ്കന്ധേ
ത്രയോദശോ*f*ദ്ധ്യായഃ

## അഥ ചതുർദശോ*f*ദ്ധ്യായഃ

**സൂത ഉവാച**

**1. ദൃഷ്ട്വാ താമസിതാപാംഗീം വ്യാസശ്ചിന്താപരോ*f*ഭവത്
കിം കരോമി ന മേ യോഗ്യാ ദേവകന്യേയമപ്സരാഃ**

ആ സുന്ദരിയായ ഘൃതാചിയെ കണ്ടിട്ട് വ്യാസൻ ചിന്താപരനായിത്തീർന്നു. ഞാൻ എന്തു ചെയ്യട്ടെ! ദേവകന്യയായ ഈ അപ്സരസ് എനിക്ക് അനുരൂപയല്ലല്ലോ.

**2. ഏവം ചിന്തയമാനം തു ദൃഷ്ട്വാ വ്യാസം തദാപ്സരാഃ
ഭയഭീതാ ഹി സംജാതാ ശാപം മാം വിസൃജേദയം.**

ഇങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കുന്ന വ്യാസനെ കണ്ടിട്ട് ആ അപ്സരസ്സ് ഇദ്ദേഹം ശപിക്കുമല്ലോ എന്ന ഭയം ബാധിച്ചവളായിത്തീർന്നു.

**3. സാ കൃത്വാഥ ശുകീരൂപം നിർഗതാ ഭയവിഹ്വലാ
കൃഷ്ണസ്തു വിസ്മയം പ്രാപ്തോ വിഹംഗീം താം വിലോകയൻ**

അവൾ ഒരു പെൺതത്തയുടെ രൂപം കൈക്കൊണ്ട് ഭയപ്പെട്ടു പറന്നുപോയി. ആ പെൺപക്ഷിയെ നോക്കിക്കണ്ട വ്യാസൻ അധികം വിസ്മയാധീനനായി.

**4. കാമസ്തു ദേഹേ വ്യാസസ്യ ദർശനാദേവ സംഗതഃ
മനോ*f*തി വിസ്മിതം ജാതം സർവഗാത്രേഷു വിസ്മിതഃ**

ആ കാഴ്ചകാൺകെ വ്യാസശരീരത്തിൽ കാമൻ കടന്നുകൂടി. മനസ്സ് അത്യധികം ക്ഷോഭിച്ചു. ശരീരം മുഴുവൻ രോമാഞ്ചമുണ്ടായി.

**5. സ തു ധൈര്യേണ മഹതാ നിഗൃഹ്ണൻ മാനസം മുനിഃ
ന ശശാക നിയന്തും ച സ വ്യാസഃ പ്രസൃതം മനഃ**

വലിയ ധൈര്യത്തോടെ മനസ്സിനെ അടക്കാൻ ആ മുനി ശ്രമിച്ചെങ്കിലും പിടിവിട്ടു പോയ അതിനെ അടക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

**6. ബഹുശോ ഗൃഹ്യമാണം ച ഘൃതച്യാ മോഹിതം മനഃ
ഭാവിത്വാനൈവ വിധൃതം വ്യാസസ്യാമിതതേജസഃ**

ഘൃതാചിയാൽ മോഹിപ്പിക്കപ്പെട്ട മനസ്സിനെ പലപ്രാവശ്യം അടക്കാൻ ശ്രമിച്ചെങ്കിലും അവശ്യം ഭാവിയായതുകൊണ്ട്, അമിതതേജസാണെങ്കിലും അദ്ദേഹം അതിനു ശക്തനായില്ല.

7. **മഥനം കുർവതസ്തസ്യ മുനേരഗ്നിചികീർഷയാ
അരണ്യാമേവ സഹസാ തസ്യ ശുക്രമഥാപതത്**

അഗ്നി ഉണ്ടാകണമെന്ന ആഗ്രഹത്തോടെ കടഞ്ഞുകൊണ്ടിരുന്ന മുനിയുടെ രേതസ്സ് പെട്ടെന്ന് ആ അരണിയിൽത്തന്നെ നിപതിച്ചു.

8. **സോഽവിചിന്ത്യ തഥാ പാതം മമന്ഥാരണിമേവ ച
തസ്മാച്ഛുകഃ സമുദ്ഭൂതോ വ്യാസാകൃതിമനോഹരഃ**

അരണിയിൽ രേതസ്സു വീണതു മനസ്സിലാക്കാതെ അദ്ദേഹം അതു കടഞ്ഞുകൊണ്ടിരുന്നു. അതിൽ നിന്ന് വ്യാസനെപ്പോലെ രൂപസൗന്ദര്യമുള്ള ശുകൻ ജനിച്ചു.

9. **വിസ്മയം ജനയൻ ബാലഃ സംജാതസ്തദരണ്യജഃ
യഥാധ്വരേ സമിദ്ധോഽഗ്നിർഭാതി ഹവ്യേന ദീപ്തിമാൻ**

ഹവിസ്സ് ഹോമിക്കുമ്പോൾ യാഗാഗ്നി എങ്ങനെ ആളിക്കത്തി ശോഭിക്കുമോ അതുപോലെ വിസ്മയം ജനിപ്പിച്ചുകൊണ്ട് ബാലൻ അരണിയിൽ നിന്നു സംജാതനായി.

10. **വ്യാസസ്തു സുതമാലോക്യ വിസ്മയം പരമം ഗതഃ
കിമേതദിതി സഞ്ചിന്ത്യ വരദാനാച്ഛിവസ്യ വൈ**

വ്യാസനും ആ പുത്രനെ കണ്ട് വളരെ അദ്ഭുതപ്പെട്ടു. ഇത് എങ്ങനെ സംഭവിച്ചു? ശിവന്റെ വരദാനഫലമാണെന്ന്, ആലോചിച്ചപ്പോൾ മനസ്സിലായി.

11. **തേജോരൂപീ ശുകോ ജാതോഽപ്യരണീഗർഭസംഭവഃ
ദ്വിതീയോഗ്നിരിവാത്യർത്ഥം ദീപ്യമാനഃ സ്വതേജസാ**

അരണീഗർഭത്തിൽനിന്നാണ് ജനിച്ചതെങ്കിലും ശുകൻ, രണ്ടാമതൊരാഗ്നിയെപ്പോലെ സ്വതേജസ്സുകൊണ്ട് അത്യധികം ജ്വലിക്കുന്ന തേജസ്വരൂപിയായിരുന്നു.

12. **വിലോകയാമാസ തദാ വ്യാസസ്തു മുദിതം സുതം
ദിവ്യേന തേജസാ യുക്തം ഗാർഹപത്യമിവാപരം**

രണ്ടാമതൊരു ഗാർഹപത്യാഗ്നിപോലെ ദിവ്യതേജസ്സോടുകൂടിയ, പ്രസന്നനായ പുത്രനെ വ്യാസനും നോക്കിക്കണ്ടു. ഗൃഹസ്ഥനായ ബ്രാഹ്മണൻ അന്ത്യകാലം വരെ സംരക്ഷിക്കേണ്ട അഗ്നിയാണ് ഗാർഹപത്യാഗ്നി.

13. **ഗംഗാന്തഃ സ്നാപയാമാസ സമാഗത്യ ഗിരേസ്തദാ
പുഷ്പവൃഷ്ടിസ്തു ഖാജ്ജാതാ ശിശോരുപരി താപസ**

വ്യാസൻ ആ ശിശുവിനെ ഗംഗയിൽ കുളിപ്പിച്ചു. എന്നിട്ട് പർവ്വതത്തിലേക്കുകയറാൻ തുടങ്ങിയപ്പോൾ, ഹേതാപസ, ശിശുവിന്റെ മേൽ ആകാശത്തുനിന്ന് പുഷ്പവൃഷ്ടിയുണ്ടായി.

14. **ജാതകർമ്മാദികം ചക്രേ വ്യാസസ്തസ്യ മഹാത്മനഃ
ദേവദുന്ദുഭയോ നേദുർനനൃതുശ്ചാപ്സരോഗണാഃ**

വ്യാസൻ, ആ മഹാത്മാവിന് ജാതകർമ്മാദികൾ (ജനിക്കുമ്പോൾ ചെയ്യേണ്ട സംസ്കാരകർമ്മങ്ങൾ) ചെയ്തു. ദേവന്മാർ അപ്പോൾ പെരുമ്പറ മുഴക്കി. അപ്സരസംഘങ്ങൾ നൃത്തമാടി.

15. **ജഗുർഗന്ധർവപതയോ മുദിതാസ്തേ ദിദൃക്ഷവഃ
വിശ്വാവസുർനാരദശ്ച തുംബുരുഃ ശുകസംഭവേ**

ഗന്ധർവമുഖ്യന്മാർ പാടി. വിശ്വാവസുവും നാരദനും തുംബുരുവും ശുക ജനനത്തിൽ സന്തോഷിച്ചു. അവർ ശിശുവിനെ കാണാൻ ആഗ്രഹിച്ചു.

16. **തുഷ്ടുവുർമുദിതാസ്സർവേ ദേവാ വിദ്യധരാസ്തഥാ**
**ദൃഷ്ട്വാ വ്യാസസുതം ദിവ്യമരണീഗർഭസംഭവം**

അരണീഗർഭത്തിൽ നിന്നു ജനിച്ച ദിവ്യനായ ശുകനെ കണ്ടിട്ട് ദേവന്മാരെല്ലാം സന്തോഷിച്ച് സ്തുതിച്ചു. അതുപോലെ വിദ്യാധരന്മാരും.

17. **അന്തരീക്ഷാത്പപാതോർവ്യാം ദണ്ഡഃ കൃഷ്ണാജിനം ശുഭം**
**കമണ്ഡലുസ്തഥാ ദിവ്യഃ ശുകസ്യാർത്ഥേ ദ്വിജോത്തമ**

ഹേ ബ്രാഹ്മണ ശ്രേഷ്ഠ, ദണ്ഡും കൃഷ്ണമൃഗത്തിന്റെ ഉത്തമമായ തോലും ദിവ്യമായ കമണ്ഡലുവും അന്തരീക്ഷത്തിൽനിന്ന് ശുകനുവേണ്ടി ഭൂമിയിൽ നിപതിച്ചു.

18. **സദ്യഃ സ വവൃധേ ബാലോ ജാതമാത്രോ ऽ തിദീപ്തിമാൻ**
**തസ്യോപനയനം ചക്രേ വ്യാസോ വിദ്യാവിധാനവിത്**

അതിതേജസ്വിയായ ആ ബാലൻ ജനിച്ച മാത്രയിൽത്തന്നെ പെട്ടെന്ന് വളർന്നു വലുതായി. വിദ്യാദാനക്രമത്തെപ്പറ്റി അറിയാവുന്ന വ്യാസൻ അവന്റെ ഉപനയനകർമ്മം നടത്തി.

19. **ഉത്പന്നമാത്രം തം വേദഃ സരഹസ്യാഃ സസംഗ്രഹാഃ**
**ഉപതസ്ഥുർമഹാത്മാനം യഥാസ്യ പിതരം തഥാ**

ജനിച്ച ഉടൻ തന്നെ രഹസ്യങ്ങളും സാരഭൂതങ്ങളുമായ വേദങ്ങൾ മഹാത്മാവായ അദ്ദേഹത്തെ, അദ്ദേഹത്തിന്റെ പിതാവിനെ എങ്ങനെ പ്രാപിച്ചിരുന്നുവോ അതുപോലെ പ്രാപിച്ചു.

20. **യതോ ദൃഷ്ടം ശുകീരൂപം ഘൃതാച്യാഃ സംഭവേ തദാ**
**ശുകേതി നാമ പുത്രസ്യ ചകാര മുനിസത്തമഃ**

ഘൃതാചിയുടെ ശുകീരൂപം കണ്ടതാണല്ലോ പുത്രോത്പത്തിക്കു കാരണം അതുകൊണ്ട് വ്യാസമുനി ആ പുത്രനു ശുകനെന്നു പേരു നൽകി.

21. **ബൃഹസ്പതിമുപാദ്ധ്യായം കൃത്വാ വ്യാസസുതസ്തദാ**
**വ്രതാനി ബ്രഹ്മചര്യസ്യ ചകാര വിധിപൂർവ്വകം**

ബൃഹസ്പതിയെ ആചാര്യനാക്കികൊണ്ട് വ്യാസപുത്രനായ ശുകൻബ്രഹ്മചര്യവ്രതങ്ങൾ വിധിയനുസരിച്ച് അനുഷ്ഠിച്ചു.

22. **സോ ऽ ധീത്യ നിഖിലാൻ വേദാൻ സരഹസ്യാൻ സസംഗ്രഹാൻ**
**ധർമ്മശാസ്ത്രാണി സർവാണി കൃത്വാ ഗുരുകുലേ ശുകഃ**

സരഹസ്യങ്ങളും സാരഭൂതങ്ങളുമായ എല്ലാവേദങ്ങളും എല്ലാ ധർമ്മ ശാസ്ത്രങ്ങളും ഗുരുകുലത്തിൽ താമസിച്ചു പഠിച്ചിട്ട്

23. **ഗുരവേ ദക്ഷിണാം ദത്വാ സമാവൃത്തോ മുനിസ്തദാ**
**ആജഗാമ പിതുഃപാർശ്വം കൃഷ്ണദ്വൈപായനസ്യ ച**

ഗുരുവിനു ദക്ഷിണ നൽകി സമാവർത്തനകർമ്മം പൂർത്തിയാക്കിയ ശുകൻ അച്ഛനായ കൃഷ്ണദ്വൈപായനന്റെ അടുത്ത് എത്തുകയും ചെയ്തു.

24. **ദൃഷ്ട്വാ വ്യാസഃ ശുകം പ്രാപ്തം പ്രേമ്ണോത്ഥായ സസംഭ്രമം**
**ആലിലിംഗ മുഹുർഘ്രാണം മൂർധ്നി തസ്യ ചകാര ഹ**

ശുകൻ വന്നതുകണ്ട് വ്യാസമഹർഷി സംഭ്രമിച്ചെഴുന്നേറ്റ്ചെന്ന് പ്രേമപൂർവ്വം ആലിംഗനം ചെയ്തു. വീണ്ടും വീണ്ടും മൂർധാവിൽ ചുംബിച്ചു.

**25. പപ്രച്ഛ കുശലം വ്യാസസ്തസ്ഥൗ ചാദ്ധ്യയനം ശുചിഃ
ആശ്വാസ്യ സ്ഥാപയാമാസ ശുകം തത്രാശ്രമേ ശുഭേ.**

കുശലം ചോദിച്ചു. അധ്യയനത്തെപ്പറ്റിയും ചോദിച്ചു ആശ്വസിപ്പിച്ചിട്ട് തന്റെ ശുഭമായ ആശ്രമത്തിൽ ശുകനെ പാർപ്പിച്ചു.

**26. ദാരകർമ്മ തതോ വ്യാസഃ ശുകസ്യ പര്യചിന്തയത്
കന്യാം മുനിസുതാം കാന്താം അപൃച്ഛദതിവേഗവാൻ**

തന്റെ പുത്രന് ഒരു ഭാര്യ വേണമല്ലോ എന്ന് വ്യാസൻ ആലോചിച്ചു. സൗന്ദര്യമുള്ള ഒരു മുനികന്യകയെക്കുറിച്ച് അതിവേഗം അന്വേഷണവും ആരംഭിച്ചു.

**27. ശുകം പ്രാഹ സുതം വ്യാസോ വേദോ$ƒ$ധീതസ്ത്വയാനഘ
ധർമ്മശാസ്ത്രാണി സർവാണി കുരു ഭാര്യാം മഹാമതേ**

അങ്ങനെയിരിക്കെ, വ്യാസൻ, പുത്രനായ ശുകനോടു പറഞ്ഞു;'' പാപമില്ലാത്തവനേ, നീ വേദം പഠിച്ചു; ധർമ്മശാസ്ത്രങ്ങളെല്ലാം പഠിച്ചു. ബുദ്ധിമാനായവനേ, ഇനി നീ വിവാഹം കഴിക്കണം.''

**28. ഗാർഹസ്ഥ്യം ച സമാസാദ്യ യജ ദേവാൻ പിതൄനഥ
ഋണാന്മോചയ മാം പുത്ര പ്രാപ്യ ദാരാൻ മനോരമാൻ**

ഗാർഹസ്ഥ്യം നന്നായി അനുഷ്ഠിച്ചുകൊണ്ട് ദേവന്മാരെയും പിതൃക്കളെയും പൂജിക്കുക, മനസ്സിന് ഇണങ്ങിയ ധർമ്മദാരങ്ങളെനേടിയിട്ട്, മകനേ, എന്നെ ഋണത്തിൽ നിന്ന് മോചിപ്പിക്കുക.

**29. അപുത്രസ്യ ഗതിർനാസ്തി സ്വർഗ്ഗോനൈവ ച നൈവ ച
തസ്മാത് പുത്ര, മഹാഭാഗ, കുരുഷ്വാദ്യ ഗൃഹാശ്രമം.**

പുത്രനില്ലാത്തവന് ഗതിയില്ല; സ്വർഗ്ഗം ഇല്ലേ ഇല്ല; അതുകൊണ്ട് മഹാഭാഗ്യവാനായ മകനേ, നീ ഗൃഹസ്ഥാശ്രമം സ്വീകരിക്കൂ.

**30. കൃത്വാ ഗൃഹാശ്രമം പുത്ര, സുഖിനം കുരു മാം ശുക,
ആശാമേ മഹതീ പുത്ര പൂരയസ്വ മഹാമതേ.**

മകനേ,ശുക, നീ ഗൃഹസ്ഥനായിട്ട് എനിക്കും സുഖം നൽകുക; എന്റെ ഈ വലിയമോഹം നീ പൂർത്തീകരിക്കണേ

**31. തപസ്തപ്ത്വാ മഹാഘോരം പ്രാപ്തോസി ത്വമയോനിജഃ
ദേവരൂപീ മഹാപ്രാജ്ഞ പാഹിമാം പിതരം ശുക**

അതികഠിനമായ തപസ്സു ചെയ്തതിന്റെ ഫലമായിട്ടാണ് അയോനിജനായ നിന്നെ ലഭിച്ചത്. ദേവതുല്യനും മഹാബുദ്ധിമാനുമായ ശുക, പിതാവായ എന്നെ രക്ഷിച്ചാലും.

## സൂത ഉവാച

**32. ഇതിവാദിനമഭ്യാശേ പ്രാപ്തഃ പ്രാഹ ശുകസ്തദാ
വിരക്തഃ സ്രോ$ƒ$തിരക്തം തം സാക്ഷാത്പിതരമാത്മനഃ**

ഇങ്ങനെ പറയുന്ന, അത്യാസക്തനായ തന്റെ സാക്ഷാൽ പിതാവിന്റെ അടുക്കൽ ചെന്ന് വിരക്തനായ ശുകൻ അപ്പോൾ പറഞ്ഞു.

## ശുകഉവാച

**33. കിം ത്വം വദസി ധർമ്മജ്ഞ, വേദവ്യാസ മഹാമതേ
തത്ത്വേന ശാധി ശിഷ്യം മാം ത്വദാജ്ഞാം കരവാണ്യലം**

ധർമ്മജ്ഞനും മഹാമതിയുമായ വേദവ്യാസ, അവിടുന്ന് എന്താണീ പറയുന്നത്? ശിഷ്യനായ എനിക്ക് തത്ത്വമാർഗ്ഗം ഉപദേശിച്ചാലും. അവിടുത്തെ കല്പന ഞാൻ അനുസരിച്ച്കൊള്ളാം.

**വ്യാസഉവാച**

**34. ത്വദർത്ഥേ യജ്ഞതപസ്തപ്തം മയാ പുത്ര ശതം സമാഃ**
**പ്രാപ്തസ്ത്വം ചാതിദുഃഖേന ശിവസ്യാരാധനേന ച**

മകനേ, നിന്നെ ലഭിക്കാൻ വേണ്ടി ഞാൻ നൂറുസംവത്സരം കഠിനതപസ്സനുഷ്ഠിച്ചു. അത്യന്തം ക്ലേശിച്ച് ശിവാരാധാന നടത്തി. അങ്ങനെയാണു നിന്നെ ലഭിച്ചത്.

**35. ദദാമി തവ വിത്തം തു പ്രാർത്ഥയിത്വാഥ ഭൂപതിം**
**സുഖം ഭുംക്ഷ്വ മഹാപ്രാജ്ഞ പ്രാപ്യയൗവനമുത്തമം**

രാജാവിനോട് അപേക്ഷിച്ച് വേണ്ടത്രധനം നേടി ഞാൻ നിനക്കു നൽകാം. മഹാബുദ്ധേ, ഉത്തമമായ ഈ യൗവനത്തിലെ സുഖങ്ങൾ അനുഭവിക്കു.

**ശുകഉവാച**

**36. കിം സുഖം മാനുഷേ ലോകേ ബ്രൂഹി താത നിരാമയം**
**ദുഃഖവിദ്ധം സുഖം പ്രാജ്ഞാ ന വദന്തി സുഖം കില**

അച്ഛാ, മനുഷ്യലോകത്ത് ദുഃഖം കൂടാത്തസുഖം എന്താണുള്ളത്? എന്ന് എന്നോടു പറയൂ. ഏതു സുഖവും ദുഃഖത്തോടുകൂടിയതാണ്. അത് സുഖമാണെന്ന് വിദ്വാൻമാർ പറയുകയില്ല.

**37. സ്ത്രിയം കൃത്വാ മഹാഭാഗ ഭവാമി തദ്വശാനുഗഃ**
**സുഖം കിം പരതന്ത്രസ്യ സ്ത്രീജിതസ്യ വിശേഷതഃ**

വിവാഹം കഴിച്ചാൽ, ഹേ മഹാഭാഗ, ഞാൻ അവൾക്കു വശഗനായിത്തീരും. പരതന്ത്രനായ ഒരുവനു സുഖമുണ്ടോ? പ്രത്യേകിച്ചും സ്ത്രിജിതന്ന്?

**38. കദാചിദപി മുച്യേത ലോഹകാഷ്ഠാദിയന്ത്രിതഃ**
**പുത്രദാരൈർന്നിബദ്ധസ്തു ന വിമുച്യേത കർഹിചിത്**

ലോഹം കൊണ്ടോ തടികൊണ്ടോ ഉള്ള ബന്ധനത്തിൽപെട്ടവൻ എന്നെങ്കിലും ഒരിക്കൽ മുക്തനായെന്നുവരാം. എന്നാൽ പുത്രൻ, ഭാര്യ എന്നിവരാൽ ബദ്ധനായവൻ ഒരിക്കലും അതിൽനിന്നു മോചിക്കപ്പെടുകയില്ല.

**39. വിണ്മൂത്രസംഭവോ ദേഹോ നാരീണാം തന്മയസ്തഥാ**
**കഃ പ്രീതിം തത്ര വിപേന്ദ്ര വിബുധഃ കർത്തുമിച്ഛതി**

മലമൂത്രാദികൾകൊണ്ടു മലിനമാണു ദേഹം. സ്ത്രീശരീരവും അത്തരം മാലിന്യത്തോടുകൂടിയതാണ്. ഹേ, ബ്രാഹ്മണോത്തമ, ജ്ഞാനിയായ ഏതൊരുവനാണ് അതിൽ പ്രതിപത്തി ഉണ്ടാവുക?

**40. അയോനിജോ/ഹം വിപ്രർഷേ യോനൗ മേ കീദൃശീ മതിഃ**
**ന വാഞ്ഛാമ്യഹമഗ്രേ/പി യോനാവേവ സമുദ്ഭവം**

ഹേ വിപ്രർഷേ, ഞാൻ അയോനിജനാണല്ലോ. (സ്ത്രീ പെറ്റുണ്ടാവാത്തവൻ) ആ എനിക്ക് എങ്ങനെ യോനിയിൽ താത്പര്യമുണ്ടാവും? ഇനി ഞാൻ യോനിയിൽ ജനിക്കാൻ തന്നെ ആഗ്രഹിക്കുന്നുമില്ല.

**41. വിട്സുഖം കിമു വാഞ്ഛാമി ത്യക്ത്വാത്മസുഖമദ്ഭുതം**
**ആത്മാരാമശ്ച ഭൂയോ/പി ന ഭവത്യതിലോലുപഃ**

അദ്ഭുതാവഹമായ ആത്മസുഖത്തെവെടിഞ്ഞ് മലിനമായ ഭൗതികസുഖത്തെ ഞാൻ ആഗ്രഹിക്കുമോ? ആത്മാരാമനായിത്തീർന്ന ഒരുവനും വീണ്ടും ഭൗതിക സുഖത്തിൽ തത്പരനായിത്തീരുകയില്ല.

**42. പ്രഥമം പഠിതാ വേദാ മയാ വിസ്താരിതാശ്ച തേ**
**ഹിംസാമയാസ്തേ പഠിതാഃ കർമ്മമാർഗ്ഗപ്രവർത്തകാഃ**

അങ്ങ് വിവരിച്ചുപറഞ്ഞ വേദങ്ങൾ ഞാൻ ആദ്യം പഠിച്ചു. കർമ്മമാർഗ്ഗത്തെ വിവരിക്കുന്ന അവയെല്ലാം ഹിംസാമയങ്ങളാണ്.

**43. ബൃഹസ്പതിർഗുരുഃ പ്രാപ്തഃ സോഽപി മഗ്നോ ഗൃഹാർണ്ണവേ**
**അവിദ്യാഗ്രസ്തഹൃദയഃ കഥം താരയിതും ക്ഷമഃ**

എന്റെ ഗുരുവായിത്തീർന്നത് ബൃഹസ്പതിയാണ്. അദ്ദേഹവും വിഷയസമുദ്രത്തിൽ മുഴുകിയവനാണ്, അവിദ്യമൂടിയഹൃദയമുള്ളവന് എങ്ങനെ ഒരുവനെ മുക്തിയിലേക്കു നയിക്കാൻ കഴിയും?

**44. രോഗഗ്രസ്തോ യഥാ വൈദ്യഃ പരരോഗചികിത്സകഃ**
**തഥാ ഗുരുർമുമുക്ഷോർമേ ഗൃഹസ്ഥോഽയം വിഡംബനാ**

അന്യരുടെ രോഗം ചികിത്സിക്കുന്ന രോഗിയായ വൈദ്യനെന്നതുപോലെ പരിഹാസ്യനാണ് മോക്ഷേച്ഛുവായ എനിക്ക് ഗൃഹസ്ഥനായ ഈ ഗുരുവും.

**45. കൃത്വാ പ്രണാമം ഗുരവേ ത്വത്സമീപാമുപാഗതഃ**
**ത്രാഹി മാം തത്ത്വബോധേന ഭീതം സംസാരസർപ്പതഃ**

ഗുരുവിനെ പ്രണമിച്ചിട്ട് ഞാൻ അങ്ങയുടെ സമീപത്ത് എത്തിയിരിക്കുകയാണ്. സംസാരമാകുന്ന സർപ്പത്തെ ഭയപ്പെടുന്ന എന്നെ ആത്മതത്ത്വം ഉപദേശിച്ച് രക്ഷിച്ചാലും.

**46. സംസാരേഽസ്മിൻ മഹാഘോരേ ഭ്രമണം നഭചക്രവത്**
**നച വിശ്രമണം ക്വാപി സൂര്യസ്യേവ ദിവാനിശി**

നഭചക്രംപോലെ, അതിഘോരമായ ഈ സംസാരത്തിൽ കിടന്നു കറങ്ങുന്ന ഒരുവന് സൂര്യന് എന്നപോലെ രാപകൽ വിശ്രമമെവിടെ?

**47. കിംസുഖം താത സംസാരേ നിധനത്വവിചാരണാത്**
**മൂഢാനാം സുഖബുദ്ധിസ്തു വിട്സു കീടസുഖം യഥാ**

മരണത്തെപ്പറ്റി ചിന്തിച്ചാൽ സംസാരത്തിൽ എന്താണൊരുസുഖം? മലത്തിലെ കൃമികൾ അതിൽ സുഖം കണ്ടെത്തുന്നതുപോലെയാണ് മൂഢന്മാരുടെ സുഖചിന്തയും.

**48. അധീത്യ വേദശാസ്ത്രാണി സംസാരേ രാഗിണശ്ച യേ**
**തേഭ്യഃ പരോ ന മൂർഖോഽസ്തി സധർമ്മാ ശ്വാശ്വസൂകരൈഃ**

വേദശാസ്ത്രാദികൾ പഠിച്ചിട്ടും വിഷയസുഖത്തിൽ ആസക്തനായിരിക്കുന്നവനെക്കാൾ വലിയ ഒരു മൂർഖനില്ല. അവൻ നായ്, കുതിര, പന്നി എന്നീ മൃഗങ്ങൾക്കു തുല്യനാണ്.

**49. മാനുഷ്യം ദുർലഭം പ്രാപ്യ വേദശാസ്ത്രാണ്യധീത്യ ച**
**ബദ്ധ്യതേ യദി സംസാരേ കോ വിമുച്യേത മാനവ**

ദുർല്ലഭമായ മനുഷ്യജന്മം നേടി വേദശാസ്ത്രാദികൾ അഭ്യസിച്ചിട്ടും വിഷയസുഖങ്ങളിൽ ബദ്ധനാകുന്നുവെങ്കിൽ ഏതു മനുഷ്യൻ മുക്തനാകും?

**50. നാതഃ പരതരം ലോകേ ക്വചിദാശ്ചര്യമദ്ഭുതം**
**പുത്രദാരഗൃഹാസക്തഃ പണ്ഡിതഃ പരിഗീയതേ**

പുത്രൻ, ഭാര്യ, ഗൃഹം എന്നിവയിൽ ആസക്തനായവനെ പണ്ഡിതനെന്നു പുകഴ്ത്തുന്നതിൽ കൂടുതൽ ആശ്ചര്യമായ മറ്റൊരാശ്ചര്യമില്ല.

51. ന ബദ്ധ്യതേ യഃ സംസാരേ നരോ മായാഗുണൈസ്ത്രിഭിഃ
സ വിദ്വാൻ സ ച മേധാവീ ശാസ്ത്രപാരംഗതോ ഹി സഃ

മായാശ്രിതങ്ങളായ സത്വം, രജസ്, തമസ് എന്നീ മൂന്നുഗുണങ്ങൾ കൊണ്ട് സംസാരത്തിൽ ബദ്ധനായിത്തീരാത്ത ഏതുമനുഷ്യനുണ്ടോ, അവനാണ് പണ്ഡിതൻ; അവനാണു ബുദ്ധിമാൻ; അവനാണ് ശാസ്ത്രങ്ങളുടെ മറുകര കണ്ടവൻ.

52. കിം വൃഥാധ്യയനേനാത്ര ദൃഢബന്ധകരേണ ച
പഠിതവ്യം തദേവാശു മോചയേത്ഭവബന്ധനാത്

സംസാരത്തോടുള്ള ബന്ധം ദൃഢപ്പെടുത്തുന്ന പഠിത്തം കൊണ്ട് എന്തു പ്രയോജനം? സംസാരബന്ധത്തിൽ നിന്ന് മോചിപ്പിക്കുന്നതെന്തോ അതുതന്നെയാണ് അവശ്യം പഠിക്കേണ്ടത്.

53. ഗൃഹ്ണാതി പുരുഷം യസ്മാദ്ഗൃഹം തേന പ്രകീർത്തിതം
ക്വസുഖം ബന്ധനാഗാരേ തേന ഭീതോ/സ്മ്യഹം പിതഃ

മനുഷ്യനെ ഗ്രഹിക്കുന്നതുകൊണ്ടാണ് ഗൃഹമെന്നപേര് പ്രസിദ്ധമായത്. ബന്ധിച്ചിടുന്ന ഗൃഹത്തിൽ എന്താണു സുഖം? അച്ഛാ, അതുകൊണ്ട് ഞാൻ അതിനെ ഭയപ്പെടുന്നു.

54. യേ/ബുധാ മന്ദമതയോ വിധിനാ മുഷിതാശ്ച യേ
തേ പ്രാപ്യ മാനുഷം ജന്മ പുനർബന്ധം വിശന്ത്യുത

അജ്ഞരും ബുദ്ധികെട്ടവരും വിധി വഞ്ചിച്ചവരുമാണ് മനുഷ്യജന്മം ലഭിച്ചിട്ടും സംസാരബന്ധത്തിൽ വീണ്ടും അകപ്പെട്ടുപോകുന്നത്.

### വ്യാസ ഉവാച

55. ന ഗൃഹം ബന്ധനാഗാരം ബന്ധനേ ന ച കാരണം
മനസാ യോ വിനിർമുക്തോ ഗൃഹസ്ഥോപി വിമുച്യതേ.

ഗൃഹം കാരാഗൃഹമാണെന്നു കരുതേണ്ട;അതു ബന്ധനത്തിനു കാരണമാകുന്നില്ല.മനസാണ് ബന്ധനകാരണം.മനസ്സുകൊണ്ടു മുക്തനായവൻ ഗൃഹസ്ഥനായാലും മുക്തനായിത്തീരുന്നു.

56. ന്യായാഗതധനഃ കുർവൻ വേദോക്തം വിധിവത്ക്രമാത്
ഗൃഹസ്ഥോ/പി.വിമുച്യേത ശ്രാദ്ധകൃത് സത്യവാക്ശുചിഃ

ന്യായമായമാർഗ്ഗത്തിലൂടെ ധനംനേടി,വേദോക്തമായ കർമ്മങ്ങൾ യഥാവിധി ക്രമത്തിന് അനുഷ്ഠിച്ച് ശ്രാദ്ധം ചെയ്തും സത്യം പറഞ്ഞും ശുചിയായും കഴിയുന്ന ഗൃഹസ്ഥനും മുക്തനായിത്തീരും

57. ബ്രഹ്മചാരീ യതിശ്ചൈവ വാനപ്രസ്ഥോ വ്രതസ്ഥിതഃ
ഗൃഹസ്ഥം സമുപാസന്തേ മദ്ധ്യാഹ്നാതിക്രമേ സദാ

ബ്രഹ്മചാരിയും യതിയും വാനപ്രസ്ഥനും വ്രതനിഷ്ഠനും എല്ലായ്പ്പോഴും ഉച്ചഭക്ഷണം തെറ്റിക്കഴിഞ്ഞാൽ ഗൃഹസ്ഥനെത്തന്നെ ആശ്രയിക്കുന്നു.

58. ശ്രദ്ധയാ ചാന്നദാനേന വാചാ സുനൃതയാ തഥാ
ഉപകുർവന്തി ധർമ്മസ്ഥാ ഗൃഹാശ്രമനിവാസിനഃ

ശ്രദ്ധാ,അന്നദാനം,അതുപോലെ നല്ലവാക്ക് എന്നിവയാൽ ധർമ്മനിഷ്ഠരായ ഗൃഹസ്ഥന്മാർ ആർക്കും ഉപകാരികളായിത്തീരുന്നു.

**59. ഗൃഹാശ്രമാത് പരോ ധർമ്മോ ന ദൃഷ്ടോ നച വൈ ശ്രുതഃ**
**വാസിഷ്ഠാദിഭിരാചാര്യൈഃ ജ്ഞാതിഭിഃ സമുപാശ്രിതഃ**

ഗൃഹസ്ഥാശ്രമധർമ്മത്തെക്കാൾ ശ്രേഷ്ഠമായ മറ്റൊരുധർമ്മം കണ്ടിട്ടുമില്ല കേട്ടിട്ടുമില്ല.വസിഷ്ഠൻ തുടങ്ങിയ ആചാര്യന്മാരും ബന്ധുക്കളും ആ ഗൃഹസ്ഥധർമ്മത്തെ പാലിക്കുന്നവരാണ്.

**60. കിമസാദ്ധ്യം മഹാഭാഗ വേദോക്തനി ച കുർവതഃ**
**സ്വർഗ്ഗം മോക്ഷം ച സജ്ജന്മ യദ്യദ്വാഞ്ഛതി തദ്ഭവേത്**

ഹേ മഹാഭാഗ, വേദോക്തകർമ്മങ്ങൾ അനുഷ്ഠിച്ചു ജീവിക്കുന്നവന് അസാദ്ധ്യമായിട്ട് എന്താണുള്ളത്?സ്വർഗ്ഗമോ മോക്ഷമോ ഉന്നതകുലത്തിൽ ജനനമോ എന്താണോ ആഗ്രഹിക്കുന്നത് അതു ലഭിക്കും.

**61. ആശ്രമാദാശ്രമം ഗച്ഛേദിതി ധർമ്മവിദോ വിദുഃ**
**തസ്മാദഗ്നിം സമാധായ കുരു കർമ്മാണ്യതന്ദ്രിതഃ**

ആശ്രമങ്ങൾ നാലുണ്ടല്ലോ.ഒരാശ്രമത്തിൽനിന്ന് അടുത്തതിലേക്കു കടക്കണം ഈ വസ്തുത ധർമ്മമറിയുന്നവർക്ക്റിയാം അതുകൊണ്ട് നീ അഗ്ന്യാധാനം ചെയ്ത് മടികൂടാതെ കർമ്മങ്ങൾ അനുഷ്ഠിച്ചാലും

**62. ദേവാൻ പിതൄൻമനുഷ്യാംശ്ച സന്തർപ്യ വിധിവത്സുത**
**പുത്രമുത്പാദ്യ ധർമ്മജ്ഞ സംയോജ്യ ച ഗൃഹാശ്രമേ**
**63. ത്യക്ത്വാ ഗൃഹം വനംഗത്വാ കർത്താസി വ്രതമുത്തമം**
**വാനപ്രസ്ഥാശ്രമം കൃത്വാ സംന്യാസം ച തതഃ പരം**

മകനേ,വിധിയാംവണ്ണം ദേവന്മാരെയും പിതൃക്കളെയും മനുഷ്യരെയും തൃപ്തിപ്പെടുത്തി ഗൃഹസ്ഥാശ്രമത്തിൽ വസിച്ചുകൊണ്ട് പുത്രനെയും ജനിപ്പിച്ചിട്ട് ഗൃഹാസ്ഥാശ്രമം ഉപേക്ഷിച്ചു വനത്തിൽ ചെന്ന് ഉത്തമമായ വാനപ്രസ്ഥധർമ്മം അനുഷ്ഠിക്കുക. ആ വാനപ്രസ്ഥവ്രതം അനുഷ്ഠിച്ചുവേണം സന്ന്യാസത്തിലേക്കു കടക്കാൻ.

**64. ഇന്ദ്രിയാണി മഹാഭാഗ മാദകാനി സുനിശ്ചിതം**
**അദാരസ്യ ദുരന്താനി പഞ്ചൈവ മനസാ സഹ**

മഹാഭാഗ, ഇന്ദ്രിയങ്ങൾ മദിപ്പിക്കുന്നവയാണെന്നു തീർച്ച. മനസും അഞ്ച് ഇന്ദ്രിയങ്ങളും ഭാര്യാരഹിതന്ന് ദുരന്തം നൽകുന്നവയാണ്

**65. തസ്മാദ്ദാരാൻ പ്രകുർവീത തജ്ജയായ മഹാമതേ**
**വാർദ്ധകേ തപ ആതിഷ്ഠേദിതി ശാസ്ത്രോദിതം വചഃ**

അതിനാൽ ആ ഇന്ദ്രിയങ്ങളെ ജയിക്കാൻ ഭാര്യയെ സ്വീകരിക്കണം. ഹേ മഹാമതേ, വാർദ്ധകൃത്തിൽ തപസ്സ് അനുഷ്ഠിക്കുകയും ചെയ്യുക.ഇതാണ് ശാസ്ത്രം അനുശാസിക്കുന്നത്.

**66. വിശ്വാമിത്രോ മഹാഭാഗസ്തപഃകൃത്വാതി ദുശ്ചരം**
**ത്രീണി വർഷസഹസ്രാണി നിരാഹാരോ ജിതേന്ദ്രിയഃ**

മഹാഭാഗനായ വിശ്വാമിത്രമഹർഷി ആഹാരം വെടിഞ്ഞ് ജിതേന്ദ്രിയനായി മൂവായിരം വർഷം അതിദുഷ്കരമായ തപസ്സു ചെയ്തിട്ട്,

**67. മോഹിതശ്ച മഹാതേജാ വനേ മേനകയാ സ്ഥിതഃ**
**ശകുന്തളാ സമുത്പന്നാ പുത്രീ തദ്വീര്യജാ ശുഭാ**

മഹാതേജസ്വിയായിത്തീർന്ന അദ്ദേഹവും വനത്തിൽവച്ച് മേനകയാൽ മോഹിതനായി. അദ്ദേഹത്തിന്റെ വീര്യത്തിൽ നിന്ന് ജനിച്ചവളാണ് ശകുന്തള.

**68. ദൃഷ്ട്വാ ദാശസുതാം കാളീം പിതാമമപരാശരഃ**
**കാമബാണാർദിതഃകന്യാം താം ജഗ്രാഹോഡുപേ സ്ഥിതഃ**

മുക്കുവപ്പെൺകൊടിയായ കാളിയെ കണ്ട് എന്റെ പിതാവായ പരാശരൻ കാമബാണ പീഡിതനായി ചാളത്തടിയിൽവച്ചു തന്നെ ആ കന്യകയെ പരിഗ്രഹിച്ചു.

**69. ബ്രഹ്മാപി സ്വസുതാം ദൃഷ്ട്വാ പഞ്ചബാണപ്രപീഡിതഃ**
**ധാവമാനശ്ച രുദ്രേണ മൂർച്ഛിതശ്ച നിവാരിതഃ**

ബ്രഹ്മാവുപോലും തന്റെ പുത്രിയെ കണ്ട് കാമബാണ പീഡിതനായി അവളുടെ പിന്നാലെ ഓടി മൂർച്ഛിച്ചു. പിന്നെ ശിവൻ അദ്ദേഹത്തെ അതിൽനിന്നും പിൻതിരിപ്പിച്ചു.

**70. തസ്മാത്ത്വമപി കല്യാണ കുരു മേ വചനം ഹിതം**
**കുലജാം കന്യകാം വൃത്വാ വേദമാർഗ്ഗം സമാശ്രയ**

ഹേശുഭ ശീല അതുകൊണ്ട് നീ ഹിതകരമായ എന്റെ വാക്കനുസരിച്ച് പ്രവർത്തിച്ചാലും.കുലത്തിൽ പിറന്ന ഒരു കന്യകയെ വേട്ട് വേദമാർഗ്ഗമനുസരിച്ച് ജീവിച്ചാലും.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
ചതുർദ്ദശോƒദ്ധ്യായഃ

## അഥ പഞ്ചദശോƒദ്ധ്യായഃ

### ശ്രീശുക ഉവാച

**1. നാഹം ഗൃഹം കരിഷ്യാമി ദുഃഖദം സർവ്വഥാ പിതഃ**
**വാഗുരാസദൃശം നിത്യം ബന്ധനം സർവദേഹിനാം**

ഞാൻ ഗൃഹസ്ഥാശ്രമം സ്വീകരിക്കുകയില്ല, അച്ഛ; എല്ലാവിധത്തിലും അതു ദുഃഖമുണ്ടാക്കുന്നതാണ്. വേട്ടക്കാരന്റെ വലപോലെ അത് എന്നും എല്ലാ ജീവികൾക്കും ബന്ധനമാണ്.

**2. ധനചിന്താതുരാണാം ഹി ക്വ സുഖം താത ദൃശ്യതേ**
**സ്വജനൈഃ ഖലു പീഡ്യന്തേ നിർദ്ധനാ ലോലുപാ ജനാഃ**

ധനത്തെപ്പറ്റി ചിന്തിച്ച് ക്ലേശിക്കുന്നവർക്ക് എവിടെയെങ്കിലും സുഖമുള്ളതായി കാണുന്നുണ്ടോ? നിർദ്ധനരും വിഷയലോലുപരുമായ ജനങ്ങളെ സ്വജനങ്ങളും പീഡിപ്പിക്കുന്നു.

**3. ഇന്ദ്രോƒപി ന സുഖീ താദൃഗ്യാദൃശോ ഭിക്ഷുനിസ്പൃഹഃ**
**കോƒന്യഃ സ്യാദിഹ സംസാരേ ത്രിലോകീവിഭവേ സതി**

ഒരാഗ്രഹവുമില്ലാത്ത ഭിക്ഷു എത്രമാത്രം സുഖിയായിരിക്കുന്നുവോ അത്രത്തോളം സുഖിയല്ല ഇന്ദ്രൻ പോലും. മുപ്പാരിലെ സമ്പത്തെല്ലാം ഉണ്ടായാലും ഈ സംസാരത്തിൽ ഭിക്ഷുവിനെപ്പോലെ സുഖിയായ വേറെ ആരുണ്ട്?

**4. തപന്തം താപസം ദൃഷ്ട്വാ മഘവാ ദുഃഖിതോƒഭവത്**
**വിഘ്നാൻ ബഹുവിധാനസ്യ കരോതി ച ദിവസ്പതിഃ**

തപസ്സുചെയ്യുന്ന താപസനെകണ്ടാൽ ദേവേന്ദ്രനു ദുഃഖമായിക്കഴിഞ്ഞു. ഉടൻതന്നെ ദേവേന്ദ്രൻ പലതരത്തിൽ അവന്റെ തപസ്സുമുടക്കാനും തുടങ്ങുന്നു.

**5. ബ്രഹ്മാപി ന സുഖി വിഷ്ണുർലക്ഷ്മീം പ്രാപ്യ മനോരമാം**
**ഖേദം പ്രാപ്നോതി സതതം സംഗ്രാമൈരസുരൈഃ സഹ**

ബ്രഹ്മാവിനുമില്ല സുഖം; മനോരമയായ ലക്ഷ്മിയെ ലഭിച്ചിട്ടും എന്നും ദൈത്യൻമാരോടു പോരാടേണ്ടതുകൊണ്ട് വിഷ്ണുവിനുമില്ല സുഖം.

**6. കരോതി വിപുലാൻ യത്നാൻ തപശ്ചരതി ദുശ്ചരം**
**രമാപതിരപി ശ്രീമാൻ കസ്യാസ്തി വിപുലം സുഖം**

ദൈത്യൻമാരോടു പോരാടാൻ വിപുലമായ യത്നങ്ങൾ ചെയ്യുന്നു; അതി കഠിനമായ തപസ്സും ചെയ്യുന്നു, രമാപതിയായ വിഷ്ണുപോലും. എന്നിരിക്കെ ആർക്കുണ്ട് വിപുലമായ സുഖം?

**7. ശങ്കരോ/പി സദാ ദുഃഖീ ഭവത്യേവ ച വേദ്മ്യഹം**
**തപശ്ചര്യാം പ്രകുർവാണോ ദൈത്യയുദ്ധകരഃ സദാ**

ശങ്കരനും സദാ ദുഃഖിയാണെന്ന് എനിക്കറിയാം. തപസ്സു ചെയ്യുന്നുണ്ട്; ദൈത്യൻമാരുമായി യുദ്ധത്തിലേർപ്പെടുകയും ചെയ്യുന്നു.

**8. കദാചിന്ന സുഖീ ശേതേ ധനവാനപി ലോലുപഃ**
**നിർദ്ധനസ്തു കഥം താത സുഖം പ്രാപ്നോതി മാനവഃ**

ധനവാനാണെങ്കിലും വിഷയാസക്തന് ഒരിക്കലും സുഖമായിട്ടുറങ്ങാൻ കഴിയുന്നില്ല. നിർദ്ധനനായ മനുഷ്യന് എങ്ങനെയാണ് അച്ഛാ സുഖം ലഭിക്കുന്നത്?

**9. ജാനന്നപി മഹാഭാഗ, പുത്രം വാ വീര്യസംഭവം**
**നിയോക്ഷ്യസി മഹാ ഘോരേ സംസാരേ ദുഃഖദേ സദാ**

ഹേ മഹാഭാഗ, സ്വന്തം വീര്യത്തിൽനിന്നുണ്ടായ പുത്രനെ അറിഞ്ഞുകൊണ്ടു തന്നെ അങ്ങ് അത്യന്തം ഘോരമായ സംസാരത്തിലേക്ക് കടക്കാൻ നിർദ്ദേശിക്കുകയാണല്ലോ.

**10. ജന്മദുഃഖം ജരാദുഃഖം ദുഃഖം ച മരണേ തഥാ**
**ഗർഭവാസേ പുനർദുഃഖം വിഷ്ഠാമൂത്രമയേ പിതഃ**

ജനനത്തിൽത്തന്നെ ദുഃഖം ഉണ്ട്; വാർദ്ധക്യമാവുമ്പോഴും ദുഃഖം ഉണ്ട്; മരണത്തിലും ദുഃഖം ഉണ്ട്; മലമൂത്രമയമായ ഗർഭത്തിൽ കഴിയുന്നത് പിന്നെയും ദുഃഖം.

**11. തസ്മാദതിശയം ദുഃഖം തൃഷ്ണാലോഭസമുദ്ഭവം**
**യാച്ഞായാം പരമം ദുഃഖം മരണാദപി മാനദ**

അതിനേക്കാൾ കടന്നതാണ് കാമം, ലോഭം എന്നിവയിൽ നിന്നുണ്ടാവുന്ന ദുഃഖം. അഭിമാനിയായുള്ളോവേ, യാചിക്കുന്നതിലുള്ള ദുഃഖം മരണത്തേക്കാൾ ഭയങ്കരമാണ്.

**12. പ്രതിഗ്രഹധനാ വിപ്രാ ന ബുദ്ധിബലജീവനാഃ**
**പരാശാ പരമം ദുഃഖം മരണം ച ദിനേദിനേ**

പ്രതിഗ്രഹത്തിൽനിന്നു ലഭിക്കുന്ന ധനം കൊണ്ടു ജീവിക്കുന്നവരാണു ബ്രാഹ്മണർ; അല്ലാതെ ബുദ്ധിബലംകൊണ്ട് ജീവിക്കുന്നവരല്ല. അന്യരുടെ ധനത്തിലുള്ള ആശയാണ് അങ്ങേയറ്റത്തെ ദുഃഖം. അതുകൊണ്ട് അവർ ദിവസംതോറും മരിച്ചുകൊണ്ടിരിക്കുന്നു.

**13. പഠിത്വാ സകലാൻ വേദാൻ ശാസ്ത്രാണി ച സമന്തതഃ**
**ഗത്വാച ധനിനാം കാര്യാ സ്തുതിഃ സർവ്വാത്മനാ ബുധൈഃ**

വേദശാസ്ത്രാദികൾ എല്ലാം പഠിച്ച വിദ്വാൻമാർക്കുപോലും ധനവാന്മാരുടെ അടുക്കൽചെന്ന് അവരെ സർവ്വാത്മനാ സ്തുതിക്കേണ്ടിവരുന്നു.

**14. ഏകോദരസ്യ കാ ചിന്താ പത്രമൂലഫലാദിഭിഃ**
**യേന കേനാപ്യുപായേന സന്തുഷ്ട്യാ ച പ്രപൂര്യതേ**

ഒറ്റയ്ക്കേയുള്ളുവെങ്കിൽ ചിന്തിക്കാനെന്തുണ്ട്? ഇലയും കിഴങ്ങും കായും മറ്റും ഭക്ഷിച്ച് ഏതെങ്കിലും വിധത്തിൽ സന്തോഷത്തോടെ വയർ നിറയ്ക്കാം.

**15. ഭാര്യാ പുത്രാസ്തഥാ പൗത്രാഃ കുടുംബേ വിപുലേ സതി**
**പൂരണാർത്ഥം മഹദ്ദുഃഖം ക്വ സുഖം പിതരദ്ഭുതം**

ഭാര്യപുത്രൻമാർ, പൗത്രൻമാർ എന്നിവരെല്ലാം ചേർന്ന് കുടുംബം വലുതാണെങ്കിൽ അവരെ തീറ്റിപ്പോറ്റുവാൻ വളരെ വിഷമം. പിന്നെ എവിടെയാണു സുഖം?

**16. യോഗശാസ്ത്രം വദ മമ ജ്ഞാനശാസ്ത്രം സുഖാകരം**
**കർമ്മകാണ്ഡേƒഖിലേ താത ന രമേƒഹം കദാചന**

അച്ഛാ സുഖപ്രദമായ ജ്ഞാനശാസ്ത്രവും യോഗശാസ്ത്രവും എനിക്കുപദേശിച്ചാലും. കർമ്മകാണ്ഡത്തിൽ ഒന്നിലും ഒരിക്കലും എനിക്ക് താത്പര്യമില്ല.

**17. വദ കർമ്മക്ഷയോപായം പ്രാരബ്ധം സഞ്ചിതം തഥാ**
**വർത്തമാനം യഥാ നശ്യേത് ത്രിവിധം കർമ്മ മൂലജം**

പ്രാരബ്ധം, സഞ്ചിതം, വർത്തമാനം എന്നീ മൂന്നുവിധ കർമ്മങ്ങളും കാരണത്തോടുകൂടി നശിക്കാനുള്ള ഉപായം എന്താണെന്ന് ഉപദേശിച്ചാലും.

**18. ജലൗകേവ സദാ നാരീ രുധിരം പിബതീതി വൈ**
**മൂർഖസ്തു ന വിജാനാതി മോഹിതോ ഭാവചേഷ്ടിതൈഃ**

നാരി, അട്ടയെപ്പോലെ തന്റെ രക്തം കുടിക്കുന്നു എന്ന കാര്യം അവളുടെ ഭാവഹാവാദികളിൽ മോഹിച്ച മൂർഖൻ തീരെ അറിയുന്നില്ല.

**19. ഭോഗൈർവീര്യം ധനം പൂർണ്ണം മനഃ കുടിലഭാഷണൈഃ**
**കാന്താ ഹരതി സർവസ്വം കസ്തേനസ്താദൃശോƒപരഃ**

സ്ത്രീ, ഭോഗംകൊണ്ട് വീര്യവും കുടിലഭാഷണം കൊണ്ട് ധനം മുഴുവനും മനസ്സും എന്നുവേണ്ട, സർവ്വസ്വവും അപഹരിക്കുന്നു; അതുപോലൊരു മോഷ്ടാവ് മറ്റാരുണ്ട്?

**20. നിദ്രാസുഖവിനാശാർത്ഥം മൂർഖസ്തു ദാരസംഗ്രഹം**
**കരോതി; വഞ്ചിതോ ധാത്രാ ദുഃഖായ ന സുഖായ ച**

ഉറക്കം കെടുത്താൻവേണ്ടി മാത്രമാണ് മൂർഖൻ ഭാര്യയെ സ്വീകരിക്കുന്നത്. സുഖിക്കാനല്ല, ദുഖിക്കാൻവേണ്ടി വിധാതാവിനാൽ വഞ്ചിക്കപ്പെട്ടവനാണ് മനുഷ്യൻ.

**സൂതഉവാച**

**21. ഏവം വിധാനി വാക്യാനി ശ്രുത്വാ വ്യാസഃ ശുകസ്യ ച**
**സമ്പ്രാപ മഹതീം ചിന്താം കിം കരോമീത്യസംശയം**

ശുകന്റെ ഇങ്ങനെയുള്ള വാക്കുകൾ കേട്ടിട്ട് വ്യാസൻ ഇനി സംശയരഹിതമായി ചെയ്യാനുള്ളതെന്ത് എന്ന വലിയ ചിന്തയിലാണ്ടു.

**22. തസ്യ സുസ്രുവുരശ്രൂണി ലോചനാദ്ദുഃഖജാനി ച**
**വേപഥുശ്ച ശരീരേƒഭൂദ് ഗ്ലാനിം പ്രാപ മനസ്തഥാ**

അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്ന് ദുഃഖത്തിൽ നിന്നുണ്ടായ ചുടുകണ്ണീർ പ്രവഹിച്ചു. ശരീരത്തിന് വിറയൽ ഉണ്ടായി. അപ്രകാരംതന്നെ മനസ്സിന് വാട്ടവുമുണ്ടായി.

**23. ശോചന്തം പീതരം ദൃഷ്ട്വാ ദീനം ശോകപരിപ്ലുതം**
**ഉവാച പിതരം വ്യാസം വിസ്മയോൽഫുല്ലലോചനഃ**

ദുഃഖനിമഗ്നനും ദീനനുമായ പിതാവിനെ –വ്യാസനെ– കണ്ടിട്ട് വിസ്മയംകൊണ്ടു വികസിച്ച കണ്ണുകളോടുകൂടി ഇങ്ങനെ ആലോചിച്ചു.

**24. അഹോ മായാബലം ചോഗ്രം യന്മോഹയതി പണ്ഡിതം**
**വേദാന്തസ്യ ച കർത്താരം സർവജ്ഞം വേദസമ്മിതം**

അമ്പേ, മായയുടെ ശക്തി വളരെ കടുപ്പംതന്നെ! പണ്ഡിതനും വേദാന്തത്തിന്റെ കർത്താവും സർവജ്ഞനും വേദതുല്യനുമായ പണ്ഡിതനേപ്പോലും അത് മോഹിപ്പിക്കുന്നു.

**25. ന ജാനേ കാ ച സാ മായാ കിംസ്വിത് സാതീവ ദുഷ്കരാ**
**യാ മോഹയതി വിദ്വാംസം വ്യാസം സത്യവതീസുതം**

ആ മായ ആരാണെന്നോ ദുഷ്കരമായ അത് എന്താണെന്നോ എനിക്ക് അറിഞ്ഞുകൂടാ. അത് വിദ്വാനും സത്യവതീസുതനുമായ വ്യാസനെയും മോഹിപ്പിക്കുന്നു.

**26. പുരാണാനാം ച വക്താ യോ നിർമ്മാതാ ഭാരതസ്യ ച**
**വിഭാഗകർത്താ വേദാനാം സോ/പി മോഹമുപാഗതഃ**

പുരാണങ്ങളെല്ലാം പാടിയവനും ഭാരതം രചിച്ചവനും വേദങ്ങളെല്ലാം വിഭജിച്ചവനുമായ അദ്ദേഹംപോലും മോഹം പ്രാപിച്ചു.

**27. താം യാമി ശരണം ദേവീം യാ മോഹയതി വൈ ജഗത്**
**ബ്രഹ്മവിഷ്ണുഹരാംദീംശ്ച കഥാ/ന്യേഷാം ച കീദൃശീ**

ജഗത്തിനെ മോഹിപ്പിക്കുന്ന ആദേവിയെത്തന്നെ ഞാനും ശരണം പ്രാപിക്കാം. ആ ദേവി ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ തുടങ്ങിയവരേയും മോഹിപ്പിക്കുന്നു. മറ്റുള്ളവരുടെ കഥ പിന്നെ എന്താവും?

**28. കോ/പ്യസ്തി ത്രിഷുലോകേഷു യോ ന മുഹ്യതി മായയാ**
**യന്മോഹം ഗമിതാഃ പൂർവം ബ്രഹ്മവിഷ്ണുഹരദായഃ**

മായയ്ക്ക് അടിപ്പെടാത്ത ആരും തന്നെ മൂന്നു ലോകത്തിലുമില്ല. പണ്ട് മായാവലയത്തിൽപ്പെട്ടവരാണ് ബ്രഹ്മാവ്, വിഷ്ണു, ശിവൻ തുടങ്ങിയവർ.

**29. അഹോ ബലമഹോ വീര്യം ദേവ്യാഃ ഖലു വിനിർമ്മിതം**
**മായയൈവ വശം നീതഃ സർവജ്ഞ ഈശ്വരഃ പ്രഭുഃ**

ദേവീവിനിർമിതമായ മായയുടെ ബലവും വീര്യവും അദ്ഭുതം തന്നെ. സർവജ്ഞനും ഈശ്വരനുമായ വിഷ്ണുവും മായയ്ക്ക് അധീനനായിരിക്കുന്നു.

**30. വിഷ്ണ്വംശസംഭവോ വ്യാസ ഇതി പൗരാണികാ ജഗുഃ**
**സോ/പി മോഹാർണ്ണവേ മഗ്നോ ഭഗ്നപോതോ വണിക്യഥാ.**

വിഷ്ണുവിന്റെ അംശാവതാരമാണു വ്യാസനെന്ന് പൗരാണികന്മാർ പറഞ്ഞിട്ടുണ്ട്. അദ്ദേഹവും വഞ്ചി തകർന്ന കച്ചവടക്കാരനെപ്പോലെ മോഹക്കടലിൽ മുങ്ങിപ്പോയി.

**31. അശ്രുപാതം കരോത്യദ്യ വിവശഃ പ്രാകൃതോ യഥാ**
**അഹോ മായാബലം ചൈതത് ദുസ്ത്യജം പണ്ഡിതൈരപി**

അദ്ദേഹം ഇതാ ഒരു പ്രാകൃതനെപ്പോലെ വിവശനായി കണ്ണീരൊഴുക്കുന്നു. അമ്പേ, ഈ മായാശക്തി പണ്ഡിതന്മാർക്കുപോലും ഉപേക്ഷിക്കാൻ ആവാത്തതാണല്ലോ.

**32. കോ*ƒ*യം കോ*ƒ*ഹം കഥംചേഹ കീദൃശോ*ƒ*യം ഭ്രമഃ കില**
**പഞ്ചഭൂതാത്മകേ ദേഹേ പിതാപുത്രേതി വാസനാ**

ഇദ്ദേഹമാര്? ഞാനാര്? ഇവിടെ എങ്ങനെവന്നു? എന്തോന്നാണീ ഭ്രമം? പഞ്ചഭൂതാത്മകമായ ഈ ദേഹത്തിൽ പിതാവ് പുത്രൻ എന്നീ തോന്നൽ എങ്ങനെ ഉണ്ടായി?

**33. ബലിഷ്ഠാ ഖലു മായേയം മായിനാമപി മോഹിനീ**
**യയഭിഭൂതഃ കൃഷ്ണോ*ƒ*പി കരോതി രോദനം ദ്വിജഃ**

അത്യന്തം ബലമുള്ളതാണ് ഈ മായ. ഇത് മായാവികളെപ്പോലും മോഹിപ്പിക്കുന്നു. ഈ മായ ബാധിച്ച കൃഷ്ണദ്വൈപായനനും കരയുകയാണ്.

**34. താം നത്വാ മനസാ ദേവീം സർവകാരണകാരണാം**
**ജനനീം സർവ്വദേവാനാം ബ്രഹ്മാദീനാം തഥേശ്വരീം**

സർവകാരണങ്ങൾക്കും കാരണഭൂതയും സർവദേവൻമാരുടേയും ജനനിയും ബ്രഹ്മാദികളുടെ ഈശ്വരിയുമായ ആ ദേവിയെ മനസാ സ്മരിച്ചുകൊണ്ട്,

**35. പിതരം പ്രാഹ ദീനം തം ശോകാർണ്ണവപരിപ്ലുതം**
**അരണീസംഭവോ വ്യാസം ഹേതുമദ്വചനം ശുഭം**

ശോകക്കടലിൽ മുങ്ങിയവനും ദീനനും പിതാവുമായ വ്യാസനോട് അരണിയിൽ ജനിച്ച ശുകൻ യുക്തിയുക്തമായി ആശ്വാസം നൽകുംവിധം പറഞ്ഞു.

### ശ്രീശുകഉവാച

**36. പാരാശര്യ മഹാഭാഗ സർവേഷാം ബോധദഃ സ്വയം**
**കിം ശോകം കരുഷേ സ്വാമിൻ യഥാ*ƒ*ജ്ഞഃ പ്രാകൃതോ നരഃ**

മഹാഭാഗനായ പരാശരപുത്ര, അങ്ങ് എല്ലാവർക്കും ബോധം നൽകുന്നവനാണ്. ആ അങ്ങ് അജ്ഞനും പ്രാകൃതനുമായ മനുഷ്യനെപ്പോലെ ദുഃഖിക്കുന്നുവല്ലോ.

**37. അദ്യാഹം തവ പുത്രോ*ƒ*സ്മി ന ജാനേ പൂർവ്വജന്മനി**
**കോ*ƒ*ഹം കസ്ത്വം മഹാഭാഗ വിഭ്രമോ*ƒ*യം മഹാത്മനി**

ഇപ്പോൾ ഞാൻ അങ്ങയുടെ പുത്രനാണ്; കഴിഞ്ഞജന്മത്തിൽ ആരായിരുന്നു എന്ന് അറിഞ്ഞുകൂടാ. ഞാനാര്? അങ്ങ് ആര്? ഹേ മഹാഭാഗ, മഹാത്മാവായ അങ്ങേയ്ക്കും ഈ ഭ്രമമോ?

**38. കുരു ധൈര്യം പ്രബുദ്ധ്യസ്വ മാ വിഷാദേ മനഃ കൃഥാഃ**
**മോഹജാലമിമം മത്വാ മുഞ്ച ശോകം മഹാമതേ**

ഉണർന്നാലും! ധൈര്യം കൈക്കൊണ്ടാലും! മനസ്സിനെ വിഷാദത്തിൽ വീഴ്ത്താതിരിക്കുക. ഇതൊക്കെ മോഹജാലമാണെന്നുവിചാരിച്ച്, മഹാമതേ, ശോകം വെടിഞ്ഞാലും.

**39. ക്ഷുധാനിവൃത്തിർഭക്ഷ്യേണ ന പുത്രദർശനേന ച**
**പിപാസാ ജലപാനേന യാതി നൈവാത്മജേക്ഷണാത്**

ഭക്ഷണം കൊണ്ടാണ് വിശപ്പ് അടങ്ങുക, പുത്രദർശനം കൊണ്ടല്ല. വെള്ളം കുടിക്കുന്നതുകൊണ്ടാണ് ദാഹം ശമിക്കുക. പുത്രനെ കണ്ടതുകൊണ്ട് അത് ഇല്ലാതാവുകയില്ല.

40. ഘ്രാണം സുഖം സുഗന്ധേന കർണ്ണജം ശ്രവണേന ച
സ്ത്രീസുഖം തു സ്ത്രിയാം നൂനം പുത്രോഽഹം കിം കരോമി തേ

സുഗന്ധം കൊണ്ട് ഘ്രാണേന്ദ്രിയത്തിന് സുഖം കിട്ടും. കേൾവികൊണ്ട് ശ്രവണേന്ദ്രിയത്തിനും. സ്ത്രീസുഖം സ്ത്രീയിൽനിന്നേ ലഭിക്കൂ. പുത്രനായ ഞാൻ അങ്ങേക്ക് എന്താണ് ചെയ്യേണ്ടത്?

41. അജീഗർത്തേന പുത്രോഽപി ഹരിശ്ചന്ദ്രായ ഭൂഭുജേ
പശുകാമായ യജ്ഞാർത്ഥം ദത്തോ മൗല്യേന സർവ്വഥാ

യജ്ഞത്തിനുവേണ്ടി പശുവിനെ അന്വേഷിച്ചുനടന്ന ഹരിശ്ചന്ദ്രമഹാരാജാവിന്, അജീഗർത്തൻ സ്വപുത്രനെപ്പോലും വിലയ്ക്ക് കൊടുത്തു.

42. സുഖാനാം സാധനം ദ്രവ്യം ധനാത് സുഖസമുച്ചയഃ
ധനമർജയ ലോഭശ്ചേത് പുത്രോഽഹം കിം കരോമ്യഹം

സുഖത്തിനുള്ള സാധനം ധനമാണ്. ധനം കൊണ്ട് സുഖസമൃദ്ധിയും ഉണ്ടാകുന്നു. ലോഭമുണ്ടെങ്കിൽ ധനം നേടിക്കൊള്ളൂ. പുത്രനായ ഞാൻ എന്താണ് അങ്ങേയ്ക്ക് ചെയ്യേണ്ടത്?

43. മാം പ്രബോധയ ബുദ്ധ്യാ ത്വം ദൈവജ്ഞോഽസി മഹാമതേ
യഥാ മുച്യേയമത്യന്തം ഗർഭവാസഭയാന്മുനേ

ഗർഭത്തിൽ ഇനിയും കിടക്കേണ്ടിവരുമോ എന്ന ഭയത്തിൽനിന്ന് പൂർണമായും വിമുക്തനാകുംവണ്ണം എന്നെ സൂക്ഷ്മബുദ്ധികൊണ്ട് അങ്ങ് ഉണർത്തിയാലും. മഹാമതേ, അങ്ങ് ദൈവജ്ഞനാണല്ലോ.

44. ദുർലഭം മാനുഷം ജന്മ കർമ്മഭൂമാവിഹാനഘ
തത്രാപി ബ്രാഹ്മണത്വം  വൈ ദുർലഭം ചോത്തമേ കുലേ

ഹേ അനഘ, ഈ കർമ്മഭൂമിയിൽ മനുഷ്യജന്മം കിട്ടുക എന്നതുതന്നെ വളരെ പ്രയാസം. ഉത്തമകുലത്തിൽ ബ്രാഹ്മണനായി ജനിക്കുക എന്നത് അതിലും ദുർലഭമാണ്.

45. ബദ്ധോഽഹമിതി മേ ബുദ്ധിർന്നാപസർപ്പതി ചിത്തതഃ
സംസാരവാസനാജാലേ നിവിഷ്ടാ വൃദ്ധഗാമിനീ

ബദ്ധനാണ് ഞാൻ എന്ന ബുദ്ധി, ജ്ഞാനവൃദ്ധൻമാരെ ആശ്രയിച്ചിട്ടും വിഷയ വാസനകളിൽപ്പെട്ട്, എന്റെ മനസ്സിൽനിന്നു തീരെ വിട്ടുപോകുന്നില്ല.

സൂതഉവാച

46. ഇത്യുക്തസ്തു തദാ വ്യാസഃ പുത്രേണാമിതബുദ്ധിനാ
പ്രത്യുവാച ശുകം ശാന്തം ചതുർത്ഥാശ്രമമാനസം

അസാധാരണ ബുദ്ധിമാനായ പുത്രൻ ഇപ്രകാരം പറഞ്ഞതുകേട്ട വ്യാസൻ അപ്പോൾ നാലാമത്തെ ആശ്രമത്തിൽ മനസ്സൂന്നിയിരിക്കുന്നവനും ശാന്തനുമായ ശുകനോട് മറുപടിപറഞ്ഞു.

വ്യാസഉവാച

47. പഠ പുത്ര മഹാഭാഗ മയാ ഭാഗവതം കൃതം
ശുഭം ന ചാതിവിസ്തീർണ്ണം പുരാണം ബ്രഹ്മസമ്മിതം

മഹാഭാഗ്യവാനായ മകനേ, ഞാൻ രചിച്ച ഭാഗവതം നീ പഠിക്കൂ. അത് അത്യന്തം വിസ്തൃതമല്ലാത്തതും വേദതുല്യവും ശുഭവുമായ പുരാണമാണ്.

48. സ്കന്ധാ ദ്വാദശ തത്രൈവ പഞ്ചലക്ഷണസംയുതം
സർവേഷാം ച പുരാണാനാം ഭൂഷണം മമ സമ്മതം

അതിൽ പന്ത്രണ്ടു സ്കന്ധങ്ങളുണ്ട്. അഞ്ചു ലക്ഷണങ്ങളോടുകൂടിയതാണ്. മറ്റുപുരാണങ്ങൾക്കെല്ലാം ഭൂഷണമാണ് അത്. ഇതാണ് എന്റെ അഭിപ്രായം.

**49. സദസജ്ജ്ഞാനവിജ്ഞാനം ശ്രുതമാത്രേണ ജായതേ**
**യേനഭാഗവതേനേഹ തത് പഠ ത്വം മഹാമതേ**

സത്ത് അസത്ത് എന്നിവയെക്കുറിച്ച് സ്ഥൂലവും സൂക്ഷ്മവുമായ അറിവ് ഭാഗവതശ്രവണമാത്രയിൽത്തന്നെ ഉണ്ടാകുന്നു. അതിനാൽ നീ ഭാഗവതം പഠിക്കൂ

**50. വടപത്രശയാനായ വിഷ്ണവേ ബാലരൂപിണേ**
**കേനാസ്മി ബാലഭാവനേ നിർമ്മിതോ*f*ഹം ചിദാത്മനാ**

ചിദാത്മാവായ ആരാണ് എന്നെ ഈ ബാലഭാവത്തിൽ സൃഷ്ടിച്ചത്? എന്നു ചിന്തിച്ചുകൊണ്ട് വടപത്രത്തിൽ ശയിക്കുന്ന ബാലരൂപിയായ വിഷ്ണുവിനോട്,

**51. കിമർത്ഥം കേന ദ്രവ്യേണ കഥം ജാനാമി ചാഖിലം**
**ഇത്യേവം ചിന്ത്യമാനായ മുകുന്ദായ മഹാത്മനേ**

എന്തിനാണ് സൃഷ്ടിച്ചത്? എന്തുകൊണ്ടാണ് സൃഷ്ടിച്ചത്? ഇതെല്ലാം എങ്ങനെ എനിക്കറിയാൻ കഴിയും? എന്നിങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കുന്ന മഹാത്മാവായ മുകുന്ദനോട്,

**52. ശ്ലോകാർദ്ധേന തഥാ പ്രോക്തം ഭഗവത്യാഖിലാർത്ഥദം**
**സർവം ഖല്വിദമേവാഹം നാന്യദസ്തി സനാതനം**

ശ്ലോകാർദ്ധം കൊണ്ട്, പരാശക്തിയായ ഭഗവതി, പൊരുളെല്ലാം വെളിവാക്കുമാറ് അരുളിച്ചെയ്തു "ഇക്കാണായതെല്ലാം ഞാൻ തന്നെയാണ്; നിത്യമായ മറ്റൊന്നും തന്നെയില്ല". എന്ന്.

**53. തദ്വചോ വിഷ്ണുനാ*f*പൂർവം സംവിജ്ഞാതം മനസ്യപി**
**കേനോക്താ വാഗിയം സത്യാ ചിന്തയാമാസ ചേതസാ**

അപൂർവമായ ഈ വാണി വിഷ്ണുവിന്റെ മനസ്സിൽ ശരിക്കു പതിഞ്ഞു. സത്യമായ ഈ വാക്ക് ഉച്ചരിച്ചതാരായിരിക്കാം എന്ന് മനസാ ആലോചിച്ചു.

**54. കഥം വേദ്മി പ്രവക്താരം സ്ത്രീപുംസൗ വാ നപുംസകം**
**ഇതി ചിന്താപ്രപന്നേന ധൃതം ഭാഗവതം ഹൃദി**

ഇങ്ങനെ ഉച്ചരിച്ചത് ആര്? എനിക്ക് എങ്ങനെ അറിയാൻ കഴിയും? സ്ത്രീയോ? പുരുഷനോ? നപുംസകമോ? ഇങ്ങനെ ഓരോന്ന് ചിന്തിച്ചിരിക്കേ, മനസ്സിൽ ഭാഗവത സ്മരണയുണ്ടായി.

**55. പുനഃ പുനഃ കൃതോച്ചാരസ്തസ്മിന്നേവാസ്തചേതസാ**
**വടപത്രേ ശയാനഃ സന്നഭൂച്ചിന്താസമന്വിതഃ**

കേട്ട ശ്ലോകാർദ്ധം വീണ്ടും വീണ്ടും ഉച്ചരിച്ചു, അതിനാൽത്തന്നെ മനസ്സ് ഏകാഗ്രമാക്കി. ഇങ്ങനെ വടപത്രശായിയായ അദ്ദേഹം ചിന്താനിമഗ്നനായിത്തീർന്നു.

**56. തദാ ശാന്താ ഭഗവതീ പ്രാദുരാസ ചതുർഭുജാ**
**ശംഖചക്രഗദാപത്മവരായുധധരാ ശിവാ**

അപ്പോൾ ശംഖചക്രഗദാപത്മങ്ങളും ദിവ്യായുധങ്ങളും ധരിച്ച് ചതുർഭുജയും മംഗളസ്വരൂപിണിയും ശാന്തയുമായ് ഭഗവതി പ്രത്യക്ഷയായി.

**57. ദിവ്യാംബരധരാ ദേവീ ദിവ്യഭൂഷണഭൂഷിതാ**
**സംയുതാ സദൃശീഭിശ്ച സഖീഭിഃ സ്വവിഭൂതിഭിഃ**

ദിവ്യ വസ്ത്രങ്ങൾ ധരിച്ചും ദിവ്യാഭരണങ്ങൾ അണിഞ്ഞും തന്റെ വിഭൂതികളോ എന്ന് തോന്നുമാറുള്ള സഖിമാരോടുംകൂടി ആ ദേവി,

58. പ്രാദുർബഭൂവ തസ്യാഗ്രേ വിഷ്ണോരമിതതേജസഃ
മന്ദഹാസ്യം പ്രയുഞ്ജാനാ മഹാലക്ഷ്മീഃ ശുഭാനനാ

മഹാലക്ഷ്മി, മന്ദഹാസം വഴിയുമാറുള്ള മുഖത്തോടെ, അമിതതേജസ്സായ വിഷ്ണുവിന്റെ മുമ്പിൽ പ്രത്യക്ഷയായി.

**സൂതഉവാച**

59. താം തഥാ സംസ്ഥിതാം ദൃഷ്ട്വാ ഹൃദയേ കമലേക്ഷണഃ
വിസ്മിതഃ സലിലേ തസ്മിൻ നിരാധാരാം മനോരമാം

ആ ആഴിപരപ്പിൽ നിരാധാരയായി നിൽക്കുന്ന ആ സുന്ദരാംഗിയെ കണ്ടിട്ട് കമലേക്ഷണനായ വിഷ്ണുവിന് മനസ്സിൽ വിസ്മയമുണ്ടായി.

60. രതിർഭൂതിസ്തഥാ ബുദ്ധിർമതിഃ കീർത്തിഃ സ്മൃതിർധൃതിഃ
ശ്രദ്ധാ മേധാ സ്വധാ സ്വാഹാ ക്ഷുധാ നിദ്രാ ദയാ ഗതിഃ
61. തുഷ്ടിഃ പുഷ്ടിഃ ക്ഷമാ ലജ്ജാ ജൃംഭാ തന്ദ്രാ ച ശക്തയഃ
സംസ്ഥിതാഃ സർവതഃ പാർശ്വം മഹാദേവ്യാഃ പൃഥക്പൃഥക്

രതി, ഭൂതി, ബുദ്ധി, മതി, കീർത്തി, സ്മൃതി, ധൃതി, ശ്രദ്ധാ, മേധാ, സ്വധാ, സ്വാഹാ, ക്ഷുധാ, നിദ്രാ, ദയാ, ഗതി, തുഷ്ടി, പുഷ്ടി, ക്ഷമാ, ലജ്ജാ, ജൃംഭാ, തന്ദ്രാ എന്നീ ശക്തികൾ മഹാദേവിയുടെ പാർശ്വഭാഗത്ത് പ്രത്യേകം പ്രത്യേകം നിന്നിരുന്നു.

62. വരായുധധരാഃ സർവാ നനാഭൂഷണഭൂഷിതാഃ
മന്ദാരമാലാകുലിതാ മുക്താഹാരവിരാജിതാഃ

എല്ലാവരും ശ്രേഷ്ഠമായ ആയുധം ധരിച്ചിരുന്നു; പലതരം ആഭരണങ്ങൾ അണിഞ്ഞിരുന്നു; മന്ദാരമാലകളും മുത്തുമാലകളും ചാർത്തി ശോഭിച്ചിരുന്നു.

63. താം ദൃഷ്ട്വാ താശ്ച സംവീക്ഷ്യ തസ്മിന്നേകാർണ്ണവേ ജലേ
വിസ്മയാവിഷ്ടഹൃദയഃ സംബഭൂവ ജനാർദ്ദനഃ

ആ ഒരേ ഒരാഴിപ്പരപ്പിൽ ആ ദേവിയേയും ശക്തികളേയും കണ്ടിട്ട് വിഷ്ണുവിന്റെ ഹൃദയം വിസ്മയപൂർണ്ണമായി തീർന്നു.

64. ചിന്തയാമാസ സർവ്വാത്മാ ദൃഷ്ടമായോ ऽതിവിസ്മിതഃ
കുതോഭവാഃ സ്ത്രിയഃ സർവ്വാഃ കുതോ ऽഹം വടതല്പഗഃ

സർവ്വാത്മാവായ അദ്ദേഹം മായാ ദർശനത്താൽ അത്യന്തം വിസ്മയിച്ച് ചിന്തിച്ചു: "എവിടെ നിന്നാണ് ഈ സ്ത്രീകളെല്ലാം ഉണ്ടായത്? ആലിലയിൽ കിടക്കുന്ന ഞാനെങ്ങനെ ഉണ്ടായി?

65. അസ്മിന്നേകാർണ്ണവേ ഘോരേ ന്യഗ്രോധഃ കഥമുത്ഥിതഃ
കേനാഹം സ്ഥാപിതോ ऽസ്മ്യത്ര ശിശും കൃത്വാ ശുഭാകൃതിം

ഘോരമായ ഈ ഒരാഴിപ്പരപ്പിൽ പേരാൽ എങ്ങനെ ഉണ്ടായി? കോമളാകൃതിയുള്ള ശിശുവാക്കി എന്നെ ഈ ആലിലയിൽ ആരാണ് വച്ചത്?

66. മമേയം ജനനീ നോ വാ മായാ വാ കാപി ദുർഘടാ
ദർശനം കേനചിത്ത്വദ്യ ദത്തം വാ കേന ഹേതുനാ

ഇവൾ എന്റെ മാതാവാണോ? അല്ലെങ്കിൽ സങ്കല്പ്പിക്കാനാവാത്ത ഏതെങ്കിലും മായയാണോ? എനിക്ക് ആരാണ് ഈ ദർശനം നൽകിയത്? എന്താണ് അതിനു കാരണം?

67. **കിം മയാ ചാത്ര വാക്തവ്യം ഗന്തവ്യം വാ ന വാ ക്വചിത്**
**മൗനമാസ്ഥായ തിഷ്ഠേയം ബാലഭാവാദതന്ദ്രിതഃ**

ഞാൻ എന്താണ് പറയേണ്ടത്? എങ്ങോട്ടെങ്കിലും പോയാലോ? വേണ്ട; ഒട്ടും മടിക്കാതെ ഒരു ശിശുവിനേപ്പോലെ മൗനമായി കിടന്നേക്കാം.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
പഞ്ചദേശോ*f*ദ്ധ്യായഃ

# അഥ ഷോഡശോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

1. **ദൃഷ്ട്വാ തം വിസ്മിതം ദേവം ശയാനം വടപത്രകേ**
**ഉവാച സസ്മിതം വാക്യം വിഷ്ണോ കിം വിസ്മിതോ ഹ്യസി**

വടപത്രത്തിൽ വിസ്മയിച്ചുകിടക്കുന്ന ആ ദേവനെ കണ്ടിട്ട്, ദേവി പുഞ്ചിരിച്ചുകൊണ്ട് മൊഴിഞ്ഞു: "ഹേ,വിഷ്ണോ, അങ്ങ് വിസ്മയിച്ചിരിക്കുന്നത് എന്തുകൊണ്ട്"?

2. **മഹാശക്ത്യാഃ പ്രഭാവേണ ത്വം മാം വിസ്മൃതവാൻ പുരാ**
**പ്രഭവേ പ്രളയേ ജാതേ ഭൂത്വാ ഭൂത്വാ പുനഃ പുനഃ**

സൃഷ്ടിയും പ്രളയവും ഉണ്ടാകുമ്പോൾ അങ്ങ് വീണ്ടും വീണ്ടും ജനിക്കുന്നു. മഹാശക്തിയുടെ പ്രഭാവത്താൽ അപ്പോഴെല്ലാം അങ്ങ് എന്നെ വിസ്മരിക്കുകയും ചെയ്യുന്നു.

3. **നിർഗുണാ സാ പരാശക്തിഃ സഗുണസ്ത്വം തഥാപ്യഹം**
**സാത്വകീ കില യാ ശക്തിസ്താം ശക്തിം വിദ്ധി മാമികാം.**

ആ പരാശക്തി നിർഗുണയാണ്. അങ്ങ് സഗുണനാണ്, അപ്രകാരം ഞാനും സഗുണയാണ്. സാത്വികമായ യാതൊരു ശക്തിയുണ്ടോ അതിനെ എന്റെ ശക്തിയായിട്ട് അറിഞ്ഞാലും.

4. **ത്വന്നാഭികമലാദ് ബ്രഹ്മാ ഭവിഷ്യതി പ്രജാപതിഃ**
**സ കർത്താ സർവ്വലോകസ്യ രജോഗുണസമന്വിതഃ**

അങ്ങയുടെ നാഭികമലത്തിൽനിന്ന് ബ്രഹ്മപ്രജാപതി ജനിക്കും. രജോഗുണത്തോടുകൂടിയ അദ്ദേഹമാണ് സകല ലോകത്തിന്റെയും കർത്താവ്.

5. **സ തദാ തപ ആസ്ഥായ പ്രാപ്യ ശക്തിമനുത്തമാം**
**രജസാ രക്തവർണ്ണഞ്ച കരിഷ്യതി ജഗത്ത്രയം**

അദ്ദേഹം തപസ്സുചെയ്ത് അത്യുത്തമമായ ശക്തി സമ്പാദിക്കും, പിന്നെ മൂന്നു ലോകവും രജസ്സുകൊണ്ട് രക്തവർണ്ണമാക്കിത്തീർക്കും.

6. **സ ഗുണാൻ പഞ്ചഭൂതാംശ്ച സമുത്പാദ്യ മഹാമതിഃ**
**ഇന്ദ്രയാണീന്ദ്രിയേശാംശ്ച മനഃ പൂർവാൻ സമന്തതഃ**

ത്രിഗുണങ്ങളോടൊപ്പം പഞ്ചഭൂതങ്ങളെയും മനസ്സിനോടൊത്ത് ഇന്ദ്രിയങ്ങളെയും ഇന്ദ്രിയാധിഷ്ഠാനദേവതകളെയും സൃഷ്ടിച്ചിട്ട് മഹാമതിയായ അദ്ദേഹം,

7. **കരിഷ്യതി തതഃ സർഗ്ഗം തേന കർത്താ സ ഉച്യതേ**
**വിശ്വസ്യാസ്യ മഹാഭാഗ ത്വം വൈ പാലയിതാ തഥാ**

പിന്നെ സൃഷ്ടികർമ്മത്തിലേർപ്പെടും. അതുകൊണ്ട് അദ്ദേഹത്തെ ലോകസ്രഷ്ടാവെന്ന് പറയുന്നു. ഈ വിശ്വത്തിന്റെ രക്ഷിതാവ് അങ്ങാണ്.

**8. തദ്ഭ്രൂവോർമധ്യദേശാച്ച ക്രോധാത്ത് രുദ്രോ ഭവിഷ്യതി**
**തപഃകൃത്വാ മഹാഘോരം പ്രാപ്യ ശക്തിം തു താമസീം**

അദ്ദേഹത്തിന്റെ ഭ്രൂമധ്യഭാഗത്തുനിന്നും ക്രോധം നിമിത്തം രുദ്രൻ ജനിക്കും. അദ്ദേഹം അതികഠിനമായ തപസ്സുചെയ്ത് താമസശക്തിനേടിയിട്ട്,

**9. കല്പാന്തേ സോƒപി സംഹർത്താ ഭവിഷ്യതി മഹാമതേ**
**തേനാഹം ത്വാമുപായാതാ സാത്വികീം ത്വമവേഹി മാം**

കല്പാന്തത്തിൽ ആ രുദ്രൻ ലോകത്തെ സംഹരിക്കുന്നവനായി ഭവിക്കും. മഹാമതേ, അതുകൊണ്ട് ഞാൻ അങ്ങയുടെ അടുക്കലെത്തി. ഞാൻ സാത്വിക ശക്തിയാണെന്നാണ് അറിഞ്ഞാലും.

**10. സ്ഥാസ്യേƒഹം ത്വത്സമീപസ്ഥാ സദാഹം മധുസൂദന**
**ഹൃദയേ തേ കൃതാവാസാ ഭവാമി സതതം കില**

ഹേ മധുസൂദന, അങ്ങയുടെ സമീപത്തുതന്നെ ഞാനെപ്പോഴും സ്ഥിതിചെയ്യും. സദാ അങ്ങയുടെ ഹൃദയത്തിൽ വസിക്കുന്നവളായും തീരും.

## വിഷ്ണുരുവാച

**11. ശ്ലോകസ്യാർദ്ധം മയാപൂർവ്വം ശ്രുതം ദേവി സ്ഫുടാക്ഷരം**
**തത്കേനോക്തം വരാരോഹേ രഹസ്യം പരമം ശിവം**

ദേവി, അക്ഷരവ്യക്തതയോടുകൂടിയ 'പാതിശ്ലോകം' ഞാൻ മുമ്പു കേട്ടിട്ടുണ്ട്.ഹേ സുന്ദരി,രഹസ്യവും പരമവും ശിവവുമായ അത് ആര് ഉച്ചരിച്ചതാണ്?

**12. തന്മേ ബ്രൂഹി വരാരോഹേ സംശയോƒയം വരാനനേ**
**നിർധനോ ഹി യഥാ ദ്രവ്യം തത്സ്മരാമി പുനഃ പുനഃ**

ഹേ സുന്ദരീ, അതാരാണെന്ന് എന്നോടുപറയൂ, എനിക്കതിൽ സംശയമുണ്ട്. നിർധനൻ ധനത്തെ എന്നപോലെ ഞാൻ അത് ഓർത്തോർത്ത് കഴിയുകയാണ്.

## വ്യാസ ഉവാച

**13. വിഷ്ണോസ്തദ്വചനം ശ്രുത്വാ മഹാലക്ഷ്മീഃ സ്മിതാനനാ**
**ഉവാച പരയാ പ്രീത്യാ വചനം ചാരുഹാസിനീ**

വിഷ്ണു അങ്ങനെ പറഞ്ഞതുകേട്ട് മഹാലക്ഷ്മി പുഞ്ചിരിച്ചുകൊണ്ട് അത്യധികം സന്തോഷത്തോടെ പറഞ്ഞു:

## മഹാലക്ഷ്മീരുവാച

**14. ശൃണു ശൗരേ വചോ മേƒദ്യ സഗുണാഹം ചതുർഭുജാ**
**മാം ജാനാസി ന ജാനാസി നിർഗുണാം സഗുണാലയാം**

ഹേ വിഷ്ണോ, ഞാൻ പറയുന്നതുകേൾക്കൂ ഞാനിപ്പോൾ സഗുണയും ചതുർബാഹുയുക്തയും ആണെന്നു അങ്ങ് കാണുന്നു. ഈ സഗുണത്തിനാശ്രയമായ നിർഗുണയെ അങ്ങ് അറിയുന്നില്ല.

**15. ത്വം ജാനീഹി മഹാഭാഗ തയാ തത്പ്രകടീകൃതം**
**പുണ്യം ഭാഗവതം വിദ്ധി വേദസാരം ശുഭാവഹം**

ഹേ മഹാഭാഗ, ആ നിർഗുണാത്മികമായ പരാശക്തിയാണ് പുണ്യവും വേദസാരവും ശുഭപ്രദവുമായ ഭാഗവതതത്ത്വം പ്രകടമാക്കിയത് എന്ന് അറിഞ്ഞാലും.

16. കൃപാം ച മഹതീം മന്യേ ദേവ്യാഃ ശത്രുനിഷൂദന
മയാ പ്രോക്തം പരം ഗുഹ്യം ഹിതായ തവ സുവ്രത

ശത്രുസംഹാരത്തിനു കഴിവുള്ളവനേ, ദേവിയുടെ കൃപയ്ക്ക് സീമയില്ലെന്ന് ഞാൻ വിചാരിക്കുന്നു. അത്യന്തം രഹസ്യമായ അത് അങ്ങയുടെ ഹിതത്തിനുവേണ്ടിയാണ് ദേവി ഉപദേശിച്ചത്.

17. രക്ഷണീയം സദാ ചിത്തേ ന വിസ്മാര്യം കദാചന
സാരം ഹി സർവശാസ്ത്രാണാം മഹാവിദ്യാപ്രകാശിതം

ആ തത്ത്വം സദാ മനസ്സിൽ സൂക്ഷിക്കണം. ഒരിക്കലും അതു വിസ്മരിച്ചുപോവരുത്. മഹാവിദ്യാസ്വരൂപിണിയായ ദേവി പ്രകാശിപ്പിച്ച അത് സകലശാസ്ത്രങ്ങളുടേയും സാരമാണ്.

18. നാതഃപരം വേദിതവ്യം വർത്തതേ ഭുവനത്രയേ
പ്രിയോസി ഖലു ദേവ്യാസ്ത്വം തേന തേ വ്യാഹൃതം വചഃ

ഇതിനെക്കാൾകൂടുതലായി അറിയേണ്ടതായിട്ട് മുപ്പാരിലും ഒന്നുമില്ല. അങ്ങ് ദേവിക്ക് പ്രിയപ്പെട്ടവൻ തന്നെ. അതുകൊണ്ടാണല്ലോ പരമ തത്ത്വം അങ്ങയെ ഉപദേശിച്ചത്.

## വ്യാസ ഉവാച

19. ഇതിശ്രുത്വാ വചോ ദേവ്യാ മഹാലക്ഷ്മ്യാശ്ചതുർഭുജഃ
ദധാര ഹൃദയേ നിത്യം മത്വാ മന്ത്രമനുത്തമം

മഹാലക്ഷ്മീദേവിയുടെ ഈ വാക്കുകേട്ടിട്ട് ചതുർബാഹുവായ വിഷ്ണു, അത് അത്യുത്തമമായ മന്ത്രമായി കരുതി മനസ്സിൽ ധരിച്ചുകൊണ്ടിരിക്കുന്നു.

20. കാലേന കിയതാ തത്ര തന്നാഭികമലോത്ഭവഃ
ബ്രഹ്മാ ദൈത്യഭയാത്ത്രസ്തോ ജഗാമ ശരണം ഹരേഃ

ഏതാനും കാലം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ നാഭികമലത്തിൽ ജനിച്ച ബ്രഹ്മാവ്, ദൈത്യന്മാരെ ഭയപ്പെട്ട് ഹരിയെ ശരണം പ്രാപിച്ചു.

21. തതഃ കൃത്വാ മഹായുദ്ധം ഹത്വാ തൗ മധുകൈടഭൗ
ജജാപ ഭഗവാൻ വിഷ്ണുഃ ശ്ലോകാർദ്ധം വിശദാക്ഷരം

പിന്നീട് മധുകൈടന്മാരെ മഹായുദ്ധത്തിൽ കൊന്നതിനുശേഷം ഭഗവാൻ വിഷ്ണു ശ്ലോകാർദ്ധം സ്ഫുടമായി ജപിച്ചു.

22. ജപന്തം വാസുദേവം ച ദൃഷ്ട്വാ ദേവഃ പ്രജാപതിഃ
പപ്രച്ഛ പരമപ്രീതഃ കഞ്ജജഃ കമലാപതിം

ജപിച്ചുകൊണ്ടിരിക്കുന്ന കമലാനാഥനായ വാസുദേവനെ കണ്ടിട്ട് ബ്രഹ്മപ്രജാപതി വളരെ സന്തോഷത്തോടെ ചോദിച്ചു.

23. കിം ത്വം ജപസി ദേവേശ ത്വത്തഃ കോഽപ്യധികോസ്തി വൈ
യത്സ്മൃത്വാ പുണ്ഡരീകാക്ഷ പ്രീതോസി ജഗദീശ്വര

ഹേ ദേവേശ, അങ്ങ് എന്താണ് ജപിക്കുന്നത്? അങ്ങയെക്കാൾ ഉന്നതനായി മറ്റ് ആരാണുള്ളത്? ഹേ ജഗദീശ്വര, ആരെ സ്മരിച്ചിട്ടാണ് അങ്ങ് ഇത്രയും സന്തുഷ്ടനായിരിക്കുന്നത്?

### ഹരിരുവാച

24. മയി ത്വയി ച യാ ശക്തിഃ ക്രിയാ കാരണലക്ഷണാ
വിചാരമയ മഹാഭാഗ യാ സാ ഭഗവതീ ശിവാ

എന്നിലും നിന്നിലും ഏതു ശക്തിയാണോ കാര്യകാരണരൂപത്തിൽ സ്ഥിതിചെയ്യുന്നത്, ഹേ മഹാഭാഗ, ആ ശക്തിയെ ശിവയും ഭഗവതിയുമായി വിചാരിച്ചാലും.

25. യസ്യാാധാരേ ജഗത്സർവ്വം തിഷ്ഠത്യത്ര മഹാർണ്ണവേ
സാകാരാ യാ മഹാശക്തിരമേയാ ച സനാതനീ

ഈ ആഴിപ്പരപ്പിൽ ആരെ ആധാരമാക്കിയാണോ ഈ ജഗത്താകെ നിലകൊള്ളുന്നത് സഗുണയായ ആ മഹാശക്തി നിത്യയും അപരിച്ഛിന്നയുമാകുന്നു.

26. യയാ വിസൃജ്യതേ വിശ്വം ജഗദേതച്ചരാചരം
സൈഷാ പ്രസന്നാ വരദാ നൃണാം ഭവതി മുക്തയേ

ചരാചരാത്മകമായ ഈ വിശ്വത്തെ ആരാണോ സൃഷ്ടിക്കുന്നത് വരദയായ അവൾ പ്രസന്നയായാൽ മനുഷ്യർക്കു മുക്തിയും നൽകും.

27. സാ വിദ്യാ പരമാ മുക്തേർ ഹേതുഭൂതാ സനാതനീ
സംസാരബന്ധഹേതുശ്ച സൈവ സർവേശ്വരേശ്വരീ

ആ ദേവിയാണ് പരമമായ വിദ്യ; സനാതനയായ അവൾ തന്നെ മുക്തിക്ക് ഹേതു, സർവശ്വരേശ്വരിയായ അവൾ തന്നെയാണ് സംസാരബന്ധത്തിന് ഹേതുവും.

28. അഹം ച ത്വഖിലം വിശ്വം തസ്യാഃ ചിച്ഛക്തിസംഭവം
വിദ്ധി ബ്രഹ്മന്ന സംദേഹഃ കർത്തവ്യഃസർവദാഽനഘ

ഞാനും ഈ വിശ്വവുമെല്ലാം ആ ദേവിയുടെ ചിച്ഛക്തിയിൽനിന്നു സംഭവിച്ചതാണെന്ന് അറിഞ്ഞാലും. അനഘനായ ഹേ ബ്രഹ്മൻ, അതിൽ ഒരിക്കലും സംശയിക്കേണ്ട കാര്യമില്ല.

29. ശ്ലോകാർദ്ധേന തയാ പ്രോക്തം തദ്വൈ ഭാഗവതം കില
വിസ്തരോ ഭവിതാ തസ്യ ദ്വാപരാദൗ യുഗേതഥാ

ശ്ലോകാർദ്ധത്തിലൂടെ ദേവി അരുളിച്ചെയ്തതുതന്നെയാണ് ഭാഗവതം. ദ്വാപരാദിയുഗങ്ങളിൽ, അതു വിസ്തൃതമായിത്തീരുകയും ചെയ്യും. (ദ്വാപരാന്ത്യത്തിൽ വ്യാസൻ അതു വിസ്തരിച്ചു. കൃതയുഗത്തിൽ ഹിരണ്യഗർഭകൃതമായ വിസ്താരം ഉണ്ടായതായി ദ്വാദശസ്കന്ധത്തിൽ പറയുന്നുണ്ട്.)

### വ്യാസ ഉവാച

30. ബ്രഹ്മണാ സംഗൃഹീതം ച വിഷ്ണോസ്തു നാഭിപങ്കജേ
നാരദായ ച തേനോക്തം പുത്രായാമിതബുദ്ധയേ

വിഷ്ണുവിന്റെ നാഭികമലത്തിൽ സ്ഥിതിചെയ്കെ ബ്രഹ്മാവ് ആ വിഷ്ണുവിൽ നിന്ന് ഭാഗവതം ശരിയായി ഗ്രഹിച്ചു. ബ്രഹ്മാവ് പിന്നീട് അതിബുദ്ധിമാനും സ്വപുത്രനുമായ നാരദന് അത് ഉപദേശിച്ചു.

31. നാരദേന തഥാ മഹ്യം ദത്തം ഹി മുനിനാ പുരാ
മയാ കൃതമിദം പൂർണ്ണം ദ്വാദശാസ്കന്ധവിസ്തരം

നാരദമുനി പണ്ട് അത് എനിക്ക് ഉപദേശിച്ചു തന്നു.ഞാൻ അത് പൂർണ്ണമായി ദ്വാദശസ്കന്ധങ്ങളിലൂടെ വിസ്തരിച്ചു. ദേവി അരുളിച്ചെയ്ത ശ്ലോകാർദ്ധത്തിന്റെ വിസ്തൃതമായ രൂപമാണ് ഭാഗവതമെന്നർത്ഥം.

**32. തത്പഠസ്വ മഹാഭാഗ പുരാണം ബ്രഹ്മസമ്മിതം**
**പഞ്ചലക്ഷണയുക്തം ച ദേവ്യാശ്ചരിതമുത്തമം**

അതുകൊണ്ട്, ഹേ മഹാഭാഗ, വേദതുല്യമായ പുരാണം അങ്ങ് പഠിച്ചാലും. അത് അഞ്ചുലക്ഷണങ്ങളോടുകൂടിയതും ദേവിയുടെ ഉത്തമമായ ചരിതം ഉൾക്കൊള്ളുന്നതുമാണ്.

**33. തത്ത്വജ്ഞാനരസോപേതം സർവേഷാമുത്തമോത്തമം**
**ധർമ്മശാസ്ത്രസമം പുണ്യം വേദാർത്ഥേനോപബൃംഹിതം**

തത്ത്വജ്ഞാനരസം നിറഞ്ഞതും,പുരാണങ്ങളിൽവച്ച് അത്യുത്തമമായിട്ടുള്ളതും ധർമ്മശാസ്ത്രത്തിന് തുല്യമായതും പുണ്യം നൽകുന്നതും വേദാർത്ഥങ്ങളെ വിശദീകരിച്ചിട്ടുള്ളതുമാണ് അത്.

**34. വൃത്രാസുരവധോപേതം നാനാഖ്യാനകഥായുതം**
**ബ്രഹ്മവിദ്യാനിധാനം തു സംസാരാർണ്ണവതാരകം**

വൃത്രാസുരന്റെ വധം ഉൾപ്പെടെ അനേകം കഥകൾ ഉള്ളതും ബ്രഹ്മവിദ്യയുടെ നിക്ഷേപവും സംസാരസമുദ്രത്തെ കടത്തിവിടുന്നതുമാണ് അത്.

**35. ഗൃഹാണ ത്വം മഹാഭാഗ യോഗ്യോ/സി മതിമത്തരഃ**
**പുണ്യം ഭാഗവതം നാമ പുരാണം പുരുഷർഷഭ**

മഹാഭാഗ്യവാനായ ഹേ പുരുഷർഷഭ,പുണ്യപ്രദമായ, ഭാഗവതമെന്നുപേരുള്ള പുരാണം അങ്ങ് കൈക്കൊണ്ടാലും. അങ്ങ് യോഗ്യനും അതിബുദ്ധിമാനുമാണല്ലോ.

**36. അഷ്ടാദശസഹസ്രാണാം ശ്ലോകാനാം കുരു സംഗ്രഹം**
**അജ്ഞാനനാശനം ദിവ്യം ജ്ഞാനഭാസ്കരബോധകം**

പതിനെണ്ണായിരം ശ്ലോകങ്ങളും അങ്ങ് നന്നായി പഠിച്ചാലും. അത് അജ്ഞാനത്തെ നശിപ്പിക്കുന്നതും ദിവ്യമായതും ജ്ഞാനസൂര്യനെ കാട്ടിത്തരുന്നതുമാണ്.

**37. സുഖദം ശാന്തിദം ധന്യം ദീർഘായുഷ്യകരം ശിവം**
**ശൃണ്വതാം പഠതാം ചേദം പുത്രപൗത്രവിവർദ്ധനം**

ഈ പുരാണത്തിന്റെ പഠനവും ശ്രവണവും സുഖവും ശാന്തിയും നൽകും. ധന്യതയുണ്ടാക്കും. മംഗളവും ദീർഘായുസ്സും നൽകും. പുത്രപൗത്രാദികളെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യും.

**38. ശിഷ്യോ/യം മമ ധർമ്മാത്മാ ലോമഹർഷണസംഭവഃ**
**പഠിഷ്യതി ത്വയാ സാർധം പുരാണീം സംഹിതാം ശുഭാം.**

ധർമ്മാത്മാവും ലോമഹർഷണന്റെ പുത്രനുമായ ഇവൻ എന്റെ ശിഷ്യനാണ്. ശുഭമായ ഈ പുരാണസംഹിത അങ്ങയോടൊപ്പം ഇവനും പഠിക്കട്ടെ.

### സൂതഉവാച

**39. ഇത്യുക്തം തേന പുത്രായ മഹ്യം ച കഥിതം കില**
**മയാ ഗൃഹീതം തത്സർവ്വം പുരാണഞ്ചാതിവിസ്തരം**

ഇങ്ങനെ പുത്രനായ ശുകനേയും എന്നെയും ആ പുരാണകഥ പറഞ്ഞു കേൾപ്പിച്ചു. വിസ്തൃതമായ ആ പുരാണമാകെ ഞാൻ പഠിച്ചു.

**40. ശുകോ/ധീത്യ പുരാണം തു സ്ഥിതോ വ്യാസാശ്രമേ ശുഭേ**
**ന ലേഭേ ശർമ്മ ധർമ്മാത്മാ ബ്രഹ്മാത്മജ ഇവാപരഃ**

പുരാണം പഠിച്ച ശേഷം ശുകൻ മറ്റൊരു വസിഷ്ഠനെപ്പോലെ ശുഭപ്രദമായ വ്യാസാശ്രമത്തിൽ കഴിഞ്ഞു. കർമ്മത്തിൽ ശ്രദ്ധയില്ലാത്തതിനാൽ ധർമ്മാത്മാവായ അദ്ദേഹത്തിന് സുഖം ലഭിച്ചില്ല.

41. ഏകാന്തസേവീ വികലഃ സ ശൂന്യ ഇവ ലക്ഷ്യതേ
നാത്യന്തഭോജനാസക്തോ നോപവാസരതസ്തഥാ

ഒറ്റയ്ക്ക് ഒരിടത്തു ചെന്നിരിക്കും. എന്തോകുറവുള്ളവനേപ്പോലെയും മനസ്സ് ഒന്നിലും ഉറയ്ക്കാത്തവനെപ്പോലെയും കാണപ്പെട്ടു. നന്നായി ഭക്ഷിക്കുന്നതിലോ അതുപോലെതന്നെ ഒന്നും ഭക്ഷിക്കാതിരിക്കുന്നതിലോ ആസക്തിയില്ലെന്നായി.

42. ചിന്താവിഷ്ടം ശുകം ദൃഷ്ട്വാ വ്യാസഃ പ്രാഹ ശുകം പ്രതി
കിം പുത്ര ചിന്ത്യതേ നിത്യം കസ്മാദ് വ്യഗ്രോ/സി മാനദ

ശുകൻ ചിന്താവിഷ്ടനായിരിക്കുന്നതുകണ്ടിട്ട് വ്യാസൻ അദ്ദേഹത്തോടു ചോദിച്ചു: "മകനേ, നിനക്കെന്താണ് എപ്പോഴുമൊരുചിന്ത? എന്തുകൊണ്ടാണ് ഇത്ര വ്യാകുലനായിരിക്കുന്നത്?

43. ആസ്സേ ധ്യാനപരോ നിത്യമൃണഗ്രസ്ത ഇവാധനഃ
കാ ചിന്താ വർത്തതേ പുത്ര മയി താതേ തു തിഷ്ഠതി

കടം കൊണ്ടു മൂടിയ ദരിദ്രനെപ്പോലെ സദാ ഓരോന്നോർത്തിരിക്കുകയാണല്ലോ. മകനേ, അച്ഛനായ ഈ ഞാൻ ഇവിടെയുള്ളപ്പോൾ നീ എന്തിന് ഇങ്ങനെ ചിന്തിച്ചു വിഷമിക്കുന്നു?

44. സുഖം ഭുംക്ഷ്വ യഥാകാമം മുഞ്ച ശോകം മനോഗതം
ജ്ഞാനം ചിന്തയ ശാസ്ത്രോക്തം വിജ്ഞാനേ ച മതിം കുരു

ആഗ്രഹത്തിനൊത്ത സുഖങ്ങൾ അനുഭവിക്കുക. മനസ്സിലുള്ള ദുഃഖം വെടിയുക. ശാസ്ത്രം പറയുന്ന ജ്ഞാനത്തെപ്പറ്റി ആലോചിക്കുക. വിജ്ഞാനത്തിൽ മനസ്സിനെ നിർത്തുക. ശാസ്ത്രപഠനം കൊണ്ട് തത്ത്വജ്ഞാനം നേടിയിട്ട് അതിനെ തത്ത്വാനുഭൂതിയാക്കി– ആത്മാനുഭൂതിയാക്കിത്തീർക്കുക എന്നർത്ഥം.

45. ന ചേന്മനസി തേ ശാന്തിർവചസാ മമ സുവ്രത
ഗച്ഛ ത്വം മിഥിലാം പുത്ര പാലിതാം ജനകേന ഹ

ഹേ സുവ്രത, ഞാൻ പറഞ്ഞതുകൊണ്ട് നിന്റെ മനസ്സിനു ശാന്തി ലഭിക്കുന്നില്ല എങ്കിൽ, മകനേ, ജനകരാജാവു വാഴുന്ന മിഥിലയിലേക്കു നീ പോകൂ.

46. സ തേ മോഹം മഹാഭാഗ നാശയിഷ്യതി ഭൂപതിഃ
ജനകോ നാമ ധർമ്മാത്മാ വിദേഹഃ സത്യസാഗരഃ

മഹാഭാഗ, ജനകൻ എന്നുപേരുള്ള, ധർമ്മാത്മാവും സത്യസാഗരനുമായ വിദേഹരാജാവ് നിന്റെ അജ്ഞാനത്തെ നീക്കിത്തരും.

47. തം ഗത്വാ നൃപതിം പുത്ര സന്ദേഹം സ്വം നിവർത്തയ
വർണ്ണാശ്രമാണാം ധർമ്മാംസ്ത്വം പൃച്ഛ പുത്ര യഥാതഥം

ആ രാജാവിന്റെ അടുക്കൽ ചെന്ന് നിന്റെ സംശയെ പരിഹരിക്കുക. വർണ്ണാശ്രമധർമ്മങ്ങളെക്കുറിച്ച് മകനേ, നിനക്ക് എന്തെല്ലാമറിയണോ അവയെല്ലാം വേണ്ടപോലെ ചോദിച്ചറിയുക.

48. ജീവന്മുക്തഃ സ രാജർഷിർബ്രഹ്മജ്ഞാനമതിഃ ശുചിഃ
തഥ്യവക്താതിശാന്തശ്ച യോഗീ യോഗപ്രിയഃ സദാ

ആ രാജർഷി ജീവന്മുക്തനും ബ്രഹ്മജ്ഞാനിയും ശുദ്ധചിത്തനും സത്യവാക്കും അതിശാന്തനും യോഗിയും യോഗപ്രിയനുമാണ് എപ്പോഴും.

സൂത ഉവാച

49. തച്ഛ്രുത്വാ വചനം തസ്യ വ്യാസസ്യാമിതതേജസഃ
പ്രത്യുവാച മഹാതേജാഃ ശുകശ്ചാരണിസംഭവഃ

അമിതതേജസ്സായ വ്യാസന്റെ ആ വാക്കു കേട്ടിട്ട്, മഹാതേജസ്വിയും അരണിയിൽ പിറന്നവനുമായ ശുകൻ മറുപടി പറഞ്ഞു.

**50. ദംഭോ/യം കില ധർമ്മാത്മൻ ഭാതി ചിത്തേ മമാധുനാ**
**ജീവന്മുക്തോ വിദേഹശ്ച രാജ്യം ശാസ്തി മുദാന്വിതഃ**

ധർമ്മാത്മാവേ, ഇതൊരു ഭോഷ്കാണെന്നത്രേ എനിക്കിപ്പോൾ തോന്നുന്നത്. ജീവന്മുക്തനായ വിദേഹൻ സന്തോഷത്തോടെ രാജ്യം ഭരിക്കുന്നുപോലും!

**51. വന്ധ്യാപുത്ര ഇവാഭാതി രാജാ/സൗ ജനകഃ പിതഃ**
**കുർവൻ രാജ്യം വിദേഹഃ കിം സന്ദേഹോ/യം മമാദ്ഭുതഃ**

അച്ഛാ, ഈ ജനകമഹാരാജാവ് വന്ധ്യാപുത്രനെപ്പോലെയാണ്, വിദേഹൻ രാജ്യം ഭരിക്കുകയോ? അദ്ഭുതമായിരിക്കുന്നു! ഇതിലെനിക്കു സംശയമുണ്ട്.

**52. ദ്രഷ്ടുമിച്ഛാമ്യഹം ഭൂപം വിദേഹം നൃപസത്തമം**
**കഥം തിഷ്ഠതി സംസാരേ പത്മപത്രമിവാംഭസി.**

നൃപോത്തമനായ വിദേഹരാജാവിനെ എനിക്കു കാണാൻ ആഗ്രഹമുണ്ട്. അദ്ദേഹം വെള്ളത്തിലെ താമരയിലപോലെ എങ്ങനെയാണ് ഈ സംസാരത്തിൽ ജീവിക്കുന്നത്.

**53. സന്ദേഹോ/യം മഹാംസ്താത വിദേഹേ പരിവർത്തതേ**
**മോക്ഷഃ കിം വദതാം ശ്രേഷ്ഠ സൗഗതാനാമിവാപരഃ**

വിജ്ഞാനിയായ പിതാവേ, വിദേഹൻ എന്നുപറഞ്ഞതിൽ എനിക്കു വളരെ സംശയമുണ്ട്. ബൗദ്ധർക്ക് ശരീരനാശമാണല്ലോ മോക്ഷം. ആ അർത്ഥത്തിലാണോ വിദേഹനെന്നു പറഞ്ഞത്?

**54. കഥം ഭുക്തമഭുക്തം സ്യാദകൃതം ച കൃതം കഥം**
**വ്യവഹാരഃ കഥം ത്യാജ്യ ഇന്ദ്രിയാണാം മഹാമതേ**

അനുഭവിച്ചത് എങ്ങനെ അനുഭവിക്കാത്തതാവും? ചെയ്തത് എങ്ങനെ ചെയ്യാത്തതാവും? അനുഭവങ്ങൾ നിറഞ്ഞതാണ് വ്യാവഹാരിക ജീവിതം. ആ സ്ഥിതിക്ക് ഇന്ദ്രിയ വ്യാപാരം എങ്ങനെ ഉപേക്ഷിക്കാൻ കഴിയും.

**55. മാതാ പുത്രസ്തഥാ ഭാര്യാ ഭഗിനീ കുലടാ തഥാ**
**ഭേദാഭേദഃ കഥം ന സ്യാദ്യദ്യേതന്മുക്തതാ കഥം**

അമ്മ, മകൻ, ഭാര്യ, സഹോദരി, വേശ്യ, എന്നീ വക ഭേദബുദ്ധി ഇല്ലാതിരിക്കുന്നതെങ്ങനെ? വ്യാവഹാരിക ജീവിതത്തിൽ ഇത് ഒഴിച്ചുകൂടാത്തതാണല്ലോ. ഈ ഭേദബുദ്ധിയുണ്ടെങ്കിൽ മുക്തി എങ്ങനെ ലഭിക്കും?

**56. കടു ക്ഷാരം തഥാ തീക്ഷ്ണം കഷായം മിഷ്ടമേവ ച**
**രസനാ യദി ജാനാതി ഭുംക്തേ ഭോഗാനനുത്തമാൻ**

എരിവ്,പുളി,ഉപ്പ്,ചവർപ്പ്, മധുരം എന്നു തുടങ്ങിയ രസങ്ങളെ നാവ് അറിയുന്നുവെങ്കിൽ ആ നാവ് ഉത്തമഭോഗങ്ങൾ അനുഭവിക്കുന്നു എന്നാണ് അർത്ഥം.

**57. ശീതോഷ്ണസുഖദുഃഖാദിപരിജ്ഞാനം യദാ ഭവേത്**
**മുക്തതാ കീദൃശീ താത, സന്ദേഹോ/യം മമാദ്ഭുതഃ**

അച്ഛാ ഇതാണ് എന്റെ വലിയ ഒരു സംശയം: ശീതം, ഉഷ്ണം ,സുഖം, ദുഃഖം തുടങ്ങിയവയിൽ വിവേചനം നിലനിൽക്കുന്നിടത്തോളം കാലം ഒരാൾക്ക് മുക്താവസ്ഥ ഉണ്ടാവുന്നതെങ്ങനെ?

**58. ശത്രുമിത്രപരിജ്ഞാനം വൈരം പ്രീതികരം സദാ**
**വ്യവഹാരേ പരേ തിഷ്ഠൻ കഥം ന കുരുതേ നൃപഃ**

വ്യാവഹാരിക ജീവിതത്തിൽ കഴിയുന്ന രാജാവ് എന്തുകൊണ്ട്, ശത്രുമിത്രാദികളെ തിരിച്ചറിയുന്നതിലുണ്ടാകുന്ന വൈരത്തെ എപ്പോഴും പ്രീതികരമായി കരുതുന്നില്ല?

**59. ചോരം വാ താപസം വാപി സമാനം മന്യതേ കഥം**
**അസമാ യദി ബുദ്ധിഃ സ്യാന്മുക്തതാ തർഹികീദൃശീ**

കള്ളനും താപസനും തുല്യനാണെന്ന് വിചാരിക്കുന്നതെങ്ങനെ? സമാനചിന്തയില്ലെങ്കിൽ പിന്നെ മുക്തി എങ്ങനെ? മുക്തിക്ക് അടിസ്ഥാനം അഭേദബുദ്ധിയാണെന്നർത്ഥം.

**60. ദൃഷ്ടപൂർവ്വോ ന മേ കശ്ചിത് ജീവന്മുക്തശ്ച ഭൂപതിഃ**
**ശങ്കേയം മഹതീ താത ഗൃഹേ മുക്തഃ കഥം നൃപഃ**

ഇതുവരെ ഞാൻ ഒരു ജീവന്മുക്തനായ രാജാവിനെയും കണ്ടിട്ടില്ല. ഗൃഹസ്ഥനായ രാജാവ് എങ്ങനെ ജീവന്മുക്തനായിരിക്കുന്നു എന്നതാണ് എന്റെ വലിയ സംശയം.

**61. ദിദൃക്ഷാ മഹതീ ജാതാ ശ്രുത്വാ തം ഭൂപതിം തഥാ**
**സന്ദേഹവിനിവൃത്യർത്ഥം ഗച്ഛാമി മിഥിലാം പ്രതി**

ജീവന്മുക്തനാണ് ജനകൻ എന്നുകേട്ടതു കൊണ്ട് അദ്ദേഹത്തെ കാണാൻ എനിക്ക് അതിയായ ആഗ്രഹമുണ്ട്. സംശയനിവൃത്തിക്കായി ഞാൻ മിഥിലയിലേക്കു പോവുകയാണ്.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
ഷോഡശോƒദ്ധ്യായഃ

## അഥ സപ്തദശോƒദ്ധ്യായഃ

### സൂതഉവാച

**1. ഇതുക്ത്വാ പിതരം പുത്രഃ പാദയോഃ പതിതഃ ശുകഃ**
**ബദ്ധാഞ്ജലിരുവാചേദം ഗന്തുകാമോ മഹാമനാഃ**

അച്ഛനോട് ഇങ്ങനെ പറഞ്ഞ്കൊണ്ട് പുത്രനായ ശുകൻ കാൽക്കൽവീണു. മിഥിലയിലേക്കുപോകാൻ ആഗ്രഹിച്ച് മഹാമനസ്കനായ അദ്ദേഹം കൈകൂപ്പികൊണ്ട് ഇങ്ങനെ പറഞ്ഞു.

**2. ആപൃച്ഛേത്വാം മഹാഭാഗ ഗ്രാഹ്യം തേ വചനം മയാ**
**വിദേഹാൻ ദ്രഷ്ടുമിച്ഛാമി പാലിതാൻ ജനകേന തു**

ഹേ മഹാഭാഗ, ഞാൻ അവിടത്തോടു യാത്ര ചോദിക്കുന്നു. അവശ്യം അറിഞ്ഞിരിക്കേണ്ടകാര്യമാണല്ലോ അവിടുന്നു പറഞ്ഞത്.ജനകൻ ഭരിക്കുന്ന വിദേഹ ജനതയെ കാണാൻ എനിക്ക് ആഗ്രഹമുണ്ട്.

**3. വിനാ ദണ്ഡം കഥം രാജ്യം കരോതി ജനകഃ കില**
**ധർമ്മേ ന വർത്തതേ ലോകോ ദണ്ഡശ്ചേന്ന ഭവേദ്യദി**

അധർമ്മചാരികൾക്കു ശിക്ഷ നൽകാതെ ജനകൻ എങ്ങനെ രാജ്യം ഭരിക്കുന്നു? ശിക്ഷ നൽകാത്തപക്ഷം മനുഷ്യർ ധർമ്മനിഷ്ഠരായിരിക്കുകയില്ല.

**4. ധർമ്മസ്യ കാരണം ദണ്ഡോ മന്വാദിപ്രഹിതഃ സദാ .**
**സ കഥം വർത്തതേ താതു സംശയോƒയം മഹാൻ മമ**

ശിക്ഷയിലുള്ള ഭയമാണ് ധർമ്മമനുസരിക്കാൻ കാരണമെന്ന് മനു തുടങ്ങിയവർ പറഞ്ഞിട്ടുണ്ട്. എന്നിരിക്കെ ശിക്ഷ നൽകാതെ ആ ജനകൻ എങ്ങനെ രാജ്യം ഭരിക്കുന്നു എന്നാണ് എന്റെ വലിയ സംശയം.

5. **മമ മാതാ ത്വിയം വന്ധ്യാ തദ്വദ്ഭാതി വിചേഷ്ടിതം**
**പൃച്ഛാമിത്വാം മഹാഭാഗ ഗച്ഛാമി ച പരന്തപ**

എന്റെ ഈ മാതാവ് വന്ധ്യയാണെന്നു പറയുന്ന മാതിരിയാണെന്നു തോന്നുന്നു രാജാവിന്റെ ഭരണം. മഹാശയ, ഞാൻ യാത്ര ചോദിക്കുകയാണ്. പോകട്ടെ.

**സൂതഉവാച**

6. **തം ദൃഷ്ട്വാ ഗന്തുകാമം ച ശുകം സത്യവതിസുതഃ**
**ആലിംഗ്യോവാച പുത്രം തം ജ്ഞാനിനം നിസ്പൃഹം ദൃഢം**

തന്റെ പുത്രൻ മിഥിലയിലേക്ക് പോകാൻ തുടങ്ങുകയാണെന്നു കണ്ടിട്ട്, സത്യവതീസൂനുവായ വ്യാസൻ, ജ്ഞാനിയും നിസ്പൃഹനുമായ അവനെ ദൃഢമായി ആലിംഗനം ചെയ്തുകൊണ്ട് പറഞ്ഞുഃ

**വ്യാസഉവാച**

7. **സ്വസ്ത്യസ്തു ശുക ദീർഘായുർഭവ പുത്ര മഹാമതേ**
**സത്യാം വാചം പ്രദത്വാ മേ ഗച്ഛ താത യഥാസുഖം**

മകനേ, ശുക, മംഗളം ഭവിക്കട്ടെ. മഹാബുദ്ധേ, നിനക്ക് ദീർഘായുസ്സും ഉണ്ടാവട്ടെ. എനിക്ക് വാക്കു തന്നിട്ട് നിനക്ക് ഇഷ്ടംപോലെ പോകാം.

8. **ആഗന്തവ്യം പുനർഗത്വാ മമാശ്രമമനുത്തമം**
**ന കുത്രാപി ച ഗന്തവ്യം ത്വയാ പുത്ര കഥംചന**

പോയിട്ട് വീണ്ടും എന്റെ ഉത്തമമായ ഈ ആശ്രമത്തിലേക്കുതന്നെ മടങ്ങി വരണം. മകനേ, ഒരു തരത്തിലും മറ്റൊരിടത്തേക്കു നീ പോവരുത്.

9. **സുഖം ജീവാമി പുത്രാഹം ദൃഷ്ട്വാ തേ മുഖപങ്കജം**
**അപശ്യൻ ദുഃഖമാപ്നോമി പ്രാണസ്ത്വമസി മേ സുത**

മകനേ, നിന്റെ മുഖകമലം കണ്ടുകൊണ്ട് എനിക്ക് സുഖമായി ജീവിക്കാം. അതു കാണാതെ കഴിയുക പ്രയാസം. മകനേ, നീയാണ്എന്റെ പ്രാണൻ.

10. **ദൃഷ്ട്വാ തം ജനകം പുത്ര സന്ദേഹം വിനിവർത്യ ച**
**അത്രാഗത്യ സുഖം തിഷ്ഠ വേദാദ്ധ്യയനതത്പരഃ**

മകനേ, ജനകമഹാരാജാവിനെ കണ്ട് സംശയനിവൃത്തി വരുത്തിയശേഷം ഇവിടെ വന്ന് വേദാദ്ധ്യായനത്തിൽ മുഴുകി, സുഖമായി ജീവിക്കുക.

**സൂതഉവാച**

11. **ഇത്യുക്തഃ സോഽഭിവാദ്യാര്യം കൃത്വാ ചൈവ പ്രദക്ഷിണാം**
**ചലിതസ്തരസാതീവ ധനുർമുക്തഃ ശരോ യഥാ**

സമ്പൂജ്യനായ പിതാവിനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചശേഷം വില്ലിൽനിന്നുവിട്ട ശരം പോലെ ശുകൻ അതിവേഗം അവിടെനിന്നു നിർഗമിച്ചു.

12. **സമ്പശ്യൻ വിവിധാൻ ദേശാൻ ലോകാംശ്ച വിത്തധർമ്മിണഃ**
**വനാനി പാദപാംശ്ചൈവ ക്ഷേത്രാണി ഫലിതാനി ച**

പലവിധത്തിലുള്ള പ്രദേശങ്ങളെയും ധനവാന്മാരായ ആളുകളെയും വനങ്ങളെയും മരങ്ങളെയും വിളഭൂമികളെയും കണ്ടു കൊണ്ട്,

13. താപസാംസ്തപ്യമാനാംശ്ച യാജകാൻ ദീക്ഷയാന്വിതാൻ
യോഗാഭ്യാസരതാൻ യോഗിവാനപ്രസ്ഥാൻ വനൗകസഃ

തപസ്സനുഷ്ഠിക്കുന്ന താപസന്മാരെയും യാഗത്തിനുവേണ്ടി ദീക്ഷ വരിച്ചിരിക്കുന്നവരെയും യോഗാഭ്യാസനത്തിൽ മുഴുകിയവരെയും വനവാസംവരിച്ച യോഗികളെയും വാനപ്രസ്ഥന്മാരെയും,

14. ശൈവാൻ പാശുപതാംശ്ചൈവ സൗരാഞ്ഛാക്താംശ്ചവൈഷ്ണവാൻ
വീക്ഷ്യ നാനാവിധാൻ ധർമ്മാൻ ജഗാമാതിസ്മയൻമുനിഃ

ശൈവന്മാരെയും പാശുപതന്മാരെയും സൂര്യോപാസകരെയും ശാക്തേയന്മാരെയും വൈഷ്ണവന്മാരെയും വിഭിന്ന ധർമ്മാനുഷ്ഠാനങ്ങളെയും കണ്ടുകൊണ്ട് അത്ഭുതപ്പെട്ട് ശുകമുനി യാത്ര തുടർന്നു.

15. വർഷദ്വയേന മേരും ച സമുല്ലംഘ്യ മഹാമതിഃ
ഹിമാചലം ച വർഷേണ ജഗാമ മിഥിലാം പ്രതി

രണ്ടുവർഷം കൊണ്ട് മേരുപർവ്വതത്തേയും ഒരു വർഷം കൊണ്ട് ഹിമാലയ പർവ്വതത്തേയും കടന്ന് മഹാബുദ്ധിമാനായ അദ്ദേഹം മിഥിലാപുരത്തിൽ എത്തിച്ചേർന്നു.

16. പ്രവിഷ്ടോ മിഥിലാം മദ്ധ്യേ പശ്യൻ സർവർദ്ധിമുത്തമാം
പ്രജാശ്ച സുഖിതാഃ സർവ്വാഃ സദാചാരാഃ സുസംസ്ഥിതാഃ

മിഥിലാപുരിയുലേക്ക് കടന്നപ്പോഴേക്കും അതിന്റെ സർവ്വവിധമായ സമൃദ്ധിയും അദ്ദേഹം കണ്ടു. സുഖികളും സദാചാരത്തിൽ അടുയുറച്ചവരുമാണ് പ്രജകളെല്ലാമെന്നും അദ്ദേഹം മനസ്സിലാക്കി.

17. ക്ഷത്രാ നിവാരിതസ്തത്ര കസ്ത്വമത്ര സമാഗതഃ
കിം തേ കാര്യം വദസ്വേതി പൃഷ്ടസ്തേന ന ചാബ്രവീത്

ദ്വാരപാലൻ തടഞ്ഞുകൊണ്ട് ചോദിച്ചു: ഇവിടെ വന്ന നീ ആര്? എന്തിന് വന്നു? അവൻ ഇങ്ങനെ ചോദിച്ചിട്ടും അദ്ദേഹം ഒന്നും പറഞ്ഞില്ല.

18. നിഃസൃത്യ നഗരദ്വാരാത് സ്ഥിതഃ സ്ഥാണുരിവാചലഃ
വിസ്മിതോഽതിഹസൻ തസ്ഥൗ വചോ നോവാച കിംചന

നഗരദ്വാരത്തിൽവച്ചു തടയപ്പെട്ട അദ്ദേഹം വിസ്മയസ്തബ്ധനായി ഒന്നുംപറയാതെ ചിരിച്ചുകൊണ്ട് അവിടെത്തന്നെ തൂണുപോലെ നിന്നു

## പ്രതിഹാരഉവാച

19. ബ്രൂഹി മൂകോസി കിം ബ്രഹ്മൻ കിമർത്ഥം ത്വമിഹാഗതഃ
ചലനം ച വിനാ കാര്യം ന ഭവേദിതി മേ മതിഃ

ഹേ,ബ്രാഹ്മണ,അങ്ങ് മൂകനാണോ? എന്തിനാണ് ഇവിടെ വന്നതെന്നു പറയൂ.അനങ്ങാതെ നിന്നാൽ ഒരു കാര്യവും നടപ്പില്ലെന്ന് ഉറപ്പാണ്.

20. രാജാജ്ഞയാ പ്രവേഷ്ടവ്യം നഗരേഽസ്മിൻ സദാ ദ്വിജ
അജ്ഞാതകുലശീലസ്യ പ്രവേശോ നാത്ര സർവ്വഥാ

ഹേ ബ്രാഹ്മണ,രാജകല്പനയനുസരിച്ചേ എപ്പോഴും ആരേയും നഗരത്തിലേക്കു കടത്തിവിടൂ. കുലവും ശീലവും അറിയാൻ പാടില്ലാത്തആർക്കും ഒരുവിധത്തിലും അകത്തേക്കു പ്രവേശനമില്ല.

21. **തേജസ്വീ ഭാസി നോ നൂനം ബ്രാഹ്മണോ വേദവിത്തമഃ**
**കുലം കാര്യം ച മേ ബ്രൂഹി യഥേഷ്ടം ഗച്ഛ മാനദ**

തേജസ്വിയായ അങ്ങ് വേദവിത്തായ ഒരു ബ്രാഹ്മണനാണെന്നു തീർച്ചയാണ്. ബഹുമാനംകാട്ടുന്നവനേ, ഏതാണു കുലമെന്നും,എന്താണു കാര്യമെന്നും എന്നോടു പറഞ്ഞിട്ട് അകത്തേക്ക് ഇഷ്ടംപോലെ പൊയ്ക്കൊള്ളൂ.

**ശുകഉവാച**

22. **യദർത്ഥമാഗതോ/സ്മ്യത്ര തത്പ്രാപ്തം വചനാത്തവ.**
**വിദേഹനഗരം ദ്രഷ്ടും പ്രവേശോ യത്ര ദുർല്ലഭഃ**

എന്തിനാണോ ഇങ്ങോട്ടുവന്നത് ആ കാര്യം നിന്റെ വാക്കുകളിൽനിന്നു തന്നെ ഞാൻ നേടിക്കഴിഞ്ഞു. വിദേഹനഗരം കാണുന്നതിന് അകത്തേക്കു കടക്കാൻ തന്നെ പ്രയാസം.

23. **മോഹോ/യം മമ ദുർബുദ്ധേഃ സമുല്ലംഘ്യ ഗിരിദ്വയം**
**രാജാനം ദ്രഷ്ടുകാമോ/ഹം പര്യടൻ സമുപാഗതഃ**

ദുർബുദ്ധിയായ എന്റെ ദുരാഗ്രഹം മാത്രമായിരുന്നു ഇത്. രാജാവിനെ കാണാൻവേണ്ടി രണ്ടു പർവ്വതങ്ങൾ കടന്ന് ഏറെദൂരം നടന്ന് ഇവിടെ വരുക!

24. **വഞ്ചിതോ/ഹം സ്വയംപിത്രാ ദൂഷണം കസ്യ ദീയതേ**
**ഭ്രാമിതോ/ഹം മഹാഭാഗ കർമ്മണാ വാ മഹീതലേ**

പിതാവിനാൽ ഞാൻ വഞ്ചിക്കപ്പെട്ടു. ആരെയാണു ഞാൻ കുറ്റം പറയേണ്ടത്? ഭൂമിയിലെ എന്റെ കർമ്മംതന്നെയാവാം എന്നെ ചുറ്റിക്കുന്നതും.

25. **ധനാശാ പുരുഷസ്യേഹ പരിഭ്രമണകാരണം**
**സാ മേ നാസ്തി തഥാപ്യത്ര സമ്പ്രാപ്തോ/സ്മി ഭ്രമാത്കില**

ധനത്തിലുള്ള ആശനിമിത്തമാണ് മനുഷ്യൻ വട്ടം കറങ്ങുന്നത്. എനിക്ക് അതിൽ ആശയില്ലെങ്കിലും ഭ്രമംകൊണ്ട് ഞാനും ഇവിടെ എത്തിയിരിക്കുന്നു.

26. **നിരാശസ്യ സുഖംനിത്യം യദി മോഹേ ന മജ്ജതി**
**നിരാശോ/ഹം മഹാഭാഗ മഗ്നോ/സ്മിൻ മോഹസാഗരേ**

മോഹത്തിൽ മുഴുകുന്നില്ലെങ്കിൽ ആശയറ്റവനാണ് എന്നും സുഖം. എനിക്ക് ആശയില്ല. എങ്കിലും ഞാൻ മോഹസാഗരത്തിൽ മുഴുകിയവനാണ്.

27. **ക്വ മേരുർമിഥിലാ ക്വേയം പദ്ഭ്യാം ച സമുപാഗതഃ**
**പരിശ്രമഫലം കിം മേ വഞ്ചിതോ വിധിനാ കില**

മേരു എവിടെ? ഈ മിഥില എവിടെ? നടന്നുതന്നെ ഇവിടെ എത്തുകയും ചെയ്തു. ഈ പരിശ്രമത്തിന്റെ ഫലമെന്ത്? വിധിഎന്നെ വഞ്ചിച്ചിരിക്കുകയാണല്ലോ.

28. **പ്രാരബ്ധം കിലഭോക്തവ്യം ശുഭം വാപ്യഥവാ/ശുഭം**
**ഉദ്യമസ്തദ്വശേ നിത്യം കാരയത്യേവ സർവ്വഥാ**

ശുഭമായാലും അശുഭമായാലും പ്രാരബ്ധം അനുഭവിക്കുകതന്നെ വേണം. പ്രാരബ്ധമാണ് മനുഷ്യനെകൊണ്ട് ഓരോന്ന് ചെയ്യിക്കുന്നത്. ഏത് ഉദ്യമവും എന്നും അതിനു കീഴ്പ്പെട്ടിരിക്കുന്നു.

29. **ന തീർത്ഥം ന ച വേദോ/ത്ര യദർത്ഥമിഹ മേശ്രമഃ**
**അപ്രവേശഃ പുരേ ജാതോ വിദേഹോ നാമ ഭൂപതിഃ**

എന്തിനായിരുന്നു എന്റെ ഈ പരിശ്രമം? ഇവിടെ തീർത്ഥവുമില്ല, വേദവുമില്ല. വിദേഹരാജാവിന്റെ പുരത്തിലേക്ക് പ്രവേശനവുമില്ല!

**30. ഇത്യുക്ത്വാ വിരരാമാശു മൗനീഭൂത ഇവ സ്ഥിതഃ**
**ജ്ഞാതോ ഹി പ്രതിഹാരേണ ജ്ഞാനീ കശ്ചിദ്വിജോത്തമഃ**

ഇങ്ങനെ പറഞ്ഞുനിർത്തിയിട്ട് അദ്ദേഹം മൗനിയെപ്പോലെ നില്പായി. ജ്ഞാനിയായ ഏതോ ഒരു ബ്രാഹ്മണനാണെന്ന് ദ്വാരപാലകനും മനസ്സിലായി.

**31. സാമപൂർവ്വമുവാചാസൗ തം ക്ഷത്താ സംസ്ഥിതം മുനിം**
**ഗച്ഛ ഭോ യത്ര തേ കാര്യം യഥേഷ്ടം ദ്വിജസത്തമ**

അങ്ങനെ നിന്ന മുനിയോട് ദ്വാരപാലകൻ വളരെ അനുനയമായി പറഞ്ഞു.''ഹേ ബ്രാഹ്മണോത്തമ, അങ്ങേക്ക് പോകേണ്ട കാര്യമുള്ളിടത്തേക്ക് യഥേഷ്ടം പോയാലും''.

**32. അപരാധോ മമ ബ്രഹ്മൻ യന്നിവാരിതവാനഹം**
**തത്ക്ഷന്തവ്യം മഹാഭാഗ വിമുക്താനാം ക്ഷമാ ബലം**

ഹേ മഹാഭാഗ്യവാനായ ബ്രാഹ്മണ, ഞാൻ അങ്ങയെ തടഞ്ഞ അപരാധം അങ്ങ് ക്ഷമിക്കണം.വിമുക്തന്മാർക്ക് ക്ഷമയാണു ബലം.

ശുക ഉവാച

**33. കിം തേ$ത്ര ദൂഷണം ക്ഷത്തഃ പരതന്ത്രോ$സി സർവഥാ**
**പ്രഭുകാര്യം പ്രകർത്തവ്യം സേവകേന യഥോചിതം**

ഹേ ദ്വാരപാലക, നീ എന്താണു കുറ്റം ചെയ്തത്? ഒരിക്കലും ഒരുതരത്തിലും സ്വാതന്ത്ര്യമില്ലാത്തവനാണു നീ. തന്റെ പ്രഭുവിന്റെ കാര്യം ഔചിത്യപൂർവ്വം നന്നായി ചെയ്യേണ്ടവനാണു സേവകൻ.

**34. ന ഭൂപദൂഷണം ചാത്ര യദഹം രക്ഷിതസ്ത്വയാ**
**ചോരശത്രുപരിജ്ഞാനം കർത്തവ്യം സർവഥാ ബുധൈഃ**

രാജാവിനും ഇതിൽ കുറ്റമില്ല. കാരണം നീ എന്നെ രക്ഷിച്ചുവല്ലോ. കള്ളനാണോ ശത്രുവാണോ എന്ന് വിവേകമുള്ളവർ ഏതുപ്രകാരത്തിലും തിരിച്ചറിയുകതന്നെവേണം.

**35. മമൈവ സർവ്വഥാ ദോഷോ യദഹം സമുപാഗതഃ**
**ഗമനം പരഗേഹേ യല്ലഘുതായാശ്ച കാരണം**

ഏതുവിധത്തിൽ നോക്കിയാലും കുറ്റം എന്റേതാണ്. കാരണം ഞാൻ ഇവിടെ വന്നുവല്ലോ. മറ്റുള്ളവരുടെ ഗൃഹത്തിൽ പോകുന്നത് ഊനതയ്ക്ക് കാരണമാകും

പ്രതീഹാര ഉവാച

**36. കിം സുഖം ദ്വിജ കിം ദുഃഖം കിം കാര്യം ശുഭമിച്ഛതാ**
**കഃ ശത്രുർഹിതകർത്താ കോ ബ്രൂഹി സർവ്വം മമാദ്യ വൈ**

ഹേ വിപ്ര, എന്താണ് സുഖം? എന്താണ് ദുഃഖം? ശുഭം ആഗ്രഹിക്കുന്നവൻ അവശ്യം ചെയ്യേണ്ടതെന്ത്? ആരാണ് ശത്രു? ആരാണ് ഹിതം ചെയ്യുന്നത്? ഇതെല്ലാം ഇപ്പാൾ എന്നോടു പറയു.

ശുകഉവാച

**37. ദ്വൈവിദ്ധ്യം സർവ്വലോകേഷു സർവ്വത്ര ദ്വിവിധോ ജനഃ**
**രാഗീ ചൈവ വിരാഗീ ച തയോശ്ചിത്തം ദ്വിധാ പുനഃ**

സർവ്വലോകങ്ങളിലും ദ്വൈത ഭാവം കാണാം. ജനങ്ങൾ എവിടെയും രണ്ട് തരത്തിലുണ്ട്. ആസക്തനും വിരക്തനും. അവരുടെ മനസ്സും രണ്ട് തരത്തിലാണ്.

**38. വിരാഗീ ത്രിവിധഃ കാമം ജ്ഞാതോ*f*ജ്ഞാതശ്ച മധ്യമഃ**
**രാഗീ ച ദ്വിവിധഃ പ്രോക്തോ മൂർഖശ്ച ചതുരസ്തഥാ**

വിരക്തന്മാർ മൂന്നു തരക്കാരാണ്: ജ്ഞാതൻ, അജ്ഞാതൻ,മധ്യമൻ. സക്തന്മാർ രണ്ട് തരത്തിലുണ്ട്: മൂർഖനും സമർത്ഥനും.

**39. ചാതുര്യം ദ്വിവിധം പ്രോക്തം ശാസ്ത്രജം മതിജം തഥാ**
**മതിസ്തു ദ്വിവിധാ ലോകേ യുക്തായുക്തേതി സർവ്വഥാ**

സാമർത്ഥ്യം രണ്ട് തരത്തിലുണ്ടെന്നു പറയുന്നു: ശാസ്ത്രജ്ഞാനത്തിൽനിന്നുണ്ടായതും ബുദ്ധിയിൽനിന്നുണ്ടായതും. യുക്തിയുക്തവും യുക്തിരഹിതവും എന്നിങ്ങനെ ബുദ്ധിയും രണ്ട് വിധമാണ്.

### പ്രതിഹാര ഉവാച

**40. യുക്തം ഭവതാ വിദ്വന്നാർത്ഥജ്ഞോ*f*ഹം ദ്വിജോത്തമ**
**തത്സർവ്വം വിസ്തരേണാദ്യ യഥാർത്ഥം വദ സത്തമ**

വിജ്ഞനായ ബ്രാഹ്മണോത്തമ, അങ്ങ് പറഞ്ഞിതിന്റെ ഒന്നും അർത്ഥം അറിയാൻ കഴിവുള്ളവനല്ല ഞാൻ. അതുകൊണ്ട് എനിക്ക് ശരിക്കു മനസ്സിലാവും വിധം എല്ലാം ഒന്നു വിസ്തരിച്ചു പറയൂ.

### ശുകഉവാച

**41. രാഗോ യസ്യാസ്തി സംസാരേ സ രാഗീത്യുച്യതേ ധ്രുവം**
**ദുഃഖം ബഹുവിധം തസ്യ സുഖം ച വിവിധം പുനഃ**

ആർക്കാണോ ഈ സംസാരത്തിൽ ആസക്തിയുള്ളത് അവനെ നിശ്ചയമായും ആസക്തനാണെന്നു പറയാം. അവന് പലതരത്തിലുള്ള ദുഃഖങ്ങളും പലതരത്തിലുള്ള സുഖങ്ങളും ഉണ്ടാവുന്നു

**42. ധനം പ്രാപ്യ സുതാൻ ദാരാൻ മാനം ച വിജയം തഥാ**
**തദപ്രാപ്യ മഹദ്ദുഃഖം ഭവത്യേവ ക്ഷണേ ക്ഷണേ**

ധനം,പുത്രൻമാർ,ഭാര്യ,മാനം,വിജയം ഇവയെല്ലാം ഉണ്ടങ്കിൽ സുഖം; ഇവയൊന്നും ഇല്ലെങ്കിലോ ഓരോക്ഷണവും മഹാദുഃഖവും

**43. കാര്യം തസ്യ സുഖോപായഃ കർത്തവ്യം സുഖസാധനം**
**തസ്യാരാതിഃ സ വിജ്ഞേയഃ സുഖവിഘ്നം കരോതി യഃ**

സുഖത്തിനുള്ള ഉപായം തേടുകയാണ് അവന്റെ കർത്തവ്യം. ആരോണോ സുഖത്തിന് വിഘ്നം ഉണ്ടാക്കുന്നത് അവനാണ് അവന്റെ ശത്രുവെന്നറിയണം.

**44. സുഖോത്പാദയിതാ മിത്രം രാഗയുക്തസ്യ സർവ്വഥാ**
**ചതുരോ നൈവ മുഹ്യേത മൂർഖഃ സർവ്വത്ര മുഹ്യതി**

ഏതുപ്രകാരത്തിലായാലും ആരാണോ സുഖം നൽകുന്നത് അവനാണ് ആസക്തനു മിത്രം. സാമർത്ഥ്യമുള്ളവൻ മോഹിക്കുകയില്ല; മൂർഖൻ എവിടെയും മോഹിക്കുകയും ചെയ്യും.

**45. വിരക്തസ്യാത്മ രക്തസ്യ സുഖമേകാന്തസേവനം**
**ആത്മാനുചിന്തനം ചൈവ വേദാന്തസ്യ ച ചിന്തനം**

വിഷയങ്ങളിൽ വിരക്തിവന്ന ആത്മാരാമന് ഏകാന്തത്തിൽ വസിക്കുന്നതും ആത്മാവിനെക്കുറിച്ചും വേദാന്തവിഷയങ്ങളെക്കുറിച്ചും ചിന്തിക്കുന്നതുമാണ് സുഖം.

**46. ദുഃഖം തദേതത്സർവ്വം ഹി സംസാരകഥനാദികം**
**ശത്രവോ ബഹവസ്തസ്യ വിജ്ഞസ്യ ശുഭമിച്ഛിതഃ**

ലൗകികവിഷയങ്ങളെക്കുറിച്ചുള്ള സംസാരം തുടങ്ങിയവയെല്ലാം ദുഃഖ കാരണങ്ങളാണ്. ശുഭം ആഗ്രഹിക്കുന്ന വിദ്വാന് അനേകം ശത്രുക്കളും ഉണ്ട്.

**47. കാമഃ ക്രോധഃ പ്രമാദശ്ച ശത്രവോ വിവിധാഃ സ്മൃതാഃ**
**ബന്ധുഃ സന്തോഷ ഏവാസ്യ നാന്യോഽസ്തി ഭുവനത്രയേ**

കാമം,ക്രോധം,പ്രമാദം തുടങ്ങിയവരാണ് വിവിധ ശത്രുക്കൾ. സന്തോഷമാണ് ഏക ബന്ധു. ബന്ധുഎന്നു പറയാൻ മൂന്നു ലോകത്തിലും മറ്റ് ആരുമില്ല.

**സൂതഉവാച**

**48. തച്ഛ്രുത്വാ വചനം തസ്യ മത്വാ തം ജ്ഞാനിനം ദ്വിജം**
**ക്ഷത്താ പ്രവേശയാമാസ കക്ഷാം ചാതിമനോരമാം**

ദ്വാരപാലകൻ അദ്ദേഹത്തിന്റെ ഈ വാക്കുകൾ കേട്ടു. വിദ്വാനായ ഒരു ബ്രാഹ്മണനാണ് അദ്ദേഹമെന്ന് മനസ്സിലാക്കി അതിരമ്യമായ ആ പുരത്തിനുള്ളിലേക്കു കടത്തിവിട്ടു.

**49. നഗരം വീക്ഷമാണഃ സൻ ത്രൈവിദ്ധ്യജനസങ്കുലം**
**നാനാവിപണിദ്രവ്യാഢ്യം ക്രയവിക്രയകാരകം**

മൂന്നു വിധത്തിലുള്ള ജനങ്ങൾ തിങ്ങിനിറഞ്ഞതും പലതരം വില്പനച്ചരക്കുകൾ കച്ചവടം നടത്തുന്ന തെരുവുകളോടുകൂടിയതുമായ നഗരം കണ്ടുകൊണ്ട് (അദ്ദേഹം യാത്രയായി).

**50. രാഗദ്വേഷയുതം കാമലോഭമോഹാകുലം തഥാ**
**വിവദത്സുജനാകീർണ്ണം വസുപൂർണ്ണം മഹത്തരം**

രാഗദ്വേഷങ്ങളോടുകൂടിയതും കാമലോഭമോഹങ്ങൾ കൊണ്ട് വ്യാകുലമായതും വിദ്വജ്ജനങ്ങൾ നിറഞ്ഞതും ധനസമൃദ്ധിയുള്ളതും മഹത്തരവുമായിരുന്നു ആ നഗരം.

**51. പശ്യൻ സ ത്രിവിധാൻ ലോകാൻ പ്രാസരദ്രാജമന്ദിരം**
**പ്രാപ്തഃ പരമതേജസ്വീ ദ്വിതീയ ഇവ ഭാസ്കരഃ**

നഗരത്തെയും സാത്വികർ, രാജസർ, താമസർ എന്നിങ്ങനെ മൂന്നുവിധത്തിലുള്ള ആളുകളെയും കണ്ട്കൊണ്ട് രണ്ടാമതൊരു സൂര്യനോ എന്ന് തോന്നുമാറ് അതിതേജസ്വിയായ അദ്ദേഹം മുന്നോട്ടു നടന്ന് രാജമന്ദിരത്തിനുമുമ്പിലെത്തി.

**52. നിവാരിതശ്ച തത്രൈവ പ്രതീഹാരേണ കാഷ്ഠവത്**
**തത്രൈവ ച സ്ഥിതോ ദ്വാരി മോക്ഷമേവാനുചിന്തയൻ**

ഒരു ദ്വാരപാലകൻ അദ്ദേഹത്തെ അവിടെയും തടഞ്ഞു. അദ്ദേഹമാകട്ടെ മോക്ഷത്തെക്കുറിച്ചു ചിന്തിച്ചുകൊണ്ട് ഒരു മരപ്പാവയെപ്പോലെ ആ വാതിൽക്കൽത്തന്നെ നിന്നു.

**53. ഛായായാമാതപേ ചൈവ സമദർശീ മഹാതപാഃ**
**ധ്യാനം കൃത്വാ തത്രൈകാന്തേ സ്ഥിതഃ സ്ഥാണുരിവാചലഃ**

തണലും വെയിലും തുല്യമായികാണുന്ന ആ മഹാതപസ്വി ഏകാന്തത്തിൽ ധ്യാനിച്ച്കൊണ്ട് തൂണുപോലെ ഇളകാതെ നിന്നു.

**54. തം മുഹൂർത്താദുപാഗത്യ രാജ്ഞോഽമാത്യഃ കൃതാഞ്ജലിഃ**
**പ്രാവേശയത്തതഃ കക്ഷാം ദ്വിതീയാം രാജവേശ്മനഃ**

മുഹൂർത്തത്തിനുള്ളിൽ രാജാവിന്റെ അമാത്യൻ കൈകൂപ്പികൊണ്ട് അവിടെ എത്തി, രാജഗൃഹത്തിന്റെ രണ്ടാമത്തെ ഉൾത്തളത്തിലേക്കു അദ്ദേഹത്തെ പ്രവേശിപ്പിച്ചു.

**55. തത്രദിവ്യം മനോരമ്യം പുഷ്പിതം ദിവ്യപാദപം**
**തദ്വനം ദർശയിത്വാ തു കൃത്വാ ചാതിഥിസൽക്രിയാം**

അവിടെയുള്ള ദിവ്യവും മനംകവരുന്നതും പൂവണിഞ്ഞ വിശിഷ്ട തരുക്കൾ ഉള്ളതുമായ ഉദ്യാനം കാണിച്ചുകൊടുത്തശേഷം അതിഥിസൽക്കാരവും ചെയ്തിട്ട്,

**56. വാരമുഖ്യഃ സ്ത്രിയസ്തത്ര രാജസേവാപരായണാഃ**
**ഗീതവാദിത്രകുശലാഃ കാമശാസ്ത്രവിശാരദാഃ**

അവിടെയുള്ള, രാജസേവാനിരതരും ഗീതവാദ്യാദികളിൽ ചാതുര്യമുള്ളവരും കാമശാസ്ത്രത്തിൽ നല്ല ജ്ഞാനമുള്ളവരുമായ വേശ്യാംഗനകളെ,

**57. താ ആദിശ്യ ച സേവാർത്ഥം ശുകസ്യ മന്ത്രിസത്തമഃ**
**നിർഗ്ഗതഃ സദനാത്തസ്മാത്വ്യാസപുത്രഃ സ്ഥിതസ്തദാ**

ശുകനെ പരിചരിക്കാൻ ഏർപ്പെടുത്തിയിട്ട് മന്ത്രി സത്തമൻ ആ ഗൃഹത്തിൽനിന്നു പുറത്തുപോയി. അപ്പോൾ വ്യാസപുത്രൻ അവിടെത്തന്നെ നിന്നു.

**58. പൂജിതഃ പരയാ ഭക്ത്യാ താഭിർസ്ത്രീഭിർയഥാവിധി**
**ദേശകാലോപപന്നേന നാനാന്നേനാതിതോഷിതഃ**

ആ സ്ത്രീകൾ ശുകനെ അത്യന്തം ഭക്തിയോടെ യഥാവിധി പൂജിച്ചു. ദേശകാലങ്ങൾക്കനുസരിച്ച് പലതരം ഭക്ഷണം നൽകി സന്തോഷിപ്പിച്ചു.

**59. തതോƒന്തഃപുരവാസിന്യഃ തസ്യാന്തഃപുരകാനനം**
**രമ്യം സന്ദർശയാമാസുരംഗനാഃ കാമമോഹിതാഃ**

പിന്നീട്, അന്തപുരനിവാസികളും കാമമോഹിതരുമായ ആ അംഗനമാർ അദ്ദേഹത്തിന് രമ്യമായ അന്തഃപുരോദ്യാനം കാട്ടിക്കൊടുത്തു.

**60. സ യുവാ രൂപവാൻ കാന്തോ മൃദുഭാഷീ മനോരമഃ**
**ദൃഷ്ട്വാതാ മുമുഹുഃ സർവ്വാസ്തം ച കാമമിവാപരം**

മനംകവരുന്ന രൂപസൗന്ദര്യം തികഞ്ഞ മൃദുഭാഷിയായ യുവാവാണ് അദ്ദേഹം. അദ്ദേഹത്തെ കണ്ടിട്ട് അവരെല്ലാം മറ്റൊരു കാമനെ കണ്ടമാതിരി മോഹിച്ചു.

**61. ജിതേന്ദ്രിയം മുനിം മത്വാ സർവ്വാഃ പര്യചരംസ്തദാ**
**ആരണേയസ്തു ശുദ്ധാത്മാ മാതൃഭാവമകല്പയത്**

ജിതേന്ദ്രിയനായ മുനിയാണെന്നു വിചാരിച്ച് അവരെല്ലാം അദ്ദേഹത്തെ പരിചരിച്ചു. ശുദ്ധാത്മാവായ ശുകനാകട്ടെ അവരിൽ മാതൃഭാവമാണ് കല്പിച്ചത്.

**62. ആത്മാരാമോ ജിതക്രോധോ ന ഹൃഷ്യതി ന തപ്യതി**
**പശ്യംസ്താസാം വികാരാംശ്ച സ്വസ്ഥ ഏവ സ തസ്ഥിവാൻ**

ആത്മാരാമനും ക്രോധരഹിതനും സന്തോഷിക്കുന്നില്ല; ദുഃഖിക്കുന്നുമില്ല. ശുകനും അത്തരത്തിൽ പെട്ടവനാണ്. അത്കൊണ്ട് ആ സ്ത്രീകളുടെ വികാരപ്രകടനങ്ങൾ കണ്ടിട്ടും അദ്ദേഹം സ്വസ്ഥനായിത്തന്നെയിരുന്നു.

**63. തസ്മൈ ശയ്യാം സുരമ്യാം ച ദദുർനാര്യഃ സുസംകൃതാം**
**പരാർഘ്യാസ്തരണോപേതാം നാനോപസ്കരസംവൃതാം**

ധാരാളം അലങ്കാരപണിചെയ്തതും വിലതീരാത്ത വിരിപ്പോടുകൂടിയതും വൃത്തിയാക്കിയതും അഴകുള്ളതുമായ കിടക്ക ആ സ്ത്രീകൾ അദ്ദേഹത്തിനു നല്കി.

**64. സകൃത്വാ പാദശൗചം ച കുശപാണിരതന്ദ്രിതഃ**
**ഉപാസ്യ പശ്ചിമാം സന്ധ്യാം ധ്യാനമേവാന്വപദ്യത**

ഒരുമടിയും കൂടാതെ അദ്ദേഹം കാൽ കഴുകി കുശപാണിയായിരുന്ന് സായംസന്ധ്യയെ ഉപാസിച്ചുകൊണ്ട് ധ്യാനത്തിൽ മുഴുകി.

**65. യാമമേകം സ്ഥിതോ ധ്യാനേ സുഷ്വാപ തദനന്തരം**
**സുപ്ത്വാ യാമദ്വയം തത്ര ചോദതിഷ്ഠത്തതഃ ശുകഃ**

ഒരു യാമം ശുകൻ ധ്യാനനിമഗ്നനായിരുന്നു. പിന്നെ ഉറങ്ങി. രണ്ടു യാമം ഉറങ്ങിയിട്ട് ഉണരുകയും ചെയ്തു.

**66. പാശ്ചാത്യം യാമിനീയാമം ധ്യാനമേവാന്വപദ്യത**
**സ്നാത്വാ പ്രാതഃ ക്രിയാഃ കൃത്വാ പുനരാസ്തേസമാഹിതഃ**

രാത്രിയുടെ അന്ത്യയാമത്തിൽ എഴുന്നേറ്റ് ധ്യാനത്തിൽ മുഴുകിക്കഴിഞ്ഞു. പിന്നെ കുളിച്ച് പ്രഭാതകർമ്മങ്ങൾ നിർവ്വഹിച്ചശേഷം ധ്യാമനിമഗ്നനായിത്തീർന്നു.

ഇതി ശ്രീദേവീഭാഗവതേ പ്രഥമസ്കന്ധേ
സപ്തദശോ*f*ദ്ധ്യായഃ

## അഥ അഷ്ടാദശോ*f*ദ്ധ്യായഃ

### സൂതഉവാച

**1. ശ്രുത്വാ തമാഗതം രാജാ മന്ത്രിഭിഃ സഹിതഃ ശുചിഃ**
**പുരഃ പുരോഹിതം കൃത്വാ ഗുരുപുത്രം സമഭ്യഗാത്**

ഗുരുപുത്രനായ ശുകൻ വന്നിരിക്കുന്നു എന്നു കേട്ട് ജനകമഹാരാജാവ് മന്ത്രിമാരോടുകൂടി ശുചിയായി, പുരോഹിതനെ മുൻനിർത്തി അദ്ദേഹത്തിന്റെ സന്നിധിയിലെത്തി.

**2. കൃത്വാ*f*ർഹണാം നൃപഃ സമൃഗ്ദത്താസനമനുത്തമം**
**പപ്രച്ഛ കുശലം ഗാം ച വിനിവേദ്യ പയസ്വിനീം**

രാജാവ് അത്യുത്തമമായ ആസനം നൽകി അദ്ദേഹത്തെ പൂജിച്ചു. കറവപ്പശുവിനെ നൽകിയിട്ട് കുശലം ചോദിച്ചു.

**3. സ ച താം നൃപപൂജാം വൈ പ്രത്യഗൃഹ്ണാദ്യഥാവിധി**
**പപ്രച്ഛകുശലം രാജ്ഞേ സ്വം നിവേദ്യ നിരാമയം**

രാജാവുചെയ്ത പൂജ അദ്ദേഹം യഥാവിധി സ്വീകരിച്ചു. പിന്നെ താൻ കുശലിയാണെന്ന് അറിയിച്ചിട്ട് രാജാവിന്റെ ക്ഷേമം അന്വേഷിച്ചു.

**4. കൃത്വാ കുശലസംപ്രശ്നമുപവിഷ്ടം സുഖാസനേ**
**ശുകം വ്യാസസുതം ശാന്തം പര്യപൃച്ഛത പാർത്ഥിവഃ**

കുശലപ്രശ്നം ചെയ്തശേഷം സുഖാസനത്തിൽ ഇരിക്കുന്ന, ശാന്തനും വ്യാസസുതനുമായ ശുകനോട് രാജാവ് അന്വേഷിച്ചു.

**5. കിം നിമിത്തം മഹാഭാഗ നിസ്പൃഹസ്യ ച മാം പ്രതി**
**ജാതം ഹ്യാഗമനം ബ്രൂഹി കാര്യം തന്മുനിസത്തമ.**

ഹേ മഹാഭാഗനായ മുനേ, ഒന്നിലും ആസക്തിയില്ലാത്ത അങ്ങ് എന്റെ അടുക്കലേക്കുവരാൻ എന്താണു കാരണമെന്നു പറഞ്ഞാലും.

**ശുകഉവാച**

6. **വ്യാസേനോക്തോ മഹാരാജാ, കുരു ദാരപരിഗ്രഹം**
**സർവ്വേഷാമാശ്രമാണാം ച ഗൃഹസ്ഥാശ്രമ ഉത്തമഃ**

എല്ലാ ആശ്രമങ്ങളിലും വച്ച് ഗൃഹസ്ഥാശ്രമമാണ് ഉത്തമം. അതുകൊണ്ട് ഭാര്യയെ സ്വീകരിച്ച് ഗൃഹസ്ഥാശ്രമിയാകൂ എന്ന്, മഹാരാജാവേ, വ്യാസൻ എന്നോടു പറയുകയുണ്ടായി.

7. **മയാ നാംഗീകൃതം വാക്യം മത്വാ ബന്ധം ഗുരോരപി**
**ന ബന്ധോ/സ്തീതി തേനോക്തോ നാഹം തത്കൃതവാൻ പുനഃ**

അത് ബന്ധനമാണെന്നുള്ളതുകൊണ്ട് ഗുരുവിന്റേതാണെങ്കിലും ആ വാക്കു ഞാൻ അംഗീകരിച്ചില്ല. അതൊരു ബന്ധനമല്ലെന്ന് അദ്ദേഹം വീണ്ടും പറഞ്ഞെങ്കിലും ഞാൻ അതു (വിവാഹം)ചെയ്തില്ല.

8. **ഇതി സന്ദിഗ്ദ്ധമനസം മത്വാ സ മുനിസത്തമഃ**
**ഉവാച വചനം തഥ്യം മിഥിലാം ഗച്ഛ മാ ശുചഃ**

ഞാൻ സംശയാലുവാണെന്ന് വിചാരിച്ചിട്ട് "ദുഃഖിക്കേണ്ട; മിഥിലയിലേക്കു പോകൂ" എന്ന് ആ മുനിശ്രേഷ്ഠൻ എന്നോടു സത്യമായി പറഞ്ഞു.

9. **യാജ്യോ/സ്തി ജനകസ്തത്ര ജീവന്മുക്തോ നാരാധിപഃ**
**വിദേഹോ ലോകവിദിതഃ പാതി രാജ്യമകണ്ടകം**

പൂജാർഹനായ ജനകമഹാരാജാവ് അവിടെയുണ്ട്. അദ്ദേഹം ജീവന്മുക്തനായ രാജാവാണ്. ലോകപ്രസിദ്ധനായ ആ വിദേഹൻ ശത്രുഭയമില്ലാതെ രാജ്യം ഭരിക്കുന്നു.

10. **കുർവൻ രാജ്യം തഥാ രാജാ മായാപാശൈർന്ന ബദ്ധ്യതേ**
**ത്വം ബിഭേഷി കഥം പുത്ര വനവൃത്തിഃ പരംതപ**

അങ്ങനെ രാജ്യം ഭരിക്കുന്നവനാണെങ്കിലും അദ്ദേഹം മായാപാശത്താൽ ബദ്ധനല്ല. ശത്രുക്കളെ ചുടാൻ കഴിവുള്ളവനേ, നീ വനവൃത്തി സ്വീകരിച്ചിട്ടും എന്തിനിങ്ങനെ ഭയപ്പെടുന്നു?

11. **പശ്യ തം നൃപശാർദ്ദൂലം ത്യജ മോഹം മനോഗതം**
**കുരു ദാരാൻ മഹാഭാഗ പൃച്ഛ വാ ഭൂപതിം ച തം.**

ആ രാജ സിംഹത്തെ സന്ദർശിക്കുക. അപ്പോൾ നിനക്ക്, മനസ്സിലുള്ള മോഹം ഉപേക്ഷിക്കാൻ കഴിയും. പിന്നെ വിവാഹം കഴിക്കുക. അല്ലെങ്കിൽ ആ രാജാവിനോടു ചോദിക്കുക.

12. **സന്ദേഹം തേ മനോജാതം കഥയിഷ്യതി പാർത്ഥിവഃ**
**തച്ഛ്രുത്വാ വചനം തസ്യ മാമേഹി തരസാ സുത**

നിന്റെ മനസ്സിനെ പിടികൂടിയ സംശയം മുഴുവൻ അദ്ദേഹം പറഞ്ഞു തീർക്കും. അദ്ദേഹം പറയുന്നതു ശ്രദ്ധിച്ചു കേട്ടിട്ട്, മകനേ, വേഗം എന്റെ അടുത്തേക്കുവരണം.

13. **സമ്പ്രോക്തോ/ഹം മഹാരാജ തത്പുരേ ച തദാജ്ഞയാ**
**മോക്ഷകാമോ/സ്മി രാജേന്ദ്ര ബ്രൂഹി കൃത്യം മമാനഘ**

മഹാരാജാവേ, ഇങ്ങനെ പറഞ്ഞതുകേട്ട്, അദ്ദേഹത്തിന്റെ അനുവാദത്തോടെ അവിടെനിന്നു വരുകയാണു ഞാൻ. രാജാവേ, മോക്ഷം ആഗ്രഹിക്കുന്ന ഞാൻ എന്താണു ചെയ്യേണ്ടതെന്നു പറഞ്ഞാലും.

14. **തപസ്തീർത്ഥവ്രതേജ്യാംശ്ച സ്വാധ്യായസ്തീർത്ഥ സേവനം**
**ജ്ഞാനം വാ വദ രാജേന്ദ്ര മോക്ഷം പ്രതി ച കാരണം**

രാജാവേ, തപസ്സ്, തീർത്ഥാടനം, വ്രതം, യാഗം, സ്വാദ്ധ്യായം, പുണ്യതീർത്ഥവാസം, ജ്ഞാനം എന്നിവയിൽ ഏതാണ് മോക്ഷകാരണം എന്നു പറഞ്ഞാലും.

**ജനക ഉവാച**

**15. ശ്രൃണു വിപ്രേണ കർത്തവ്യം മോക്ഷമാർഗ്ഗാശ്രിതേന യത്**
**ഉപനീതോ വസേദാദൗ വേദാഭ്യാസായ വൈ ഗുരൗ**

മോക്ഷമാർഗ്ഗം തേടുന്ന ബ്രാഹ്മണന്റെ കർത്തവ്യമെന്തെന്ന് കേട്ടുകൊള്ളൂ. ആദ്യം ഉപനീതനായിട്ട് വേദം പഠിക്കാൻ ഗുരു സന്നിധിയിൽ വസിക്കണം.

**16. അധീത്യ വേദവേദാന്താൻ ദത്വാ ച ഗുരുദക്ഷിണാം**
**സമാവൃത്തസ്തു ഗാർഹസ്ഥ്യേ സദാരോ നിവസേന്മുനിഃ**

വേദങ്ങളും വേദാന്തവും പഠിച്ചിട്ട് ഗുരുദക്ഷിണ നൽകണം. പിന്നെ സമാവർത്തനം (ബ്രഹ്മചര്യം സമാപിപ്പിക്കുന്ന കർമ്മം)ചെയ്തിട്ട് ഗൃഹസ്ഥനായി ഭാര്യാസഹിതനായി ജീവിക്കണം.

**17. നാന്യവൃത്തിസ്തു സന്തോഷീ നിരാശീർഗതകല്മഷഃ**
**അഗ്നിഹോത്രാദി കർമ്മാണി കുർവ്വാണഃ സത്യവാക് ശുചിഃ**

മറ്റൊരു വൃത്തിയിലും പ്രവേശിക്കാതെ സന്തുഷ്ടനും ആശയില്ലാത്തവനും പാപരഹിതനും സത്യവാക്കും ശുചിയുമായി ആഗ്നിഹോത്രാദി കർമ്മങ്ങൾ ചെയ്തുകൊണ്ട്,

**18. പുത്രം പൗത്രം സമാസാദ്യ വാനപ്രസ്ഥാശ്രമേ വസേത്**
**തപസാ ഷഡ്രിപൂൻ ജിത്വാ ഭാര്യാം പുത്രേ നിവേശ്യ ച**

പുത്ര പൗത്രാദികൾ നേടിയശേഷം വാനപ്രസ്ഥാശ്രമത്തിൽ കഴിയണം. തപസ്സുകൊണ്ട് കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നീ ആറു ശത്രുക്കളെ ജയിച്ച്, ഭാര്യയെ പുത്രന്റെ സംരക്ഷണയിലാക്കിയിട്ട്,

**19. സർവ്വാനഗ്നീൻ യഥാന്യായമാത്മന്യാരോപ്യ ധർമ്മവിത്**
**വസേത്തുര്യാശ്രമേ ശാന്തഃ ശുദ്ധേ വൈരാഗ്യ സംഭവേ**

വിധിയനുസരിച്ച് അഗ്നികളെയെല്ലാം ആത്മാവിൽ അടക്കി ധർമ്മജ്ഞനും ജിതേന്ദ്രിയനുമായി യഥാർത്ഥ വൈരാഗ്യം വന്നാൽ നാലാമത്തെ ആശ്രമമായ സംന്യാസം സ്വീകരിക്കാം.

**20. വിരക്തസ്യാധികാരോസ്തി സംന്യാസേ നാന്യഥാ ക്വചിത്**
**വേദവാക്യമിദം തഥ്യം നാന്യഥേതി മതിർമമ**

വിരക്തനുമാത്രമേ സംന്യാസത്തിന് അർഹതയുള്ളൂ. ഒരിക്കലും മറ്റു തരത്തിലതുണ്ടാവില്ല. ഈ വേദവചനം സത്യമാണ്. അല്ലാതെ വരില്ലെന്നാണ് എന്റെ വിചാരം.

**21. ശുകാഷ്ടചത്വാരിംശദ്വൈ സംസ്കാരാ വേദബോധിതാഃ**
**ചത്വാരിംശദ് ഗൃഹസ്ഥസ്യ പ്രോക്താസ്തത്ര മഹാത്മഭിഃ**

ഹേ ശുക, വേദം അനുശാസിക്കുന്ന നാല്പത്തിയെട്ടു സംസ്കാരങ്ങൾ ഉണ്ട്.(സേകം തുടങ്ങി അന്ത്യസംസ്കാരം വരെയുള്ള നാല്പത്തിയെട്ട്) അവയിൽ ഗൃഹസ്ഥന് അനുഷ്ഠിക്കേണ്ടത് നാല്പതെണ്ണമാണെന്ന് മഹാത്മാക്കൾ അഭിപ്രായപ്പെടുന്നു.

**22. അഷ്ടൗ ച മുക്തികാമസ്യ പ്രോക്താഃ ശമദമാദയഃ**
**ആശ്രമാദാശ്രമം ഗച്ഛേദിതി ശിഷ്ടാനുശാസനം**

ശമം,ദമം തുടങ്ങിയ എട്ടുസംസ്കാരങ്ങൾ മുക്തി ആഗ്രഹിക്കുന്നവർക്കുള്ളതാണെന്നു പറയുന്നു. ഒരാശ്രമത്തിൽനിന്ന് അടുത്ത ആശ്രമത്തിലേക്കു കടക്കാനാണ് ശിഷ്ടന്മാർ അനുശാസിക്കുന്നത്. നേരേ സംന്യാസത്തിലേക്കു കടക്കുന്നത് ശരിയല്ലെന്നർത്ഥം.

**ശ്രീശുക ഉവാച**

**23. ഉത്പന്നേ ഹൃദി വൈരാഗ്യേ ജ്ഞാനവിജ്ഞാനസംഭവേ**
**അവശ്യമേവ വസ്തവ്യമാശ്രമേഷു വനേഷു വാ**

പ്രാപഞ്ചികവിഷയങ്ങളെക്കുറിച്ചുള്ള അനിത്യതാബോധവും ആത്മാവിനെക്കുറിച്ചുള്ള നിത്യതാബോധവും കൊണ്ട് ഹൃദയത്തിൽ യഥാർത്ഥ വൈരാഗ്യമുണ്ടായാൽ ഓരോ ആശ്രമത്തിലും അവശ്യം കഴിഞ്ഞിട്ടു വേണോ സംന്യസിക്കാൻ? നേരേ വനത്തിൽ പൊയ്ക്കൂടേ?

**ജനക ഉവാച**

**24. ഇന്ദ്രിയാണി ബലിഷ്ഠാനി ന നിയുക്താനി മാനദ**
**അപക്വസ്യ പ്രകുർവന്തി വികാരാംസ്താനനേകശഃ**

കരുത്തുറ്റവയാണ് ഇന്ദ്രിയങ്ങൾ. അവയെ വരുതിക്കു നിർത്തുക വളരെ പ്രയാസമാണ്. അവ പാകം വരാത്തവരിൽ പലതരത്തിലുള്ള വികാരങ്ങൾ ഉളവാക്കും.

**25. ഭോജനേച്ഛാം സുഖേച്ഛാം ച ശയ്യേച്ഛാമാത്മജസ്യ ച**
**യതീഭൂത്വാ കഥം കുര്യാദ്വികാരേ സമുപസ്ഥിതേ**

സംന്യാസിയായതിനുശേഷം, വികാരം ഉണർന്ന് ആഹാരത്തിലും സുഖത്തിലും കിടപ്പിലും സന്താനത്തിലും ആഗ്രഹമുണ്ടായാൽ അത് എങ്ങനെ നിറവേറ്റും?

**26. ദുർജരം വാസനാജാലം ന ശാന്തിമുപയാതി വൈ**
**അതസ്തച്ഛമനാർത്ഥായ ക്രമേണ ച പരിത്യജേത്.**

നിത്യയൗവനമുള്ള വാസനകൾ അടങ്ങുകയേയില്ല. അതുകൊണ്ട് അവയെ അടക്കിനിർത്താൻ വേണ്ടി ക്രമമനുസരിച്ച് ഓരോ ആശ്രമ ധർമ്മത്തെ സ്വീകരിക്കുകയും പിന്നെ അതിനെ വെടിയുകയും വേണം.

**27. ഊർധ്വം സുപ്തഃ പതത്യേവ ന ശയാനഃ പതത്യധഃ**
**പരിവ്രജ്യ പരിഭ്രഷ്ടോ ന മാർഗ്ഗം ലഭതേ പുനഃ**

മുകളിൽ കിടന്നുറങ്ങുന്നവൻ താഴെവീഴാം. താഴെക്കിടന്നുറങ്ങുന്നവൻ വീഴുകയില്ല. സംന്യാസിയായതിനുശേഷം ഭ്രഷ്ടനായാൽ പിന്നെ അവന് ഒരു മാർഗ്ഗവുമില്ല.

**28. യഥാ പിപീലികാ മൂലാച്ഛാഖായാമധിരോഹതി**
**ശനൈഃ ശനൈഃ ഫലം യാതി സുഖേന പദഗാമിനീ.**

എറുമ്പ് മരച്ചുവട്ടിൽനിന്നു കൊമ്പിലേക്ക് പതുക്കെപ്പതുക്കെ അരിച്ചുകയറി സുഖമായി പഴത്തിന്മേലെത്തുന്നു.

**29. വിഹംഗസ്തരസാ യാതി വിഘ്നശങ്കാമുദസ്യ വൈ**
**ശ്രാന്തോ ഭവതി വിശ്രമ്യ സുഖം യാതി പിപീലികാ**

തടസ്സമുണ്ടാകുമെന്ന ഭയമില്ലാതെ അതിവേഗം പറന്നെത്തുന്ന പക്ഷി തളർന്നു പോകുന്നു. എറുമ്പ് വിശ്രമിച്ചിട്ട് സുഖമായി സഞ്ചരിക്കുന്നു.

**30. മനസ്തു പ്രബലം കാമമജേയമകൃതാത്മഭിഃ**
**അതഃക്രമേണ ജേതവ്യമാശ്രമാനുക്രമേണ ച**

ബുദ്ധിക്ക് വേണ്ടത്ര പാകം വരാത്തവർക്ക് കരുത്തുറ്റ മനസ്സിനെ കീഴടക്കാൻ വളരെ പ്രയാസമാണ്. അതിനാൽ ക്രമേണ ഓരോ ആശ്രമവും കടന്ന് അതിനെ സ്വാധീനമാക്കണം.

**31. ഗൃഹസ്ഥാശ്രമസംസ്ഥോ/പി ശാന്തഃ സുമതിരാത്മവാൻ**
**ന ച ഹൃഷ്യേന്ന ച തപേല്ലാഭാലാഭേ സമോ ഭവേത്.**

ഗൃഹസ്ഥാശ്രമത്തിൽ കഴിയുന്നവനാണെങ്കിലും ഒരാൾ ആത്മജ്ഞാനിയും ശാന്തനും ഉദാരമതിയും ആയിക്കൂടെന്നില്ല. അയാൾ സന്തോഷിക്കുകയോ സന്തപിക്കുകയോ ചെയ്യില്ല. ലാഭനഷ്ടങ്ങളിൽ സമഭാവം ഉണ്ടായിരിക്കുകയും ചെയ്യും.

**32. വിഹിതം കർമ്മ കുർവ്വാണസ്ത്യജംശ്ചിന്താനവിതം ച യത്**
**ആത്മലാഭേന സന്തുഷ്ടോ മുച്യതേ നാത്ര സംശയഃ**

വിഷയചിന്ത വെടിഞ്ഞ് വിഹിതമായ കർമ്മം ചെയ്തുകൊണ്ട് ആത്മലാഭത്താൽ സന്തുഷ്ടനായിരിക്കുന്നവൻ മുക്തനാവുമെന്നതിൽ സംശയമില്ല.

**33. പശ്യാഹം രാജ്യസംസ്ഥോഽപി ജിവന്മുക്തോ യഥാനഘ**
**വിചരാമി യഥാകാമം ന മേ കിഞ്ചിത് പ്രജായതേ**

പാപമറ്റവനേ; നോക്കൂ, ഈ ഞാൻ രാജ്യം ഭരിക്കുന്നവനാണെങ്കിലും ജീവന്മുക്തനാണ്. ഇഷ്ടത്തിനൊത്തു സഞ്ചരിക്കുന്നു. ഒന്നിനോടും എനിക്കൊരു ബന്ധവുമുണ്ടാകുന്നില്ല.

**34. ഭുംജാനോ വിവിധാൻ ഭോഗാൻ കുർവ്വൻ കാര്യാണ്യനേകശഃ**
**ഭവിഷ്യാമി യഥാഽഹം ത്വം തഥാ മുക്തോ ഭവാനഘ**

വിവിധഭോഗങ്ങൾ അനുഭവിച്ചുകൊണ്ട്, അനേകം കാര്യങ്ങൾ നിറവേറ്റിക്കൊണ്ട് ഞാൻ ജീവിക്കുന്നപോലെ ജീവിച്ച് അങ്ങേയ്ക്കും മുക്തനായിത്തീരാം.

**35. കഥ്യതേ ഖലു യദ്വശ്യമവശ്യം ബദ്ധ്യതേ കുതഃ**
**ദൃശ്യാനി പഞ്ചഭൂതാനി ഗുണാസ്തേഷാം തഥാ പുനഃ**

അദൃശ്യം(അവശ്യം) ആയതിനെ ദൃശ്യമായ(വശ്യം) വസ്തു എങ്ങനെ ബന്ധിപ്പിക്കും? ദൃശ്യമായ ഈ അനാത്മവസ്തുക്കൾക്കൊന്നും അദൃശ്യവും നിത്യവുമായ ആത്മവസ്തുവിനോടു ബന്ധമില്ലെന്നർത്ഥം. ദൃശ്യങ്ങൾ എന്നു പറയുന്നത് പഞ്ചഭൂതങ്ങളും അവയുടെ ഗുണങ്ങളുമാണ്.

**36. ആത്മാ ഗമ്യോഽനുമാനേന പ്രത്യക്ഷോ ന കദാചന**
**സ കഥം ബധ്യതേ ബ്രഹ്മൻ നിർവികാരോ നിരഞ്ജനഃ**

അനുമാനം കൊണ്ട് ആത്മാവിനെ ഊഹിക്കാനേ കഴിയൂ. ഒരിക്കലും അതു പ്രത്യക്ഷമല്ല. ഇന്ദ്രിയങ്ങൾക്ക് അത് വിഷയമല്ലെന്നർത്ഥം. ഹേ ബ്രാഹ്മണ, നിർവികാരനും നിരഞ്ജനനുമായ ആ ആത്മാവ് എങ്ങനെ ബദ്ധനാവും?

**37. മനസ്തു സുഖദുഃഖാനാം മഹതാം കാരണം ദ്വിജ**
**ജാതേ തു നിർമ്മലേ ഹ്യസ്മിൻ സർവ്വം ഭവതി നിർമ്മലം**

ബ്രാഹ്മണ, വലിയ സുഖദുഃഖങ്ങൾക്കെല്ലാം കാരണം മനസ്സാണ്. അതു നിർമ്മലമായിത്തീർന്നാൽ എല്ലാം നിർമ്മലമായി.

**38. ഭ്രമൻ സർവ്വേഷു തീർത്ഥേഷു സ്നാത്വാ സ്നാത്വാ പുനഃ പുനഃ**
**നിർമ്മലം ന മനോ യാവത്താവത് സർവ്വം നിരർത്ഥകം**

ചുറ്റിക്കറങ്ങി സകല തീർത്ഥങ്ങളിലും വീണ്ടും വീണ്ടും സ്നാനം ചെയ്തിട്ടും മനസ്സു നിർമ്മലമാവാത്തിടത്തോളം അതെല്ലാം അർത്ഥശൂന്യമാണ്.

**39. ന ദേഹോ ന ച ജീവാത്മാ നേന്ദ്രിയാണി പരന്തപ**
**മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ**

ഹേ പരന്തപ, ശരീരമല്ല, ജീവാത്മാവല്ല; ഇന്ദ്രിയങ്ങളുമല്ല; മനസ്സ് ഒന്നുമാത്രമാണ് മനുഷ്യരുടെ ബന്ധമോക്ഷങ്ങൾക്കു കാരണം.

**40. ശുദ്ധോ മുക്തഃ സദൈവാത്മാ ന വൈ ബധ്യേത കർഹിചിത്**
**ബന്ധമോക്ഷൗ മനഃസംസ്ഥൗ തസ്മിൻ ശാന്തേ പ്രശാമ്യതി.**

ആത്മാവ് സദാ ശുദ്ധനും മുക്തനുമാണ്. അത് ഒരിക്കലും ബദ്ധനായിത്തീരുകയുമില്ല. ബന്ധമോക്ഷങ്ങൾ മനസ്സിനെ ആശ്രയിച്ചിരിക്കുന്നവയാണ്. മനസ്സ് ശാന്തമായാൽ പിന്നെ ബന്ധമേയില്ല.

**41. ശത്രുർ മിത്രമുദാസീനോ ഭേദാഃസർവ്വേ മനോഗതാഃ**
**ഏകാത്മത്വേ കഥം ഭേദഃ സംഭവേദ് ദ്വൈതദർശനാത്**

ശത്രു, മിത്രം, നിഷ്പക്ഷൻ എന്നീ ഭേദങ്ങളെല്ലാം മനസ്സിനെ ആശ്രയിച്ചിരിക്കുന്നവയാണ്. രണ്ടെന്ന ഭാവം ഉള്ളപ്പോഴാണ് ഭേദം തോന്നുന്നത്. സകല പ്രാണികളിലെയും ആത്മാവ് ഒന്നാണെന്നു കണ്ടാൽ പിന്നെ ഭേദബുദ്ധിയെവിടെ?

**42. ജീവോ ബ്രഹ്മ സദൈവാഹം നാത്ര കാര്യാ വിചാരണാ**
**ഭേദബുദ്ധിസ്തു സംസാരേ വർത്തമാനാ പ്രവർത്തതേ**

ജീവൻ ബ്രഹ്മമാണ്; ഞാൻ തന്നെയാണ് ആബ്രഹ്മം. ഇതിൽ ഒരു സംശയവും വേണ്ട. ഈ സംസാരത്തിൽ മുഴുകുന്നതുകൊണ്ടുണ്ടാകുന്നതാണ് ഭേദബുദ്ധി.

**43. അവിദ്യേയം മഹാഭാഗ വിദ്യാചൈതന്നിവർത്തനം**
**വിദ്യാവിദ്യേ ച വിജ്ഞേയേ സർവ്വദൈവ വിചക്ഷണൈഃ**

ആ ഭേദബുദ്ധിയാണ് അവിദ്യ. ഭേദബുദ്ധിയില്ലാതാവുന്നത് വിദ്യയും. വിദ്യയെയും അവിദ്യയെയും സംബന്ധിച്ച് വിജ്ഞന്മാർ സദാ അറിഞ്ഞിരിക്കേണ്ടതു തന്നെയാണ്.

**44. വിനാ/തപം ഹി ഛായായാ ജ്ഞായതേ ച കഥം സുഖം**
**അവിദ്യയാ വിനാ തദ്വത്കഥം വിദ്യാം ച വേത്തി വൈ**

വെയിലില്ലാതെ തണലിന്റെ സുഖാനുഭവം ഉണ്ടാകുമോ? അതുപോലെ അവിദ്യയില്ലാതെ വിദ്യയുടെ മഹത്വം എങ്ങനെ അറിയും?

**45. ഗുണാ ഗുണേഷു വർത്തന്തേ ഭൂതാനി ച തഥൈവ ച**
**ഇന്ദ്രിയാണീന്ദ്രീയാർത്ഥേഷു കോ ദോഷസ്തത്ര ചാത്മനഃ**

കണ്ണ്, ചെവി തുടങ്ങിയ ഇന്ദ്രിയങ്ങൾ രൂപം ശബ്ദം തുടങ്ങിയ ഗുണങ്ങളിൽ വർത്തിക്കുന്നവയാണ്. പഞ്ചഭൂതങ്ങൾ അവയുടെ തന്മാത്രകളിലും വർത്തിക്കുന്നു. ഇന്ദ്രിയങ്ങളാകട്ടെ ഇന്ദ്രിയവിഷയങ്ങളിലും. അതുകൊണ്ട് ആത്മാവിന് എന്തുദോഷം?

**46. മര്യാദാ സർവ്വരക്ഷാർത്ഥം കൃതാ വേദേഷു സർവ്വശഃ**
**അന്യഥാ ധർമ്മനാശഃ സ്യാത്സൗഗതാനാമിവാനഘ**

എല്ലാവിധത്തിലും എല്ലാവരുടെയും രക്ഷയ്ക്കുവേണ്ട പെരുമാറ്റച്ചട്ടങ്ങൾ വേദങ്ങളിൽ നിർദ്ദേശിച്ചിട്ടുണ്ട്. അല്ലെങ്കിൽ ബൗദ്ധന്മാർക്കെന്ന പോലെ ധർമ്മച്യുതി സംഭവിക്കും.

**47. ധർമ്മനാശേ വിനഷ്ടഃ സ്യാദ്വർണ്ണാചാരോതിവർത്തിതഃ**
**അതോ വേദപ്രദിഷ്ഠേന മാർഗ്ഗേണ ഗച്ഛതാം ശുഭം.**

ധർമ്മം നശിച്ചാൽ വർണ്ണാചാരങ്ങൾ ലംഘിക്കപ്പെട്ട് നശിക്കും. അതിനാൽ വേദനിർദ്ദിഷ്ടമായ മാർഗ്ഗത്തിലൂടെ പോകുന്നവർക്കാണു നന്മ.

**ശ്രീശുക ഉവാച**

**48. സന്ദേഹോ വർത്തതേ രാജന്ന നിവർത്തതി മേ ക്വചിത്**
**ഭവതാ കഥിതം യത്തത് ശ്രുണ്വതോ മേ നരാധിപ**

രാജാവേ, അങ്ങു പറഞ്ഞതെന്തോ അതൊക്കെ ശ്രദ്ധിച്ചു കേട്ടിട്ടും എന്റെ സംശയം തീരെ വിട്ടുപോകുന്നില്ല.

**49. വേദധർമ്മേഷു ഹിംസാസ്യാദധർമ്മബഹുളാ ഹി സാ**
**കഥം മുക്തിപ്രദോ ധർമ്മോ വേദോക്തോ ബത ഭൂപതേ**

വൈദികധർമ്മങ്ങളിൽഹിംസയുണ്ട്. അധർമ്മം നിറഞ്ഞതുതന്നെയാണ് അത്. അതുകൊണ്ട്, രാജാവേ വേദോക്തമായ ധർമ്മം എങ്ങനെ മുക്തിപ്രദമാകും?

**50. പ്രത്യക്ഷേണ ത്വനാചാരഃ സോമപാനം നരാധിപ**
**പശൂനാം ഹിംസനം തദ്വദ്ഭക്ഷണം ചാമിഷസ്യച.**

മഹാരാജാവേ, പ്രത്യക്ഷമായ ഒരു അനാചാരമാണ്, സോമപാനം. അതുപോലെതന്നെ പശുഹിംസയും മാംസഭക്ഷണവും.

**51. സൗത്രാമണൗ തഥാ പ്രോക്തഃ പ്രത്യക്ഷേണ സുരാഗ്രഹഃ**
**ദ്യൂതക്രീഡാ തഥാ പ്രോക്താ വ്രതാനി വിവിധാനി ച**

'സൗത്രാമണി' എന്നയാഗത്തിൽ പ്രത്യക്ഷമായിത്തന്നെ സുരാപാനം വിധിച്ചിട്ടുണ്ട്. അതുപോലെ ചൂതുകളിയും വിവിധവ്രതങ്ങളും.

**52. ശ്രൂയതേസ്മ പുരാഹ്യാസീത് ശശബിന്ദുർനൃപോത്തമഃ**
**യജ്വാ ധർമ്മപരോ നിത്യം വദാന്യഃ സത്യസംഗരഃ**

പണ്ട് ശശബിന്ദു എന്നൊരു രാജാവുണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. യാഗം നടത്തുന്നവനും ധർമ്മതൽപരനും ദാനശീലനും സത്യസന്ധനുമായിരുന്നു, അദ്ദേഹം.

**53. ഗോപ്താ ച ധർമ്മസേതൂനാം ശാസ്താചോത്പഥഗാമിനാം**
**യജ്ഞാശ്ച വിഹിതാസ്തേന ബഹവോ ഭൂരിദക്ഷിണാഃ**

ധർമ്മാചാരങ്ങളെ കാത്തു സൂക്ഷിക്കുന്നവനും ധർമ്മമാർഗ്ഗത്തിൽ നിന്നു തെറ്റിനടക്കുന്നവരെ ശിക്ഷിക്കുന്നവനും ആയിരുന്നു. ധാരാളം ദക്ഷിണ നൽകേണ്ട ഒട്ടേറെ യാഗങ്ങൾ അദ്ദേഹം ചെയ്തു.

**54. ചർമ്മണാം പർവ്വതോ ജാതോ വിന്ധ്യാചലസമഃ പുനഃ**
**മേഘാംബുപ്ലാവനാജ്ജാതാ നദീ ചർമ്മണ്വതീ ശുഭാ**

യാഗത്തിൽ ഹിംസിച്ച പശുക്കളുടെ തോലെല്ലാം കൂടി വിന്ധ്യനോളം വലിയ ഒരു പർവ്വതമായിത്തീർന്നു. അതിന്മേൽ മേഘങ്ങൾ വർഷിച്ചതുമൂലമത്രേ പുണ്യയായ ചർമ്മണ്വതീനദി ഉദ്ഭവിച്ചത്.

**55. സോഽപി രാജാ ദിവം യാതഃ കീർത്തിരസ്യാചലാ ഭുവി**
**ഏവം ധർമ്മേഷു വേദേഷു ന മേ ബുദ്ധിഃ പ്രവർത്തതേ**

ആ രാജാവും ദിവംഗതനായി. ഭൂമിയിൽ ആദ്ദേഹത്തിന് ശാശ്വതമായ കീർത്തിയും ഉണ്ടായി. ഇത്തരം വൈദിക ധർമ്മങ്ങളിലേക്ക് എന്റെ ബുദ്ധി പോകുന്നില്ല.

**56. സ്ത്രീസംഗേന സദാ ഭോഗേ സുഖമാപ്നോതി മാനവഃ**
**അലാഭേ ദുഃഖമത്യന്തം ജീവന്മുക്തഃ കഥം ഭവേത്**

സ്ത്രീകളുമായി സദാ സംസർഗ്ഗം ചെയ്യുന്നതുകൊണ്ട് മനുഷ്യൻ വിഷയഭോഗത്തിൽ സുഖം കണ്ടെത്തുന്നു. അതില്ലാതെ വരുമ്പോൾ അത്യന്തം ദുഃഖിക്കുകയും ചെയ്യുന്നു. എന്നിരിക്കെ, എങ്ങനെ ജീവന്മുക്തനാകും?

**ജനക ഉവാച**

**57. ഹിംസാ യജ്ഞേഷു പ്രത്യക്ഷാ സാ/ഹിംസാ പരികീർത്തിതാ**
**ഉപാധിയോഗതോ ഹിംസാ നാന്യഥേതി വിനിർണ്ണയഃ**

യജ്ഞത്തിലെ പ്രത്യക്ഷമായ ആ ജന്തുഹിംസ അഹിംസയായിട്ടാണ് പ്രകീർത്തിക്കപ്പെടുന്നത്. ആസക്തിയോടുകൂടി ചെയ്യുന്നതേ ഹിംസയാവൂ. മറ്റൊരു തരത്തിലുള്ളതും ഹിംസയല്ലെന്നാണ് പ്രമാണം.

**58. യഥാ ചേന്ധനസംയോഗാദഗ്നൗ ധൂമഃ പ്രവർത്തതേ**
**തദ്വിയോഗാത്തഥാ തസ്മിന്നിർധൂമത്വം വിഭാതി വൈ.**

വിറകുമായി ചേരുന്നതുകൊണ്ടാണ് അഗ്നിയിൽ പുകയുണ്ടാകുന്നത്. അതുപോലെതന്നെ വിറകില്ലാത്ത തീക്കനൽ പുകയില്ലാതെ തിളങ്ങുന്നു.

**59. അഹിംസാം ച തഥാ വിദ്ധി വേദോക്താം മുനിസത്തമ**
**രാഗിണാം സാപി ഹിംസൈവ നിസ്പൃഹാണാം ന സാ മതാ**

ഹേ മുനിസത്തമ, അങ്ങനെ വേദോക്തമായ ഹിംസയെ അഹിംസയായിത്തന്നെ കാണണം. എന്നാൽ വിഷയാസക്തന്മാർക്ക് അത് ഹിംസയാണ്. വിരക്തന്മാർക്ക് അത് അല്ലതാനും.

**60. അരാഗേണ ച യത് കർമ്മ തഥാഹംകാരവർജ്ജിതം**
**അകൃതം വേദ വിദ്വാംസഃ പ്രവദന്തി മനീഷിണഃ**

ആസക്തിയില്ലാതെയും അതുപോലെ അഹംകാരമില്ലാതെയും ചെയ്യുന്ന ഏതു കർമ്മവും ചെയ്യാത്തതായിട്ടറിയണമെന്ന് ബുദ്ധിമാന്മാരായ പണ്ഡിതന്മാർ പറയുന്നുണ്ട്.

**61. ഗൃഹസ്ഥാനാം തു ഹിംസൈവ യാ യജ്ഞേ ദ്വിജസത്തമ**
**അരാഗേണ ച യത്കർമ്മ തഥാഹംകാര വർജ്ജിതം**

ഹേ ബ്രാഹ്മണോത്തമ, യജ്ഞത്തിൽ ഗൃഹസ്ഥാശ്രമികൾ ചെയ്യുന്നതും ഹിംസതന്നെ. എന്നാൽ അനാസക്തനായി അഹങ്കാര രഹിതനായി ചെയ്യുന്നതായാൽ,

**62. സാഹിംസൈവ മഹാഭാഗ മുമുക്ഷൂണാം ജിതാത്മനാം**

അത്, ഹേ മഹാഭാഗാ മനോജയം നേടിയ മുമുക്ഷുക്കൾക്ക് അഹിംസയുമാണ്.

ഇതി ശ്രീദേവിഭാഗവതേ പ്രഥമസ്കന്ധേ
അഷ്ടാദശോ/ദ്ധ്യായഃ

## അഥ ഏകോനവിംശോ/ദ്ധ്യായഃ

**ശ്രീ ശുകഉവാച**

**1. സന്ദേഹോ/യം മഹാരാജ വർത്തതേ ഹൃദയേ മമ**
**മായാമദ്ധ്യേ പ്രവർത്തമാനഃ സ കഥം നിസ്പൃഹോ ഭവേത്**

മഹാരാജാവേ, എന്റെ മനസ്സിൽ ഈ സംശയം നിലനിൽക്കുന്നു. മായയിൽ മുഴുകിക്കഴിയുന്നവൻ എങ്ങനെ അനാസക്തനായിത്തീരും?

**2. ശാസ്ത്രജ്ഞാനം ച സമ്പ്രാ പ്യ നിത്യാനിത്യവിചാരണം**
**ത്യജതേ ന മനോ മോഹം സ കഥം മുച്യതേ നരഃ**

ശാസ്ത്രജ്ഞാനവും അതുപോലെ നിത്യാനിത്യവിവേകവും നേടിയിട്ടും മനസ്സിൽ നിന്നു മോഹം പോകുന്നില്ലെങ്കിൽ ആ മനുഷ്യൻ എങ്ങനെ മുക്തനാകും?

**3. അന്തർഗ്ഗതം തമച്ഛേത്തും ശാസ്ത്രോദ്ബോധോ ഹി ന ക്ഷമഃ**
**യഥാ ന നശ്യതി തമഃ കൃതയാ ദീപവാർത്തയാ**

ദീപത്തെപ്പറ്റി പറഞ്ഞതുകൊണ്ടുമാത്രം ഇരുട്ടില്ലാതാകുന്നില്ലല്ലോ. അതുപോലെ ഉള്ളിലെ ഇരുട്ടകറ്റാൻ ശാസ്ത്രപഠനം കൊണ്ടുണ്ടാവുന്ന ജ്ഞാനം പര്യാപ്തമല്ല. ശാസ്ത്രത്തിൽ നിന്നു ലഭിക്കുന്നത് പരോക്ഷജ്ഞാനമാണ്. അത് ആ വിദ്യയെ നശിപ്പിക്കുന്നില്ല. അതിന് അപരോക്ഷാനുഭൂതി അഥവാ ആത്മാനുഭൂതിതന്നെ വേണമെന്നർത്ഥം.

**4. അദ്രോഹഃ സർവ്വഭൂതേഷു കർത്തവ്യഃ സർവ്വദാ ബുധൈഃ**
**സ കഥം രാജശാർദ്ദൂല ഗൃഹസ്ഥസ്യ ഭവേത്തഥാ**

ജ്ഞാനികൾ ഒരിക്കലും ഒരു പ്രാണിയെപ്പോലും ദ്രോഹിക്കരുത്. രാജർഷേ, അത് എങ്ങനെ ഒരു ഗൃഹസ്ഥനു സാധ്യമാവും?

**5. ചിത്തൈഷണാ ന തേ ശാന്താ തഥാ രാജ്യസുഖൈഷണാ**
**ജയൈഷണാ ച സംഗ്രാമേ ജീവന്മുക്തഃ കഥം ഭവേഃ**

അങ്ങയുടെ മനസ്സിലെ ആഗ്രഹങ്ങൾ അടങ്ങിയിട്ടില്ല. രാജഭോഗങ്ങൾ അനുഭവിക്കാനുള്ള ആഗ്രഹവും അങ്ങനെതന്നെ. യുദ്ധത്തിൽ ജയിക്കാനുള്ള ആഹ്രഹവും ഉണ്ട്. ആ അങ്ങ് ജീവന്മുക്തനാവുന്നതെങ്ങനെ?

**6. ചോരേഷു ചൗരബുദ്ധിസ്തേ സാധുബുദ്ധിസ്തു താപസേ**
**സ്വപരത്വം തവാപ്യസ്തി വിദേഹസ്ത്വം കഥം പുനഃ**

ചോരന്മാരെ ചോരന്മാരായും താപസന്മാരെ സജ്ജനമായും അങ്ങു കാണുന്നു. ചോരനെന്നും താപസനെന്നുമുള്ള ഭേദബുദ്ധി അങ്ങേയ്ക്ക് ഉണ്ട്. തന്റേത് അന്യന്റേത് എന്നീ ഭേദബുദ്ധിയും ഉണ്ട്. രാജാവേ, അങ്ങ് വിദേഹനാകുന്നതെങ്ങനെ?

**7. കടുതീക്ഷ്ണകഷായാമ്ലരസാൻ വേത്സി ശുഭാശുഭാൻ**
**ശുഭേഷു രമതേ ചിത്തം നാശുഭേഷു തഥാ നൃപ**

എരിവ്, പുളി, കയ്പ്പ് എന്നീ രസങ്ങളും ശുഭാശുഭങ്ങളും അങ്ങ് അറിയുന്നുണ്ട്. അതേപോലെ അശുഭങ്ങളിൽ സന്തോഷിക്കുന്നുമില്ല.

**8. ജാഗ്രത്സ്വപ്നസുഷുപ്തിശ്ച തവ രാജൻ ഭവന്തി ഹി**
**അവസ്ഥാസ്തു യഥാകാലം തുരീയാ തു കഥം നൃപ**

രാജാവേ, അങ്ങേയ്ക്കും ഉണ്ടാകുന്നുണ്ട്, ജാഗ്രത്സ്വപ്നസുഷുപ്തികളും കാലാനുരൂപമായ അവസ്ഥകളും. എന്നിരിക്കെ, നാലാമത്തേതായ തുരീയവസ്ഥ ഉണ്ടാവുന്നതെങ്ങനെ? ഈ മൂന്നവസ്ഥകൾക്കും കാലത്തിനും വിധേയനായ ഒരാൾക്ക്, അവയ്ക്ക് അതീതമായ നാലാമത്തെ ആത്മാനുഭൂതിയുടേതായ അവസ്ഥ എങ്ങനെ ഉണ്ടാകുമെന്നർത്ഥം.

**9. പദാത്യശ്വരഥേഭാശ്ച സർവ്വേ വൈ വശഗാ മമ**
**സ്വാമ്യഹം ചൈവ സർവ്വേഷാം മന്യസേ ത്വം ന മന്യസേ**

കാലാൾ, കുതിര, തേര്, ആന എന്നീ ചതുരംഗപ്പടയെല്ലാം എനിക്ക് അധീനമാണ്, അവയുടെ എല്ലാം സ്വാമിയാണു ഞാൻ എന്ന് അങ്ങു വിചാരിക്കുന്നുണ്ട്, ഇല്ലേ?

**10. മിഷ്ടമത്സി സദാ രാജൻ മുദിതോ വിമനാസ്തഥാ**
**മാലായാം ച തഥാ സർപ്പേ സമദൃക് ക്വ നൃപോത്തമ**

ഹേ രാജൻ, അങ്ങ് മൃഷ്ടാന്നം ഭുജിക്കുന്നു. സന്തോഷിക്കുകയും സന്തപിക്കുകയും ചെയ്യുന്നു. രാജാവേ, പൂമാലയും പാമ്പും അങ്ങേയ്ക്ക് ഒരുപോലെയാണോ?

**11. വിമുക്തസ്തു ഭവേദ്രാജൻ സമലോഷ്ഠാശ്മ കാഞ്ചനഃ**
**ഏകാത്മബുദ്ധിഃ സർവ്വത്ര ഹിതകൃത് സർവ്വജന്തുഷു**

രാജാവേ, മുക്തനാകട്ടെ, മൺകട്ടയും കല്ലും കാഞ്ചനവും സമമാണ്. എല്ലാറ്റിലും ഒരേ ആത്മാവാണ് കുടികൊള്ളുന്നത് എന്ന ചിന്തയായിരിക്കും അയാളുടേത്. സർവ്വ ജീവജാലങ്ങൾക്കും അയാൾ ഹിതം ചെയ്യുന്നവനുമായിരിക്കും.

**12. നമേ$f$ദ്യ രമതേ ചിത്തം ഗൃഹദാരാദിഷു ക്വചിത്**
**ഏകാകീ നിസ്പൃഹോ$f$ത്യർത്ഥം ചരേയമിതി മേ മതിഃ**

എന്റെ മനസ്സ് ഇപ്പോൾ ഗൃഹം, ഭാര്യ തുടങ്ങിയവയിൽ അല്പം പോലും സന്തോഷിക്കുന്നില്ല. ഒറ്റയ്ക്ക് ,ഒന്നിനോടും തീരെ ആഗ്രഹമില്ലാതെ സഞ്ചരിക്കണമെന്നാണ് എന്റെ വിചാരം.

**13. നിസ്സംഗോ നിർമ്മമഃ ശാന്തഃ പത്രമൂലഫലാശനഃ**
**മൃഗവദ്വിചരിഷ്യാമി നിർദ്വന്ദോ നിഷ്പരിഗ്രഹഃ**

ഒന്നിനോടും ഒരു ബന്ധവുമില്ലാതെ, എന്റേതെന്ന ഭാവമില്ലാതെ, ശീതോഷ്ണാദിദ്വന്ദ്വങ്ങളിൽ ഭേദബുദ്ധിയില്ലാതെ, ഗൃഹസ്ഥനാവാതെ, ഇലയും കിഴങ്ങും കായും മറ്റും ഭക്ഷിച്ചുകൊണ്ട് ഒരു മാനിനെപ്പോലെ സഞ്ചരിക്കുവാനാണ് ആഗ്രഹം.

**14. കിം മേ ഗൃഹേണ വിത്തേന ഭാര്യയാ ച സുരൂപയാ**
**വിരാഗമനസഃ കാമം ഗുണാതീതസ്യ പാർത്ഥിവ**

രാജാവേ, ത്രിഗുണങ്ങളെ കടന്ന് വിരക്തനായിത്തീർന്ന എനിക്ക് ഗൃഹം, ധനം, സുന്ദരിയായ ഭാര്യ എന്നിവകൊണ്ട് എന്തു പ്രയോജനം?

**15. ചിന്ത്യസേ വിവിധാകാരം നാനാരാഗ സമാകുലം**
**ദംഭോ$f$യം കില തേ ഭാതി വിമുക്തോ$f$സ്മീതി ഭാഷസേ**

പല പല ആഗ്രഹങ്ങൾ തിങ്ങി നിറഞ്ഞ് പല പ്രകാരത്തിൽ അങ്ങു ചിന്തിക്കുന്നു. ആഗ്രഹങ്ങൾക്കതിരോ ചിന്തയ്ക്ക് ഏകാഗ്രതയോ ഇല്ലെന്നു ചുരുക്കം. ഞാൻ വിമുക്തനാണെന്നു പറയുകയും ചെയ്യുന്നു. ഇത് തനി ഭോഷ്കാണെന്ന് എനിക്കുതോന്നുന്നു.

**16. കദാചിച്ഛത്രുജാ ചിന്താ ധനജാ ച കദാചന**
**കദാചിത് സൈന്യജാ ചിന്താ നിശ്ചിന്തോ$f$സി കദാ നൃപ**

ചിലപ്പോൾ ശത്രുവിനെക്കുറിച്ചുള്ള ചിന്ത; ചിലപ്പോൾ ധനത്തെക്കുറിച്ചുള്ള ചിന്ത; ചിലപ്പോൾ സൈന്യത്തെക്കുറിച്ചുള്ള ചിന്ത; രാജാവേ എപ്പോഴാണ് അങ്ങ് നിശ്ചിന്തനായിരിക്കുന്നത്?

**17. വൈഖാനസാ യേ മുനയോ മിതാഹാരാ ജിതവ്രതാഃ**
**തേ$f$പി മുഹ്യന്തി സംസാരേ ജാനന്തോപി ഹ്യസത്യതാം**

ആഹാരത്തിൽ മിതത്വം പാലിക്കുന്നവരും വ്രതത്തെ ജയിച്ചവരുമാണ് മുനിമാരായ വൈഖാനസന്മാർ. അവർപോലും, അസത്യമാണെന്ന അറിവുണ്ടായിട്ടും പ്രാപഞ്ചികവിഷയങ്ങളിൽ മോഹിച്ചുപോകുന്നു.

**18. തവ വംശസമുത്ഥാനാം വിദേഹാ ഇതി ഭൂപതേ**
**കുടിലം നാമ ജാനീഹി നാന്യഥേതി കദാചന**

അങ്ങയുടെ വംശത്തിൽ പിറന്നവർക്കുള്ള കപടനാമമാണ് വിദേഹനെന്നത്. മറ്റൊന്നുമല്ലെന്ന് മനസ്സിലാക്കിക്കൊള്ളൂ.

**19. വിദ്യാധരോ യഥാ മൂർഖോ ജന്മാന്ധസ്തു ദിവാകരഃ**
**ലക്ഷ്മീധരോ ദരിദ്രശ്ച നാമതേഷാം നിരർത്ഥകം**

മൂർഖനാണെങ്കിലും പേരു വിദ്യാധരൻ എന്നാണ്. ജന്മനാ അന്ധനാണ്; പേരോ ദിവാകരൻ എന്നും. ദരിദ്രനാണ്; പേര് ലക്ഷ്മീധരൻ. അവർക്ക് ആ പേര് എത്ര അർത്ഥശൂന്യമാണ്!

**20. തവ വംശോദ്ഭവാ യേ യേ ശ്രുതാഃ പൂർവ്വേ മയാ നൃപാഃ**
**വിദേഹാ ഇതി വിഖ്യാതാ നാമതഃ കർമ്മതോ ന തേ**

അങ്ങയുടെ വംശത്തിൽ ജനിച്ചവരായി ഞാൻ കേട്ടിട്ടുള്ള രാജാക്കന്മാരെല്ലാം 'വിദേഹ'നാമത്താൽ വിഖ്യാതരായിരുന്നു. ആരും കർമ്മം കൊണ്ട് "വിദേഹ"നായിരുന്നില്ല.

**21. നിമിനാമാഭവദ്രാജാ പൂർവ്വം തവകുലേ നൃപ**
**യജ്ഞാർത്ഥം സ തു രാജർഷിർവസിഷ്ഠം സ്വഗുരും മുനിം**

രാജാവേ, അങ്ങയുടെ വംശത്തിൽ പണ്ട് നിമിയെന്നുപേരുള്ള ഒരു രാജാവുണ്ടായിരുന്നു. ആ രാജർഷി യജ്ഞം നടത്താൻ വേണ്ടി തന്റെ കുലഗുരുവായ വസിഷ്ഠമഹർഷിയെ,

**22. നിമന്ത്രയാമാസ തദാ തമുവാച നൃപം മുനിഃ**
**നിമന്ത്രിതോ/സ്മി യജ്ഞാർത്ഥം ദേവേന്ദ്രേണാധുനാ കില.**

ക്ഷണിച്ചു. അപ്പോൾ ആ രാജാവിടു മഹർഷി പറഞ്ഞു 'ദേവേന്ദ്രൻ എന്നെ ഇപ്പോൾ യജ്ഞം നടത്തുന്നതിനുവേണ്ടി ക്ഷണിച്ചിരിക്കുകയാണല്ലോ.

**23. കൃത്വാ തസ്യ മഖം പൂർണ്ണം കരിഷ്യാമി തവാപി വൈ**
**താവത് കുരുഷ്വ രാജേന്ദ്ര സംഭാരം തു ശനൈഃ ശനൈഃ**

അദ്ദേഹത്തിന്റെ യാഗം പൂർത്തിയാക്കിയ ശേഷം അങ്ങയുടേതും നടത്താം. അപ്പോഴേക്കും യാഗത്തുനുവേണ്ട ഓരോന്നും സാവകാശം സംഭരിച്ചാലും.'

**24. ഇത്യുക്ത്വാ നിര്യയൗ സോ/ഥ മഹേന്ദ്രയജനേ മുനിഃ**
**നിമിരന്യം ഗുരും കൃത്വാ ചകാര മഖമുത്തമം**

എന്ന് പറഞ്ഞിട്ട്, ദേവേന്ദ്രന്റെ യാഗം നടത്തുന്നതിനുവേണ്ടി വസിഷ്ഠമഹർഷി യാത്രയായി. നിമി മറ്റൊരാളെ ഗുരുവാക്കിക്കൊണ്ട് ഉത്തമമായ ഒരു യാഗം നടത്തി.

**25. തച്ഛ്രുത്വാ കുപിതോ/ത്യർത്ഥം വസിഷ്ഠോ നൃപതിം പുനഃ**
**ശശാപ ച പതത്വദ്യ ദേഹസ്തേ ഗുരുലോപക**

അതുകേട്ട് അത്യന്തം കോപിച്ച വസിഷ്ഠൻ ഉടനെ രാജാവിനെ ഇങ്ങനെ ശപിക്കുകയും ചെയ്തു. "ഗുരുനിന്ദക, നിന്റെ ദേഹം ഇപ്പോൾത്തന്നെ വീണുപോകട്ടെ".

**26. രാജാപി തം ശശാപാഥ തവാപി ച പതത്വയം**
**അന്യോന്യശാപാത് പതിതൗ താവേവ ച മയാ ശ്രുതം**

രാജാവ് അദ്ദേഹത്തെയും ശപിച്ചു. "അങ്ങയുടെ ഈ ദേഹവും വീണുപോകട്ടെ" അങ്ങനെ അന്യോന്യശാപത്താൽ ഇരുവരും മരിച്ചെന്ന് ഞാൻ കേട്ടിട്ടുണ്ട്.

**27. വിദേഹേന ച രാജേന്ദ്ര കഥം ശപ്തോ ഗുരുഃ സ്വയം**
**വിനോദ ഇവ മേ ചിത്തേ വിഭാതി നൃപസത്തമ**

രാജാവേ, വിദേഹൻ എങ്ങനെ ഗുരുവിനെ ശപിച്ചു? ഇതൊരു നേരം പോക്കായിട്ടാണ് എനിക്കു തോന്നുന്നത്.

**ജനക ഉവാച**

28. സത്യമുക്തം ത്വയാ നാത്ര മിഥ്യാ കിംചിദിദം മതം
തഥാപി ശൃണു വിപ്രേന്ദ്ര ഗുരുർമ്മമ സുപൂജിതഃ

ഹേ ബ്രാഹ്മണോത്തമ, സത്യമാണ് അങ്ങു പറഞ്ഞത്. അതിൽ തെല്ലും അസത്യമില്ലെന്നു തോന്നുന്നു. എന്നാലും ഗുരുവും എനിക്ക് പൂജ്യനാണല്ലോ. അദ്ദേഹത്തിന്റെ അഭിപ്രായവും എനിക്കുമാനിക്കേണ്ടതാണല്ലോ എന്നു സാരം.

29. പിതുഃ സംഗം പരിത്യജ്യ ത്വം വനം ഗന്തുമിച്ഛസി
മൃഗൈഃ സഹ സുസംബന്ധോ ഭവിതാ തേ ന സംശയഃ

പിതാവുമായുള്ള ബന്ധം ഉപേക്ഷിച്ച് വനത്തിൽ പോകാനാണല്ലോ അങ്ങ് ആഗ്രഹിക്കുന്നത്. അങ്ങേയ്ക്ക് മൃഗങ്ങളുമായി നല്ല ചാർച്ചയുണ്ടാകുമെന്നതിൽ സംശയമില്ല.

30. മഹാഭൂതാനി സർവ്വത്ര നിഃസംഗഃ ക്വ ഭവിഷ്യസി
ആഹാരാർത്ഥം സദാ ചിന്താ നിശ്ചിന്തഃ സ്യാഃ കഥം മുനേ

മഹാഭൂതങ്ങളഞ്ചും എവിടെയും ഉണ്ടല്ലോ. അപ്പോൾ അങ്ങ് എങ്ങനെ നിഃസംഗനാകും? ആഹാരത്തെക്കുറിച്ച് എപ്പോഴും ചിന്തിക്കണം. എന്നിരിക്കെ, എങ്ങനെ നിശ്ചിന്തനാവും?

31. ദണ്ഡാജിനകൃതാ ചിന്താ യഥാ തവ വനേƒപി ച
തഥൈവ രാജ്യചിന്താ മേ ചിന്തയാനസ്യ വാ ന വാ

ദണ്ഡം, അജിനം എന്നിവയെക്കുറിച്ചുള്ള ചിന്ത അങ്ങേയ്ക്കു വനത്തിൽ ചെന്നാലും ഉണ്ടാകും. അതുപോലെ, ചിന്തിക്കുന്ന എനിക്ക് രാജ്യകാര്യങ്ങളെക്കുറിച്ചുള്ള ചിന്ത ഉണ്ടായെന്നും വരാം ഇല്ലെന്നും വരാം.

32. വികല്പോപഹതസ്ത്വം വൈ ദൂരദേശമുപാഗതഃ
ന മേ വികല്പസന്ദേഹോ നിർവികല്പോƒസ്മി സർവ്വഥാ

സംശയം കൊണ്ട് കുഴങ്ങിയാണ് അങ്ങ് ഇത്രദൂരം എത്തിയത്. എനിക്ക് സംശയമോ തെറ്റിദ്ധാരണയോ ഇല്ല. എല്ലാത്തരത്തിലും ഞാൻ സംശയരഹിതനാണ്.

33. സുഖം സ്വപിമി വിപ്രാഹം സുഖം ഭുഞ്ജാമി സർവദാ
ന ബദ്ധോƒസ്മീതി ബുദ്ധ്യാഹം സർവ്വദൈവ സുഖീ മുനേ

ഹേ ബ്രാഹ്മണ, ഞാൻ സുഖമായി ഉറങ്ങുന്നു; എല്ലായ്പ്പോഴും സുഖമായി ഭക്ഷിക്കുന്നു. ബദ്ധനല്ലെന്ന ചിന്തയോടെ ഞാൻ എല്ലായ്പ്പോഴും തന്നെ സുഖിയായിരിക്കുന്നു.

34. ത്വം തു ദുഃഖീ സദൈവാസി ബദ്ധോƒഹമിതി ശങ്കയാ
ഇതി ശങ്കാം പരിത്യജ്യ സുഖീ ഭവ സമാഹിതഃ

അങ്ങാകട്ടെ ഞാൻ ബദ്ധനാണല്ലോ എന്ന ശങ്കകൊണ്ട് എപ്പോഴും ദുഃഖിയാണ്. ഈ ശങ്ക വെടിഞ്ഞ് മനസ്സ് ഏകാഗ്രമാക്കി സുഖിയായിത്തീർന്നാലും.

35. ദേഹോƒയം മമ ബന്ധോƒസ്തി ന മമേതി ച മുക്തതാ
തഥാ ധനം ഗൃഹം രാജ്യം ന മമേതി ച നിശ്ചയഃ

ഈ ശരീരം എന്റേതാണെന്ന വിചാരമാണു ബന്ധം. എന്റേതല്ലെന്ന വിചാരം മുക്തിയും. അതുപോലെ ധനം, ഗൃഹം, രാജ്യം എന്നിവയൊന്നും എന്റേതല്ലെന്ന വിചാരം ഉറയ്ക്കണം. അപ്പോൾ ബന്ധം ഉണ്ടാവില്ല.

സൂതഉവാച

36. തച്ഛ്രുത്വാ വചനം തസ്യ ശുകഃ പ്രീതമനാ ƒഭവത്
ആപൃച്ഛ്യ തം ജഗാമാശു വ്യാസസ്യാശ്രമമുത്തമം

അദ്ദേഹത്തിന്റെ ആ വാക്കു കേട്ടിട്ട് ശുകൻ സന്തുഷ്ടനായിത്തീർന്നു. ജനകമഹാരാജാവിനോടു യാത്ര ചോദിച്ചിട്ട് അദ്ദേഹം വേഗം ഉത്തമമായ വ്യാസാശ്രമത്തിലേക്കുപോയി.

37. ആഗച്ഛന്തം സുതം ദൃഷ്ട്വാ വ്യാസോƒപി സുഖമാപ്തവാൻ
ആലിംഗ്യാഘ്രായ മൂർധാനം പപ്രച്ഛ കുശലം പുനഃ

പുത്രൻ വരുന്നതുകണ്ട് വ്യാസനും സന്തോഷമായി. ആലിംഗനം ചെയ്ത് നെറുകയിൽ ചുംബിച്ചു. പിന്നെ കുശലം ചോദിച്ചു.

38. സ്ഥിതസ്തത്രാശ്രമേ രമ്യേ പിതുഃ പാർശ്വേ സമാഹിതഃ
വേദാദ്ധ്യയനസമ്പന്നഃ സർവ്വശാസ്ത്രവിശാരദഃ

വേദാദ്ധ്യയനസമ്പന്നനും സർവ്വശാസ്ത്രവിശാരദനുമായ ശുകൻ രമ്യമായ ആ ആശ്രമത്തിൽ ശ്രദ്ധയോടെ അച്ഛന്റെ അടുത്ത് കഴിഞ്ഞുകൂടി.

39. ജനകസ്യ ദശാം ദൃഷ്ട്വാ രാജ്യസ്ഥസ്യ മഹാത്മനഃ
സ നിവൃത്തിം പരാം പ്രാപ്യ പിതുരാശ്രമസംസ്ഥിതഃ

രാജ്യം ഭരിക്കുന്ന മഹാത്മാവായ ജനകന്റെ അവസ്ഥ കണ്ടിട്ട് അതീവ സന്തുഷ്ടനായി ശുകൻ അച്ഛന്റെ ആശ്രമത്തിൽ പാർത്തു.

40. പിതൄണാം സുഭഗാ കന്യാ പീവരീനാമ സുന്ദരീ
ശുകശ്ചകാര പത്നീം താം യോഗമാർഗ്ഗസ്ഥിതോപി ഹി

പിതൃക്കളുടെ പുത്രിയാണ് സുഭഗയും സുന്ദരിയുമായ പീവരി. യോഗമാർഗ്ഗത്തിൽ കഴിയുന്ന ആളാണെങ്കിലും ശുകൻ അവളെ തന്റെ പത്നിയാക്കി.

41. സ തസ്യാം ജനയാമാസ പുത്രാംശ്ചതുര ഏവ ഹി
കൃഷ്ണം ഗൗരപ്രഭം ചൈവ ഭൂരിം ദേവശ്രുതം തഥാ

അദ്ദേഹം അവളിൽ, കൃഷ്ണൻ, ഗൗരപ്രഭൻ, ഭൂരി, ദേവശ്രുതൻ എന്നിങ്ങനെ നാലു പുത്രന്മാരെയും ജനിപ്പിച്ചു.

42. കന്യാം കീർത്തിം സമുത്പാദ്യ വ്യാസപുത്രഃ പ്രതാപവാൻ
ദദൗ വിഭ്രാജപുത്രായ ത്വണുഹായ മഹാത്മനേ

പ്രതാപിയായ വ്യാസപുത്രൻ കീർത്തി എന്ന കന്യകയെയും ജനിപ്പിച്ചു. ആ കന്യകയെ വിഭ്രാജന്റെ പുത്രനും മഹാത്മാവുമായ അണുഹന്ന് വിവാഹം കഴിച്ചുകൊടുത്തു.

43. അണുഹസ്യ സുതഃ ശ്രീമാൻ ബ്രഹ്മദത്തഃ പ്രതാപവാൻ
ബ്രഹ്മജ്ഞഃ പൃഥിവീപാലഃ ശുകകന്യാ സമുദ്ഭവഃ

അണുഹന്റെ പുത്രനാണ് ശ്രീമാനും പ്രതാപനുമായ ബ്രഹ്മദത്തൻ. ശുകപുത്രിയിൽ ജനിച്ച അദ്ദേഹം ബ്രഹ്മജ്ഞാനിയും രാജാവുമായിരുന്നു.

44. കാലേന കിയതാ തത്ര നാരദസ്യോപദേശതഃ
ജ്ഞാനം പരമകം പ്രാപ്യ യോഗമാർഗ്ഗമനുത്തമം

കുറെക്കാലം കഴിഞ്ഞപ്പോൾ നാരദന്റെ ഉപദേശം നിമിത്തം അത്യുത്തമമായ യോഗമാർഗ്ഗത്തിലൂടെ പരമമായ ജ്ഞാനം നേടിയിട്ട്,

45. പുത്രേ രാജ്യം നിധായാഥ ഗതോ ബദരികാശ്രമം
മായാബീജോപദേശേന തസ്യ ജ്ഞാനം നിരർഗ്ഗളം

രാജ്യഭാരം പുത്രനെ ഏല്പിച്ച് ബദരികാശ്രമത്തിലേക്കുപോയി. മായാബീജം ഉപദേശിച്ചു കിട്ടിയതുകൊണ്ട് ജ്ഞാനം അദ്ദേഹത്തിന് നിരർഗളമായി. സദാ ജ്ഞാനനിഷ്ഠനായിരിക്കാൻ കഴിഞ്ഞു എന്നർത്ഥം.

46. നാരദസ്യ പ്രസാദേന ജ്ഞാതം സദ്യോ വിമുക്തിദം
കൈലാസശിഖരേ രമ്യേ ത്യക്ത്വാ സംഗം പിതുഃ ശുകഃ

നാരദന്റെ പ്രസാദത്താൽ ആ ജ്ഞാനം സദ്യോമുക്തി നൽകുന്നതാണെന്ന് മനസ്സിലായ ശുകനും അച്ഛന്റെ സാമീപ്യം വെടിഞ്ഞ് കൈലാസശിഖരത്തിലേക്കു പോയി.

47. ധ്യാനമാസ്ഥായ വിപുലം സ്ഥിതഃ സംഗപരാങ്മുഖഃ
ഉത്പപാത ഗിരേഃ ശൃംഗാത് സിദ്ധിം ച പരമാം ഗതഃ

അവിടെ ചെന്ന്, ഒന്നിനോടും ഒരു ബന്ധവുമില്ലാത്തവനായി അതിമഹത്തായ ധ്യാനത്തിൽ മുഴുകിക്കഴിയവേ, ഉൽകൃഷ്ടമായ സിദ്ധിനേടി പർവ്വതശൃഗംത്തിൽനിന്ന് മുകളിലേക്ക് ഉയർന്നു.

48. ആകാശഗോ മഹാതേജാ വിരരാജ യഥാ രവിഃ
ഗിരേഃ ശൃംഗം ദ്വിധാ ജാതം ശുകസ്യോത്പതനേ തദാ

മഹാതേജസ്വിയായ അദ്ദേഹം ആകാശത്തിലെത്തി സൂര്യനെപ്പോലെ തിളങ്ങി. മുകളിലേക്കുള്ള കുതിപ്പുകൊണ്ട് ഗിരിശൃംഗം അപ്പോൾത്തന്നെ രണ്ടായി പിളർന്നുപോയി.

49. ഉത്പാതാ ബഹവോ ജാതാഃ ശുകശ്ചാകാശഗോഽഭവത്
അന്തരിക്ഷേ യഥാ വായുഃ സ്തൂയമാനഃ സുരർഷിഭിഃ

ദുർന്നിമിത്തങ്ങൾ അപ്പോൾ പലതുമുണ്ടായി. അന്തരിക്ഷത്തിൽ വായു എങ്ങനെയോ അതുപോലെ ശുകൻ ആകാശത്തിലേക്ക് ഉയർന്നു. ദേവർഷികൾ അദ്ദേഹത്തെ സ്തുതിച്ചു.

50. തേജസാഽതിവിരാജൻ വൈ ദ്വിതീയ ഇവ ഭാസ്കരഃ
വ്യാസസ്തു വിരഹാക്രാന്തഃ ക്രന്ദൻ പുത്രേതി ചാസകൃത്

രണ്ടാമതൊരു സൂര്യനെപ്പോലെ ആകാശത്തിൽ അദ്ദേഹം അത്യന്തം ശോഭിച്ചു. വ്യാസനാകട്ടെ വിരഹദുഃഖത്താൽ 'മകനേ'എന്ന് വീണ്ടും വീണ്ടും വിളിച്ചു കരഞ്ഞു കൊണ്ട്,

51. ഗിരേഃ ശൃംഗേ ഗതസ്തത്ര ശുകോ യത്ര സ്ഥിതോഽഭവത്
ക്രന്ദമാനം തദാ ദീനം വ്യാസം മത്വാ ശ്രമാകുലം

ശുകൻ ധ്യാനനിഷ്ഠനായി കഴിഞ്ഞിരുന്ന ഗിരിശൃംഗത്തിലേക്കു ചെന്നു. വാവിട്ടുകരഞ്ഞ് ക്ഷീണിച്ചുതളർന്ന വ്യാസനെ കണ്ട്,

52. സർവ്വഭൂതഗതഃ സാക്ഷീ പ്രതിശബ്ദമദാത്തദാ
തത്രാദ്യാപി ഗിരേഃ ശൃംഗേ പ്രതിശബ്ദഃ സ്ഫുടോ ഭവേത്

സർവ്വഭൂതങ്ങളുടേയും അന്തർയാമിയും സാക്ഷിയുമായിത്തീർന്ന ശുകനപ്പോൾ സകല ജീവജാലങ്ങളിലുമിരുന്നുകൊണ്ട് വിളി കേട്ടു. ആ ഗിരിശൃംഗത്തിൽ ഇന്നും ആ മാറ്റൊലി വ്യക്തമായി കേൾക്കാം.

53. രുദന്തം തം സമാലക്ഷ്യ വ്യാസം ശോകസമന്വിതം
പുത്ര പുത്രേതി ഭാഷന്തം വിരഹേണ പരിപ്ലുതം

ശോകാർത്തനായി വിലപിക്കുകയും മകനേ, മകനേ എന്ന് കൂടെ കൂടെ വിളിക്കുകയും വിരഹത്താൽ ചഞ്ചലനാവുകയും ചെയ്ത ആ വ്യാസനെ കണ്ടിട്ട്,

**54. ശിവസ്തത്ര സമാഗത്യ പാരശര്യമബോധയത്**
**വ്യാസ ശോകം മാ കുരു ത്വം പുത്രസ്തേ യോഗവിത്തമഃ**

പരമശിവൻ അവിടെ എഴുന്നള്ളി, പരാശരപുത്രനെ ഉദ്ബോധിപ്പിച്ചു. വ്യാസ, അങ്ങ് ദുഃഖിക്കരുത്. യോഗിശ്രേഷ്ഠനായ അങ്ങയുടെ മകൻ,

**55. പരമാം ഗതിമാപന്നോ ദുർല്ലഭാം ചാകൃതാത്മഭിഃ**
**തസ്യ ശോ കോന കർത്തവ്യസ്ത്വയാ ശോകം വിജാനതാ**

ആത്മജ്ഞാനമില്ലാത്തവർക്ക് ലഭിക്കാൻ പ്രയാസമുള്ള പരമമായ സ്ഥാനം- പരമാത്മഭാവം- നേടികഴിഞ്ഞിരിക്കുന്നു. ശോകത്തെക്കുറിച്ചു ബോധവാനായ അങ്ങ് അവനെ സംബന്ധിച്ച് ശോചിക്കേണ്ട.

**56. കീർത്തിസ്തേ വിപുലാ ജാതാ തേന പുത്രേണ ചാനഘ**

ഹേ, അനഘ, ആ പുത്രൻ നിമിത്തം നിന്റെ കീർത്തി വർദ്ധിച്ചിരിക്കുന്നു.

## വ്യാസഉവാച

**57. നശോകോ യാതി ദേവേശ കിം കരോമി ജഗത്പതേ**
**അതൃപ്തേ ലോചനേ മേƒദ്യ പുനർദ്ദർശനലാലസേ**

ദേവേശ, എന്റെ ശോകം വിട്ടുമാറുന്നില്ല. ലോകനാഥ ഞാൻ എന്തു ചെയ്യട്ടെ! മകനെ കണ്ട് എന്റെ കണ്ണുകൾക്ക് തീരെ തൃപ്തി വന്നിട്ടില്ല. വീണ്ടും കാണാൻ എന്റെ കണ്ണുകൾ കൊതിക്കുകയാണ്.

## മഹാദേവ ഉവാച

**58. ഛായാം ദ്രക്ഷ്യസി പുത്രസ്യ പാർശ്വസ്ഥാം സുമനോഹരാം**
**താം വീക്ഷ്യ മുനിശാർദ്ദൂല ശോകം ജഹി പരന്തപ**

പാർശ്വഭാഗത്തായി പുത്രന്റെ മനോഹരമായ ഛായ കണ്ടുകൊള്ളു. അതു കണ്ടിട്ട്, ഹേ മുനിശ്രേഷ്ഠ, അങ്ങ് പുത്രദുഃഖം വെടിഞ്ഞാലും.

## സൂത ഉവാച

**59. തദാ ദദർശ വ്യാസസ്തു ഛായാം പുത്രസ്യ സുപ്രഭാം**
**ദത്വാ വരം ഹരസ്തസ്മൈ തത്രൈവാന്തരധീയത**

പുത്രന്റെ ദീപ്തിമത്തായ ഛായ അപ്പോൾ വ്യാസനു കാണാൻ കഴിഞ്ഞു. മഹാദേവൻ അദ്ദേഹത്തിനു വരം നൽകിയിട്ട് അവിടെത്തന്നെ അന്തർധാനവും ചെയ്തു.

**60. അന്തർഹിതേ മഹാദേവേ വ്യാസഃ സ്വാശ്രമമഭ്യഗാത്**
**ശുകസ്യ വിരഹേണാപി തപ്തഃ പരമ ദുഃഖിതഃ**

മഹാദേവൻ അന്തർധാനം ചെയ്തപ്പോൾ ശുകവിരഹം കൊണ്ടുനീറി, പരമദുഃഖിതനായി വ്യാസൻ തന്റെ ആശ്രമത്തിലേക്കുപോയി.

ഇതി ശ്രീദേവി ഭാഗവതേ പ്രഥമസ്കന്ധേ
ഏകോനവിംശോƒദ്ധ്യായഃ

# അഥ വിംശോ/ദ്ധ്യായഃ

**ഋഷയ ഊചുഃ**

**1. ശുകസ്തു പരമാം സിദ്ധിമാപ്തവാൻ ദേവസത്തമ**
**കിം ചകാര തതോ വ്യാസസ്തന്നോ ബ്രൂഹി സവിസ്തരം**

ദേവസത്തമ, ശുകൻ, അത്യുത്കൃഷ്ടമായ പരമപദം പ്രാപിച്ചല്ലോ. പിന്നെ വ്യാസൻ എന്തുചെയ്തു? അതു ഞങ്ങളോട് വിസ്തരിച്ചു പറഞ്ഞാലും.

**സൂതഉവാച**

**2. ശിഷ്യാ വ്യാസസ്യ യേപ്യാസൻ വേദാഭ്യാസപരായണാഃ**
**ആജ്ഞാമാദായ തേ സർവ്വേ ഗതാഃ പൂർവ്വം മഹീതലേ**

വേദാഭ്യാസതത്പരരായിരുന്ന പൂർവ്വശിഷ്യന്മാർ എല്ലാം വ്യാസനോട് അനുവാദം വാങ്ങി ലോകത്തിന്റെ പല ഭാഗങ്ങളിലേക്കു പോയി.

**3. അസിതോ ദേവലശ്ചൈവ വൈശംപായന ഏവ ച**
**ജൈമിനിശ്ച സുമന്തുശ്ച ഗതാഃ സർവ്വേ തപോധനാഃ**

അസിതൻ, ദേവലൻ, വൈശമ്പായനൻ, ജൈമിനി, സുമന്തു എന്നു തുടങ്ങിയ താപസന്മാരെല്ലാം അവിടെ നിന്നുപോയി.

**4. താനേതാൻ വീക്ഷ്യ പുത്രം ച ലോകാന്തരിതമപ്യുത**
**വ്യാസഃ ശോകസമാക്രാന്തോ ഗമനായാകരോന്മതിം**

മകൻ മരിച്ചു; ശിഷ്യന്മാരെല്ലാം പോകുകയും ചെയ്തു എന്നു കണ്ടിട്ട് വ്യാസനും ശോകാർത്തനായി, അവിടെനിന്നു പോകാൻ തന്നെ തീരുമാനിച്ചു.

**5. സസ്മാര മനസാ വ്യാസസ്താം നിഷാദസുതാം ശുഭാം**
**മാതരം ജാഹ്നവീതീരേ മുക്താം ശോകസമന്വിതാം**

ജാഹ്നവീ നദീതീരത്തു വച്ച് താൻ വെടിഞ്ഞതുമൂലം ശോകസന്തപ്തയും ദാശപുത്രിയുമായ ആ മാതാവിനെ വ്യാസൻ മനസാ സ്മരിച്ചു.

**6. സ്മൃത്വാ സത്യവതീം വ്യാസസ്ത്യക്ത്വാ തം പർവ്വതോത്തമം**
**ആജഗാമ മഹാതേജാ ജന്മസ്ഥാനം സ്വകം മുനിഃ**

തന്റെ മാതാവായ സത്യവതിയെ സ്മരിച്ചുകൊണ്ട് ശ്രേഷ്ഠമായ ആ പർവ്വതം ഉപേക്ഷിച്ച്, മഹാതേജസ്വിയായ ആ മഹർഷി സ്വജന്മസ്ഥാനത്ത് എത്തിച്ചേർന്നു.

**7. ദ്വീപം പ്രാപ്യാഥ പപ്രച്ഛ ക്വ ഗതാ സാ വരാനനാ**
**നിഷാദസ്തം സമാചഖ്യുർദത്താ രാജ്ഞേ തു കന്യകാ**

തന്റെ ജന്മസ്ഥാനമായ ദ്വീപിലെത്തിയപ്പോൾ വ്യാസൻ ചോദിച്ചു: "എവിടെ പോയി ശുഭാംഗിയായ ആ തരുണി?" ദാശൻ അദ്ദേഹത്തെ അറിയിച്ചു: "രാജാവിനു വിവാഹം കഴിച്ചു കൊടുത്തു."

**8. ദാശരാജോ/പി സമ്പൂജ്യ വ്യാസം പ്രീതിപുരഃസരം**
**സ്വാഗതേനാഭിസത്കൃത്യ പ്രോവാച വിഹിതാഞ്ജലിഃ**

ദാശരാജാവ് വ്യാസനെ സസന്തോഷം പൂജിച്ചു. സ്വാഗതം പറഞ്ഞു സൽക്കരിച്ചതിനുശേഷം കൈകൂപ്പിക്കൊണ്ടു ചോദിച്ചു:

**ദാശരാജ ഉവാച**

**9. അദ്യ മേ സഫലം ജന്മ പാവിതം നഃ കുലം മുനേ**
**ദേവാനാമപി ദുർദശം യജ്ജാതം തവ ദർശനം**

ഇന്ന് എന്റെ ജന്മം സഫലമായി. മഹർഷേ, ഞങ്ങളുടെ കുലവും പരിശുദ്ധമായി. ദേവന്മാർക്കുപോലും കാണാൻ കിട്ടാത്ത അങ്ങയെ കാണാൻ കഴിഞ്ഞുവല്ലോ.

**10. യദർത്ഥമാഗതോഽസി ത്വം തദ്ബ്രൂഹി ദ്വിജസത്തമ**
**അപി ദാരാ ധനം പുത്രാസ്ത്വദായത്തമിദം വിഭോ**

ഹേ ബ്രാമണോത്തമ, അങ്ങ് എന്തിനുവേണ്ടിയാണ് വന്നതെന്നു പറഞ്ഞാലും; വിഭോ, അങ്ങേയ്ക്ക് അധീനമാണ് എന്റെ ഈ ധർമ്മദാരങ്ങളും ധനവും പുത്രന്മാരും എല്ലാം.

**11. സരസ്വത്യാസ്തടേ രമ്യേ ചകാരാശ്രമമണ്ഡലം**
**വ്യാസസ്തപഃസമായുക്തസ്തത്രൈവാസ സമാഹിതഃ**

സരസ്വതീ നദിയുടെ രമ്യമായ തീരത്ത് ഒരു ആശ്രമസമുച്ചയം നിർമ്മിച്ച് വ്യാസൻ അവിടെത്തന്നെ ഏകാഗ്രചിത്തനായി തപസ്സിൽ മുഴുകി വസിച്ചു.

**12. സത്യവത്യാഃ സുതൗ ജാതൗ ശന്തനോരമിതദ്യുതേഃ**
**മത്വാ തൗ ഭ്രാതരൗ വ്യാസഃ സുഖമാപ വനേ സ്ഥിതഃ**

അതിതേജസ്വിയായ ശന്തനുമഹാരാജാവിന് സത്യവതിയിലുണ്ടായ രണ്ടു പുത്രന്മാരേയും വ്യാസൻ തന്റെ സഹോദരന്മാരായി വിചാരിച്ചുകൊണ്ട് സുഖമായി വനത്തിൽതന്നെ വസിച്ചു.

**13. ചിത്രാംഗദഃ പ്രഥമജോ രൂപവാൻ ശത്രുതാപനഃ**
**ബഭൂവ നൃപതേഃ പുത്രഃ സർവ്വലക്ഷണ സംയുതഃ**

രാജാവിന് ആദ്യം ജനിച്ച പുത്രൻ –ചിത്രാംഗദൻ, രൂപസൗന്ദര്യം ഉള്ളവനും ശത്രുക്കളെ സംഹരിക്കാൻ കഴിവുള്ളവനും രാജലക്ഷ്ണങ്ങളെല്ലാം തികഞ്ഞവനുമായിരുന്നു.

**14. വിചിത്രവീര്യനാമാസൗ ദ്വിതീയഃ സമജായത**
**സോഽപി സർവ്വഗുണോപേതഃ ശന്തനോഃ സുഖവർദ്ധനഃ**

വിചിത്രവീര്യൻ എന്നുപേരുള്ളവനാണ് രണ്ടാമതായി ജനിച്ചത്. അവനും സർവ്വഗുണങ്ങൾ ഉള്ളവനും ശന്തനുവിന് സന്തോഷം വർദ്ധിപ്പിക്കുന്നവനുമായിരുന്നു.

**15. ഗാംഗേയഃ പ്രഥമസ്തസ്യ മഹാവീരോ ബലാധികഃ**
**തഥൈവ തൗ സുതൗ ജാതൗ സത്യവത്യാം മഹാബലൗ**

ശന്തനുവിന്റെ ആദ്യപുത്രനായ ഗാംഗേയൻ മഹാപരാക്രമിയും അതിബലവാനുമായിരുന്നു. അതുപോലെ സത്യവതിയിൽ ജനിച്ച രണ്ടു പുത്രന്മാരും മഹാശക്തന്മാരായിരുന്നു.

**16. ശന്തനുസ്താൻ സുതാൻ വീക്ഷ്യ സർവ്വലക്ഷണസംയുതാൻ**
**അമംസ്താജയ്യമാത്മാനം ദേവാദീനാം മഹാമനാഃ**

സർവ്വ ലക്ഷണങ്ങളും തികഞ്ഞ പുത്രന്മാരെ കണ്ടിട്ട് മഹാത്മാവായ ശന്തനുവിന്, താൻ ദേവാദികൾക്കുപോലും അജയ്യനാണെന്ന തോന്നലുണ്ടായി.

**17. അഥ കാലേന കിയതാ ശന്തനുഃ കാലപര്യയാത്**
**തത്യാജ ദേഹം ധർമ്മാത്മാ ദേഹീ ജീർണ്ണമിവാംബരം**

ഏതാനും കാലം കഴിഞ്ഞപ്പോൾ ധർമ്മാത്മാവായ ശന്തനു, കാലവിപര്യയത്താൽ മനുഷ്യൻ പഴയവസ്ത്രം എന്നപോലെ ശരീരം ഉപേക്ഷിച്ചു.

18. കാലധർമ്മഗതേ രാജ്ഞി ഭീഷ്മശ്ചക്രേ വിധാനതഃ
പ്രേതകാര്യാണി സർവ്വാണി ദാനാനി വിവിധാനി ച

രാജാവു കാലധർമ്മം പ്രാപിച്ചപ്പോൾ ഭീഷ്മർ വിധിയാംവണ്ണം എല്ലാ പിതൃകർമ്മങ്ങളും പലതരത്തിലുള്ള ദാനങ്ങളും ചെയ്തു.

19. ചിത്രാംഗദം തതോ രാജ്യേ സ്ഥാപയാമാസ വീര്യവാൻ
സ്വയം ന കൃതവാൻ രാജ്യം തസ്മാദ്ദേവവ്രതോ$f$ഭവത്

പരാക്രമശാലിയായ ഭീഷ്മർ പിന്നീട് ചിത്രാംഗദനെ രാജാവായി വാഴിച്ചു. ഭീഷ്മർ സ്വയം രാജാവായില്ല. അതുകൊണ്ട് അദ്ദേഹം ദേവവ്രതനെന്നു പ്രസിദ്ധനായിത്തീർന്നു.

20. ചിത്രാംഗദസ്തു വീര്യേണ പ്രമത്തഃ പരദുഃഖദഃ
ബഭൂവ ബലവാൻ വീരഃ സത്യവത്യാത്മജഃ ശുചിഃ

സത്യവതീസുതനായ ചിത്രാംഗദൻ ബലംകൊണ്ട് ഉന്മത്തനും ശത്രുക്കൾക്ക് ദുഃഖം ഉണ്ടാക്കുന്നവനും ശുദ്ധനും വീരനും ബലവാനുമായിരുന്നു.

21 അഥൈകദാ മഹാബാഹുഃ സൈന്യേന മഹതാ വൃതഃ
പ്രചചാര വനോദ്ദേശാൻ പശ്യൻ വദ്ധ്യാൻ മൃഗാൻ രുരൂൻ

അക്കാലത്ത് ഒരിക്കൽ മഹാബാഹുവായ ചിത്രാംഗദൻ അനേകം സൈന്യങ്ങളോടുകൂടി വേട്ടയാടാൻ വനപ്രദേശങ്ങളിൽ, മാൻ രുരു തുടങ്ങിയ മൃഗങ്ങളെ തേടിനടന്നു.

22. ചിത്രാംഗദസ്തു ഗന്ധർവ്വോ ദൃഷ്ട്വാ തം മാർഗ്ഗഗം നൃപം
ഉത്തതാരാന്തികം ഭൂമേർവിമാനവരമാസ്ഥിതഃ

വിമാനത്തിൽ യാത്രചെയ്യുന്ന ചിത്രാംഗദനെന്ന ഒരു ഗന്ധർവ്വൻ ആ വഴിക്കുപോകുന്ന രാജാവിനെ കണ്ടിട്ട് വിമാനം താഴേക്ക് ഇറക്കിക്കൊണ്ടുവന്നു.

23. തത്രാഭൂച്ച മഹദ്യുദ്ധം തയോഃ സദൃശവീര്യയോഃ
കുരുക്ഷേത്രേ മഹാസ്ഥാനേ ത്രീണിവർഷാണി താപസ

ഹേതാപസ, തുല്യവീര്യന്മാരായ അവർ തമ്മിൽ ആ കുരുക്ഷേത്രത്തിൽവച്ച് മൂന്നു വർഷം നീണ്ടുനിന്ന യുദ്ധം ഉണ്ടായി.

24. ഇന്ദ്രലോകമവാപാശു ഗന്ധർവ്വേണ ഹതോ രണേ
ഭീഷ്മഃ ശ്രുത്വാ ചകാരാശു തസ്യൗർധ്വദൈഹികം തദാ

ആ യുദ്ധത്തിൽ ഗന്ധർവ്വനാൽ കൊല്ലപ്പെട്ട ചിത്രാംഗദമഹാരാജാവ് സ്വർഗ്ഗംപൂകി. അതറിഞ്ഞ ഭീഷ്മർ അദ്ദേഹത്തിന് വേണ്ട പരലോകക്രിയകൾ ചെയ്തു.

25. ഗാംഗേയഃ കൃതശോകസ്തു മന്ത്രിഭിഃ പരിവാരിതഃ
വിചിത്രവീര്യനാമാനം രാജ്യേശം ച ചകാര ഹ

ദുഃഖിതനായ ഗാംഗേയൻ മന്ത്രിമാരോട് ആലോചിച്ച് വിചിത്രവീര്യനെ രാജാവായി വാഴിക്കുകയും ചെയ്തു.

26. മന്ത്രിഭിർബോധിതാ പശ്ചാദ്ഗുരുഭിശ്ച മഹാത്മഭിഃ
സ്വപുത്രം രാജ്യഗംദൃഷ്ട്വാ പുത്രശോകഹതാപി ച

പുത്ര വിരഹത്താൽ ദുഃഖിതയാണെങ്കിലും മന്ത്രിമാരും പിന്നെ മഹാത്മാക്കാളായ ഗുരുജനങ്ങളും സാന്ത്വനപ്പെടുത്തിയതുകൊണ്ടും തന്റെ മകൻ രാജാവായതുകണ്ടതുകൊണ്ടും.

**27. സത്യവത്യതിസന്തുഷ്ടാ ബഭൂവ വരവർണ്ണിനി**
**വ്യാസോƒപി ഭ്രാതരം ശ്രുത്വാ രാജാനം മുദിതോƒഭവത്**

വരവർണ്ണിനിയായ സത്യവതി അധികം സന്തോഷിച്ചു. വ്യാസനും തന്റെ സഹോദരനെ രാജാവായി വാഴിച്ചതറിഞ്ഞ് സന്തുഷ്ടനായിത്തീർന്നു.

**28. യൗവനം പരമം പ്രാപ്തഃ സത്യവത്യാഃ സുതഃ ശുഭഃ**
**ചകാര ചിന്താം ഭീഷ്മോപി വിവാഹാർത്ഥം കനീയസഃ**

സത്യവതിയുടെ ഉത്തമനായ ആ പുത്രന് യൗവനം തികഞ്ഞു. ഭീഷ്മരും തന്റെ അനുജന്റെ വിവാഹത്തിനുവേണ്ടി ആലോചന തുടങ്ങി.

**29. കാശിരാജസുതാസ്തിസ്രഃ സർവ്വലക്ഷണസംയുതാഃ**
**തേന രാജ്ഞാ വിവാഹാർത്ഥം സ്ഥാപിതാശ്ച സ്വയംവരേ**

സർവ്വലക്ഷണങ്ങളും തികഞ്ഞ മൂന്നുപുത്രിമാരുണ്ടായിരുന്നു, കാശിരാജാവിന്. അദ്ദേഹം അവരുടെ വിവാഹത്തിനുവേണ്ടി സ്വയംവരവും നിശ്ചയിച്ചിരുന്നു.

**30. രാജാനോ രാജപുത്രാശ്ച സമാഹൂതാഃ സഹസ്രശഃ**
**ഇച്ഛാസ്വയംവരാർത്ഥം വൈ പൂജ്യമാനാഃ സമാഗതാഃ**

ആയിരക്കണക്കിന് രാജാക്കന്മാരേയും രാജപുത്രന്മാരേയും ക്ഷണിച്ചിരുന്നു. ഇച്ഛാസ്വയംവരത്തിനു വേണ്ടി വന്നവരെല്ലാം സമ്പൂജ്യരായി.

**31. തത്ര ഭീഷ്മോ മഹാതേജസ്താ ജഹാര ബലേന വൈ**
**നിർമ്മഥ്യ രാജകം സർവ്വം രഥേനൈകേന വീര്യവാൻ**

മഹാതേജസ്വിയും പരാക്രമശാലിയുമായ ഭീഷ്മർ ഒരു ഒറ്റ രഥത്തോടെ ചെന്ന് സകലരാജാക്കന്മാരേയും പരാജയപ്പെടുത്തി മൂന്നു കന്യകകളേയും ബലാൽ അപഹരിച്ചു.

**32. സ ജിത്വാ പാർത്ഥിവാൻ സർവാൻസ്താംശ്ചാദായ മഹാരഥഃ**
**ബാഹുവീര്യേണ തേജസ്വീ ഹ്യാസസാദ ഗജാഹ്വയം**

മഹാരഥനും തേജസ്വിയുമായ അദ്ദേഹം സകലരാജാക്കന്മാരേയും കൈയൂക്കുകൊണ്ട് ജയിച്ച് ആകന്യകമാരേയും കൊണ്ട് ഹസ്തിനാപുരത്തിലെത്തി.

**33. മാതൃവദ്ഭഗിനീവച്ച പുത്രീവച്ചിന്തയൻ കില**
**തിസ്രഃ സമാനയാമാസ കന്യകാ വാമലോചനാഃ**

മാതാവിനെപ്പോലെയും സഹോദരിയെപ്പോലെയും മകളെപ്പോലെയും കരുതിയാണ് സുന്ദരിമാരായ മൂന്നു കന്യകമാരേയും അദ്ദേഹം കൂട്ടിക്കൊണ്ടുവന്നത്.

**34. സത്യവത്യൈ നിവേദ്യാശു ദ്വിജാനാഹൂയ സത്വരഃ**
**ദൈവജ്ഞാൻ വേദവിദുഷഃ പര്യാപൃച്ഛച്ഛുഭം ദിനം**

സത്യവതിയെ വിവരം അറിയിച്ചിട്ട് വേഗം ദൈവജ്ഞന്മാരും വേദജ്ഞന്മാരുമായ ബ്രാഹ്മണരെ വിളിച്ച് ശുഭമായ ദിവസം ചോദിച്ചു.

**35. കൃത്വാ വിവാഹ സംഭാരം തദാ വൈ ഭ്രാതരം നിജം**
**വിചിത്രവീര്യം ധർമ്മിഷ്ഠം വിവാഹയതി താ യദാ**

ധർമ്മിഷ്ടനും തന്റെ അനുജനുമായ വിചിത്രവീര്യനെക്കൊണ്ട് അവരെ വിവാഹം ചെയ്യിക്കുവാൻ വേണ്ട ഒരുക്കങ്ങൾ ഓരോന്നു ചെയ്തുകൊണ്ടിരിക്കെ,

**36. തദാ ജ്യേഷ്ഠാഽപ്യുവാചേദം കന്യകാ ജാഹ്നവീസുതം**
**ലജ്ജമാനാസിതാപാംഗി തിസൃണാം ചാരുലോചനാ**

ആ മൂവരിൽ മൂത്തവളും നീലക്കണ്ണും കടമിഴിയും കൊണ്ട് അതിസുന്ദരിയുമായ കന്യക ഗാംഗേയനോട് ലജ്ജാവിവശയായി ഇങ്ങനെ പറഞ്ഞു:

**37. ഗംഗാപുത്ര, കുരുശ്രേഷ്ഠ ധർമ്മജ്ഞ കുല ദീപക**
**മയാ സ്വയംവരേ ശാല്വോ വൃതോഽസ്തി മനസാ നൃപഃ**

കുരുശ്രേഷ്ഠനും ധർമ്മജ്ഞനും കുലദീപവുമായ ഗംഗാപുത്ര, സ്വയംവരത്തിൽ ശാല്വരാജാവിനെ ഞാൻ മനസ്സാ വരിച്ചിരിക്കുകയാണ്

**38 വൃതാഽഹം തേന രാജ്ഞാ വൈ ചിത്തേ പ്രേമസമാകുലേ**
**യഥായോഗ്യം കുരുഷ്വാദ്യ കുലസ്യാസ്യ പരന്തപ**

പ്രേമപൂർണ്ണമായ മനസ്സോടെ ആ രാജാവ് എന്നെയും വരിച്ചിട്ടുണ്ട്. അതിനാൽ ഹേ പരന്തപ, ഈ കുലത്തിന്റെ യോഗ്യതയനുസരിച്ച് ഇപ്പോൾ എന്താണോ ചെയ്യേണ്ടത് അതുചെയ്താലും.

**39. തേനാഹം വൃതപൂർവ്വാസ്മി ത്വം ച ധർമ്മഭൃതാം വരഃ**
**ബലവാനസി ഗാംഗേയ യഥേച്ഛസി തഥാ കുരു**

മുമ്പേ തന്നെ വരിക്കപ്പെട്ടവളാണു ഞാൻ. ധർമ്മജ്ഞന്മാരിൽ ശ്രേഷ്ഠനാണ് അങ്ങ്. ഹേ ഗാംഗേയ, അങ്ങ് ബലവാനുമാണ്. അങ്ങേയ്ക്ക് ഇഷ്ടം പോലെ ചെയ്യാം.

**സൂതഉവാച**

**40. ഏവമുക്തസ്തയാ തത്ര കന്യയാ കുരുനന്ദനഃ**
**അപൃച്ഛദ്ബ്രാഹ്മണാൻ വൃദ്ധാൻ മാതരം സചിവാംസ്തഥാ**

ആ കന്യക ഇങ്ങനെ പറഞ്ഞപ്പോൾ കുരുവംശജനായ ഭീഷ്മർ ബ്രാഹ്മണരോടും വൃദ്ധന്മാരോടും മാതാവിനോടും മന്ത്രിമാരോടും ആലോചിച്ചു.

**41. സർവ്വേഷാം മതമാജ്ഞായ ഗാംഗേയോ ധർമ്മവിത്തമഃ**
**ഗച്ഛേതി കന്യകാം പ്രാഹ യഥാരുചി വരാനനേ**

എല്ലാവരുടെയും അഭിപ്രായം അറിഞ്ഞശേഷം ബ്രഹ്മവിത്തമനായ ഗാംഗേയൻ ആ കന്യകയോടു പറഞ്ഞു. "സുന്ദരീ, നിന്റെ ആഗ്രഹമതാണെങ്കിൽ പൊയ്ക്കൊള്ളൂ."

**42. വിസർജ്ജിതാഥ സാ തേന ഗതാ ശാല്വനികേതനം**
**ഉവാച തം വരാരോഹാ രാജാനം മനസേപ്സിതം**

ഭീഷ്മർ പറഞ്ഞയച്ചപ്പോൾ അവർ ശല്വരാജാവിന്റെ കൊട്ടാരത്തിലെത്തി. കുലീനയായ അവൾ തന്റെ ആഗ്രഹം ആ രാജാവിനെ അറിയിച്ചു.

**43. വിനിർമുക്താസ്മി ഭീഷ്മേണ ത്വന്മനസ്കേതി ധർമ്മതഃ**
**ആഗതാസ്മി മഹാരാജ ഗൃഹാണാദ്യ കരം മമ**

അങ്ങയിൽ മനസ്സുറച്ചവളാണെന്നറിഞ്ഞ ഭീഷ്മർ ധർമ്മബോധം നിമിത്തം എന്നെവിട്ടു. അവിടെ നിന്നു വന്നിരിക്കുകയാണു ഞാൻ. മഹാരാജാവേ, അങ്ങ് ഇപ്പോൾ എന്റെ പാണിഗ്രഹണം നിർവ്വഹിച്ചാലും.

**44. ധർമ്മപത്നീ തവാത്യന്തം ഭവാമി നൃപസത്തമ**
**ചിന്തിതോഽസി മയാ പൂർവ്വം ത്വയാഹം നാത്രസംശയഃ**

മഹാരാജാവേ, ഞാൻ എന്നും അങ്ങയുടെ ധർമ്മപത്നിയായി വർത്തിച്ചുകൊള്ളാം. പണ്ടേ ഞാൻ അങ്ങയെ സ്മരിക്കുന്നുണ്ട്. അങ്ങ് എന്നേയും. ഇതിൽ സംശയമില്ല.

### ശാല്വഉവാച

45. ഗൃഹീതാ ത്വം വരാരോഹേ ഭീഷ്മേണ പശ്യതോ മമ
രഥേ സംസ്ഥാപിതാ തേന ന ഗ്രഹീഷ്യേ കരം തവ

ഹേ സുന്ദരി, ഞാൻ നോക്കി നിൽക്കെയാണല്ലോ ഭീഷ്മർ നിന്നെ പിടിച്ച് തേരിലിരുത്തിയത്. അതുകൊണ്ട് നിന്നെ ഞാൻ പാണിഗ്രഹണം ചെയ്യുകയില്ല.

46. പരോച്ഛിഷ്ടാം ച കഃ കന്യാം ഗൃഹ്ണാതി മതിമാന്നരഃ
അതോഹം ന ഗ്രഹിഷ്യാമി ത്യക്താം ഭീഷ്മേണ മാതൃവത്

ബുദ്ധിയുള്ള ഏതൊരുവനാണ് അന്യൻ എച്ചിലാക്കിയ കന്യകയെ സ്വീകരിക്കുക അതുകൊണ്ട് ഭീഷ്മർ ഉപേക്ഷിച്ച നിന്നെ ഞാൻ അമ്മയെ എന്നപോലെ വേൾക്കുകയില്ല

47. രുദതീം വിലപന്തീം സാ ത്യക്താ തേന മഹാത്മനാ
പുനർഭീഷ്മം സമാഗത്യ രുദ തീ ചേദമബ്രവീത്

മഹാത്മാവായ അദ്ദേഹം കൈവിട്ടപ്പോൾ അവൾ പൊട്ടിക്കരഞ്ഞു. അവൾ വീണ്ടും ഭീഷ്മരുടെ അടുക്കലെത്തി, കരഞ്ഞുകൊണ്ട് ഇങ്ങനെ പറഞ്ഞു.

48. ശാല്വോ മുക്താം ത്വയാ വീര ന ഗൃഹ്ണാതി ഗൃഹാണ മാം
ധർമ്മജ്ഞോƒസി മഹാഭാഗ മരിഷ്യാമ്യന്യഥാ ഹ്യഹം

വീര, അങ്ങ് ഉപേക്ഷിച്ചവളാണ് എന്നതുകൊണ്ട് ശാല്വൻ എന്നെ സ്വീകരിക്കൻ ഒരുക്കമല്ല. എന്നെ അങ്ങു സ്വീകരിക്കൂ. അങ്ങ് ധർമ്മജ്ഞനാണ്. അല്ലെങ്കിൽ ഞാൻ മരിക്കും.

### ഭീഷ്മ ഉവാച

49. അന്യചിത്താം കഥം ത്വാം വൈ ഗൃഹ്ണാമി വരവർണ്ണിനി
പിതരം ത്വം വരാരോഹേ വ്രജ ശീഘ്രം നിരാകുലാ

കുലീനേ, മറ്റൊരുവളിൽ മനസ്സൂന്നിയ നിന്നെ ഞാൻ എങ്ങനെ സ്വീകരിക്കും. സുന്ദരീ, ഒട്ടും വ്യാകുലപ്പെടാതെ നീ അച്ഛന്റെ അടുത്തേക്കുതന്നെ വേഗം പൊയ്ക്കൊള്ളൂ.

50. തഥോക്താ സാ തു ഭീഷ്മേണ ജഗാമ വനമേവ ഹി
തപശ്ചകാര വിജനേ തീർത്ഥേ പരമപാവനേ

ഭീഷ്മർ അങ്ങനെ പറഞ്ഞപ്പോൾ അവൾ നേരെപോയത് വനത്തിലേക്കാണ്. അത്യന്തം പവിത്രവും വിജനവുമായ തീർത്ഥസ്ഥാനത്ത് ചെന്ന് തപസ്സു ചെയ്തു.

51. ദ്വേ ഭാര്യേ ചാതിരൂപാഢ്യേ തസ്യ രാജ്ഞോ ബഭൂവതുഃ
അംബാലികാ ചാംബികാ ച കാശിരാജ സുതേ ശുഭേ

കാശിരാജാവിന്റെ പുത്രിമാരും രൂപവതികളുമായ അംബാലികയും അംബികയും ആ രാജാവിന്റെ ഉത്തമപത്നിമാരായിത്തീർന്നു.

52. രാജാ വിചിത്രവീര്യോƒസൗ താഭ്യാം സഹ മഹാബലഃ
രേമേ നാനാവിഹാരൈശ്ച ഗൃഹേ ചോപവനേ തഥാ

മഹാബലവാനായ വിത്രവീര്യമഹാരാജാവ് അവരോടുകൂടി കൊട്ടാരത്തിലും പൂങ്കാവനത്തിലും ക്രീഡാലോലുപനായി രമിച്ചു.

53. വർഷാണി നവ രാജേന്ദ്രഃ കുർവൻ ക്രീഡാം മനോരമാം
പ്രാപാസൗ മരണം ഭൂയോ ഗൃഹിതോ രാജയക്ഷ്മണാ

രാജാവായ വിചിത്രവീര്യൻ ഒമ്പതു വർഷം ആനന്ദപ്രദമായ ക്രീഡകളിൽ മുഴുകിക്കഴിഞ്ഞു.പിന്നെ രാജയക്ഷ്മാവു പിടിപെട്ട് മരണമടഞ്ഞു.

**54. മൃതേ പുത്രേഽതിദുഃഖാർത്താ ജാതാ സത്യവതീ തദാ**
**കാരയാമാസ പുത്രസ്യ പ്രേതകാര്യാണി മന്ത്രിഭിഃ**

പുത്രൻ മരിച്ചപ്പോൾ സത്യവതി അതീവ ദുഃഖിതയായിത്തീർന്നു. പുത്രന്റെ അന്ത്യകർമ്മങ്ങൾ മന്ത്രിമാരെക്കൊണ്ടു ചെയ്യിച്ചു.

**55. ഭീഷ്മമാഹ തദൈകാന്തേ വചനം ചാതിദുഃഖിതാ**
**രാജ്യം കുരു മഹാഭാഗ പിതുസ്തേ ശന്തനോഃ സുത**

ഏകാന്തമായ ഒരിടത്തുവച്ച് സത്യവതി അത്യന്തം ദുഃഖിതയായി ഭീഷ്മരോട് പറഞ്ഞു. മകനേ മഹാഭാഗ, പിതാവായ ശന്തനുവിന്റെ രാജ്യം നീ ഭരിക്കണം.

**56. ഭ്രാതുർഭാര്യാം ഗൃഹാണ ത്വം വംശം ച പരിരക്ഷയ**
**യഥാ ന നാശമായതി യയാതേർവംശ ഇത്യുത**

സഹോദരന്റെ ഭാര്യയെ നീ സ്വീകരിക്കണം. യയാതിയുടെ വംശം നശിക്കാതിരിക്കത്തക്കവണ്ണം വംശം നിലനിർത്തുകയും വേണം.

## ഭീഷ്മ ഉവാച

**57. പ്രതിജ്ഞാ മേ ശ്രുതാ മാതഃ പിത്രർത്ഥേ യാ മയാ കൃതാ**
**നാഹം രാജ്യം കരിഷ്യാമി ന ചാഹം ദാരസംഗ്രഹം**

അമ്മേ, ഞാൻ അച്ഛന് വേണ്ടി ചെയ്ത പ്രതിജ്ഞ കേട്ടിട്ടില്ലേ. ഞാൻ രാജ്യം ഭരിക്കുകയില്ല. ഭാര്യയെ സ്വീകരിക്കുകയുമില്ല.

## സൂതഉവാച

**58. തദാ ചിന്താതുരാ ജാതാ കഥം വംശോ ഭവേദിതി**
**നാലസാദ്ധി സുഖം മഹ്യം സമുത്പന്നേഹ്യരാജകേ**

അപ്പോൾ എങ്ങനെയാണ് വംശം നിലനിർത്തേണ്ടതെന്ന വിചാരത്താൽ സത്യവതി വിവശയായിത്തീർന്നു. രാജ്യം അരാജകമായിരിക്കെ, അലസത വിചാരിച്ചാൽ എനിക്ക് സ്വാസ്ഥ്യം ലഭിക്കില്ല.

**59. ഗാംഗേയസ്താമുവാചേദം മാ ചിന്താം കുരു ഭാമിനി**
**പുത്രം വിചിത്രവീര്യസ്യ ക്ഷേത്രജം ചോപപാദയ**

ഗാംഗേയനപ്പോൾ ഇങ്ങനെ പറഞ്ഞു: ഭാമിനി, വിചാരപ്പെടാതിരിക്കൂ. വിചിത്രവീര്യന്റെ പത്നിയിൽ പുത്രനെ ഉൽപ്പാദിപ്പിക്കൂ.

**60. കുലീനം ദ്വിജമാഹൂയ വധ്വാസഹ നിയോജയ**
**നാത്ര ദോഷോഽസ്തി വേദേഽപി കുലരക്ഷാവിധൗ കില**

കുലീനനായ ഒരു ബ്രാഹ്മണനെ വിളിച്ച് വധുവിനെ നിയോഗിക്കുക. ഇതിൽ ദോഷമില്ല. വേദത്തിലും കുലരക്ഷാവിധിയെപ്പറ്റിപറയുന്നുണ്ടല്ലോ.

**61. പൗത്രം ചൈവ സമുത്പാദ്യ രാജ്യം ദേഹി ശുചിസ്മിതേ**
**അഹം ച പാലയിഷ്യാമി തസ്യ ശാസനമേവ ഹി**

ഹേ, ശുചിസ്മിതേ, പൗത്രനെ ജനിപ്പിച്ചിട്ട് അവനെ രാജ്യഭാരം ഏൽപ്പിക്കുക. അവന്റെ ശാസനമനുസരിച്ച് ഞാൻ ഭരണം നടത്തുകയും ചെയ്യാം.

**62. തച്ഛ്രുത്വാ വചനം തസ്യ കാനീനം സ്വസുതം മുനിം**
**ജഗാമ മനസാ വ്യാസം ദ്വൈപായനമകല്മഷം**

ഭീഷ്മർ പറഞ്ഞതുകേട്ടപ്പോൾ സത്യവതി മനസാ തന്റെ മൂത്ത പുത്രനും മഹർഷിയും നിഷ്കളങ്കനുമായ വ്യാസദ്വൈപായനന്റെ സമീപമെത്തി.

**63. സ്മൃതമാത്രസ്തതോവ്യാസഃ ആജഗാമ സ താപസഃ**
**കൃത്വാ പ്രണാമം മാത്രേ/ഥ സംസ്ഥിതോ ദീപ്തിമാൻ മുനിഃ**

സ്മരിച്ച നിമിഷം തന്നെ വ്യാസൻ അവിടെ എത്തിച്ചേർന്നു. അതിതേജസ്വിയായ ആ മുനി അമ്മയെ നമസ്കരിച്ചിട്ട് മാറിനിന്നു.

**64. ഭീഷ്മേണ പൂജിതഃകാമം സത്യവത്യാ ച മാനിതഃ**
**തസ്ഥൗ തത്ര മഹാ തേജാ വിധൂമോ/ഗ്നിരിവാപരഃ**

ഭീഷ്മരും സത്യവതിയും അദ്ദേഹത്തെ വേണ്ടപോലെ പൂജിച്ച് ബഹുമാനിച്ചു. മഹാതേജസ്വിയായ അദ്ദേഹം പുകയില്ലാത്ത മറ്റൊരഗ്നിപോലെ ശോഭിച്ചു.

**65. തമുവാച മുനിം മാതാ പുത്രമുത്പാദയാധുനാ**
**ക്ഷേത്രേ വിചിത്രവീര്യസ്യ സുന്ദരം തവ വീര്യജം**

ആ മഹർഷിയോട് മാതാവുപറഞ്ഞു: ഇപ്പോൾ നീ വിചിത്രവീര്യന്റെ പത്നിയിൽ നിന്റെ വീര്യംകൊണ്ട് സുന്ദരനായ ഒരു പുത്രനെ ജനിപ്പിക്കണം.

**66. വ്യാസഃ ശ്രുത്വാ വചോ മാതുരാപ്തവാക്യമമന്യത**
**ഓമിത്യുക്ത്വാ സ്ഥിതസ്തത്ര ഋതുകാലമചിന്തയത്.**

മാതാവിന്റെ വചനം ആപ്തവാക്യമായി വ്യാസൻ വിചാരിച്ചു. ഓം എന്നു പറഞ്ഞിട്ട് അവളുടെ ഋതുകാലം പാർത്തുകൊണ്ട് അവിടെ കഴിഞ്ഞു.

**67. അംബികാ ച യദാ സ്നാതാ നാരീ ഋതുമതീ തദാ**
**സംഗം പ്രാപ്യ മുനേഃ പുത്രമസൂതാന്ധം മഹാബലം**

ഋതുസ്നാതയായ അംബിക വ്യാസമുനിയെ പ്രാപിച്ച് മഹാബലശാലിയും അന്ധനുമായ ഒരു പുത്രനെ പ്രസവിച്ചു.

**68. ജന്മാന്ധം ച സുതം വീക്ഷ്യ ദുഃഖിതാ സത്യവത്യപി**
**ദ്വിതീയാം ച വധൂമാഹ പുത്രമുത്പാദയാശു വൈ**

ജന്മാന്ധനായ പുത്രനെക്കണ്ടിട്ട് ദുഃഖിതയായ സത്യവതി രണ്ടാമത്തെ വധുവിനോട് പുത്രനെ നേടാൻ ആവശ്യപ്പെട്ടു.

**69. ഋതുകാലേഥ സമ്പ്രാപ്തേ വ്യാസേന സഹ സംഗതാ**
**തഥാ ചാംബാലികാ രാത്രൗ ഗർഭം നാരീ ദധാര സാ**

ഋതുകാലത്ത് മുനിയുമായിച്ചേർന്ന ആ അംബാലികയും ഗർഭം ധരിച്ചു.

**70. സോ/പി പാണ്ഡുഃ സുതോ ജാതോ രാജ്യയോഗ്യോ ന സമ്മതഃ**
**പുത്രാർത്ഥേ പ്രേരയാമാസ വർഷാന്തേ ച പുനർവധൂം**

ജനിച്ച ആ പുത്രൻ പാണ്ഡു ആയതിനാൽ രാജ്യഭാരത്തിനുയോഗ്യനോ സമ്മതനോ ആയില്ല. അതിനാൽ വർഷാവസാനത്തിൽ പുത്രനുവേണ്ടി വധുവിനെ വീണ്ടും പ്രേരിപ്പിച്ചു.

**71. ആഹൂയ ച തതോ വ്യാസം സമ്പ്രാർത്ഥ്യ മുനിസത്തമം**
**പ്രേഷയാമാസ രാത്രൗ സാ ശയനാഗാരമുത്തമം**

മുനിശ്രേഷ്ഠനായ വ്യാസനെ വിളിച്ച് വീണ്ടും പ്രാർത്ഥിച്ചു. രാത്രിയിൽ അവളെ അദ്ദേഹത്തിന്റെ ഉത്തമയായ ശയനാഗാരത്തിലേക്ക് അയച്ചു.

**72. ന ഗതാ ച വധൂസ്തത്ര പ്രേഷ്യാ സമ്പ്രേഷിതാ തയാ**
**തസ്യാം ച വിദുരോ ജാതോ ദാസ്യം ധർമ്മാംശതഃ ശുഭഃ**

വധു അങ്ങോട്ടു ചെന്നില്ല. പകരം അവൾ ദാസിയെയാണ് അയച്ചത്. ആ ദാസിയിൽ ധർമ്മരാജാവിന്റെ അംശഭൂതനായി ശുഭനായ വിദുരർ ജനിച്ചു.

**73. ഏവം വ്യാസേന തേ പുത്രാ ധൃതരാഷ്ട്രാദയസ്ത്രയഃ**
**ഉദ്പാദിതാ മഹാവീരാ വംശരക്ഷണഹേതവേ**

ഇങ്ങനെ ധൃതരാഷ്ട്രർ തുടങ്ങി മഹാവീരന്മാരും വംശസംരക്ഷണത്തിനു കാരണക്കാരുമായ മൂന്നു പുത്രന്മാരെ വ്യാസൻ ജനിപ്പിച്ചു.

**74. ഏതദ്വഃ സർവ്വമാഖ്യാതം തസ്യ വംശസമുദ്ഭവം**
**വ്യാസേന രക്ഷിതോ വംശോ ഭ്രാതുധർമ്മവിദാനഘാഃ**

ഇങ്ങനെ ശന്തനുവിന്റെ വംശചരിത്രമെല്ലാം ഞാൻ നിങ്ങളോടു പറഞ്ഞു കഴിഞ്ഞു. പാപരഹിതരേ, ഭ്രാതുധർമ്മം അറിയുന്ന വ്യാസൻ ആ വംശത്തെ സംരക്ഷിച്ചു.

**ഇതിശ്രീ ദേവീഭാഗവതേ പ്രഥമസ്കന്ധേ**
**വിംശോഽദ്ധ്യായഃ**

**സമാപ്തോഽയംപ്രഥമസ്കന്ധഃ**

# ശ്രീമദ്ദേവീ ഭാഗവതം

## ദ്വിതീയഃസ്കന്ധഃ

### പ്രഥമോ/ദ്ധ്യായഃ

**ഋഷയ ഊചുഃ**

1. **ആശ്ചര്യകരമേതത്തേ വചനം ഗർഭഹേതുകം**
**സന്ദേഹോ/ത്ര സമുത്പന്നഃ സർവ്വേഷാം നസ്തപസ്വിനാം**

കാരണം നിഗൂഹനം ചെയ്ത് അങ്ങുപറഞ്ഞവാക്ക് ആശ്ചര്യമായിരിക്കുന്നു. തപസ്വികളായ ഞങ്ങൾക്കെല്ലാം അതിൽ വളരെ സംശയവും ഉണ്ടായിട്ടുണ്ട്.

2. **മാതാ വ്യാസസ്യ മേധാവിന്നാമ്നാ സത്യവതീതിയാ**
**വിവാഹിതാ പുരാ ജ്ഞാതാ രാജ്ഞാ ശന്തനുനാ യഥാ**

മഹാമതേ, വ്യാസന്റെ മാതാവ് സത്യവതി എന്ന പേരുള്ളവളാണെന്ന് അങ്ങു പറഞ്ഞുവല്ലോ. ശന്തനുമഹാരാജാവ് അറിഞ്ഞുകൊണ്ട് അവളെ വിവാഹം ചെയ്തത് എങ്ങനെയാണ്?

3. **തസ്യാഃ പുത്രഃ കഥം വ്യാസഃ സതീ സ്വഭവനേ സ്ഥിതാ**
**ഈദൃശീ സാ കഥം രാജ്ഞാ പുനഃശന്തനുനാ വൃതാ**

സതിയായി സ്വഭവനത്തിൽ കഴിഞ്ഞ അവളുടെ പുത്രനായി വ്യാസൻ ജനിച്ചതെങ്ങനെ? ഇങ്ങനെയുള്ള അവളെ പിന്നീട് രാജാവായ ശന്തനു എങ്ങനെ വിവാഹം ചെയ്തു?

4. **തസ്യാം പുത്രാവുഭൗ ജാതൗ തത്ത്വം കഥയ സുവ്രത**
**വിസ്തരേണ മഹാഭാഗ കഥാം പരമപാവനീം**

അവളിൽ രണ്ടു പുത്രൻമാരുണ്ടായെന്നും അങ്ങുപറഞ്ഞുവല്ലോ. മഹാഭാഗ,പരമപാവനമായ ആ കഥ അങ്ങു വിസ്തരിച്ചുപറഞ്ഞാലും.

5. **ഉത്പത്തിം വേദവ്യാസസ്യ സത്യവത്യാസ്തഥാ പുനഃ**
**ശ്രോതുകാമാഃ പുനഃ സർവ്വേ ഋഷയഃ സംശിതവ്രതാഃ**

വേദവ്യാസന്റേയും അതു പോലെ സത്യവതിയുടെയും ഉത്പത്തിയെപ്പറ്റി വ്രതധാരികളും മഹർഷിമാരുമായ ഞങ്ങളെല്ലാവരും കേൾക്കാൻ ആഗ്രഹിക്കുന്നു.

**സൂതഉവാച**

6. **പ്രണമ്യ പരമാം ശക്തിം ചതുർവർഗ്ഗപ്രദായിനീം**
**ആദിശക്തിം വദിഷ്യാമി കഥാം പൗരാണികീം ശുഭാം**

നാലുപുരുഷാർത്ഥങ്ങളും പ്രദാനംചെയ്യുന്നവളും ശക്തിസ്വരൂപിണിയുമായ ആദിശക്തിയെ പ്രണമിച്ചിട്ട് ശുഭവും പൗരാണികവുമായ ആ കഥ ഞാൻ നിങ്ങളോട് പറയാം.

7. **യസ്യോച്ചാരണമാത്രേണ സിദ്ധിർഭവതി ശാശ്വതീ**
**വ്യാജേനാപി ഹി ബീജസ്യ വാഗ്ഭവസ്യ വിശേഷതഃ**

ആരുടെ നാമോച്ചാരണം അറിയാതെ ചെയ്താൽപോലും ശാശ്വതമായ സിദ്ധി ഉണ്ടാകുന്നുവോ, വിശേഷിച്ച് വാഗ്ബീജത്തിന്റെ ഉച്ചാരണം കൊണ്ട്, ഉണ്ടാകുന്നുവോ,

**8. സമ്യക് സർവ്വാത്മനാ സർവൈഃ സർവ്വകാമാർത്ഥസിദ്ധയേ**
**സ്മർത്തവ്യാ സർവ്വഥാ ദേവീ വാഞ്ഛിതാർത്ഥപ്രദായിനീ**

കാമാർത്ഥങ്ങൾ സകലതും ലഭിക്കാൻവേണ്ടി ആഗ്രഹങ്ങളെല്ലാം പ്രദാനം ചെയ്യുന്നആ ദേവിയെ സർവ്വാത്മനാ എല്ലാവിധത്തിലും ഏവരും സ്മരിക്കേണ്ടതാണ്.

**9. രാജോപരിചരോനാമ ധാർമ്മികഃ സത്യസംഗരഃ**
**ചേദിദേശപതിഃ ശ്രീമാൻ ബഭൂവ ദ്വിജപൂജകഃ**

ചേദിരാജ്യത്തിന്റെ അധിപതിയും ശ്രീമാനും സത്യസന്ധനും ധാർമ്മികനും ദ്വിജപൂജകനും ഉപരിചരനെന്നു പേരുള്ളവനുനമായ ഒരു രാജാവുണ്ടായിരുന്നു.

**10. തപസാ തസ്യ തുഷ്ടേന വിമാനം സ്ഫാടികം ശുഭം**
**ദത്തമിന്ദ്രേണ തത്തസ്മൈ സുന്ദരം പ്രിയകാമ്യയാ**

അദ്ദേഹത്തിന്റെ തപസ്സുകൊണ്ട് സന്തുഷ്ടനായ ദേവേന്ദ്രൻ അദ്ദേഹത്തിന് ഹിതമാകുമെന്നുവച്ച് ശുഭവും സുന്ദരവും സ്ഫടികനിർമ്മിതവുമായ ഒരു വിമാനം സമ്മാനിച്ചു.

**11. തേനാരൂഢസ്തു സർവ്വത്ര യാതി ദിവ്യേന ഭൂപതിഃ**
**ന ഭൂമാവുപരിസ്ഥോഽസൗ തേനോപരിചരോ വസുഃ**

ഭൂമിക്കുപരി സ്ഥിതി ചെയ്യുന്നില്ലെങ്കിലും ദിവ്യമായ ആ വിമാനത്തിൽ കയറി എല്ലായിടവും സഞ്ചരിക്കുന്നതുകൊണ്ട് ഉപരിചിരവസു എന്ന പേരും അദ്ദേഹത്തിനു ലഭിച്ചു.

**12. വിഖ്യാതഃ സർവ്വലോകേഷു ധർമ്മനിത്യഃ സ ഭൂപതിഃ**
**തസ്യ ഭാര്യാ വരാരോഹാ ഗിരികാ നാമ സുന്ദരീ**

ധർമ്മനിഷ്ഠനായ ആ രാജാവ് സർവ്വലോകങ്ങളിലും വിഖ്യാതനായി.സുന്ദരിയും കുലീനയുമായ ഗിരികയായിരുന്നു അദ്ദേഹത്തിന്റെ ഭാര്യ.

**13. പുത്രാശ്ചാസ്യ മഹാവീര്യാഃ പഞ്ചാസന്നമിതൗജസഃ**
**പൃഥഗ്ദേശേഷു രാജാനഃ സ്ഥാപിതാസ്തേന ഭൂഭുജാ**

ആ രാജാവിന് മഹാപരാക്രമികളും അതിതേജസ്വികളുമായ അഞ്ചുപുത്രൻമാരുണ്ടായിരുന്നു. ഒരോരുത്തരേയും രാജാവ് ഓരോ ദേശങ്ങളിലെ രാജാക്കൻമാരായി വാഴിച്ചു.

**14. വസോസ്തു പത്നീ ഗിരികാ കാമാൻ കാലേ ന്യവേദയത്**
**ഋതുകാലമനുപ്രാപ്താ സ്നാതാ പുംസവനേ ശുചിഃ**

വസുവിന്റെ പത്നിയായ ഗിരിക ഋതുകാലം കഴിഞ്ഞ് കളിച്ച് ശുചിയായി പുത്രലാഭത്തിനുള്ള അഭിലാഷം ഭർത്താവിനെ അറിയിച്ചു.

**15. തദഹഃ പിതരശ്ചൈനമൂചുർജഹി മൃഗാനിതി**
**തച്ഛ്രുത്വാ ചിന്തയാമാസ ഭാര്യാമൃതുമതീം തഥാ**

അന്നു പകൽ, പിതാക്കന്മാരദ്ദേഹത്തോട് വേട്ടയാടാൻ പോകുന്നതിനു നിർദ്ദേശിച്ചു. അതു കേട്ടിട്ട് അദ്ദേഹം, പത്നി ഋതുസ്നാതയാണല്ലോ എന്ന് ആലോചിച്ചു.

**16. പിതൃവാക്യം ഗുരും മത്വാ കർത്തവ്യമിതിനിശ്ചിതം**
**ചചാര മൃഗയാം രാജാ ഗിരികാം മനസാ സ്മരൻ**

പിതൃവാക്യം ഗൗരവമേറിയതും അവശ്യം അനുസരിക്കേണ്ടതുമാണെന്നു നിശ്ചയിച്ചുറച്ച് രാജാവ് ഗിരികയെ മനസ്സിലോർത്തുകൊണ്ട് വേട്ടയ്ക്കുപോയി.

17. വനേ സ്ഥിതഃ സ രാജർഷിശ്ചിത്തേ സസ്മാര ഭാമിനീം
അതീവ രൂപസമ്പന്നാം സാക്ഷാച്ഛ്രിയമിവാപരാം

സാക്ഷാൽ മറ്റൊരു ലക്ഷ്മിയോ എന്നു തോന്നുമാറ് അത്യന്തം രൂപസൗന്ദര്യമുള്ളവളും കാമാർത്തയുമായ അവളെ ആ രാജാവ് വനത്തിൽ വച്ചു ഓർത്തുകൊണ്ടിരുന്നു.

18. തസ്യ രേതഃ പ്രചസ്കന്ദ സ്മരതസ്താം ച കാമിനീം
വടപത്രേ തു തദ്രാജാ സ്കന്നമാത്രം സമാക്ഷിപത്

കാമിനിയായ അവളെ ഓർത്തുകൊണ്ടിരുന്നതിനാൽ അദ്ദേഹത്തിന് രേതസ്സു സ്രവിച്ചു. രാജാവ് അത് അപ്പോൾതന്നെ ഒരു വടപത്രത്തിലാക്കി.

19. ഇദം വൃഥാ പരിസ്കന്നം രേതോ വൈ ന ഭവേത് കഥം
ഋതുകാലം ച വിജ്ഞായ മതിം ചക്രേ നൃപസ്തദാ

അപ്പോൾ , തന്റെ പത്നി ഋതുസ്നാതയാണെന്ന് ഓർമ്മിച്ച രാജാവ് ഇങ്ങനെ ആലോചിച്ചു: ഈ സ്ഖലിച്ച രേതസ്സ് വെറുതെ നഷ്ടപ്പെടാതിരിക്കാൻ എന്താണു വഴി?

20. അമോഘം സർവ്വഥാ വീര്യം മമ ചൈതന്ന സംശയഃ
പ്രിയായൈ പ്രേഷയാമ്യേതദിതി ബുദ്ധിമകല്പയത്

"എന്റെ ഈ വീര്യം ഒരിക്കലും നിഷ്ഫലമായിത്തീരുകയില്ലെന്നു തീർച്ചയാണ്. ഞാനിത് പ്രിയ പത്നിക്ക് എത്തിക്കാ"മെന്ന് രാജാവ് നിശ്ചയിച്ചു.

21. ശുക്രപ്രസ്ഥാപനേ കാലേ മഹിഷ്യാഃ പ്രസമീക്ഷ്യ സഃ
അഭിമന്ത്ര്യാഥ തദ്വീര്യം വടപർണ്ണപുടേ കൃതം

രാജ്ഞിക്ക് രേതസ്സുൾക്കൊള്ളാനുള്ള മുഹൂർത്തം ആലോചിച്ചറിഞ്ഞ അദ്ദേഹം ആ രേതസ്സ് അഭിമന്ത്രിച്ച് ആലിലപ്പൊതിയിലാക്കിവച്ചു.

22. പാർശ്വസ്ഥം ശ്യേനമാഭാഷ്യ രാജോവാച ദ്വിജം പ്രതി
ഗൃഹാണേദം മഹാഭാഗ ഗച്ഛ ശീഘ്രം ഗൃഹം മമ

അടുത്തിരുന്ന ഒരു പരുന്തിനെ വിളിച്ച് രാജാവു പറഞ്ഞു: "മഹാശയ, ഇതെടുക്കൂ; എന്നിട്ട് എന്റെ ഭവനത്തിലേക്കു വേഗം പോകൂ."

23. മൽപ്രീത്യർത്ഥമിദം സൗമ്യ ഗൃഹീത്വാ ത്വം ഗൃഹം നയ
ഗിരികായൈ പ്രയച്ഛാശു തസ്യാസ്ത്വാർത്തവമദ്യ വൈ

സൗമ്യ, എന്റെ സന്തോഷത്തിനുവേണ്ടി നീ ഇതെടുത്ത് കൊട്ടാരത്തിൽ കൊണ്ടുപോയി ഗിരികയ്ക്കു നൽകണം. അവളിപ്പോൾ ഋതുസ്നാനം കഴിഞ്ഞ് ശുചിയായിരിക്കുകയാണ്."

## സൂതഉവാച

24. ഇത്യുക്ത്വാ പ്രദദൗ പർണ്ണം ശ്യേനായ നൃപസത്തമഃ
സ ഗൃഹീത്വോത്പപാതാശു ഗഗനം ഗതിവിത്തമഃ

എന്നു പറഞ്ഞ് രാജാവ് ആ ഇലപ്പൊതി പരുന്തിനെ ഏല്പ്പിച്ചു. വഴി അറിയാവുന്ന അവൻ അതെടുത്ത്കൊണ്ട് ആകാശത്തിലേക്കുയർന്ന് അതിവേഗം പറന്നു.

25 ഗച്ഛന്തം ഗഗനം ശ്യേനം ധൃത്വാ ചഞ്ചുപുടേ പുടം
തമപശ്യദ്ഥായാന്തം ഖഗം ശ്യേനസ്തഥാപരഃ

പൊതിയും ചുണ്ടിലാക്കി ആകാശത്തിലൂടെ തന്റെ നേർക്കു പറന്നു വരുന്ന ആ പരുന്തിനെ മറ്റൊരു പരുന്ത് കണ്ടു.

**26. ആമിഷം സ തു വിജ്ഞായ ശീഘ്രമഭ്യദ്രവത് ഖഗം**
**തുണ്ഡയുദ്ധമഥാകാശേ താവുഭൗ സമ്പ്രചക്രതുഃ**

മാംസം കൊത്തികൊണ്ടുവരികയാണെന്ന് വിചാരിച്ച് ആ പരുന്തിന്റെ നേർക്ക് പാറിപ്പറന്നടുത്തു. ആകാശത്തുവച്ച് ഇരുവരും തമ്മിൽ കൊക്കുകൾകൊണ്ടൊരു യുദ്ധം തന്നെ നടന്നു.

**27. യുദ്ധ്യതോരപതദ്രേതസ്തച്ചാപി യമുനാംഭസി**
**ഖഗൗ തൗ നിഗ്ഗർതൗ കാമം പുടകേ പതിതേ തദാ**

രണ്ടുപേരും തമ്മിൽ യുദ്ധം ചെയ്കെ, രേതസ്സിന്റെ പൊതി താഴെ വീണുപോയി. അതും യമുനയിലെ ജലത്തിൽ! പൊതിവീണപ്പോൾ പക്ഷികൾ രണ്ടും പിരിഞ്ഞു പോകുകയും ചെയ്തു.

**28. ഏതസ്മിൽ സമയേ കാചിദദ്രികാ നാമ ചാപ്സരാഃ**
**ബ്രാഹ്മണം സമനുപ്രാപ്തം സന്ധ്യാവന്ദനതത്പരം**

**29. കുർവ്വതീ ജലകേളിം സാ ജലേ നഗ്നാ ചചാര സാ**
**ജഗ്രാഹ ചരണം നാരീ ദ്വിജസ്യ വരവർണ്ണിനീ**

അദ്രികയെന്നുപേരുള്ള ഒരു അപ്സരസ്സുണ്ടയാരിന്നു. ജലക്രീഡയിൽ മുഴുകി ജലത്തിൽ നഗ്നയായി നഞ്ചരിച്ചുകൊണ്ടിരുന്ന അവൾ ഈ സമയത്ത് സന്ധ്യാവന്ദന തൽപ്പരനായി അവിടെ വന്നു ചേർന്ന ഒരു ബ്രാഹ്മണനെ സമീപിച്ച് അദ്ദേഹത്തിന്റെ കാൽ പിടിച്ചു.

**30. പ്രാണായാമപരഃ സോ ഥ ദൃഷ്ട്വാ താം കാമചാരിണീം**
**ശശാപ ഭവ മത്സീ ത്വം ധ്യാനവിഘ്നകരീ യതഃ**

പ്രാണായാമത്തിൽ മുഴുകിയിരുന്ന അദ്ദേഹം അതു കണ്ട് കാമചാരിണിയായ അവളെ, "എന്റെ ധ്യാനത്തിനു വിഘ്നമുണ്ടാക്കിയ നീ മത്സ്യമായിപ്പോകട്ടെ" എന്നു ശപിച്ചു.

**31. സാ ശപ്താ വിപ്രമുഖ്യേന ബഭൂവ യമുനാചരീ**
**ശഫരീ രൂപസമ്പന്നാ ഹ്യദ്രികാ ച വരാപ്സരാഃ**

അദ്രികയെന്നു പേരുള്ള രൂപസമ്പന്നയും ഉത്തമയുമായ ആ അപ്സരസ്സ്, ബ്രാഹ്മണോത്തമന്റെ ശാപമേറ്റ് യമുനയിലെ ഒരു കരിമീനായി തീർന്നു

**32. ശ്യേനപാദപരിഭ്രഷ്ടം തച്ഛുക്രമഥ വാസവീ**
**ജഗ്രാഹ തരസാഭ്യേത്യ സാദ്രികാ മത്സ്യരൂപിണി**

പരുന്തിന്റെ കാലിൽ നിന്നു തെറിച്ച് യമുനാജലത്തിൽ വീണുപോയല്ലോ ഉപരിചരവസുവിന്റെ രേതസ്സിന്റെ പൊതി. മത്സ്യരൂപിണിയായ അദ്രിക അതു വേഗം ചെന്ന് എടുത്തു വിഴുങ്ങി.

**33. അഥ കാലേന കിയതാ മത്സീം താം മത്സ്യജീവനഃ**
**സമ്പ്രാപ്തേ ദശമേ മാസി ബബന്ധ താം മനോരമാം**

കുറെ നാൾ കഴിഞ്ഞ് പത്താമത്തെ മാസമായപ്പോൾ ഒരു മുക്കുവൻ അഴകുള്ള ആ മത്സ്യത്തെ വലയിട്ടു പിടിച്ചു.

**34. ഉദരം വിദദാരാശു സ തസ്യാ മത്സ്യജീവനഃ**
**യുഗ്മം വിനിഃസൃതം തസ്മാദുദരാന്മാനുഷാകൃതിഃ**

ആ മുക്കുവൻ അതിന്റെ വയറു കീറി. അതിന്റെ വയറ്റിൽ നിന്ന് മനുഷ്യാകൃതിയുള്ള രണ്ടു ശിശുക്കൾ പുറത്തു വന്നു.

**35. ബാലഃ കുമാരഃ സുഭഗസ്തഥാ കന്യാ ശുഭാനനാ**
**ദൃഷ്ട്വാശ്ചര്യമിദം സോ ഥ വിസ്മയം പരമം ഗതഃ**

സുഭഗനായ ഒരാൺകുട്ടിയും അതുപോലെ സുന്ദരിയായ ഒരു പെൺകുട്ടിയും. മുക്കുവൻ ഈ ആശ്ചര്യം കണ്ട് അത്യധികം വിസ്മയിച്ചു.

**36. രാജ്ഞേ നിവേദയാമാസ പുത്രൗ ദ്വൗ തു ഝഷോദ്ഭവൗ**
**രാജാപി വിസ്മയാവിഷ്ടഃ സുതം ജഗ്രാഹ തം ശുഭം**

മത്സ്യത്തിന്റെ മക്കളായ രണ്ടു കുട്ടികളേയും മുക്കുവൻ രാജാവിനു കാഴ്ച വച്ചു. വിസ്മയാവിഷ്ടനായ രാജാവ് അതിൽ അഴകുള്ള ആൺകുട്ടിയെ മാത്രം സ്വീകരിച്ചു.

**37. സ മത്സ്യോനാമ രാജാ/സൗ ധാർമ്മികഃ സത്യസംഗരഃ**
**വസുപുത്രോ മഹാതേജാഃ പിത്രാ തുല്യപരാക്രമഃ**

ആ ആൺകുട്ടിയാണ് മഹാപരാക്രമിയും ധാർമ്മികനുമായ മത്സ്യമരാജാവ്. ഉപരിചരവസുവിന്റെ പുത്രനായ അദ്ദേഹം മഹാതേജസ്വിയും അച്ഛനു തുല്യം പരാക്രമശാലിയുമായിരുന്നു.

**38. കാളികാ വസുനാ ദത്താ തരസാ ജലജീവിനേ**
**നാമ്നാ കാളീതി വിഖ്യാതാ തഥാ മത്സ്യോദരീതി ച**

വസു അന്നേരം തന്നെ മുക്കുവനു തിരിച്ചു നൽകിയ പെൺകുഞ്ഞാണ് കാളിയെന്നും അതുപോലെ മത്സ്യോദരിയെന്നും വിഖ്യാതയായിത്തീർന്നത്.

**39. മത്സ്യഗന്ധേതി നാമ്നാ വൈ ഗുണേന സമജായത**
**വിവർദ്ധമാനാ ദാശസ്യ ഗൃഹേ സാ വാസവീ ശുഭാ**

അവൾക്ക് മത്സ്യഗന്ധം ഉണ്ടായിരുന്നതുകൊണ്ട് ഗുണത്താൽ മത്സ്യഗന്ധിഎന്ന പേരും ഉണ്ടായി. അവൾ മുക്കുവന്റെ ഗൃഹത്തിൽത്തന്നെ വസുപുത്രിയായി വളർന്നുവന്നു.

**ഋഷയ ഉചുഃ**

**40. അദ്രികാ മുനിനാ ശപ്താ മത്സ്യീ ജാതാ വരാപ്സരാഃ**
**വിദാരിതാ ച ദാശേന മൃതാ ച ഭക്ഷിതാ പുനഃ**

ബ്രാഹ്മണശാപത്താൽ മത്സ്യമായിത്തീർന്ന അദ്രികയെന്ന അപ്സരസ്സിനെ മുക്കുവൻ കീറിക്കൊന്നുതിന്നുവല്ലോ.

**41. കിം ബഭൂവ പുനസ്തസ്യാ അപ്സരായാ വദസ്വ തത്**
**ശാപസ്യാന്തം കഥം സൂത കഥം സ്വർഗ്ഗമവാപ സാ**

സൂത, പിന്നെ ആ അപ്സരസ്സിന് എന്തു സംഭവിച്ചെന്നു പറയൂ. ശാപാന്ത്യം എങ്ങനെയായിരുന്നു? എങ്ങനെ അവൾ സ്വർഗ്ഗം പൂകി?

**സൂത ഉവാച:-**

**42. ശപ്താ യദാ/സ മുനിനാ വിസ്മിതാ സംബഭൂവ ഹ**
**സ്തുതിം ചകാര വിപ്രസ്യ ദീനേവ രുദതീ തദാ**

മത്സ്യമായിത്തീരട്ടേ എന്നു ബ്രാഹ്മണൻ ശപിച്ചപ്പോൾ അവൾ ആ ബ്രാഹ്മണനെ, ദയനീയമായികരഞ്ഞുകൊണ്ട് സ്തുതിച്ചു.

**43. ദയാവാൻ ബ്രാഹ്മണഃ പ്രാഹ താം തദാ രുദതീം സ്ത്രിയം**
**മാ ശോകം കുരു കല്യാണി ശാപാന്തം തേ വദാമ്യഹം**

ദയാലുവായ ആ ബ്രാഹ്മണൻ വിലപിക്കുന്ന ആ സ്ത്രീയോട് അപ്പോൾ പറഞ്ഞു: "ഭദ്രേ, നീ ദുഃഖിക്കാതിരിക്കൂ". നിനക്ക് എങ്ങനെ ശാപമോക്ഷം കിട്ടുമെന്ന് ഞാൻ പറയാം.

44. മൽക്രോധശാപയോഗേന മത്സ്യയോനിം ഗതാ ശുഭേ
മാനുഷൗ ജനയിത്വാ ത്വം ശാപമോക്ഷമവാപ്സ്യസി

ശുഭേ, ഞാൻ കോപിച്ചു ശപിച്ചതു നിമിത്തം നിനക്കു മത്സ്യയോനിയിൽ ജനിക്കേണ്ടിവരും. എങ്കിലും രണ്ട് മനുഷ്യശിശുക്കളെ പ്രസവിച്ചു കഴിഞ്ഞാൽ നിനക്ക് ശാപമോക്ഷം ലഭിക്കും.

45. ഇത്യുക്താ തേന സാ പ്രാപ മത്സ്യദേഹം നദീജലേ
ബാലകൗ ജനയിത്വാ സാ മൃതാ മുക്താ ച ശാപതഃ

ബ്രാഹ്മണൻ അങ്ങനെ പറഞ്ഞപ്പോൾ അവൾ നദീജലത്തിൽ ഒരു മത്സ്യമായിപിറന്നു. രണ്ടു മനുഷ്യശിശുക്കളെ ജനിപ്പിച്ചിട്ട് മരിച്ച് ശാപവിമുക്തയായി.

46. സന്ത്യജ്യ രൂപം മത്സ്യസ്യ ദിവ്യരൂപമവാപ്യ ച
ജഗാമാമരമാർഗ്ഗം ച ശാപാന്തേ വരവർണ്ണിനീ

സുന്ദരിയായ ആ അപ്സരസ്സ് മത്സ്യരൂപം ഉപേക്ഷിച്ച ദിവ്യമായ രൂപം പ്രാപിക്കുകയും ശാപാവസാനം ദേവമാർഗ്ഗത്തിൽ എത്തുകയും ചെയ്തു.

47. ഏവം ജാതാ വരാ പുത്രീ മത്സ്യഗന്ധാ വരാനനാ
പുത്രീ ച പാല്യമാനാ സാ ദാശഗേഹേ വ്യവർദ്ധത

ഇങ്ങനെ ശ്രേഷ്ഠമായ വംശത്തിൽ ജനിച്ചുമത്സ്യഗന്ധാ എന്നു പേരുള്ള സുന്ദരി. ദാശൻ മകളായി സംരക്ഷിച്ച അവൾ ദാശഗൃഹത്തിൽത്തന്നെ വളർന്നു.

48. മത്സ്യഗന്ധാ തദാ ജാതാ കിശോരീ ചാതിസുപ്രഭാ
തസ്യ കാര്യാണി കുർവ്വാണാ വാസവീ ചാതിസുപ്രഭാ

മത്സ്യഗന്ധിക്ക് അതിമനോഹരമായ കൗമാരം വന്നു ചേർന്നു . സുന്ദരിയായ ആ വസുപുത്രി ദാശനെ പരിചരിച്ചുകൊണ്ട് ദാശഗ്ഗൃഹത്തിൽ ജീവിച്ചു.

ഇതിശ്രീദേവിഭാഗവതേ ദ്വിതീയസ്കന്ധേ
പ്രഥമോ*f*ദ്ധ്യായഃ

## അഥ ദ്വിതീയോ*f*ദ്ധ്യായഃ

### സൂത ഉവാച–

1. ഏകദാ തീർത്ഥയാത്രായാം വ്രജൻ പാരാശരോ മുനിഃ
ആജഗാമ മഹാതേജാഃ കാളിന്ദ്യാസ്തടമുത്തമം

ഒരിക്കൽ തീർത്ഥയാത്രചെയ്യുന്നതിനിടയ്ക്ക് മഹാതേജസ്വിയായ പാരാശരമുനി ഉത്തമമായ കാളിന്ദീതീരത്ത് വന്നു ചേർന്നു.

2. നിഷാദമാഹ ധർമ്മാത്മാ കുർവന്തം ഭോജനം തദാ
പ്രാപയസ്വ പരംപാരം കാളിന്ദ്യാ ഉഡുപേന മാം

അപ്പോൾ ഭക്ഷണം കഴിച്ചു കൊണ്ടിരുന്ന നിഷാദനോട് ധർമ്മാത്മാവായ അദ്ദേഹം പറഞ്ഞു: "തോണിയിൽ എന്നെ കാളിന്ദീയുടെ മറുകരയ്ക്കു കൊണ്ടു വിടൂ"

3. ദാശഃ ശ്രുത്വാ മുനേർവാക്യം കുർവ്വാണോ ഭോജനം തദേ
ഉവാച താം സുതാം ബാലാം മത്സ്യഗന്ധാം മനോരമാം

നദീതടത്തിൽ ഭക്ഷണം കഴിച്ചുകൊണ്ടിരുന്ന ദാശൻ മുനി പറഞ്ഞത് കേട്ട് മകളും ബാലികയും സുന്ദരിയുമായ മത്സ്യഗന്ധയോടു പറഞ്ഞു;

**4 ഉഡുപേന മുനിം ബാലേ പരം പാരം നയസ്വ ഹ**
**ഗന്തുകാമോ ƒസ്തി ധർമ്മാത്മാ താപസോയം ശുചിസ്മിതേ**

മകളേ, മുനിയെ നദിയുടെ മറുകരയ്ക്കു കൊണ്ടുപോകൂ, ധർമ്മാത്മാവും താപസനുമായ ഇദ്ദേഹം മറുകരപ്പോകാൻ ആഗ്രഹിക്കുന്നു.

**5 ഇത്യുക്താ സാ തദാ പിത്രാ മത്സ്യഗന്ധാƒ ഥ വാസവീ**
**ഉഡുപേ മുനി മാസീനം സംവാഹയതി ഭാമിനീ**

പിതാവ് ഇങ്ങനെ പറഞ്ഞപ്പോൾ വസുപുത്രിയും സുന്ദരാംഗിയുമായ ആ മത്സ്യഗന്ധ വഞ്ചിയിലിരുന്ന മുനിയെ മറുകരയ്ക്കു തുഴഞ്ഞു കൊണ്ടുപോയി.

**6 വ്രജൻ സൂര്യസുതാതോയേ ഭാവിത്വാദ്ദൈവയോഗതഃ**
**കാമാർത്തസ്തു മുനിർജാതോ ദൃഷ്ട്വാ താം ചാരുലോചനാം**

കാളിന്ദീ ജലത്തിലൂടെ മറുകരയ്ക്കു പൊയ്ക്കൊണ്ടിരിക്കെ അവശ്യം ഭാവിയായ ദൈവനിശ്ചയത്താൽ, ആ ചാരുലോചനയെ കണ്ട് മുനി, കാമാർത്തനായിത്തീർന്നു.

**7 ഗൃഹീതുകാമഃ സ മുനിർദൃഷ്ട്വാ വ്യഞ്ജിതയൗവനാം**
**ദക്ഷിണേന കരേണൈനാമസ്പൃശ ദ്ദക്ഷിണേ കരേ**

യൗവനത്തുടിപ്പാർന്ന അവളെകണ്ട്, സ്വീകരിക്കാൻ കൊതിപൂണ്ട മുനി തന്റെ വലംകൈകൊണ്ട് അവളുടെ വലത്തെ കൈയിൽ സ്പർശിച്ചു

**8 തമുവാചാസിതാപാംഗീ സ്മിതപൂർവ്വമിദം വചഃ**
**കുലസ്യ സദൃശം വഃ കിം ശ്രുതസ്യ തപസശ്ച കിം**

അപ്പോൾ ആ കരിനീലക്കണ്ണാൾ അദ്ദേഹത്തോട് ചിരിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു : "അങ്ങയുടെ കുലത്തിനും ശ്രുതിക്കും തപസ്സിനും ചേർന്നതാണോ ഈ പ്രവൃത്തി ?"

**9 ത്വം വൈ വസിഷ്ഠദായാദഃ കുലശീലസമന്വിതഃ**
**കിം ചികീർഷസി ധർമ്മജ്ഞ മന്മഥേന പ്രപീഡിതഃ**

അങ്ങ് വസിഷ്ഠ മഹർഷിയുടെ ബന്ധുവാണ്; കുലശീലാദികൾ ഉള്ളവനാണ്. ധർമ്മജ്ഞ, അങ്ങ് കാമപീഡിതനായി എന്തു ചെയ്യാനാണു തുടങ്ങുന്നത് ?

**10. ദുർലഭം മാനുഷം ജന്മ ഭുവി ബ്രാഹ്മണസത്തമ**
**തത്രാപി ദുർലഭം മന്യേ ബ്രാഹ്മണത്വം വിശേഷതഃ**

ബ്രാഹ്മണോത്തമ, ഭൂമിയിൽ മനുഷ്യജന്മം കിട്ടുക വളരെ പ്രയാസംതന്നെ. പ്രത്യേകിച്ച് ബ്രാഹ്മണത്വം അതിലും ദുർലഭമാണെന്നാണ് എന്റെ വിചാരം.

**11. കുലേന ശീലേന തഥാ ശ്രുതേന**
**ദ്വിജോത്തമസ്ത്വം കില ധർമ്മവിച്ച**
**അനാര്യഭാവം കഥമാഗതോƒസി**
**വിപ്രേന്ദ്ര മാം വീക്ഷ്യ ച മീനഗന്ധാം**

കുലം, ശീലം, വേദജ്ഞത്വം ഇവകൊണ്ടെല്ലാം അങ്ങ് ഒരു ഉത്തമ ബ്രാഹ്മണനാണ് ; ധർമ്മജ്ഞനുമാണ്. ബ്രാഹ്മണശ്രേഷ്ഠ, മത്സ്യഗന്ധമുള്ള എന്നെ കണ്ടിട്ട്, അങ്ങേയ്ക്ക് എന്തുകൊണ്ട് ആര്യന്മാർക്കു ചേരാത്ത ഈ ഭാവം ഉണ്ടായി ?

12. **മദീയേ ശരീരേ ദ്വിജാമോഘബുദ്ധേ**
**ശുഭം കിം സമാലോക്യ പാണിം ഗൃഹീതും**
**സമീപം സമായാസി കാമാതുരസ്ത്വം**
**കഥം നാഭിജാനാസി ധർമ്മം സ്വകീയം**

ബുദ്ധിയുറച്ച ഹേ ബ്രാഹ്മണ, എന്നെകണ്ട് അടുക്കൽ വന്ന് കൈപിടിക്കാൻ തക്കവണ്ണം എന്റെ ശരീരത്തിൽ എന്താണു ശുഭമായിട്ടുള്ളത് ? കാമാർത്തനായി എന്നെ സമീപിക്കുന്ന അങ്ങേയ്ക്കു സ്വധർമ്മം ഓർമ്മയില്ലേ?

13. **അഹോ മന്ദ ബുദ്ധിർദ്വിജോ ƒയം ഗൃഹീഷ്യൻ-**
**ജലേ മഗ്ന ഏവാദ്യ മാം വൈ ഗൃഹീത്വാ**
**മനോ വ്യാകുലം പഞ്ചബാണാതിവിദ്ധം**
**ന കോƒപീഹ ശക്തഃ പ്രതീപം ഹി കർത്തും**

കഷ്ടം! ബുദ്ധിമന്ദിച്ച ഈ ബ്രാഹ്മണൻ എന്നെ സ്വീകരിക്കാൻ തുടങ്ങവേ, സംസാരത്തിൽ മുങ്ങിക്കഴിഞ്ഞിരിക്കുന്നു. എന്നെ സ്വീകരിച്ചിട്ട് വ്യാകുലവും കാമപീഡിതവുമായ മനസ്സിനെ അതിൽനിന്നു പിന്തിരിപ്പിക്കാൻ ആർക്കും സാദ്ധ്യമല്ല.

14. **ഇതിസഞ്ചിന്ത്യ സാ ബാലാ തമുവാച മഹാമുനിം**
**ധൈര്യം കുരു മഹാഭാഗ പരം പാരം നയാമി വൈ**

ഇങ്ങനെ വിചാരിച്ചുകൊണ്ട് ആ പെൺകിടാവ് മഹാമുനിയോടു പറഞ്ഞു: മഹാഭാഗ, ധൈര്യമായിരുക്കൂ. ഞാൻ മറുകരകടത്തട്ടെ.

## സൂത ഉവാച

15. **പാരാശരസ്തു തച്ഛ്രുത്വാ വചനം ഹിതപൂർവ്വകം**
**കരം ത്യക്ത്വാ സ്ഥിതസ്തത്ര സിന്ധോഃ പാരംഗതഃ പുനഃ**

പാരാശര മഹർഷി ഹിതകരമായ അവളുടെ വാക്കുകേട്ട് കൈവിട്ടിട്ട് അവിടെ നിന്നു. പിന്നെ മറുകര എത്തി.

16. **മത്സ്യഗന്ധാം പ്രജഗ്രാഹ മുനിഃ കാമാതുരസ്തദാ**
**വേപമാനാ തു സാ കന്യാ തമുവാച പുരഃ സ്ഥിതം**

മറുകര എത്തിയപ്പോൾ മഹർഷി കാമാതുരനായി വീണ്ടും അവളുടെ കൈ കടന്നു പിടിച്ചു. ആ കന്യക, മുൻപിൽ നില്ക്കുന്ന അദ്ദേഹത്തോട് വിറച്ചുകൊണ്ടു പറഞ്ഞു:

17. **ദുർഗന്ധാഹം മുനിശ്രേഷ്ഠ കഥം ത്വം നോപശങ്കസേ**
**സമാനരൂപയോഃ കാമസംയോഗസ്തു സുഖാവഹഃ**

മുനിശ്രേഷ്ഠ, എന്നെ മീൻനാറും . അങ്ങേയ്ക്ക് അറപ്പുതോന്നില്ലേ ? രൂപസൗന്ദര്യം ഒരുപോലുള്ളവർ തമ്മിൽ ആഗ്രഹിച്ചു ചേരുന്ന ചേർച്ചയേ സുഖപ്രദമാകൂ.

18. **ഇത്യുക്തേന തു സാ കന്യാ ക്ഷണമാത്രേണ ഭാമിനീ**
**കൃതാ യോജനഗന്ധാ തു സുരൂപാ ച വരാനനാ**

19. **മൃഗനാഭിസുഗന്ധാം താം കൃത്വാ കാന്താം മനോഹരാം**
**ജഗ്രാഹ ദക്ഷിണേ പാണൗ മുനിർമന്മഥപീഡിതഃ**

ഇങ്ങനെ പറഞ്ഞതു കേട്ട നിമിഷം തന്നെ മുനി, സുമുഖിയും സുന്ദരിയും കാമിനിയുമായ ആ കന്യകയെ ഒരു യോജനചുറ്റളവിൽ കസ്തൂരിഗന്ധം പരത്തുന്ന മനോഹാരിണിയാക്കി മാറ്റി, പിന്നെ, കാമപീഡിതനായ അദ്ദേഹം അവളുടെ വലതു കൈ കടന്നു പിടിച്ചു.

**20. ഗ്രഹീതുകാമം തം പ്രാഹ നാമ്നാ സത്യവതീ ശുഭാ**
**മുനേ പശ്യതി ലോകോ ƒയം പിതാ ചൈവ തടസ്ഥിതഃ**

തന്നെ ഗ്രഹിക്കാൻ തുടങ്ങുന്ന അദ്ദേഹത്തോട് സത്യവതി എന്നു ശുഭനാമമുള്ള അവൾ പറഞ്ഞു: "മുനേ, ഈ ലോകർ കാണും; അച്ഛനും മറുകരനില്ക്കുന്നുണ്ട്".

**21. പശുധർമ്മോ ന മേ പ്രീതിം. ജനയത്യതിദാരുണഃ**
**പ്രതീക്ഷസ്വ മുനിശ്രേഷ്ഠ, യാവദ് ഭവതി യാമിനീ**

മൃഗങ്ങളുടെ മാതിരി കൂടിച്ചേരുന്നത് അതിനികൃഷ്ടമാണ്. അതിൽ എനിക്കു തീരെ തൃപ്തിയുണ്ടാവുകയില്ല. മുനിശ്രേഷ്ഠ, രാത്രിയാവുന്നതുവരെ കാത്തിരിക്കൂ.

**22. രാത്രൗ വ്യവായ ഉദ്ദിഷ്ടോ ദിവാ ന മനുജസ്യ ഹി**
**ദിവാസംഗോ മഹാൻ ദോഷഃ പശ്യന്തി കില മാനവാഃ**

മനുഷ്യനു സ്ത്രീസംഗം ഉദ്ദേശിച്ചിട്ടുള്ളതു രാത്രിയിലാണ്, പകലല്ല. പകലത്തെ സംഗത്തിന് വലിയ ദോഷമുണ്ട്; മനുഷ്യർ കാണുകയും ചെയ്യും.

**23. കാമം യച്ഛ മഹാബുദ്ധേ ലോകനിന്ദാ ദുരാസദാ**
**തച്ഛ്രുത്വാ വചനം തസ്യാ യുക്തമുക്തമുദാരധീഃ**

മഹാമതേ, കാമം അടക്കിയാലും; ലോകനിന്ദ ദുഃസഹമാണ്. അവളുടെ യുക്തിയുക്തമായ വാക്കുകേട്ടിട്ട് ഉദാരമതിയായ അദ്ദേഹം,

**24. നീഹാരം കല്പയാമാസ ശീഘ്രം പുണ്യബലേന വൈ**
**നീഹാരേ ച സമുത്പന്നേ തടേƒതിതമസാ യുതേ**

വേഗം തന്റെ പുണ്യബലം കൊണ്ട് ഒരു മൂടൽ മഞ്ഞു സൃഷ്ടിച്ചു . മൂടൽമഞ്ഞുണ്ടായി നദീതീരം കൂരിരുട്ടിലാണ്ടപ്പോൾ,

**25. കാമിനീ തം മുനിം പ്രാഹ മൃദുപൂർവ്വമിദം വചഃ**
**കന്യാƒഹം ദ്വിജശാർദ്ദൂല ഭുക്ത്വാ ഗന്താസി കാമതഃ**

കാമിനിയായ അവൾ അദ്ദേഹത്തോട് മൃദുവായി ഇങ്ങനെ പറഞ്ഞു: "ബ്രാഹ്മണോത്തമ, ഞാൻ കന്യകയാണ്. അങ്ങ് എന്നെ അനുഭവിച്ചിട്ട് ഇഷ്ടം പോലെ പോകുകയും ചെയ്യും

**26. അമോഘവീര്യസ്ത്വം ബ്രഹ്മൻ കാ ഗതിർമേ ഭവേദിതി**
**പിതിരം കിം ബ്രവീമ്യദ്യ സഗർഭാ ചേദ്ഭവാമ്യഹം**

ഹേ, ബ്രഹ്മജ്ഞ അങ്ങയുടെ വിര്യം നിഷ്ഫലമാവില്ല. എന്റെ ഗതി എന്തായിത്തീരും? ഗർഭിണിയായിത്തീരുന്ന പക്ഷം ഞാൻ അച്ഛനോട് എന്തു പറയും?

**27. ത്വം ഗമിഷ്യസി ഭുക്ത്വാ മാം കിം കരോമി വദസ്വ തത്.**

അങ്ങ് എന്നെ അനുഭവിച്ചിട്ട് യാത്രയാവും . പിന്നെ ഞാനെന്തു ചെയ്യണം? അതു പറയൂ.

**പാരാശര ഉവാച**

**കാന്തേƒദ്യമത്പ്രിയം കൃത്വാ കന്യൈവ ത്വം ഭവിഷ്യസി**

സുന്ദരി, നീ എന്റെ ആഗ്രഹം സാധിച്ചുകഴിഞ്ഞിട്ടും കന്യകയായിത്തന്നെ ഭവിക്കും. തീർച്ച.

**28. വൃണിഷ്വ ച വരം ഭീരു യം ത്വമിച്ഛസി ഭാമിനി**

പേടിക്കുന്ന പെൺകൊടീ, ഇഷ്ടമുള്ള വരം ചോദിച്ചുകൊള്ളുക.

സത്യവത്യുവാച

യഥാമേ പിതരൗ ലോകേ ന ജാനീതൗ ഹി മാനദ

എന്റെ മാതാപിതാക്കന്മാർ ഈ വിവരം അറിയാനിടയാവരുത്.

29. കന്യാവ്രതം ന മേ ഹന്യാത്തഥാ കുരു ദ്വിജോത്തമ
പുത്രശ്ച ത്വത്സമഃ കാമം ഭവേദദ്ഭുതവിര്യവാൻ

എന്റെ കന്യകാത്വത്തിന് ഹാനി സംഭവിക്കുയുമരുത്. ആവിധം ചെയ്താലും. പുത്രൻ അദ്ഭുതവീര്യനും അങ്ങേയ്ക്കു സമനുമായിരിക്കണം.

30. ഗന്ധോƒയം സർവ്വദാ മേ സ്യാദ്യൗവനം ച നവം നവം

ഈ ഗന്ധം സദാ എനിക്കുണ്ടായിരിക്കണം .എന്റെ യൗവനം എന്നും പുതുതായിരിക്കണം.

പാരാശര ഉവാച

ശൃണു സുന്ദരി പുത്രസ്തേ വിഷ്ണ്വംശസംഭവഃ ശുചിഃ

സുന്ദരി, കേൾക്കൂ, നിനക്കുണ്ടാവുന്ന പുത്രൻ വിഷ്ണുവിന്റെ അംശത്തിൽനിന്നു ജനിച്ചവനും ശുചിയുമായിരിക്കും

31. ഭവിഷ്യതി ച വിഖ്യാതസ്ത്രൈലോക്യേ വരവർണ്ണിനി
കേനചിത്കാരണേനാഹം ജാതഃ കാമാതുരസ്ത്വയി

അവൻ ത്രിഭുവനത്തിലും വിഖ്യാതനായിത്തീരുകയും ചെയ്യും. നിന്നിൽ എനിക്കു കാമം തോന്നിയത് ഏതോ ചില കാരണം കൊണ്ടാണ്.

32. കദാപി ച ന സംമോഹോ ഭൂതപൂർവ്വോ വരാനനേ
ദൃഷ്ട്വാ ചാപ്സരസാം രൂപം സദാƒഹം ധൈര്യമാവഹം

സുമുഖി, ഇങ്ങനെ ഒരു മോഹം മുമ്പൊരിക്കലും എനിക്ക് ഉണ്ടായിട്ടില്ല. അപ്സരസ്സുകളുടെ രൂപസൗന്ദര്യം കണ്ടിട്ടുപോലും ഒരിക്കലും ഞാൻ ധൈര്യം കൈവിട്ടിട്ടില്ല.

33. ദൈവയോഗേന വീക്ഷ്യ ത്വാം കാമസ്യ വശഗോ ƒഭവം
തത്കിഞ്ചിത് കാരണം വിദ്ധി ദൈവം ഹി ദുരതിക്രമം

നിന്നെക്കണ്ടിട്ടു ഞാൻ കാമവിവശനായത് ദൈവനിയോഗംകൊണ്ടു മാത്രമാണ്. അതിനെന്തെങ്കിലും കാരണം കാണുമെന്നു ധരിക്കണം. വിധിയെ മറികടക്കാനാവില്ലല്ലോ.

34. ദൃഷ്ട്വാചാതി ദുർഗന്ധാം ത്വാം കഥം മോഹമാപ്നുയാം
പുരാണകർത്താ പുത്രസ്തേ ഭവിഷ്യതി വരാനനേ

അങ്ങനെയല്ലാതെ അതിദുർഗന്ധം വമിക്കുന്ന നിന്നെ കണ്ടിട്ട് എനിക്ക് എങ്ങനെ മോഹം ഉണ്ടാവും ? സുമുഖി, നിന്റെ മകൻ പുരാണകർത്താവും

35. വേദ വിദ്ഭാഗകർത്താ ച ഖ്യാതശ്ച ഭുവനത്രയേ

വേദജ്ഞനും വേദവിഭക്താവും മുപ്പാരിലും വിഖ്യാതനുമായിത്തീരും.

സൂതഉവാച

ഇത്യുക്ത്വാ താം വശം യാതാം ഭുക്ത്വാ സ മുനിസത്തമഃ

ഇങ്ങനെ പറഞ്ഞു വശത്താക്കി ആ മുനിസത്തമൻ അവളെ അനുഭവിച്ചു.

**36. ജഗാമ തരസാ സ്നാത്വാ കാളിന്ദീസലിലേ മുനിഃ**

**സാ/പി സത്യവതീ ജാതാ സദ്യോ ഗർഭവതീ സതീ**

അദ്ദേഹം കാളിന്ദീനദിയിലിറങ്ങി കുളിച്ചിട്ട് വേഗം അവിടെനിന്ന് പോകുകയും ചെയ്തു. സതിയായ ആ സത്യവതി അപ്പോൾത്തന്നെ ഗർഭിണിയുമായിത്തീർന്നു.

**37. സുഷുവേ യമുനാദ്വീപേ പുത്രം കാമമിവാപരം**

**ജാതമാത്രസ്തു തേജസ്വീ താമുവാച സ്വമാതരം**

**38 തപസ്യേവ മനഃ കൃത്വാ വിവിശേ ചാതിവീര്യവാൻ**

**ഗച്ഛ മാതർ യഥാകാമം ഗച്ഛാമ്യഹമതഃപരം**

കാമനെപ്പോലെ അഴകുള്ളൊരു പുത്രനെ അവൾ ആ യമുനാ ദ്വീപിൽ വച്ച് പ്രസവിച്ചു. പിറന്നപ്പോൾത്തന്നെ അവൻ അതിതേജസ്വിയായിരുന്നു. തപസ്സിൽത്തന്നെ മനമൂന്നി വളർന്ന് അതീവിര്യവാനായിത്തീർന്ന അവൻ ആ അമ്മയോടു പറഞ്ഞു; ''അമ്മേ, ഇഷ്ടമനുസരിച്ചു പൊയ്ക്കൊള്ളൂ, പിന്നെ ഞാനും പോകാം.

**39. തപഃ കർത്തും മഹാഭാഗേ ദർശിയിഷ്യാമി വൈ സ്മൃതഃ**

**മാതർയദാ ഭവേത്കാര്യം തവ കിഞ്ചിദനുത്തമം**

തപസ്സുചെയ്യാനാണു ഞാൻ പോകുന്നത്. അമ്മേ, അതിപ്രധാനമായ എന്തെങ്കിലും ആവശ്യം ഉണ്ടാകുന്ന പക്ഷം സ്മരിച്ചാൽ മതി, ഞാൻ അമ്മയുടെ മുമ്പിലെത്തിക്കൊള്ളാം

**40. സ്മർത്തവ്യോ/ഹം തദാ ശീഘ്രമാഗമിഷ്യാമി ഭാമിനി**
**സ്വസ്തി തേ/സ്തു ഗമിഷ്യാമി ത്വക്ത്വാ ചിന്താം സുഖം വസ**

സ്മരിച്ചാലുടൻ ഞാൻ വരും. അമ്മയ്ക്കു ശുഭം ഭവിക്കട്ടെ. ഞാൻ പോകുകയാണ്. ചിന്തിച്ചു ദുഃഖിക്കാതെ സുഖമായി കഴിയുക

**41. ഇത്യുക്ത്വാ നിര്യയൗ വ്യാസഃ സാപി പിത്രന്തികം ഗതാ**

**ദ്വീപേ ന്യസ്തസ്തയാ ബാലസ്തസ്മാത്ദ്വൈപായനോ/ഭവത്**

ഇങ്ങനെ പറഞ്ഞിട്ട് വ്യാസൻ അവിടെനിന്നു പോയി. അവൾ അച്ഛന്റടുത്തേയ്ക്കും പോയി. അവൾ ദ്വീപിൽ വച്ചുവെടിഞ്ഞ ബാലനായതുകൊണ്ട് അവൻ ദ്വൈപായനനെന്നു പ്രസിദ്ധനായി.

**42. ജാതമാത്രോ ജഗാമാശു വൃദ്ധിം വിഷ്ണ്വംശയോഗതഃ**
**തിർത്ഥേ തീർത്ഥേ കൃതസ്നാനശ്ചചാര തപ ഉത്തമം**

വിഷ്ണുവിന്റെ കലാംശത്തോടെ ജനിച്ചവനായതുകൊണ്ട് അപ്പോൾത്തന്നെ വളർന്നു വലുതായി. തീർത്ഥംതോറും സ്നാനം ചെയ്ത് ഉത്തമ തപസ്സനുഷ്ഠിച്ചു.

**43. ഏവം ദ്വൈപായനോ ജജ്ഞേ സത്യവത്യാം പരാശരാത്**
**ചകാര വേദശാഖാശ്ച പ്രാപ്തം ജ്ഞാത്വാ കലേർയുഗം**

ഇങ്ങനെ പരാശരന് സത്യവതിയിൽ ദ്വൈപായനൻ ജനിച്ചു, കലിയുഗത്തിന്റെ വരവായെന്നറിഞ്ഞ അദ്ദേഹം വേദം വിഭജിച്ചു.

**44. വേദവിസ്താര കരണാദ് വ്യാസനാമാ/ഭവന്മുനിഃ**
**പുരാണസംഹിതാശ്ചക്രേ മഹാഭാരതമുത്തമം**

വേദം വിഭജിച്ചതുമൂലം ആ മുനിക്ക് വ്യാസനെന്ന പേരുണ്ടായി. അദ്ദേഹം പുരാണ സംഹിതകളും മഹാഭാരതവും രചിച്ചു.

45. **ശിഷ്യാനദ്ധ്യാപയാമാസ വേദാൻ കൃത്വാ വിഭാഗശഃ**
**സുമന്തും ജൈമിനിം പൈലം വൈശമ്പായനമേവ ച**
46. **അസിതം ദേവലം ചൈവ ശുകം ചൈവ സ്വമാത്മജം**
**ഏതച്ച കഥിതം സർവ്വം കാരണം മുനിസത്തമാഃ**

വേദം വിഭജിച്ചിട്ട്, സുമന്തു, ജൈമിനി, പൈലൻ, വൈശമ്പായനൻ, അസിതൻ, ദേവലൻ എന്നീ ശിഷ്യന്മാരെയും സ്വപുത്രനായ ശുകനെയും അതു പഠിപ്പിച്ചു. ഇങ്ങനെ, മുനിസത്തമരേ, നിങ്ങൾ അന്വേഷിച്ച 'കാരണം' ഞാൻ പറഞ്ഞു കഴിഞ്ഞു.

**സൂതഉവാച**

47. **സത്യവത്യാഃ സുതസ്യാപി സമുത്പത്തിസ്തഥാ ശുഭാ**
**സംശയോƒത്ര ന കർത്തവ്യഃ സംഭവേ മുനിസത്തമാഃ**

സത്യവതിയുടെയും അവളുടെ പുത്രന്റേയും ഉത്തമമായ ഉത്പത്തികഥ ഞാൻ പറഞ്ഞു കഴിഞ്ഞു. മുനിസത്തമരേ, ഈ സംഭവകഥയിൽ ഒരിക്കലും സംശയിക്കേണ്ട കാര്യമില്ല.

48. **മഹതാം ചരിതേ ചൈവ ഗുണാ ഗ്രാഹ്യാ മുനേരിതി**
**കാരണാച്ച സമുത്പത്തിഃ സത്യവത്യാ ഝഷോദരേ**

മഹാത്മാക്കളുടെ കഥകളിൽനിന്ന് ഗ്രഹിക്കേണ്ടത് ഗുണങ്ങൾ മാത്രമാണ്. മുനിയുടെ (വ്യാസന്റെ) ജനനത്തിനും സത്യവതി, മീൻവയറ്റിൽ പിറന്നതിനും കാരണമുണ്ട്.

49. **പാരാശരേണ സംയോഗഃ പുനഃ ശന്തനുനാ തഥാ**
**അന്യഥാ തു മുനേശ്ചിത്തം കഥം കാമാകുലം ഭവേത്**

പാരാശരനുമായി ചേർന്നതും അതുപോലെ പിന്നെ ശന്തനുവുമായി ചേർന്നതും കാരണമില്ലാതല്ല. മറിച്ചാണെങ്കിൽ മഹർഷിയുടെ മനസ്സ് എങ്ങനെ കാമാകുലമായിത്തീരും?

50. **അനാര്യജുഷ്ടം ധർമ്മജ്ഞഃ കൃതവാൻ സ കഥം മുനിഃ**
**സകാരണേയമുത് പത്തിഃ കഥിതാƒശ്ചര്യ കാരിണീ**

സജ്ജനങ്ങൾക്കു ചേരാത്തത് ധർമ്മജ്ഞനായ മുനി ചെയ്യുന്നതെങ്ങനെ ? അപ്പോൾ ഞാൻ പറഞ്ഞ കഥയിലെ അദ്ഭുതാവഹമായ ജനനം സകാരണമാണ്.

51. **ശ്രുത്വാ പാപാച്ച നിർമ്മുക്തോ നരോ ഭവതി സർവ്വഥാ**
**യ ഏതത് ശുഭമാഖ്യാനം ശൃണോതി ശ്രുതിമാന്നരഃ**
52. **ന ദുർഗതിമവാപ്നോതി സുഖി ഭവതി സർവദാ**

ഈ ശുഭമായ കഥ കേൾക്കുന്ന മനുഷ്യൻ എല്ലാ പ്രകാരത്തിലും പാപ വിമുക്തനും കീർത്തിമാനുമായിത്തീരും. ഒരു ദുർഗതിയും അവനുണ്ടാവില്ല. എല്ലായ്പ്പോഴും സുഖിയായിത്തീരുകയും ചെയ്യും.

ഇതി ശ്രീദേവീഭാഗവതേ ദ്വിതീയ സ്കന്ധേ
ദ്വിതീയോƒദ്ധ്യായ

# അഥ തൃതീയോƒദ്ധ്യായഃ

**ഋഷയ ഊചുഃ**

**1. ഉത്പത്തിസ്തു ത്വയാ പ്രോക്താ വ്യാസസ്യാമിതതേജസഃ**
**സത്യവത്യാസ്തഥാ സൂത, വിസ്തരേണ ത്വയാƒനഘ**

അതിതേജസ്വിയായ വ്യാസന്റേയും അതുപോലെ സത്യവതിയുടെയും ജനനത്തെപ്പറ്റി ഹേ അനഘ, അങ്ങു വിസ്തരിച്ചു പറഞ്ഞു.

**2. തഥാപ്യേകസ്തു സന്ദേഹശ്ചിത്തേƒസ്മാകം സുസംസ്ഥിതഃ**
**ന നിവർത്തതി ധർമ്മജ്ഞ കഥിതേന ത്വയാ ƒനഘ**

എന്നിരുന്നാലും ഒരു സംശയം ഞങ്ങളുടെ മനസ്സിൽ ഉറച്ചു കിടക്കുന്നുണ്ട്. ഹേ അനഘ, ധർമ്മജ്ഞ, അങ്ങ് ഇത്രയും പറഞ്ഞതുകൊണ്ട് അതു തീർന്നിട്ടില്ല.

**3. മാതാ വ്യാസസ്യ യാ പ്രോക്താ നാമ്നാ സത്യവതീ ശുഭാ**
**സാ കഥം നൃപതിം പ്രാപ്താ ശന്തനും ധർമ്മവിത്തമം**

ശുഭയായ സത്യവതിയാണ് വ്യാസന്റെ മാതാവെന്നു് പറഞ്ഞു. അവൾ എങ്ങനെ ധർമ്മജ്ഞനായ ശന്തനു മഹാരാജാവിനെ പ്രാപിച്ചു?

**4. നിഷാദപുത്രീം സ കഥം വൃതവാൻ നൃപതിഃ സ്വയം**
**ധർമ്മിഷ്ഠഃ പൗരവോ രാജാ കുലഹീനാമസംവൃതാം**

കുലഹീനയും അസംവൃതയുമായ (ഒതുക്കമില്ലാത്തവൾ) ആ ദാശപുത്രിയെ ധർമ്മിഷ്ഠനും പുരുവംശത്തിൽ ജനിച്ചവനുമായ ആ രാജാവ് സ്വയം വേട്ടതെങ്ങനെ?

**5. ശാന്തനോഃ പ്രഥമാ പത്നീ കാഹ്യഭൂത് കഥയാധുനാ**
**ഭീഷ്മഃ പുത്രോƒഥ മേധാവീ വസോരംശഃ കഥം പുനഃ**

ശന്തനുവിന്റെ പ്രഥമപത്നി ആരായിരുന്നെന്ന് ആദ്യം പറയുക. പിന്നെ പുത്രനും മേധാവിയുമായിരുന്ന ഭീഷ്മർ വസുവിന്റെ അംശമായതെങ്ങനെയാണെന്നും പറയുക.

**6. ത്വയാ പ്രോക്തം പുരാ സൂത രാജാചിത്രാംഗദഃ കൃതഃ**
**സത്യവത്യാഃ സുതോ വീരോ ഭീഷ്മേണാമിതതേജസാ**

സൂത, സത്യവതിയുടെ പുത്രനും വീരനുമായ ചിത്രാംഗദനെ അമിതതേജസ്സായ ഭീഷ്മർ രാജാവാക്കിയെന്നു പറഞ്ഞു.

**7. ചിത്രാംഗദേ ഹതേ വീരേ കൃതസ്തദനുജസ്തഥാ**
**വിചിത്രവീര്യനാമാƒസൗ സത്യവത്യാഃ സുതോ നൃപഃ**

ചിത്രാംഗദൻ കൊല്ലപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ അനുജനും സത്യവതിയുടെ പുത്രനുമായ വിചിത്രവീര്യനെ രാജാവാക്കി വാഴിച്ചു.

**8. ജ്യേഷ്ഠേ ഭീഷ്മേ സ്ഥിതേപൂർവ്വം ധർമ്മിഷ്ഠേ രൂപവത്യപി**
**കൃതവാൻ സ കഥം രാജ്യം സ്ഥാപിതസ്തേന ജാനതാ**

ധർമ്മിഷ്ഠനും രൂപവാനും ജ്യേഷ്ഠനുമായ ഭീഷ്മരിരിക്കെ, അദ്ദേഹം രാജാവാക്കി വാഴിച്ചതാണെന്നറിഞ്ഞുകൊണ്ട് വിചിത്രവീര്യൻ എങ്ങനെ രാജ്യം ഭരിച്ചു?

**9. മൃതേ വിചിത്രവീര്യേ തു സത്യവത്യതിദുഃഖിതാ**
**വധൂഭ്യാം ഗോളകൗ പുത്രൗ ജനയാമാസ സാ കഥം**

വിചിത്രവീര്യൻ മരിച്ചപ്പോൾ അത്യന്തം ദുഃഖിതയായിത്തീർന്ന സത്യവതി വധുക്കളെക്കൊണ്ട് രണ്ടു വിധവാ പുത്രന്മാരെ ഉത്പാദിപ്പിച്ചത് എന്തിന്?

**10. കഥം രാജ്യം ന ഭീഷ്മായ ദദൗ സാ വരവർണ്ണിനീ**
**ന കൃതസ്തു കഥം തേന വീരേണ ദാരസംഗ്രഹഃ**

സുന്ദരിയായ ആ സത്യവതി ഭീഷ്മർക്കു രാജ്യം കൊടുക്കാഞ്ഞത് എന്തുകൊണ്ട്? വീരനായ അദ്ദേഹം എന്തുകൊണ്ടു വിവാഹം ചെയ്തില്ല?

**11. അധർമ്മസ്തു കൃതഃ കസ്മാദ് വ്യാസേനാമിതതേജസാ**
**ജ്യേഷ്ഠേന ഭ്രാതൃഭാര്യായാം പുത്രാവുത്പാദിതാവിതി**

അമിതതേജസ്സായ വ്യാസൻ അധർമ്മം ചെയ്യാൻ എന്താണു കാരണം? ജ്യേഷ്ഠൻ സഹോദരഭാര്യയിൽ പുത്രന്മാരെ ഉത്പാദിപ്പിക്കുകയാണല്ലോ ചെയ്തത്.

**12. പുരാണകർത്താ ധർമ്മാത്മാ സ കഥം കൃതവാൻ മുനിഃ**
**സേവനം പരദാരാണാം ഭ്രാതുശ്ചൈവ വിശേഷതഃ**

പുരാണകർത്താവും ധർമ്മാത്മാവുമായ വ്യാസമുനി പരദാരങ്ങളെ കൈക്കൊണ്ടത് എന്തുകൊണ്ട്? വിശേഷിച്ച് ഭ്രാതൃഭാര്യമാരെ?

**13. ജുഗുപ്സിതമിദം കർമ്മ സ കഥം കൃതവാൻ മുനിഃ**
**ശിഷ്ടാചാരഃ കഥം സൂത വേദാനുമിതികാരകഃ**

ഹേ സൂത, ശിഷ്ടാചാരനും വേദംവിഭജിച്ചവനുമായ ആ മുനി എങ്ങനെ നിന്ദ്യമായ ഈ കർമ്മംചെയ്തു?

**14. വ്യാസശിഷ്യോഽസി മേധാവിൻ സന്ദേഹം ഛേത്തുമർഹസി**
**ശ്രോതുകാമാ വയം സർവ്വേ ധർമ്മക്ഷേത്രേ കൃതക്ഷണാഃ**

സൂത, അങ്ങു വ്യാസശിഷ്യനാണ്. മേധാവിൻ! ഞങ്ങളുടെ സംശയം നീക്കിത്തരണം, ഈ ധർമ്മക്ഷേത്രത്തിൽ കഥ കേൾക്കാൻവേണ്ടി കൂടിയിരിക്കുന്നവരാണു ഞങ്ങളെല്ലാം.

**സൂത ഉവാച-**

**15. ഇക്ഷ്വാകുവംശപ്രഭവോ മഹാഭിഷ ഇതി സ്മൃതഃ**
**സത്യവാൻ ധർമ്മശീലശ്ച ചക്രവർത്തീ നൃപോത്തമഃ**

ഇക്ഷ്വാകുവംശത്തിൽ പണ്ട് സത്യവാനും ധർമ്മശീലനും ചക്രവർത്തി തുല്യനും മഹാഭിഷൻ എന്നു പ്രസിദ്ധനുമായ ഒരു രാജാവുണ്ടായിരുന്നു.

**16. അശ്വമേധസഹസ്രേണ വാജപേയശതേന ച**
**തോഷയാമാസ ദേവേന്ദ്രം സ്വർഗ്ഗം പ്രാപ മഹാമതിഃ**

ആയിരം അശ്വമേധങ്ങളും നൂറ് വാജപേയങ്ങളും നടത്തി അദ്ദേഹം ദേവേന്ദ്രനെ പ്രീതിപ്പെടുത്തി സ്വർഗ്ഗത്തിലെത്തി.

**17. ഏകദാ ബ്രഹ്മസദനം ഗതോ രാജാ മഹാഭിഷഃ**
**സുരാ സർവ്വേ സമാജഗ്മുഃ സേവനാർത്ഥം പ്രജാപതിം**

മഹാഭിഷ രാജാവ് ഒരിക്കൽ ബ്രഹ്മപ്രജാപതിയെ കണ്ടു വന്ദിക്കാൻ ബ്രഹ്മസഭയിലെത്തി, അപ്പോഴേക്കും സകല ദേവന്മാരും അദ്ദേഹത്തെ സേവിക്കാൻ അവിടെ എത്തിച്ചേർന്നു.

**18. ഗംഗാ മഹാനദീ തത്ര സംസ്ഥിതാ സേവിതും വിഭും**
**തസ്യാവാസഃ സമുദ്ധൂതം മാരുതേന തരസ്വിനാ**

മഹാനദിയായ ഗംഗാദേവി വിഭുവായ ബ്രഹ്മാവിനെ സേവിച്ചുകൊണ്ട് അവിടെനിന്നിരുന്നു. കരുത്തനായ കാറ്റു വന്ന് അവളുടെ ഉടുപുടവ ഉലച്ചു പറത്തി.

**19. അധോമുഖാഃ സുരാ സർവ്വേ ന വിലോക്യൈവ താം സ്ഥിതാഃ**
**രാജാ മഹാഭിഷസ്താം തു നിഃശങ്കഃ സമപശ്യത**

ദേവന്മാരെല്ലാം അവളെനോക്കാതെ തല കുനിച്ചു നില്പായി. മഹാഭിഷ രാജാവാകട്ടെ സങ്കോചമില്ലാതെ അവളെ നോക്കിക്കൊണ്ടും നിന്നു.

**20. സാ ƒപി തം പ്രേമസംയുക്തം നൃപം ജ്ഞാതവതീ നദീ**
**ദൃഷ്ട്വാ തൗ പ്രേമസംയുക്തൗ നിർല്ലജ്ജൗ കാമമോഹിതൗ**

പ്രേമാവിഷ്ടനാണു രാജാവെന്നു കണ്ട് ആ നദീദേവിയും അദ്ദേഹത്തെ നോക്കി. ഇങ്ങനെ പരസ്പരാനുരാഗത്താൽ നിർലജ്ജരും കാമാർത്തരുമായ അവരെ കണ്ടിട്ട്;

**21. ബ്രഹ്മാ ചുകോപ തൗ തൂർണ്ണം ശശാപ പരുഷാന്വിതഃ**
**മർത്യലോകേഷു ഭൂപാല ജന്മ പ്രാപ്യ പുനർദിവം**

ബ്രഹ്മാവു കോപിച്ചു. ഉടൻതന്നെ കോപത്തോടെ അവരെ ശപിക്കുകയും ചെയ്തു: "രാജാവേ, മനുഷ്യലോകത്തു ജനിച്ചിട്ട് വീണ്ടും ദേവലോകം,

**22. പുണ്യേന മഹതാവിഷ്ടസ്ത്വമപാപ്സ്യസി സർവ്വഥാ**
**ഗംഗാം തഥോക്തവാൻ ബ്രഹ്മാ വീക്ഷ്യ പ്രേമവതീം നൃപേ**

വലിയ പുണ്യംചെയ്തതിന്റെ ഫലമായി അങ്ങേയ്ക്ക് പ്രാപിക്കാം." രാജാവിൽ അനുരക്തയായിക്കണ്ട ഗംഗയോടും ബ്രഹ്മാവ് അങ്ങനെതന്നെ പറഞ്ഞു.

**23. വിമനസ്കൗ തു തൗ തൂർണ്ണം നിഃസൃതൗ ബ്രഹ്മണോƒന്തികാത്**
**സ നൃപാംശ്ചിന്തയിത്വാƒഥ ഭൂലോകേ ധർമ്മതത്പരാൻ**

മനോദുഃഖത്തോടെ ഇരുവരും ബ്രഹ്മസമീപത്തുനിന്നും വേഗം പോന്നു. ഭൂമിയിലെ ധർമ്മിഷ്ഠരായ രാജാക്കന്മാരുമായി ആലോചിച്ചശേഷം അദ്ദേഹം,

**24. പ്രതീപം ചിന്തയാമാസ പിതരം പുരുവംശജം**
**ഏതസ്മിൻ സമയേ ചാഷ്ടൗ വസവഃ സ്ത്രീസമന്വിതാഃ**

പുരുവംശത്തിൽ പിറന്ന പിതാവായ പ്രതീപനെ ഓർമ്മിച്ചു. അതിനിടയ്ക്ക് അഷ്ടവസുക്കൾ ഭാര്യമാരോടൊത്ത്,

**25. വസിഷ്ഠസ്യാശ്രമം പ്രാപ്താ രമമാണാ യദൃച്ഛയാ**
**പൃഥ്വാദീനാം വസൂനാം ച മദ്ധ്യേ കോƒപി വസൂത്തമഃ**

ക്രീഡിച്ചുകൊണ്ട് യാദൃച്ഛികമായി വസിഷ്ഠാശ്രമത്തിലെത്തി. പൃഥു തുടങ്ങിയ വസുക്കളുടെ കൂട്ടത്തിൽ പ്രധാനിയായ,

**26. ദ്യൗർനാമാ തസ്യ ഭാര്യാƒഥ നന്ദിനീം ഗാം ദദർശ ഹ**
**ദൃഷ്ട്വാപതിം സാ പപ്രച്ഛ കസ്യേയം ധേനുരുത്തമാ**

'ദ്യൗ' എന്നുപേരുള്ള വസുവിന്റെ ഭാര്യ 'നന്ദിനി'പ്പശുവിനെ കാണാനിടയായി. കണ്ട ഉടൻ അവൾ ഭർത്താവിനോടു ചോദിച്ചു: "ഈ നല്ല പശു ആരുടേതാണ്?"

27. ദ്യൗസ്താമാഹ വസിഷ്ഠസ്യ ഗൗരിയം ശൃണു സുന്ദരി
ദുഗ്ദ്ധമസ്യാഃ പിബേദ്യസ്തു നാരീ വാ പുരുഷോഽഥ വാ

'ദ്യൗ' അവളോടു പറഞ്ഞു: ''സുന്ദരീ, കേട്ടോളൂ; ഇതു വസിഷ്ഠന്റെ പശുവാണ്. ഇതിന്റെ പാലുകുടിക്കുന്നത് പെണ്ണായാലും ആണായാലും,

28. അയുതായുർഭവേന്നൂനം സദൈവാഗതയൗവനഃ
തച്ഛ്രുത്വാ സുന്ദരീ പ്രാഹ മൃത്യുലോകേഽസ്തി മേ സഖീ.

പതിനായിരം വർഷം നിത്യയൗവനത്തോടെ ജീവിച്ചിരിക്കും''. അതുകേട്ടിട്ട് സുന്ദരി പറഞ്ഞു: ''ഭൂമിയിൽ എനിക്കൊരു കൂട്ടുകാരിയുണ്ട്.

29. ഉശീനരസ്യ രാജർഷേഃ പുത്രീ പരമശോഭനാ
തസ്യാ ഹേതോർമഹാഭാഗ സവത്സാം ഗാം പയസ്വിനീം

രാജർഷിയായ ഉശീനരസ്സിന്റെ പുത്രിയായ ഒരു അതിസുന്ദരി. മഹാശയ, അവൾക്കുവേണ്ടി കിടാവോടുകൂടി ഈ കറവപ്പശുവിനെ,

30. ആനയ സ്വാശ്രമം ശ്രേഷ്ഠം നന്ദിനീം കാമദാം ശുഭാം
യാവദസ്യാഃപയഃ പീത്വാ സഖീ മമ സദൈവ ഹി

കാമമെല്ലാം കറന്നെടുക്കാവുന്ന ഐശ്വര്യമുള്ള നന്ദിനിയെ, എന്റെ ഉത്തമമായ ആശ്രമത്തിലെത്തിക്കണം. ഇവളുടെ പാലുകുടിച്ചിട്ട് എന്റെ തോഴി എന്നും തന്നെ,

31. മാനുഷേഷു ഭവേദേകാ ജരാരോഗവിവർജ്ജിതാ
തച്ഛ്രുത്വാ വചനം തസ്യാ ദ്യൗർജ്ജഹാര ച നന്ദിനീം

മനുഷ്യരുടെ കൂട്ടത്തിൽ ജരയോ രോഗമോ ഇല്ലാത്ത ഒരുവളായി ഭവിക്കണം.'' 'ദ്യൗ' അവളുടെ വാക്കുകേട്ട് നന്ദിനിയെ അപഹരിക്കുകയും ചെയ്തു.

32. അവമന്യ മുനിം ദാന്തം പൃഥ്വാദ്യൈഃ സഹിതോഽനഘഃ
ഹൃതായാമഥ നന്ദിന്യാം വസിഷ്ഠസ്തു മഹാതപാഃ

ദാനശീലനായ വസിഷ്ഠനെ മാനിക്കാതെ പൃഥു തുടങ്ങിയവരുടെ സഹായത്തോടെ നന്ദിനിയെ അപഹരിച്ചുകൊണ്ടു പോയപ്പോൾ മഹാ തപസ്വിയും നിഷ്കളങ്കനുമായ വസിഷ്ഠൻ,

33. ആജഗാമാശ്രമപഥം ഫലാന്യാദായ സത്വരഃ
നാപശ്യത യദാ ധേനും സവത്സാം സ്വാശ്രമേ മുനിഃ

പഴങ്ങളും ശേഖരിച്ചുകൊണ്ട് വേഗം ആശ്രമത്തിൽ എത്തിച്ചേർന്നു. നന്ദിനിയെയും കിടാവിനെയും തന്റെ ആശ്രമത്തിൽ കാണാഞ്ഞു് അദ്ദേഹം,

34. മൃഗയാമാസ തേജസ്വീ ഗഹ്വരേഷു വനേഷ്വപി
നാസാദിതാ യദാ ധേനുശ്ചുകോപാതിശയം മുനിഃ

വനങ്ങളിലും ഗുഹകളിലും ചെന്ന് അന്വഷിച്ചു. ധേനുവിനെ കാണാനില്ലെന്നായപ്പോൾ തേജസ്വിയായ അദ്ദേഹത്തിന് അതികഠിനമായ കോപംവന്നു.

35. വാരുണിശ്ചാപി വിജ്ഞായ ധ്യാനേന വസുഭിർഹൃതാം
വസുഭിർമേ ഹൃതാ ധേനുർയസ്മാന്മാമവമന്യ വൈ

വസുക്കളാണ് ധേനുവിനെ അപഹരിച്ചതെന്ന് വാരുണി (മിത്രാവരുണന്മാരുടെ പുത്രനായിട്ടായിരുന്നു വസിഷ്ഠന്റെ മൂന്നാം ജന്മം. അങ്ങനെ വസിഷ്ഠനെ വാരുണിയെന്നും വിളിക്കും) അറിഞ്ഞിട്ട്, ''എന്നെ അപമാനിച്ചുകൊണ്ട് എന്റെ ധേനുവിനെ അപഹരിച്ചതിനാൽ വസുക്കൾ,

**36. തസ്മാത്സർവ്വേ ജനിഷ്യന്തി മാനുഷേഷു ന സംശയഃ**
**ഏവം ശശാപ ധർമ്മാത്മാ വസൂംസ്താൻ വാരുണിഃസ്വയം**

എല്ലാം മനുഷ്യയോനിയിൽ ജനിക്കേണ്ടിവരും, സംശയമില്ല.'' ധർമ്മാത്മാവായ വസിഷ്ഠൻ ഇങ്ങനെ ആ വസുക്കളെ ശപിച്ചു.

**37. ശ്രുത്വാ വിമനസഃ സർവ്വേ പ്രയയുർദുഃഖിതാശ്ച തേ**
**ശപ്താഃസ്മ ഇതി ജാനന്ത ഋഷീം തമുപചക്രമുഃ**

വസിഷ്ഠൻ തങ്ങളെ ശപിച്ചിരിക്കുന്നു എന്നു കേട്ടറിഞ്ഞ വസുക്കളെല്ലാവരും ദുഃഖിതരും വിമനസ്കരുമായി വസിഷ്ഠർഷിയുടെ അടുത്തേക്കു ചെന്നു.

**38. പ്രസാദയന്തസ്തമൃഷിം വസവഃ ശരണം ഗതാഃ**
**മുനിസ്താനാഹ ധർമ്മാത്മാ വസൂൻ ദീനാൻ പുരസ്ഥിതാൻ**

പ്രസാദിപ്പിച്ചുകൊണ്ട് വസുക്കൾ ആ മുനിയെ ശരണം പ്രാപിച്ചു. ദീനരായി തന്റെ മുമ്പിൽ നിൽക്കുന്ന വസുക്കളോട് ധർമ്മാത്മാവായ വസിഷ്ഠ മുനി പറഞ്ഞു:

**39. അനുവത്സരം സർവ്വേ തേ ശാപമോക്ഷമവാപ്സ്യഥ**
**യേനേയം വിഹൃതാ ധേനുർനന്ദിനീ മമ വത്സാലാ**

ഓരോവർഷവും ഓരോരുത്തരായി നിങ്ങളെല്ലാം ശാപവിമുക്തരാകും. എന്റെ ഈ വത്സലയായ നന്ദിനിയെ അപഹരിച്ചതുനിമിത്തം,

**40. തസ്മാദ്ദ്യൗർമാനുഷേ ദേഹേ ദീർഘകാലം വസിഷ്യതി**
**തേ ശപ്താഃ പഥി ഗച്ഛന്തീം ഗംഗാം ദൃഷ്ട്വാ സരിദ്വരാം**

ദ്യൗ മനുഷ്യദേഹത്തോടെ ദീർഘകാലം കഴിയണം. ശാപം കിട്ടിയ അവർ വഴിയേ നടന്നുപോകുന്ന ഉത്തമസരിത്തായ ഗംഗയെ കണ്ടിട്ട്,

**41. ഊചുസ്താം പ്രണതാഃ സർവേ ശപ്താം ചിന്താതുരാം നദീം**
**ഭവിഷ്യാമോ വയം ദേവി കഥം ദേവാഃ സുധാശനാഃ**

ശാപത്താൽ ചിന്താവിവശയായ ആ നദിയോട്, അവരെല്ലാം നമസ്കരിച്ചുകൊണ്ട് ചോദിച്ചു: ''ദേവി, ഞങ്ങൾക്കെങ്ങനെ അമൃതു ഭക്ഷിക്കുന്ന ദേവന്മാരായിത്തീരാം.?

**42. മാനുഷാണാം ച ജഠരേ ചിന്തേയം മഹതീ ഹി നഃ**
**തസ്മാത്ത്വം മാനുഷീ ഭൂത്വാ ജനയാസ്മാൻ സരിദ്വരേ**

മനുഷ്യരുടെ വയറ്റിൽ പിറക്കണമല്ലോ എന്നുള്ളതുതന്നെയാണ് ഞങ്ങളുടെ വലിയ ചിന്ത. ഹേ ഉത്തമസരിത്തേ, അവിടുന്നു മനുഷ്യ സ്ത്രീയായി പിറന്ന് ഞങ്ങൾക്കു ജന്മം നൽകിയാലും.

**43. ശന്തനുർന്നാമ രാജർഷിസ്തസ്യ ഭാര്യാ ഭവാനഘേ**
**ജാതാൻ ജാതാൻ ജലേ ചാസ്മാൻ നിക്ഷിപസ്വ സുരാപഗേ**

ഹേ ഗംഗേ, ശന്തനു എന്നൊരു രാജർഷിയുണ്ടല്ലോ. അദ്ദേഹത്തിന്റെ പത്നിയായിത്തീരണം, ഭവതി. ജനിക്കുന്ന നിമിഷം തന്നെ ഞങ്ങളെ ഓരോരുത്തരെയും ജലത്തിലേക്ക് എറിഞ്ഞേക്കുക.

**44. ഏവം ശാപവിനിർമോക്ഷോ ഭവിതാ നാത്ര സംശയഃ**
**തഥേത്യുക്താശ്ചതേ സർവ്വേ ജഗ്മുർലോകം സ്വകം പുനഃ**

ഇങ്ങനെ ശാപമോക്ഷം കിട്ടുമെന്നതിൽ സംശയമില്ല''. 'അങ്ങനെയാവട്ടെ' എന്നു കേട്ട് അവരെല്ലാം തങ്ങളുടെ ലോകത്തേക്കു പോയി.

**45. ഗംഗാപി നിർഗതാ ദേവീ ചിന്ത്യമാനാ പുനഃപുനഃ**
**മഹാഭിഷോ നൃപോജാതഃ പ്രതീപസ്യ സുതസ്തദാ.**

ചിന്തയിൽ വീണ്ടും വീണ്ടും മുഴുകിക്കൊണ്ട് ഗംഗയും പോയി. ഇതിൽപ്പിന്നെ മഹാഭിഷൻ പ്രതീപന്റെ പുത്രനായി ജനിച്ചു.

**46. ശന്തനുർന്നാമ രാജർഷിർധർമ്മാത്മാ സത്യസംഗരഃ**
**പ്രതീപസ്തു സ്തുതിം ചക്രേ സൂര്യസ്യാമിത തേജസഃ**

അവനാണ് ധർമ്മാത്മാവും സത്യസന്ധനുമായ ശന്തനു എന്ന രാജർഷി. അമിതതേജസ്സായ ആദിത്യനെ പ്രതീപ മഹാരാജാവ് വാഴ്ത്തി സ്തുതിച്ചു.

**47. തദാ ച സലിലാത്തസ്മാന്നിഃസൃതാ വരവർണ്ണിനീ**
**ദക്ഷിണം സാലസങ്കാശമൂരും ഭേജേ ശുഭാനനാ**

അപ്പോൾ ആദിത്യസ്തുതിചെയ്തുകൊണ്ടിരുന്ന ഗംഗാജലത്തിൽ നിന്ന് അതിസുന്ദരിയായ ഒരു സ്ത്രീ പുറത്തുവന്നു പ്രതീപന്റെ, പനപോലെയുള്ള വലത്തെ തുടയിൽ കയറി ഇരിപ്പായി.

**48. അങ്കേ സ്ഥിതാം സ്ത്രിയം ചാഹ മാ പൃഷ്ടാ കിം വരാനനേ**
**മമോരാവാസ്ഥിതാഽസി ത്വം കിമർത്ഥം ദക്ഷിണേ ശുഭേ**

മടിയിൽ കയറിയിരുന്ന ആ സ്ത്രീയോട് അദ്ദേഹം ചോദിച്ചു: ''സുമുഖീ, ചോദിക്കാതെ നീ എന്തിനാണ് എന്റെ വലത്തേ തുടമേൽ കയറിയിരുന്നത്?''

**49. സാ തമാഹ വരാരോഹാ യദർത്ഥം രാജസത്തമ**
**സ്ഥിതാസ്മ്യങ്കേ കുരുശ്രേഷ്ഠ കാമയാനാം ഭജസ്വ മാം**

സുന്ദരാംഗിയായ അവൾ അദ്ദേഹത്തോടുപറഞ്ഞു: "കാമിക്കുന്നവളായതുകൊണ്ടാണ് ഞാൻ അങ്ങയുടെ മടിയിൽ കയറിയിരുന്നത്. എന്നെ സ്വീകരിക്കൂ."

**50. താമവോചദഥോ രാജാ രൂപയൗവന ശാ ലി നീം**
**നാഹം പരസ്ത്രിയം കാമാദ്ഗച്ഛേയം വരവർണ്ണിനീം**

രൂപയൗവനാദികൾ തികഞ്ഞ അവളോടു രാജാവു പറഞ്ഞു: ''ഞാൻ കാമാധീനനായി സുന്ദരിയായ പരസ്ത്രീയെ പ്രാപിക്കുകയില്ല.

**51. സ്ഥിതാ ദക്ഷിണമൂരും മേ ത്വമാശ്ലിഷ്യ ച ഭാമിനി**
**അപത്യാനാം സ്നുഷാണാം ച സ്ഥാനം വിദ്ധി ശുചിസ്മിതേ**

ഹേ കാമിനി, നീ എന്റെ വലത്തേ തുടമേലാണല്ലോ കയറിയിരിക്കുന്നത്. അത് എന്റെ മക്കൾക്കും പുത്രവധുക്കൾക്കും ഇരിക്കാനുള്ള സ്ഥാനമാണെന്ന് അറിയണം.

**52. സ്നുഷാ മേ ഭവ കല്യാണി ജാതേ പുത്രേഽതിവാഞ്ഛിതേ**
**ഭവിഷ്യതി ച മേ പുത്രസ്തവ പുണ്യാന്നസംശയഃ**

പുത്രനുണ്ടാവാൻ അത്യധികം കൊതിക്കുന്ന എനിക്ക് പുത്രനുണ്ടാവുമ്പോൾ നീ എന്റെ സ്നുഷയായിത്തീരുക. ഭദ്രേ, നിന്റെ പുണ്യഫലമായി എനിക്കൊരു പുത്രനുണ്ടാകുമെന്നു തീർച്ചയാണ്."

**53. തഥേത്യുക്ത്വാ ഗതാ സാ വൈ കാമിനീ ദിവ്യദർശനാ**
**രാജാ ചാപി ഗൃഹം പ്രാപ്തശ്ചിന്തയംസ്താം സ്ത്രിയം പുനഃ**

'അങ്ങനെയാവട്ടെ' എന്നു പറഞ്ഞുകൊണ്ട് ദിവ്യദർശനയായ ആ കാമിനി അവിടെ നിന്നുപോയി. പിന്നെ ആ സ്ത്രീയെക്കുറിച്ച് ഓർത്തുകൊണ്ട് രാജാവും കൊട്ടാരത്തിലെത്തി.

**54. തതഃ കാലേന കിയതാ ജാതേ പുത്രേ വയസ്വിനി**
**വനം ജിഗമിഷു രാജാ പുത്രം വൃത്താന്തമൂചിവാൻ**

പുത്രനുണ്ടായി കുറെക്കാലം കഴിഞ്ഞു അവൻ താരുണ്യത്തിലെത്തിയപ്പോൾ, വാനപ്രസ്ഥനായി കഴിയുന്നതിന് ആഗ്രഹിച്ചുകൊണ്ട് വനത്തിലേക്കു പോകാൻ തുടങ്ങിയ രാജാവ് പുത്രനെ വിളിച്ചു വിവരം പറഞ്ഞു.

**55. വൃത്താന്തം കഥയിത്വാ തു പുനരൂചേ നിജം സുതം**
**യദി പ്രയാതി സാ ബാലാ ത്വാം വനേ ചാരുഹാസിനീ**

വൃത്താന്തം ധരിപ്പിച്ചിട്ട് വീണ്ടും പുത്രനോടു പറഞ്ഞു: "കാട്ടിൽ വച്ച് ആ പെൺകൊടി പുഞ്ചിരിച്ചുകൊണ്ട് നിന്റെ അടുത്ത് എത്തിയാൽ,

**56. കാമയാനാ വരാരോഹാ താം ഭജേഥാ മനോരമാം**
**ന പ്രഷ്ടവ്യാ ത്വയാ കാഽസി മന്നിയോഗാന്നരാധിപ**

കാമചാരിണിയും മനോജ്ഞാംഗിയുമായ അവളെ സ്വീകരിച്ചു കൊള്ളണം. നീ ആരാണെന്ന് അവളോടു ചോദിക്കുകയേ വേണ്ട എന്നാണ് എന്റെ കല്പന.

**57. ധർമ്മപത്നീം ചതാം കൃത്വാ ഭവിതാ ത്വം സുഖീ കില**

അവളെ ധർമ്മപത്നിയാക്കിയിട്ട് സുഖമായി ജീവിക്കുക".

**സൂതഉവാച**

**ഏവം സന്ദിശ്യ തം പുത്രം ഭൂപതിഃ പ്രീതമാനസഃ**

സന്തുഷ്ട ചിത്തനായ രാജാവ് പുത്രനോട് ഇങ്ങനെ നിർദ്ദേശിച്ചിട്ട്,

**58. ദത്വാ രാജ്യശ്രിയം സർവ്വാം വനം രാജാ വിവേശ ഹ**
**തത്രാപി ച തപസ്തപ്ത്വാ സമാരാദ്ധ്യ പരാംബികാം**

രാജ്യശ്രീയെല്ലാം പുത്രനു നൽകിയശേഷം വനത്തിലേക്കു പോയി. അവിടെ ചെന്ന് തീവ്രമായ തപസ്സുചെയ്ത് ജഗദംബികയെ ആരാധിച്ച്,

**59. ജഗാമ സ്വർഗ്ഗം രാജാഽസൗ ദേഹം ത്യക്ത്വാ സ്വതേജസാ**
**രാജ്യം പ്രാപ്യ മഹാതേജാഃ ശന്തനുഃ സാർവ്വഭൗമികം**
**60. പ്രജാവൈ പാലയാ മാസ ധർമ്മദണ്ഡോ മഹീപതിഃ**

സ്വന്തം തേജസ്സുകൊണ്ടു ശരീരം ഉപേക്ഷിച്ച് ആ രാജാവു സ്വർഗ്ഗം പൂകി. ഭൂമിയുടെ മുഴുവൻ ആധിപത്യം നേടിയ മഹാതേജസ്വിയായ ശന്തനു മഹാരാജാവ് ധർമ്മ നിർവഹണത്തിൽ തത്പരനായി രാജ്യം ഭരിച്ചു.

ഇതി ശ്രീദേവീഭാഗവതേ ദ്വിതീയസ്കന്ധേ
തൃതീയോഽദ്ധ്യായഃ

# അഥ ചതുർത്ഥോ/ദ്ധ്യായഃ

**സൂത ഉവാച-**

**1. പ്രതീപേ/ഥ ദിവം യാതേ ശന്തനുഃ സത്യവിക്രമഃ**
**ബഭൂവ മൃഗയാശീലോ നിഘ്നൻ വ്യാഘ്രാൻ മൃഗാൻ നൃപഃ**

പ്രതീപൻ സ്വർഗ്ഗം പൂകിയപ്പോൾ സത്യസന്ധനായ ശന്തനു മഹാരാജാവ് കടുവ, മാൻ എന്നീ മൃഗങ്ങളെ വേട്ടയാടുന്ന ശീലമുള്ളവനായിത്തീർന്നു.

**2. സ കദാചിദ്വനേ ഘോരേ ഗംഗാതീരേ ചരൻ നൃപഃ**
**ദദർശ മൃഗശാബാക്ഷീം സുന്ദരീം ചാരുഭൂഷണാം**

ആ രാജാവ് ഒരിക്കൽ ഗംഗാതീരത്തുള്ള ഘോരവനത്തിൽ സഞ്ചരിക്കവേ സുന്ദരിയും സുവിഭൂഷിതയുമായ ഒരു പേടമാൻമിഴിയെ കണ്ടു.

**3. ദൃഷ്ട്വാ താം നൃപതിർമഗ്നഃ പിത്രോക്തേയം വരാനനാ**
**രൂപയൗവനസമ്പന്നാ സാക്ഷാല്ലക്ഷ്മീരിവാപരാ**

അവളെ കണ്ട ഉടൻ രാജാവ് ഓർത്തു ഓ! അച്ഛൻ പറഞ്ഞവളാണല്ലോ ഇത്. രൂപയൗവനം തികഞ്ഞ് സാക്ഷാൽ ലക്ഷ്മിയെപ്പോലുള്ള ഈ സുന്ദരി.

**4. പിബൻ മുഖാംബുജം തസ്യാ ന തൃപ്തിമഗമന്നൃപഃ**
**ഹൃഷ്ടരോമാഭവത്തത്ര വ്യാപ്തചിത്ത ഇവാനഘ**

അവളുടെ മുഖകമലം കണ്ണുകൊണ്ടെത്ര നുകർന്നിട്ടും രാജാവിന് തൃപ്തി വന്നില്ല. മനസ്സു നിറഞ്ഞ് പുറമേ അതു രോമാഞ്ചമായി പ്രത്യക്ഷപ്പെട്ടു.

**5. മഹാഭിഷം സാപി മത്വാ പ്രേമയുക്താ ബഭൂവ ഹ**
**കിഞ്ചിന്മന്ദസ്മിതം കൃത്വാ തസ്ഥാവഗ്രേ നൃപസ്യ ച**

മഹാഭിഷ രാജാവാണെന്നു വിചാരിച്ച് അവൾക്കും പ്രേമമുണ്ടായി. ഒന്നു പുഞ്ചിരിച്ചുകൊണ്ടു രാജാവിന്റെ മുന്നിൽ നില്പായി.

**6. വീക്ഷ്യ താമസിതാപാംഗീം രാജാ പ്രീതമനാ ഭൃശം**
**ഉവാച മധുരം വാക്യം സാന്ത്വായൻ ശ്ലക്ഷ്ണയാ ഗിരാ**

ആ കരിനീലക്കണ്ണാളെ കണ്ട് അത്യധികം സന്തുഷ്ടനായിത്തീർന്ന രാജാവ് മൃദുവാക്കുകളാൽ ആശ്വസിപ്പിച്ചുകൊണ്ട് മധുരമായി പറഞ്ഞു:

**7. ദേവീ വാ ത്വം ച വാമോരു മാനുഷീ വാ വരാനനേ**
**ഗന്ധർവീ വാഥ യക്ഷീ വാ നാഗകന്യാ/പ്സരാപി വാ**

സുന്ദരീ, ഭവതി ഒരു ദേവസ്ത്രീയാണോ അതോ മനുഷ്യസ്ത്രീയാണോ? അതോ യക്ഷിയാണോ! നാഗകന്യകയോ അപ്സരസ്സോ ആണോ?

**8. യാസി കാ/സി വരാരോഹേ ഭാര്യാ മേ ഭവ സുന്ദരി**
**പ്രേമയുക്തസ്മിതൈവ ത്വം ധർമ്മപത്നീ ഭവാദ്യമേ**

ആരുമാകട്ടെ ഭവതി എന്റെ ഭാര്യയാകുക; പ്രേമപൂർവ്വം പുഞ്ചിരിതൂകുന്ന ഭവതി ഇപ്പോൾ തന്നെ എന്റെ ധർമ്മപത്നിയാകുക.

### സൂത ഉവാച

**9. രാജാ താം നാഭിജാനാതി ഗംഗേയമിതി നിശ്ചിതം**
**മഹാഭിഷം സമുത്പന്നം നൃപം ജാനാതി ജാഹ്നവീ**

അതു ഗംഗാദേവിയാണെന്നു ശന്തനുവിന് തീരെ മനസ്സിലായില്ല. എന്നാൽ പ്രതീപപുത്രനായി പിറന്ന മഹാഭിഷനാണ് അതെന്ന് ഗംഗയ്ക്കു മനസ്സിലായി.

**10. പൂർവ്വപ്രേമസമായോഗാച്ഛ്രുത്വാ വാചം നൃപസ്യ താം**
**ഉവാച നാരീ രാജാനം സ്മിതപൂർവ്വമിദം വചഃ**

നേരത്തെ പ്രേമബന്ധം ഉണ്ടായിരുന്നതുകൊണ്ട് രാജാവു പറഞ്ഞതു കേട്ടപ്പോൾ അവൾ പുഞ്ചിരിച്ചുകൊണ്ട് അദ്ദേഹത്തോടു പറഞ്ഞു:

### സ്ത്ര്യൂവാച

**11. ജാനാമി ത്വാം നൃപശ്രേഷ്ഠ പ്രതീപതനയം ശുഭം**
**കാ ന വാഞ്ഛതി ചാർവ്വംഗീ ഭാവിത്വാത്സദൃശം പതിം**

രാജശ്രേഷ്ഠ, പ്രതീപരാജാവിന്റെ പുത്രനാണ് അങ്ങ് എന്ന് എനിക്കു മനസ്സിലായി. മനോജ്ഞാംഗിയായ ഏതൊരുവളാണ് സദൃശനായ ഒരു ഭർത്താവു തനിക്കുണ്ടാവണമെന്ന് ആഗ്രഹിക്കാത്തത്?

**12. വാഗ്ബന്ധേന നൃപശ്രേഷ്ഠ കരിഷ്യാമി പതിം കില**
**ശൃണു മേ സമയം രാജൻ വൃണോമി ത്വാം നൃപോത്തമ**

രാജാവേ, ഒരു പ്രതിജ്ഞയുടെ അടിസ്ഥാനത്തിലേ ഞാൻ ഭർത്താവിനെ സ്വീകരിക്കൂ. എന്റെ ആ പ്രതിജ്ഞ കേട്ടോളു: എന്നിട്ട് ഞാൻ അങ്ങയെ വരിക്കാം.

**13. യച്ചകുര്യാമഹം കാര്യം ശുഭം വാ യദി വാഽശുഭം**
**ന നിഷേദ്ധ്യാ ത്വയാ രാജന്ന വക്തവ്യം തഥാഽപ്രിയം**

ശുഭമായാലും അശുഭമായാലും ഞാൻ ചെയ്യുന്ന ഒരു കാര്യവും രാജാവേ, അങ്ങ് നിഷേധിക്കരുത്. അപ്രിയമായി ഒന്നും പറയുകയുമരുത്.

**14. യദാ ച ത്വം നൃപശ്രേഷ്ഠ ന കരിഷ്യസി മേ വചഃ**
**തദാ മുക്ത്വാ ഗമിഷ്യാമി സ്വാഭീഷ്ടദേശം ച മാരിഷ**

എന്റെ വാക്ക് അങ്ങ് അനുസരിക്കാതിരിക്കുന്ന ആ നിമിഷം അങ്ങയെ വിട്ടിട്ട് എനിക്ക് ഇഷ്ടമുള്ള സ്ഥലത്തേക്ക് പോകുകയും ചെയ്യും.

**15. സ്മൃത്വാ ജന്മ വസൂനാം സാ പ്രാർത്ഥനാപൂർവ്വകം ഹൃദി**
**മഹാഭിഷസ്യ പ്രേമാഥ വിചിന്ത്യൈവ ച ജാഹ്നവീ**

തന്നിൽ ജനിക്കണമെന്നു വസുക്കൾ പ്രാർത്ഥിച്ചത് മനസാ ഓർമ്മിച്ചും മഹാഭിഷന്റെ പ്രേമാതിരേകത്തെക്കുറിച്ച് ചിന്തിച്ചുംകൊണ്ട് ഗംഗ,

**16. തഥേത്യുക്താഽഥ സാ ദേവി ചകാര നൃപതിം പതിം**
**ഏവം വൃതാ നൃപേണാഥ ഗംഗാ മാനുഷരൂപിണീ**

'അങ്ങനെയാവാം' എന്നു രാജാവു പറഞ്ഞതുകേട്ട ആ ഗംഗാദേവി രാജാവിനെ ഭർത്താവായി വരിച്ചു. ഇങ്ങനെ മനുഷ്യാകൃതി പൂണ്ട ഗംഗ രാജാവിനെ വരിച്ചിട്ട്,

**17. നൃപസ്യ മന്ദിരം പ്രാപ്താ സുഭഗാ വരവർണ്ണിനീ**
**നൃപതിസ്താം സമാസാദ്യ ചിക്രീഡോപവനേ ശുഭേ.**

സുഭഗയും മനോജ്ഞാംഗിയുമായ അവൾ രാജാവിന്റെ കൊട്ടാരത്തിൽ എത്തി. രാജാവ് അവളോടു ചേർന്ന് ഉദ്യാന ക്രീഡയിൽ മുഴുകി.

18. സാ/പി തം രമയാമാസ ഭാവജ്ഞാ വൈ വരാംഗനാ
ന ബുബോധ നൃപഃ ക്രീഡൻ ഗതാൻ വർഷഗണാനഥ

ഭാവാജ്ജ്ഞയായ ആ സ്ത്രീരത്നം അദ്ദേഹത്തെയും ആനന്ദിപ്പിച്ചു. ക്രീഡാലോലുപനായ രാജാവ് വർഷങ്ങൾ കടന്നു പോയത് അറിഞ്ഞേ ഇല്ല.

19. സ തയാ മൃഗശാബാക്ഷ്യാ ശച്യാ ശതക്രതുർയഥാ
സാ സർവ്വഗുണസമ്പന്നാ സോ/പി കാമവിചക്ഷണഃ

ഇന്ദ്രൻ ശചിയോടൊത്ത് എന്നപോലെ അദ്ദേഹം അവളോടൊത്തു വിഹരിച്ചു. സർവ്വഗുണങ്ങളും തികഞ്ഞവളാണ്, അവൾ; അദ്ദേഹം കാമവിചക്ഷണനും.

20. രേമാതേ മന്ദിരേ ദിവ്യേ രമാനാരായണാവിവ
ഏവം ഗച്ഛതി കാലേ സാ ദധാര നൃപതേസ്തദാ

ദിവ്യമായ രാജമന്ദിരത്തിൽ അവർ രമയും വിഷ്ണുവും പോലെ ക്രീഡാസക്തരായി കഴിഞ്ഞു. ഇങ്ങനെ കാലം കുറെ കഴിഞ്ഞപ്പോൾ, അവൾ രാജാവിൽ നിന്ന്,

21. ഗർഭം ഗംഗാ വസും പുത്രം സുഷുവേ ചാരുലോചനാ
ജാതമാത്രം സുതം വാരി ചിക്ഷേപൈവം ദ്വിതീയകേ

ഗർഭം ധരിച്ചു. സുമുഖിയായ ഗംഗ വസുവിനെ പുത്രനായി പ്രസവിച്ചു. ജനിച്ച ഉടൻ തന്നെ ആ ശിശുവിനെ അവൾ കൊണ്ടുപോയി ഗംഗയിലെറിഞ്ഞു. രണ്ടാമതു പ്രസവിച്ചപ്പോഴും അങ്ങനെ ചെയ്തു.

22. തൃതീയേ/ഥ ചതുർത്ഥേ/ഥ പഞ്ചമേ ഷഷ്ഠ ഏവ ച
സപ്തമേ വാ ഹതേ പുത്രേ രാജാചിന്താപരോ/ഭവത്

മൂന്നാമത്തെയും നാലാമത്തേയും അതുപോലെ അഞ്ചാമത്തെയും ആറാമത്തെയും പ്രസവത്തിലെ ശിശുവിനെ ഗംഗയിൽ എറിഞ്ഞു. ഏഴാമത്തെ പുത്രനും നഷ്ടപ്പെട്ടപ്പോൾ രാജാവ് ചിന്താക്രാന്തനായി

23. കിം കരോമ്യദ്യ വംശോമേ കഥംസ്യാത് സുസ്ഥിരോ ഭൂവി
സപ്തപുത്രാ ഹതാ നൂനമനയാ പാപരൂപയാ

ഞാനിപ്പോൾ എന്തു ചെയ്യട്ടെ! എന്റെ വംശം ഭൂമിയിൽഎങ്ങനെ നിലനിൽക്കും? എന്റെ ഏഴു പുത്രൻമാരെ ഈ പാപരൂപിണി കൊന്നു കളഞ്ഞല്ലോ.

24. നിവാരയാമി യദി മാം ത്യക്ത്വാ യാസ്യതി സർവ്വഥാ
അഷ്ടമോ/യം സുസംപ്രാപ്തോ ഗർഭോ മേ മനസീപ്സിതഃ

ഇതിൽ നിന്ന് ഇവളെ തടഞ്ഞാൽ ഇവൾ എന്നെ വിട്ടു പോകുമെന്നു തീർച്ചയാണ്. എന്റെ ആഗ്രഹം പോലെ ഇവൾക്കിതാ എട്ടാമാതും ഗർഭമുണ്ടായിരിക്കുന്നു.

25. നിവാരയാമി ചേദദ്യ സർവ്വഥേയം ജലേ ക്ഷിപേത്
ഭവിതാ വാ ന വാ ചാഗ്രേ സംശയോ/യം മമാദ്ഭുതഃ

ഇപ്പോൾ തടഞ്ഞില്ലെങ്കിൽ ഇവൾ അതിനെയും വെള്ളത്തിലെറിയും. ഇനിയും സന്താനം ഉണ്ടാകുകയോ ഉണ്ടാകാതിരിക്കുകയോ ചെയ്യാം. എനിക്കത് വലിയ സംശയമാണ്.

26. സംഭവേ/പി ച ദുഷ്ടേയം രക്ഷയേദ്വാ ന രക്ഷയേത്
ഏവം സംശയിതേ കാര്യേ കിം കർത്തവ്യം മയാധുനാ

ഉണ്ടായാൽത്തന്നെ ഈ ദുഷ്ട അതിനെ രക്ഷിക്കുമോ അതോ നശിപ്പിക്കുമോ? ഇങ്ങനെ സംശയാസ്പദമായ കാര്യത്തിൽ ഇപ്പോൾ ഞാൻ എന്താണ് ചെയ്യേണ്ടത്?

**27. വംശസ്യ രക്ഷണാർത്ഥം ഹി യത്നഃ കാര്യഃ പരോ മയാ**
**തതഃ കാലേ യദാ ജാതഃ പുത്രോ/യമഷ്ടമോ വസുഃ**

വംശം നിലനിർത്താൻ ശ്രമിക്കുകയാണ് ഞാൻ പ്രധാനമായി ചെയ്യേണ്ടത്. കാലമെത്തിയപ്പോൾ എട്ടാമത്തെ വസു പുത്രനായി ജനിച്ചു.

**28. മുനേർയേനഹൃതാ ധേനുർനന്ദിനീ സ്ത്രീജിതേന ഹി**
**തം ദൃഷ്ട്വാ നൃപതിഃ പുത്രം താമുവാച പതൻ പദേ**

വസിഷ്ഠധേനുവായ നന്ദിനിയെ അപഹരിച്ച സ്ത്രീജിതനായ വസുവാണ് പുത്രനായി ജനിച്ചത്. ആ പുത്രനെ കണ്ടിട്ട് രാജാവ് കാൽക്കൽ വീണ് അവളോടു പറഞ്ഞു.

**29. ദാസോ/സ്മിതവ തന്വംഗി പ്രാർത്ഥയാമി ശുചിസ്മിതേ**
**പുത്രമേകം പുഷാമ്യേനം ദേഹി ജീവിതമദ്യ മേ**

സുന്ദരാംഗി, നിന്റെ ദാസനാണു ഞാൻ. ഞാൻ നിന്നോട് അപേക്ഷിക്കുകയാണ്, ഈ ഒരു പുത്രനെ ഞാൻ വളർത്തട്ടെ. എനിക്കു ജീവിതം നൽകൂ.

**30. ഹിംസിതാ സപ്തപുത്രാ മേ കരഭോരു ത്വയാ ശുഭാഃ**
**അഷ്ടമം രക്ഷ സുശ്രോണി പതാമി തവ പാദയോഃ**

സുന്ദരീ, യോഗ്യന്മാരായ ഏഴു പുത്രൻമാരെ നീ കൊന്നു. ഈ എട്ടാമത്തേതിനെ രക്ഷിക്കൂ. മനോജ്ഞനാംഗി, ഞാൻ നിന്റെ കാൽക്കൽ വീഴുന്നു.

**31. അന്യദ്വൈ പ്രാർത്ഥിതം തേ/ദ്യ ദദാമ്യഥ ച ദുർലഭം**
**വംശോ മേ രക്ഷണീയോ/ദ്യ ത്വയാ പരമശോഭനേ**

നീ ആവശ്യപ്പെടുന്ന മറ്റെന്തും അതെത്ര ദുർലഭമായാലും ഞാൻ നൽകുന്നുണ്ട്. ശുഭശീലേ, എന്റെ വംശം നീയിപ്പോൾ നിലനിർത്തണം.

**32. അപുത്രസ്യ ഗതിർനാസ്തി സ്വർഗ്ഗേ വേദവിദോ വിദുഃ**
**തസ്മാദദ്യ വരാരോഹേ പ്രാർത്ഥയാമ്യഷ്ടമം സുതം**

പുത്രനില്ലാത്തവന് സ്വർഗ്ഗപ്രാപ്തിയില്ലെന്ന് വേദജ്ഞന്മാർക്കറിയാം. അതുകൊണ്ട് സുന്ദരീ, എട്ടാമത്തെ ഈ പുത്രനെ എനിക്കു തരൂ.

**33. ഇത്യുക്താപി ഗൃഹീത്വാ തം യദാ ഗന്തും സമുൽസുകാ**
**തദാ സ കുപിതോ രാജാ താമുവാചാതിദുഃഖിതഃ**

എന്നു പറഞ്ഞതു കേട്ടിട്ടും അവൾ പുത്രനേയും എടുത്തുകൊണ്ടു പോകാൻ തുനിഞ്ഞപ്പോൾ അത്യന്തം ദുഃഖിതനായ രാജാവ്, കുപിതനായി അവളോടു പറഞ്ഞു.

**34. പാപിഷ്ഠേ കിം കരോമ്യദ്യ നിരയാന്ന ബിഭേഷി കിം**
**കാ/സി പാപകരാണാം ത്വം പുത്രീ പാപരതാ സദാ**

പാപിഷ്ഠേ നിയിപ്പോൾ എന്തു ചെയ്യാനാണു തുടങ്ങുന്നത്? നരകത്തെപ്പോലും പേടിയില്ലേ, നിനക്ക്? സദാപാപം ചെയ്യുന്ന നീ ഏതു മഹാപാപിയുടെ മകളാണ്?

**35. യഥേച്ഛം ഗച്ഛ വാ തിഷ്ഠ പുത്രോ മേ സ്ഥീയതാമിഹ**
**കിം കരോമി ത്വയാ പാപേ വംശാന്തകരയാ /നയാ**

നീ നിന്റെ ഇഷ്ടം പോലെ പൊയ്ക്കോ അല്ലെങ്കിൽ ഇവിടെ നിന്നോ. എന്നാൽ പുത്രനിവിടെ നിൽക്കട്ടെ. പാപിഷ്ഠേ, വംശം മുടിക്കുന്ന ഈ നിന്നെ കൊണ്ട് ഞാൻ എന്തു ചെയ്യും?

**36. ഏവം വദതി ഭൂപാലേ സാ ഗൃഹീത്വാ സുതം ശിശും**
**ഗച്ഛന്തീ വചനം കോപസംയുതാ തമുവാച ഹ**

രാജാവ് ഇങ്ങനെ പറഞ്ഞിട്ടും അവൾ ശിശുവായ പുത്രനെ എടുത്തുകൊണ്ട് പോകെ, രാജാവിനോട് കോപത്തോടുകൂടി പറഞ്ഞു.

**37. പുത്രകാമാ സുതം ത്വേനം പാലയാമി വനേ ഗതാ**
**സമയോ മേ ഗമിഷ്യാമി വചനം ഹ്യന്യഥാകൃതം**

എനിക്കും പുത്രനെ വേണമെന്ന് ആഗ്രഹം ഉണ്ട്. ഈ പുത്രനെ ഞാൻ കാട്ടിൽ ചെന്നു വളർത്തിക്കൊള്ളാം. എനിക്കു പോകാനുള്ള സമയമായി കാരണം, അങ്ങ് ശപഥം തെറ്റിച്ചിരിക്കുന്നു.

**38. ഗംഗാം മാം വൈ വിജാനീഹി ദേവകാര്യാർത്ഥമാഗതാം**
**വസവസ്തു പുരാ ശപ്താ വസിഷ്ഠേന മഹാത്മനാ**

ദേവകാര്യം സാധിക്കുന്നതിനുവേണ്ടി വന്ന ഗംഗയാണു ഞാൻ എന്ന് അങ്ങ് ധരിച്ചാലും. പണ്ട് മഹാത്മാവായ വസിഷ്ഠമഹർഷി വസുക്കളെ ശപിച്ചിരുന്നു.

**39. വ്രജന്തു മാനുഷീം യോനിം സ്ഥിതാം ചിന്താതുരാസ്തു മാം**
**ദൃഷ്ട്വേദം പ്രാർത്ഥയാമാസുർജനനീ നോ ഭവാനഘേ**

മനുഷ്യയോനിയിൽ ജനിക്കട്ടെ എന്ന ശാപത്താൽ ചിന്താകുലരായി സഞ്ചരിക്കുന്നതിനിടയ്ക്ക് മാനുഷ രൂപം ധരിച്ചിരിക്കുന്ന എന്നെ കണ്ട അവർ അപേക്ഷിച്ചു: "അനഘേ, അവിടുന്ന് ഞങ്ങൾക്ക് അമ്മയായിത്തീരണം".

**40. തേഭ്യോ ദത്വാ വരം ജാതാ പത്നീതേ നൃപസത്തമ**
**ദേവകാര്യാർത്ഥസിദ്ധ്യർത്ഥം ജാനീഹി സംഭവോ മമ**

രാജശ്രേഷ്ഠ, അവർക്കു വരം നൽകിയിട്ട് ഞാൻ അങ്ങയുടെ പത്നിയായിത്തീർന്നു. ദേവകാര്യം സാധിക്കുന്നതിനുവേണ്ടിയാണ് എന്റെ ജനനമെന്ന് ധരിച്ചാലും.

**41. സപ്ത തേ വസവഃ പുത്രാ മുക്താ ശാപാദൃഷേസ്തു തേ**
**കിയന്തം കാലമേ കോഽയം തവ പുത്രോ ഭവിഷ്യതി**

അങ്ങയുടെ ഏഴു പുത്രന്മാരും വസുക്കളാണ്. അവർ ഋഷിശാപത്തിൽ നിന്നു മുക്തരായിരിക്കുന്നു. ഈ ഒരുവൻ കുറെക്കാലം അങ്ങയുടെ പുത്രനായി കഴിയും.

**42. ഗംഗാദത്തമിമം പുത്രം ഗൃഹാണ ശന്തനോ സ്വയം**
**വസും ദേവം വിദിത്വൈനം സുഖം ഭുംക്ഷ്വ സുതോദ്ഭവം**

ശന്തനോ, ഗംഗാദത്തനായ ഈ പുത്രനെ അങ്ങ് സ്വീകരിച്ചാലും. ദേവനായ വസുവാണ് ഇവനെന്നറിഞ്ഞിട്ട് പുത്രസുഖം അനുഭവിച്ചാലും.

**43. ഗംഗേയോഽയം മഹാഭാഗ ഭവിഷ്യതി ബലാധികഃ**
**അദ്യ ത്വത്ര നയാമ്യേനം യത്ര ത്വം വൈ മയാ വൃതഃ**

ഗാംഗേയനായ ഇവൻ അത്യധികം ബലവാനായി ഭവിക്കും. അങ്ങ് എന്നെ വരിച്ച ആസ്ഥാനത്തേക്ക് ഇപ്പോൾ ഞാൻ ഇവനെ കൊണ്ടു പോകുകയാണ്.

**44. ദാസ്യാമി യൗവനം പ്രാപ്തം പാലയിത്വാ മഹീപതേ**
**ന മാതൃരഹിതഃ പുത്രോ ജീവേന്ന ച സുഖീ ഭവേത്**

രാജാവേ, യൗവനം പ്രാപിക്കുന്നതുവരെ ഇവനെ വളർത്തിയിട്ട് ഞാൻ അങ്ങേയ്ക്ക് നൽകാം. അമ്മയെകൂടാതെ കുഞ്ഞ് ജീവിക്കുകയില്ല; സുഖിയായി ഭവിക്കുകയുമില്ല.

45. ഇത്യുക്ത്വാന്തർദധേ ഗംഗാ തം ഗൃഹീത്വാ ച ബാലകം
രാജാ ചാതീവ ദുഃഖാർത്തഃ സംസ്ഥിതോ നിജമന്ദിരേ

ഇത്രയും പറഞ്ഞിട്ട് ഗംഗ അന്തർധാനം ചെയ്തു. ആ ബാലകനെയും എടുത്തുകൊണ്ടാണ് അപ്രത്യക്ഷമായത്. രാജാവ് അതീവ ദുഃഖിതനായി തന്റെ കൊട്ടാരത്തിൽ കഴിഞ്ഞുകൂടി.

46. ഭാര്യാവിരഹജം ദുഃഖം തഥാ പുത്രസ്യ ചാദ്ഭുതം
സർവ്വദാ ചിന്തയന്നാസ്തേ രാജ്യം കുർവൻ മഹീപതിഃ

ശന്തനുമഹാരാജാവ്, ഭാര്യവേർപിരിഞ്ഞതിലുള്ള ദുഃഖവും, പുത്രനെക്കുറിച്ചുള്ള അദ്ഭുതവൃത്താന്തവും സദാ മനസ്സിൽ പേറിക്കൊണ്ടാണ് രാജ്യഭരണം നിർവഹിച്ചു വന്നത്.

47. ഏവം ഗച്ഛതി കാലേ/ഥ നൃപതിർമൃഗയാം ഗതഃ
നിഘ്നൻ മൃഗഗണാൻ ബാണൈർമഹിഷാൻ സൂകരാനപി

ഇങ്ങനെ നാൾ കഴിയവെ ആ രാജാവ് വേട്ടയാടാൻ വനത്തിൽ പോയി. മാൻകൂട്ടത്തെയും കാട്ടുപോത്തുകളെയും പന്നികളെയും ബാണങ്ങളെയ്തു കൊന്നുകൊണ്ട്,

48. ഗംഗാതീരമനുപ്രാപ്തഃ സ രാജാ ശന്തനുസ്തദാ
നദീം സ്തോകജലാം ദൃഷ്ട്വാ വിസ്മിതഃ സ മഹീപതിഃ

ശന്തനു മഹാരാജാവ് ഗംഗാതീരത്ത് എത്തിച്ചേർന്നു. ഗംഗാനദിയിൽ അപ്പോൾ വെള്ളം വളരെ കുറഞ്ഞതായികണ്ട് അദ്ദേഹം അദ്ഭുതപ്പെട്ടു.

49. തത്രാപശ്യത് കുമാരം തം മുഞ്ചന്തം വിശിഖാൻ ബഹൂൻ
ആകൃഷ്യ ച മഹാചാപം ക്രീഡന്തം സരിതസ്തടേ

വലിയ വില്ലുകുലച്ച് ധാരാളം അമ്പുകൾ തൊടുത്തുവിട്ടു കൊണ്ട് വിളയാടുന്ന കുമാരനെ അദ്ദേഹം ആ ഗംഗാതടത്തിൽ കണ്ടു.

50. തം വീക്ഷ്യ വിസ്മിതോ രാജാ ന സ്മ ജാനാതി കിഞ്ചന
നോപലേഭേ സ്മൃതിം ഭൂപഃ പുത്രോ/യം മമ വാ ന വാ

അവനെ കണ്ടിട്ട് വിസ്മയപ്പെട്ട രാജാവിന് ഒന്നും മനസ്സിലായില്ല. ഇത് തന്റെ പുത്രനാണോ അല്ലയോ എന്ന ഓർമ്മ രാജാവിന് ഉണ്ടായില്ല.

51. ദൃഷ്ട്വാപ്യമാനുഷം കർമ്മ ബാണേഷു ലഘുഹസ്തതാം
വിദ്യാം വാ/പ്രതിമാം രൂപം തസ്യ വൈ സ്മരസന്നിഭം

അവന്റെ മനുഷ്യസാധാരാണമല്ലാത്ത കർമ്മവും ബാണങ്ങൾ പ്രയോഗിക്കുന്നതിലുള്ള കൈത്തഴക്കവും അതുല്യമായ അറിവും കാമനൊത്ത രൂപസൗന്ദര്യവും കണ്ടിട്ട്.

52. പപ്രച്ഛ വിസ്മിതോ രാജാ കസ്യ പുത്രോ/സി ചാനഘ
നോവാച കിഞ്ചിദ്വീരോസൗ മുഞ്ചൻ ശിലീമുഖാനഥ

അദ്ഭുതപ്പെട്ട രാജാവ് ചോദിച്ചു: "കുഞ്ഞേ നീ ആരുടെ മകനാണ്?" അമ്പുകൾ തൊടുത്തു വിട്ടുകൊണ്ടിരുന്ന ആ കൊച്ചു വീരൻ ഒന്നും പറഞ്ഞില്ല.

53. അന്തർധാനം ഗതഃ സോ/ഥ രാജാ ചിന്താതുരോ/ഭവത്
കോ/യം മമ സുതോ ബാലഃ കിം കരോമി വ്രജാമി കം

പിന്നെ അവൻ അപ്രത്യക്ഷനായി. അപ്പോൾ രാജാവ് ചിന്താവിവശനായി. ഇവനാരാണ്? എന്റെ മകനാണോ ഈ കുട്ടി? എന്തു ചെയ്യണം ഞാൻ? ആരോടാണ് അന്വേഷിക്കുക?

54. ഗംഗാം തുഷ്ടാവ ഭൂപാലഃ സ്ഥിതസ്തത്ര സമാഹിതഃ
ദർശനം സാ ദദൗ ചാഥ ചാരുരൂപാ യഥാ പുരാ

രാജാവ് അവിടെയിരുന്നുകൊണ്ട് ഏകാഗ്രചിത്തനായി ഗംഗയെ സ്തുതിച്ചു. പണ്ടത്തെപ്പോലെ മനോജ്ഞാംഗിയായ ഗംഗ അദ്ദേഹത്തിന് ദർശനമരുളി.

**55. ദൃഷ്ട്വാ താം ചാരു സർവ്വാംഗീം ബഭഷേ നൃപതിഃ സ്വയം**
**കോഽയം ഗംഗേ ഗതോബാലോ മമ ത്വം ദർശയാധുനാ**

സർവ്വാംഗസുന്ദരിയായ ഗംഗയെ കണ്ടപ്പോൾ രാജാവ്തന്നെ ചോദിച്ചു:ആരാണു ഗംഗേ, ഇവിടെ നിന്നിപ്പോൾ പോയ ബാലൻ? ഉടനെ അവനെ എനിക്കു കാണിച്ചു തരുക.

**ഗംഗോവാച**

**56. പുത്രോഽയം തവ രാജേന്ദ്ര, രക്ഷിതശ്ച ...ഷ്ടമോ വസുഃ**
**ദദാമി തവ ഹസ്തേ തു ഗാംഗേയോഽയം മഹാതപാഃ**

രാജാവേ, ഇവൻ അങ്ങയുടെ പുത്രനാണ്; ഞാൻ രക്ഷിച്ചു വളർത്തിയ എട്ടാമത്തെ വസു. ഞാൻ ഇവനെ അങ്ങയുടെ കൈയിലേൽപ്പിക്കാം ഈ ഗംഗേയൻ മഹാ തപസ്വിയാണ്.

**57. കീർത്തികർത്താ കുലസ്യാസ്യ ഭവിതാ തവ സുവ്രത**
**പഠിതസ്ത്വഖിലാൻ വേദാൻ ധനുർവ്വേദം ച ശാശ്വതം**

ഹേ സുവ്രത, ഇവൻ അങ്ങയുടെ വംശത്തിന്റെ കീർത്തി വർദ്ധിപ്പിക്കുന്നവനായിത്തീരും. സകലവേദങ്ങളും ഇവൻ പഠിച്ചിട്ടുണ്ട്. ശാശ്വതമായ ധനുർവേദവും.

**58. വസിഷ്ഠസ്യാശ്രമേ ദിവ്യേ സംസ്ഥിതോഽയം സുതസ്തവ**
**സർവ്വവിദ്യാ വിധാനജ്ഞഃ സർവ്വാർത്ഥകുശലഃ ശുചിഃ**

അങ്ങയുടെ ഈ പുത്രൻ വസിഷ്ഠമഹർഷിയുടെ ആശ്രമത്തിലാണ് പാർക്കുന്നത്. സകല വിദ്യകളും പഠിച്ചുകഴിഞ്ഞു. എല്ലാ വിഷയങ്ങളിലും സമർത്ഥനും നിർമ്മലനുമാണ്.

**59. യദ്വേദ ജാമദ്ഗന്യോഽസൗ തദ്വേദായം സുതസ്തവ**
**ഗൃഹാണ ഗച്ഛ രാജേന്ദ്ര സുഖീ ഭവ നരാധിപ**

ജാമദഗ്നിക്ക് എത്രജ്ഞാനമുണ്ടോ അത്രയും ഇവനുമുണ്ട്. ഇവനെ കൈക്കൊണ്ട് അങ്ങ് പൊയ്ക്കൊൾക. സുഖിയായി വാഴുക.

**60. ഇത്യുക്ത്വാന്തർദധേ ഗംഗാ ദത്വാപുത്രം നൃപയാ വൈ**
**നൃപതിസ്തു മുദായുക്തോ ബഭൂവാതിസുഖാന്വിതഃ**

എന്നു പറഞ്ഞു പുത്രനെ നൽകിയിട്ട് ഗംഗ അന്തർധാനം ചെയ്തു. രാജാവ് സന്തുഷ്ടനും അതീവസുഖിയുമായിത്തീർന്നു.

**61. സമാലിംഗ്യ സുതം രാജാ സമാഘ്രായാ ച മസ്തകം**
**സമാരോപ്യ രഥേ പുത്രം സ്വപുരം സ പ്രചക്രമേ**

ആ രാജാവ് മകനെ മറുകൈപുണർന്നു; നെറുകയിൽ ചുംബിച്ചു; രഥത്തിൽ കയറ്റി തന്റെ കൊട്ടാരത്തിലേക്കു പോകുകയും ചെയ്തു.

**62. ഗത്വാ ഗജാഹ്വയം രാജാ ചകാരോത്സവമുത്തമം**
**ദൈവജ്ഞം ച സമാഹൂയ പപ്രച്ഛ ച ശുഭം ദിനം**

ഹസ്തിനാപുരത്തിലെത്തി അദ്ദേഹം പുത്രോത്സവം കൊണ്ടാടി ദൈവജ്ഞനെ വിളിച്ച് ശുഭദിനം അന്വേഷിച്ചു.

**63. സമാഹൂയ പ്രജാഃ സർവ്വാഃ സചിവാൻ സർവ്വശഃ ശുഭാൻ**
**യൗവരാജ്യേ ഽഥ ഗാംഗേയം സ്ഥാപയാമാസ പാർത്ഥിവഃ**

എല്ലാ പ്രജകളെയും എല്ലാവിധത്തിലും യോഗ്യന്മാരായ മന്ത്രിമാരെയും വിളിച്ചു വരുത്തി ഗംഗേയനെ യുവരാജാവായി രാജാവ് അഭിഷേകം ചെയ്തു.

64. കൃത്വാ തം യുവരാജാനം പുത്രം സർവ്വഗുണാന്വിതം
സുഖമാസ സ ധർമ്മാത്മാ ന സസ്മാര ച ജാഹ്നവീം

സർവ്വ ഗുണങ്ങളും തികഞ്ഞ ആ പുത്രനെ യുവരാജാവാക്കിയ ആ ധർമ്മാത്മാവ് സന്തുഷ്ടനായിത്തീർന്നു. ഗംഗയെ സ്മരിച്ചുമില്ല.

സൂത ഉവാച

65. ഏതദ്വഃ കഥിതം സർവ്വം കാരണം വഃ സുശാപജം
ഗംഗേയസ്യ തഥോത്പത്തിം ജാഹ്നവ്യാഃ സംഭവം തഥാ

വസുക്കളെ ശപിക്കാനുണ്ടായ കാരണവും ഗംഗേയന്റെ ഉത്പത്തിയും ഗംഗാദേവിയുടെ കഥയും എല്ലാം ഞാൻ നിങ്ങളോട് പറഞ്ഞു കഴിഞ്ഞു.

66. ഗംഗാവതരണം പുണ്യം വസൂനാം സംഭവം തഥാ
യഃ ശൃണോതി നരഃ പാപാന്മുച്യതേ നാത്രസംശയഃ

പുണ്യമായ ഗംഗാവതരണവും വസുക്കളുടെ ചരിതവും കേൾക്കുന്ന മനുഷ്യൻ സർവ്വ പാപങ്ങളിൽ നിന്നും മുക്താനാവുമെന്നതിൽ സംശയമില്ല.

67. പുണ്യം പവിത്രമാഖ്യാനം കഥിതം മുനിസത്തമാഃ
യഥാ മയാ ശ്രുതം വ്യാസാത്പുരാണം വേദസമ്മിതം

മുനിശ്രേഷ്ഠന്മാരേ, വേദതുല്യവും പവിത്രവുമായ ഈ പുരാണകഥ വ്യാസനിൽ നിന്നു കേട്ടതുപോലെ ഞാൻ പറഞ്ഞു കഴിഞ്ഞു.

68. ശ്രീമദ് ഭാഗവതം പുണ്യം നാനാഖ്യാനകഥാന്വിതം
ദ്വൈപായനമുഖോദ്ഭൂതം പഞ്ചലക്ഷണസംയുതം

നാനാകഥകൾ ഉൾക്കൊള്ളുന്നതും പുണ്യമേറിയതും ദ്വൈപായനമുഖത്തു നിന്ന് നിർഗ്ഗളിച്ചതും അഞ്ചുലക്ഷണങ്ങൾ ഉള്ളതുമായ ശ്രീമദ് ഭാഗവതം,

69. ശൃണ്വതാം സർവ്വ പാപഘ്നം ശുഭദം സുഖദം തഥാ
ഇതിഹാസമിമം പുണ്യം കീർത്തിദം മുനിസത്തമാഃ

കേൾക്കുന്നവരുടെ സർവ്വപാപങ്ങളും പോക്കും. ശുഭവും സുഖവും നൽകും. മുനിസത്തമന്മാരേ, പുണ്യമായ ഇതിഹാസം ഞാൻ നിങ്ങളോടു പറഞ്ഞു.

ഇതി ശ്രീദേവീഭാഗവതേ ദ്വിതീയസ്കന്ധേ
ചതുർത്ഥോഽദ്ധ്യായഃ

## അഥ പഞ്ചമോഽദ്ധ്യായഃ

ഋഷയ ഊചുഃ–

1. വസൂനാം സംഭവഃ സൂത കഥിതഃ ശാപകാരണാത്
ഗാംഗേയസ്യ തഥോത്പത്തിഃ കഥിതാ ലോമഹർഷണേ

ഹേ സൂത, ശാപം നിമിത്തം വസുക്കൾ ജനിച്ചതും ഗാംഗേയോത്പത്തിയും അങ്ങ് പുളകം കൊള്ളുമാറ് ഞങ്ങളെ പറഞ്ഞുകേൾപ്പിച്ചു.

2. **മാതാ വ്യാസസ്യ ധർമ്മജ്ഞ നാമ്നാ സത്യവതീ സതീ**
**കഥം ശന്തനുനാ പ്രാപ്താ ഭാര്യാ ഗന്ധവതീ ശുഭാ**

വ്യാസന്റെ മാതാവും സതിയും ഗന്ധവതിയും ശുഭയുമായ സത്യവതിയെ ശന്തനുവിന് എങ്ങനെ ഭാര്യയായി ലഭിച്ചു?

3. **തന്മമാചക്ഷ്വ വിസ്താരം ദാശപുത്രീ കഥം വൃതാ**
**രാജ്ഞാ ധർമ്മവരിഷ്ഠേന സംശയം ഛിന്ധി സുവ്രത**

ധർമ്മശ്രേഷ്ഠനായ രാജാവ് ദാശപുത്രിയെ എങ്ങനെ പരിഗ്രഹിച്ചു എന്ന കഥ വിസ്തരിച്ചു പറഞ്ഞ് ഹേ സുവ്രത, ഞങ്ങളുടെ സംശയം തീർത്താലും.

**സൂത ഉവാച**

4. **ശന്തനുർനാമ രാജർഷിർമൃഗയാനിരതഃ സദാ**
**വനം ജഗാമ നിഘ്നൻ വൈ മൃഗാംശ്ച മഹിഷാൻ രുരൂൻ**

ശന്തനു മഹാരാജാവ് വനത്തിൽപോയി മാൻ, കാട്ടുപോത്ത്, രുരു തുടങ്ങിയ മൃഗങ്ങളെ വേട്ടയാടിക്കൊണ്ട് സദാ മൃഗയാനിരതനായി കഴിഞ്ഞു.

5. **ചത്വാര്യേവ തു വർഷാണി പുത്രേണ സഹ ഭൂപതിഃ**
**രമമാണഃ സുഖം പ്രാപ കുമാരേണ യഥാ ഹരഃ**

ശന്തനു മകനോടൊത്ത്, ശിവൻ സുബ്രഹ്മണ്യനോടൊത്ത് എങ്ങനെയോ അതുപോലെ നാലു വർഷം സസുഖം രമിച്ചു കഴിഞ്ഞു.

6. **ഏകദാ വിക്ഷിപൻ ബാണാൻ വിനിഘ്നൻ ഖഡ്ഗസൂകരാൻ**
**സ കദാചിദ്വനം പ്രാപ്തഃ കാളിന്ദീം സരിതാം വരാം.**

അന്നൊരു ദിവസം വാൾപ്പുലി, പന്നി തുടങ്ങിയ മൃഗങ്ങളെ ബാണങ്ങളെയ്തു വീഴ്ത്തിക്കൊണ്ട് കാളിന്ദീനദിയുടെ കരയ്ക്കുള്ള വനത്തിൽ അദ്ദേഹം എത്തി.

7. **മഹീപതിരനിർദ്ദേശ്യമാജിഘ്രദ്ഗന്ധമുത്തമം**
**തസ്യപ്രഭവമന്വിച്ഛൻ സഞ്ചചാര വനം തദാ**

അപ്പോൾ എവിടെനിന്നെന്ന് അറിയാൻ പാടില്ലാത്ത തരത്തിൽ ഒരു സുഗന്ധം അനുഭവിക്കാൻ ഇടവന്നതുകൊണ്ട് അതിന്റെ ഉദ്ഭവസ്ഥാനമന്വേഷിച്ച് കാട്ടിലൂടെ അദ്ദേഹം സഞ്ചരിച്ചു.

8. **ന മന്ദാരസ്യഗന്ധോഽയം മൃഗനാഭിമദസ്യ ന**
**ചമ്പകസ്യ ന മാലത്യാ ന കേതക്യാ മനോഹരഃ**

മന്ദാരത്തിന്റെ മണമല്ല; കസ്തൂരിയുടെ മണവുമല്ല, ചമ്പകത്തിന്റെ അല്ല; മാലതിയുടെ അല്ല; കൈതപ്പൂവിന്റെയും അല്ല, എന്തൊരു ഹൃദയാവർജ്ജകമായ ഗന്ധം!

9. **കുതോഽയമേതി വായുർവൈ മമ ഘ്രാണവിമോഹനഃ**

എന്റെ മൂക്കിനെ മദിപ്പിക്കുന്ന ഈ കാറ്റ് എവിടെ നിന്നാണുവരുന്നത്?

10. **ഇതി സഞ്ചിന്ത്യമാനോഽസൗ ബഭ്രാമ വനമണ്ഡലം**
**മോഹിതോ ഗന്ധലോഭേന ശന്തനുഃ പവനാനുഗഃ**

ഇങ്ങനെ ഓരോന്നാലോചിച്ചുകൊണ്ട് സുഗന്ധത്തിൽ ആഗ്രഹത്തോടെ കാറ്റിന്റെ വഴി പിടിച്ച് വനമാകെ ശന്തനു ചുറ്റിക്കറങ്ങി.

11. **സ ദദർശ നദീതീരേ സംസ്ഥിതാം ചാരുദർശനാം**
**ശൃംഗാരസഹിതാം കാന്താം സുസ്ഥിതാം മലിനാംബരാം**

കാഴ്ചയ്ക്ക് അഴകുള്ളവളും മലിനവസ്ത്രയും ശൃംഗാരലോലയുമായ ഒരു സുന്ദരി നദീതീരത്തു നില്ക്കുന്നത് അദ്ദേഹം കണ്ടു.

**12. ദൃഷ്ട്വാ താമസിതാംപാംഗീം വിസ്മിതഃ സ മഹീപതിഃ**
**അസ്യാ ദേഹസ്യ ഗന്ധോ$f$യമിതി സംജാതനിശ്ചയഃ**

ആ കരിനീലക്കണ്ണാളെ കണ്ട് രാജാവ് അദ്ഭുതപ്പെട്ടു. ഇവളുടെ ശരീരത്തിൽ നിന്നുതിരുന്ന ഗന്ധമാണിതെന്ന് അദ്ദേഹത്തിന് ഉറപ്പായി.

**13. തദദ്ഭുതം രൂപമതീവസുന്ദരം**
**തഥൈവ ഗന്ധോ$f$ഖില ലോകസമ്മതഃ**
**വയശ്ച താദൃങ്നവയൗവനം ശുഭം**
**ദൃഷ്ട്വൈവ രാജാ കില വിസ്മിതോ$f$ഭവത്**

അത്യന്തം സുന്ദരവും അദ്ഭുതാവഹവുമായ രൂപം; അതുപോലെതന്നെ സകലലോകവും സമ്മതിക്കുന്ന ദേഹഗന്ധം; അതുപോലെതന്നെ ശുഭമായ നവയൗവനപ്രായം, ഇതെല്ലാം കണ്ടപ്പോൾത്തന്നെ രാജാവ് അദ്ഭുതപ്പെട്ടു.

**14. കേയം കുതോവാ സമുപഗതാധുനാ**
**ദേവാംഗനാ വാ കിമു മാനുഷീ വാ**
**ഗന്ധർവപുത്രീ കില നാഗകന്യാ**
**ജാനേ കഥം ഗന്ധവതീം നു കാമിനീം**

ഇവൾ എവിടെനിന്നു വന്നതാണ് ഇപ്പോൾ? ദേവസ്ത്രീയാണോ അതോ മനുഷ്യസ്ത്രീയാണോ? ഗന്ധർവകുമാരിയാണോ അതോ നാഗകന്യകയാണോ? സുഗന്ധം വമിക്കുന്ന ഈ സുന്ദരിയെ എനിക്കെങ്ങനെ അറിയാൻ കഴിയും?

**15. സഞ്ചിന്ത്യ ചൈവം മനസാ നൃപോ$f$സൗ**
**ന നിശ്ചയം പ്രാപ യദാ തതഃ സ്വയം**
**ഗംഗാം സ്മരൻ കാമവശം ഗതോ$f$ഥ**
**പപ്രച്ഛ കാന്താം തടസംസ്ഥിതാം ച**

രാജാവ് ഇങ്ങനെ മനസ്സിൽ പലതും ആലോചിച്ചെങ്കിലും ഒന്നും തീരുമാനിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ട് സ്വയം ഗംഗയെ സ്മരിച്ചു. കാമവശഗനായ അദ്ദേഹം തീരത്തുനില്ക്കുന്ന സുന്ദരിയോടു ചോദിച്ചു:

**16. കാ$f$സി പ്രിയേ കസ്യ സുതാ$f$സി കസ്മാ-**
**ദിഹ സ്ഥിതാ ത്വം വിജനേ വരോരു**
**ഏകാകിനീ കിം വദ ചാരുനേത്രേ**
**വിവാഹിതാ വാ ന വിവാഹിതാ$f$സി**

പ്രിയേ, നീ ആരാണ്? ആരുടെ പുത്രിയാണ്? സുന്ദരീ, നീ ആരുമില്ലാത്ത ഇവിടെ എന്തിനാണ് തനിച്ചു നിൽക്കുന്നതെന്നു പറയൂ, മയ്ക്കണ്ണാളേ, നീ വിവാഹിതയോ അതോ അവിവാഹിതയോ?

**17. സംജാതകാമോ$f$ഹമരാളനേത്രേ**
**ത്വാം വീക്ഷ്യ കാന്താം ച മനോഹരാം ച**
**ബ്രൂഹി പ്രിയേ യാ$f$സി ചികീർഷസി ത്വം**
**കിഞ്ചേതി സർവ്വം മമ വിസ്തരേണ**

കുടിലനേത്രേ, മനസ്സിനെ അപഹരിക്കുന്ന സുന്ദരിയായ നിന്നെ കണ്ടിട്ട് ഞാൻ കാമമോഹിതനായിരിക്കുന്നു. പ്രിയേ, പറയൂ നീ ആരാണ്? എന്തു ചെയ്യാനാണ് ആഗ്രഹിക്കുന്നത്? എന്നു മാത്രമല്ല, സകലതും എന്നോടു വിസ്തരിച്ചു പറയൂ.

**18. ഇത്യേവമുക്താ സുദതീ നൃപേണ**
**പ്രോവാച തം സസ്മിതമംബുജേക്ഷണാ**
**ദാശസ്യപുത്രീം ത്വമവേഹി രാജൻ**
**കന്യാം പിതുഃ ശാസനസംസ്ഥിതാം ച**

രാജാവ് ഇങ്ങനെ പറഞ്ഞതുകേട്ട് സുന്ദരിയായ ആ താമരക്കണ്ണാൾ പുഞ്ചിരിച്ചുകൊണ്ട് അദ്ദേഹത്തോട് പറഞ്ഞു. രാജാവേ, ഞാൻ ദാശപ്പെണ്ണാണ്; അച്ഛന്റെ ശാസനത്തിൽ കഴിയുന്നവളുമാണെന്ന് അറിഞ്ഞാലും.

**19. തരീമിമാം ധർമ്മനിമിത്തമേവ,**
**സംവാഹയാമീഹ ജലേ നൃപേന്ദ്ര**
**പിതാ ഗൃഹേ മേ/ദ്യ ഗതോ/സ്തി കാമം**
**സത്യം ബ്രവീമ്യർത്ഥപതേ തവാഗ്രേ**

രാജാവേ, കുലത്തൊഴിലനുസരിച്ച് ഈ നദിയിൽ തോണി തുഴഞ്ഞ് ആളുകളെ കടത്തിവിടുന്നവളാണു ഞാൻ. അച്ഛൻ ഇപ്പോൾ വീട്ടിലേയ്ക്കു പോയതേയുള്ളു, അർത്ഥപതേ, അങ്ങയുടെ മുമ്പിൽ ഞാൻ സത്യമാണ് പറയുന്നത്.

**20. ഇത്യേവമുക്ത്വാ വിരരാമ ബാലാ**
**കാമതുരസ്താം നൃപതിർ ബഭാഷേ**
**കുരുപ്രവീരം കുരു മാം പതിം ത്വം**
**വൃഥാ ന ഗച്ഛേന്നനു യൗവനം തേ**

പെൺകിടാവ് ഇത്രയും പറഞ്ഞുനിർത്തി. അപ്പോൾ, കാമാതുരനായ രാജാവ് അവളോടു പറഞ്ഞു. കുരുപ്രവരനായ എന്നെ നീ ഭർത്താവായി വരിക്കൂ. നിന്റെ യൗവനം വെറുതെ നഷ്ടമാകാതിരിക്കട്ടെ.

**21. ന ചാസ്തി പത്നീ മമ വൈ ദ്വിതീയാ**
**ത്വം ധർമ്മപത്നീ ഭവ മേ മൃഗാക്ഷി**
**ദാസോ/സ്മി തേ/ഹം വശഗഃ സദൈവ**
**മനോഭവസ്താപയതി പ്രിയേ മാം**

എനിക്കു വേറൊരു പത്നിയില്ല, മാൻകണ്ണാളേ, നീ എന്റെ ധർമ്മപത്നിയായിത്തീർന്നാലും. ഞാൻ നിന്റെ ദാസനാണ്. എപ്പോഴും നിനക്കു വശപ്പെട്ടവനുമാണ്. പ്രിയേ, കാമദേവൻ എന്നെ ദഹിപ്പിക്കുന്നു.

**22. ഗതാ പ്രിയാ മാം പരിഹൃത്യ കാന്താ**
**നാന്യാ വൃതാഹം വിധുരോ/സ്മി കാന്തേ**
**ത്വാം വീക്ഷ്യ സർവ്വാവയവാതിരമ്യാം**
**മനോഹി ജാതം വിവശം മദീയം**

എന്റെ പ്രിയപത്നി എന്നെ വെടിഞ്ഞിട്ടുപോയി. പിന്നെ ഞാൻ ആരെയും വേട്ടില്ല. സുന്ദരീ, ഞാനിപ്പോൾ വിഭാര്യനാണ്. സർവ്വാംഗസുന്ദരിയായ നിന്നെ കാൺകെ എന്റെ മനസ്സ് തളർന്നുപോയി.

**23. ശ്രുത്വാമൃതാസ്വാദരസം നൃപസ്യ**
**വചോ/തിരമ്യം ഖലു ദാശകന്യാ**
**ഉവാച തം സാത്വികഭാവയുക്താ**
**കൃത്വാ/തിധൈര്യം നൃപതിം സുഗന്ധാ**

അമൃതതുല്യം രസപ്രദവും അതിമനോഹരവുമായ രാജവാക്യം കേട്ടിട്ട് സുഗന്ധയായ ദാശപുത്രി സാത്വികഭാവത്തോടെ സധൈര്യം ആ രാജാവിനോടു പറഞ്ഞു:

**24. യദാത്ഥ രാജൻ മയി തത്തഥൈവ**
**മന്യേ/ഹ മേതത്തു യഥാ വചസ്തേ**
**നാസ്മി സ്വതന്ത്രാ ത്വമവേഹി കാമം**
**ദാതാ പിതാമേ/ർത്ഥയ തം ത്വമാശു**

രാജാവേ, അങ്ങു പറഞ്ഞല്ലോ അങ്ങയുടെ അവസ്ഥയെപ്പറ്റി. അതുതന്നെയാണ് എന്റെയും അവസ്ഥയെന്നു ഞാൻ വിചാരിക്കുന്നു.ഞാൻ സ്വതന്ത്രയല്ലെന്ന് അങ്ങേയ്ക്ക് അറിയാമല്ലോ. അച്ഛനാണ് എന്നെ ദാനം ചെയ്യേണ്ടത്. അങ്ങുവേഗം അദ്ദേഹത്തോടുപോയി ചോദിക്കുക.

**25. ന സ്വൈരിണീ ഹാസ്മ്യപി ദാശപുത്രീ**
**പിതുർവശേ/ഹം സതതം ചരാമി**
**സ ചേദ്ദദാതി പ്രഥിതഃ പിതാ മേ**
**ഗൃഹാണ പാണിം വശഗാസ്മി തേ/ഹം**

ദാശപുത്രിയാണെങ്കിലും ഞാൻ സ്വൈരിണിയല്ല. അച്ഛൻ പറയുന്നതുകേട്ട് നടക്കുന്നവളാണ്, എപ്പോഴും പ്രശസ്തനായ എന്റെ അച്ഛൻ നൽകുന്നപക്ഷം എന്നെ പാണിഗ്രഹണം ചെയ്യാം. ഞാൻ അങ്ങേയ്ക്കു വശഗയുമാണ്.

**26. മനോഭവസ്ത്വാം നൃപ കിം ദുനോതി**
**യഥാ പുനർമാം നവ യൗവനാം ച**
**ദുനോതി തത്രാപി ഹി രക്ഷണീയാ**
**ധൃതിഃ കുലാചാരപരമ്പരാസു**

രാജാവേ നവയൗവനം പൂണ്ട എന്നെ വേദനിപ്പിക്കുന്നതുപോലെ കാമദേവൻ അങ്ങയെ വേദനിപ്പിക്കുന്നുണ്ടോ? വേദനിപ്പിക്കുന്നെങ്കിൽ തന്നെയും കുലം, ആചാരം, പാരമ്പര്യം ഇവയ്ക്കു ചേരുംമട്ടിൽ ധൈര്യം കൈക്കൊള്ളേണ്ടതല്ലേ?

### സൂത ഉവാച

**27. ഇത്യാകർണ്യ വചസ്തസ്യാ നൃപതിഃ കാമമോഹിതഃ**
**ഗതോ ദാശപതേർഗേഹം തസ്യാ യാചനഹേതവേ.**

അവൾ പറഞ്ഞതുകേട്ട് കാമമോഹിതനായ രാജാവ് അവളെ യാചിക്കാനായി ദാശപതിയുടെ വീട്ടിലേക്കുപോയി.

**28. ദൃഷ്ട്വാ നൃപതിമായാന്തം ദാശോ/തി വിസ്മയം ഗതഃ,**
**പ്രണാമം നൃപതേഃ കൃത്വാ കൃതാഞ്ജലിരഭാഷത**

### ദാശ ഉവാച

**29. ദാസോ/സ്മി തവ ഭൂപാല കൃതാർത്ഥോ/ഹം തവാഗമേ**
**ആജ്ഞാം ദേഹി മഹാരാജ യദർത്ഥമിഹ ചാഗമഃ**

മഹാരാജാവേ, ഈയുള്ളവൻ അവിടുത്തെ ദാസനാണ്.അങ്ങയുടെ ആഗമനംകൊണ്ട് ഈയുള്ളവൻ കൃതാർത്ഥനായി. എന്തിനാണ് അവിടുന്ന് ഇങ്ങോട്ടു വന്നത്? കല്പിച്ചാലും.

### രാജാവോച

**30. ധർമ്മപത്നീം കരിഷ്യാമി സുതാമേതാം തവാനഘ**
**ത്വയാ ചേദ്ദീയതേ മഹ്യം സത്യമേതദ്ബ്രവീമി തേ**

അങ്ങയുടെ പുത്രിയെ, അങ്ങു നല്കുമെങ്കിൽ ഞാൻ ധർമ്മപത്നിയായി സ്വീകരിച്ചുകൊള്ളാം. ഇപ്പറയുന്നതു സത്യമാണ്.

### ദാശ ഉവാച

31. **കന്യാരത്നം മദീയം ചേദ്യത്ത്വം പ്രാർത്ഥയസേ നൃപ**
**ദാതവ്യം തു പ്രദാസ്യാമി ന ത്വദേയം കദാചന**

മഹാരാജാവേ, എന്റെ ഈ കന്യാരത്നത്തിനെ അവിടുന്ന് വന്ന് അർത്ഥിച്ചാൽ തരേണ്ടതായതുകൊണ്ട് തന്നേ മതിയാവു. ഒരിക്കലും തരാതിരിക്കില്ല.

32. **തസ്യാഃ പുത്രോ മഹാരാജ ത്വദന്തേ പൃഥിവീപതിഃ**
**സർവഥാ ചാഭിഷേക്തവ്യോ നാന്യഃ പുത്രസ്തവേതി വൈ**

മഹാരാജാവേ, അവളുടെ പുത്രൻ അങ്ങയുടെ കാലശേഷം രാജാവായി അഭിഷിക്തനാവണം. അവിടുത്തെ മറ്റൊരു പുത്രനും ആ അവകാശം നൽകാൻ പാടില്ല.

### സൂത ഉവാച

33. **ശ്രുത്വാ വാക്യം തു ദാശസ്യ രാജാ ചിന്താതുരോഽഭവത്**
**ഗാംഗേയം മനസാ കൃത്വാ നോവാച നൃപതിസ്തദാ**

ദാശന്റെ വാക്കു കേട്ടിട്ട് രാജാവ് ചിന്താകുലനായിത്തീർന്നു. ഗാംഗേയനെ മനസ്സിൽ ഓർമ്മിച്ചതുകൊണ്ട് രാജാവ് അപ്പോൾ ഒന്നും പറഞ്ഞില്ല.

34. **കാമാതുരോ ഗൃഹം പ്രാപ്തശ്ചിന്താവിഷ്ടോ മഹീപതിഃ**
**ന സസ്നൗ ബുഭുജേ നാഥ നസുഷ്വാപ ഗൃഹം ഗതഃ**

കാമാതുരനായി കൊട്ടാരത്തിലെത്തിയ രാജാവ് ചിന്താവിഷ്ടനായിത്തീർന്നു. കുളിച്ചില്ല; ഉണ്ടില്ല; ഉറങ്ങിയുമില്ല.

35. **ചിന്താതുരം തു തം ദൃഷ്ട്വാ പുത്രോ ദേവവ്രതസ്തദാ**
**ഗത്വാപൃച്ഛന്മഹീപാലം തദസംതോഷകാരണം**

പുത്രനായ ദേവവ്രതൻ, പിതാവു ചിന്താവിഷ്ടനായിരിക്കുന്നതുകണ്ടിട്ട് അദ്ദേഹത്തിന്റെ അടുത്തുചെന്ന് സന്താപത്തിനു കാരണമെന്താണെന്ന് അന്വേഷിച്ചു.

36. **ദുർജയഃ കോഽസ്തി ശത്രുസ്തേ കരോമി വശഗം തവ**
**കാ ചിന്താ നൃപശാർദ്ദൂല സത്യം വദ നൃപോത്തമ**

അങ്ങേയ്ക്ക് ജയിക്കാനാവാത്ത ശത്രു ആരുണ്ട്? അവനെ ഞാൻ അങ്ങേയ്ക്ക് കീഴ്പ്പെടുത്തിത്തരാം. നൃപോത്തമ, അങ്ങയുടെ ചിന്ത എന്തിനെക്കുറിച്ചാണ്, സത്യം പറഞ്ഞാലും

37. **കിം തേന ജാതേന സുതേന രാജൻ**
**ദുഃഖം ന ജാനാതി ന നാശയേദ്യഃ**
**ഋണം ഗൃഹീതും സമുപാഗതോഽസൗ**
**പ്രാഗ്ജന്മജം നാത്ര വിചാരണാഽസ്തി**

അച്ഛന്റെ ദുഃഖം എന്തെന്നറിഞ്ഞ് അതിനു പരിഹാരം കാണാത്ത പുത്രൻ ഉണ്ടായതുകൊണ്ട് എന്തു പ്രയോജനം? മുജ്ജന്മത്തിലെ കടം പിരിക്കാൻ വന്നവനാണു പുത്രനെന്ന കാര്യത്തിൽ തർക്കമില്ല.

38. **വിമുച്യ രാജ്യം രഘുനന്ദനോഽപി**
**താതാജ്ഞയാ ദാശരഥിസ്തു രാമഃ**
**വനം ഗതം ലക്ഷ്മണജാനകീഭ്യാം**
**സഹൈവ ശൈലം കില ചിത്രകൂടം**

ദശരഥപുത്രനായ രഘുനന്ദനൻപോലും അച്ഛന്റെ ആജ്ഞയെ കൈക്കൊണ്ട് രാജ്യം വെടിഞ്ഞ് ലക്ഷ്മണൻ, സീത എന്നിവരോടുകൂടി വനത്തിൽചെന്ന് ചിത്രകൂടപർവത്തിൽ വസിച്ചില്ലേ?

**39. സുതോ ഹരിശ്ചന്ദ്രനൃപസ്യ രാജൻ**
**യോ രോഹിതശ്ചേതി പ്രസിദ്ധനാമാ**
**ക്രീതോഽഥ പിത്രാ വിപണോദ്യതശ്ച**
**ദാസാർപ്പിതോ വിപ്രഗൃഹേ തു നൂനം**

മഹാരാജാവേ, ഹരിശ്ചന്ദ്രമഹാരാജാവിന്റെ, രോഹിതനെന്നുപേരുള്ള പ്രസിദ്ധനായ പുത്രൻ, പിതാവിനാൽ വിൽക്കപ്പെട്ട് ബ്രാഹ്മണഗൃഹത്തിൽ ദാസനെപ്പോലെ കഴിഞ്ഞുകൂടിയില്ലേ?

**40. തഥാഽജിഗർത്തസ്യ സുതോ വരിഷ്ഠോ**
**നാമ്നാശുനഃശേഫ ഇതിപ്രസിദ്ധഃ**
**ക്രീതസ്തു പിത്രാപ്യഥ യൂപബദ്ധഃ**
**സമ്മോചിതോ ഗാധിസുതേന പശ്ചാത്**

അതുപോലെ അജീഗർത്തൻ ശുനശ്ശേഫനെന്നുപേരുള്ള തന്റെ ഉത്തമനായ പുത്രനെ വിറ്റതുമൂലം അവൻ യാഗപശുവായി യൂപത്തിൽ ബന്ധിക്കപ്പെട്ടു. പിന്നീട് വിശ്വാമിത്രൻ അവനെ അവിടെനിന്നു രക്ഷപ്പെടുത്തുകയായിരുന്നല്ലോ.

**41. പിത്രാജ്ഞയാ ജാമദഗ്ന്യേന പൂർവ്വം**
**ഛിന്നംശിരോ മാതുരിതി പ്രസിദ്ധം**
**അകാര്യമപ്യാചരിതം ച തേന**
**ഗുരോരനുജ്ഞാ ച ഗരീയസീ കൃതാ**

ജമദഗ്നിയുടെ പുത്രനായ ഭാർഗവരാമൻ അച്ഛന്റെ ആജ്ഞയനുസരിച്ച് അമ്മയുടെ തലവെട്ടിയ കാര്യം പ്രസിദ്ധമാണ്. ചെയ്യരുതാത്തതാണ് അദ്ദേഹം ചെയ്തതെങ്കിലും ഗുരുകല്പന മറ്റെന്തിനെക്കാളും ശ്രേഷ്ഠമാണെന്ന് അദ്ദേഹം അതിലൂടെ വ്യക്തമാക്കി.

**42. ഇദം ശരീരം തവ ഭൂപതേ ന**
**ക്ഷമോഽസ്മി നൂനം വദ കിം കരോമ്യഹം**
**ന ശോചനീയം മയി വർത്തമാനേ-**
**പ്യസാദ്ധ്യമർത്ഥം പ്രതിപാദയാമ്യദഃ**

മഹാരാജാവേ, ഈ ശരീരം അങ്ങയുടേതാണ്. ഞാൻ ശക്തനുമല്ലേ? പറയൂ, ഞാൻ എന്തു ചെയ്യണം. ഞാൻ ജീവനോടിരിക്കെ അങ്ങു ദുഃഖിക്കരുത്. ഏതു പ്രയാസമുള്ള കാര്യവും ഞാൻ സാധിക്കുന്നുണ്ട്.

**43. പ്രബ്രൂഹി രാജംസ്തവ കാസ്തി ചിന്താ**
**നിവാരയാമ്യദ്യ ധനുർഗൃഹീത്വാ**
**ദേഹേന മേ ചേച്ചരിതാർത്ഥതാ വാ**
**ഭവത്വമോഘാ ഭവതശ്ചികീർഷാ**

രാജാവേ, പറയൂ എന്താണ് അങ്ങയുടെ ചിന്ത? അമ്പേന്തിക്കൊണ്ട് അതിനിപ്പോൾ ഞാൻ പരിഹാരമുണ്ടാക്കാം. എന്റെ ഈ ശരീരം ചരിതാർത്ഥമാകണമെങ്കിൽ അങ്ങയുടെ ആഗ്രഹം സഫലമാകണം.

**44. ധിക്തം സുതം യഃ പിതുരീപ്സിതാർത്ഥം**
**ക്ഷമോഽപി സന്ന പ്രതിപാദയേത് യഃ**
**ജാതേന കിം തേന സുതേന കാമം**
**പിതുർന്ന ചിന്താം ഹി സമുദ്ധരേദ്യഃ**

കഴിവുണ്ടെങ്കിലും പിതാവിന്റെ ആഗ്രഹം നിറവേറ്റാത്ത പുത്രനെപ്പറ്റി 'കഷ്ട'മെന്നല്ലാതെ എന്തു പറയേണ്ടു. പിതാവിന്റെ ദുഃഖനിവൃത്തി വരുത്താത്ത പുത്രൻ ജനിച്ചതുകൊണ്ട് എന്തു പ്രയോജനം?

**സൂത ഉവാച**

**45. നിശമ്യേതിവചസ്തസ്യ പുത്രസ്യ ശന്തനുർ നൃപഃ**
**ലജ്ജമാനസ്തു മനസാ തമാഹ ത്വരിതം സുതം**

പുത്രന്റെ വാക്കുകേട്ട ശന്തനു മഹാരാജാവ് മനസ്സാ ലജ്ജിച്ച് തിടുക്കംകൊണ്ട്, മകനോട് ഇങ്ങനെ പറഞ്ഞു:

**രാജോവാച**

**46. ചിന്താ മേ മഹതീ പുത്ര യസ്ത്വമേകോƒസി മേ സുതഃ**
**ശൂരോƒതി ബലവാൻ മാനീ സംഗ്രാമേഷ്വപരാങ്മുഖഃ**

എന്റെ ഏറ്റവും വലിയ ചിന്ത ഇതാണു മകനേ. എനിക്കു മകനായി നീ ഒരാളേ ഉള്ളൂ. നീ ശൂരനും അതിബലവാനും അഭിമാനിയും യുദ്ധത്തിൽ പിന്തിരിയാത്തവനുമാണ്.

**47. ഏകാപത്യസ്യ മേ താത വൃഥേദം ജീവിതം കില**
**മൃതേ ത്വയി മൃധേ ക്വാപി കിം കരോമി നിരാശ്രയഃ**

മകനേ, ഏകപുത്രനായ എന്റെ ഈ ജീവിതം വ്യർത്ഥമല്ലേ? യുദ്ധത്തിൽ എവിടെവച്ചെങ്കിലും നീ മരിച്ചാൽ നിരാശ്രയനായ ഞാനെന്തു ചെയ്യും?

**48. ഏഷാമേ മഹതീ ചിന്താ തേനാദ്യ ദുഃഖിതോƒസ്മ്യഹം**
**നാന്യാ ചിന്താസ്തിമേ പുത്ര യാം തവാഗ്രേ വദാമ്യഹം**

ഇതാണ് എന്റെ വലിയ ചിന്ത. അതുകൊണ്ട് ഞാനിപ്പോൾ ദുഃഖിക്കുന്നു. മകനേ, എനിക്കു മറ്റൊരു ചിന്തയുമില്ല. ഞാനത് നിന്നോടു പറഞ്ഞുകഴിഞ്ഞു.

**സൂത ഉവാച**

**49. തദാകർണ്യ ഗാംഗേയോ മന്ത്രിവൃദ്ധാനപൃച്ഛത**
**ന മാം വദതി ഭൂപാലോ ലജ്ജയാദ്യ പരിപ്ലുതഃ**

അതുകേട്ടിട്ട് ഗാംഗേയൻ മന്ത്രിവൃദ്ധന്മാരെ വിളിച്ചു ചോദിച്ചു.ലജ്ജാവിവശനായ രാജാവ് കാരണമെന്താണെന്ന് എന്നോടു പറയുന്നില്ല.

**50. വിത്ത വാർത്താം നൃപസ്യാദ്യ പൃഷ്ട്വാ യൂയം വിനിശ്ചയാത്**
**സത്യം ബ്രുവന്തു മാം സർവ്വം തത്കരോമി നിരാകുലഃ**

നിങ്ങൾ രാജാവിന്റെ വൃത്താന്തം നന്നായി ചോദിച്ചറിഞ്ഞ് സത്യമെല്ലാം എന്നോടു പറയണം. വിഷമമില്ലാതെ ഞാനത് ചെയ്തുകൊള്ളാം.

**51. തച്ഛ്രുത്വാ തേ നൃപം ഗത്വാ സംവിജ്ഞായ ച കാരണം**
**ശശംസുർവിദിതാർത്ഥസ്തു ഗാംഗേയസ്തദചിന്തയത്**

അതുകേട്ട മന്ത്രിമാർ പോയി രാജാവിനോട് അന്വേഷിച്ച് കാരണം മനസ്സിലാക്കി ഗാംഗേയനെ അറിയിച്ചു. കാര്യം ഗ്രഹിച്ച ഗാംഗേയൻ അതിനെക്കുറിച്ച് ആലോചിച്ചു.

**52. സഹിതസ്തൈർജഗാമാശു ദാശസ്യ സദനം തദാ**
**പ്രേമപൂർവ്വമുവാചേദം വിനമ്രോ ജാഹ്നവീസുതഃ**

ഗാംഗേയൻ ഉടൻ മന്ത്രിമാരോടുകൂടി ദാശഭവനത്തിലേക്കുപോയി. പ്രേമപൂർവം വിനയത്തോടെ ഗാംഗേയൻ ഇങ്ങനെ പറഞ്ഞു.

### ഗാംഗേയ ഉവാച

**53. പിത്രേ ദേഹി സുതാം തേഽദ്യ പ്രാർത്ഥയാമി സുമദ്ധ്യമാം**
**മാതാ മേഽസ്തു സുതേയം തേ ദാസോഽസ്മ്യസ്യാഃ പരന്തപ**

ഞാൻ യാചിക്കുകയാണ്. അങ്ങ് സുഭഗയായ മകളെ എന്റെ അച്ഛനു നല്കിയാലും. അങ്ങയുടെ ഈ പുത്രി എന്റെ മാതാവാകട്ടെ. ഞാൻ അവരുടെ ദാസനാകാം.

### ദാശ ഉവാച

**54. ത്വം ഗൃഹാണ മഹാഭാഗ പത്നീം കുരു നൃപാത്മജ**
**പുത്രോഽസ്യ ന ഭവേദ്രാജാ വർത്തമാനേ ത്വയീതി വൈ**

മഹാഭാഗനായ രാജകുമാരാ, അങ്ങ് ഇവളെ കൈക്കൊള്ളുക. എന്നിട്ട് ധർമ്മപത്നിയാക്കുക. അങ്ങുള്ളപ്പോൾ ഇവളുടെ മകൻ രാജാവാകില്ല.

### ഗാംഗേയ ഉവാച

**55. മാതേയം മമ ദാശേയീ രാജ്യം നൈവ കരോമ്യഹം**
**പുത്രോഽസ്യാഃ സർവ്വഥാ രാജ്യം കരിഷ്യതി ന സംശയഃ**

ഈ ദാശപുത്രി എന്റെ മാതാവാണ്. ഞാൻ രാജ്യം വാഴുകയുമില്ല, ഇവളുടെ പുത്രൻ എങ്ങനെയായാലും രാജ്യം വാഴുകയും ചെയ്യും; സംശയമില്ല.

### ദാശ ഉവാച–

**56. സത്യം വാക്യം മയാ ജ്ഞാതം പുത്രസ്തേ ബലവാൻ ഭവേത്**
**സോഽപി രാജ്യം ബലാന്നൂനം ഗൃഹ്ണീയാദിതി നിശ്ചയഃ**

അങ്ങു പറഞ്ഞത് സത്യമായി ഞാൻ കരുതുന്നു. എന്നാൽ അങ്ങയുടെ മകൻ ബലവാനായിത്തീരും. അവൻ രാജ്യം ബലമായി കൈയടക്കുമെന്നതു തീർച്ചയാണ്.

### ഗാംഗേയ ഉവാച

**57. ന ദാരസംഗ്രഹം നൂനം കരിഷ്യാമി ഹി സർവ്വഥാ**
**സത്യം മേ വചനം താത മയാ ഭീഷ്മം വ്രതം കൃതം**

ഇല്ല; ഒരിക്കലും ഞാൻ വിവാഹം കഴിക്കുകയില്ല. ഇതു സത്യമാണ്. ഈ ഭീഷ്മമായ വ്രതം ഞാൻ എടുത്തുകഴിഞ്ഞു.

### സൂത ഉവാച

**58. ഏവം കൃതാം പ്രതിജ്ഞാം തു നിശമ്യ ഝഷജീവകഃ**
**ദദൗ സത്യവതീം തസ്മൈ രാജ്ഞേ സർവ്വാംഗശോഭനാം**

ഇങ്ങനെ ഗാംഗേയൻ പ്രതിജ്ഞ ചെയ്തതുകേട്ടപ്പോൾ സർവ്വാംഗസുന്ദരിയായ സത്യവതിയെ ദാശൻ ആ രാജാവിനു നല്കി.

**59. അനേന വിധിനാ തേന വൃതാ സത്യവതീ പ്രിയാ**
**ന ജാനാതി പരം ജന്മ വ്യാസസ്യ നൃപസത്തമഃ**

ഇങ്ങനെ ശന്തനുമഹാരാജാവ് പ്രിയയായ സത്യവതിയെ വേട്ടു. വ്യാസന്റെ ശ്രേഷ്ഠമായ ജന്മത്തെക്കുറിച്ച് അദ്ദേഹം അറിഞ്ഞില്ല.

ഇതി ശ്രീദേവിഭാഗവതേ ദ്വിതീയസ്കന്ധേ
പഞ്ചമോഽദ്ധ്യായഃ

## അഥ ഷഷ്ഠോഽദ്ധ്യായഃ

### സൂത ഉവാച

1. **ഏവം സത്യവതീ തേന വൃതാ ശന്തനുനാ കില**
**ദ്വൗ പുത്രൗ ച തയാ ജാതൗ മൃതൗ കാലവശാദപി.**

ഇങ്ങനെ സത്യവതിയെ ശന്തനുമഹാരാജാവ് വിവാഹം കഴിച്ചു. അവൾക്ക് രണ്ടു പുത്രന്മാർ ഉണ്ടായി. കാലക്കേടാൽ രണ്ടുപേരും മരണമടഞ്ഞു.

2. **വ്യാസവീര്യാത്തു സംജാതോ ധൃതരാഷ്ട്രോഽന്ധ ഏവ ച**
**മുനിം ദൃഷ്ട്വാഥ കാമിന്യാ നേത്രസമ്മീലനേ കൃതേ**

വ്യാസമുനിയെ കണ്ട് കാമിനി കണ്ണുചിമ്മിയതിനാൽ ആ വ്യാസമുനിയിൽ നിന്നു ജനിച്ച ധൃതരാഷ്ട്രർ അന്ധനായിത്തീർന്നു.

3. **ശ്വേതരൂപാ യതോ ജാതാ ദൃഷ്ട്വാ വ്യാസം നൃപാത്മജാ**
**വ്യാസകോപാത് സമുത്പന്നഃ പാണ്ഡുസ്തേന ന സംശയഃ**

വ്യാസനെക്കണ്ടു വിളറിയതു കൊണ്ട് മറ്റേ രാജകുമാരിയിൽ ജനിച്ചവൻ വ്യാസകോപത്താൽ പാണ്ഡു നിറമുള്ളവനായിത്തീർന്നു.

4. **സന്തോഷിതസ്തയാ വ്യാസോ ദാസ്യാ കാമകലാവിദാ**
**വിദുരസ്തു സമുത്പന്നോ ധർമ്മാംശഃ സത്യവാക് ശുചിഃ**

കാമകലാനിപുണയായ ദാസി വ്യാസനെ സന്തോഷിപ്പിച്ചു. അവളിൽ സത്യവാക്കും ശുചിയും യമധർമ്മന്റെ അംശവുമായി വിദുരരും ജനിച്ചു.

5. **രാജ്യേ സംസ്ഥാപിതഃ പാണ്ഡുഃ കനീയാനപി മന്ത്രിഭിഃ**
**അന്ധത്വാത് ധൃതരാഷ്ട്രോഽസൗ നാധികാരേ നിയോജിതഃ**

ഇളയവനാണെങ്കിലും മന്ത്രിമാർ പാണ്ഡുവിനെ രാജാവാക്കി വാഴിച്ചു. അന്ധനായിരുന്നതുകൊണ്ട് ധൃതരാഷ്ട്രർക്ക് അധികാരം നൽകിയില്ല.

6. **ഭീഷ്മസ്യാനുമതേ രാജ്യം പ്രാപ്തഃ പാണ്ഡുർമഹാബലഃ**
**വിദുരോഽപ്യഥ മേധാവീ മന്ത്രകാര്യേ നിയോജിതഃ**

മഹാബലവാനായിരുന്ന പാണ്ഡു ഭീഷ്മരുടെ അനുമതിയോടെ രാജ്യം ഭരിച്ചു. ബുദ്ധിമാനായ വിദുരരെ മന്ത്രിസ്ഥാനത്തും നിയോഗിച്ചു.

7. **ധൃതരാഷ്ട്രസ്യ ദ്വേ ഭാര്യേ ഗാന്ധാരീ സൗബലീ സ്മൃതാ**
**ദ്വിതീയാ ച തഥാ വൈശ്യാ ഗാർഹസ്ഥ്യേഷു പ്രതിഷ്ഠിതാ**

ധൃതരാഷ്ട്രർക്ക് രണ്ടു പത്നിമാരുണ്ടായിരുന്നു: ഒന്ന് സുബല പുത്രിയായ ഗാന്ധാരി; ഗൃഹസ്ഥയായിത്തീർന്ന രണ്ടാമത്തേവൾ വൈശ്യസ്ത്രീയായിരുന്നു.

8. **പാണ്ഡോരപി തഥാ പത്ന്യൗ ദ്വേ പ്രോക്തേ വേദവാദിഭിഃ**
**ശൗരസേനീ തഥാ കുന്തീ മാദ്രീ ച മദ്രദേശജാ**

അതുപോലെ പാണ്ഡുവിനുമുണ്ടായിരുന്നു, രണ്ടു പത്നിമാരെന്ന് വേദജ്ഞന്മാർ പറയുന്നു. ശൂരസേന പുത്രിയായ കുന്തിയും മദ്രദേശജയായ മാദ്രിയും.

9. **ഗാന്ധാരീ സുഷുവേ പുത്രശതം പരമശോഭനം**
**വൈശ്യാപ്യേകം സുതം കാന്തം യുയുത്സും സുഷുവേ പ്രിയം.**

അത്യന്തം ശോഭയുള്ള നൂറു പുത്രന്മാരെ ഗാന്ധാരി പ്രസവിച്ചു. വൈശ്യസ്ത്രീ ഒരു പുത്രനേയും പ്രസവിച്ചു; അഴകും പ്രിയവുമുള്ള യുയുത്സുവിനെ.

**10. കുന്തീ തു പ്രഥമം കന്യാ സൂര്യാത്കർണ്ണം മനോഹരം**
**സുഷുവേ പിതൃഗേഹസ്ഥാ പശ്ചാത് പാണ്ഡുപരിഗ്രഹഃ**

കുന്തിയാകട്ടെ കന്യകയായി പിതൃഗേഹത്തിൽ വസിക്കെ സൂര്യനിൽ നിന്ന് ഒന്നാമതായി മനോഹരനായ കർണ്ണനെ പ്രസവിച്ചു. പിന്നെയാണ് പാണ്ഡു പരിഗ്രഹിച്ചത്.

**ഋഷയ ഊചു**

**11. കിമേതത് സൂത, ചിത്രം ത്വം ഭാഷസേ മുനിസത്തമ**
**ജനിതശ്ച സുതഃപൂർവ്വം പാണ്ഡുനാ സാ വിവാഹിതാ**

ഹേ, സൂത അങ്ങുപറയുന്നത് വിചിത്രമായിരിക്കുന്നല്ലോ. ആദ്യം പുത്രനുണ്ടായി. പിന്നെ അവളെ പാണ്ഡു വിവാഹം കഴിച്ചു!

**12. സൂര്യാത് കർണ്ണഃ കഥംജാതഃ കന്യായാം വദ വിസ്തരാത്**
**കന്യാ കഥം പുനർജാതാ പാണ്ഡുനാ സാ വിവാഹിതാ**

സൂര്യനിൽ നിന്ന് കന്യകയിൽ കർണ്ണൻ ജനിച്ചതെങ്ങനെയെന്ന് വിസ്തരിച്ചു പറയണം. അവൾ വീണ്ടും കന്യകയായതെങ്ങനെ? പാണ്ഡു വിവാഹം കഴിച്ചതെങ്ങനെ?

**സൂത ഉവാച**

**13. ശൂരസേനസുതാ കുന്തീ ബാലഭാവേ യദാ ദ്വിജാഃ**
**കുന്തിഭോജേന രാജ്ഞാ തു പ്രാർത്ഥിതാ കന്യകാ ശുഭാ**

ബ്രാഹ്മണരേ, ശൂരസേനരാജാവിന്റെ മകളും കന്യകയുമായ കുന്തിയെ ബാല്യത്തിൽ രാജാവായ കുന്തീഭോജൻ യാചിച്ചു വാങ്ങി കൂട്ടിക്കൊണ്ടു പോയി.

**14. കുന്തിഭോജേന സാ ബാലാ പുത്രീ തു പരികല്പിതാ**
**സേവനാർത്ഥം തു ദീപ്തസ്യ വിഹിതാ ചാരുഹാസിനീ.**

കുന്തിഭോജൻ ആ ബാലികയെ സ്വന്തം പുത്രിയായി കരുതി. അഗ്നിഹോത്രാഗ്നിയെ സേവിക്കാൻ ആ ചാരുഹാസിനിയെ അദ്ദേഹം നിയോഗിച്ചു.

**15. ദുർവാസാസ്തു മുനിഃ പ്രാപ്തശ്ചാതുർമാസ്യേ സ്ഥിതോ ദ്വിജഃ**
**പരിചര്യാ കൃതാ കുന്ത്യാ മുനിസ്തോഷം ജഗാമ ഹ**

അങ്ങനെയിരിക്കെ ദുർവാസാവ് അവിടെ വന്നു. ആ ബ്രാഹ്മണൻ ചാതുർമാസ്യം അനുഷ്ഠിക്കുകയായിരുന്നു. കുന്തിയാണ് അദ്ദേഹത്തെ പരിചരിച്ചത്. മുനിക്കു വളരെ സന്തോഷമായി.

**16. ദദൗ മന്ത്രം ശുഭം തസ്യൈ യേനാഹൂതഃ സുരഃ സ്വയം**
**സമായാതി തഥാ കാമം പൂരയിഷ്യതി വാഞ്ഛിതം**

അദ്ദേഹം അവൾക്ക് ഒരു ശുഭമന്ത്രം നൽകി. അതു ജപിച്ചുകൊണ്ടു വിളിച്ചാൽ ഉദ്ദിഷ്ടദേവൻ പ്രത്യക്ഷനാകും. ആഗ്രഹം നിറവേറ്റിക്കൊടുക്കും.

**17. ഗതേ മുനൗ തതഃ കുന്തീ നിശ്ചയാർത്ഥം ഗൃഹേ സ്ഥിതാ**
**ചിന്തയാമാസ മനസാ കം സുരം സമചിന്തയേ**

മുനിപോയിക്കഴിഞ്ഞപ്പോൾ മന്ത്രശക്തി പരീക്ഷിച്ചറിയാൻ അന്തഃപുരത്തിൽ നിന്നുകൊണ്ട് മനസാ ആലോചിച്ചു, ''ഞാൻ ഏതു ദേവനെയാണ് സ്മരിക്കേണ്ടത്?''

**18. ഉദിതശ്ച തഥാ ഭാനുസ്തഥാ ദൃഷ്ടോ ദിവാകരഃ**
**മന്ത്രോച്ചാരം തഥാ കൃത്വാ ചാഹൂതസ്തിഗ്മഗുസ്തദാ**

സൂര്യൻ ഉദിച്ചിരുന്നു. ആ സൂര്യദേവനെ കുന്തിയും കണ്ടു. മന്ത്രം ഉച്ചരിച്ചു കൊണ്ട് ആ ആദിത്യനെ അവൾ ആഹ്വാനം ചെയ്തു.

**19. മണ്ഡലാന്മാനുഷം രൂപം കൃത്വാ സർവ്വാതിപേശലം**
**അവാതരത്തദാകാശാത് സമീപേ തത്ര മന്ദിരേ**

അതിസുന്ദരമായ മനുഷ്യരൂപം കൈക്കൊണ്ട്, ആദിത്യൻ ആകാശത്തു നിന്നിറങ്ങി കൊട്ടാരത്തിൽ അവളുടെ സമീപം വന്നു നിന്നു.

**20. ദൃഷ്ട്വാ ദേവം സമായാന്തം കുന്തീ ഭാനും സുവിസ്മിതാ**
**വേപമാനാ രജോദോഷം പ്രാപ്താ സദ്യസ്തു ഭാമിനീ**

തന്റെ അടുത്തേക്കുവന്ന ആദിത്യനെ കണ്ട് കുന്തി അദ്ഭുതപ്പെട്ടു. ഭയപ്പെട്ട ആ സുന്ദരി ഉടൻ തന്നെ രജസ്വലയായിത്തീരന്നു.

**21. കൃതാഞ്ജലിഃ സ്ഥിതാ സൂര്യം ബഭാഷേ ചാരുലോചനാ**
**സുപ്രീതാ ദർശനേനാദ്യ ഗച്ഛ ത്വം നിജമണ്ഡലം**

കൈകൂപ്പി നിന്നു കൊണ്ട് സുന്ദരിയായ കുന്തി സൂര്യനോടു പറഞ്ഞു:"കണ്ടത് സന്തോഷമായി ഇപ്പോൾ. സ്വന്തം സ്ഥാനത്തേക്കു പോയാലും".

## സൂര്യ ഉവാച

**22. ആഹൂതോƒസ്മി കഥം കുന്തി ത്വയാ മന്ത്രബലേന വൈ**
**ന മാം ഭജസി കസ്മാത്ത്വം സമാഹൂയ പുരോഗതം**

കുന്തീ, നീ എന്നെ മന്ത്രബലം കൊണ്ടു വിളിച്ചു വരിത്തിയതെന്തിന്? വിളിച്ചു വരുത്തിയിട്ട് എന്നെ സ്വീകരിക്കാത്തത് എന്തുകൊണ്ട്?

**23. കാമാർത്തോƒ സ്മ്യസിതാപാംഗി ഭജ മാം ഭാവസംയുതം**
**മന്ത്രേണാധീനതാം പ്രാപ്താം ക്രീഡിതും നയ മാമിതി**

നീലക്കണ്ണാളേ, ഞാൻ കാമാർത്തനാണ്. വികാരാധീനനായ എന്നെ നീ സ്വികരിക്കൂ. മന്ത്രാധീനനായിത്തീർന്ന എന്നെ രമിപ്പിക്കൂ.

## കുന്ത്യുവാച

**24. കന്യാƒസ്മൃഹം തു ധർമ്മജ്ഞ സർവ്വസാക്ഷിന്നമാമ്യഹം**
**തവാപ്യഹം ന ദുർവാച്യാ കുലകന്യാസ്മി സുവ്രത**

ധർമ്മജ്ഞ, ഞാൻ കന്യകയാണ്. ഹേ സർവ്വസാക്ഷിൻ, ഞാൻ അങ്ങയെ കുമ്പിടുന്നു. അങ്ങ് എന്നോടു ദുർവചനം പറയരുതേ. ഞാൻ കുലകന്യകയാണ്.

## സൂര്യ ഉവാച

**25. ലജ്ജാമേ മഹതീ ചാദ്യ യദി ഗച്ഛാമ്യഹം വൃഥാ**
**വാച്യതാം സർവ്വദേവാനാം യാസ്യാമ്യത്ര ന സംശയഃ**

എനിക്ക് വലിയ ലജ്ജയുണ്ട്, വന്നിട്ടു വെറുതേ പോകുന്നതിൽ. സകല ദേവന്മാർക്കും ഇത് പറച്ചിലിന് കാരണമാകുമെന്നതിലും സംശയമില്ല.

**26. ശപ്സ്യാമി തം ദ്വിജം ചാദ്യ യേന മന്ത്രഃ സമർപ്പിതഃ**
**ത്വാം ചാപി സുഭൃശം കുന്തി നോചേന്മാം ത്വം ഭജിഷ്യസി**

ആരാണോ മന്ത്രം നിനക്ക് ഉപദേശിച്ചുതന്നത് ആ ബ്രാഹ്മണനെ ഞാൻ ഇപ്പോൾ ശപിക്കും. എന്നെ സ്വീകരിക്കുന്നില്ലെങ്കിൽ തീർച്ചയാണ്, നിന്നെയും.

**27. കന്യാധർമ്മഃ സ്ഥിരസ്തേ സ്യാന്ന ജ്ഞാസ്യന്തി ജനാഃകില**
**മത്സമസ്തു തഥാ പുത്രോ ഭവിതാ തേ വരാനനേ**

നിന്റെ കന്യകാത്വം സ്ഥിരമായിരിക്കും. മനുഷ്യരാരും അറിയുകയുമില്ല. സുമുഖി, എനിക്കു തുല്യനായ ഒരു പുത്രൻ നിനക്കുണ്ടാവും.

**28. ഇത്യുക്ത്വാ തരണിഃ കുന്തീം തന്മനസ്കാം സുലജ്ജിതാം**
**ഭുക്ത്വാ ജഗാമ ദേവേശോ വരം ദത്വാ്തിവാഞ്ഛിതം**

എന്നു പറഞ്ഞിട്ട് ദേവേശനായ സൂര്യൻ, തന്നിൽ മനസ്സൂന്നി ലജ്ജാവിവശയായ കുന്തിയെ അനുഭവിച്ചശേഷം ഇഷ്ടവരവും നൽകി യാത്രയായി.

**29. ഗർഭം ദധാര സുശ്രോണി സുഗുപ്തേ മന്ദിരേ സ്ഥിതാ**
**ധാത്രീ വേദ പ്രിയാ ചൈകാ ന മാതാ ന ജനസ്തഥാ**

കുന്തി ഗർഭിണിയായി. ആരും അറിയാത്തവണ്ണം അന്തപുഃരത്തിൽ കഴിഞ്ഞു. എന്നാൽ ഇഷ്ടപ്പെട്ട ഒരു പരിചാരിക മാത്രം അറിഞ്ഞു. അമ്മയറിഞ്ഞില്ല; മറ്റാരും അറിഞ്ഞില്ല.

**30. ഗുപ്തഃ സദ്മനി പുത്രസ്തു ജാതശ്ചാതിമനോഹരഃ**
**കവചേനാതിരമ്യേണ കുണ്ഡലാഭ്യാം സമന്വിതഃ**

രമ്യമായ കവചവും രണ്ടു കുണ്ഡലങ്ങളും ഉള്ള കോമളാകാരനായ ഒരു പുത്രൻ ജനിച്ചത് ആരും അറിഞ്ഞില്ല.

**31. ദ്വിതീയ ഇവ സൂര്യസ്തു കുമാര ഇവ ചാപരഃ**
**കരേ കൃത്വാഥ ധാത്രേയീ താമുവാച സുലജ്ജിതാം**

രണ്ടാമതൊരു സൂര്യനെപ്പോലെ, മറ്റൊരുസ്കന്ദനെപ്പൊലെ, അഴകുള്ള ശിശുവിനെ കൈയിലെടുത്തുകൊണ്ട് ലജ്ജിച്ചു നില്ക്കുന്ന കുന്തിയോട് ധാത്രി പറഞ്ഞു:

**32. കാം ചിന്താം കരഭോരു ത്വാമാധത്സേ്ദ്യസ്ഥിതാസ്മ്യഹം**
**മഞ്ജുഷായാം സുതം കുന്തീ മുഞ്ചന്തീ വാക്യമബ്രവീത്**

''സുന്ദരീ, നീ എന്തിനാണ് ഇത്രയേറെ ചിന്തിക്കുന്നത്? ഞാൻ ഇവിടെയുണ്ടല്ലോ.'' കൈയിലിരുന്ന കുഞ്ഞിനെ ഒരു പെട്ടിയിൽ കിടത്തിക്കൊണ്ട് കുന്തി പറഞ്ഞു:

**33. കിം കരോമി സുതാർത്താഹം ത്യജേ ത്വാം പ്രാണവല്ലഭം**
**മന്ദഭാഗ്യാ ത്യജാമി ത്വാം സർവ്വലക്ഷണ സംയുതം**

കുഞ്ഞേ, ദു:ഖിതയായ ഞാൻ എന്തു ചെയ്യട്ടെ! എന്റെ പ്രാണപ്രിയനായ നിന്നെ ഞാൻ കൈവെടിയുന്നു! മന്ദഭാഗ്യയായ ഇവൾ സർവ്വലക്ഷണങ്ങളും തികഞ്ഞ നിന്നെ ഉപേക്ഷിക്കുന്നു!

**34. പാതു ത്വാം സഗുണാ്ഗുണാ ഭഗവതീ സർവ്വേശ്വരീ ചാംബികാ**
**സ്തന്യം സൈവ ദദാതു വിശ്വജനനീ കാത്യായനീ കാമദാ**
**ദ്രക്ഷ്യേ്ഹം മുഖപങ്കജം സുലളിതം പ്രാണപ്രിയാർഹം കദാ**
**ത്യക്ത്വാ ത്വാം വിജനേ വനേ രവിസുതം ദുഷ്ടാ യഥാ സ്വൈരിണീ.**

സഗുണയും നിർഗുണയും സർവ്വേശ്വരിയുമായ അംബികാഭഗവതി നിന്നെ രക്ഷിക്കട്ടെ! വിശ്വജനനിയും കാമദയുമായ ആ കാത്യായനിതന്നെ നിനക്കു സ്തന്യം നൽകട്ടെ. ദുഷ്ടയായ സ്വൈരിണിയെപ്പോലെ സൂര്യപുത്രനായ നിന്നെ വിജനമായ വനത്തിൽ ഉപേക്ഷിച്ചിട്ട് ഇനി ഞാൻ എന്നാണ് നിന്റെ അതിമനോഹരവും പ്രാണനെക്കാൾ പ്രിയങ്കരവുമായ മുഖകമലം ഒന്നു കാണുക?

35. **പൂർവ്വസ്മിന്നപി ജന്മനി ത്രിജഗതാം മാതാ ന ചാരാധിതാ**
**ന ധ്യാതം പദപങ്കജം സുഖകരം ദേവ്യാഃ ശിവായാശ്ചിരം**
**തേനാഹം സുത ദുർഭഗാസ്മി സതതം ത്യക്ത്വാ പുനസ്ത്വാം വനേ**
**തപ്സ്യാമി പ്രിയ പാതകം സ്മൃതവതീ ബുദ്ധ്യാ കൃതം യത്സ്വയം**

കഴിഞ്ഞ ജന്മത്തിൽ പോലും മൂവുലകിന്റേയും മാതാവിനെ ഞാൻ ആരാധിച്ചില്ല. പരമേശ്വരിയായ ആ ദേവിയുടെ സുഖപ്രദമായ പാദകമലം ഏറെ ധ്യാനിച്ചില്ല. കുഞ്ഞേ, അതുകൊണ്ടു മാത്രമാണ് ഞാൻ ഭാഗ്യം കെട്ടവളായിരിക്കുന്നത്; നിന്നെ വനത്തിൽ ഉപേക്ഷിച്ചിട്ട് ബുദ്ധികൊണ്ടു സ്വയം ആലോചിച്ചു ചെയ്ത പാതകം ഓർത്ത് ഇനിയും ദുഃഖിക്കേണ്ടി വരുന്നത്.

**സൂത ഉവാച**

36. **ഇത്യുക്ത്വാ തം സുതം കുന്തീ മഞ്ജുഷായാം ധൃതം കില**
**ധാത്രീ ഹസ്തേ ദദൗ ഭീതാ ജനദർശനതസ്തഥാ**

എന്നു പറഞ്ഞു കൊണ്ട് പെട്ടിയിൽ വച്ചിരിക്കുന്ന കുഞ്ഞിനെ ജനങ്ങൾ കാണുമോ എന്ന ഭയത്തോടു കൂടി ധാത്രിയുടെ കൈവശം കൊടുത്തു.

37. **സ്നാത്വാ ത്രസ്താ തദാ കുന്തീ പിതൃവേശ്മന്യുവാസ സാ**
**മഞ്ജുഷാ വഹമാനാ ച പ്രാപ്താ ഹ്യധിരഥേന വൈ**

സ്നാനം ചെയ്തിട്ട് ആ കുന്തി ഭയത്തോടെ പിതൃഭവനത്തിൽ കഴിഞ്ഞു. കുഞ്ഞിനെ കിടത്തിയിരുന്ന പെട്ടി അധിരഥനും ലഭിച്ചു.

38. **രാധാ സൂതസ്യ ഭാര്യാ വൈ തയാഽസൗ പ്രാർത്ഥിതഃ സുതഃ**
**കർണ്ണോഽഭൂദ്ബലവാൻ വീരഃ പാലിതഃ സൂതസദ്മനി**

സൂതനോട് ഭാര്യയായ രാധ, പുത്രനുവേണ്ടി പ്രാർത്ഥിച്ചിട്ടുണ്ടായിരുന്നു. സൂതഗൃഹത്തിൽ വളർന്ന കർണ്ണൻ ബലവാനും വീരനുമായി.

39. **കുന്തീ വിവാഹിതാ കന്യാ പാണ്ഡുനാ സാ സ്വയംവരേ**
**മാദ്രീചൈവാപരാ ഭാര്യാ മദ്രരാജസുതാ ശുഭാ**

കന്യകയായ ആ കുന്തി സ്വയംവരത്തിൽ പാണ്ഡുവിനെ വരിച്ചു, മദ്രരാജാവിന്റെ പുത്രി, മാദ്രിയായിരുന്നു പാണ്ഡുവിന്റെ മറ്റൊരു ഭാര്യ.

40. **മൃഗയാം രമമാണസ്തു വനേ പാണ്ഡുർമഹാബലഃ**
**ജഘാന മൃഗബുദ്ധ്യാ തു രമമാണം മുനിം വനേ**

മഹാബലവാനായ പാണ്ഡു നായാട്ടിൽ മുഴുകിയിരിക്കെ മാനാണെന്നു കരുതി വനത്തിൽ ക്രീഡിച്ചു കൊണ്ടിരുന്ന ഒരു മുനിയെ കൊല്ലാനിടവന്നു.

41. **ശപ്തസ്തേന തദാ പാണ്ഡുർമുനിനാ കുപിതേന ച**
**സ്ത്രീസംഗം യദി കർത്താസി തദാ തേ മരണം ധ്രുവം**

കുപിതനായ ആ മുനി അപ്പോൾ പാണ്ഡുവിനെ ശപിച്ചു: സ്ത്രീസംഗം ചെയ്യാനിടവന്നാൽ അപ്പോൾ നീ മരിക്കും. തീർച്ച.

42. **ഇതിശപ്തസ്തു മുനിനാ പാണ്ഡുഃ ശോകസമന്വിതഃ**
**ത്യക്ത്വാ രാജ്യം വനേ വാസം ചകാര ഭൃശദുഃഖിതഃ**

മുനിശാപമേറ്റ പാണ്ഡു ശോകത്തോടെ രാജ്യം വെടിഞ്ഞ് അതീവ ദുഃഖിതനായി വനവാസം തുടങ്ങി.

43. **കുന്തീ മാദ്രീ ച ഭാര്യേ ദ്വേ ജഗ്മതുഃ സഹ സംഗതേ**
**സേവനാർത്ഥം സതീധർമ്മം സംശ്രിതേ മുനിസത്തമാഃ**

മുനിശ്രേഷ്ഠരേ, കുന്തി,മാദ്രി എന്നീ രണ്ടു ഭാര്യമാരും സതീധർമ്മമനുസരിച്ച് അദ്ദേഹത്തെ ശുശ്രൂഷിക്കാനായി അദ്ദേഹത്തോടൊപ്പം വനത്തിലേക്കു പോയി.

**44. ഗംഗാതീരേ സ്ഥിതഃ പാണ്ഡുർമുനീനാമാശ്രമേഷു ച**
**ശൃണ്വാനോ ധർമ്മശാസ്ത്രാണി ചകാര ദുശ്ചരം തപഃ**

ഗംഗാതീരത്തു വസിക്കുകയും മുനിമാരുടെ ആശ്രമങ്ങളിൽ പോയി ധർമ്മ ശാസ്ത്രങ്ങൾ കേൾക്കുകയും ചെയ്തുകൊണ്ട് പാണ്ഡു അതി കഠിനമായ തപസ്സനുഷ്ഠിച്ചു.

**45. കഥായാം വർത്തമാനായാം കദാചിദ്ധർമ്മസംശ്രിതം**
**അശൃണോദ്വചനം രാജാ സുപൃഷ്ഠം മുനിഭാഷിതം**

ആശ്രമത്തിൽ വച്ച് കഥ പറയുന്നകൂട്ടത്തിൽ ഒരിക്കൽ ചോദിച്ച ചോദ്യത്തിനുത്തരമായി മുനി പറഞ്ഞ ധർമ്മനിഷ്ഠമായ വാക്ക് രാജാവ് കേട്ടു.

**46. അപുത്രസ്യ ഗതിർന്നാസ്തി സ്വർഗ്ഗേ ഗന്തും പരന്തപ**
**യേന കേനാപ്യുപായേന പുത്രസ്യ ജനനം ചരേത്.**

ഹേ, പരന്തപ, പുത്രനില്ലാത്തവനു സ്വർഗ്ഗത്തേക്കുപോകാൻ വഴിയില്ല. അതുകൊണ്ട് ഏതുപായം സ്വീകരിച്ചായാലും പുത്രനുണ്ടാവാൻ ശ്രമിക്കണം.

**47. അംശജഃ പുത്രികാപുത്രഃ ക്ഷേത്രജോ ഗോളകസ്തഥാ**
**കുണ്ഡഃ സഹോഢഃ കാനീനഃ ക്രീതഃ പ്രാപ്തസ്തഥാ വനേ**

അംശജൻ (ധർമ്മ പത്നിയിലുണ്ടായ സ്വപുത്രൻ) പുത്രികാ പുത്രൻ (മകളുടെ മകൻ) ക്ഷേത്രജൻ (ഭർത്താവ് അശക്തനായതു കൊണ്ട് പുത്രനുണ്ടാവാതിരിക്കെ ധർമ്മപത്നിക്ക് അർഹനായ അന്യനിൽ നിന്നുണ്ടാകുന്ന പുത്രൻ) ഗോളകൻ (വിധവയിലുണ്ടാവുന്ന പുത്രൻ) കുണ്ഡൻ (ഭർത്താവു ജീവിച്ചിരിക്കെ ജാരനിൽ നിന്നുണ്ടാവുന്ന പുത്രൻ) സഹോഢൻ (ഗർഭിണിയാണെന്നറിഞ്ഞുകൊണ്ടു വരിച്ച സ്ത്രീയിൽ ജനിച്ച പുത്രൻ) കാനീനൻ (കന്യകയായി പിതൃഗൃഹത്തിൽ വസിക്കുമ്പോഴുണ്ടാകുന്ന പുത്രൻ) ക്രീതൻ (വില്ക്കപ്പെട്ടവൻ) കാട്ടിലെത്തിയവൻ,

**48. ദത്തഃ കേനാപി ചാശക്തൗ ധനഗ്രാഹീ സുതാഃ സ്മൃതാഃ**
**ഉത്തരോത്തരതഃ പുത്രാ നികൃഷ്ടാ ഇതി നിശ്ചയഃ**

സംരക്ഷിക്കാൻ കഴിവില്ലാതെ പണത്തിനുവേണ്ടി വില്ക്കപ്പെട്ടവൻ, ഇവരാണ് പുത്രന്മാർ. ഇവർ പുത്രന്മാരാണെങ്കിലും യഥാക്രമം ഓരോരുത്തരും ഗുണം കുറഞ്ഞവരാണ് എന്നതിൽ സംശയമില്ല.

**49. ഇത്യാകർണ്യ തദാ പ്രാഹ കുന്തീം കമലലോചനാം**
**സുതമുത്പാദയാശു ത്വം മുനിം ഗത്വാ തപോന്വിതം**

ഇതുകേട്ട പാണ്ഡു കാമിനിയായ കുന്തിയോടു പറഞ്ഞു: "തപോധനനായ ഒരു മഹർഷിയെ പ്രാപിച്ച് നീ സന്താനത്തെ ജനിപ്പിക്കു".

**50. മമാജ്ഞയാ ന ദോഷസ്തേ പുരാ രാജ്ഞാ മഹാത്മനാ**
**വസിഷ്ഠാജ്ജിനിതഃ പുത്രഃ സൗദാസേനേതി മേ ശ്രുതം**

എന്റെ സമ്മതത്തോടെയായതിനാൽ നിനക്കു ദോഷമില്ല. പണ്ട് സൗദാസനെന്ന രാജാവ് വസിഷ്ഠനിൽ നിന്നാണ് പുത്രനെ നേടിയതെന്നു കേട്ടിട്ടുണ്ട്.

**51. തം കുന്തീ വചനം പ്രാഹ മമ മന്ത്രോƒസ്തി കാമദഃ**
**ദത്തോ ദുർവാസസാ പൂർവ്വം സിദ്ധിദഃ സർവ്വദാ പ്രഭോ**

അദ്ദേഹത്തോടു കുന്തി പറഞ്ഞു: "എനിക്ക് ഇഷ്ട സിദ്ധിയുള്ള ഒരു മന്ത്രമുണ്ട്; പണ്ട് ദുർവാസാവ് ഉപദേശിച്ചു തന്നതാണ്. പ്രഭോ, അതെല്ലായ്പോഴും ഫലപ്രദവുമാണ്.

**52. നിമന്ത്രയേഽഹം യം ദേവം മന്ത്രേണാനേന പാർത്ഥിവ
ആഗച്ഛേത് സർവ്വഥാഽസൗ വൈ മമ പാർശ്വം നിമന്ത്രിതഃ**

രാജാവേ, ഈ മന്ത്രത്താൽ ഞാൻ ഏതുദേവനെയാണോ വിളിക്കുന്നത് ആ ദേവൻ ഏതു വിധവും എന്റെ അടുക്കൽ വന്നുചേരും.''

**53. ഭർത്തൃവാക്യേന സാ തത്ര സ്മൃത്വാ ധർമ്മം സുരോത്തമം
സംഗമ്യ സുഷുവേ പുത്രം പ്രഥമം ച യുധിഷ്ഠിരം**

ഭർത്താവിന്റെ വാക്കുകേട്ട് അവൾ ദേവശ്രേഷ്ഠനായ ധർമ്മരാജനെ സ്മരിച്ചു. അദ്ദേഹവുമായിചേർന്ന് ആദ്യമായി യുധിഷ്ഠിരനെന്ന പുത്രനെ പ്രസവിച്ചു.

**54. വായോർവൃകോദരം പുത്രം ജിഷ്ണും ചൈവ ശതക്രതോഃ
വർഷേ വർഷേ ത്രയഃ പുത്രാഃ കുന്ത്യാ ജാതാ മഹാബലാഃ**

വായുദേവനിൽ നിന്ന് ഭീമനെയും ദേവേന്ദ്രനിൽ നിന്ന് അർജ്ജുനനെയും നേടി. ഇങ്ങനെ ഒരു വർഷം ഒന്ന് എന്ന കണക്കിന് കുന്തി മഹാ ബലവാന്മാരായ മൂന്നുപുത്രന്മാരെ ജനിപ്പിച്ചു.

**55. മാദ്രീ പ്രാഹ പതിം പാണ്ഡും പുത്രം മേ കുരു സത്തമ
കിം കരോമി മഹാരാജ ദുഃഖം നാശയ മേ പ്രഭോ**

മാദ്രിയും ഭർത്താവായ പാണ്ഡുവിനോടു പറഞ്ഞു: ''എനിക്കും സന്താനലാഭമുണ്ടാവണം. മഹാരാജാവേ, ഞാൻ എന്തു ചെയ്യണം? പ്രഭോ, എന്റെ ദുഃഖം ഇല്ലാതാക്കിയാലും.''

**56. പ്രാർത്ഥിതാ പതിനാ കുന്തീ ദദൗ മന്ത്രം ദയാന്വിതാ
ഏകപുത്രപ്രബന്ധേന മാദ്രീ പതിമതേ സ്ഥിതാ**

ഭർത്താവ് അപേക്ഷിച്ചതനുസരിച്ച് ദയതോന്നിയ കുന്തി മന്ത്രം നൽകി. പതിയുടെ ആഗ്രഹംപോലെ ഒരു പുത്രനെ ആഗ്രഹിച്ചുകൊണ്ട് മാദ്രിയും കഴിഞ്ഞു.

**57. സ്മൃത്വാ തദാശ്വിനൗ ദേവൗ മദ്രരാജസുതാ സുതൗ
നകുലഃ സഹദേവശ്ച സുഷ്ടവേ വരവർണ്ണിനീ**

മദ്രരാജാവിന്റെ പുത്രിയായ മാദ്രി അശ്വിനീദേവന്മാരെ സ്മരിച്ചു. അതിന്റെ ഫലമായി ആ സുന്ദരി രണ്ടു പുത്രന്മാരെ പ്രസവിച്ചു: നകുലനെയും സഹദേവനെയും.

**58. ഏവം തേ പാണ്ഡവാഃ പഞ്ച ക്ഷേത്രോത്പന്നാഃ സുരാത്മജാഃ
വർഷ വർഷാന്തരേ ജാതാ വനേ തസ്മിൻ ദ്വിജോത്തമാഃ**

ബ്രാഹ്മണരേ, ഇങ്ങനെ ഓരോ വർഷങ്ങളിലായി ആ വനത്തിൽവച്ച് ദേവപുത്രന്മാരും ക്ഷേത്രജരുമായി ജനിച്ച അഞ്ചുപേരാണ് പാണ്ഡവർ.

**59. ഏകസ്മിൻ സമയേ പാണ്ഡുർമാദ്രീം ദൃഷ്ട്വാഥ നിർജ്ജനേ
ആശ്രമേ ചാതികാമാർത്തോ ജഗ്രാഹാഗതവൈശസഃ**

ഒരു ദിവസം പാണ്ഡു നിർജ്ജനമായ ആശ്രമത്തിൽ വച്ച് മാദ്രിയെ കണ്ട് നരകമടുത്തിരിക്കുന്നവനെന്നവണ്ണം കാമാർത്തനായി അവളെ ആലിംഗനം ചെയ്തു.

**60. മാ മാ മാ മേതി ബഹുധാ നിഷിദ്ധോഽപി തയാ ഭൃശം
ആലിലിംഗ പ്രിയാം ദൈവാത് പപാത ധരണീതലേ**

'അരുതേ, അരുതേ' എന്നിങ്ങനെ പലതരത്തിലും അവൾ വിലക്കിയെങ്കിലും പ്രിയയെ ആലിംഗനം ചെയ്ത് ദൈവനിയോഗമനുസരിച്ച് താഴെ വീണു.

61. യഥാ വൃക്ഷഗതാ വല്ലീ ഛിന്നേ പതതി വൈ ദ്രുമേ
തഥാ സാ പതിതാ ബാലാ കുർവതീ രോദനം ബഹു

മരം മുറിഞ്ഞു വീഴുമ്പോൾ അതിൽ പടർന്നിരുന്ന വള്ളിപോലെ ആ തരുണിയും ഉറക്കെ കരഞ്ഞുകൊണ്ട് താഴെ വീണു.

62. പ്രത്യാഗതാ തദാ കുന്തീ രുദതീ ബാലകാസ്തഥാ
മുനയശ്ച മഹാഭാഗ ശ്രുത്വാ കോലാഹലം തദാ

കുന്തി കരഞ്ഞുകൊണ്ട് മടങ്ങിവന്നു. അതുപോലെ കുട്ടികളും, കോലാഹലം കേട്ടു കൊണ്ട് മുനിമാരും അപ്പോൾ അവിടെ എത്തി.

63. മൃതഃ പാണ്ഡുസ്തദാ സർവ്വേ മുനയഃ സംശിതവ്രതാഃ
സഹാഗ്നിഭിർ വിധിം കൃത്വാ ഗംഗാതീരേ തദാഽദഹൻ

പാണ്ഡു മരിച്ചപ്പോൾ വ്രതനിഷ്ഠരായ മുനിമാരെല്ലാം ചേർന്ന് വിധിപൂർവ്വം അഗ്നിജ്വലിപ്പിച്ച് ഗംഗാതീരത്തു സംസ്കരിച്ചു.

64. ചക്രേ സഹൈവ ഗമനം മാദ്രീ ദത്വാ സുതൗ ശിശൂ
കുന്ത്യൈ ധർമ്മം പുരസ്കൃത്യ സതീനാം സത്യകാമതഃ

മാദ്രി തന്റെ രണ്ടു കുഞ്ഞുങ്ങളെ കുന്തിയെ ഏല്പിച്ചിട്ട് സതികൾക്കുള്ള സത്യനിഷ്ഠാ ധർമ്മമനുസരിച്ച് സതിയനുഷ്ഠിച്ചു ഭർത്താവിനോടൊപ്പം പോയി

65. ജലദാനാദികം കൃത്വാ മുനയസ്തത്ര വാസിനഃ
പഞ്ചപുത്രയുതാം കുന്തീമനയൻ ഹസ്തിനാപുരം

ഉദക ക്രിയകൾ നടത്തിയ ശേഷം അവിടെ വസിക്കുന്ന മുനിമാർ അഞ്ചു പുത്രന്മാരോടു കൂടിയ കുന്തിയെ ഹസ്തിനാപുരത്തിലേക്കു കൂട്ടിക്കൊണ്ടു പോയി.

66. താം പ്രാപ്താം ച സമാജ്ഞായ ഗാംഗേയോ വിദുരസ്തഥാ
നഗരീം ധൃതരാഷ്ട്രസ്യ സർവ്വേ തത്ര സമായയുഃ

കുന്തിവന്നതറിഞ്ഞ് ഗാംഗേയനും വിദുരരും എല്ലാവരും ധൃതരാഷ്ട്രരുടെ നഗരത്തിലെത്തി.

67. പപ്രച്ഛുശ്ച ജനാഃ സർവ്വേ കസ്യ പുത്രാ വരാനനേ
പാണ്ഡോഃ ശാപം സമാജ്ഞായ കുന്തീ ദുഃഖാന്വിതാ തദാ

ജനങ്ങളെല്ലാം ചോദിച്ചു: സുന്ദരീ, ആരുടെയാണീ കുഞ്ഞുങ്ങൾ? അവർക്ക് പാണ്ഡുവിനു കിട്ടിയശാപം അറിയാമായിരുന്നതു കൊണ്ട്, കുന്തി അപ്പോൾ ദുഃഖത്തിലാണ്ടു.

68. താനുവാച സുരാണാം വൈ പുത്രാഃ കുരുകുലോദ്ഭവാഃ
വിശ്വാസാർത്ഥം സമാഹൂതാഃ കുന്ത്യാ സർവേ സുരാസ്തദാ

കുരുവംശത്തിൽ ദേവന്മാർക്കു ജനിച്ച പുത്രന്മാരാണെന്ന് കുന്തി അവരോടു പറഞ്ഞു. വിശ്വാസത്തിനു വേണ്ടി ദേവന്മാരെയെല്ലാം കുന്തി വിളിച്ചു വരുത്തി.

69. ആഗത്യ ഖേ തദാ തൈസ്തു കഥിതം നഃ സുതാ കില
ഭീഷ്മേണ സത്കൃതം വാക്യം ദേവാനാം സത്കൃതാ സുതാഃ

ആകാശത്ത് നിന്നുകൊണ്ട് ദേവന്മാർ പറഞ്ഞു: "ഞങ്ങളുടെ പുത്രന്മാരാണ്". ഭീഷ്മർ ആ ദേവവാക്യം മാനിച്ച് പുത്രന്മാരെ കൈക്കൊണ്ട് സൽക്കരിച്ചു.

70. ഗതാ നാഗപുരം സർവ്വേ താനാദായ സുതാൻ വധൂഃ
ഭീഷ്മാദയഃ പ്രീതചിത്താഃ പാലയാമാസുരർത്ഥതഃ
ഏവം പാർത്ഥാഃ സമുത്പന്നാ ഗാംഗേയേനാഥ പാലിതാഃ

സന്തുഷ്ടരായ ഭീഷ്മാദികൾ കുന്തിയെയും പുത്രന്മാരെയും ഹസ്തിനപുരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി യഥാവിധി സംരക്ഷിച്ചു. ഇങ്ങനെ പാർത്ഥന്മാരുണ്ടായി; ഭീഷ്മർ അവരെ സംരക്ഷിച്ചു.

ഇതി ശ്രീദേവീഭാഗവതേ ദ്വിതീയസ്കന്ധേ
ഷഷ്ഠോഽദ്ധ്യായഃ

## അഥ സപ്തമോഽദ്ധ്യായഃ

### സൂത ഉവാച

1. പഞ്ചാനാം ദ്രൗപദീ ഭാര്യാ സാ മാന്യാ സാ പതിവ്രതാ
പഞ്ചപുത്രാസ്തു തസ്യാഃ സ്യുർഭർത്തൃഭ്യോഽതീവസുന്ദരാഃ

അഞ്ചുപേരുടെയും ഭാര്യ ദ്രൗപദിയായിരുന്നു. അവൾ മാന്യയും പതിവ്രതയുമായിരുന്നു. ഭർത്താക്കന്മാരെക്കാൾ അതീവസുന്ദരന്മാരായ അഞ്ചുപുത്രന്മാർ അവൾക്കുണ്ടായിരുന്നു.

2. അർജ്ജുനസ്യ തഥാ ഭാര്യാ കൃഷ്ണസ്യ ഭഗിനീ ശുഭാ
സുഭദ്രാ യാ ഹൃതാ പൂർവ്വം ജിഷ്ണുനാ ഹരിസമ്മതേ

അർജ്ജുനന്റെ പത്നിയായിരുന്നു കൃഷ്ണന്റെ സഹോദരിയായ സുഭദ്ര. അവളെ അർജ്ജുനൻ കൃഷ്ണന്റെ സമ്മതത്തോടെ അപഹരിക്കുകയായിരുന്നു.

3. തസ്യാം ജാതോ മഹാവീരോ നിഹതോഽസൗ രണാജിരേ
അഭിമന്യുർഹസ്തത്ര ദ്രൗപത്യാശ്ച സുതാഃ കില

അവളിൽ ജനിച്ച മഹാവീരനായ അഭിമന്യു യുദ്ധത്തിൽ കൊല്ലപ്പെട്ടു. അതുപോലെ തന്നെ ദ്രൗപദിയുടെ സുതന്മാരും.

4. അഭിമന്യോർവരാ ഭാര്യാ വൈരാടീ ചാതിസുന്ദരീ
കുലാന്തേ സുഷുവേ പുത്രം മൃതോ ബാണാഗ്നിനാ ശിശുഃ

അഭിമന്യുവിന്റെ ഭാര്യ, വിരാടരാജാവിന്റെ അതിസുന്ദരിയായ പുത്രി ഉത്തര, വംശത്തിന്റെ അവസാനത്തെ കണ്ണിയായ ഒരു പുത്രനെ പ്രസവിച്ചു. ബാണാഗ്നിയേറ്റ് അത് മൃതിയടഞ്ഞു.

5. ജീവിതഃ സതു കൃഷ്ണേന ഭാഗിനേയസുതഃ സ്വയം
ദ്രൗണിബാണാഗ്നിനിർദ്ദഗ്ദ്ധഃ പ്രതാപേനാദ്ഭുതേന ച

കൃഷ്ണനാകട്ടെ ആ ഭാഗിനേയ പുത്രനെ ജീവിപ്പിച്ചു. അശ്വത്ഥാമാവിന്റെ ബാണത്താൽ ദഹിച്ച അവൻ ജീവിച്ചത് കൃഷ്ണന്റെ അദ്ഭുതപ്രതാപം കൊണ്ടാണ്.

6. പരിക്ഷീണേഷു വംശേഷു ജാതോ യസ്മാദ്വരഃ സുതഃ
തസ്മാത്പരീക്ഷിതോനാമ വിഖ്യാതഃ പൃഥിവീതലേ

വംശം പരിക്ഷീണമായിരിക്കെ ജനിച്ച ഉത്തമ പുത്രനായതുകൊണ്ട് അവന് പരീക്ഷിത്ത് എന്ന പേര് ഭൂമിയിലെങ്ങും പ്രസിദ്ധമായി.

7. നിഹതേഷു ച പുത്രേഷു ധൃതരാഷ്ട്രോഽതിദുഃഖിതഃ
തസ്ഥൗ പാണ്ഡവരാജ്യേ ച ഭീമവാഗ്ബാണപീഡിതഃ

പുത്രന്മാരെല്ലാം മരിച്ചപ്പോൾ അതിദുഃഖിതനായ ധൃതരാഷ്ട്രർ ഭീമന്റെ കൊള്ളിവാക്കുകളേറ്റുകൊണ്ട് പാണ്ഡവരുടെ കൊട്ടാരത്തിൽ പാർത്തു.

**8. ഗാന്ധാരീ ച തഥാ/തിഷ്ഠത് പുത്രശോകാതുരാ ഭൃശം**
**സേവാം തയോഃ ദിവാരാത്രം ചകാരാർത്തോ യുധിഷ്ഠിരഃ**

പുത്രശോകത്താൽ അത്യന്തം ദുഃഖിതയായി ഗാന്ധാരിയും അവിടെ വസിച്ചു. ശോകാർത്തനായ യുധിഷ്ഠിരൻ രാപകൽ അവരെ ശുശ്രൂഷിച്ചു വന്നു.

**9. വിദുരോ/പ്യതിധർമ്മാത്മാ പ്രജ്ഞാനേത്രമബോധയത്**
**യുധിഷ്ഠിരസ്യാനുമതേ ഭ്രാതൃപാർശ്വം വ്യതിഷ്ഠത**

യുധിഷ്ഠിരന്റെ സമ്മതത്തോടെ സഹോദരനായ ധൃതരാഷ്ട്രരുടെ അടുത്തിരുന്ന് അതിധർമ്മാത്മാവായ വിദുരൻ ആ പ്രജ്ഞാചക്ഷുസ്സിനെ ഉപദേശിച്ചു.

**10. ധർമ്മപുത്രോ/പിധർമ്മാത്മാ ചകാര സേവനം പിതുഃ**
**പുത്രശോകോദ്ഭവം ദുഃഖം തസ്യ വിസ്മാരയന്നിവ**

പുത്രവിരഹം കൊണ്ട് ഉണ്ടായ ദുഃഖം ഓർമ്മപ്പിക്കാതിരിക്കാനെന്ന വണ്ണം ധർമ്മാത്മാവായ ധർമ്മപുത്രരും പിതാവിനെ ശുശ്രൂഷിച്ചു.

**11. യഥാ ശൃണോതി വൃദ്ധോ/സൗ തഥാ ഭീമോ/തിരോഷിതഃ**
**വാഗ്ബാണേനാഹനത്തം തു ശ്രാവയൻ സംസ്ഥിതാൻ ജനാൻ**

ആ വൃദ്ധൻ കേൾക്കതക്കവണ്ണം ഭീമൻ അത്യന്തം കുപിതനായി, വാക്ശരങ്ങൾ കൊണ്ട് അദ്ദേഹത്തെ അടുത്തിരിക്കുന്നവർ കേൾക്കെ മുറിപ്പെടുത്തി.

**12. മയാ പുത്രാഃ ഹതാഃ സർവ്വേ ദുഷ്ടസ്യാന്ധസ്യ തേ രണേ**
**ദുഃശാസനസ്യ രുധിരം പീതം ഹൃദ്യം തഥാ ഭൃശം**

യുദ്ധത്തിൽ, ദുഷ്ടനും അന്ധനുമായ നിന്റെ പുത്രന്മാരെയെല്ലാം ഞാനാണു കൊന്നത്. ആ ദുശ്ശാസനന്റെ രക്തം മുഴുവൻ ഞാൻ കുടിച്ചു. എത്ര ഹൃദ്യമായിരുന്നു! അത്.

**13. ഭുനക്തി പിണ്ഡമന്ധോ /യം മയാ ദത്തം ഗതത്ര പഃ**
**ധ്വാംക്ഷവദ്ധാ ശ്വവച്ചാപി വൃഥാ ജീവത്യസൗ ജനഃ**

അന്ധനായ ഇയാൾ ലജ്ജയില്ലാതെ ഞാൻ കൊടുക്കുന്ന ഉരുള ഉണ്ണുന്നു. കാക്കയെപ്പോലെയും പട്ടിയെപ്പോലെയും ഈ മനുഷ്യൻ വെറുതെ ജീവിക്കുന്നു.

**14. ഏവം വിധാനി രൂക്ഷാണി ശ്രാവയത്യനുവാസരം**
**ആശ്വാസയതി ധർമ്മാത്മാ മൂർഖോ/യമിതി ചബ്രുവൻ**

ഇതുപോലെ രൂക്ഷമായ അനേകം വാക്കുകൾ ദിവസവും ഭീമസേനൻ പറയും. ധർമ്മാത്മാവായ യുധിഷ്ഠിരനാവട്ടെ, അവൻ മൂർഖനാണെന്നു പറഞ്ഞ് അദ്ദേഹത്തെ ആശ്വസിപ്പിക്കും.

**15. അഷ്ടാദശൈവ വർഷാണി സ്ഥിത്വാ തത്രൈവ ദുഃഖിതഃ**
**ധൃതരാഷ്ട്രോ വനേ യാനം പ്രാർത്ഥയാമാസ ധർമ്മജം**

പതിനെട്ടുവർഷം അവിടെതന്നെ ദുഃഖത്തിലാണ്ട് കഴിഞ്ഞു കൂടിയ ധൃതരാഷ്ട്രർ, തന്നെ വനവാസത്തിന് അനുവദിക്കണമെന്ന് യുധിഷ്ഠിരനോട് അപേക്ഷിച്ചു.

**16. അയാചത ധർമ്മപുത്രം ധൃതരാഷ്ട്രോ മഹീപതിഃ**
**പുത്രേഭ്യോഹം ദദാമ്യദ്യ നിവാപം വിധപൂർവ്വകം**

ധൃതരാഷ്ട്രമഹാരാജാവ് ധർമ്മപുത്രരോട് അപേക്ഷിച്ചു: പുത്രന്മാർക്കുവേണ്ടി ഇന്ന് എനിക്ക് വിധിയനുസരിച്ച് ഉദകക്രിയ നടത്തണം.

**17. വൃകോദരേണ സർവ്വേഷാം കൃതമത്രൗർദ്ധ്വദൈഹികം**
**ന കൃതം മമ പുത്രാണാം പൂർവ്വവൈരമനുസ്മരൻ**

യുദ്ധത്തിൽ മൃതിയടഞ്ഞവർക്കെല്ലാം വൃകോദരൻ അന്ത്യകർമ്മങ്ങൾ ചെയ്തിട്ടുണ്ട്. എന്നാൽ പൂർവ്വ വൈരാഗ്യം വച്ചുകൊണ്ട് എന്റെ മക്കൾക്കു മാത്രം ചെയ്തിട്ടില്ല.

18. ദദാസി ചേദ്ധനം മഹ്യം കൃത്വാ ചൈവൗർദ്ധ്വദൈഹികം
ഗമിഷ്യേ ƒഹം വനം തപ്തും തപഃ സ്വർഗ്ഗഫലപ്രദം

എനിക്കു വേണ്ട ധനം നീ തരുമെങ്കിൽ മക്കൾക്കു ചെയ്യേണ്ട പരലോകക്രിയകൾ ചെയ്തിട്ട് സ്വർഗ്ഗഫലം നൽകുന്ന തപസ്സു ചെയ്യുന്നതിന് ഞാൻ വനത്തിലേക്കു പോകും.

19. ഏകാന്തേ വിദുരേണോക്തോ രാജാ ധർമ്മസുതഃ ശുചിഃ
ധനം ദാതും മനശ്ചക്രേ ധൃതരാഷ്ട്രായ ചാർത്ഥിനേ

ഏകാന്തത്തിൽ വിളിച്ച് വിദുരർ ഉപദേശിച്ചത് കേട്ട് ശുദ്ധാത്മാവായ ധർമ്മപുത്രർ, ധൃതരാഷ്ട്രർ അപേക്ഷിച്ചതനുസരിച്ച് അദ്ദേഹത്തിന് ധനം നൽകാമെന്ന് തീരുമാനിച്ചു.

20. സമാഹൂയ നിജാൻ സർവ്വാനുവാച പൃഥിവീപതിഃ
ധനം ദാസ്യേ മഹാഭാഗാഃ പിത്രേ നിർവാപകാമിനേ

സ്വന്തം ആളുകളെയെല്ലാം വിളിച്ചുകൂട്ടിയിട്ട് രാജാവ് പറഞ്ഞു. ''മഹാഭാഗന്മാരേ, മക്കൾക്ക് പരലോകകർമ്മം നടത്താനാഗ്രഹിക്കുന്ന അച്ഛന് ഞാൻ വേണ്ട ധനം നൽകട്ടെ.''

21. തച്ഛ്രുത്വാ വചനം ഭ്രാതുർജ്യേഷ്ഠസ്യാമിതതേജസഃ
സംഗ്രഹേƒസ്യ മഹാബാഹുർമാരുതിഃ കുപിതോ ƒബ്രവീത്

അമിതതേജസ്സായ ജ്യേഷ്ഠസഹോദരന്റെ വാക്കുകേട്ട് കാര്യം ഗ്രഹിച്ച മഹാബാഹുവായ മാരുതി കുപിതനായി പറഞ്ഞു.

22. ധനം ദേയം മഹാഭാഗ ദുര്യോധനഹിതായ കിം
അന്ധോƒപി സുഖമാപ്നോതി മൂർഖത്വം കിമതഃ പരം

ദുര്യോധനനു ഹിതം ചെയ്യാൻ വേണ്ടി ധനം നൽകണോ? അന്ധനാണെങ്കിലും സുഖമായി കഴിയുന്നു. ഇതിൽപ്പരം മൂർഖത്വ മെന്താണ്?

23. തവ ദുർമന്ത്രിതേനാഥ ദുഃഖം പ്രാപ്താ വനേ വയം
ദ്രൗപദീ ച മഹാഭാഗാ സമാനീതാ ദുരാത്മനാ

അങ്ങയുടെ ഈ ദുർമന്ത്രം കൊണ്ടാണ് നമുക്കു കഷ്ടപ്പെട്ടു കാട്ടിൽ കഴിയേണ്ടിവന്നത്. ദുരാത്മാവായ ദുശ്ശാസനൻ പാഞ്ചാലിയെ സഭയിൽ വലിച്ചിഴച്ചത്.

24. വിരാടഭവനേ വാസഃ പ്രസാദാത്തവ സുവ്രത
ദാസത്വം ച കൃതം സർവ്വൈർമത്സ്യസ്യാമിതവിക്രമൈഃ

അങ്ങേക്ക് ഇഷ്ടമാവട്ടെ എന്നു വച്ചിട്ടാണ് വിരാടഭവനത്തിൽ വസിച്ചത്. അധിക പരാക്രമശാലികളായ നാമെല്ലാം മത്സ്യരാജാവിന് അടിമപ്പണിചെയ്തത്.

25. ദേവിതാ ത്വം നചേത് ജ്യേഷ്ഠഃ പ്രഭവേത് സംക്ഷയഃ കഥം
സൂപകാരോ വിരാടസ്യ ഹത്വാƒഭൂവം തു മാഗധം

ജ്യേഷ്ഠനായ അങ്ങ് ചൂതാടിയില്ലെങ്കിൽ ഈ നാശം സംഭവിക്കുമായിരുന്നുവോ? മാഗധനെ കൊന്നിട്ട് വിരാടന്റെ അരിവെപ്പുകാരനാവേണ്ടിവന്നു, എനിക്ക്.

26. ബൃഹന്നളാ കഥം ജിഷ്ണുർഭവേദ് ബാലസ്യ നർത്തകഃ
കൃത്വാവേഷം മഹാബാഹുർയോഷായാ വാസവാത്മജഃ

ഇന്ദ്രപുത്രനും മഹാബാഹുവുമായ ഈ പാർത്ഥന് ബാലനെ നൃത്തം പഠിപ്പിക്കാൻ പെൺവേഷം കെട്ടി ബൃഹന്നളയാവേണ്ടി വന്നത് എന്തുകൊണ്ട്?

27. ഗാണ്ഡീവശോഭിതൗ ഹസ്തൗ കൃതൗ കങ്കണശോഭിതൗ
മാനുഷം ച വപുഃ പ്രാപ്യ കിം ദുഃഖം സ്യാദതഃപരം

ഗാണ്ഡീവം പേറേണ്ട കൈയിൽ കങ്കണമണിയേണ്ടിവരിക! മനുഷ്യശരീരം ലഭിച്ചിട്ട് മറ്റെന്താണ് ഇതിൽപ്പരമൊരു ദുഃഖം?

28. ദൃഷ്ട്വാ വേണീം കൃതാം മൂർധ്നി കജ്ജലം ലോചനേ തഥാ
അസിം ഗൃഹിത്വാ തരസാ ഛേദ്മ്യഹം നാന്യഥാ സുഖം

ഉച്ചിയിലെ മുടിക്കെട്ടും കണ്ണിലെ മഷിയും കണ്ടിട്ട് വേഗം വാളെടുത്തുകൊണ്ട് ചെന്ന് കിളവന്റെ കഴുത്തറുക്കാനാണുതോന്നുന്നത്. അല്ലാതെ സുഖം കിട്ടില്ല.

29. അപൃഷ്ട്വാ ച മഹീപാലം നിക്ഷിപ്തോഗ്നിർമയാ ഗൃഹേ
ദഗ്ധുകാമശ്ച പാപാത്മാ നിർദ്ദഗ്ധേഢ/സൗ പുരോജനഃ

രാജാവിനോട് ചോദിക്കാതെ അരക്കില്ലത്തിനു ഞാൻ തീയിട്ടു. തീവെയ്ക്കാൻ വന്ന ആ മഹാപാപി പുരോജനൻ അതിൽ വെന്തു മരിച്ചു.

30. കീചകാ നിഹതാ സർവ്വേ ത്വാമപൃഷ്ട്വാ ജനാധിപ
ന തഥാ നിഹതാഃസർവ്വേ സഭാര്യാ ധൃതരാഷ്ട്രജാഃ

രാജാവേ, അങ്ങയോട് ചോദിക്കാതെ തന്നെ ഞാൻ കീചകൻ തുടങ്ങിയവരെയെല്ലാം കൊന്നു. ഭാര്യമാരോടുകൂടിയ ധാർത്തരാഷ്ട്രന്മാരെ അതുപോലെ ഞാൻ അന്നു കൊന്നില്ല.

31. മൂർഖത്വം തവ രാജേന്ദ്ര ഗന്ധർവേഭ്യശ്ച മോചിതാഃ
ദുര്യോധനാദയഃ കാമം ശത്രവോ നിഗഡീകൃതാഃ

രാജാവേ, ബന്ധനസ്ഥരായ ദുര്യോധനാദി ശത്രുക്കളെ ഗന്ധർവ്വന്മാരിൽ നിന്നു മോചിപ്പിച്ചത് അങ്ങയുടെ മൂർഖത്വമാണ്.

32. ദുര്യോധനഹിതായദ്യ ധനം ദാതും ത്വമിച്ഛസി
നാഹം ദദേ മഹീപാല സർവ്വഥാ പ്രേരിതസ്ത്വയാ

ദുര്യോധനഹിതത്തിനുവേണ്ടി ധനം നൽകാൻ അങ്ങ് ആഗ്രഹിക്കുന്നു. രാജാവേ, എന്തുതന്നെ പറഞ്ഞാലും ഞാൻ സമ്മതിക്കില്ല കൊടുക്കാൻ.

33. ഇത്യുക്ത്വാ നിർഗ്ഗതേ ഭീമേ ത്രിഭിഃ പരിവൃതോ നൃപഃ
ദദൗ വിത്തം സുബഹുലം ധൃതരാഷ്ട്രായ ധർമ്മജഃ

ഇങ്ങനെ പറഞ്ഞുകൊണ്ട് ഭീമൻ അവിടെനിന്ന് ഇറങ്ങിപ്പോയി. അപ്പോൾ ബാക്കി മൂവരോടുമാലോചിച്ച് യുധിഷ്ഠിരൻ ധൃതരാഷ്ട്രർക്ക് വേണ്ട ധനം നൽകി.

34. കാരയാമാസവിധിവത് പുത്രാണാം ചൗർദ്ധ്വദൈഹികം
ദദൗ ദാനാനി വിപ്രേഭ്യോ ധൃതരാഷ്ട്രോം/ബികാസുതഃ

അംബികാസുതനായ ധൃതരാഷ്ട്രർ വിപ്രന്മാർക്ക് ദാനങ്ങൾ നടത്തി. വിധിയനുസരിച്ച് പുത്രന്മാർക്കുള്ള ഔർദ്ധ്വദൈഹിക കർമ്മങ്ങളും ചെയ്തു.

35. കൃത്വൗർദ്ധ്വദൈഹികം സർവ്വം ഗാന്ധാരീസഹിതോ നൃപഃ
പ്രവിവേശ വനം തൂർണ്ണം കുന്ത്യാ ച വിദുരേണ ച

ധൃതരാഷ്ട്രമഹാരാജാവ് ഗാന്ധാരിയോടുകൂടി പുത്രന്മാരെ ഉദ്ദേശിച്ചുള്ള ഔർദ്ധ്വദൈഹിക കർമ്മങ്ങളെല്ലാം ചെയ്തിട്ട് കുന്തിയോടും വിദുരരോടും കൂടി വേഗം വനത്തിലേക്കു പോകുകയും ചെയ്തു.

36. സഞ്ജയേന പരിജ്ഞാതോ നിർഗതോƒസൗ മഹാമതിഃ
പുത്രൈർ നിവാര്യമാണോ ƒപി ശൂരസേനസുതാ ഗതാ

സഞ്ജയന്റെ അറിവോടുകൂടിയാണ് രാജാവ് വനത്തിലേക്കു പോയത്. പുത്രന്മാർ തടഞ്ഞിട്ടും ശൂരസേനപുത്രിയായ കുന്തിയും കൂടെപ്പോയി.

37. വിലപൻ ഭീമസേനോƒപി തഥാന്യേ ചാപികൗരവാഃ
ഗംഗാതീരാത് പരാവൃത്യ യയുഃ സർവ്വേ ഗജാഹ്വയം

അനുയാത്ര ചെയ്ത ഭീമസേനനും മറ്റുകൗരവന്മാരും എല്ലാം വിലപിച്ചുകൊണ്ട് ഗംഗാതീരത്തു നിന്നു മടങ്ങി ഹസ്തിനാപുരിയിലേക്കുപോയി.

38. തേ ഗത്വാ ജാഹ്നവീതീരേ ശതയൂപാശ്രമം ശുഭം
കൃത്വാ തൃണൈഃ കുടീം തത്ര തപസ്തേപുഃ സമാഹിതാഃ

ധൃതരാഷ്ട്രർ ഗാന്ധാരി തുടങ്ങിയവർ ശുഭമായ ശതയൂപാശ്രമത്തിലെത്തി. അവിടെ പുല്ല് കൊണ്ട് ഒരു കുടിൽ കെട്ടി ഏകാഗ്രചിത്തരായി തപസ്സ് ചെയ്തു.

39. ഗതാന്യബ്ദാനി ഷഡ്തേഷാം യദാ യാതാ ഹി താപസാഃ
യുധിഷ്ഠിരസ്തു വിരഹാദനുജാനിദമബ്രവീത്

അവർ താപസവൃത്തിയിൽ മുഴുകി ആറുവർഷം കഴിഞ്ഞു. അക്കാലത്ത് വിരഹം സഹിക്കവയ്യാതെ യുധിഷ്ഠിരൻ അനുജന്മാരെ വിളിച്ച് ഇങ്ങനെ പറഞ്ഞു:

40. സ്വപ്നേ ദൃഷ്ടാ മയാ കുന്തീ ദുർബലാ വനസംസ്ഥിതാ
മനോ മേ ജായതേ ദ്രഷ്ടും മാതരം പിതരൗ തഥാ

"ദുർബലയായി വനത്തിൽ കഴിയുന്ന കുന്തിയെ ഞാൻ സ്വപ്നത്തിൽ കാണുകയുണ്ടായി. അമ്മയേയും അതുപോലെ ധൃതരാഷ്ട്രർ ഗാന്ധാരി എന്നിവരെയും കാണാൻ എനിക്കാഗ്രഹമുണ്ട്.

41. വിദുരം ച മഹാത്മാനം സഞ്ജയം ച മഹാമതിം
രോചതേ യദി വഃ സർവ്വാൻ വ്രജാമ ഇതി മേ മതിഃ

അതുപോലെ മഹാത്മാവായ വിദുരരെയും മഹാബുദ്ധിമാനായ സഞ്ജയനെയും ഇഷ്ടമാണെങ്കിൽ നമുക്കെല്ലാവർക്കും കൂടി പോകാമെന്ന് ഞാൻ വിചാരിക്കുന്നു.

42. തതസ്തേ ഭ്രാതരഃ സർവ്വേ സുഭദ്രാ ദ്രൗപദീ തഥാ
വൈരാടീ ച മഹാഭാഗാ തഥാ നാഗരികോ ജനഃ

പിന്നീട് ആ സഹോദരന്മാർ എല്ലാവരും, സുഭദ്ര, ദ്രൗപദി, മഹാഭാഗയായ ഉത്തര, നഗരവാസികളായ ജനങ്ങൾ തുടങ്ങി,

43. പ്രാപ്താഃ സർവ്വജനൈഃ സാർദ്ധം പാണ്ഡവാ ദർശനോത്സുകാഃ
ശതയൂപാശ്രമം പ്രാപ്യ ദദൃശുഃ സർവ്വ ഏവ തേ

വന്നുകൂടിയവരെല്ലാം ചേർന്ന് അവരെ കാണാനുള്ള തിടുക്കത്തോടെ, ശതയൂപാശ്രാമത്തിലെത്തി. ചെന്നവരെല്ലാം അവരെ ദർശിച്ചു.

44. വിദുരോ ന യദാ ദൃഷ്ടോ ധർമ്മസ്തം പൃഷ്ടവാംസ്തദാ
ക്വാസ്തേ സ വിദുരോ ധീമാംസ്തമുവാചാംബികാസുതഃ

വിദുരരെ കാണാഞ്ഞ് ധർമ്മപുത്രർ ചോദിച്ചു: വിജ്ഞാനിയായ ആ വിദുരർ എവിടെ? അംബികാപുത്രനായ ധൃതരാഷ്ട്രർ അദ്ദേഹത്തോടുപറഞ്ഞു:

45. വിരക്തശ്ചരതേ ക്ഷത്താ നിരീഹോ നിഷ്പരിഗ്രഹഃ
കുതോപ്യേകാന്ത സംവാസീ ധ്യായതേന്തഃ സനാതനം

ക്ഷത്താവ് വിരക്തനും ആഗ്രഹം ഒടുങ്ങിയവനും അനാസക്തനുമായി സഞ്ചരിക്കുകയാണ്. ഏകാന്തത്തിൽ എവിടെയോ ഇരുന്ന് ഉള്ളിലെ സനാതന ബ്രഹ്മത്തെ ധ്യാനിക്കുകയാണ്.

**46. ഗംഗാം ഗച്ഛൻ ദ്വിതീയേ ƒഹ്നി വനേ രാജാ യുധിഷ്ഠിരഃ**
**ദദർശ വിദുരം ക്ഷാമം തപസാ ശംസിതവ്രതം**

പിറ്റേദിവസം ഗംഗയിലേക്കു പോകുമ്പോൾ യുധിഷ്ഠിരന്, വനത്തിൽവച്ച് തപസ്സുകൊണ്ടും വ്രതങ്ങൾകൊണ്ടും ശോഷിച്ച വിദുരരെ കാണാനിടയായി.

**47. ദൃഷ്ട്വോവാച മഹീപാലോ വന്ദേƒഹം ത്വാം യുധിഷ്ഠിരഃ**
**തസ്ഥൗ ശ്രുത്വാ ച വിദുരഃ സ്ഥാണുഭൂത ഇവാനഘഃ**

കണ്ട ഉടൻ തന്നെ രാജാവ് പറഞ്ഞു: "യുധിഷ്ഠിരൻ ഇതാ അങ്ങയെ പ്രണമിക്കുന്നു." നിഷ്കളങ്കനായ വിദുരർ അതുകേട്ടിട്ട് സ്തംഭിച്ചപോലെ നിന്നു.

**48. ക്ഷണേന വിദുരസ്യാസ്യാന്നിഃസൃതം തേജ അദ്ഭുതം**
**ലീനം യുധിഷ്ഠിരസ്യാസ്യേ ധർമ്മാംശത്വാത് പരസ്പരം**

പെട്ടെന്ന് വിദുരരുടെ മുഖത്ത് നിന്ന് നിർഗളിച്ച ഒരു അദ്ഭുത തേജസ്സ് ഇരുവരും ധർമ്മാംശജരായതുമൂലം യുധിഷ്ഠിരന്റെ മുഖത്ത്ചെന്ന് ലയിച്ചു.

**49. ക്ഷത്താ ജഹൗ തദാ പ്രാണാൻ ശുശോചാതിയുധിഷ്ഠിരഃ**
**ദാഹാർത്ഥം തസ്യ ദേഹസ്യ കൃതവാനുദ്യമം നൃപഃ**

ക്ഷത്താവ് അപ്പോൾ തന്നെ പ്രാണൻ ഉപേക്ഷിച്ചു. യുധിഷ്ഠിരൻ വളരെ ദുഃഖിച്ചു. ആ ശരീരം ദഹിപ്പിക്കാനായി രാജാവ് വട്ടം കൂട്ടി.

**50. ശൃണ്വതസ്തു തദാ രാജ്ഞോ വാഗുവാചാശരീരിണി**
**വിരക്തോ ƒയം ന ദാഹാർഹോ യഥേഷ്ടം ഗച്ഛ ഭൂപതേ**

അപ്പോൾ രാജാവിനു കേൾക്കത്തക്കവണ്ണം ഒരു അശരീരി വാക്കുണ്ടായി. "ഇദ്ദേഹം വിരക്തനായതുകൊണ്ട് ദഹിപ്പിക്കേണ്ടതില്ല. രാജാവേ, അങ്ങ് ഇഷ്ടം പോലെ പൊയ്ക്കൊള്ളൂ"

**51. ശ്രുത്വാ തേ ഭ്രാതരഃ സർവ്വേ സസ്നുർഗംഗാജലേƒമലേ**
**ഗത്വാ നിവേദയാമാസുർധൃതരാഷ്ട്രായ വിസ്തരാത്**

അതുകേൾക്കെ, ആ സഹോദരന്മാരെല്ലാം നിർമ്മലമായ ഗംഗാജലത്തിലിറങ്ങി സ്നാനം ചെയ്തു. പിന്നെ ചെന്ന് ധൃതരാഷ്ട്രരോട് വിവരം വിസ്തരിച്ചുപറഞ്ഞു.

**52. സ്ഥിതാസ്തത്രാശ്രമേ സർവ്വേ പാണ്ഡവാ നാഗരൈഃ സഹ**
**തത്ര സത്യവതീസൂനുർനാരദശ്ച സമാഗതഃ**

പാണ്ഡവന്മാർ നഗരവാസികളോടുകൂടി ആശ്രമത്തിൽ താമസിച്ചു. അപ്പോൾ സത്യവതിയുടെ പുത്രനായ വ്യാസനും നാരദമഹർഷിയും അവിടെ വന്നു ചേർന്നു.

**53. മുനയോƒന്യേ മഹാത്മാനശ്ചാഗതാ ധർമ്മനന്ദനം**
**കുന്തീ പ്രാഹ തദാ വ്യാസം സംസ്ഥിതം ശുഭദർശനം**

മഹാത്മാക്കളായ മറ്റു മഹർഷിമാരും ധർമ്മപുത്രരുടെ അടുക്കലെത്തി. കുന്തി അപ്പോൾ അടുത്തുനില്ക്കുന്ന ശുഭദർശനനായ വ്യാസനോടു പറഞ്ഞു:

**54. കൃഷ്ണ, കർണ്ണസ്തു പുത്രോ മേ ജാതമാത്രസ്തു വീക്ഷിതഃ**
**മനോ മേ തപ്യതേƒത്യർത്ഥം ദർശയസ്വ തപോധന**

വ്യാസരേ, കർണ്ണൻ എന്റെ പുത്രനാണ്. ജനിച്ച നിമിഷം ഒന്നു കണ്ടതേയുള്ളൂ. എന്റെ മനസ്സ് ശരിക്കു നീറുന്നു. ഹേ, തപോനിധേ, അവനെ ഒന്നു കാണിച്ചു തരൂ.

**ഗാന്ധാര്യുവാച**

**55. സമർത്ഥോ ƒസി മഹഭാഗ കുരു മേ വാഞ്ഛിതം പ്രഭോ**
**ദുര്യോധനോ രണേƒഗച്ഛദ്വീക്ഷിതോ ന മയാ മുനേ**

മഹാഭാഗ, അങ്ങു കഴിവുള്ളവനാണല്ലോ. പ്രഭോ, എന്റെ ആഗ്രഹം കൂടി നിറവേറ്റണേ. യുദ്ധത്തിനുപോയദുര്യോധനനെ ഞാൻ പിന്നെ കണ്ടില്ല.

**56. തം ദർശയ മുനിശ്രേഷ്ഠ പുത്രം മേ ത്വം സഹാനുജം**

ആ ദുര്യോധനനെ ഹേ മുനേ, അനുജന്മാരോടൊപ്പം കാട്ടിത്തന്നാലും.

**സുഭദ്രോവാച**

**അഭിമന്യും മഹാവീരം പ്രാണാദപ്യധികം പ്രിയം**

എനിക്ക് പ്രാണനെക്കാൾ പ്രിയനും വീരനുമായ അഭിമന്യുവിനെ,

**57. ദ്രഷ്ടുകാമാസ്മി സർവ്വജ്ഞ ദർശയാദ്യ തപോധന**
**ഏവം വിധാനി വാക്യാനി ശ്രുത്വാ സത്യവതീസുതഃ**

കാണാൻ ഞാൻ കൊതിക്കുന്നു. സർവ്വജ്ഞനായ താപസശ്രേഷ്ഠ, അവനെ കാട്ടിതരു. ഇത്തരത്തിലുള്ള വാക്യങ്ങൾ കേട്ടിട്ട് വ്യാസൻ,

**58. പ്രാണായാമം തതഃ കൃത്വാ ദദ്ധ്യൗ ദേവീം സനാതനീം**
**സന്ധ്യാകാലേƒഥ സമ്പ്രാപ്തേ ഗംഗായാം മുനിസത്തമഃ**

പ്രാണായാമം ചെയ്ത് സനാതനിയായ ദേവിയെ ധ്യാനിച്ചു. പിന്നെ സന്ധ്യാസമയമെത്തിയപ്പോൾ മുനിശ്രേഷ്ഠനായ വ്യാസൻ, ഗംഗയിലേക്ക്,

**59. സർവ്വാംസ്താശ്ചസമാഹൂയ യുധിഷ്ഠിരപുരോഗമാൻ**
**തുഷ്ടാവ വിശ്വജനനീം സ്നാത്വാ പുണ്യസരിജ്ജലേ**

യുധിഷ്ഠിരൻ തുടങ്ങിയ അവരെയെല്ലാം കൂട്ടികൊണ്ടുപോയി. അവർ ഗംഗാസ്നാനം ചെയ്തശേഷം വിശ്വജനനിയെ സ്തുതിച്ചു.

**60. പ്രകൃതിം പുരുഷാരാമാം സഗുണാം നിർഗുണാം തഥാ**
**ദേവദേവീം ബ്രഹ്മരൂപാം മണിദ്വീപാധിവാസിനീം**

ത്രിഗുണാത്മികയും പുരുഷാരാമയും സഗുണയും നിർഗുണയും മണിദ്വീപവാസിനിയും ബ്രഹ്മരൂപയുമായ ദേവിയെ അവർ സ്തുതിച്ചു.

**61. യദാ ന വേധാ ന ച വിഷ്ണുരീശ്വരോ**
**ന വാസവോ നൈവ ജലാധിപസ്തഥാ**
**ന വിത്തപോ നൈവയമശ്ച പാവക-**
**സ്തദാസി ദേവി ത്വമഹം നമാമി താം**

ബ്രഹ്മാവും വിഷ്ണുവും ശിവനും ഇന്ദ്രനും വരുണനും കുബേരനും യമനും അഗ്നിയും ഇല്ലാതിരിക്കുമ്പോഴും ഏതു ദേവിയാണോ ഉള്ളത് ആ പരാശക്തിയായ അവിടുത്തെ ഞാൻ നമസ്കരിക്കുന്നു.

**62. ജലം ന വായുർന്ന ധരാ ന ചാംബരം**
**ഗുണാ ന തേഷാം ച ന ചേന്ദ്രിയാണ്യഹം**
**മനോ ന ബുദ്ധിർ നച തിഗ്മഗുഃശശീ**
**തദാസി ദേവി ത്വമഹം നമാമി താം**

ജലം, വായു, ഭൂമി, ആകാശം അവയുടെയെല്ലാം ഗുണങ്ങൾ ഇന്ദ്രിയങ്ങൾ അഹങ്കാരം, മനസ്സ്, ബുദ്ധി, സൂര്യൻ, ചന്ദ്രൻ എന്നിവയെല്ലാം ഇല്ലാതിരിക്കുമ്പോഴും ഏതുദേവിയാണോ ഉള്ളത് ആ പരാശക്തിയായ അവിടുത്തെ ഞാൻ നമസ്കരിക്കുന്നു.

**63. ഇമം ജീവലോകം സമാധായ ചിത്തേ**
**ഗുണൈർലിംഗകോശം ച നീത്വാ സമാധൗ**
**സ്ഥിതാ കല്പാകാലം ന യസ്യാത്മതന്ത്രാ**
**നകോ ƒപ്യസ്തി വേത്താ വിവേകംഗതോƒപി**

ഈ ജീവലോകത്തെ മുഴുവൻ സ്വചിത്തത്തിൽ ഒതുക്കി, ഗുണങ്ങളോടു കൂടിയ കാരണശരീരത്തെ സമാധിയിലേക്കു നയിച്ചുകൊണ്ട് സ്ഥിതിചെയ്യുന്ന അവിടുന്ന് സ്വതന്ത്രയായി കല്പകാലം നയിക്കുന്നു. വിവേകമുള്ള ഒരുവൻ പോലും അത് അറിയുന്നില്ല.

**64. പ്രാർത്ഥയതേ്യഷ മാം ലോകോ മൃതാനാം ദർശനം പുനഃ**
**നാഹം ക്ഷമോ ƒസ്മി മാതസ്ത്വം ദർശയാശു ജനാൻ മൃതാൻ**

ഈ മനുഷ്യരെല്ലാം എന്നോടു പ്രാർത്ഥിക്കുകയാണ്, മരിച്ചവരെ കാണിച്ചുകൊടുക്കണമെന്ന്. അമ്മേ, ഞാൻ അതിന് ആളല്ല. അവിടുന്ന് ആ മരിച്ചവരെ ഇവർക്കു കാണിച്ചു കൊടുത്താലും.

### സൂത ഉവാച

**65. ഏവം സ്തുതാ തദാ ദേവീ മായാ ശ്രീഭൂവനേശ്വരീ**
**സ്വർഗ്ഗാദാഹൂയ സർവ്വാൻ വൈ ദർശയാമാസ പാർത്ഥിവാൻ**

ഇങ്ങനെ സ്തുതിച്ചപ്പോൾ ശ്രീഭുവനേശ്വരിയായ മായാദേവി രാജാക്കന്മാരെയെല്ലാം സ്വർഗ്ഗത്തു നിന്നു വിളിച്ചുവരുത്തി അവർക്കു കാട്ടിക്കൊടുത്തു.

**66. ദൃഷ്ട്വാ കുന്തീച ഗാന്ധാരീ സുഭദ്രാ ച വിരാടജാ**
**പാണ്ഡവാ മുമുദുഃ സർവ്വേ വീക്ഷ്യ പ്രത്യാഗതാൻ സ്വകാൻ**

തിരിച്ചുവന്ന സ്വന്തക്കാരെ കണ്ടിട്ട് കുന്തിയും ഗാന്ധാരിയും സുഭദ്രയും ഉത്തരയും പാണ്ഡവന്മാരും എല്ലാം അത്യധികം സന്തോഷിച്ചു.

**67. പുനർവിസർജ്ജിതാസ്തേന വ്യാസേനാമിതതേജസാ**
**സ്മൃത്വാ ദേവീം മഹാമായാമിന്ദ്രജാലമിവോദ്യതം**

ഇന്ദ്രജാലം പ്രകടിപ്പിച്ച മഹാമായ സ്വരൂപിണിയായ ദേവിയെ സ്മരിച്ചുകൊണ്ട് അമിതതേജസ്സായ വ്യാസൻ അവരെ യഥാസ്ഥാനങ്ങളിലേക്ക് പറഞ്ഞയച്ചു.

**68. തദാ പൃഷ്ട്വാ യയുഃ സർവ്വേ പാണ്ഡവാ മുനയസ്തഥാ**
**രാജാ നാഗപുരം പ്രാപ്തഃകുർവ്വൻ വ്യാസകഥാം പഥി**

പിന്നെ അനുവാദം വാങ്ങി പാണ്ഡവരും മുനിമാരും എല്ലാം യാത്രയായി. വഴിയിൽ വ്യാസകഥ അനുഗാനം ചെയ്തുകൊണ്ട് യുധിഷ്ഠിരനും ഹസ്തിനാപുരത്തിലെത്തി.

ഇതി ശ്രീദേവീഭാഗവതേ ദ്വിതീയസ്കന്ധേ
സപ്തമോƒദ്ധ്യായഃ

# അഥ അഷ്ടമോ/ദ്ധ്യായഃ

## സൂത ഉവാച

1 തതോ ദിനേ തൃതിയേ ച ധൃതരാഷ്ട്രഃ സ ഭൂപതിഃ
ദാവാഗ്നിനാ വനേ ദഗ്ദ്ധഃ സഭാര്യഃ കുന്തിസംയുതഃ

പിന്നെ മൂന്നാമത്തെ ദിവസം ആ ധൃതരാഷ്ട്രമഹാരാജാവ് ഭാര്യയോടും കുന്തിയോടും കൂടി വനത്തിലെ തീയിൽ പെട്ടു ദഹിച്ചു.

2 സഞ്ജയസ്തീർത്ഥയാത്രായാം ഗതസ്ത്യക്ത്വാ മഹീപതിം
ശ്രുത്വാ യുധിഷ്ഠിരോ രാജാ നാരദാദ്ദുഃഖമാപ്തവാൻ

രാജാവിനെ ഉപേക്ഷിച്ച് സഞ്ജയനും തീർത്ഥയാത്രയ്ക്കു പോയി എന്ന് നാരദനിൽ നിന്നും കേട്ടിട്ട് യുധിഷ്ഠിര മഹാരാജാവ് വ്യസനിച്ചു.

3 ഷട്ത്രിംശേ/ഥ ഗതേ വർഷേ കൗരവാണാം ക്ഷയാത് പുനഃ
പ്രഭാസേ യാദവാഃ സർവ്വേ വിപ്രശാപാത് ക്ഷയംഗതാഃ

കൗരവരുടെ നാശത്തിനുശേഷം മുപ്പത്തിയാറുവർഷം കഴിഞ്ഞപ്പോൾ പ്രഭാസത്തിൽ വച്ച് യാദവന്മാരെല്ലാം വിപ്രശാപത്താൽ നശിച്ചു.

4 തേ പീത്വാ മദിരാം മത്താഃ കൃത്വാ യുദ്ധം പരസ്പരം
ക്ഷയം പ്രാപ്താ മഹാത്മാനഃ പശ്യതോ രാമകൃഷ്ണയോഃ

മഹാത്മാക്കളായ അവർ മദ്യപിച്ചു മത്തരായി പരസ്പരം യുദ്ധം ചെയ്ത് രാമകൃഷ്ണന്മാർ നോക്കി നിൽക്കെ നാശമടഞ്ഞു.

5 ദേഹം തത്യാജ രാമസ്തു കൃഷ്ണഃ കമലലോചനഃ
വ്യാധബാണാഹതഃ ശാപം പാലയൻ ഭഗവാൻ ഹരിഃ

ബലരാമൻ സ്വദേഹം ത്യജിച്ചു. പിന്നെ കമലലോചനനായ കൃഷ്ണൻ ശാപം ഫലവത്താക്കാൻ വ്യാധന്റെ ബാണമേറ്റ് ശരീരം വെടിഞ്ഞു.

6 വസുദേവസ്തു തച്ഛ്രുത്വാ ദേഹത്യാഗം ഹരേരഥ
ജഹൗ പ്രാണാൻ ശുചീൻകൃത്വാ ചിത്തേ ശ്രീഭുവനേശ്വരിം

വസുദേവർ, ഹരിയുടെ ദേഹത്യാഗത്തെക്കുറിച്ചു കേട്ട്, ശ്രീഭുവനേശ്വരിയെ മനസ്സിൽ ധ്യാനിച്ച് പ്രാണങ്ങളെ പവിത്രമാക്കി ഉപേക്ഷിച്ചു.

7 അർജ്ജുനസ്തു തതോ ഗത്വാ പ്രഭാസേ ചാതിദുഃഖിതഃ
സംസ്കാരം തത്ര സർവ്വേഷാം യഥായോഗ്യം ചകാര ഹ

അർജ്ജുനൻ അതിദുഃഖിതനായി അവിടെനിന്ന് പ്രഭാസത്തിലേക്കു ചെന്നു. യഥായോഗ്യം അവരുടെയെല്ലാം സംസ്കാരകർമ്മം നിർവഹിച്ചു.

8 സമീക്ഷ്യാഥ ഹരേർദേഹം കൃത്വാ കാഷ്ഠസ്യ സഞ്ചയം
അഷ്ടാഭിഃ സഹപത്നീഭിർദാഹയാമാസ പാർത്ഥിവഃ

ചിതയിൽ കയറ്റിവച്ചിരിക്കുന്ന കൃഷ്ണശരീരം ഒന്നു നോക്കിയിട്ട്, കൃഷ്ണന്റെ എട്ടു പത്നിമാരും ചേർന്ന് അർജ്ജുനൻ അത് ദഹിപ്പിച്ചു.

9 ദേഹം രാമസ്യ രേവത്യാ സഹ ദഗ്ദ്ധ്വാ വിഭാവസൗ
അർജ്ജുനോ ദ്വാരകാമേത്യ പുരാന്നിഷ്ക്രാമയജ്ജനം

രേവതിയും ചേർന്ന് രാമന്റെ ശരീരം അഗ്നിയിൽ ദഹിപ്പിച്ചിട്ട് അർജ്ജുനൻ ദ്വാരകയിലെത്തി ജനങ്ങളെയെല്ലാം പുരത്തിൽ നിന്നു പറഞ്ഞയച്ചു.

10 **പുരീ സാ വാസുദേവസ്യ പ്ലാവിതോദധിനാ തതഃ**
**അർജ്ജുനഃ സർവ്വലോകാൻ വൈ ഗൃഹീത്വാ നിർഗ്ഗതസ്തദാ**

വസുദേവപുത്രനായ കൃഷ്ണന്റെ പുരിയായ ദ്വാരക, പിന്നീട് സമുദ്രംകയറി മുങ്ങി. അർജ്ജുനൻ അപ്പോഴേക്കും എല്ലാവരേയും കൂട്ടി ദ്വാരകയ്ക്കു പുറത്തു കടന്നു.

11 **കൃഷ്ണപത്ന്യാസ്തദാ മാർഗ്ഗേ ചൗരാഭീരൈശ്ച ലുണ്ഠിതാഃ**
**ധനം സർവ്വം ഗൃഹീതം ച നിസ്തേജശ്ചാർജ്ജുനോƒഭവത്**

വഴിയ്ക്കു വച്ച് ചോരന്മാരും കാട്ടാളന്മാരും കൃഷ്ണപത്നിമാരെ കൊള്ളചെയ്തു. ധനം മുഴുവനും അപഹരിച്ചെടുത്തു. അർജ്ജുനന് ഒന്നും ചെയ്യാൻ കഴിഞ്ഞില്ല.

12 **ഇന്ദ്രപ്രസ്ഥേ സമാഗത്യ വജ്രോ രാജാ കൃതസ്തദാ**
**അനിരുദ്ധസുതോ നാമ്നാ പാർത്ഥേനാമിതതേജസാ**

അതിതേജസ്വിയായ അദ്ദേഹം ഇന്ദ്രപ്രസ്ഥത്തിലെത്തി അനിരുദ്ധന്റെ പുത്രനായ വജ്രനെ യദുരാജാവാക്കി വാഴിച്ചു.

13 **വ്യാസായ കഥിതം ദുഃഖം തേനോക്തോƒസൗ മഹാരഥഃ**
**പുനർയദാ ഹരിസ്ത്വം ച ഭവിതാസി മഹാമതേ**

വ്യാസനോട് അർജുനൻ ദുഃഖവൃത്താന്തമെല്ലാം പറഞ്ഞു കേൾപ്പിച്ചു. അപ്പോൾ മഹാരഥനായ അർജ്ജുനനോടു വ്യാസൻ പറഞ്ഞു. "നീയും ഹരിയും വീണ്ടും ജന്മമെടുക്കും

14 **തദാ തേജസ്തവാത്യുഗ്രം ഭവിഷ്യതി പുനർയുഗേ**
**തച് ഛ്രുത്വാ വചനം പാർത്ഥോ ഗത്വാ നാഗപുരേƒർജ്ജുനഃ**

അന്ന് നിന്റെ തേജസ്സ് അത്യുഗ്രമായിത്തീരും". അതു കേട്ടിട്ട് പാർത്ഥൻ ഹസ്തിനാപുരത്തിലേക്കു ചെന്ന്,

15 **ദുഃഖിതോ ധർമ്മരാജാനം വൃത്താന്തം സർവ്വമബ്രവീത്**
**ദേഹത്യാഗം ഹരേഃ ശ്രുത്വാ യാദവാനാം ക്ഷയം തഥാ**

ദുഃഖത്തോടുകൂടി സർവ്വ വൃത്താന്തങ്ങളും ധർമ്മപുത്രരെ പറഞ്ഞു കേൾപ്പിച്ചു. ഭഗവാൻ ഹരിയുടെ ദേഹത്യാഗവും യാദവവംശത്തിന്റെ നാശവും അറിഞ്ഞപ്പോൾ,

16 **ഗമനായ മതിം ചക്രേ രാജാ ഹൈമാചലം പ്രതി**
**ഷഡ്ത്രിംശദ്വാർഷികം രാജ്യേ സ്ഥാപയിത്വോത്തരാസുതം**

യുധിഷ്ഠിര മഹാരാജാവ്, ഹിമാലയത്തിലേക്ക് പോകാൻ തീരുമാനിച്ചു. മുപ്പത്തിയാറു വയസ്സു പ്രായമുള്ള ഉത്തരാപുത്രനെ രാജാവാക്കിയിട്ട്,

17 **നിർജഗാമ വനം രാജാ ദ്രൗപദ്യാ ഭ്രാതൃഭിഃ സഹ**
**ഷഡ്ത്രിംശദ്വൈവ വർഷാണി കൃത്വാ രാജ്യം ഗജാഹ്വയേ**

യുധിഷ്ഠിരമഹാരാജാവ് ദ്രൗപദിയോടും സഹോദരന്മാരോടും കൂടി മുപ്പിത്തിയാറു വർഷം ഹസ്തിനാപുരത്തിലിരുന്നു രാജ്യം ഭരിച്ച ശേഷം വനത്തിലേക്കു പോയി.

18 **ഗത്വാ ഹിമാചലേ ഷട്തേ ജഹുഃ പ്രാണാൻ പൃഥാസുതാഃ**
**പരീക്ഷിദപി രാജർഷിഃ പ്രജാഃ സർവ്വാഃ സുധാർമ്മികഃ**

ഹിമാലയത്തിലെത്തിയിട്ട് പൃഥയുടെ ആ ആറു മക്കളും (ദ്രൗപദി ഉൾപ്പെടെ ആറു പേരും) പ്രാണൻ വെടിഞ്ഞു, സുധാർമ്മികനും രാജർഷിയുമായ പരീക്ഷിത് പ്രജകളെയെല്ലാം,

19 അപാലയച്ച രാജേന്ദ്രഃ ഷഷ്ഠിവർഷാണ്യതന്ദ്രിതഃ
ബഭൂവ മൃഗയാശീലോ ജഗാമ ച വനം മഹത്

ഒരു ആലസ്യവുമില്ലാതെ അറുപതുവർഷം പരിപാലിച്ചു. നായാട്ടിൽ കമ്പമുണ്ടായിരുന്ന ആ രാജാവ് ഒരു ദിവസം വനത്തിലേക്കു പോയി.

20 വിദ്ധം മൃഗം വിചിന്വാനോ മധ്യാഹ്നേ ഭൂപതിഃ സ്വയം
തൃഷിതശ്ച പരിശ്രാന്തഃ ക്ഷുധിതശ്ചോത്തരാ സുതഃ

തന്റെ അമ്പേറ്റ് മുറിഞ്ഞ മാനിനെ തെരഞ്ഞ് നടക്കവേ മദ്ധ്യാഹ്നമായപ്പോൾ, ഉത്തരാപുത്രനായ പരീക്ഷിത്തു മഹാരാജാവ് വിശപ്പും ദാഹവും കൊണ്ട് തീരെത്തളർന്നു.

21 രാജാ ഘർമ്മേണ സന്തപ്തോ ദദർശ മുനിമന്തികേ
ധ്യാനേ സ്ഥിതം മുനിം രാജാ ജലം പപ്രച്ഛ ചാതുരഃ

ചുട്ടുപൊള്ളുന്ന ആ സമയത്ത്, രാജാവ് ഒരു മുനിയെ അടുത്തായി കണ്ടു. ധ്യാനനിരതനായ ആ മുനിയോട് അതി ദുഃഖിതനായ രാജാവ് വെള്ളം ചോദിച്ചു.

22 നോവാച കിഞ്ചിന്മൗനസ്ഥശ്ചുകോപ നൃപതിസ്തദാ
മൃതം സർപ്പം തദാ//ദായ ധനുഷ്കോട്യാ തൃഷാതുരഃ

മൗനിയായിരുന്ന അദ്ദേഹം ഒന്നും മിണ്ടിയില്ല. അപ്പോൾ രാജാവ് കുപിതനായി. ദാഹിച്ചു വലഞ്ഞ അദ്ദേഹമപ്പോൾ വില്ലിന്റെ തുമ്പുകൊണ്ട്, ഒരു ചത്ത പാമ്പിനെ തോണ്ടിയെടുത്ത്,

23 കലിനാവിഷ്ടചിത്തസ്തു കണ്ഠേ തസ്യ ന്യവേശയത്
ആരോപിതേ തഥാ സർപ്പേ നോവാച മുനിസത്തമഃ.

കലികൊണ്ടവനായി മുനിയുടെ കഴുത്തിലിട്ടു. പാമ്പിനെ കഴുത്തിലിട്ടിട്ടും ആ മുനിപുംഗവൻ ഒന്നും ഉരിയാടിയില്ല;

24 ന ചചാല സമാധിസ്ഥോ രാജാപി സ്വഗൃഹം ഗതഃ
തസ്യ പുത്രോ/തി തേജസ്വീ ഗവിജാതോ മഹാതപാഃ

സമാധിസ്ഥനായിരുന്ന അദ്ദേഹം അനങ്ങിയില്ല. രാജാവ് സ്വഗൃഹത്തിലേക്കും പോയി. ആ മുനിയുടെ മഹാതപസ്വിയും അതിതേജസ്വിയും 'ഗവിജാത'നെന്നു പ്രസിദ്ധനുമായ പുത്രൻ,

25 മഹാശക്തോ/ഥ ശുശ്രാവ ക്രീഡമാനോ വനാന്തികേ
മിത്രാണ്യാഹുശ്ച തത്പുത്രം പിതുഃ കണ്ഠേ തവാധുനാ

വനത്തിനടുത്തു കളിക്കുകയായിരുന്നു. തന്റെ കൂട്ടുകാർ വിളിച്ചു പറയുന്നത് മഹാശക്തനായ അവൻ കേട്ടു: "നിന്റെ അച്ഛന്റെ കഴുത്തിലിപ്പോൾ,

26 ലംബിതോ/സ്തി മൃതഃ സർപ്പഃ കേനാപീതി മുനീശ്വര
തേഷാം തദ്വചനം ശ്രുത്വാ ചുകോപാതിശയം തദാ

ഹേ മുനീശ്വരാ, ആരോ ഒരു ചത്ത പാമ്പിനെ തൂക്കിയിട്ടിട്ടുണ്ട്'. അവരു പറയുന്നതു കേട്ടപ്പോൾ ആ മുനികുമാരൻ അത്യന്തം കോപിച്ചു.

27 ശശാപ നൃപതിം കൃദ്ധോ ഗൃഹിത്വാ/ശു കരേ ജലം
പിതുഃ കണ്ഠേ/ദ്യ മേ യേന വിനിക്ഷിപ്തോ മൃതോരഗഃ

കൈയിൽ വെള്ളം കോരിയെടുത്തുകൊണ്ട് ക്രുദ്ധനായി രാജാവിനെ ഇങ്ങനെ ശപിച്ചു: "എന്റെ അച്ഛന്റെ കഴുത്തിൽ ഇപ്പോൾ ആരാണോ ചത്ത പാമ്പിനെ തോണ്ടിയിട്ടത്,

28 തക്ഷകഃ സപ്ത രാത്രേണ തം ദശേത് പാപപൂരുഷം
മുനേഃ ശിഷ്യോ/ഥ രാജാനം സമുപേത്യ ഗൃഹേ സ്ഥിതം

പാപിയായ ആ മനുഷ്യനെ ഏഴുനാൾക്കകം തക്ഷകൻ കടിക്കട്ടെ''. മുനിയുടെ ശിഷ്യൻ, കൊട്ടാരത്തിലെത്തിക്കഴിഞ്ഞിരുന്ന രാജാവിനെ,

**29 ശാപം നിവേദയാമാസ മുനിപുത്രേണ ചാർപ്പിതം**
**അഭിമന്യുസുതഃ ശ്രുത്വാ ശാപം ദത്തം ദ്വിജേന വൈ**

മുനിപുത്രൻ നൽകിയ ശാപത്തെപ്പറ്റി അറിയിച്ചു. ബ്രാഹ്മണകുമാരൻ നൽകിയ ശാപം കേട്ട അഭിമന്യുപുത്രൻ,

**30 അനിവാര്യം ച വിജ്ഞായ മന്ത്രിവൃദ്ധാനുവാച ഹ**
**ശപ്തോ/ഹം ദ്വിജരൂപേണ മമ ദ്വേഷാദസംശയം**

അത് തടുക്കാൻ ആവാത്തതാണെന്നറിഞ്ഞ് മന്ത്രിവൃദ്ധന്മാരോടു പറഞ്ഞു: എന്റെ കോപമാണ് ബ്രാമണരൂപം കൈക്കൊണ്ട് എന്നെ ശപിച്ചിരിക്കുന്നത് എന്ന് തീർച്ചയാണ്.

**31 കിം വിധേയം മയാ/മാത്യാ ഉപായശ്ചിന്ത്യതാമിഹ**
**മൃത്യുഃ കിലാനിവാര്യോ/സൗ വദന്തി വേദവാദിനഃ**

അമാത്യന്മാരേ, ഞാൻ ഇപ്പോൾ എന്താണു ചെയ്യേണ്ടത്? അതിനുള്ള മാർഗ്ഗം ആലോചിക്കുവിൻ. ഈ മരണം സംഭവിച്ചേ തീരൂ എന്നാണ് വേദജ്ഞരായവർ പറയുന്നത്.

**32 യത്നസ്തഥാപി ശാസ്ത്രോക്തഃ കർത്തവ്യഃ സർവ്വഥാ ബുധൈഃ**
**ഉപായവാദിനഃ കേചിത് പ്രവദന്തി മനീഷിണഃ**

എന്നാലും അറിവുള്ളവർ, ശാസ്ത്രവിധിയനുസരിച്ച് അതിൽ നിന്നു രക്ഷപെടാനുള്ള ശ്രമം അവശ്യം ചെയ്തിരിക്കണം. ഉപായം കണ്ടെത്തണമെന്ന് വാദിക്കുന്നവരാണ് ചില പണ്ഡിതന്മാർ.

**33 വിജ്ഞോപായേന സിദ്ധ്യന്തി കാര്യാണി നേതരസ്യ ച**
**മണിമന്ത്രൗഷധീനാം വൈ പ്രഭാവാഃ ഖലു ദുർവിധഃ**

ബുദ്ധി വേണ്ടപോലെ ഉപയോഗിക്കാൻ കഴിയുന്നവർക്കാണ് കാര്യങ്ങൾ സാധിക്കാൻ കഴിയുക. അല്ലാത്തവർക്കല്ല. മണി, മന്ത്രം, ഔഷധം എന്നിവയുടെ ശക്തി അറിയാൻ പ്രയാസമാണ്.

**34 ന ഭവേദിതി കിം തൈസ്തു മണിമദ്ഭിഃ സുസാധിതൈഃ**
**സർപ്പദഷ്ടാ പുരാ ഭാര്യാ മുനേഃ സംജീവിതാ മൃതാ**

എന്തും സാധിക്കാൻ സമർത്ഥമായ മണി സ്വാധീനമായവർക്ക് എന്താണ് അസാധ്യമായിട്ടുള്ളത്? പണ്ട് സർപ്പദംശനമേറ്റു മരിച്ച സ്വഭാര്യയെ ഒരു മുനി ജീവിപ്പിച്ചു.

**35 ദത്വാർദ്ധമായുഷസ്തേന മുനിനാ സാ വരാപ്സരാ**
**ഭവിതവ്യേ ന വിശ്വാസഃ കർത്തവ്യഃ സർവ്വാഥാ ബുധൈഃ**

തന്റെ ആയുസ്സിന്റെ പകുതിനൽകിയിട്ടാണ് അപ്സരസ്സായ അവളെ മുനി ജീവിപ്പിച്ചത്. വിദ്വാന്മാർ വിധിയിൽ വിശ്വാസം വെച്ചുകൊണ്ടിരിക്കരുത്, ഒരു വിധത്തിലും.

**36 പ്രത്യക്ഷം തത്ര ദൃഷ്ടാന്തം പശ്യന്തു സചിവാഃ കില**
**ദിവി കോ/പി പൃഥിവ്യാം വാ ദൃശ്യതേ പുരുഷഃ ക്വചിത്.**

മന്ത്രിമുഖ്യരേ, പ്രത്യക്ഷമായ ഉദാഹരണം തന്നെ കാണുന്നില്ലേ? ഭൂമിയിലോ, സ്വർഗ്ഗത്തോ ഒരു മനുഷ്യനെങ്കിലുമുണ്ടോ,

**37 ദൈവേ മതിം സമാധായ യസ്തിഷ്ഠേത്തു നിരുദ്യമഃ**
**വിരക്തസ്തു യതിർ ഭൂത്വാ ഭിക്ഷാർത്ഥം യാതി സർവ്വഥാ**

ദൈവത്തിൽ വിശ്വാസമർപ്പിച്ചുകൊണ്ട് ഒന്നും ചെയ്യാതെ ജീവിക്കുന്നതായിട്ട്?. വിരക്തൻ സന്യസിച്ചിട്ടും ഭിക്ഷ തെണ്ടി നടക്കുന്നു.

38 ഗൃഹസ്ഥാനാം ഗൃഹേ കാമമാഹൂതോ വാfഥവാന്യഥാ
യദൃച്ഛയോപപന്നം ച ക്ഷിപ്തം കേനാപി വാ മുഖേ.

ഗൃഹസ്ഥന്മാരുടെ വീടുകളിൽ വിളിച്ചിട്ടോ അല്ലാതെയോ കിട്ടുന്നതും യദൃച്ഛയാ കിട്ടുന്നതും ആരെങ്കിലും വായിൽ ഇട്ടുകൊടുക്കുന്നതും ആണ് അവർ ഭക്ഷിക്കുന്നത്.

39 ഉദ്യമേന വിനാ ചാസ്യാദുദരേ സംവിശേത് കഥം
പ്രയത്നശ്ചോദ്യമേ കാര്യോ യദാ സിദ്ധിം ന യാതി ചേത്

ഉദ്യമമില്ലാതെ, വായിൽനിന്ന് വയറ്റിലേക്കു കടക്കുന്നതെങ്ങനെ? പ്രയത്നം ചെയ്യണം. എന്നിട്ടും അതുകൊണ്ട് പ്രയോജനം ഉണ്ടാകുന്നില്ലെങ്കിൽ,

40. തദാ ദൈവം സ്ഥിതം ചേതി ചിത്തമാലംബയേത് ബുധഃ

അപ്പോൾ മാത്രം ഇത് വിധിയണെന്നു വിദ്വാൻമാർ ധരിക്കണം.

മന്ത്രിണ ഊചുഃ

കോ മുനിർയേന ദത്വാർദ്ധമായുഷോ ജീവിതാ പ്രിയാ

സ്വന്തം അർദ്ധായുസ്സു നൽകിയിട്ട് ആരാണ് തന്റെ പ്രിയയെ ജീവിപ്പിച്ചത്?

41. കഥം മൃതാ മഹാരാജാ തന്നോബ്രൂഹി സവിസ്തരം

മഹാരാജാവേ, അവൾ എങ്ങനെയാണ് മരിച്ചതെന്നു വിസ്തരിച്ചു പറയു.

രാജോവാച

ഭൃഗോർഭാര്യാ വരാരോഹാ പുലോമാ നാമ സുന്ദരീ

ഭൃഗുവിന്റെ ഭാര്യ പുലോമ എന്ന സുന്ദരിയാണ്.

42 തസ്യാം തു ച്യവനോ നാമ മുനിർജാതോfതിവിശ്രുതഃ
ച്യവനസ്യ ച ശര്യാതേഃ സുകന്യാ നാമ സുന്ദരീ.

അവളിൽ ച്യവനൻ എന്നു പേരുള്ള അതിവിശ്രുതനായ മഹർഷി ജനിച്ചു. ച്യവനൻ ശര്യാതിയുടെ പുത്രിയായ സുകന്യയെ വിവാഹം കഴിച്ചു.

43 തസ്യാം ജജ്ഞേ സുതഃ ശ്രീമാൻ പ്രമതിർനാമ വിശ്രുതഃ
പ്രമതേസ്തു പ്രിയാ ഭാര്യാ പ്രതാപീ നാമ വിശ്രുതാ

അവർക്ക് പ്രമതി എന്നു പേരുള്ള പ്രസിദ്ധനായ ഒരു പുത്രനുണ്ടായി. പ്രമതിയുടെ ഭാര്യ വിശ്രുതയായ പ്രതാപിയായിരുന്നു.

44 രുരുർനാമ സുതോ ജാതസ്തഥാ പരമതാപസഃ
തസ്മിംശ്ച സമയേ കശ്ചിത് സ്ഥൂലകേശശ്ച വിശ്രുതഃ

അവർക്ക് രുരു എന്നു പേരുള്ള പരമതപസ്വിയായ ഒരു പുത്രനുണ്ടായി. ആ കാലത്ത് സ്ഥൂലകേശൻ എന്നു വിശ്രുതനും

45 ബഭൂവ തപസാ യുക്തോ ധർമ്മാത്മാ സത്യസമ്മതഃ
ഏതസ്മിന്നന്തരേ മാന്യാ മേനകാ ച വരാപ്സരാ

തപസ്വിയും ധർമ്മാത്മാവും സത്യസന്ധനുമായ ഒരാൾ ഉണ്ടായിരുന്നു. ആയിടയ്ക്ക് മാന്യയായ മേനക എന്ന അപ്സരസ്സ്,

46 ക്രീഡാംചക്രേ നദീതീരേ ത്രിഷുലോകേഷു സുന്ദരീ
ഗർഭം വിശ്വാവസോഃ പ്രാപ്യ നിർഗ്ഗതാ വരവർണ്ണിനീ.

നദീതീരത്ത് ക്രീഡാലോലയായി കഴിഞ്ഞു. ത്രിഭുവസുന്ദരിയായ അവൾ വിശ്വാവസുവിൽ നിന്നു ഗർഭം ധരിച്ചു. എന്നിട്ട് അവിടെ നിന്ന് പുറപ്പെട്ട്,

47 സ്ഥൂലകേശാശ്രമേ ഗത്വാ വിസസർജ്ജ വരാപ്സരാഃ
കന്യകാം ച നദീതീരെ ത്രിഷുലോകകേഷു സുന്ദരീ.

സ്ഥൂലകേശന്റെ ആശ്രമത്തിൽ ചെന്ന് പ്രസവിക്കുകയും ത്രിലോകസുന്ദരിയായ ആ പെൺകുട്ടിയെ നദീതീരത്ത് ഉപേക്ഷിക്കുകയും ചെയതു.

48 ദൃഷ്ട്വാ*f*നാഥാം തദാ കന്യാം ജഗ്രാഹ മുനിസത്തമഃ
പുപോഷ സ്ഥൂലകേശസ്തു നാമ്നാ ചക്രേ പ്രമദ്വരാം

മുനിസത്തമനായ സ്ഥൂലകേശൻ ആ കന്യകയെ അനാഥയായി കണ്ട് എടുത്തുകൊണ്ടുപോയി പ്രമദ്വരയെന്നു പേരിട്ടു വളർത്തി.

49 സാ കാലേ യൗവനം പ്രാപ്താ സർവ്വലക്ഷണ്സംയുതാ
രുരുർദൃഷ്ട്വാഥ താം ബാലാം കാമബാണാർദ്ദിതോഹ്യഭൂത്

സർവ്വ ലക്ഷണങ്ങളും തികഞ്ഞ അവൾ യഥാകാലം യൗവനം പ്രാപിച്ചു. ആ യുവതിയെ കണ്ട് രുരു കാമബാണപീഡിതനായിത്തീർന്നു.

ഇതി ശ്രീദേവീഭാഗവതേ ദ്വിതീയസ്കന്ധേ
അഷ്ടമോ*f*ദ്ധ്യായഃ

# അഥ നവമോ*f*ദ്ധ്യായഃ

## പരീക്ഷിദുവാച

1. കാമാർത്തഃ സ മുനിർഗത്വാ രുരുഃ സുപ്തോ നിജാശ്രമേ
പിതാ പപ്രച്ഛ ദീനം തം കിം രുരോ വിമനാ അസി

കാമാർത്തനായ രുരു തന്റെ ആശ്രമത്തിൽ പോയികിടന്നു.ദീനനായ അവനോട് അച്ഛൻ ചോദിച്ചു: ''രുരോ, നീ എന്താണ് ദുഃഖിച്ചു കിടക്കുന്നത്''?

2. സ തമാഹാതികാമാർത്തഃ സ്ഥൂലകേശസ്യ ചാശ്രമേ
കന്യാ പ്രമദ്വരാനാമ സാ മേ ഭാര്യാ ഭവേദിതി

കാമാർത്തനായ രുരു അദ്ദേഹത്തോടു പറഞ്ഞു:'സ്ഥൂലകേശന്റെ ആശ്രമത്തിൽ പ്രമദ്വര എന്നു പേരുള്ള ഒരു കന്യകയുണ്ട്. അവൾ എന്റെ ഭാര്യയായിത്തീരണം'.

3. സ ഗത്വാ പ്രമതിസ്തൂർണ്ണം സ്ഥൂലകേശം മഹാമുനിം
പ്രമുഹ്യ സുമുഖം കൃത്വാ യയാചേ താം വരാനനാം

പ്രമതി ഉടൻതന്നെ സ്ഥൂലകേശന്റെ ആശ്രമത്തിലേക്കു പോയി. അദ്ദേഹത്തെ പറഞ്ഞു സന്തോഷിപ്പിച്ചിട്ട് സുന്ദരിയായ പുത്രിയെ യാചിച്ചു.

4. ദദൗ വാചം സ്ഥൂലകേശഃ പ്രദാസ്യാമി ശുഭേ*f*ഹനി
വിവാഹാർത്ഥം ച സംഭാരം രചയാമാസതുർവനേ

ഒരു ശുഭമുഹൂർത്തത്തിൽ കന്യകയെ നൽകാമെന്ന് സ്ഥൂലകേശൻ വാക്കുകൊടുത്തു. വിവാഹം നടത്തുന്നതിനുള്ള ഒരുക്കങ്ങളെല്ലാം വനത്തിൽ ആരംഭിച്ചു.

**5. പ്രമതിഃ സ്ഥൂലകേശശ്ച വിവാഹാർത്ഥം സമുദ്യതൗ**
**ബഭ്രവതുർ മഹാത്മാനൗ സമീപസ്ഥൗ തപോവനേ**

വിവാഹത്തിനുവേണ്ട ഒരുക്കങ്ങൾ ചെയ്തുകൊണ്ട് പ്രമതിയും സ്ഥൂലകേശനും തപോവനത്തിൽ അടുത്തടുത്ത് പാർത്തു.

**6. തസ്മിന്നവസരേ കന്യാ രമമാണാ ഗൃഹാങ്കണേ**
**പ്രസുപ്തം പന്നഗം പാദേനാസ്പൃശച്ചാരുലോചനാ**

ആ അവസരത്തിൽ വീട്ടു മുറ്റത്തു കളിച്ചു കൊണ്ടിരുന്ന സുന്ദരിയായ പ്രമദ്വര, ഉറങ്ങിക്കിടന്ന പാമ്പിനെ കാലുകൊണ്ട് ചവിട്ടാനിടയായി.

**7. ദഷ്ടാ തുപന്നഗേനാഥ സാ മമാര വരാംഗനാ**
**കോലാഹസ്തദാ ജാതോ മൃതാംദൃഷ്ട്വാ പ്രമദ്വരാം**

പാമ്പുകടിച്ചപ്പോൾത്തന്നെ ആ സുന്ദരി മരിച്ചു. പ്രമദ്വര മരിച്ചതറിഞ്ഞപ്പോൾത്തന്നെ വല്ലാത്ത ബഹളമായി.

**8. മിളിതാ മുനയഃ സർവ്വേ ചുക്രുശുഃ ശോകസംയുതാഃ**
**ഭുമൗ താം പതിതാം ദൃഷ്ട്വാ പിതാ തസ്യാതിദു:ഖിതഃ**

മുനിമാരെല്ലാം കുടി. എല്ലാവരും ദു:ഖാർത്തരായി വിലപിച്ചു. മരിച്ചുകിടക്കുന്ന അവളെകണ്ട് അച്ഛൻ വളരെ ദു:ഖിച്ചു,

**9. രുരോദ വിഗതപ്രാണം ദീപ്യമാനാം സുതേജസാ**
**രുരുഃ ശ്രുത്വാ തദാക്രന്ദൻ ദർശനാർത്ഥം സമാഗതഃ**

വാവിട്ടു കരഞ്ഞു. സ്വതേജസ്സുകൊണ്ട് ജ്വലിച്ചുനിന്ന അവളുടെ പ്രാണൻ പോയി. രുരു ആ വിലാപം കേട്ടു കരഞ്ഞുകൊണ്ട് കാണാൻ ഓടിവന്നു.

**10. ദദർശ പതിതാം തത്ര സജീവാമിവ കാമിനീം**
**രുദന്തം സ്ഥൂലകേശം ച ദൃഷ്ട്വാന്യാനൃഷിസത്തമാൻ**

ജീവനുള്ള മട്ടിൽ കിടക്കുന്ന തന്റെ കാമിനിയെയും വിലപിക്കുന്ന സ്ഥൂലകേശനെയും മറ്റ് ഋഷിശ്രേഷ്ഠന്മാരെയും കണ്ടു.

**11. രുരുഃ സ്ഥാനാദ്ബഹിർഗത്വാ രുരോദ വിരഹാകുലഃ**
**അഹോ ദൈവേന സർപ്പോƒയം പ്രേഷിതഃ പരമാദ്ഭുതഃ**

രുരു അവിടെനിന്ന് പുറത്തു ചെന്ന് വിരഹം സഹിക്കാനാവാതെ കരഞ്ഞു: കഷ്ടം! വിധി പറഞ്ഞു വിട്ടല്ലോ ഈ അദ്ഭുതസർപ്പത്തെ!

**12. മമ ശർമ്മവിഘാതായ** ദു:ഖഹേതുരയം **കില**
**കിം കരോമി ക്വ ഗച്ഛാമി മൃതാ മേ പ്രാണവല്ലഭാ**

എന്റെ സുഖം കെടുത്താൻ! ദു:ഖമുണ്ടാക്കാൻ! ഞാൻ എന്തു ചെയ്യട്ടെ! എവിടെ പോകട്ടെ. എന്റെ പ്രാണപ്രിയ മരിച്ചല്ലോ!

**13. ന വൈ ജിവിതുമിച്ഛാമി വിയുക്തഃ പ്രിയയാ നയാ**
**നാലിംഗിതാ വരാരോഹാ ന മയാ ചുംബിതാ മുഖേ**

ഇവളെ വെടിഞ്ഞ് എനിക്കു ജീവിതം വേണ്ട. ഈ വരാംഗിയെ ഞാനൊന്നു പുണർന്നില്ല; ഇവളുടെ മുഖമൊന്നു മുകർന്നില്ല.

14. ന പാണിഗ്രഹണം പ്രാപ്തം മന്ദഭാഗ്യേന സർവ്വഥാ
ലാജഹോമസ്തഥാചാഗ്നൗ ന കൃതസ്ത്വനയാ സഹ

ഭാഗ്യം കെട്ട ഈ ഞാൻ ഇവളെ പാണിഗ്രഹണം ചെയ്തില്ല; ഇവളോടു കൂടി അഗ്നിയിൽ ലാജഹോമം നടത്തിയില്ല.

15. മാനുഷ്യം ധിഗിദം കാമം ഗച്ഛന്ത്വദ്യ മമാസവഃ
ദുഃഖിതസ്യ ന വാ മൃത്യുർവാഞ്ഛിതഃ സമുപൈതി ഹി

എത്ര നിന്ദ്യമാണു മനുഷ്യന്റെ മോഹം! എന്റെ പ്രാണനിപ്പോൾത്തന്നെ പോകട്ടെ. ആവശ്യപ്പെട്ടാലും ആധിപിടിച്ചവനെ മരണം തിരിഞ്ഞു നോക്കില്ല!

16. സുഖം തർഹി കഥം ദിവ്യമാപ്യതേ ഭുവി വാഞ്ഛിതം
പ്രപതാമി ഹ്രദേ ഘോരേ പാവകേ പ്രപതാമ്യഹം

ഈ ജീവിതത്തിൽ വേണമെന്നാഗ്രഹിച്ച ആ ദിവ്യമായ സുഖം ഇനി എങ്ങനെ ഉണ്ടാവും? വലിയ കയത്തിൽ ചെന്നുചാടാം; അല്ലെങ്കിൽ തീയിൽ ചാടാം.

17. വിഷമദ്മി ഗളേ പാശം കൃത്വാ പ്രാണാംസ്ത്യജാമ്യഹം
വിലപ്യൈവം രുരുസ്തത്ര വിചാര്യ മനസാ പുനഃ

ഞാൻ വിഷം കുടിക്കും; തൂങ്ങിച്ചാവും. ഇങ്ങനെ ഓരോന്നു പറഞ്ഞ് അവിടെ നിന്നു വിലപിച്ചു. പിന്നെ ആലോചിച്ചു.

18. ഉപായം ചിന്തയാമാസ സ്ഥിതസ്തസ്മിൻ നദീതടേ
മരണാത് കിം ഫലം മേ സ്യാദാത്മഹത്യാ ദുരത്യയാ

ആ നദീതടത്തിൽ നിന്നു .കൊണ്ട് രുരു ഓരോരോ മാർഗ്ഗത്തെക്കുറിച്ച് ആലോചിച്ചു. മരിച്ചാൽ എനിക്കെന്തു നേടാം? ആത്മഹത്യ വയ്യാതാനും.

19. ദുഃഖിതശ്ച പിതാമേസ്യാജ്ജനനീ ചാതിദുഃഖിതാ
ദൈവസ്തുഷ്ടോ ഭവേത്കാമം ദൃഷ്ട്വാ മാം ത്യക്ത ജീവിതം

എന്റെ അച്ഛനും ദുഃഖിക്കും; അമ്മ അത്യധികം ദുഃഖിക്കും.മരിച്ച എന്നെ കണ്ട് ദൈവം സന്തോഷിക്കും.

20. സർവ്വഃ പ്രമുദിതശ്ചസ്യാത് മത്ക്ഷയേ നാത്ര സംശയഃ
ഉപകാരഃ പ്രിയായാഃ കഃ പരലോകേ ഭവേദപി

ഞാൻ മരിച്ചാൽ സകലരും സന്തോഷിക്കുമെന്നു തീർച്ച. പരലോകത്ത് എന്റെ പ്രിയയ്ക്ക് അതുകൊണ്ട് എന്താണൊരു പ്രയോജനം?

21. മൃതേ മയ്യാത്മഘാതേന വിരഹാത്പീഡിതേഽപി ച
പരലോകേ പ്രിയ സാഽപി നമേസ്യാദാത്മഘാതിനഃ

വിരഹപീഡിതനായി ഞാൻആത്മഹത്യചെയ്യുന്നപക്ഷം, ആത്മഹത്യ ചെയ്തവനാണെന്നുള്ളതു കൊണ്ട് പരലോകത്ത് എനിക്ക് ആ പ്രിയയെയും ലഭിക്കുകയില്ല.

22. ഏതദർത്ഥം മൃതേ ദോഷാ മയി നൈവാമൃതേ പുനഃ
വിമൃശ്യൈവം രുരുസ്തത്ര സ്നാത്വാഽചമ്യ ശുചിഃ സ്ഥിതഃ

ഇക്കാര്യത്തിനുവേണ്ടി ആത്മഹത്യ ചെയ്യുന്നതാണുദോഷം; ചെയ്യാതിരിക്കുന്നതല്ല. ഇങ്ങനെ ഓരോന്നു ചിന്തിച്ചുകൊണ്ട് കുളിച്ച് ആചമിച്ച് ശുദ്ധനായി,

23. അബ്രവീദ്വചനം കൃത്വാ ജലം പാണാവസൗ മുനിഃ
യന്മയാ സുകൃതം കിഞ്ചിത്കൃതം ദേവാർച്ചനാദികം

കൈയിൽ വെള്ളം കോരിയെടുത്തുകൊണ്ട് ആ മുനി ഇങ്ങനെ പറഞ്ഞു: ദേവപൂജ തുടങ്ങിയ എന്തെങ്കിലും തെല്ലു സുകൃതമെങ്കിലും ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ,

**24. ഗുരുവഃ പൂജിതാ ഭക്ത്യാ ഹുതം ജപ്തം തപഃ കൃതം**
**അധീതാസ്ത്വഖിലാ വേദാ ഗായത്രീ സംസ്കൃതാ യദി**

ഞാൻ ഗുരുക്കൻമാരെ ഭക്തിയോടെ പൂജിച്ചിട്ടുണ്ടെങ്കിൽ, ഹോമകർമ്മാദി ചെയ്തിട്ടുണ്ടെങ്കിൽ, ജപിച്ചിട്ടുണ്ടെങ്കിൽ, തപസ്സുചെയ്തിട്ടുണ്ടെങ്കിൽ, വേദങ്ങളെല്ലാം പഠിച്ചിട്ടുണ്ടെങ്കിൽ, ഗായത്രി ഉപാസിച്ചിട്ടുണ്ടെങ്കിൽ,

**25. രവിരാരാധിതസ്തേന സംജീവതു മമ പ്രിയാ**
**യദി ജീവേന്ന മേ കാന്താ ത്യജേ പ്രാണാനഹം തതഃ**

ആദിത്യനെ ഭജിച്ചിട്ടുണ്ടെങ്കിൽ, എന്റെ പ്രിയ അതിനാൽ ജീവിക്കട്ടെ. അവൾ ജീവിക്കുന്നില്ലെങ്കിൽ പിന്നെ ഞാൻ പ്രാണൻ വെടിയും.

**26. ഇത്യുക്ത്വാ തജ്ജലം ഭൂമൗ ചിക്ഷേപാരാധ്യ ദേവതാഃ**

എന്നു പറഞ്ഞ് കൈയിലെ ജലം ദേവതകളെ ആരാധിച്ചു കൊണ്ട് ഭൂമിയിൽ ഒഴിച്ചു.

**രാജോവാച**

**ഏവം വിലപതസ്തസ്യ ഭാര്യയാ ദുഃഖിതസ്യ ച**

ഇങ്ങനെ ഭാര്യാവിരഹം നിമിത്തം ദുഃഖിച്ചു വിലപിക്കുന്ന രുരുവിന്റെ മുമ്പിൽ

**27. ദേവദൂതസ്തദാഭ്യേത്യ വാക്യമാഹ രും തതഃ**

അപ്പോൾ ഒരു ദേവദൂതൻ വന്നിട്ട് പറഞ്ഞു:

**ദേവദൂതഉവാച**

**മാകാർഷീഃ സാഹസം ബ്രഹ്മൻ കഥം ജിവേന്മൃതാപ്രിയാ**

ഹേ,ബ്രാഹ്മണ, സാഹസം കാണിക്കരുത്. മരിച്ച നിന്റെ പ്രിയ എങ്ങനെ ജീവിക്കും?

**28. ഗതായുരേഷാ സുശ്രോണി ഗന്ധർവ്വാപ്സരസോഃ സുതാ**
**അന്യാം കാമയ ചാർവ്വംഗീം മൃതേയം ചാവിവാഹിതാ**

ഗന്ധർവ്വാപ്സരസ്സുകളുടെ പുത്രിയായ ഈ സുന്ദരി ആയുസ്സറ്റവളാണ്. അതുകൊണ്ട് അങ്ങ് മറ്റ് ഒരുവളെ ആഗ്രഹിച്ചുകൊള്ളുക. ഇവൾ വിവാഹിതയാകാതെ മരിക്കുകയും ചെയ്തു.

**29. കിം രോദിഷി സുദുർബുദ്ധേ കാ പ്രീതിസ്തേƒനയാസഹ**

ബുദ്ധികെട്ടവനേ, എന്തിനു കരയുന്നു? നിനക്ക് ഇവളോട് എന്താണ് ഇത്ര കമ്പം?

**രുരുരുവാച**

**ദേവദൂത ന ചാന്യാം വൈ വരിഷ്യാമ്യഹമംഗനാം**

ഹേ ദേവദൂത, ഞാൻ മറ്റൊരു നാരിയെ വരിക്കുകയില്ല,

**30. യദി ജീവേന്ന ജീവേദ്വാ മർത്തവ്യം ചാധുനാ മയാ**

ഇവൾ ജീവിക്കുകയാണെങ്കിലും ജീവിക്കുകയില്ലെങ്കിലും ഞാൻ ഉടനെ മരിക്കും.

**രാജോവാച**

**വിദിത്വേതി ഹഠം തസ്യ ദേവദൂതോ മുദാന്വിതഃ**

അവന്റെ ഈ കടുംപിടിത്തം കണ്ട് പ്രസന്നനായ ദേവദൂതൻ,

**31. ഉവാച വചനം തഥ്യം സത്യം ചാതിമനോഹരം**
**ഉപായം ശൃണു വിപ്രേന്ദ്ര വിഹിതം യത്സുരൈഃ പുരാ**

സത്യവും മധുരവുമായ വിധത്തിൽ ഇങ്ങനെ പറഞ്ഞു: ഹേ ബ്രാഹ്മണോത്തമ, വഴിയുണ്ട്;കേട്ടുകൊള്ളൂ, പണ്ട് ദേവൻമാർ സ്വീകരിച്ചമാർഗ്ഗമാണ്.

**32. ആയുഷോർദ്ധപ്രദാനേന ജീവയാശു പ്രമദ്വരാം.**

ആയുസ്സിന്റെ പകുതി കൊടുത്തിട്ട് പ്രമദ്വരയെ ജീവിപ്പിക്കുക.

**രുരുരുവാച**

**ആയുഷോ/ർദ്ധം പ്രയച്ഛാമി കന്യായൈ നാത്ര സംശയഃ**

ആയുസ്സിന്റെ പകുതി ഞാൻ ആ കന്യകയ്ക്കു കൊടുക്കാം.സംശയമില്ല:

**33. അദ്യ പ്രത്യാവൃതപ്രാണാ പ്രോത്തിഷ്ഠതു മമ പ്രിയാ**
**വിശ്വാവസുസ്തദാ തത്ര വിമാനേന സമാഗതഃ**

എന്റെ പ്രിയ ഇപ്പോൾ ജീവൻ ലഭിച്ച് എഴുന്നേൽക്കട്ടെ.അപ്പോൾ വിശ്വാവസു അവിടെ വിമാനത്തിൽ സമാഗതനായി.

**34. ജ്ഞാത്വാ പുത്രീം മൃതാം ചാശു സ്വർഗ്ഗലോകാത് പ്രമദ്വരാം**
**തതോ ഗന്ധർവ്വരാജശ്ച ദേവദൂതശ്ച സത്തമഃ**

തന്റെ പുത്രി പ്രമദ്വര മൃതയായി എന്നറിഞ്ഞിട്ടാണ് വേഗം അദ്ദേഹം സ്വർഗ്ഗത്തുനിന്ന് വന്നത്. അനന്തരം ആ ഗന്ധർവ്വരാജാവും ഉത്തമനായ ആദേവദൂതനും

**35. ധർമ്മരാജമുപേത്യേദം വചനം പ്രത്യഭാഷതാം**
**ധർമ്മരാജ രുരോഃ പത്നീ സുതാ വിശ്വാവസോസ്തഥാ**

ധർമ്മരാജാവിനെ സമീപിച്ച് ഇങ്ങനെ പറഞ്ഞു: ഹേ ധർമ്മരാജാവേ, വിശ്വാവസുവിന്റെ പുത്രിയും രുരുവിന്റെ പത്നിയുമായ പ്രമദ്വര

**36. സുതാ പ്രമദ്വരാ കന്യാ ദഷ്ടാ സർപ്പേണ ചാധുനാ**
**സാ രുരോരായുഷോർദ്ധേന മർത്തുകാമസ്യ സൂര്യജ**

എന്ന കന്യക ഇപ്പോൾ സർപ്പദംശനമേറ്റു മരിച്ചുപോയി. ഹേ ധർമ്മരാജാവേ, മരിക്കാൻ ആഗ്രഹിച്ച രുരുവിന്റെ അർദ്ധായുസ്സുകൊണ്ടും,

**37. സമുത്തിഷ്ഠതു ചാർവംഗീ വ്രതചര്യാപ്രഭാവതഃ**

അവന്റെ വ്രതചര്യാപ്രഭാവത്താലും അവൾ ജീവിക്കട്ടെ.

**ധർമ്മഉവാച**

**വിശ്വവസുസുതാം കന്യാം ദേവദൂത യദീച്ഛസി**

ദേവദൂത, ഈ കന്യക ജീവിക്കണമെന്ന് നിന്റെ ആഗ്രഹമനുസരിച്ച്

**38. ഉത്തിഷ്ഠത്വായുഷോർദ്ധേന രുരും ഗത്വാ ത്വമർപ്പയ .**

രുരുവിന്റെ പകുതി ആയുസ്സുകൊണ്ട് വിശ്വാവസുവിന്റെ പുത്രിയായ ആ കന്യക ജീവനുള്ളവളായിത്തീരട്ടെ. ജീവിപ്പിച്ചിട്ട് അവളെ രുരുവിനു നൽകുക.

**രാജോവാച**

**ഏവമുക്തസ്തതോ ഗത്വാ ജീവയിത്വാ പ്രമദ്വരാം**

ഇങ്ങനെ പറഞ്ഞതുകേട്ട ദൂതൻ പോയി അവൾക്കു ജീവൻ നൽകിയിട്ട്,

**39. രുരോഃ സമർപ്പയാമാസ ദേവദൂതസ്ത്വരാന്വിതഃ**
**തതഃ ശുഭേഽഹ്നി വിധിനാ രുരുണാപി വിവാഹിതാ**

വേഗം അവളെ രുരുവിന്നു നൽകി. അനന്തരം ശുഭമായ ഒരു ദിവസം രുരു അവളെ വിധിപൂർവ്വം വിവാഹം കഴിച്ചു.

**40. ഇത്ഥം വോപായയോഗേന മൃതാപ്യുജ്ജീവിതാ തദാ**
**ഉപായസ്തു പ്രകർത്തവ്യഃ സർവ്വഥാ ശാസ്ത്രസമ്മതഃ**

അപ്പോൾ ഇങ്ങനെ ഉപായയോഗം കൊണ്ട് മരിച്ചവളും ജീവിച്ചു. അതിനാൽ ഏതുവിധത്തിലും ശാസ്ത്രസമ്മതമായ ഉപായം അവശ്യം സ്വീകരിക്കേണ്ടതാണ്.

**41. മണിമന്ത്രൗഷധീഭിശ്ച വിധിവത് പ്രാണരക്ഷണേ**
**ഇത്യുക്ത്വാ സചിവാൻ രാജാ കല്പയിത്വാ സുരക്ഷകാൻ**

പ്രാണരക്ഷയ്ക്ക്,മണി,മന്ത്രം,ഔഷധം തുടങ്ങിയവ വിധിയനുസരിച്ച് കൈക്കൊള്ളേണ്ടതാണെന്ന് മന്ത്രിമാരോടു പറഞ്ഞിട്ട്,സ്വന്തം കാവലിനായി രക്ഷാഭടൻമാരെ നിയോഗിച്ചു.

**42. കാരയിത്വാഥ പ്രാസാദം സപ്തഭൂമികമുത്തമം**
**ആരോരുഹോത്തരാസൂനുഃ സചിവൈഃ സഹ തൽക്ഷണം**

ഏഴുനിലകളുള്ള ഉത്തമമായ ഒരുമാളിക പണിചെയ്തിട്ട്,ഉത്തരാപുത്രനായ പരീക്ഷിത്ത് സചിവന്മാരോടുകൂടി വേഗം അതിൽ പാർപ്പാക്കി.

**43. മണിമന്ത്രധരാഃ ശൂരാഃ സ്ഥാപിതാസ്തത്ര രക്ഷണേ**
**പ്രേഷയാമാസ ഭൂപാലോ മുനിം ഗൗരമുഖം തതഃ**

കാവലിനായി,മണിമന്ത്രാദ്യുപായങ്ങൾ അറിയാവുന്നവരെ അവിടെ ഏർപ്പെടുത്തി.പിന്നെ ഗൗരമുഖനെന്ന മുനിയെ മഹാരാജാവ് പറഞ്ഞയച്ചു.

**44. പ്രസാദാർത്ഥം സേവകസ്യ ക്ഷമസ്വേതി പുനഃ പുനഃ**
**ബ്രാഹ്മണാൻ സിദ്ധമന്ത്രജ്ഞാൻ രക്ഷണാർത്ഥമിതസ്തതഃ**

'സേവകന്റെ തെറ്റു ക്ഷമിക്കണേ' എന്നുവീണ്ടും വീണ്ടും പറഞ്ഞ്,രക്ഷക്കായി അവിടവിടെയുള്ള ബ്രാഹ്മണരെയും മന്ത്രജ്ഞന്മാരെയും പ്രസാദിപ്പിക്കൻ വേണ്ടിയാണ് മുനിയെ അയച്ചത്.

**45. മന്ത്രിപുത്രഃ സ്ഥിതസ്തത്ര സ്ഥാപയാമാസ ദന്തിനഃ**
**ന കശ്ചിദാരുഹേത്തത്ര പ്രാസാദേ ചാതിരക്ഷിതേ**

മന്ത്രിപുത്രൻ അവിടെനിന്നു. കാവലിനായി ആനകളേയും നിർത്തി. അത്യന്തം സുരക്ഷിതമായ ആ മാളികയിലേക്ക് ആരും കയറിച്ചെന്നുകൂടാ.

**46. വാതോഽപി ന ചരേത്തത്ര പ്രവേശേ വിനിവാര്യതേ**
**ഭക്ഷ്യഭോജ്യാദികം രാജാ തത്രസ്ഥശ്ച ചകാര സഃ**

കാറ്റുപോലും അങ്ങോട്ടു കടക്കില്ല. വാതിൽക്കൽവച്ചു തടയപ്പെടും. മാളികയിൽ വച്ചുതന്നെ ഭക്ഷ്യഭോജ്യാദികൾ നിർവഹിച്ചു,അദ്ദേഹം.

**47. സ്നാനസന്ധ്യാദികം കർമ്മ തത്രൈവ വിനിവർത്യച്**
**രാജ കാര്യാണി സർവ്വാണി തത്രസ്ഥശ്ചാകരോന്നൃപഃ**

സ്നാനം, സന്ധ്യാവന്ദനം തുടങ്ങിയവയും അവിടെവച്ചു നടത്തി.രാജ്യഭരണകാര്യങ്ങളെല്ലാം രജാവ് അവിടെയിരുന്നുകൊണ്ടാണ് നിർവഹിച്ചത്.

**48. മന്ത്രിഭിഃസഹ സംമന്ത്ര്യ ഗണയൻ ദിവാസാനപി**
**കശ്ചിച്ച കശ്യപോനാമ ബ്രാഹ്മണോ മന്ത്രിസത്തമഃ**

മന്ത്രിമാരോടാലോചിച്ചും ദിവസങ്ങൾ എണ്ണിയും കാലം കഴിച്ചു. കശ്യപനെന്നു പേരുള്ള മന്ത്രജ്ഞരിൽ മുഖ്യനായ ഒരു ബ്രാഹ്മണൻ,

**49. ശുശ്രാവ ച തഥാ ശാപം പ്രാപ്തം രാജ്ഞാ മഹാത്മനാ**
**സ ധനാർത്ഥീ ദ്വിജശ്രേഷ്ഠഃ കശ്യപഃ സമചിന്തയത്**

മഹാരാജാവിനെ ഒരുമുനികുമാരൻ ശപിച്ചതായി കേട്ടു. ധനമോഹിയായ ആകശ്യപ ബ്രാഹ്മണൻ ആലോചിച്ചു:

**50. വ്രജാമിതത്ര യത്രാസ്തേ ശപ്തോ രാജാ ദ്വിജേന ഹ**
**ഇതി കൃത്വാ മതിം വിപ്രഃ സ്വഗൃഹാന്നിഃസൃതഃ പഥി**

ശാപം കിട്ടിയ രാജാവിരിക്കുന്ന സ്ഥലത്തേക്കു പോകാം,എന്നു നിശ്ചയിച്ചുകൊണ്ട് സ്വ ഗൃഹത്തിൽ നിന്നിറങ്ങി വഴിയിലെത്തി.

**51. കശ്യപോ മന്ത്രവിദ്വിദ്വാൻ ധനാർത്ഥീ മുനിസത്തമഃ**

മന്ത്രവേദിയും പണ്ഡിതനും മുനിസത്തമനുമായ കശ്യപൻ ധനാർത്ഥിയായിരുന്നു.

ഇതിശ്രീ ദേവീഭാഗവതേ ദ്വിതീയസ്കന്ധേ
നവമോƒദ്ധ്യായഃ

# അഥ ദശമോƒദ്ധ്യായഃ

## സൂത ഉവാച

**1. തസ്മിന്നേവ ദിനേ നാമ്നാ തക്ഷകസ്തം നൃപോത്തമം**
**ശപ്തം ജ്ഞാത്വാ ഗൃഹാത്തൂർണ്ണം നിഃസൃതഃപുരുഷോത്തമാഃ**

ഹേ മുനിപ്രവരരേ, രാജാവിനെ ബ്രാഹ്മണകുമാരൻ ശപിച്ചെന്നറിഞ്ഞ അതേ ദിവസം തന്നെ തക്ഷകൻ എന്നു പേരുള്ള സർപ്പം ഗൃഹത്തിൽനിന്നു വേഗം പുറപ്പെട്ടു.

**2. വൃദ്ധബ്രാഹ്മണവേഷേണ തക്ഷകഃപഥി നിർഗ്ഗതഃ**
**അപശ്യത്കശ്യപം മാർഗ്ഗേ വ്രജന്തം നൃപതിം പ്രതിഃ**

വൃദ്ധബ്രാഹ്മണന്റെ വേഷത്തിലാണ് തക്ഷകൻ സഞ്ചരിച്ചത്.വഴിക്കുവച്ച് രാജാവിനെ കാണാൻ പോകുന്ന കശ്യപനെ കണ്ടുമുട്ടി.

**3. തമപൃച്ഛത് പന്നഗോƒസൗ ബ്രാഹ്മണം മന്ത്രവാദിനം**
**ക്വ ഭവാൻ ത്വരിതോ യാതി കിം ച കാര്യം ചികീർഷതി**

മന്ത്രവാദിയായ കശ്യപബ്രാഹ്മണനോട് ഈ സർപ്പം ചോദിച്ചു: എങ്ങോട്ടേക്കാണ് അങ്ങ് ഇത്രവേഗം പോകുന്നത്? എന്തു കാര്യത്തിനുവേണ്ടിയാണ് പോകുന്നത്?

**കശ്യപ ഉവാച**

**4. പരീക്ഷിതം നൃപശ്രേഷ്ഠം തക്ഷകശ്ച പ്രധക്ഷ്യതി**
**തത്രാഹം ത്വരിതോ യാമി നൃപം കർത്തുമപജ്വരം**

മഹാരാജാവായ പരീക്ഷിത്തിനെ തക്ഷകൻ ദംശിക്കും. അദ്ദേഹത്തെ രക്ഷിക്കാൻ ഞാൻ തിടുക്കത്തിൽ അവിടേക്കു പോകുകയാണ്.

**5. മന്ത്രോ$f$സ്തിമമ വിപേന്ദ്ര വിഷനാശകരഃകില**
**ജീവയിഷ്യാമ്യഹം തം വൈ ജീവിതവ്യേ$f$ധുനാ കില**

ഹേ ബ്രാഹ്മണ, വിഷം നശിപ്പിക്കാൻ കഴിവുള്ള മന്ത്രം എനിക്ക് സ്വാധീനമാണ്. ആയുസ്സ് ഉള്ളവനാണെങ്കിൽ ഞാൻ അദ്ദേഹത്തെ ഇപ്പോൾ ജീവിപ്പിക്കും.

**തക്ഷക ഉവാച**

**6. അഹം സ പന്നഗോ ബ്രഹ്മംസ്തം ധക്ഷ്യാമി മഹീപതിം**
**നിവർത്തസ്വ ന ശക്തസ്ത്വം മയാ ദഷ്ടം ചികിത്സിതും.**

ബ്രാഹ്മണ, ഞാനാണ് ആ സർപ്പം. ഞാൻ അദ്ദേഹത്തെ ദംശിക്കും. അങ്ങ് മടങ്ങിപ്പൊയ്ക്കൊള്ളൂ. ഞാൻ ദംശിച്ചവനെ ചികിത്സിച്ചു രക്ഷപ്പെടുത്താൻ അങ്ങേയ്ക്കു കഴിവില്ല.

**കശ്യപ ഉവാച**

**7. അഹം ദഷ്ടം ത്വയാ സർപ്പ നൃപം ശപ്തം ദ്വിജേന വൈ**
**ജീവയിഷ്യാമ്യസന്ദേഹം കാമം മന്ത്രബലേന വൈ**

ഹേ സർപ്പമേ, ബ്രാഹ്മണൻ ശപിച്ച രാജാവിനെ നീ ദംശിച്ചാൽ ഞാൻ അദ്ദേഹത്തെ മന്ത്രബലം കൊണ്ട് രക്ഷിക്കുമെന്ന കാര്യത്തിൽ സംശയമില്ല.

**തക്ഷക ഉവാച**

**8. യദി ത്വം ജീവിതും യാസി മയാ ദഷ്ടം നൃപോത്തമം**
**മന്ത്രശക്തിം ബലം വിപ്ര ദർശയ ത്വം മമാനഘ**

ഞാൻ ദംശിക്കാൻപോകുന്ന രാജാവിനെ ജീവിപ്പിക്കാനാണ് അങ്ങു പോകുന്നതെങ്കിൽ ഹേ ബ്രാഹ്മണ, അങ്ങ് മന്ത്രശക്തിയും ബലവും എനിക്കു കാട്ടിത്തരൂ.

**9. ധക്ഷ്യാമ്യേനം ച ന്യഗ്രോധം വിഷദംഷ്ട്രാഭിരദ്യ വൈ**

ഞാനിതാ, വിഷപ്പല്ലുകൾ കൊണ്ട് ഈ ആൽമരത്തെ ദംശിക്കുകയാണ്.

**കശ്യപ ഉവാച**

**ജീവയിഷ്യേ ത്വയാദഷ്ടം ദഗ്ദ്ധം വാ പന്നഗോത്തമ**

സർപ്പശ്രേഷ്ഠ, അങ്ങ് ദംശിച്ചതായാലും ദഹിപ്പിച്ചതായാലും ഞാൻ ജീവിപ്പിക്കുന്നുണ്ട്.

**സൂത ഉവാച**

**10. അദശത് പന്നഗോ വൃക്ഷം ഭസ്മസാച്ച ചകാര തം**
**ഉവാച കശ്യപം ഭൂയോ ജീവയൈനം ദ്വിജോത്തമ**

സർപ്പം ആ വൃക്ഷത്തെ ദംശിച്ച് ഭസ്മമാക്കി. എന്നിട്ട് കശ്യപബ്രാഹ്മണനോട് പറഞ്ഞു: "ഹേ ബ്രാഹ്മണോത്തമ, അങ്ങ് ഇതിനെ വീണ്ടും ജീവിപ്പിച്ചാലും".

**11. ദൃഷ്ട്വാ ഭസ്മീകൃതം വൃക്ഷം പന്നഗേന വിഷാഗ്നിനാ**
**സർവ്വം ഭസ്മ സമാഹൃത്യ കശ്യപോ വാക്യമബ്രവീത്**

തക്ഷകൻ തന്റെ വിഷാഗ്നികൊണ്ട് വൃക്ഷത്തെ ഭസ്മമാക്കിയതു കണ്ട ബ്രാഹ്മണൻ ആ ഭസ്മമെല്ലാം കൂട്ടിചേർത്തുവെച്ചു കൊണ്ട് ഇങ്ങനെ പറഞ്ഞു:

12. പശ്യ മന്ത്രബലം മേ/ദ്യ ന്യഗ്രോധം പന്നഗോത്തമ
ജീവയാമ്യദ്യ വൃക്ഷം വൈ പശ്യതസ്തേ മഹാവിഷ

മഹാവിഷമുള്ള പന്നഗോത്തമ, എന്റെ മന്ത്രത്തിന്റെ ശക്തിയിപ്പോൾ കണ്ടുകൊള്ളൂ. അങ്ങു നോക്കിനിൽക്കെ ഈ ആൽമരത്തെ ഞാൻ ജീവിപ്പിക്കാൻ പോകുന്നു.

13. ഇത്യുക്ത്വാ ജലമാദായ കശ്യപോ മന്ത്രവിത്തമഃ
സിഷേച ഭസ്മരാശിം തം മന്ത്രിതേനൈവ വാരിണാ

എന്നു പറഞ്ഞുകൊണ്ട് മന്ത്രവേദിയായ കശ്യപൻ, വെള്ളമെടുത്ത് ജപിച്ച് ആ വെള്ളം ഭസ്മക്കൂനയിൽ തളിച്ചു.

14. തദ്വാരിസേചനാജ്ജാതോ ന്യഗ്രോധഃ പൂർവ്വവച്ഛുഭഃ
വിസ്മയം തക്ഷകഃപ്രാപ്തോ ദൃഷ്ട്വാ തം ജീവിതം നഗം

ആ ജലം തളിച്ചപ്പോൾ ആൽമരം മുമ്പത്തെപ്പോലെ തഴച്ചു നിൽക്കുന്നതായിത്തീർന്നു. വൃക്ഷം പണ്ടേപ്പോലെ ജീവിച്ചതുകണ്ട തക്ഷകൻ അദ്ഭുതപ്പെട്ടു.

15. തമാഹ കശ്യപം നാഗഃ കിമർത്ഥം തേ പരിശ്രമഃ
സമ്പാദയാമി തം കാമം ബ്രൂഹി ബാഡവ വാഞ്ഛിതം

ആ കശ്യപനോട് നാഗരാജാവു ചോദിച്ചു: ''അങ്ങ് എന്തിനുവേണ്ടിയാണ് ഈ കർമ്മം ചെയ്യുന്നത്? ഹേ ബ്രാഹ്മണ, അങ്ങയുടെ ആഗ്രഹമെന്തെന്നു പറഞ്ഞാൽ ഞാനത് സാധിച്ചുതരാം.''

## കശ്യപ ഉവാച

16. വിത്താർത്ഥീ നൃപതിം മത്വാ ശപ്തം പന്നഗ നിഃസൃതഃ
ഗൃഹാദഹം ചോപകർത്തും വിദ്യയാ നൃപസത്തമം

നാഗരാജാവേ, രാജാവിനെ ശപിച്ചതറിഞ്ഞ് അദ്ദേഹത്തിന് എന്റെ വിദ്യ കൊണ്ട് ഉപകാരം ചെയ്ത് ധനം നേടാമെന്ന് വിചാരിച്ചിട്ടാണ് ഗൃഹത്തിൽനിന്നും പുറപ്പെട്ടത്.

## തക്ഷക ഉവാച

17. വിത്തം ഗൃഹാണ വിപ്രേന്ദ്ര യാവദിച്ഛസി പാർത്ഥിവാത്
ദദാമി സ്വഗൃഹം യാഹി സകാമോ/ഹം ഭവാമ്യതഃ

ബ്രാഹ്മണ, രാജാവിൽനിന്നു അങ്ങ് എത്രധനം കിട്ടണമെന്നാഗ്രഹിക്കുന്നുവോ അത്രയും ധനം ഞാൻ തരുന്നുണ്ട്. അങ്ങ് ഗൃഹത്തിലേക്കു മടങ്ങിയാലും. ഞാൻ എന്റെ ആഗ്രഹം സാധിക്കട്ടെ.

## സൂത ഉവാച

18. തച്ഛ്രുത്വാ വചനം തസ്യ കശ്യപഃ പരമാർത്ഥവിത്
ചിന്തയാമാസ മനസാ കിം കരോമി പുനഃ പുനഃ

സത്യസന്ധനായ കശ്യപൻ ആ സർപ്പത്തിന്റെ വാക്കുകേട്ടിട്ട്, ''ഞാൻ എന്താണ് ചെയ്യേണ്ടതെ''ന്ന് വീണ്ടും വീണ്ടും മനസ്സുകൊണ്ട് ആലോചിച്ചു.

19. ധനം ഗൃഹീത്വാ സ്വഗൃഹം പ്രയാമി യദ്യഹം പുമഃ
ഭവിഷ്യതി ന മേ കീർത്തിർ ലോകേ ലോഭസമാശ്രയാത്

ഈ തക്ഷകനോടു ധനവും വാങ്ങി ഞാൻ ഗൃഹത്തിലേക്കു പോകുന്ന പക്ഷം, ലോഭിയാണെന്നുള്ളതു കൊണ്ട് എനിക്ക് ലോകത്ത് കീർത്തിയുണ്ടാവില്ല.

**20. ജീവിതേ//ഥ നൃപശ്രേഷ്ഠേ കീർത്തിഃസ്യദചലാ മമ**
**ധനപ്രാപ്തിശ്ച ബഹുധാ ഭവേത്പുണ്യം ച ജീവനാത്**

മഹാ. ,ജാവിനെ ജീവിപ്പിക്കുകയാണെങ്കിൽ എന്റെ കീർത്തി ദൃഢമാവും. പലപ്രകാരത്തിൽ ധനവും ലഭിക്കും. ജീവിപ്പിച്ചതു കൊണ്ടുളള പുണ്യവും നേടാം.

**21. രക്ഷണീയം യശഃ കാമം ധിക്ധനം യശസാ വിനാ**
**സർവ്വസ്വം രഘുണാ പൂർവ്വം ദത്തം വിപ്രായ കീർത്തിയേ**

യശസ്സ് തീർച്ചയാലും നിലനിർത്തണം. യശസ്സില്ലാത്ത ധനം എത്ര നിന്ദ്യമാണ്! പണ്ട് രഘു, തന്റെ സർവ്വസ്വവും കീർത്തി നിലനിർത്താൻ വേണ്ടി ബ്രാഹ്മണനു നൽകിയല്ലോ.

**22. ഹരിശ്ചന്ദ്രേണ കർണ്ണേന കീർത്ത്യർത്ഥം ബഹുവിസ്തരം**
**ഉപേക്ഷേയം കഥം ഭൂപം ദഹ്യമാനം വിഷാഗ്നിനാ**

ഹരിശ്ചന്ദ്രനും കർണ്ണനും കീർത്തിക്കുവേണ്ടി എന്തെല്ലാം ചെയ്തു! വിഷാഗ്നിയിൽ ദഹിക്കുന്ന രാജാവിനെ എങ്ങനെ ഉപേക്ഷിക്കും?

**23. ജീവിതേ//ദ്യ മയാ രാജ്ഞി സുഖം സർവ്വജനസ്യ ച**
**അരാജകേ പ്രജാനാശോ ഭവിതാ നാത്ര സംശയഃ**

രാജാവ് ജീവനോടിരുന്നാൽ എല്ലാ ജനങ്ങൾക്കും സുഖമുണ്ടാവും. രാജാവില്ലാതിരുന്നാൽ പ്രജാനാശമായിരിക്കും ഫലമെന്ന് തീർച്ചയാണ്.

**24. പ്രജാനാശസ്യ പാപം മേ ഭവിഷ്യതി മൃതേ നൃപേ**
**അപകീർത്തിശ്ച ലോകേഷു ധനലോഭാദ്ഭവിഷ്യതി**

രാജാവ് മരിച്ചാൽ പ്രജകൾക്കും നാശം സംഭവിക്കും. അതുകൊണ്ടുണ്ടാകുന്ന പാപം എന്നെയാണ് ബാധിക്കുക. എന്റെ ധനലോഭം കൊണ്ട് ലോകത്തിൽ എനിക്ക് അപകീർത്തിയും ഉണ്ടാകും.

**25. ഇതി സഞ്ചിന്ത്യ മനസാ ധ്യാനം കൃത്വാ സ കശ്യപഃ**
**ഗതായുഷം ച നൃപതിം ജ്ഞാതവാൻ ബുദ്ധിമത്തരഃ**

ഇങ്ങനെ ചിന്തിച്ച് ആ കശ്യപബ്രാഹ്മണൻ ധ്യാനനിരതനായി. രാജാവിന്റെ ആയുസ്സ് നശിച്ചിരിക്കുന്നെന്ന് ബുദ്ധിമാനായ അദ്ദേഹം ധ്യാനത്തിലൂടെ മനസ്സിലാക്കി.

**26. ആസന്നമൃത്യം രാജാനം ജ്ഞാത്വാ ധ്യാനേന കശ്യപഃ**
**ഗൃഹം യയൗ സ ധർമ്മാത്മാ ധനമാദായ തക്ഷകാത്**

രാജാവിന്റെ മരണം അടുത്തിരിക്കുന്നെന്ന് ധ്യാനത്തിലൂടെ കശ്യപബ്രാഹ്മണൻ അറിഞ്ഞിട്ട് തക്ഷകനിൽ നിന്ന് ധനവും സ്വീകരിച്ചുകൊണ്ട് ഗൃഹത്തിലേക്ക് പോയി.

**27. നിവർത്യ കശ്യപം സർപ്പഃ സപ്തമേ ദിവസേ നൃപം**
**ഹന്തുകാമോ ജഗാമാശു നഗരം നാഗസാഹ്വയം**

കശ്യപനെ ഇങ്ങനെ പറഞ്ഞയിച്ചിട്ട് സർപ്പരാജൻ ഏഴാം ദിവസം രാജാവിനെ കൊല്ലാൻ ആഗ്രഹിച്ചുകൊണ്ട് ഹസ്തിനാപുരത്തിലേക്ക് വേഗം പോയി.

**28. ശുശ്രാവനഗരസ്യാന്തേ പ്രാസാദസ്ഥം പരീക്ഷിതം**
**മണിമന്ത്രൗഷധൈഃ കാമം രക്ഷ്യമാണമതന്ദ്രിതം**

നഗരത്തിൽ എത്തിയപ്പോൾ കേട്ടു, രാജാവ്, മണിമന്ത്രൗഷധാദികൾ കൊണ്ട് സുരക്ഷിതനായി മാളികയിൽ ശ്രദ്ധാപൂർവ്വം കഴിയുകയാണെന്ന്.

**29. ചിന്താവിഷ്ടസ്തദാ നാഗോ വിപ്രശാപഭയാകുലഃ**
**ചിന്തയാമാസ യോഗേന പ്രവിശേയം ഗൃഹം കഥം**

വിപ്രശാപം ഭയന്ന തക്ഷകൻ അപ്പോൾ ചിന്താകുലനായി. രാജഗൃഹത്തിലേക്ക് എങ്ങനെയാണ് കടക്കേണ്ടതെന്ന് യോഗസ്ഥനായി ആലോചിച്ചു.

**30. വഞ്ചയാമി കഥം ചൈനം രാജാനം പാപകാരിണം**
**വിപ്രശാപാദ്ധതം മൂഢം വിപ്രപീഡാകരം ശഠം**

വിപ്രശാപത്താൽ കൊല്ലപ്പെട്ടവനും മൂഢനും വിപ്രനെ ദ്രോഹിച്ചവനും ശഠനും പാപം ചെയ്തവനുമായ ഈ രാജാവിനെ എങ്ങനെയാണ് കബളിപ്പിക്കുക?

**31. പാണ്ഡവനാം കുലേ ജാതഃ കോഽപിനൈതാദൃശോ ഭവേത്**
**താപസസ്യ ഗളേ യേന മൃതഃ സർപ്പോ നിവേശിതഃ**

പാണ്ഡവവംശത്തിൽ ജനിച്ച ഒരുവനും ഇത്തരത്തിലുള്ളവൻ ആകുകയില്ല. താപസന്റെ കഴുത്തിൽ ചത്ത പാമ്പിനെ എടുത്തിട്ടവനാണ് ഈ രാജാവ്.

**32. കൃത്വാ വിഗർഹിതം കർമ്മ ജാനൻ കാലഗതിം നൃപഃ**
**രക്ഷകാൻ ഭവനേ കൃത്വാ പ്രാസാദമഭിഗമ്യ ച**

നിന്ദ്യമായ കർമ്മം ചെയ്തിട്ട്, തന്റെ കാലം അടുത്തിരിക്കുന്നു എന്നറിഞ്ഞ് ഭവനത്തിന് കാവൽക്കാരെയും ഏർപ്പെടുത്തി മാളികയിൽ പാർപ്പാക്കിയ രാജാവ്,

**33. മൃത്യും വഞ്ചയതേ രാജാ വർത്തതേഽദ്യ നിരാകുലഃ**
**തം കഥം ധക്ഷയിഷ്യാമി വിപ്രവാക്യേന ചോദിതഃ**

ഒരു ദുഃഖവുമില്ലാതെ ഇപ്പോൾ കഴിയുന്നു; മൃത്യുവിനെ വഞ്ചിക്കുന്നു. ഈ രാജാവിനെ വിപ്രവാക്യം അനുസരിച്ച് എങ്ങനെയാണ് ദംശിക്കുക?

**34. ന ജാനാതി ച മന്ദാത്മാ മരണം ഹ്യനിവർത്തനം**
**തേനാസൗ രക്ഷകാൻ സ്ഥാപ്യ സൗധാരൂഢോഽദ്യ മോദതേ**

ആ ബുദ്ധികെട്ട രാജാവ് അറിയുന്നില്ല, മരണം അനിവാര്യമാണെന്ന്. അതു കൊണ്ട് അദ്ദേഹം കാവൽക്കാരെ ഏർപ്പെടുത്തിയിട്ട് മാളികയിൽ കയറി സുഖമായി കഴിയുന്നു.

**35. യദി വൈ വിഹിതോ മൃത്യുർദൈവേനാമിതതേജസാ**
**സ കഥം പരിവർത്തേത കൃതൈർയത്നൈസ്തു കോടിഭിഃ**

അമിത തേജസ്സായ ദൈവത്താൽ വിധിക്കപ്പെട്ടിരിക്കുന്നതാണ് മൃത്യുവെങ്കിൽ, കോടിക്കണക്കിന് പ്രയത്നം ചെയ്താലും അത് എങ്ങനെ മാറ്റാൻ കഴിയും?

**36. പാണ്ഡവസ്യ ച ദായാദോ ജാനൻ മൃത്യും ഗതം നൃപഃ**
**ജീവനേ മതിമാസ്ഥായ സ്ഥിതഃസ്ഥാനേ നിരാകുലഃ**

പാണ്ഡവരുടെ അനന്തരാവകാശിയായ ഈ രാജാവ് മൃത്യു ആസന്നമായിരിക്കുന്നെന്ന് അറിഞ്ഞിട്ടും ജീവിക്കണമെന്നുറച്ച് ഒരു കുലുക്കവുമില്ലാതെ സ്വസ്ഥാനത്തു കഴിയുന്നു!

**37. ദാനപുണ്യാദികം രാജാ കർത്തുമർഹതി സർവ്വഥാ**
**ധർമ്മേണ ഹന്യതേ വ്യാധിർയേനായുഃശാശ്വതം ഭവേത്**

ഏതു വിധത്തിലും ദാനപുണ്യാദികൾ ചെയ്യുകയാണ് രാജാവിന്റെ ഇപ്പോഴത്തെ കർത്തവ്യം. ധർമ്മംകൊണ്ട് വ്യാധി ഇല്ലാതാക്കാം. അതുമൂലം ആയുസ്സും ശാശ്വതമായിത്തീരും.

38. നോചേന്മൃത്യുവിധിംകൃത്വാ സ്നാനദാനാദികാഃ ക്രിയാഃ
മരണം സ്വർഗ്ഗലോകായ നരകായാന്യഥാ ഭവേത്

അല്ലെങ്കിൽ മൃത്യുകാലത്ത് ചെയ്യേണ്ട സ്നാനം ദാനം തുടങ്ങിയ കർമ്മങ്ങൾ ചെയ്തിട്ട് മരിച്ചാൽ സ്വർഗ്ഗം ലഭിക്കും. മറിച്ചായാൽ നരകമായിരിക്കും ഫലം.

39. ദ്വിജപീഡാകൃതം പാപം പൃഥഗസ്യ ച ഭൂപതേഃ
വിപ്രശാപസ്തഥാ ഘോര ആസന്നേ മരണേ കില

ഈ രാജാവിന് മുനിയെ ദ്രോഹിച്ചതുകൊണ്ടുള്ള പാപം പ്രത്യേകിച്ചുണ്ട്. വിപ്രകുമാരന്റെ ശാപവുമുണ്ട്.മൃത്യു അടുത്തെത്തുകയും ചെയ്തിരിക്കുന്നു.

40. നകോഽപി ബ്രാഹ്മണഃ പാർശ്വേ യ ഏനം പ്രതിബോധയേത്
വേധസാ വിഹിതേ മൃത്യുരനിവാര്യസ്തു സർവ്വഥാ

ഇദ്ദേഹത്തെ ഇത്തരം കാര്യങ്ങൾ ഉപദേശിക്കാൻ കഴിവുള്ള ഒരു ബ്രാഹ്മണൻ പോലും അടുത്തില്ല. ഏതുവിധത്തിലും വിധി നിശ്ചയിച്ചിട്ടുള്ള മൃത്യു അനിവാര്യമാണ്.

41. ഇതി സഞ്ചിന്ത്യ സർപ്പോഽസൗ സ്വാന്നാഗാൻ നികടേ സ്ഥിതാൻ
കൃത്വാ താപസവേഷാംസ്താൻ പ്രാഹിണോത്സുഭുജംഗമാൻ

ഇങ്ങനെ വിചാരിച്ചിട്ട്, തന്റെ സമീപം നിന്ന നല്ല സർപ്പങ്ങളെ താപസവേഷം ധരിപ്പിച്ച് ആ തക്ഷകൻ രാജസന്നിധിയിലേക്ക് പറഞ്ഞയച്ചു.

42. ഫലമൂലാദികം ഗൃഹ്യ രാജ്ഞേ നാഗോഽഥ തക്ഷകഃ
സ്വയം ച കീടരൂപേണ ഫലമദ്ധ്യേ സസാര ഹ

രാജാവിന് നൽകാനായി ഫല മൂലാദികൾ അവർ ഏർപ്പെടുത്തിയിരുന്നു.ഒരു പഴത്തിനുള്ളിൽ തക്ഷകൻ കീടരൂപത്തിൽ സ്വയം ഒളിച്ചിരുന്നു.

43. നിർഗ്ഗതാസ്തേ തദാ നാഗാഃഫലാന്യാദായ സത്വരാഃ
തേ രാജഭവനം പ്രാപ്യ സ്ഥിതാഃ പ്രാസാദസന്നിധൗ

ഫലങ്ങളെടുത്തുകൊണ്ട് ആ നാഗങ്ങളെല്ലാം വേഗം പുറപ്പെട്ടു. അവർ രാജകൊട്ടാരത്തിലെത്തി മാളികയ്ക്കടുത്ത് നില്പായി.

44. രക്ഷകാസ്താപസാൻ ദൃഷ്ട്വാ പപ്രച്ഛുസ്തച്ചികീർഷിതം
ഊചുസ്തേ ഭൂപതിം ദ്രഷ്ടും പ്രാപ്താഃ സ്മോഽദ്യ തപോവനാത്

കാവൽക്കാരൻ താപസന്മാരെ കണ്ടിട്ട് ചോദിച്ചു അവരുടെ ആഗ്രഹമെന്താണ് എന്ന്. അവർ പറഞ്ഞു:'ഞങ്ങൾ രാജാവിനെ സന്ദർശിക്കാൻ തപോവനത്തിൽ നിന്നു വന്നവരാണ്.'

45. അഭിമന്യുസുതം വീരം കുലാർക്കം ചാരുദർശനം
പരിവർദ്ധയിതും പ്രാപ്താ മന്ത്രൈരാഥർവ്വണൈസ്തഥാ

വീരനും വംശത്തിന് സൂര്യനും കാഴ്ചയ്ക്ക് അഴകുള്ളവനും അഭിമന്യുവിന്റെ പുത്രനുമായ പരീക്ഷിത്തിനെ അഥർവ്വണമന്ത്രങ്ങൾ കൊണ്ട് വാഴ്ത്താനാണ് ഞങ്ങൾ വന്നിരിക്കുന്നത്.

46. നിവേദയദ്ധ്വം രാജാനം ദർശനാർത്ഥാഗതാൻ മുനീൻ
കൃത്വാഭിഷേകാൻ യാസ്യാമോ ദത്വാ മിഷ്ടഫലാനി ച

ദർശനത്തിനുവേണ്ടി മുനിമാർ വന്നിരിക്കുന്ന വിവരം രാജാവിനെ അറിയിക്കുക. അഭിഷേകം ചെയ്ത് തേൻകിനിയുന്ന പഴങ്ങളും നൽകിയിട്ട് ഞങ്ങൾ പൊയ്ക്കൊള്ളാം.

47. ഭാരതനാം കുലേ ക്വാപി ന ദൃഷ്ടാ ദ്വാരരക്ഷകാഃ
ന ശ്രുതം താപസാനാം തു രാജ്ഞോ/സന്ദർശനം കില

ഭരതകുലത്തിലൊരിടത്തും ഇങ്ങനെ ദ്വാരപാലകന്മാരെ ഏർപ്പെടുത്തിയിരിക്കുന്നതു കണ്ടിട്ടില്ല. താപസന്മാർക്ക് രാജസന്ദർശനം സാധ്യമല്ലാതെ വന്നതായി കേട്ടിട്ടുമില്ല.

48. ആരോഹാമോ വയം തത്ര യത്ര രാജാ പരീക്ഷിതഃ
ആശീർഭിർ വർദ്ധയിത്വൈനം ദത്താജ്ഞാഃപ്രവ്രജാമഹേ

പരീക്ഷിത്തു മഹാരാജാവ് ഇരിക്കുന്നിടത്തു കയറിച്ചെന്ന് ആശിസ്സുകൾ കൊണ്ട് അദ്ദേഹത്തെ വാഴ്ത്തിയിട്ട് ആജ്ഞയും വാങ്ങി ഞങ്ങൾ പൊയ്ക്കൊള്ളാം.

## സൂത ഉവാച

49. ഇത്യാകർണ്യ വചസ്തേഷാം താപസാനാം തു രക്ഷകാഃ
പ്രത്യൂചുസ്താൻ ദ്വിജാൻ മത്വാ നിദേശം ഭൂപതേർയഥാ

ഇങ്ങനെ ആ താപസന്മാർ പറഞ്ഞതുകേട്ട് കാവൽക്കാർ, അവർ മുനിമാരാണെന്ന് കരുതി രാജകല്പന അറിയിച്ചു.

50. നാദ്യവോ ദർശനം വിപ്രാ രാജ്ഞഃസ്യാദിതി നോ മതിഃ
ശ്വഃ സർവ്വതാപസൈരത്ര ത്വാഗന്തവ്യം നൃപാലയേ

ഇന്നു നിങ്ങൾക്ക് രാജസന്ദർശനം സാധ്യമാവുമെന്ന് ഞങ്ങൾക്ക് തോന്നുന്നില്ല. നാളെ നിങ്ങളെല്ലാവരും കൂടി രാജകൊട്ടാരത്തിലേക്കു വരിൻ.

51 അനാരോഹസ്തു പ്രാസാദോ വിപ്രാണാം മുനിസത്തമാഃ
വിപ്രശാപഭയാദ്രാജാ വിഹിതോ/സ്തി ന സംശയഃ

മുനിമാരെ, മുനിമാരായ നിങ്ങൾക്ക് മാളികയിലേക്ക് പ്രവേശനമില്ല. വിപ്രശാപം ഭയപ്പെട്ട് രാജാവിങ്ങനെ കല്പിച്ചിരിക്കുകയാണെന്നു തീർച്ച.

52 തദോചുസ്താനഥോ വിപ്രാഃ ഫലമൂലജലാനിച
വിപ്രാശിഷശ്ച രാജ്ഞേ/ഥ ഗ്രാഹയന്തു സുരക്ഷകാഃ

അപ്പോൾ മുനിമാർ കാവൽക്കാരോട് പറഞ്ഞു. കാവൽക്കാരേ, ഞങ്ങൾ രാജാവിനുവേണ്ടി കൊണ്ടുവന്ന ഫലമൂലജലാദികളും രാജാവിനു നൽകേണ്ട ആശിസ്സും നിങ്ങൾ സ്വീകരിച്ച് നൽകിയാലും.

53 തേ ഗത്വാ നൃപതിം പ്രോചുസ്താപസാനാഗതാൻ ജനാഃ
രാജോവാച നയദ്ധ്വം വൈ ഫലമൂലാദികം ച യത്

അവർ ചെന്ന്, താപസജനങ്ങൾ സന്ദർശിക്കാൻ കാത്തുനിൽക്കുന്നതായി രാജാവിനോട് ഉണർത്തിച്ചു. അപ്പോൾ രാജാവ് കല്പിച്ചു. 'അവർ കൊണ്ടുവന്ന ഫലമൂലാദികൾ കൊണ്ടുവരിൻ'.

54 പൃച്ഛദ്ധ്വം താപസാൻ കാര്യം പ്രാതരാഗമനം പുനഃ
പ്രണാമം കഥയദ്ധ്വം മേ നാദ്യ സന്ദർശനം മമ

താപസന്മാരോട് നാളെ രാവിലെ വീണ്ടും വരാൻ പറയുക. അവരെ എന്റെ നമസ്കാരവും അറിയിക്കണം. ഇന്ന് ഇനി സന്ദർശനം സാദ്ധ്യമല്ലെന്നും.

55 തേ ഗത്വാഥ സമാദായ ഫലമൂലാദികം ച യത്
രാജ്ഞേ സമർപ്പയാമാസുർബഹുമാനപുരഃസരം

അവർ പോയി ഫലമൂലാദികളെല്ലാം എടുത്തുകൊണ്ടുവന്ന് ബഹുമാനപുരസ്സരം രാജാവിനു സമർപ്പിച്ചു.

56 ഗതേഷു തേഷു നാഗേഷു വിപ്രവേഷാവൃതേഷു ച
ഫലാന്യാദായ രാജാഽസൗ സചിവാനിദമബ്രവീത്

മുനിവേഷധാരികളായ ആ നാഗങ്ങളെല്ലാം പോയിക്കഴിഞ്ഞപ്പോൾ രാജാവ് ഫലങ്ങൾ എടുത്തുകൊണ്ട് സചിവന്മാരോട് ഇങ്ങനെ പറഞ്ഞു:

57 സുഹൃദോ ഭക്ഷയന്ത്വദ്യ ഫലാന്യേതാനി സർവ്വശഃ
അദ്മ്യഹം ചൈകമേതദ്വൈ ഫലം വിപ്രാർപ്പിതം മഹത്

''സുഹൃത്തുക്കളേ, നിങ്ങളിപ്പോൾ ഈ ഫലങ്ങൾ ഭക്ഷിക്കിൻ. മുനിമാർകൊണ്ടുവന്ന ഈ വലിയ ഫലങ്ങളിൽ ഒന്നു ഞാനും ഭക്ഷിക്കാം.''

58 ഇത്യുക്ത്വാ തത്ഫലം ദത്വാ സുഹൃദ്ഭ്യശ്ചോത്തരാസുതഃ
കരേ കൃത്വാ ഫലം പക്വം ദദാര നൃപതിഃസ്വയം

എന്നു പറഞ്ഞു കൊണ്ടു ഉത്തരാപുത്രനായ പരീക്ഷിത്ത് സുഹൃത്തുക്കൾക്ക് ഫലങ്ങൾ കൊടുത്തു. പഴുത്ത പാകമായ ഒന്നെടുത്ത് കൈയിൽ വച്ച് രാജാവ് സ്വയം മുറിച്ചു.

59 വിദാരിതം ഫലം രാജ്ഞാ തത്രകൃമിരഭൂദണുഃ
സ കൃഷ്ണനയനസ്താമ്രോ ദൃഷ്ടോ ഭൂപതിനാ സ്വയം

മുറിച്ച പഴത്തിനുള്ളിൽ അണുവോളം വരുന്ന ഒരു കൃമിയുണ്ടായിരുന്നു. കറുത്ത കണ്ണും ചെമന്ന നിറവുമുള്ള അതിനെ രാജാവു കണ്ടു.

60 തം ദൃഷ്ട്വാ നൃപതിഃപ്രാഹ സചിവാൻ വിസ്മിതാനഥ
അസ്തമഭ്യേതി സവിതാ വിഷാദദ്യ ന മേ ഭയം

അതിനെ കണ്ടിട്ട് രാജാവ്, വിസ്മയിച്ച സചിമന്മാരോട് പറഞ്ഞു: 'സൂര്യനസ്തമിക്കാൻ തുടങ്ങുന്നു. എനിക്കിനിയും വിഷഭീതിയില്ല.

61 അംഗീകാരോമി തം ശാപം കൃമികോമാം ദശത്വയം
ഏവമുക്ത്വാ സ രാജേന്ദ്രോ ഗ്രീവായാം സന്ന്യവേശയത്

ആ മുനികുമാരന്റെ ശാപം ഞാൻ അംഗീകരിക്കുന്നു. ഈ കൃമി എന്നെ കടിച്ചുകൊള്ളട്ടെ', എന്നു പറഞ്ഞു കൊണ്ടു മഹാരാജാവ് ആ കൃമിയെ തന്റെ കഴുത്തിലെടുത്തുവച്ചു.

62 അസ്തംയാതേ ദിവാനാഥേ ധൃതഃ കണ്ഠേഽഥ കീടകഃ
തക്ഷകസ്തു തദാ ജാതഃ കാലരൂപീ ഭയാനകഃ

ആദിത്യൻ അസ്തമിക്കെ, കഴുത്തിൽ എടുത്തുവച്ച കൃമി കാലരൂപിയും ഭയാനകനുമായ തക്ഷകനായി മാറി.

63 രാജാ സംവേഷ്ടിതസ്തേന ദഷ്ടശ്ചാപി മഹീപതിഃ
മന്ത്രിണോ വിസ്മയം പ്രപ്താ രുരുദുർഭൃശദുഃഖിതാഃ

ആ സർപ്പം രാജാവിനെ ചുറ്റി; ദംശിച്ചു. മന്ത്രിമാരെല്ലാം അദ്ഭുതപ്പെട്ട് അത്യധികം ദുഃഖിതരായി വിലപിച്ചു.

64 ഘോരരൂപമഹിം വീക്ഷ്യ ദുദ്രവുസ്തേ ഭയാർദ്ദിതാഃ
ചുക്രുശു രക്ഷകാഃ സർവ്വേ ഹാഹാകാരോ മഹാനഭൂത്

ഘോരകാരം പൂണ്ട ആ സർപ്പത്തെ കണ്ട് ഭയപ്പെട്ട് അവരെല്ലാം ഓടി. കാവൽക്കാരെല്ലാം വാവിട്ടുകരഞ്ഞു. വലിയ കരച്ചിൽ കൊണ്ട് അവിടെ ബഹളമായി.

65 വേഷ്ടിതോ ഭോഗിഭോഗേന വിനഷ്ടബഹുപൗരുഷഃ
നോവാച നൃപതിഃ കിഞ്ചിന്ന ചചാലോത്തരാസുതഃ

പാമ്പിന്റെ ഉടൽ കൊണ്ടു ചുറ്റപ്പെട്ട് പൗരുഷം തീരെ നശിച്ച പരീക്ഷിത്തു മഹാരാജാവ് ഒന്നും പറഞ്ഞില്ല; അനങ്ങിയുമില്ല.

66 ഉത്ഥിതാഗ്നിശിഖാ ഘോരാ വിഷജാ തക്ഷകാനനാത്
പ്രജജ്വാല നൃപം ത്വാശു ഗതപ്രാണം ചകാര ഹ

വിഷത്തിൽ നിന്നുണ്ടായ ഘോരമായ തീനാളം തക്ഷകന്റെ മുഖത്തുനിന്ന് ഉദ്ഭവിച്ചു. അത് വേഗം ആളിക്കത്തി രാജാവിനെ കൊന്നു.

67 ഹത്വാശു ജീവിതം രാജ്ഞസ്തക്ഷകോ ഗഗനേ ഗതഃ
ജഗദ്ദഗ്ദ്ധം തു കുർവ്വാണം ദദൃശുസ്തം ജനാ ഇഹ

രാജാവിന്റെ ജീവനൊടുക്കിയിട്ട് തക്ഷകൻ ആകാശമാർഗ്ഗത്തിലെത്തി. ജഗത്തിനെയാകെ ദഹിപ്പിക്കുന്ന ആ തക്ഷകനെ ജനങ്ങളെല്ലാം കണ്ടു.

68 സ പപാത ഗതപ്രാണോ രാജാ ദഗ്ദ്ധ ഇവ ദ്രുമഃ
ചുക്രുശുശ്ച ജനാ സർവ്വേ മൃതം ദൃഷ്ട്വാ നരാധിപം

ആ രാജാവ് പ്രാണൻ പോയി കരിഞ്ഞ മരം പോലെ താഴെവീണു. രാജാവു മരിച്ചതറിഞ്ഞ് ജനങ്ങളെല്ലാം വാവിട്ടു കരഞ്ഞു

ഇതി ശ്രീദേവി ഭാഗവതേ ദ്വിതീയസ്കന്ധേ
ദശമോഽദ്ധ്യായഃ

## അഥ ഏകാദശോഽദ്ധ്യായഃ

### സൂത ഉവാച–

1. ഗതപ്രാണം തു രാജാനം ബാലം പുത്രം സമീക്ഷ്യ ച
ചക്രുശ്ച മന്ത്രിണഃ സർവ്വേ പരലോകസ്യ സത്ക്രിയാഃ

രാജാവ് കാലഗതി പ്രാപിച്ചു. മകൻ കൊച്ചുകുട്ടിയുമാണ്. അതിനാൽ മന്ത്രിമാരെല്ലാം കൂടി പരലോകക്രിയകളെല്ലാം നിർവഹിച്ചു.

2. ഗംഗാതീരേ ദഗ്ധദേഹം ഭസ്മപ്രായം മഹീപതിം
അഗുരുഭിശ്ചാഭിയുക്തായാം ചിതായാമദ്ധ്യരോപയൻ

വിഷാഗ്നിയിൽ ദഹിച്ച് ഭസ്മതുല്യമായിരുന്ന രാജശരീരം അവർ ഗംഗാതീരത്ത് അകിൽത്തടികൊണ്ട് ഒരുക്കിയ ചിതയിൽ കയറ്റിവച്ചു.

3. ദുർമരണേ മൃതസ്യാസ്യ ചക്രുശ്ചൈവൗർദ്ധ്വ ദൈഹികം
ക്രിയാഃ പുരോഹിതാസ്തസ്യ വേദമന്ത്രൈർവിധാനതഃ

ദുർമൃതിയടഞ്ഞ അദ്ദേഹത്തിന്റ ഔർദ്ധ്വദൈഹിക കർമ്മങ്ങൾ പുരോഹിതൻമാർ വേദമന്ത്രങ്ങളോടെ വിധിയാംവണ്ണം നിർവഹിച്ചു.

4. ദദുർദാനാനി വിപ്രേഭ്യോ ഗാഃ സുവർണ്ണം യഥോചിതം
അന്നം ബഹുവിധം തത്ര വസ്ത്രാണി വിവിധാനി ച

പശുക്കൾ, സ്വർണ്ണം എന്നിവ ബ്രാഹ്മണർക്ക് യഥോചിതം ദാനം ചെയ്തു. പലതരത്തിലുള്ള അന്നവും പലതരത്തിലുള്ള വസ്ത്രങ്ങളും ദാനം ചെയ്തു.

**5. സുമുഹൂർത്തേ സുതം ബാലം പ്രജാനാം പ്രീതിവർദ്ധനം**
**സിംഹാസനേ ശുഭേ തത്ര മന്ത്രിണഃ സന്ന്യവേശയൻ**

പ്രജകൾക്ക് പ്രീതിയേറ്റുന്ന ബാലനായ രാജകുമാരനെ ഒരു നല്ല മുഹൂർത്തത്തിൽ മന്ത്രിമാർ സിംഹാസനാരോഹണം ചെയ്യിച്ചു.

**6. പൗരാ ജാനപദാ ലോകാശ്ചക്രുസ്തം നൃപതിം ശിശും**
**ജനമേജയനാമാനം രാജലക്ഷണസംയുതം**

പൗരൻമാരും നാട്ടിലുള്ളവരും ലോകത്തുള്ളവരുമെല്ലാം ജനമേജയനെന്നു പേരുള്ള, സർവ്വ ലക്ഷണങ്ങളും തികഞ്ഞ ആ ശിശുവിനെ രാജാവായി അംഗീകരിച്ചു.

**7. ധാത്രേയീ ശിക്ഷയാമാസ രാജചിഹ്നാനി സർവ്വശഃ**
**ദിനേ ദിനേ വർദ്ധമാനഃ സ ബഭൂവ മഹാമതിഃ**

രാജ്യകാര്യങ്ങൾ ഓരോന്നും വളർത്തമ്മ പഠിപ്പിച്ചു. ദിവസം തോറും വളർന്ന് ആ കുമാരൻ ബുദ്ധിമാനായിത്തീർന്നു.

**8. പ്രാപ്തേ ചൈകാദശേ വർഷേ തസ്മൈ കുലപുരോഹിതഃ**
**യഥോചിതം ദദൗ വിദ്യാം ജുഗ്രാഹ സ യഥോചിതാം**

പതിനൊന്നാം വയസ്സിൽ കുലപുരോഹിതൻ അവന് യഥോചിതം വിദ്യാഭ്യാസം നൽകി. അവൻ അത് യഥോചിതം ഗ്രഹിക്കുകയും ചെയ്തു.

**9. ധനുർവേദം കൃപഃ പൂർണ്ണം ദദാവസ്മൈ സുസംസ്കൃതം**
**അർജ്ജുനായ യഥാ ദ്രോണഃ കർണ്ണായ ഭാർഗ്ഗവോ യഥാ**

ദ്രോണാചാര്യർ അർജ്ജുനനെ എങ്ങനെയോ, ഭാർഗ്ഗവരാമൻ കർണ്ണനെ എങ്ങനെയോ അതുപോലെ കൃപാചാര്യർ ഈ കുമാരനെ ധനുർവ്വേദം മുഴുവൻ വ്യക്തമായി പഠിപ്പിച്ചു.

**10. സമ്പ്രാപ്തവിദ്യോ ബലവാൻ ബഭൂവ ദുരതിക്രമഃ**
**ധനുർവേദേ തഥാ വേദേ പാരഗഃ പരമാർത്ഥവിത്**

ധനുർവേദത്തിന്റെയും വേദത്തിന്റെയും മറുകര കണ്ടവനും പരമതത്വം ഗ്രഹിച്ചവനും സകല വിദ്യകളും നേടിയവനും ബലവാനും പരാക്രമശാലിയുമായിത്തീർന്നു, ആ രാജകുമാരൻ.

**11. ധർമ്മശാസ്ത്രാർത്ഥകുശലഃ സത്യവാദീ ജിതേന്ദ്രിയഃ**
**ചകാര രാജ്യം ധർമ്മാത്മാ പുരാ ധർമ്മസുതോ യഥാ**

ധർമ്മശാസ്ത്രങ്ങളുടെ പൊരുളറിഞ്ഞവനും സത്യസന്ധനും ജിതേന്ദ്രിയനുമായി, പണ്ട് ധർമ്മാത്മാവായ ധർമ്മപുത്രർ എങ്ങനെയോ അതുപോലെ രാജ്യം ഭരിച്ചു.

**12. തതഃ സുവർണ്ണവർമ്മാഹ്വാ രാജാ കാശിപതിഃ കില**
**വപുഷ്ടമാം ശുഭാം കന്യാം ദദൗ പാരീക്ഷിതായ ച**

അനന്തരം സുവർണ്ണവർമ്മാവ് എന്നു പേരുള്ള കാശിരാജാവ് ശുഭയായ 'വപുഷ്ടമ' എന്ന തന്റെ പുത്രിയെ പരീക്ഷിത്തിന്റെ പുത്രനു നൽകി.

**13. സ താം പ്രാപ്യാസിതാപാംഗീം മുമുദേ ജനമേജയഃ**
**കാശിരാജസുതാം കാന്താം പ്രാപ്യ രാജാ യഥാ പുരാ**

14. വിചിത്രവീര്യോ മുമുദേ സുഭദ്രാം ച യഥാർജ്ജുനഃ
വിജഹാര മഹീപാലോ വനേഷൂപവനേഷു ച

ആ ജനമേജയൻ സുന്ദരിയായ കാശിരാജപുത്രിയെ ലഭിച്ചതിൽ സന്തുഷ്ടനായി. പണ്ട് വിചിത്രവീര്യ മഹാരാജാവ് കാശിരാജപുത്രിയേയും അർജ്ജുനൻ സുഭദ്രയേയും നേടി സന്തുഷ്ടരായി വിഹരിച്ചതു പോലെ, ജനമേജയൻ ഉദ്യാനങ്ങളിലും ഉപവനങ്ങളിലും അവളോടൊത്തു വിഹരിച്ചു.

15. തയാ കമലപത്രാക്ഷ്യാ ശച്യാ ശതക്രതുർ യഥാ
പ്രജാസ്തസ്യ സുസന്തുഷ്ടാ ബഭൂവുഃ സുഖലാളിതാഃ

ശചിയോടൊത്ത് ഇന്ദ്രനെന്നപോലെ ആ സുന്ദരിയോടൊത്ത് അദ്ദേഹം രമിച്ചു. സുഖമായി സംരക്ഷിക്കപ്പെട്ടിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ പ്രജകളും സന്തുഷ്ടരായിരുന്നു.

16. മന്ത്രിണഃ കർമ്മകുശലാശ്ചക്രുഃ കാര്യാണി സർവ്വശഃ
ഏതസ്മിന്നേവ കാലേ തു മുനിരുത്തങ്കനാമകഃ

കർമ്മകുശലരായ മന്ത്രിമാർ ഭരണകാര്യങ്ങളെല്ലാം വേണ്ടപോലെ നിർവഹിച്ചു. ഈ കാലത്ത് ഉത്ത ങ്കൻ എന്നു പേരുള്ള ഒരു മുനി,

17. തക്ഷകേണ പരിക്ലിഷ്ടോ ഹസ്തിനാപുരമഭ്യഗാത്
വൈരസ്യാപചിതിം കോƒസ്യ പ്രകുര്യാദിതി ചിന്തയൻ

തക്ഷകന്റെ ദ്രോഹത്താൽ വളരെ ക്ലേശിച്ച് ഹസ്തിനാപുരത്തിലെത്തി. ഈ വൈരത്തിന് പരിഹാരം കാണാൻ ആരുണ്ട് എന്ന് ആലോചിച്ചുകൊണ്ടാണ് അവിടെ ചെന്നത്.

18. പരീക്ഷിതസുതം മത്വാ നൃപം സമുപാഗതഃ
കാര്യാകാര്യം ന ജാനാസി സമയേ നൃപസത്തമ

പരീക്ഷിത്തിന്റെ പുത്രനായ രാജാവിനു കഴിയും എന്നുകരുതി അദ്ദേഹത്തെ സമീപിച്ചു. എന്നിട്ട് പ റഞ്ഞു: 'രാജാവേ, അങ്ങേക്ക് ഇന്നപ്പോൾ ഇന്നതുചെയ്യണമെന്ന് അറിഞ്ഞുകൂടാ.

19. അകർത്തവ്യം കരോഷ്യദ്യ കർത്തവ്യം ന കരോഷി വൈ
കിം ത്വാം സമ്പ്രാർത്ഥയാമ്യദ്യ ഗതാമർഷം നിരുദ്യമം

അങ്ങ് ഇപ്പോൾ ചെയ്യേണ്ടാത്തതു ചെയ്യുന്നു; ചെയ്യേണ്ടതൊന്നും ചെയ്യുന്നുമില്ല. അമർഷമില്ലാത്ത, ഉത്സാഹമില്ലാത്ത, അങ്ങയോടു ഞാൻ എന്താണിപ്പോൾ പറയേണ്ടത്?'

20. അവൈരജ്ഞമതന്ത്രജ്ഞം ബാലചേഷ്ടാ സമന്വിതം

പകയില്ലാത്ത, തന്ത്രജ്ഞതയില്ലാത്ത, ബാലനെപ്പോലെ കളിക്കുന്നവനാണ് അങ്ങ് ഇപ്പോൾ.

ജനമേജയ ഉവാച

കിം വൈരം ന മയാ ജ്ഞാതം ന കിം പ്രതികൃതം മയാ

വൈരമോ? അതെനിക്കറിഞ്ഞുകൂടാ. പ്രതികാരമോ? അതും എനിക്ക് അറിഞ്ഞുകൂടാ.

21. തദ്വദ ത്വം മഹാഭാഗ കരോമിയദനന്തരം

മഹാഭാഗ, അതെന്താണെന്നു പറയൂ. പിന്നീടു ഞാൻ ചെയ്യേണ്ടതു ചെയ്യാം.

ഉത്തങ്ക ഉവാച

പിതാ തേ നിഹതോ ഭൂപ തക്ഷകേണ ദുരാത്മനാ

രാജാവേ, അങ്ങയുടെ അച്ഛനെ കൊന്നത് ദുരാത്മാവായ തക്ഷകനാണ്.

22. മന്ത്രിണസ്ത്വം സമാഹൂയ പൃച്ഛസ്വ പിതൃനാശനം

മന്ത്രിമാരെ വിളിച്ച് ചോദിച്ചു നോക്കൂ, അച്ഛന്റെ മരണത്തെപ്പറ്റി.

**സൂത ഉവാച**

തച് ഛ്രുത്വാ വചനം രാജാ പപ്രച്ഛ മന്ത്രിസത്തമാൻ

രാജാവ് അതുകേട്ട് മന്ത്രിമുഖ്യരെ വിളിച്ചു ചോദിച്ചു.

23. ഊചുസ്തേ ദ്വിജശാപേന ദഷ്ടഃ സർപ്പേണ വൈ മൃതഃ

അവർ പറഞ്ഞു: "ബ്രാഹ്മണ ശാപത്താൽ തക്ഷകൻ ദംശിച്ചാണ് മരിച്ചത്."

**ജനമേജയ ഉവാച**

ശാപോƒത്ര കാരണം രാജ്ഞഃ ശപ്തസ്യ മുനിനാ കില

രാജാവിന്റെ മരണത്തിനുകാരണം മുനി ശാപമാണല്ലോ.

24. തക്ഷകസ്യ തു കോ ദോഷോ ബ്രൂഹി മേ മുനിസത്തമ

മുനിശ്രേഷ്ഠ, അതിൽ തക്ഷകനെന്താണു ദോഷമെന്ന് എന്നോടു പറയൂ.

**ഉത്തങ്ക ഉവാച**

തക്ഷകേണ ധനം ദത്വാ കശ്യപഃ സന്നിവാരിതഃ

തക്ഷകൻ ധനം നൽകി കശ്യപ ബ്രാഹ്മണനെ മടക്കി അയച്ചു.

25. ന സ കിം തക്ഷകോ വൈരീ പിതൃഹാ തവ ഭൂപതേ
ഭാര്യാ രുരോഃ പുരാ ഭൂപ ദഷ്ടാ സർപ്പേണ സാ മൃതാ

രാജാവേ, അങ്ങയുടെ പിതാവിനെ കൊന്ന തക്ഷകൻ അങ്ങയുടെ വൈരിയല്ലേ? പണ്ട് രുരുവിന്റെ ഭാര്യയെ സർപ്പം ദംശിച്ചു; അവളും മരിച്ചു.

26. അവിവാഹിതാ തു മുനിനാ ജീവിതാ ച പുനഃ പ്രിയാ
രുരുണാപി കൃതാ തത്ര പ്രതിജ്ഞാ ചാതി ദാരുണാ

മുനി, അവിവാഹിതയായ പ്രിയയെ വീണ്ടും ജീവിപ്പിച്ചു. രുരു അവിടെവച്ച് അതിഭയങ്കരമായ ഒരു പ്രതിജ്ഞ ചെയ്തിട്ടുണ്ട്.

27. യം യം സർപ്പം പ്രപശ്യാമി തം തം ഹന്മ്യായുധേന വൈ
ഏവം കൃത്വാ പ്രതിജ്ഞാം സ ശസ്ത്രപാണീ രുരുസ്ത ദാ

ഞാൻ എതു സർപ്പത്തിനെ കണ്ടാലും അതിനെ ആയുധം കൊണ്ട് കൊല്ലും. ഇങ്ങനെ പ്രതിജ്ഞ ചെയ്തുകൊണ്ട് രുരു ശസ്ത്രവും കൈയിലേന്തി,

28. വ്യചരത് പൃഥിവീം രാജൻ നിഘ്നൻ സർപ്പാനിതസ്തതഃ
ഏകദാ സ വനേ ഘോരം ഡുംഡുഭം ജരസാന്വിതം

അവിടവിടെ കണ്ട സർപ്പങ്ങളെ മുഴുവൻ കൊന്നുകൊണ്ട് ഭൂമി മുഴുവൻ സഞ്ചരിച്ചു. ഒരിക്കൽ വനത്തിൽ സഞ്ചരിക്കവേ ജരബാധിച്ച ഒരു ഭയങ്കരനായ ചേരയെ

29. അപശ്യദ്ദണ്ഡമുദ്യമ്യ ഹന്തും തം സമുപായയൗ
അഭ്യഹൻ രുഷിതോ വിപ്രസ്തമുവാചാഥ ഡുംഡുഭഃ

കണ്ടു. വടിയുമെടുത്തുകൊണ്ട് അതിനെ കൊല്ലാനായി അടുത്തുചെന്നു. കോപത്തോടെ അതിനെ പ്രഹരിച്ച ബ്രാഹ്മണനോട് ചേര പറഞ്ഞു:

**30. നാപരാധ്നോമി തേ വിപ്ര കസ്മാൻ മാമഭിഹംസി വൈ**

അങ്ങേയ്ക്ക് ഒരപരാധവും ചെയ്തിട്ടില്ലല്ലോ. പിന്നെ എന്തിന് എന്നെ കൊല്ലുന്നു?

**രുരുരുവാച**

**പ്രാണപ്രിയാ മേ ദയിതാ ദഷ്ടാ സർപ്പേണ സാ മൃതാ**

എന്റെ പ്രാണപ്രിയയായ ഭാര്യ സർപ്പദംശനമേറ്റ് മരിച്ചു.

**31. പ്രതിജ്ഞേയം തദാ സർപ്പ ദുഃഖിതേന മയാ കൃതാ**

അപ്പോൾ ദുഃഖിതനായിത്തീർന്ന ഞാനെടുത്ത പ്രതിജ്ഞയാണിത്.

**ഡുംഡുഭ ഉവാച**

**നാഹം ദശാമി തേ/ന്യേ വൈ യേ ദശന്തി ഭുജംഗമാഃ**

ഞാൻ കടിക്കാറില്ല; മറ്റുള്ള ആ സർപ്പങ്ങളാണ് ദംശിക്കുക.

**32. ശരീരസമയോഗേന ന മാം ഹിംസിതുമർഹസി**

സർപ്പങ്ങളുമായി ശരീരസാമ്യമുള്ളതുകൊണ്ട് മാത്രം എന്നെ ഹിംസിക്കരുത്.

**ഉത്തങ്ക ഉവാച**

**ശ്രുത്വാ താം മാനുഷീം വാണീം സർപ്പേണോക്താം മനോഹരാം**

മനുഷ്യവാണിപോലെ മനോഹരമായ സർപ്പഭാഷണം കേട്ടിട്ട്

**33. രുരുഃ പപ്രച്ഛ കോ/സി ത്വം കസ്മാത് ഡുംഡുഭതാം ഗതഃ**

രുരു ചോദിച്ചു: നീ ആരാണ്? നീ എന്തുകൊണ്ടാണ് ചേരയായിത്തീർന്നത്?

**സർപ്പ ഉവാച**

**ബ്രാഹ്മണോ/ഹം പുരാ വിപ്ര സഖാ മേ ഖഗമാഭിധഃ**

ഹേ വിപ്ര, കഴിഞ്ഞ ജൻമത്തിൽ ഞാൻ ബ്രാഹ്മണനായിരുന്നു. ഖഗമൻ എന്നുപേരുള്ള ഒരു ചങ്ങാതിയുണ്ടായിരുന്നു എനിക്ക്.

**34. വിപ്രോ ധർമ്മഭൃതാം ശ്രേഷ്ഠഃ സത്യവാദീ ജിതേന്ദ്രിയഃ**

അദ്ദേഹം ബ്രാഹ്മണനും ധർമ്മജ്ഞനും സത്യവാദിയും ജിതേന്ദ്രിയനുമായിരുന്നു.

**സ മയാ വഞ്ചിതോ മൗർഖ്യാത് സർപ്പ കൃത്വാ ച താർണ്ണകം**

എന്റെ മൂർഖതകൊണ്ട് ഞാൻ അവനെ പുൽപ്പാമ്പുകാട്ടി പേടിപ്പിച്ചു.

**35. ഭയം ച പാപി തോത്യർത്ഥ മഗ്നിഹോത്ര ഗൃഹേ സ്ഥിതഃ**
**തേന ഭീതേന ശപ്തോ/ഹം വിഹ്വലേനാതിവേപിനാ**

അഗ്നിഹോത്രഗൃഹത്തിൽ നിന്ന അവൻ അത്യധികം ഭയപ്പെട്ടു. ഭയപ്പെട്ട് വേവലാതികൊണ്ടു വിറച്ച അവൻ എന്നെ ശപിച്ചു.

**36. ഭവ സർപ്പോ മന്ദബുദ്ധേ യേനാഹം ധർഷിതസ്ത്വയാ**
**മയാ പ്രസാദിതോ/ത്യർത്ഥം സർപ്പേണാസൗ ദ്വിജോത്തമഃ**

'പുൽപ്പാമ്പിനെ കാട്ടി എന്നെ വഞ്ചിച്ചതുകൊണ്ട്, ബുദ്ധികെട്ടവനേ, നീ ഒരു സർപ്പമായിത്തീരട്ടെ.' സർപ്പമായിത്തീർന്ന ഞാൻ ആ ബ്രഹ്മണോത്തമനെ ആവുംമട്ട് സന്തോഷിപ്പിച്ചു.

37. മാമുവാച തത: ക്രോധാത് കിഞ്ചിച്ഛാന്തിമവാപ്യ ച
രുരുസ്തേ മോചിതാ ശാപസ്യാസ്യാ സർപ്പ ഭവിഷ്യതി

ആ കോപം തെല്ലൊന്ന് അടങ്ങിയപ്പോൾ എന്നോടു പറഞ്ഞു: 'ഹേ സർപ്പമേ, രുരു, ഈ ശാപത്തിൽ നിന്ന് നിന്നെ മോചിപ്പിക്കും.'

38. പ്രമതേസ്തു സുതോ നൂനമിതി മാം സോ/ബ്രവീദ്വചഃ
സോ/ഹം സർപ്പോ രുരു സ്ത്വം ച ശൃണു മേ പരമം വചഃ

പ്രമതിയുടെ പുത്രനായിരിക്കും അവൻ എന്നും എന്നോട് ആ ബ്രാഹ്മണൻ പറഞ്ഞിട്ടുണ്ട്. ഞാൻ ആ സർപ്പമാണ്; അങ്ങ് രുരുവും. എന്റെ വാക്ക് സത്യമാണെന്നു ധരിച്ചാലും.

39. അഹിംസാ പരമോ ധർമ്മോ വിപ്രാണാം നാത്ര സംശയഃ
ദയാ സർവ്വത്ര കർത്തവ്യാ ബ്രാഹ്മണേന വിജാനതാ

അഹിംസയാണ് വിപ്രൻമാരുടെ പരമമായ ധർമ്മമെന്നതിൽ സംശയമില്ല. അറിവുള്ള ബ്രാഹ്മണൻ എല്ലായിടത്തും ദയകാണിക്കണം.

40. യജ്ഞാദന്യത്ര വിപ്രേന്ദ്ര ന ഹിംസാ യാജ്ഞികീ മതാ

ഹേ ബ്രാഹ്മണശ്രേഷ്ഠാ, യജ്ഞത്തിൽ ഹിംസയാകാം എന്നുണ്ട്; എന്നാൽ മറ്റൊരിടത്തും അതുപാടില്ല.

**ഉത്തങ്ക ഉവാച**

സർപ്പയോനേർ വിനിർമുക്തോ ബ്രാഹ്മണോ/സൗ രുരുസ്ത

ഈ ചേര സർപ്പജൻമം വെടിഞ്ഞ് ബ്രാഹ്മണനായിത്തീർന്നു. രുരു അവന് അങ്ങനെ

41. കൃത്വാ തസ്യ ച ശാപാന്തം പരിത്യക്തം ച ഹിംസനം
വിവാഹിതാ തേന ബാലാ മൃതാ സഞ്ജീവിതാ പുനഃ

ശാപമോക്ഷം നൽകുകയും അവൻ ഹിംസ കൈവിടുകയും ചെയ്തു. മരിച്ച ആ ബാലികയെ അദ്ദേഹം ജീവിപ്പിച്ച് വിവാഹം കഴിച്ചു.

42. കദനം സർവ്വസർപ്പാണാം കൃതം വൈരമനുസ്മരൻ
ത്വം തു വൈരം സമുത്സൃജ്യ വർത്തതേ പന്നഗേഷ്വഥ

രുരു ഇങ്ങനെ സർവ്വസർപ്പങ്ങളോടും പ്രതികാരം ചെയ്ത് അവർക്ക് ദുഃഖമുണ്ടാക്കി. അങ്ങാവട്ടെ സർപ്പങ്ങളോട് ഒരു പകയുമില്ലാതെ കഴിയുന്നു.

43. വിമന്യുർഭരതശ്രേഷ്ഠ പിതൃഘാതകരേഷു വൈ
അന്തരീക്ഷേ മൃതസ്താതഃ സ്നാനദാനവിവർജ്ജിതഃ

ഹേ ഭരതശ്രേഷ്ഠാ, പിതാവിനെ കൊന്നവരോട് അങ്ങേയ്ക്ക് ഒരു കോപവുമില്ലല്ലോ. സ്നാനം ചെയ്യാനോ ദാനം ചെയ്യാനോ ആവാതെ അങ്ങയുടെ അച്ഛൻ അന്തരീക്ഷത്തിൽ വച്ചു മരിച്ചു. (മാളികയിൽ വച്ചായിരുന്നല്ലോ മരണം. അപമൃത്യുവായതുകൊണ്ട് സ്വർഗ്ഗവുമില്ല)

44. തസ്യോദ്ധാരം ച രാജേന്ദ്ര കുരു ഹത്വാഥ പന്നഗാൻ
പിതുർവൈരം ന ജാനാതി ജീവന്നേവ മൃതോ ഹി സഃ

രാജശ്രേഷ്ഠ, സർപ്പങ്ങളെ സംഹരിച്ച് അദ്ദേഹത്തിനു സൽഗതി നൽകിയാലും. അച്ഛനോടു ചെയ്ത കടുംകൈ ഓർക്കാത്ത പുത്രൻ ജീവിച്ചിരിക്കുന്നുവെങ്കിലും മരിച്ചവനു തുല്യനാണ്.

45. ദുർഗതിസ്തേ പിതുസ്താവദ്യാവത്താന്ന ഹനിഷ്യസി
അംബാമഖമിഷം കൃത്വാ കുരു യജ്ഞം നൃപോത്തമ

സർപ്പസംഹാരം നടത്താത്തിടത്തോളം കാലം അങ്ങയുടെ പിതാവിനു ദുർഗതിയായിരിക്കും. രാജാവേ, ആശ്വിനമാസത്തിൽ അംബായജ്ഞം ചെയ്തിട്ട് അതേത്തുടർന്ന്,

46. സർപ്പസത്രം മഹാരാജ പിതുർവൈരമനുസ്മരൻ

പിതാവിനോടു ചെയ്ത കടുംകൈ ഓർത്തുകൊണ്ട്, സർപ്പസത്രവും നടത്തുക.

സൂത ഉവാച

ഇതി തസ്യ വചഃ ശ്രുത്വാരാജാ ജൻമേജയസ്തദാ

ഇങ്ങനെ ആ ഉത്തങ്കന്റെ വാക്കുകേട്ട ജനമേജയ മഹാരാജാവ് അപ്പോൾ

47. നേത്രാഭ്യാമശ്രുപാതം ച ചകാരാതീവ ദുഃഖിതഃ
ധിങ്മാമസ്തു സുദുർബുദ്ധേർവൃഥാ മാനകരസ്യ വൈ

അതീവ ദുഃഖിതനായി കണ്ണീരൊഴുക്കി. ഞാൻ എത്ര നിന്ദ്യനാണ്, ദുർബുദ്ധിയും ദുരഭിമാനിയുമാണ്!

48. പിതാ യസ്യ ഗതിം ഘോരാം പ്രാപ്തഃ പന്നഗപീഡിതഃ
അദ്യാഹം മഖമാരഭ്യ കരോമ്യപചിതിം പിതുഃ

ആ എന്റെ പിതാവ് സർപ്പദംശനമേറ്റ് ഭയങ്കരമായ അവസ്ഥയിലെത്തിയിരിക്കുന്നു. ഇപ്പോൾത്തന്നെ ഞാൻ യജ്ഞമാരംഭിച്ച് പിതാവിനെ ദ്രോഹിച്ചതിനു പകരം വീട്ടുന്നുണ്ട്.

49. ഹത്വാ സർപ്പാനസന്ദിഗ്ദ്ധോ ദീപ്യമാനേ വിഭാവസൗ
ആഹൂയ മന്ത്രിണഃ സർവ്വാൻ രാജാ വചനമബ്രവീത്

കത്തിജ്ജ്വലിക്കുന്ന അഗ്നിയിൽ സർപ്പങ്ങളെയെല്ലാം ഞാൻ ഹോമിച്ചുകൊണ്ട് പ്രതികാരം ചെയ്യും. തീർച്ച. മന്ത്രിമാരെയെല്ലാം വിളിച്ചു രാജാവ് കല്പിച്ചു

50. കുർവ്വന്തു യജ്ഞസംഭാരം യഥാർഹം മന്ത്രിസത്തമാഃ
ഗംഗാതീരേ ശുഭാം ഭൂമീം മാപയിത്വാ ദ്വിജോത്തമൈഃ

മന്ത്രിമുഖ്യരേ, വേണ്ടതരത്തിൽ യജ്ഞത്തിനുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്യണം. ഗംഗാതീരത്ത് ഉത്തമമായ ഒരുസ്ഥലം ബ്രാഹ്മണരെക്കൊണ്ട് അളപ്പിച്ചെടുക്കണം.

51. കുർവ്വന്തു മണ്ഡപം സ്വസ്ഥാഃ ശതസ്തംഭം മനോഹരം
വേദീ യജ്ഞസ്യ കർത്തവ്യാ മമാദ്യ സചിവാഃ ഖലു

നൂറുകാലുകളുള്ള മനോഹരമായ ഒരു മണ്ഡപം തീർപ്പിക്കണം. സചിവൻമാരേ, എനിക്കുവേണ്ടി ഒരു യജ്ഞവേദിയും ഉണ്ടാക്കണം.

52. തദംഗത്വേ വിധേയോ വൈ സർപ്പസത്രഃ സവിസ്തരഃ
തക്ഷകസ്തു പശുസ്തത്ര ഹോതോത്തങ്കോ മഹാമുനിഃ

അതിനുള്ളിൽവച്ച് വിസ്തരിച്ച് സർപ്പസത്രം നടത്തണം. അതിലെ യജ്ഞപശു തക്ഷകനും ഹോതാവ് ഉത്തങ്ക മഹാമുനിയുമായിരിക്കും.

53. ശീഘ്രമാഹൂയതാം വിപ്രാഃ സർവ്വജ്ഞാഃ വേദപാരഗാഃ

എല്ലാം അറിയാവുന്ന വേദപണ്ഡിതൻമാരായ വിപ്രൻമാരെ വേഗം വിളിച്ചുകൊണ്ടു വരിൻ.

**സൂത ഉവാച–**

**മന്ത്രിണസ്തു തദാ ചക്രുർ ഭൂപവാക്യൈർവിചക്ഷണാഃ**

രാജവാക്യം വേണ്ടതുപോലെ മനസ്സിലാക്കാൻ കഴിവുള്ള മന്ത്രിമാർ യജ്ഞത്തിനുവേണ്ട എല്ലാ ഒരുക്കങ്ങളും ചെയ്തു.

**54. യജ്ഞസ്യ സർവ്വസംഭാരം വേദീം യജ്ഞസ്യ വിസ്തൃതാം**
**ഹവനേ വർത്തമാനേ തു സർപ്പാണാം തക്ഷകോ ഗതഃ**

വിസ്തൃതമായ വേദിയും നിർമ്മിച്ചു. സർപ്പഹവനം നടന്നുകൊണ്ടിരിക്കെ, തക്ഷകൻ,

**55. ഇന്ദ്രം പ്രതി ഭയാർത്തോ/ഹം ത്രാഹി മാമിതി ചാബ്രവീത്**
**ഭയഭീതം സമാശ്വാസ്യ സ്വാസനേ സന്നിവേശ്യ ച**

ഇന്ദ്രനെ പ്രാപിച്ചു. എന്നിട്ട് അപേക്ഷിച്ചു: ''ഞാൻ ഭയപ്പെട്ടു വിഷമിക്കുകയാണ്; എന്നെ രക്ഷിക്കണം'' ഭയപ്പെട്ട തക്ഷകനെ ഇന്ദ്രൻ ആശ്വസിപ്പിച്ച് തന്റെ ഇരിപ്പിടത്തിൽത്തന്നെ ഇരുത്തിയിട്ട്,

**56. ദദാവഭയമത്യർത്ഥം നിർഭയോ ഭവ പന്നഗ**
**തമിന്ദ്രശരണം ജ്ഞാത്വാ മുനിർദത്താഭയം തഥാ**

'തക്ഷക, അങ്ങ് നിർഭയനായിരിക്കൂ' എന്ന് ഉറച്ച അഭയം നൽകി: തക്ഷകൻ ഇന്ദ്രനെ ശരണം പ്രാപിച്ചിരിക്കുന്നുവെന്നും ഇന്ദ്രൻ അദ്ദേഹത്തിന് അഭയം നൽകിയിരിക്കുന്നു എന്നും അറിഞ്ഞ മുനി,

**57. ഉത്തങ്കോ/ഹ്വയദുദ്വിഗ്നഃ സേന്ദ്രം കൃത്വാ നിമന്ത്രണം**
**സ്മൃതസ്തദാ തക്ഷകേണ യായാവരകുലോദ്ഭവഃ**

ഉത്തങ്കൻ,തക്ഷകനെ ഇന്ദ്രനോടുകൂടി മന്ത്രസഹിതം ആവാഹിച്ചു. തക്ഷകനപ്പോൾ യായാവര കുലത്തിൽ ജനിച്ച ജരൽക്കാരുവിന്റെ പുത്രനായ ആസ്തീകനെ സ്മരിച്ചു.

**58. ആസ്തീകോനാമ ധർമ്മാത്മാ ജരത്കാരുസുതോ മുനിഃ**
**തത്രാഗത്യ മുനേർബാലസ്തുഷ്ടാവ ജനമേജയം**

ജരൽക്കാരുവിന്റെ പുത്രനായ ആസ്തീകനെന്ന ധർമ്മാത്മാവായ മുനികുമാരൻ ഉത്തങ്കന്റെ സമീപം എത്തി ജനമേജയനെ സ്തുതിച്ചു.

**59. രാജാ തമർച്ചയാമാസ ദൃഷ്ട്വാ ബാലം സുപണ്ഡിതം**
**അർച്ചയിത്വാ നൃപസ്തം തു ഛന്ദയാമാസ വാഞ്ഛിതൈഃ**

ബാലനും പണ്ഡിതനുമായ ആസ്തീകനെ രാജാവ് യഥാവിധി പൂജിച്ചു. പൂജിച്ചശേഷം, അദ്ദേഹത്തിന്റെ ആഗ്രഹമെന്താണെന്ന് രാജാവ് അന്വേഷിച്ചു.

**60. സതു വവ്രേ മഹാഭാഗ യജ്ഞോ/യം വിരമത്വിതി**
**സത്യബദ്ധോ നൃപസ്തേന പ്രാർത്ഥിതശ്ച പുനസ്തഥാ**

മഹാഭാഗ, 'ഈ യജ്ഞം നിർത്തണം' എന്ന് അദ്ദേഹം ആവശ്യപ്പെട്ടു. അങ്ങനെ വീണ്ടും പ്രാർത്ഥിച്ചതുകൊണ്ട് സത്യബദ്ധനായ രാജാവ്,

**61. ഹോമം നിവർത്തയാമാസ സർപ്പാണാം മുനിവാക്യതഃ**
**ഭാരതം ശ്രാവയാമാസ വൈശമ്പായന വിസ്തരാത്**

മുനിവാക്യമനുസരിച്ച് സർപ്പഹോമം നിർത്തിവച്ചു. വൈശമ്പായനൻ അതേത്തുടർന്ന് ഭാരതകഥ അദ്ദേഹത്തെ വിസ്തരിച്ച് പറഞ്ഞുകേൾപ്പിച്ചു.

**62. ശ്രുത്വാപി നൃപതിഃ കാമം ന ശാന്തിമഭിജഗ്മിവാൻ**
**വ്യാസം പപ്രച്ഛ ഭൂപാലോ മമ ശാന്തിഃ കഥം ഭവേത്**

രാജാവിന് ആ കഥ കേട്ടിട്ടും മനശ്ശാന്തിയുണ്ടായില്ല. അതുകൊണ്ട് അദ്ദേഹം വ്യാസനോടു ചോദിച്ചു: എനിക്ക് ശാന്തി എങ്ങനെ ലഭിക്കും?

**63. മനോƒതി ദഹ്യതേ കാമം കിം കരോമി വദസ്വ മേ**
**പിതാ മേ ദുർഭഗസ്യൈവ മൃതഃ പാർത്ഥസുതാത്മജഃ**

എന്റെ മനസ്സ് ചുട്ടുനീറുകയാണ്. പറയൂ ഞാനെന്തു ചെയ്യണം? പാർത്ഥന്റെപ്രപൗത്രനും ദുർഭഗനുമായ എന്റെ പിതാവു മരണമടഞ്ഞു.

**64. ക്ഷത്രിയാണാം മഹാഭാഗ സംഗ്രാമേ മരണം വരം**
**രണേ വാ മരണം വ്യാസ ഗൃഹേ വാ വിധിപൂർവ്വകം**

മഹാഭാഗ, ക്ഷത്രിയർക്ക് യുദ്ധത്തിൽ മരിക്കുക എന്നത് അഭികാമ്യമാണ്. യുദ്ധത്തിൽ വച്ചായാലും ഗൃഹത്തിൽ വച്ചായാലും വിധിപൂർവ്വകമായിരിക്കണം മരണം. (യുദ്ധത്തിൽ വീരോചിതമായി യുദ്ധം ചെയ്ത്; ഗൃഹത്തിൽ ദാനധർമ്മാദി കർമ്മങ്ങൾ ചെയ്തിട്ട്)

**65. മരണം ച പിതുർമേƒഭൂദന്തരിക്ഷേ മൃതോƒവശഃ**
**ശാന്ത്യുപായം വദസ്വാത്ര ത്വം ച സത്യവതീസുത**

എന്റെ പിതാവാകട്ടെ അന്തരീക്ഷത്തിൽ വച്ച് അവശനായി മരിക്കുകയായിരുന്നു. സത്യവതീപുത്രനായ അങ്ങ് ഇപ്പോൾ മനഃശ്ശാന്തിക്കുള്ള മാർഗ്ഗം ഉപദേശിച്ചാലും.

**66. യഥാ സ്വർഗ്ഗം വ്രജേദാശു പിതാ മേ ദുർഗതിം ഗതഃ**

ദുർഗതി പ്രാപിച്ച എന്റെ അച്ഛന് ഗതികിട്ടും വിധം- വേഗം സ്വർഗ്ഗം ലഭിക്കുംവിധം- എന്തുപായമാണ് ഉള്ളത് എന്ന് ഉപദേശിച്ചാലും.

ഇതി ശ്രീദേവീ ഭാഗവതേ ദ്വിതീയസ്കന്ധേ
ഏകാദശോƒദ്ധ്യായഃ

## അഥ ദ്വാദശോƒദ്ധ്യായഃ

### സൂത ഉവാച

**1 തച്ഛ്രുത്വാ വചനം തസ്യ വ്യാസഃ സത്യവതീസുതഃ**
**ഉവാച വചനം തത്ര സഭായാം നൃപതിം ച തം**

ജനമേജയൻ പറഞ്ഞതുകേട്ട് സത്യവതീപുത്രനായ വ്യാസൻ സദസ്സിൽ വച്ച് ആ രാജാവിനോട് ഇങ്ങനെ പറഞ്ഞു.

### വ്യാസ ഉവാച

**2 ശൃണു രാജൻ പ്രവക്ഷ്യാമി പുരാണം ഗുഹ്യമദ്ഭുതം**
**പുണ്യം ഭാഗവതം നാമ നാനാഖ്യാനയുതം ശിവം**

രാജാവേ, കേൾക്കൂ. ഗുഹ്യവും അദ്ഭുതാവഹവും പുണ്യവും നാനാകഥകളാൽ അലങ്കൃതവും ശിവവുമായ ഭാഗവതമെന്ന പുരാണം ഞാൻ പറയാം.

**3 അദ്ധ്യാപിതം മയാ പൂർവ്വം ശുകായാത്മസുതായ വൈ**
**ശ്രാവയാമി നൃപ ത്വാം ഹി രഹസ്യം പരമം മമ**

ഞാൻ പണ്ട് എന്റെ പുത്രനായ ശുകനെ പഠിപ്പിച്ച പരമരഹസ്യമായ ആ പുരാണം അങ്ങയെയും കേൾപ്പിക്കാം.

4 ധർമ്മാർത്ഥകാമമോക്ഷാണാം കാരണം ശ്രവണാത് കില
ശുഭദം സുഖദം നിത്യം സർവ്വാഗമസമുദ്ധൃതം

ശുഭപ്രദവും സുഖപ്രദവും നിത്യവും ആഗമങ്ങളുടെയെല്ലാം സാരവുമായ ഇതു കേൾക്കുന്നത് ധർമ്മാർത്ഥകാമമോക്ഷങ്ങൾക്കെല്ലാം കാരണമാണ്.

**ജനമേജയ ഉവാച**

5 ആസ്തീകോഽയം സുതഃ കസ്യ വിഘ്നാർത്ഥം കഥമാഗതഃ
പ്രയോജനം കിമത്രാസ്യ സർപ്പാണാം രക്ഷണേ പ്രഭോ

ആരുടെ പുത്രനാണ് ഈ ആസ്തീകൻ? സർപ്പസത്രം മുടക്കാൻ അദ്ദേഹം എങ്ങനെ എത്തി? സർപ്പങ്ങളെ രക്ഷിക്കുന്നതുകൊണ്ട് അദ്ദേഹത്തിന് എന്തു പ്രയോജനം?

6 കഥയൈതന്മഹാഭാഗ വിസ്തരേണ കഥാനകം
പുരാണം ച തഥാ സർവ്വം വിസ്തരാദ്വദ സുവ്രത

മഹാഭാഗ, ആ കഥ വിസ്തരിച്ചുപറയൂ. അതുപോലെതന്നെ വിസ്തരിച്ചു പറയണം പുരാണമെല്ലാം.

**വ്യാസ ഉവാച**

7 ജരത്കാരുർമുനിഃ ശാന്തോ ന ചകാര ഗൃഹാശ്രമം
തേന ദൃഷ്ടാ വനേ ഗർത്തേ ലംബമാനാഃ സ്വപൂർവ്വജാഃ

ശാന്തനായ ജരത്കാരുമുനി വിവാഹം കഴിച്ച് ഗൃഹസ്ഥാശ്രമം സ്വീകരിച്ചിരുന്നില്ല. ഒരിക്കൽ വനത്തിൽ സഞ്ചരിക്കുമ്പോൾ ഒരു കുഴിയിൽ തന്റെ പൂർവ്വികർ തൂങ്ങിക്കിടക്കുന്നത് അദ്ദേഹത്തിനു കാണാനിടയായി.

8 തതസ്തമാഹുഃ കുരു പുത്ര ദാരാൻ
യഥാ ച നഃ സ്യാത്പരമാ ഹി തൃപ്തിഃ
സ്വർഗ്ഗേ വ്രജാമഃ ഖലു ദുഃഖമുക്താ
വയം സദാചാരയുതേ സുതേ വൈ

മകനേ, ഞങ്ങൾ സംതൃപ്തരാവണമെങ്കിൽ നീ വിവാഹം കഴിച്ച് ഗൃഹസ്ഥനാവണം. മകൻ സദാചാരയുക്തനായിരുന്നാൽ സന്തുഷ്ടരായി ഞങ്ങൾക്കു സ്വർഗ്ഗത്തിലേക്കു തന്നെ പോകാമെന്ന് അവർ ജരത്കാരുവിനോടു പറഞ്ഞു.

9 സ താനുവാചാഥ ലഭേ സമാനാ-
മയാചിതാം ചാതിവശാനുഗാം ച
തദാ ഗൃഹാരംഭമഹം കരോമി
ബ്രവീമി തഥ്യം മമ പൂർവ്വജാ വൈ

ജരൽക്കാരു അവരോടു പറഞ്ഞു: 'പിതാക്കന്മാരേ, എനിക്ക് അനുരൂപയായി എന്റെ ചൊൽപ്പടിക്കു നിൽക്കുന്ന ഒരുവളെ ആരെങ്കിലും വിളിച്ചു തന്നാൽ അപ്പോൾ ഞാൻ വിവാഹം കഴിച്ച് ഗൃഹസ്ഥാശ്രമം സ്വീകരിക്കാം. ഇതു സത്യമാണ്.'

10 ഇത്യുക്താ താൻ ജരത്കാരുർഗതസ്തീർത്ഥാൻ പ്രതി ദ്വിജഃ
തദൈവ പന്നഗാഃ ശപ്താ മാത്രാഽഗ്നൗ നിപതന്ത്വിതി

അവരോട് ഇങ്ങനെ പറഞ്ഞിട്ട് ജരത്കാരു ബ്രാഹ്മണൻ തീർത്ഥയാത്രയ്ക്കുപോയി. അക്കാലത്താണ് തന്റെ സന്താനങ്ങളായ സർപ്പങ്ങളെ 'തീയിൽ വീണുപോകട്ടെ' എന്ന് മാതാവായ കദ്രു ശപിച്ചത്.

11 **കശ്യപസ്യ മുനേഃ പത്നീ കദ്രുശ്ച വിനതാ തഥാ**
**ദൃഷ്ട്വാ//ദിത്യരഥേ ചാശ്വമൂചതുശ്ച പരസ്പരം**

കശ്യപമുനിയുടെ പത്നിമാരായ കദ്രുവും വിനതയും ആദിത്യന്റെ രഥത്തിൽ പൂട്ടിയിരിക്കുന്ന കുതിരയെ കണ്ടിട്ട് പരസ്പരം പറഞ്ഞു:

12 **തംദൃഷ്ട്വാ ച തദാ കദ്രുർവിനതാമിദമബ്രവീത്**
**കിം വർണ്ണോ/യം ഹയോ ഭദ്രേ സത്യം പ്രബ്രൂഹി മാ ചിരം**

ആ കുതിരയെ കണ്ടിട്ട് കദ്രു വിനതയോടു ചോദിച്ചു: 'ഭദ്രേ, ഈ കുതിരയുടെ നിറമെന്താണ്? എന്തെന്നു തെറ്റാതെ വേഗം പറയണം.'

**വിനതോവാച–**

13 **ശ്വേത ഏവാശ്വരാജോ/യം കിം വാ ത്വം മന്യസേ ശുഭേ**
**ബ്രൂഹി വർണ്ണം ത്വമപ്യസ്യ തതസ്തു വിപണാവഹേ**

ഈ മുന്തിയ കുതിരയുടെ നിറം വെളുപ്പാണ്. നിനക്ക് എന്തു തോന്നുന്നു? നീയും പറയൂ, അതിന്റെ നിറമെന്താണെന്ന്, പിന്നെ നമുക്ക് പന്തയം കെട്ടാം.

**കദ്രുരുവാച–**

14 **കൃഷ്ണവർണ്ണമഹം മന്യേ ഹയമേനം ശുചിസ്മിതേ**
**ഏഹി സാർധം മയാ ദിവ്യം ദാസീഭാവായ ഭാമിനി**

കറുത്ത നിറമുള്ള കുതിരയാണെന്നാണ് എന്റെ വിചാരം, പന്തയം ദാസ്യമാണ്. അതിനുവേണ്ടി പോയിനോക്കാം; എന്റെ കൂടെ വരൂ.

**സൂത ഉവാച–**

15 **കദ്രുശ്ച സ്വസുതാനഹ സർവാൻസർപ്പാൻ വശേ സ്ഥിതാൻ**
**ബാലാൻ ശ്യാമാൻ പ്രകുർവ്വന്തു യാവതോ/ശ്വശരീരകേ**

കദ്രു തന്റെ ചൊൽപ്പടിക്കു നില്ക്കുന്ന കൊച്ചുമക്കളെയെല്ലാം വിളിച്ചു പറഞ്ഞു: 'നിങ്ങളെല്ലാം കൂടിച്ചെന്ന് ആ സൂര്യാശ്വത്തിന്റെ നിറം കറുപ്പാക്കണം'

16 **നേതി കേചന തത്രാഹുസ്താനഥാസൗ ശശാപ ഹ**
**ജനമേജയസ്യ യജ്ഞേ വൈ ഗമിഷ്യഥ ഹുതാശനം**

അപ്പോൾ അവരിൽ ചിലർ പറഞ്ഞു: 'വയ്യ' എന്ന്. അവരെ കദ്രു ശപിച്ചു: 'ജനമേജയമഹാരാജാവ് സത്രം നടത്തുമ്പോൾ നിങ്ങൾ ആ യാഗാഗ്നിയിൽ നിപതിക്കും.'

17 **അന്യേ ചക്രുർഹയം സർപ്പാഃ കർബുരം വർണ്ണഭോഗകൈഃ**
**വേഷ്ടയിത്വാ/സ്യ പുച്ഛം തു മാതുഃ പ്രിയചികീർഷയാ**

മറ്റുമക്കൾ അമ്മയ്ക്ക് പ്രിയം ചെയ്യാമെന്നു വിചാരിച്ച് ആ കുതിരയുടെ വാലിൽ ചുറ്റി അതിനെ നാനാവർണ്ണംകലർന്നതാക്കി മാറ്റി.

18 **ഭഗിന്യൗ ച സുസംയുക്തൗ ഗത്വാ ദദൃശതുർഹയം**
**കർബുരം തം ഹയം ദൃഷ്ട്വാ വിനതാ ചാതി ദുഃഖിതാ**

ആ സ്ത്രീകൾ രണ്ടുപേരും ഒരുമിച്ചുചെന്ന് കുതിരയെ കണ്ടു. നാനാവർണ്ണം കലർന്ന ആ കുതിരയെ കണ്ടിട്ട് വിനത അത്യന്തം ദുഃഖിച്ചു.

19 **തദാffജഗാമ ഗരുഡഃ സുതസ്തസ്യാ മഹാബലഃ**
**സ ദൃഷ്ട്വാ മാതരം ദീനാമപൃച്ഛത്പന്നഗാശനഃ**

അന്നേരം വിനതയുടെ പുത്രനും അതിബലവാനുമായ ഗരുഡൻ അവിടെ വന്നു ചേർന്നു. തന്റെ മാതാവ് വല്ലാതെ ദുഃഖിച്ചിരിക്കുന്നതുകണ്ട് ആ സർപ്പഭക്ഷകൻ ചോദിച്ചു.

20 **മാതഃ കഥം സുദീനാസി രുദിതേവ വിഭാസി മേ**
**ജീവമാനേ മയി സുതേ തഥാfന്യേ രവിസാരഥൗ**

അമ്മേ, അമ്മ എന്തുകൊണ്ടാണ് ഇത്ര ദുഃഖിച്ചിരിക്കുന്നത്? കരയുകയായിരുന്നു എന്ന് എനിക്കു തോന്നുന്നു. അമ്മയുടെ മക്കളായ ഈ ഞാനും ആദിത്യന്റെ തേരാളിയും ജീവിച്ചിരിക്കെ,

21 **ദുഃഖിതാസി തതോവാം ധിക്ജീവിതം ചാരുലോചനേ**
**കിം ജാതേന സുതേനാഥ യദി മാതാ സുദുഃഖിതാ**

അമ്മ ദുഃഖിക്കുന്നു; ഞങ്ങൾ പിന്നെ എന്തിനു ജീവിച്ചിരിക്കുന്നു? അമ്മ വ്യസനിക്കുമ്പോൾ പുത്രൻ ജീവിച്ചിരിക്കുന്നതുകൊണ്ട് എന്തു ഫലം?

22 **ശംസമേ കാരണം മാതഃ കരോമി വിഗതജ്വരാം**

അമ്മേ, അമ്മ ദുഃഖിക്കുന്നതെന്തുകൊണ്ടാണെന്നു പറയൂ; ആ ദുഃഖം ഞാൻ ഇല്ലാതാക്കാം.

## വിനതോവാച

**സപത്ന്യാ ദാസ്യഹം പുത്ര കിംബ്രവീമി വൃഥാ ക്ഷതാ**

മകനേ, ഞാനിപ്പോൾ സപത്നിയുടെ ദാസിയാണ്. ഞാൻ എന്തു പറയട്ടെ ! ഞാൻ വെറുതേ അപമാനിതയായി.

23 **വഹ മാം സാ ബ്രവീത്യദ്യ തേനാസ്മി ദുഃഖിതാ സുത**

അവളിപ്പോൾ 'എന്നെ ചുമക്ക്' എന്നു പറയുന്നു. അതുകൊണ്ടാണു ഞാൻ ദുഃഖിച്ചിരിക്കുന്നത്.

## ഗരുഡ ഉവാച

**വഹിഷ്യേ ഹം തത്രകില യത്ര സാ ഗന്തുമുൽസുകാ**

അവൾക്ക് എങ്ങോട്ടാണോ പോകേണ്ടത് അങ്ങോട്ട് ഞാൻ കൊണ്ടുപൊയ്ക്കൊള്ളാം.

24 **മാശോകം കുരു കല്യാണി നിശ്ചിന്താം ത്വാം കരോമ്യഹം**

അമ്മ ദുഃഖിക്കേണ്ട. അമ്മയുടെ ദുഃഖം ഞാൻ ഇല്ലാതാക്കുന്നുണ്ട്.

## വ്യാസ ഉവാച

**ഇത്യുക്താ സാ ഗതാ പാർശ്വം കദ്രോശ്ച വിനതാ തദാ.**

ഇത്രയും പറഞ്ഞതുകേട്ടപ്പോൾ വിനത കദ്രുവിന്റെ സമീപത്തേക്ക് പോയി.

25 **ദാസീഭാവമപാകർത്തും ഗരുഡോfപി മഹാബലഃ**
**ഉവാഹ താം സപുത്രാം വൈ സിന്ധോഃപാരം ജഗാമ ഹ.**

ദാസീഭാവം ഇല്ലാതാക്കുന്നതിന് മഹാപരാക്രമിയായ ഗരുഡൻ കദ്രുവിനെയും പുത്രന്മാരെയും വഹിച്ചുകൊണ്ട് സിന്ധുവിന്റെ മറുകരയിലേക്കു പറന്നു.

26 **ഗത്വാ താം ഗരുഡഃ പ്രാഹ ബ്രൂഹി മാതർന്ന മോസ്തുതേ**
**കഥം മുച്യതേ മേ മാതാ ദാസീഭാവാദസംശയം**

അവിടെ എത്തിയപ്പോൾ ഗരുഡൻ കദ്രുവിനോട് ചോദിച്ചു. അമ്മേ, അമ്മയ്ക്കു നമസ്ക്കാരം. പറയൂ, എന്റെ അമ്മയെ ദാസീഭാവത്തിൽ നിന്ന് എങ്ങനെ മോചിപ്പിക്കാം.?

**കദ്രുരുവാച**

**27 അമൃതം ദേവലോകാത്ത്വം ബലാദാനീയ മേ സുതാൻ**
**സമർപ്പയ സുതാദ്യാശു മാതരം മോചയാബലാം**

ദേവലോകത്തുനിന്ന് അമൃത് അപഹരിച്ചുകൊണ്ടുവന്ന് എന്റെ പുത്രന്മാർക്കുകൊടുത്താൽ, മകനേ, അബലയായ നിന്റെ അമ്മയെ ഉടൻ മോചിപ്പിക്കാം.

**വ്യാസ ഉപാച**

**28 ഇത്യുക്തഃ പ്രയയൗ ശീഘ്രമിന്ദ്രലോകം മഹാബലഃ**
**കൃത്വായുദ്ധം ജഹാരാശു സുധാകുംഭം ഖഗോത്തമഃ**

ഇങ്ങനെ പറഞ്ഞതുകേട്ട ഉടൻ തന്നെ മഹാപരാക്രമിയായ ഗരുഡൻ ഇന്ദ്രലോകത്തേക്കു പറന്നു. അവിടെ ചെന്ന് യുദ്ധംചെയ്തു വേഗം അമൃതകുംഭം അപഹരിച്ചു.

**29 സമാനീയാമൃതം മാത്രേ വൈനതേയഃ സമർപ്പയത്**
**മോചിതാ വിനതാ തേന ദാസീഭാവാദസംശയം**

അമൃതംകൊണ്ടുവന്ന് വിനതാപുത്രൻ അമ്മയ്ക്കു സമർപ്പിച്ചു. അങ്ങനെ സ്വമാതാവായ വിനതയെ ദാസീഭാവത്തിൽ നിന്ന് പൂർണ്ണമായി മോചിപ്പിച്ചു.

**30 അമൃതം സംജഹാരേന്ദ്രഃ സ്നാതും സർപ്പാ യദാ ഗതാഃ**
**ദാസീഭാവാദ്വിനിർമുക്താ വിനതാ വിപതേർബലാത്**

സർപ്പങ്ങൾ കുളിക്കാൻ പോയ തക്കം നോക്കി ദേവേന്ദ്രൻ അമൃതകുംഭം തട്ടിക്കൊണ്ടുപോയി. ഗരുഡന്റെ ശക്തിയാൽ ദാസീഭാവത്തിൽ നിന്ന് വിനത മോചിതയുമായി

**31 തത്രാസ്തീർണ്ണാഃ കുശാസ്തൈസ്തു ലീഢാ പന്നഗനാമകൈഃ**
**ദ്വിജിഹ്വാസ്തേ സുസമ്പന്നാഃ കുശാഗ്രസ്പർശമാത്രതഃ**

അമൃതകുംഭം വയ്ക്കുന്നതിന് അവർ വിരിച്ചിരുന്ന ദർഭകളിൽ ആ സർപ്പങ്ങൾ നക്കി. നക്കിയ മാത്രയിൽത്തന്നെ ദർഭാഗ്രം കൊണ്ട് അവരുടെ നാവ് രണ്ടായ് പിളർന്നുപോയി.

**32 മാത്രാ ശപ്താശ്ചയേ നാഗാ വാസുകിപ്രമുഖാഃ ശുചാ**
**ബ്രഹ്മാണം ശരണം ഗത്വാ തേ ഹോചുഃ ശാപജം ഭയം**

മാതൃശാപത്താൽ ദുഃഖിതരായിത്തീർന്ന വാസുകീപ്രമുഖരായ നാഗങ്ങൾ ബ്രഹ്മാവിനെ ശരണം പ്രാപിച്ച് തങ്ങളുടെ ശാപഭയം ഉണർത്തിച്ചു.

**33 താനാഹ ഭഗവാൻ ബ്രഹ്മാ ജരത്കാരുർമഹാമുനിഃ**
**വാസുകേർഭഗിനീം തസ്മൈ അർപ്പയദ്ധ്വം സനാമികാം**

അവരോട് ബ്രഹ്മാവ് അരുളിചെയ്തു: ജരത്കാരു എന്നൊരു മഹാമുനിയുണ്ട്. ജരത്ക്കാരു എന്നുതന്നെ പേരുള്ള വാസുകീസഹോദരിയെ അദ്ദേഹത്തിന് വിവാഹം കഴിച്ചുകൊടുക്കണം.

**34 തസ്യാം യോ ജായതേ പുത്രഃ സ വസ്ത്രാതാ ഭവിഷ്യതി**
**ആസ്തീകഇതിനാമാസൗ ഭവിതാ നാത്ര സംശയഃ**

അവളിൽ ജനിക്കുന്ന ആസ്തീകൻ എന്നുപേരുള്ള പുത്രൻ നിങ്ങളുടെ രക്ഷകനായിത്തീരുമെന്നതിനു സംശയമില്ല. അവൻ ആസ്തീകനെന്നു പ്രസിദ്ധനാകും.

35 വാസുകിസ്തു തദാകർണ്യ വചനം ബ്രഹ്മണഃ ശിവം
വനം ഗത്വാ സുതാം തസ്മൈ ദദൗ വിനയപൂർവ്വകം

ബ്രഹ്മാവിന്റെ ആശ്വാസപൂർണ്ണമായ വാക്കുകേട്ട വാസുകി വേഗം വനത്തിൽ ചെന്ന് തന്റെ സഹോദരിയെ വിനയപൂർവ്വം അദ്ദേഹത്തിനു നൽകി.

36 സമാനാം താം മുനിർജ്ഞാത്വാ ജരത്കാരുരുവാച തം
അപ്രിയം മേ യദാ കുര്യാത് തദാ താം സന്ത്യജാമ്യഹം

അവൾ തനിക്കു തുല്യയാണെന്നു മനസ്സിലാക്കിയ ജരത്കാരു മുനി വാസുകിയോടു പറഞ്ഞു:'എനിക്കു അപ്രിയമായി എന്തെങ്കിലും ചെയ്താൽ ആ നിമിഷം ഞാൻ അവളെ ഉപേക്ഷിക്കും'.

37 വാഗ്ബന്ധം താദൃശം കൃത്വാ മുനിർജഗ്രാഹ താം സ്വയം
ദത്ത്വാ ച വാസുകിഃ കാമം ഭവനം സ്വം ജഗാമ ഹ

ഇങ്ങനെ ഒരു പ്രതിജ്ഞ ചെയ്തിട്ട് ജരത്കാരു അവളെ സ്വീകരിച്ചു. വാസുകി അവളെ മുനിക്കു നൽകിയിട്ട് തന്റെ ഭവനത്തിലേക്കും പോയി.

38 കൃത്വാ പർണ്ണകുടീം ശുഭ്രാം ജരത്കാരുർമഹാവനേ
തയാ സഹ സുഖം പ്രാപ രമമാണഃ പരന്തപഃ

ആ കൊടുങ്കാട്ടിൽ ഒരു നല്ല പർണ്ണശാലകെട്ടി അതിൽ പരന്തപനായ ജരത്കാരു അവളോടൊത്ത് സസുഖം രമിച്ചു കഴിഞ്ഞു.

39 ഏകദാ ഭോജനം കൃത്വാ സുപ്തോഽസൗ മുനിസത്തമഃ
ഭഗിനീ വാസുകേസ്തത്ര സംസ്ഥിതാ വരവർണ്ണിനീ

ഒരിക്കൽ മുനിമുഖ്യനായ ജരത്കാരു ഭക്ഷണം കഴിച്ചശേഷം ഉറങ്ങുകയായിരുന്നു. വാസുകിയുടെ സഹോദരിയും അടുത്തുണ്ടായിരുന്നു.

40 ന സംബോധയിതവ്യോഽഹം ത്വയാ കാന്തേ കഥഞ്ചന
ഇത്യുക്ത്വാ തു ഗതോ നിദ്രാം മുനിസ്താം സുദതീം തദാ

പ്രിയപ്പെട്ടവളെ നീ ഒരു കാരണവശാലും എന്നെ വിളിച്ചുണർത്തരുത് എന്ന് ആ സുന്ദരിയോടു പറഞ്ഞിട്ട് അദ്ദേഹം ഉറക്കമായി.

41 രവിരസ്തഗിരിം പ്രാപ്തഃ സന്ധ്യാകാല ഉപസ്ഥിതേ
കിം കരോമി ന മേ ശാന്തിസ്ത്യജേന്മാം ബോധതഃ പുനഃ

ആദിത്യൻ അസ്തമയ പർവ്വതത്തിൽ എത്തിക്കഴിഞ്ഞു. സന്ധ്യാസമയമായിരിക്കെ ഞാൻ എന്തുചെയ്യട്ടെ. എനിക്ക് ഒരു മനഃസമാധാനമില്ല. വിളിച്ചുണർത്തുന്ന പക്ഷം എന്നെ ഉപേക്ഷിക്കും.

42 ധർമ്മലോപഭയാദ്ഭീതാ ജരത്കാരുരചിന്തയത്
നോചേത് പ്രബോധയാമ്യേനം സന്ധ്യാകാലോ വൃഥാ വ്രജേത്

സന്ധ്യാനിയമം അനുഷ്ഠിക്കാതിരുന്നാൽ അതു ധർമ്മലോപമാകുമല്ലോ എന്നു ഭയപ്പെട്ട ജരത്കാരു ആലോചിച്ചു. അല്ലെങ്കിൽ ഇദ്ദേഹത്തെ ഉണർത്താം സന്ധ്യാസമയം വെറുതേ പോകരുതല്ലോ.

43 ധർമ്മനാശാദ്വരം ത്യാഗസ്തഥാപി മരണം ധ്രുവം
ധർമ്മഹാനിർനരാണാം ഹി നരകായ ഭവേത്പുനഃ

സന്ധ്യാനിയമം അനുഷ്ഠിക്കാതെ ധർമ്മലോപം സംഭവിക്കുന്നതിനെക്കാൾ എന്നെ ഉപേക്ഷിക്കുന്നതാണു നല്ലത്. അദ്ദേഹത്തെ പിരിഞ്ഞാൽ എനിക്ക് മരണം തീർച്ചയാണ്. ധർമ്മലോപം കൊണ്ട് മനുഷ്യർക്കുണ്ടാവുന്ന ഫലം നരകമായിരിക്കും.

**44 ഇതി സഞ്ചിന്ത്യ സാ ബാലാ തം മുനിം പ്രത്യബോധയത്**
**സന്ധ്യാകാലോ പി സംജാത ഉത്തിഷ്ഠോത്തിഷ്ഠ സുവ്രത**

ഇങ്ങനെ വിചാരിച്ചുകൊണ്ട് ആ സ്ത്രീ, ഹേ സുവ്രത, സന്ധ്യാസമയമാരിക്കുന്നു; എണീറ്റാലും എണീറ്റാലും എന്നിങ്ങനെ ആ മുനിയെ വിളിച്ചുണർത്തി.

**45 ഇത്ഥിതോഽസൗ മുനിഃ കോപാത്താമുവാച വ്രജാമ്യഹം**
**ത്വം തു ഭ്രാതൃഗൃഹം യാഹി നിദ്രാവിച്ഛേദകാരിണീ**

ഉറക്കമുണർന്ന മുനി കോപത്തോടെ അവളോടുപറഞ്ഞു: 'ഞാൻ പോകുകയാണ്; എന്റെ ഉറക്കം കെടുത്തിയ നീ നിന്റെ സഹോദരന്റെ വീട്ടിലേക്കും പൊയ്ക്കോ'.

**46 വേപമാനാഽബ്രവീദ്വാക്യമിത്യുക്താ മുനിനാ തദാ**
**ഭ്രാത്രാ ദത്താ തദർത്ഥം തത്കഥം സ്യാദമിതപ്രഭ**

ഇങ്ങനെ മുനി പറഞ്ഞതുകേട്ടു വിറച്ചുകൊണ്ടു അവർ പറഞ്ഞു: അമിതപ്രഭ, സഹോദരൻ എന്നെ ദാനം ചെയ്തത് 'അതി'നുവേണ്ടിയാണല്ലോ 'അത്' എങ്ങനെയാവും?

**47 മുനിഃ പ്രാഹ ജരത്കാരും തദസ്തീതി നിരാകുലഃ**
**ഗതാ സാ മുനിനാ ത്യക്താ വാസുകേഃ സദനം തദാ**

മുനി അപ്പോൾ ജരത്കാരുവിനോട് ഒരാശങ്കയുമില്ലാതെ പറഞ്ഞു: 'അതുണ്ട്'. മുനി ഉപേക്ഷിച്ചതുകൊണ്ട് അവൾ വാസുകിയുടെ ഭവനത്തിലേക്കു പോകുകയും ചെയ്തു.

**48 പൃഷ്ടാ ഭ്രാത്രാഽബ്രവീദ്വാക്യം യഥോക്തം പതിനാ തദാ**
**അസ്തീത്യുക്ത്വാ ച ഹിത്വാ മാം ഗതോഽസൗ മുനിസത്തമഃ**

സഹോദരൻ ചോദിച്ചപ്പോൾ ഭർത്താവുപറഞ്ഞത് അവൾ അതേപോലെ പറഞ്ഞുകേൾപ്പിച്ചു: 'ഉണ്ട്' എന്നു മാത്രം പറഞ്ഞിട്ട് ആ മുനിസത്തമൻ എന്നെ വെടിഞ്ഞ് എങ്ങോട്ടോ പോയി;

**49 വാസുകിസ്തു തദാകർണ്യ സത്യവാങ്മുനിരിത്യുത**
**വിശ്വാസം പരം കൃത്വാ ഭഗിനീം താം സമാശ്രയത്**

അതുകേട്ട വാസുകി മുനിവാക്യം സത്യമാകയാൽ അതിൽ വിശ്വാസം അർപ്പിച്ചുകൊണ്ട് സഹോദരിക്ക് ആശ്രയം നൽകി.

**50 തതഃ കാലേന കിയതാ ജാതോഽസൗ മുനിബാലകഃ**
**ആസ്തീക ഇതി നാമാഽസൗ വിഖ്യാതഃ കുരുസത്തമ**

ഹേ കുരുശ്രേഷ്ഠ, അങ്ങനെ കുറെനാൾ കഴിഞ്ഞപ്പോൾ ജനിച്ച ഈ മുനികുമാരനാണ് ആസ്തികൻ എന്ന പേരിൽ വിഖ്യാതനായത്.

**51 തേനായം രക്ഷിതോ യജ്ഞസ്തവ പാർത്ഥിവസത്തമ**
**ഭ്രാതൃപക്ഷസ്യ രക്ഷാർത്ഥം മുനിനാ ഭാവിതാത്മനാ**

മഹാരാജാവേ, അതുകൊണ്ടാണ്, ഭാവിതാത്മാവായ ഈ മുനി സഹോദര കുലത്തെ രക്ഷിക്കാൻ അങ്ങയുടെ യജ്ഞം മുടക്കിയത്.

**52 ഭവ്യം കൃതം മഹാരാജ മാനിതോഽയം ത്വയാ മുനിഃ**
**യായാവരകുലോത്പന്നോ വാസുകേർഭഗിനീസുതഃ**

മഹാരാജാവേ, അങ്ങുചെയ്തത് ഉചിതമായി. യായാവരകുലത്തിൽ ജനിച്ചവനും വാസുകിയുടെ സഹോദരീപുത്രനുമായ മുനിയെ അങ്ങ് മാനിച്ചു.

**53 സ്വസ്തി തേഽസ്തു മഹാബാഹോ ഭാരതം സകലം ശ്രുതം**
**ദാനാനി ബഹുദത്താനി പൂജിതാ മുനയസ്തഥാ**

മഹാബാഹോ അങ്ങേയ്ക്ക് ശുഭമുണ്ടാവട്ടെ. അങ്ങ് ഭാരതം മുഴുവൻ കേട്ടു; ധാരാളം ദാനങ്ങൾ ചെയ്തു. അതുപോലെ മുനിമാരെ പൂജിക്കുകയും ചെയ്തു.

**54 കൃതേന സുകൃതേനാപി ന പിതാ സ്വർഗ്ഗതിം ഗതഃ**
**പാവിതം നഃ കുലം കൃത്സ്നം ത്വയാ ഭൂപതിസത്തമ**

രാജാവേ, അങ്ങു ചെയ്ത സുകൃതം കൊണ്ടൊന്നും അങ്ങയുടെ പിതാവിനു സ്വർഗ്ഗതി ഉണ്ടായില്ല. നമ്മുടെ കുലം ഒട്ടാകെ അങ്ങ് പരിശുദ്ധമാക്കുകയും ചെയ്തില്ല.

**55 ദേവാശ്ച്വായതനം ഭൂപ വിസ്തീർണ്ണം കുരു ഭക്തിതഃ**
**യേന വൈ സകലാ സിദ്ധിസ്തവ സ്യാജ്ജനമേജയ**

ജനമേജയ മഹാരാജാവേ, വിസ്തൃതമായ ഒരു ദേവീക്ഷേത്രം അങ്ങ് നിർമ്മിക്കൂ. അതുകൊണ്ട് സകലസിദ്ധിയും അങ്ങേയ്ക്ക് ഉണ്ടാവും.

**56 പൂജിതാ പരയാഭക്ത്യാ ശിവാ സകലദാ സദാ**
**കുലവൃദ്ധിം കരോത്യേവ രാജ്യം ച സുസ്ഥിരം സദാ**

അത്യന്തം ഭക്തിയോടെ പൂജിച്ചാൽ സകലതും എപ്പോഴും ദാനം ചെയ്യുന്നവളാണ് ശിവ. കുലത്തിന് അഭിവൃദ്ധി ഉണ്ടാക്കും; രാജ്യം സദാ സുസ്ഥിരമാക്കും.

**57 ദേവീമഖം വിധാനേന കൃത്വാ പാർത്ഥിവസത്തമ**
**ശ്രീമദ്ഭാഗവതം നാമ പുരാണം പരമം ശൃണു**

രാജാവേ, വധിയനുസരിച്ച് ദേവീയജ്ഞം ചെയ്തിട്ട് ശ്രീദേവീഭാഗവതം എന്ന ഉത്തമമായ പുരാണം കേൾക്കൂ.

**58 ത്വാമഹം ശ്രാവയിഷ്യാമി കഥാം പരമപാവനീം**
**സംസാരതാരിണീം ദിവ്യാം നാനാരസസമാഹൃതാം**

പരമപാവനവും ദിവ്യവും സംസാരത്തെ കടത്തിവിടുന്നതും വിവിധ രസങ്ങൾ ഉൾക്കൊള്ളിച്ചിട്ടുള്ളതുമായ കഥ ഞാൻ അങ്ങയെ കേൾപ്പിക്കാം.

**59 ന ശ്രോതവ്യം പരം ചാസ്മാത്പുരാണാദ്വിദ്യതേ ഭുവി**
**നാരാദ്ധ്യം വിദ്യതേ രാജൻ ദേവീപാദാംബുജാദൃതേ**

കേൾക്കാൻ ഇതിനെക്കാൾ യോഗ്യമായ മറ്റൊരു പുരാണവും ലോകത്തിലില്ല. രാജാവേ, ദേവിയുടെ പാദാംബുജമൊഴികെ ആരാധിക്കാൻ യോഗ്യമായ മറ്റൊന്നുമില്ല.

**60 തേ സഭാഗ്യാഃ കൃതപ്രജ്ഞാ ധന്യാസ്തേ നൃപസത്തമ**
**യേഷാം ചിത്തേ സദാ ദേവീ വസതി പ്രേമസങ്കുലേ**

ആരുടെ ഭക്തി സമ്പൂർണ്ണമായ ഹൃദയത്തിലാണോ സദാ ദേവി വസിക്കുന്നത് അവരാണ് ഭാഗ്യമുള്ളവർ; അവരാണ് ബുദ്ധിയുറച്ചവർ; അവരാണ് കൃതാർത്ഥർ.

**61 സുദുഃഖിതാസ്തേ ദൃശ്യന്തേ ഭുവി ഭാരത ഭാരതേ**
**നാരാധിതാ മഹാമായാ യൈർജനൈശ്ച സദാംബികാ**

ഹേ ഭാരത, ഭാരതഭൂമിയിൽ ആരെല്ലാമാണോ മഹാമായാസ്വരൂപിണിയായ അംബികയെ സദാ ആരാധിക്കാത്തത് അവരാണ് അത്യന്തം ദുഃഖിതരായി കാണപ്പെടുന്നത്.

**62 ബ്രഹ്മാദയഃ സുരാഃ സർവ്വേ യദാരാധനതത്പരാഃ**
**വർത്തന്തേ സർവ്വദാ രാജൻ താം ന സേവേത കോ ജനഃ**

രാജാവേ, ബ്രഹ്മാദിദേവന്മാരെല്ലാം എല്ലായ്പോഴും ആരെ ആരാധിക്കുന്നതിലാണോ തത്പരരായിരിക്കുന്നത് ആ ദേവിയെ ഏതു മനുഷ്യനാണ് ആരാധിക്കാത്തത്?

63 **യ ഇദം ശൃണയാന്നിത്യം സർവ്വാൻ കാമാനവാപ്നുയാത്**
**ഭഗവത്യാ സമാഖ്യാതം വിഷ്ണവേ യദനുത്തമം**

മഹാമായയായ ഭഗവതി വിഷ്ണുവിനു നേരിട്ടുപദേശിച്ച അത്യുത്തമമായ ഇത് നിത്യവും കേൾക്കുന്നവർ സർവാഭീഷ്ടങ്ങളും നേടും.

64 **തേന ശ്രുതേന തേ രാജൻ ചിത്തേ ശാന്തിർഭവിഷ്യതി**
**പിതൃണാം ചാക്ഷയഃ സ്വർഗ്ഗഃ പുരാണശ്രവണാദ്ഭവേത്**

രാജാവേ, ഇതുകേട്ടാൽ അങ്ങയുടെ മനസ്സിനു ശാന്തിയുണ്ടാകും. ഈ പുരാണം ശ്രവിക്കുന്ന പക്ഷം പിതൃക്കൾക്ക് അക്ഷയമായ സ്വർഗ്ഗവും ലഭിക്കും.

ഇതി ശ്രീമദ്ദേവീഭാഗവതേ
ദ്വിതീയസ്കന്ധേ ദ്വാദശോƒദ്ധ്യായ

**സമാപ്തോƒയം ദ്വിതീയഃ സ്കന്ധഃ**

# ശ്രീമദ്ദേവീഭാഗവതം

## തൃതീയഃ സ്കന്ധഃ

### പ്രഥമോഽദ്ധ്യായഃ

**ജനമേജയ ഉവാച**

**1. ഭഗവൻ ഭവതാ പ്രോക്തം യജ്ഞമംബാഭിധം മഹത്**
**സാ കാ കഥം സമുത്പന്നാ കുത്ര കസ്മാച്ച കിം ഗുണാ**

ഭഗവൻ, അങ്ങുപറഞ്ഞുവല്ലോ, മഹത്തായ അംബാ എന്നു പേരുള്ള യജ്ഞത്തെപ്പറ്റി. ആരാണ് ആ അംബ? എങ്ങനെഉണ്ടായി? ആരിൽനിന്നുണ്ടായി? എവിടെനിന്ന് ഉണ്ടായി? എന്തെല്ലാം ഗുണങ്ങൾ ഉണ്ട്?

**2. കീദൃശശ്ച മഖസ്തസ്യാഃ സ്വരൂപം കീദൃശം തഥാ**
**വിധാനം വിധിവദ്ബ്രൂഹി സർവ്വജ്ഞോഽസി ദയാനിധേ**

ഏതുവിധത്തിലുള്ളതാണ് അവളുടെ യജ്ഞം? അതിന്റെ സ്വരൂപം എന്താണ്? വിധിപൂർവ്വം ചെയ്യേണ്ട ചടങ്ങുകൾ എന്തെല്ലാമാണ്? പറയൂ. അങ്ങ് എല്ലാം അറിയുന്നവനാണല്ലോ.

**3. ബ്രഹ്മാണ്ഡസ്യ തഥോത്പത്തിം വദ വിസ്തരതസ്തഥാ**
**യഥോക്തം യാദൃശം ബ്രഹ്മന്നഖിലം വേത്സി ഭൂസുര**

അതുപോലെ ബ്രഹ്മാണ്ഡത്തിന്റെ ഉത്പത്തിയെക്കുറിച്ചും വിസ്തരിച്ചുപറയണം. ഹേമുനേ, അങ്ങ് കേട്ടിരിക്കുന്നത് ഏതു രൂപത്തിലുള്ളതാണെന്നാണോ അതുപോലെ പറഞ്ഞാൽ മതി. അങ്ങേയ്ക്ക് എല്ലാം അറിയാമല്ലോ.

**4. ബ്രഹ്മാ വിഷ്ണുശ്ച രുദ്രശ്ച ത്രയോ ദേവാ മയാ ശ്രുതാഃ**
**സൃഷ്ടിപാലനസംഹാരകാരകാഃ സഗുണാസ്ത്വമീ**

ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ എന്നിങ്ങനെ മൂന്നു ദേവന്മാരുള്ളതായി ഞാൻ കേട്ടിട്ടുണ്ട്. ഈ മൂവരുമാണല്ലോ സൃഷ്ടിസ്ഥിതി സംഹാരകർമ്മങ്ങൾ ചെയ്യുന്ന സഗുണമൂർത്തികൾ.

**5. സ്വതന്ത്രാസ്തേ മഹാത്മാനഃ പാരാശര്യവദസ്വ മേ**
**ആഹോസ്വിത് പരതന്ത്രാസ്തേ ശ്രോതുമിച്ഛാമി സാമ്പ്രതം**

ഹേ പരാശരപുത്ര, മഹാത്മാക്കളായ ആ മൂർത്തികൾ മൂവരും സ്വതന്ത്രരാണോ? അതോ പരതന്ത്രരാണോ? പറയൂ. അതുകേൾക്കാനും ഞാൻ ഇപ്പോൾ ആഗ്രഹിക്കുന്നു.

**6. മൃത്യുധർമ്മാശ്ച തേ നോ വാ സച്ചിദാനന്ദരൂപിണഃ**
**അധിഭൂതാദിഭിർയുക്താന വാ ദുഃഖൈസ്ത്രിധാത്മകൈഃ**

അവർ ജനനമരണാദി വികാരങ്ങൾ ഉള്ളവരോ അതോ സച്ചിദാനന്ദരൂപികളോ? ആധിഭൗതികം ആധിദൈവികം ആദ്ധ്യാത്മികം എന്നീ ത്രിവിധദുഃഖങ്ങൾ അവർക്കുണ്ടോ?

**7. കാലസ്യ വശഗാ നോ വാ തേ സുരേന്ദ്രാ മഹാബലാഃ**
**കഥം തേ വൈ സമുത്പന്നാ കസ്മാദിതി ച സംശയഃ**

മഹാബലവാന്മാരായ ആ ദേവശ്രേഷ്ഠന്മാർ കാലത്തിനു വിധേയരാണോ? അവർ എങ്ങനെ ഉണ്ടായി? ആരിൽ നിന്ന് ഉണ്ടായി എന്നും സംശയമുണ്ട്.

**8. ഹർഷശോകയുതാ തേ വൈ നിദ്രാലസ്യസമന്വിതാഃ**
**സപ്തധാതുമയാസ്തേഷാം ദേഹാഃ കിംവാ$\mathcal{S}$ന്യഥാ മുനേ**

മഹർഷേ, അവർക്കു സന്തോഷം സന്താപം എന്നിവയുണ്ടോ? ഉറക്കവും മടിയും ഉണ്ടോ? അവരുടെ ശരീരം സപ്ത ധാതുക്കൾ കൊണ്ട് നിർമ്മിതമാണോ? അതോ മറ്റുതരത്തിലുള്ളതോ?

**9. കൈർദ്രവ്യൈർ നിർമ്മിതാസ്തേ വൈ കൈർഗുണൈരിന്ദ്രിയൈസ്തഥാ**
**ഭോഗശ്ച കീദൃശസ്തേഷാം പ്രമാണമായുഷസ്തഥാ**

ഏതെല്ലാം ദ്രവ്യങ്ങൾ കൊണ്ടാണ് അവരെ സൃഷ്ടിച്ചിരിക്കുന്നത്? ഏതെല്ലാം ഗുണങ്ങളും ഇന്ദ്രിയങ്ങളും കൊണ്ടാണ്? ഏതെല്ലാം ഇന്ദ്രിയ ഭോഗങ്ങൾ അവർക്കുണ്ട്? എത്രത്തോളം ആയുസ്സുണ്ട്?

**10. നിവാസസ്ഥാനമപ്യേഷാം വിഭൂതിം ച വദസ്വ മേ**
**ശ്രോതുമിച്ഛാമ്യഹം ബ്രഹ്മൻ വിസ്തരേണ കഥാമിമാം**

അവരുടെ വാസസ്ഥാനത്തെപ്പറ്റിയും വിഭൂതികളെപ്പറ്റിയും എന്നോടുപറയൂ. ഹേ ബ്രഹ്മജ്ഞ, ആ കഥ വിസ്തരിച്ചു കേൾക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

### വ്യാസഉവാച

**11. ദുർഗമഃ പ്രശ്നഭാരോ$\mathcal{S}$യം കൃതോ രാജംസ്ത്വയാ$\mathcal{S}$ധുനാ**
**ബ്രഹ്മാദീനാം സമുത്പത്തിഃ കസ്മാദിതി മഹാമതേ**

രാജാവേ, അങ്ങ് ഇപ്പോൾ പ്രശ്നങ്ങളുടെ ഒരു ചുമടേറ്റിവച്ച് എന്റെ വഴി മുട്ടിച്ചിരിക്കുകയാണല്ലോ! ബ്രഹ്മാദികളുടെ ഉത്പത്തി ആരിൽ നിന്നാണെന്ന്!

**12. ഏതദേവ മയാ പുത്ര പൃഷ്ടോ$\mathcal{S}$സൗ നാരദോ മുനിഃ**
**വിസ്മിതഃ പ്രത്യുവാചേദമുത്ഥിതഃ ശൃണുഭൂപതേ**

മകനേ, ഈ ചോദ്യം തന്നെ പണ്ട് ഞാൻ നാരദമഹർഷിയോടു ചോദിക്കുകയുണ്ടായി. അദ്ഭുതത്തോടെ അദ്ദേഹം എഴുന്നേറ്റു വന്നു പറഞ്ഞത് കേൾക്കൂ.

**13. കസ്മിംശ്ച സമയേ ചാഹം ഗംഗാതീരേ സ്ഥിതം മുനിം**
**അപശ്യം നാരദം ശാന്തം സർവ്വജ്ഞം വേദവിത്തമം**

പണ്ടൊരിക്കൽ ശാന്തനും സർവജ്ഞനും വേദജ്ഞരിൽ മുഖ്യനുമായ നാരദമുനി ഗംഗാതീരത്തു നിൽക്കുന്നതായി ഞാൻ കണ്ടു.

**14. ദൃഷ്ട്വാഹം മുദിതോ ഭൂത്വാ പാദയോരപതം മുനേഃ**
**തേനാജ്ഞപ്തഃ സമീപേ$\mathcal{S}$സ്യ സംവിഷ്ടശ്ച വരാസനേ**

കണ്ടപ്പോൾ ത്തന്നെ ഞാൻ സന്തോഷത്തോടെ ചെന്ന് ആ മുനിയുടെ കാൽക്കൽ വീണു നമസ്കരിച്ചു. അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ച് സമീപത്തായി നല്ല ഒരു ഇരിപ്പിടത്തിൽ ഇരിക്കുകയും ചെയ്തു.

**15. ശ്രുത്വാ കുശലവാർത്താം വൈ തമപൃച്ഛം വിധേഃ സുതം**
**നിർവിഷ്ടം ജാഹ്നവീതീരേ നിർജനേ സൂക്ഷ്മബാലുകേ**

ഗംഗാനദിയുടെ ഏകാന്തമായ വെൺമണൽത്തിട്ടയിൽ ധ്യാനനിരതനായിരിക്കുന്ന ബ്രഹ്മപുത്രനോടു ഞാൻ കുശലങ്ങൾ ചോദിച്ചറിഞ്ഞു.

**16. മുനേ ƒതിവിതതസ്യാസ്യ ബ്രഹ്മാണ്ഡസ്യ മഹാമതേ**
**കഃ കർത്താ പരമഃ പ്രോക്തസ്തന്മേ ബ്രൂഹി വിധാനതഃ**

മഹാമതേ, അതീവവിസ്തൃതമായ ഈ ബ്രഹ്മാണ്ഡത്തിന്റെ ഉത്തമനായ യഥാർത്ഥ വിധാതാവ് എന്നു പറയുന്നത് ആരാണ്?

**17. കസ്മാദേതത് സമുത്പന്നം ബ്രഹ്മാണ്ഡം മുനിസത്തമ**
**അനിത്യം വാ തഥാ നിത്യം തദാചക്ഷ്വ ദ്വിജോത്തമ**

ഹേ മഹാമുനേ, ഈ ബ്രഹ്മാണ്ഡം ഉദ്ഭവിച്ചത് ഏതിൽ നിന്നാണ്? ആ വസ്തു നിത്യമാണോ, അതോ അനിത്യമാണോ എന്നു പറഞ്ഞാലും.

**18. ഏക കർത്തൃകമേതദ്വാ ബഹുകർത്തൃകമന്യഥാ**
**അകർത്തൃകം ന കാര്യം സ്യാദ്വിരോധോ ƒയം വിഭാതി മേ.**

ഈ ബ്രഹ്മാണ്ഡം ഒരാൾ നിർമ്മിച്ചതോ, അതോ അനേകം പേർ ചേർന്നു നിർമ്മിച്ചതോ? കർത്താവില്ലാതെ കാര്യമുണ്ടാവില്ല. ഈ പ്രപഞ്ചം കാര്യവസ്തുവായതുകൊണ്ട് കർത്താവില്ലെന്നു പറഞ്ഞാൽ അതു യുക്തിവിരുദ്ധമായിട്ടാണ് എനിക്കുതോന്നുന്നത്.

**19. ഇതിസന്ദേഹസന്ദോഹേ മഗ്നം മാം താരയാധുനാ**
**വികല്പകോടീഃ കുർവാണം സംസാരേ ƒസ്മിൻ പ്രവിസ്തരേ**

അതിവിസ്തൃതമായ ഈ പ്രപഞ്ചത്തിൽ എനിക്ക് അനേകം സംശയങ്ങൾ ഉണ്ട്. ഈ സംശയസമുദ്രത്തിൽ മുഴുകിയ എന്നെ അങ്ങ് ഇപ്പോൾ കരകയറ്റണം.

**20. ബ്രുവന്തി ശങ്കരം കേചിന്മതാ കാരണകാരണം**
**സദാശിവം മഹാദേവം പ്രലയോത്പത്തിവർജിതം**

**21. ആത്മാരാമം സുരേശം ച ത്രിഗുണം നിർമ്മലം ഹരം**
**സംസാരതാരകം നിത്യം സൃഷ്ടിസ്ഥിത്യന്തകാരണം**

ഉത്പത്തി, നാശം ഇവ ഇല്ലാത്തവനും മഹാദേവനും സദാശിവനും ആത്മാരാമനും ദേവദേവനും ത്രിഗുണനും നിർമ്മലനും ഹരനും നിത്യനും സൃഷ്ടിസ്ഥിതി ലയങ്ങൾക്കു കാരണഭൂതനുമായ ശങ്കരനാണ്, ഈ പ്രപഞ്ചത്തിന്റെ ഉത്പത്തിക്ക് പരമകാരണമെന്ന് ചിലർ പറയുന്നു.

**22. അന്യേ വിഷ്ണും സ്തുവന്ത്യേനം സർവ്വേഷാം പ്രഭുമീശ്വരം**
**പരമാത്മാനമവ്യക്തം സർവ്വശക്തിസമന്വിതം**

**23. ഭുക്തിദം മുക്തിദം ശാന്തം സർവ്വാദി സർവ്വതോ മുഖം**
**വ്യാപകം വിശ്വശരണമനാദിനിധനം ഹരിം**

എല്ലാവരുടെയും പ്രഭുവും ഈശ്വരനും പരമാത്മാവും അവ്യക്തനും സർവ്വശക്തികളും ഉള്ളവനും ഭോഗദാതാവും മുക്തിദായകനും ശാന്തനും എല്ലാറ്റിന്റേയും ആദ്യനും സർവതോമുഖനും എങ്ങും നിറഞ്ഞവനും ലോകമെല്ലാം ആശ്രയിക്കുന്നവനും ആദ്യന്തരഹിതനും ഹരിയുമായ ഈ വിഷ്ണുവിനെ കാരണകാരണമായി ചിലർ വാഴ്ത്തുന്നു.

**24. ധാതാരം ച തഥാ ചാന്യേ ബ്രുവന്തി സൃഷ്ടികാരണം**
**തമേവ സർവ്വവേത്താരം സർവ്വഭൂതപ്രവർത്തകം**

**25. ചതുർമുഖം സുരേശാനം നാഭിപത്മഭവം വിഭും**
**സ്രഷ്ടാരം സർവ്വലോകാനാം സത്യലോകനിവാസിനം**

സർവ്വവും അറിയുന്നവനും സർവഭൂതങ്ങളെയും പ്രവർത്തിപ്പിക്കുന്നവനും ചതുർമുഖനും സുരേശനും നാഭിപത്മത്തിൽ ജനിച്ചവനും വിഭുവും സർവ്വ ലോകങ്ങളുടെയും സ്രഷ്ടാവും സത്യലോകത്തിൽ വസിക്കുന്നവനും ആയ ബ്രഹ്മാവാണ് സൃഷ്ടികാരണമെന്ന് മറ്റുചിലർ പറയുന്നു.

26. **ദിനേശം പ്രവദന്ത്യന്യേ സർവേശം വേദവാദിനഃ**
**സ്തുവന്തി ചൈവ ഗായന്തി സായം പ്രാതരതന്ദ്രിതാഃ**

വേദവാദികളായ മറ്റുചിലർ സർവേശനായ ദിനേശനെ പരമകാരണമായി കരുതുന്നു. വൈകിട്ടും രാവിലെയും മടികൂടാതെ സ്തുതിക്കുകയും കീർത്തിക്കുകയും ചെയ്യുന്നു.

27. **യജന്തി ച തഥാ യജ്ഞേ വാസവം ച ശതക്രതും**
**സഹസ്രാക്ഷം ദേവദേവം സർവ്വേഷാം പ്രഭുമുൽബണം**

28. **യജ്ഞാധീശം സുരാധീശം ത്രിലോകേശം ശചീപതിം**
**യജ്ഞാനാം ചൈവ ഭോക്താരം സോമപം സോമപപ്രിയം**

ശതക്രതുവും സഹസ്രാക്ഷനും ദേവദേവനും എല്ലാവരെക്കാളും ശക്തനും പ്രഭുവും യജ്ഞാധിപനും സുരാധിപനും മൂന്നുലോകത്തിന്റേയും നാഥനും ശചീപതിയും യജ്ഞങ്ങളുടെയെല്ലാം ഭോക്താവും സോമം പാനം ചെയ്യുന്നവനും സോമപന്മാരുടെ പ്രിയനുമായ ദേവേന്ദ്രനെ മറ്റു ചിലർ യജ്ഞത്തിലൂടെ ആരാധിക്കുന്നു.

29. **വരുണം ച തഥാ സോമം പാവകം പവനം തഥാ**
**യമം കുബേരം ധനദം ഗണാധീശം തഥാപരേ**

30. **ഹേരംബം ഗജവക്ത്രം ച സർവ്വകാര്യപ്രസാധകം**
**സ്മരണാത്സിദ്ധിദം കാര്യകാമദം കാമഗം പരം**

ചിലർ വരുണനെ പൂജിക്കുമ്പോൾ ചിലർ സോമനെ പൂജിക്കുന്നു. ചിലർ അഗ്നിയെ പൂജിക്കുന്നു. ചിലർവായുവിനെ; ചിലർ യമനെ; ചിലർ കുബേരനെ. അപ്രകാരം ചിലർ ഹേരംബനും ഗജമുഖനും സ്മരിച്ചാൽ സർവ്വകാമങ്ങളും സാധിക്കുന്നവനും ആഗ്രഹിക്കുന്നവരുടെ അടുത്ത് എത്തുന്നവനുമായ ഗണനാഥനെ പൂജിക്കുന്നു.

31. **ഭവാനീം കേചനാചാര്യാഃ പ്രവദന്ത്യഖിലാർത്ഥദാം**
**ആദിമായാം മഹാശക്തിം പ്രകൃതിം പുരുഷാനുഗാം**

ചില ആചാര്യന്മാർ പറയുന്നു: അഖിലാർത്ഥങ്ങളും നൽകുന്നത് ഭവാനീദേവിയാണ്. ആ ദേവി ആദിമായയും മഹാശക്തിസ്വരൂപിണിയും പ്രകൃതിയും പരമപുരുഷനു വിധേയയും,

32. **ബ്രഹ്മൈകതാസമാപന്നാം സൃഷ്ടിസ്ഥിത്യന്തകാരിണീം**
**മാതരം സർവ്വഭൂതാനാം ദേവതാനാം തഥൈവ ച**

പരബ്രഹ്മവുമായി ഐക്യം നേടിയവളും സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നവളും സർവ്വജീവ ജാലങ്ങളുടെയും അതുപോലെ തന്നെ എല്ലാ ദേവതകളുടെയും മാതാവും.

33. **അനാദിനിധനാം പൂർണ്ണാം വ്യാപികാം സർവ്വജന്തുഷു**
**ഈശ്വരീം സർവ്വലോകാനാം നിർഗുണാം സഗുണാം ശിവാം**

ആദ്യന്തരഹിതയും പൂർണ്ണയും സകലജീവരാശികളിലും നിറഞ്ഞുനിൽക്കുന്നവളും ലോകങ്ങളുടെയെല്ലാം ഈശ്വരിയും നിർഗുണയും സഗുണയും ശിവയും,

34. **വൈഷ്ണവീം ശാങ്കരീം ബ്രാഹ്മീം വാസവീം വാരുണീം തഥാ**
**വാരാഹീം നാരസിംഹീം ച മഹാലക്ഷ്മീം തഥാദ്ഭുതാം**

വൈഷ്ണവി, ശാങ്കരി, ബ്രാഹ്മീ, വാസവി, വാരുണി, വാരാഹി, നാരസിംഹി എന്നീ അദ്ഭുത മാതൃഭേദങ്ങളോടുകൂടിയ മഹാലക്ഷ്മിയും,

35. **വേദമാതരമേകാം ച വിദ്യാം ഭവതരോഃ സ്ഥിരാം**
**സർവ്വദുഃഖനിഹന്ത്രീം ച സ്മരണാത്സർവ്വകാമദാം**

വേദങ്ങളുടെ ഏകമാതാവും വിദ്യാസ്വരൂപിണിയും സംസാരവൃക്ഷത്തിന്റെ തായ്‌വേരും സർവ്വദുഃഖങ്ങളും ഇല്ലാതാക്കുന്നവളും സ്മരിച്ചാൽത്തന്നെ സർവാഭീഷ്ടങ്ങളും നൽകുന്നവളും,

**36. മോക്ഷദാം ച മുമുക്ഷൂണാം കാമദാം ച ഫലാർത്ഥിനാം**
**ത്രിഗുണാതീതരൂപാം ച ഗുണവിസ്താരകാരകാം**

മുമുക്ഷുക്കൾക്ക് മോക്ഷം നൽകുന്നവളും ഫലാർത്ഥികൾക്ക് ഇഷ്ടഫലം നൽകുന്നവളും സത്വാദിഗുണങ്ങൾക്ക് അതീതയും ത്രിഗുണങ്ങളെ മഹത്തത്ത്വാഹങ്കാരാദി വികാരങ്ങളാക്കുന്നവളും

**37. നിർഗുണാം സഗുണാം തസ്മാത്താം ധ്യായന്തി ഫലാർത്ഥിനഃ**
**നിരഞ്ജനം നിരാകാരം നിർല്ലേപം നിർഗുണം കില**

നിർഗുണയും സഗുണയുമാണെന്ന് ഫലകാംക്ഷികളായ ഭക്തന്മാർ വിചാരിക്കുന്നു. നിരഞ്ജനവും നിരാകാരവും നിർല്ലേപവും നിർഗുണവും,

**38. അരൂപം വ്യാപകം ബ്രഹ്മ പ്രവദന്തി മുനീശ്വരാഃ**
**വേദോപനിഷദി പ്രോക്തസ്തേജോമയ ഇതി കചിത്**

രൂപരഹിതവും സർവ്വവ്യാപകവും ആയ ബ്രഹ്മമാണു കാരണമെന്ന് മുനീശ്വരന്മാർ പറയുന്നു. തേജോമയനായ പുരുഷനാണു കാരണമെന്ന് വേദോപനിഷത്തുകളിൽ ചിലേടത്തു പറയുന്നുണ്ട്.

**39. സഹസ്രശീർഷാ പുരുഷഃ സഹസ്രനയനസ്തഥാ**
**സഹസ്രകരകർണ്ണശ്ച സഹസ്രാസ്യഃ സഹസ്രപാത്**

ആയിരം തലയും ആയിരം കണ്ണും ആയിരം കൈയും ആയിരം ചെവിയും ആയിരം മുഖവും ആയിരം കാലുമുള്ള പരമപുരുഷനായ,

**40. വിഷ്ണോഃ പാദമഥാകാശം പരമം സമുദാഹൃതം**
**വിരാജം വിരജം ശാന്തം പ്രവദന്തി മനീഷിണഃ**

വിഷ്ണുവിന്റെ പരമമായ പാദം ആകാശമാണെന്നു വേദത്തിൽ കാണാം. രജസ്സറ്റ ശാന്തമായ ആ വിരാടാണ് കാരണമെന്ന് ചിലബുദ്ധിമാന്മാർ പറയുന്നു.

**41. പുരുഷോത്തമം തഥാ ചാന്യേ പ്രവദന്തി പുരാവിദഃ**
**നൈകോപീതി വദന്ത്യന്യേ പ്രഭുരീശഃ കദാചന**

മറ്റുചില പുരാണതത്ത്വവേദികൾ പുരുഷോത്തമനാണു ജഗത്കാരണമെന്നു പറയുന്നു. പ്രഭുവായ ഒരീശ്വരൻ എന്നൊരാൾ ഒരിക്കലും ഉണ്ടായിരിക്കാൻ ഇടയില്ലെന്നാണ് മറ്റുചിലർ പറയുന്നത്.

**42. അനീശ്വരമിദം സർവ്വം ബ്രഹ്മാണ്ഡമിതി കേചന**
**ന കദാപീശജന്യം യജ്ജഗദേതദചിന്തിതം**

ഈ ബ്രഹ്മാണ്ഡത്തിനാകെക്കൂടി ഒരു ഈശ്വരനില്ല. ഇത് ഒരു ഈശ്വരനിൽനിന്ന് ഉണ്ടായതുമല്ല. ഇതിന്റെ ഉത്പത്തി ചിന്തയ്ക്ക് അപ്പുറമാണ്; ഇതാണു മറ്റുചിലരുടെ പക്ഷം.

**43. സദൈവേദമനീശം ച സ്വഭാവോത്ഥം സദേദൃശം**
**അകർത്താസൗ പുമാൻ പ്രോക്തഃ പ്രകൃതിസ്തു തഥാ ച സാ**

സത്തുതന്നെയാണീ പ്രപഞ്ചം. ഇതിനൊരു ഈശ്വരനില്ല. ആ സത്തിൽ നിന്ന് സ്വാഭാവികമായി ഉണ്ടായിവന്നതാണ് ഇത്. പുരുഷൻ എന്ന് ആരെ പറയുന്നുവോ അവൻ കർത്താവല്ല. അതുപോലെ പ്രകൃതിയ്ക്കുമില്ല കർത്തൃത്വം.

**44. ഏവം വദന്തി സാംഖ്യാശ്ച മുനയഃ കപിലാദയഃ**
**ഏതേ സന്ദേഹസന്ദോഹാഃ പ്രഭവന്തിതഥാƒപരേ**

ഇങ്ങനെ സാംഖ്യന്മാരായ കപിലാദിമുനികളും പറയുന്നു. ഇത്തരത്തിലുള്ള മറ്റ് അനേകം സംശയങ്ങൾ എനിക്കുണ്ട്.

**45. വികല്പോപഹതം ചേതഃ കിം കരോമി മുനീശ്വര**
**ധർമ്മാധർമ്മവിവക്ഷായാം ന മനോ മേ സ്ഥിരം ഭവേത്**

ഹേ മുനീശ്വര, എന്റെ മനസ്സ് ഇങ്ങനെ അനേകം സംശയങ്ങൾ തിങ്ങിയതാണ്. ഞാൻ എന്തു ചെയ്യട്ടെ. ധർമ്മാധർമ്മചിന്തയിൽ എന്റെ മനസ്സ് ചഞ്ചലമായിരിക്കുകയാണ്.

**46. കോ ധർമ്മഃ കീദൃശോ*f*ധർമ്മശ്ചിഹ്നം നൈവോപലഭ്യതേ**
**ദേവാഃ സത്വഗുണോത്പന്നാഃ സത്യധർമ്മവ്യവസ്ഥിതാഃ**

ധർമ്മമെന്ത്? അധർമ്മമെന്ത്? അവയുടെലക്ഷണമെന്ത്? ഇതൊന്നും അറിയാൻ കഴിഞ്ഞിട്ടില്ല. സത്വഗുണത്തിൽ നിന്നുണ്ടായവരാണ് ദേവന്മാർ. അവർ സത്യധർമ്മനിഷ്ഠരാണ്.

**47. പീഡ്യന്തേ ദാനവൈഃ പാപൈഃ കുത്രധർമ്മവ്യവസ്ഥിതിഃ**
**ധർമ്മസ്ഥിതാഃ സദാചാരാഃ പാണ്ഡവാഃ മമ വംശജാഃ**

ദുഷ്ടന്മാരായ അസുരന്മാർ ധർമ്മനിഷ്ഠരും സദാചാരതത്പരരും എന്റെ വംശജരുമായ പാണ്ഡവന്മാരെ പീഡിപ്പിക്കുന്നു. അപ്പോൾ എവിടെയാണു ധർമ്മവ്യവസ്ഥ?

**48. ദുഃഖം ബഹുവിധം പ്രാപ്താസ്തത്ര ധർമ്മസ്യ കാ സ്ഥിതിഃ**
**അതോ മേ ഹൃദയം താത വേപതേ*f*തീവ സംശയേ**

അവർ അങ്ങനെ അനേകം ദുഃഖങ്ങൾ അനുഭവിച്ചു. അവിടെ ധർമ്മത്തിനു സ്ഥാനമെന്ത്? അതുകൊണ്ട് എന്റെ ഹൃദയം സംശയാധിക്യം കൊണ്ട് ചഞ്ചലമായിരിക്കുന്നു.

**49. കുരുമേ*f*സംശയം ചേതഃ സമർത്ഥോ*f*സി മഹാമുനേ**
**ത്രാഹി സംസാരവാർദ്ധേസ്ത്വം ജ്ഞാനപോതേന മാം മുനേ**
**50. മജ്ജന്തം ചോത്പതന്തം ച മഗ്നം മോഹജലാവിലേ**

മഹാമുനേ, എന്റെ മനസ്സിലെ സംശയം ഇല്ലാതാക്കിയാലും. അങ്ങ് അതിനു സമർത്ഥനാണ്. സംസാരസമുദ്രത്തിലെ മോഹജലത്തിൽ ആണ്ട് മുങ്ങുകയും പൊങ്ങുകയും ചെയ്യുന്ന എന്നെ ജ്ഞാന നൗകയാൽ രക്ഷിച്ചാലും.

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
പ്രഥമോ*f*ദ്ധ്യായഃ

# അഥ ദ്വിതീയോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

**1. യത്ത്വയാ ച മഹാബാഹോ പൃഷ്ടോ*f*ഹം കുരുസത്തമ**
**താൻ പ്രശ്നാൻ നാരദഃപ്രാഹ മയാ പൃഷ്ടോ മുനീശ്വരഃ**

മഹാബാഹുവായ കുരുശ്രേഷ്ഠ അങ്ങ് എന്നോടു ചോദിച്ച അതേ ചോദ്യങ്ങൾ തന്നെ ഞാൻ നാരദനോടു ചോദിക്കുകയുണ്ടായി. അതിനു നാരദൻ ഇങ്ങനെ പറഞ്ഞു:

**നാരദ ഉവാച**

**2. വ്യാസ കിംതേ ബ്രവീമ്യദ്യ പുരാƒയം സംശയോ മമ**
**ഉത്പന്നോ ഹൃദയേƒത്യർത്ഥം സന്ദേഹാസാരപീഡിത:**

വ്യാസമഹർഷേ ഞാൻ അങ്ങയോട് എന്താണിപ്പോൾ പറയുക? അങ്ങ് എന്നോട് ഇപ്പോൾ ചോദിച്ച വിധത്തിലുള്ള ചോദ്യങ്ങളുടെ ഒരു പരമ്പരതന്നെ പണ്ട് എന്റെ മനസ്സിലും ഉണ്ടായി, ഞാൻ വളരെ വിഷമിച്ചു.

**3. ഗത്വാഹം പിതരം സ്ഥാനേ ബ്രഹ്മാണമമിതൗജസം**
**അപൃച്ഛം യത്ത്വയാ പൃഷ്ടം വ്യാസാദ്യ പ്രശ്നമുത്തമം**

അമിതൗജസ്സും എന്റെ പിതാവുമായ ബ്രഹ്മാവിന്റെ വാസസ്ഥാനത്തുചെന്ന്, ഹേ വ്യാസ, അങ്ങ് ഇപ്പോൾ എന്നോടുചോദിച്ച പ്രധാന ചോദ്യങ്ങൾതന്നെ ഞാൻ അദ്ദേഹത്തോടും ചോദിച്ചു.

**4. പിതഃ കുതഃ സമുത്പന്നം ബ്രഹ്മാണ്ഡമഖിലം വിഭോ**
**ഭവത്കൃതേന വാ സമ്യക് കിം വാ വിഷ്ണുകൃതം ത്വിദം**

പിതാവേ, വിഭോ, ഈ ബ്രഹ്മാണ്ഡം മുഴുവൻ എവിടെ നിന്നുണ്ടായി? ഇത് അങ്ങ് വേണ്ടപോലെ നിർമ്മിച്ചതോ അതോ വിഷ്ണു നിർമ്മിച്ചതോ?

**5. രുദ്രകൃതം വാ വിശ്വാത്മൻ ബ്രൂഹി സത്യം ജഗത്പതേ**
**ആരാധനീയഃ കഃ കാമം സർവോത്കൃഷ്ട ശ്ച കഃപ്രഭുഃ**

അതോ രുദ്രൻ നിർമ്മിച്ചതോ? വിശ്വാത്മാവേ, സത്യം പറഞ്ഞാലും. ആരാധിക്കപ്പെടേണ്ടവനും സർവ്വോൽക്കൃഷ്ടനും ആയ പ്രഭു ആരാണ്?

**6. തത്സർവ്വം വദ മേ ബ്രഹ്മൻ സന്ദേഹാൻ ഛിന്ധി ചാനഘ**
**നിമഗ്നോ ഹ്യസ്മി സംസാരേ ദുഃഖരൂപേƒനൃതോപമേ**

ഹേ ബ്രഹ്മജ്ഞ, അതെല്ലാം പറഞ്ഞ് എന്റെ സംശയങ്ങൾ ഇല്ലാതാക്കിയാലും. ഞാൻ ദുഃഖമയവും അസത്യാത്മകവുമായ ഈ സംസാരത്തിൽ മുങ്ങിക്കിടക്കുകയാണ്.

**7. സന്ദേഹാന്ദോളിതം ചേതോ ന പ്രശാമ്യതി കുത്രചിത്**
**ന തീർത്ഥേഷു ന ദേവേഷു സാധനേഷ്വിതരേഷു ച**

തീർത്ഥസ്നാനം ചെയ്തതുകൊണ്ടോ ദേവസ്ഥാനങ്ങൾ ദർശിച്ചതുകൊണ്ടോ മറ്റുപായങ്ങൾ കൊണ്ടോ ഒന്നും ഒരിടത്തും സംശയങ്ങളാലാടുന്ന എന്റെ മനസ്സ് ഉറയ്ക്കുന്നില്ല.

**8. അവിജ്ഞായ പരം തത്ത്വം കുതഃ ശാന്തിഃ പരന്തപ**
**വികീർണ്ണം ബഹുധാ ചിത്തം നൈകത്ര സ്ഥിരതാം വ്രജേത്**

ഹേ പരന്തപ, പരമമായ തത്ത്വം എന്തെന്നറിയാതെ എങ്ങനെ ശാന്തി ലഭിക്കും? പലതരത്തിൽ ചിന്നിച്ചിതറിയ മനസ്സ് ഒരിടത്ത് ഉറയ്ക്കുന്നില്ല.

**9. കം സ്മരാമി യുഗേ കം വാ കം വ്രജാമ്യർച്ചയാമി കം**
**സ്തൗമികം നാഭിജാനാമി ദേവ സർവ്വേശ്വരേശ്വരം**

ഏതുയുഗത്തിൽ ആരെസ്മരിക്കണം? ആരെ പ്രാപിക്കണം? ആരെ അർച്ചിക്കണം? ആരെ സ്തുതിക്കണം? ഹേ ദേവ, സർവ്വേശ്വരന്മാരുടേയും ഈശ്വരൻ ആരാണ്? എനിക്ക് അറിഞ്ഞുകൂട.

**10. തതോ മാം പ്രത്യുവാചേദം ബ്രഹ്മാ ലോകപിതാമഹഃ**
**മയാ സത്യവതീസുനോ കൃതേ പ്രശ്നേ സുദുസ്തരേ**

ഹേ സത്യവതീപുത്ര, വിഷമംപിടിച്ച ഈ ചോദ്യങ്ങൾ ചോദിച്ചപ്പോൾ ലോകപിതാമഹനായ ബ്രഹ്മാവ് എന്നോട് ഇങ്ങനെ മറുപടി പറഞ്ഞു.

**ബ്രഹ്മോവാച**

**11. കിം ബ്രവീമി സുതാദ്യാഹം ദുർബോധം പ്രശ്നമുത്തമം**
**ത്വയാഽ ശക്യം മഹാഭാഗ വിഷ്ണോരപി സുനിശ്ചയാത്**

മകനേ, ഞാനിപ്പോൾ എന്താണു പറയേണ്ടത്? ചോദിച്ച ചോദ്യങ്ങൾക്ക് ഉത്തരംപറയാൻ എളുപ്പമല്ല. വിഷ്ണുവിനുപോലും അതിന് സാദ്ധ്യവുമല്ല.

**12. രാഗീ കോഽപി ന ജാനാതി സംസാരേഽസ്മിൻ മഹാമതേ**
**വിരക്തശ്ച വിജാനാതി നിരീഹോ യോ വിമത്സരഃ**

മഹാമതേ, ഈ സംസാരത്തിൽ ആസക്തനായ ഒരുവനും തത്ത്വം അറിയുന്നില്ല. നിസ്പൃഹനും നിർമ്മത്സരനും വിരക്തനുമായവനേ-ജ്ഞാനിക്കേ- പരമതത്ത്വം അറിയാൻ കഴിയൂ.

**13. ഏകാർണ്ണവേ പുരാ ജാതേ നഷ്ടേ സ്ഥാവരജംഗമേ**
**ഭൂതമാത്രേ സമുത്പന്നേ സംജജ്ഞേ കമലാദഹം**

പണ്ട് സ്ഥാവരവും ജംഗമവുമായ എല്ലാം നശിച്ച് ഒറ്റക്കടലായി കിടന്ന അവസരത്തിൽ പഞ്ചഭൂതങ്ങളെല്ലാം ഉണ്ടാകവേ, താമരയിൽനിന്ന് ഞാനും ഉണ്ടായി.

**14. നാപശ്യം തരണിം സോമം ന വൃക്ഷാന്ന ച പർവ്വതാൻ**
**കർണ്ണികായാം സമാവിഷ്ടശ്ചിന്താമകരവം തദാ**

സൂര്യനെയോ ചന്ദ്രനെയോ ഞാൻ കണ്ടില്ല; വൃക്ഷങ്ങളേയോ പർവ്വതങ്ങളേയോ കണ്ടില്ല. താമരയ്ക്കകത്തിരുന്ന് ഞാൻ അപ്പോൾ ചിന്തിച്ചു.

**15. കസ്മാദഹം സമുദ്ഭൂതഃസലിലേഽസ്മിൻ മഹാർണ്ണവേ**
**കോ മേ ത്രാതാ പ്രഭുഃകർത്താ സംഹർത്താ വാ യുഗാത്യയേ**

ഈ മഹാസമുദ്രത്തിലെ ജലത്തിൽ ഞാൻ ജനിച്ചത് ആരിൽ നിന്നാണ്? ആരാണ് എന്റെ രക്ഷിതാവ്? ആരാണ് സ്രഷ്ടാവായ പ്രഭു? യുഗാവസാനത്തിൽ ആരാണു സംഹരിക്കുന്നത്?

**16. നച ഭൂർവിദ്യതേ സ്പഷ്ടാ യദാധാരം ജലന്ത്വിദം**
**പങ്കജം കഥമുത്പന്നം പ്രസിദ്ധം രൂഢിയോഗയോഃ**

ഈ പ്രളയജലത്തിനെല്ലാം ആധാരമായ ഭൂമി തെളിഞ്ഞ് കാണുന്നതേ ഇല്ലല്ലോ. യോഗരൂഢികളാൽ അർത്ഥം ലഭിക്കുന്ന പങ്കജം പിന്നെ എങ്ങനെ ഉണ്ടായി? വാച്യാർത്ഥത്തിൽ ഉറച്ചത് യോഗം; അന്യാർത്ഥത്തിൽ ഉറച്ചത് രൂഢം-പങ്കത്തിൽ-ചെളിയിൽ-ജനിച്ചത് പങ്കജം. ഇത് യോഗാർത്ഥം- ചെളിയിൽ ജനിച്ച ആമ്പലിനോ കരിങ്കൂവളത്തിനോ ഒന്നിനും പങ്കജമെന്നു പറയുകയില്ല. അത് താമര എന്ന അർത്ഥത്തിൽ രൂഢമാണ്. അതുകൊണ്ട് വാച്യാർത്ഥം നിലനിൽക്കെ അന്യാർത്ഥത്തിൽ രൂഢമായതാണ് പങ്കജം എന്ന പദം. ആ രണ്ടിലും പ്രസിദ്ധമായ 'പങ്കജം' എങ്ങനെയുണ്ടായി? പങ്കം ഭൂമിയിലുള്ളതാണ്; ജലത്തിനാധാരമാണ്. അതില്ലാതെ പങ്കജം എങ്ങനെ ഉണ്ടായി.

**17. പശ്യാമ്യദ്യാസ്യ പങ്കം തം മൂലം വൈ പങ്കജസ്യ ച**
**ഭവിഷ്യതി ധരാ തത്ര മൂലം നാസ്ത്യത്ര സംശയഃ**

ഈ പങ്കജത്തിനു മൂലമായ പങ്കം ഞാനിന്നു കാണും. അതിനുമൂലമായ ഭൂമി അവിടെ ഉണ്ടായിരിക്കും. അതിനു സംശയമില്ല.

**18. ഉത്തരൻ സലിലേ തത്ര യാവദ്വർഷസഹസ്രഹം**
**അന്വേഷമാണോ ധരണീം നാവാപ താം യദാ തദാ**

ഭൂമിയെ അന്വേഷിച്ചുകൊണ്ട് ഒരായിരം വർഷക്കാലം വെള്ളത്തിൽ താഴോട്ട് ഇറങ്ങിക്കൊണ്ടേയിരുന്നു. എന്നിട്ടു ഭൂമിയെ കണ്ടെത്താൻ കഴിയാതെ കുഴങ്ങിയപ്പോൾ,

**19. തപസ്തപേതി ചാകാശേ വാഗഭൂദശരീരിണീ**
**തതോ മയാ തപസ്തപ്തം പത്മേ വർഷസഹസ്രകം**

തപ,തപ എന്നിങ്ങനെ ആകാശത്തുനിന്ന് ഒരു അശരീരി വാക്കു കേൾക്കാൻ കഴിഞ്ഞു. അതിനുശേഷം ഞാൻ ആ പത്മത്തിൽ വന്നിരുന്ന് ആയിരം വർഷം തപസ്സുചെയ്തു.

**20. സൃജേതി പുനരുദ്ഭൂതാ വാണീ തത്ര ശ്രുതാ മയാ**
**വിമൂഢോഹം തദാകർണ്യ കം സൃജാമി കരോമി കിം**

'സൃഷ്ടിക്കൂ' എന്ന് പിന്നെയും ഒരു അശരീരി വാക്കുണ്ടായതു ഞാൻ കേട്ടു. അതുകേട്ട്, ഞാൻ ആരെയാണു സൃഷ്ടിക്കേണ്ടത്? എന്താണു ചെയ്യേണ്ടത്? എന്ന് അമ്പരന്നു.

**21. തദാ ദൈത്യാവപിപ്രാപ്തൗ ദാരുണൗ മധുകൈടഭൗ**
**താഭ്യാം വിഭീഷിതശ്ചാഹം യുദ്ധായ മകരാലയേ**

അപ്പോഴേക്കും മധുകൈടഭൻ എന്ന രണ്ടു ഭയങ്കര ദൈത്യൻമാർ അവിടെ വന്നു. ആ ആഴിപ്പരപ്പിൽ വച്ച് യുദ്ധം ചെയ്യുന്നതിനുവേണ്ടി അവർ എന്നെ ഭീഷണിപ്പെടുത്തി.

**22. തതോ$f$ഹം നാളമാലംബ്യ വാരിമദ്ധ്യമവാതരം**
**തദാ തത്ര മയാ ദൃഷ്ടഃ പുരുഷഃ പരമാദ്ഭുതഃ**

അതുകൊണ്ടു ഞാൻ ആ താമരത്തണ്ടുപിടിച്ച് വാരിമധ്യത്തിലെത്തി. അപ്പോൾ അവിടെ ഒരു അദ്ഭുതപുരുഷനെ കണ്ടു.

**23. മേഘശ്യാമശരീരസ്തു പീതവാസാശ്ചതുർഭുജഃ**
**ശേഷശായീ ജഗന്നാഥോ വനമാലാവിഭൂഷിതഃ**

ആ പുരുഷൻ മേഘത്തിന്റേതുപോലെ ശ്യാമളമായ ശരീരത്തോടുകൂടിയവനും മഞ്ഞപ്പട്ടുടുത്തവനുംനാലുകൈകളുള്ളവനും ആദിശേഷനിൽ ശയിക്കുന്നവനും ജഗന്നാഥനും വനമാല അണിഞ്ഞവനും

**24. ശംഖചക്രഗദാപത്മാദ്യായുധൈഃ സുവിരാജിതഃ**
**ശയാനം തം സമാ ലോക്യ ഭോഗിഭോഗോപരിസ്ഥിതം**

ശംഖം,ചക്രം,ഗദ,പത്മം,എന്നീ ആയുധങ്ങളാൽ പരിശോഭിക്കുന്നവനും ആയിരുന്നു. സർപ്പശരീരത്തിൻമേൽ പള്ളികൊള്ളുന്ന അദ്ദേഹത്തെ കണ്ടിട്ട്,

**25. ചിന്താ മമാദ്ഭുതാ ജാതാ കിം കരോമീതി നാരദ**
**മയാ സ്മൃതാ തദാ ദേവീ സ്തുതാ നിദ്രാസ്വരൂപിണീ**

ഹേ നാരദാ, ആലോചിച്ചു ഞാൻ അത്ഭുതപ്പെട്ടു. 'ഞാൻ എന്താണു ചെയ്യേണ്ടത്'? അപ്പോൾ എനിക്ക് നിദ്രാസ്വരൂപിണിയായ ദേവിയെ ഓർമ്മ വന്നു; സ്തുതിച്ചു.

**26. ദേഹാന്നിർഗത്യ സാ ദേവീ ഗഗനേ സംസ്ഥിതാ ശിവാ**
**അവിതർക്യശരീരാ സാ ദിവ്യാഭരണമണ്ഡിതാ**

ശിവസ്വരൂപിണിയായ ആ ദേവി ദേഹത്തു നിന്നു വേർപെട്ട് വ്യക്തമായ ശരീരത്തോടുകൂടി ദിവ്യാഭരണങ്ങളും അണിഞ്ഞ് ആകാശത്തു സ്ഥാനം പിടിച്ചു.

**27. വിഷ്ണോർദ്ദേഹം വിഹായാശു വിരരാജ നഭഃസ്ഥിതാ**
**ഉദതിഷ്ഠദമേയാത്മാ തയാ മുക്തോ ജനാർദ്ദനഃ**

വിഷ്ണുവിന്റെ ദേഹത്തുനിന്നു വേർപെട്ടാണ് ആ ദേവി ആകാശത്തു തിളങ്ങിയത്. ദേവി സ്വശരീരത്തുനിന്നു വേർപെട്ടപ്പോൾ വിഷ്ണു ഉണർന്നു.

**28. പഞ്ചവർഷസഹസ്രാണി കൃതവാൻ യുദ്ധമുത്തമം**
**തദാ വിലോകിതൗ ദൈത്യൗ ഹരിണാ വിനിപാതിതൗ**

അയ്യായിരം വർഷം വിഷ്ണു ആ ദൈത്യൻമാരുമായി മഹായുദ്ധം ചെയ്തു. അപ്പോൾ ആ ദൈത്യൻമാരെ ഇരുവരെയും ഹരി വീഴ്ത്തിയതു കാണുമാറായി.

**29. ഉത്സംഗം വിമലം കൃത്വാ തത്രൈവ നിഹതൗ ച തൗ**
**രുദ്രസ്തത്രൈവ സമ്പ്രാപ്തൗ യത്രാവാം സംസ്ഥിതാവുഭൗ**

തുടകൾ ശുദ്ധമാക്കി (വിപുലമാക്കി എന്ന് മുൻപ് പറഞ്ഞിട്ടുണ്ട്. അങ്ങനെയാണെങ്കിൽ പാഠം 'വിപുലം' എന്നു വേണം. ഇവിടെ വിമലം എന്നേ കാണുന്നുള്ളൂ.)അതിലിട്ട് രണ്ടു ദൈത്യന്മാരേയും നിഹനിച്ചു. അപ്പോഴേക്കും ഞങ്ങൾ രണ്ടുപേരും നിന്നിടത്തേക്ക് രുദ്രനും വന്നുചേർന്നു.

**30. ത്രിഭിഃ സംവീക്ഷിതാസ്മാഭിഃസ്വസ്ഥാ ദേവീ മനോഹരാ**
**സംസ്തുതാ പരമാ ശക്തിരുവാചാസ്മാനവസ്ഥിതാൻ**
**31. കൃപാവലോകനൈഃ കൃത്വാ പാവനൈർമുദിതാനഥ**

മനോഹാരിണിയായ ദേവി ആകാശത്തിൽ സ്വസ്ഥാനത്തു തന്നെ നിൽക്കുന്നതായി ഞങ്ങൾ കണ്ടു. ഞങ്ങൾ ആ പരാശക്തിയെ സ്തുതിച്ചു. അപ്പോൾ പാവനമായ കൃപാകടാക്ഷം പൊഴിച്ചുകൊണ്ട് ആ ദേവി സന്തുഷ്ടരായി നിൽക്കുന്ന ഞങ്ങളോട് അരുളിച്ചെയ്തു.

**ദേവ്യുവാച**

**കാജേശാഃസ്വാനി കാര്യാണി കുരുദ്ധ്വം സമതന്ദ്രിതാഃ**

ബ്രഹ്മ വിഷ്ണു മഹേശ്വരൻമാരേ, തീരെ അലസരാവാതെ നിങ്ങൾ സ്വന്തം കാര്യങ്ങൾ നിർവഹിക്കണം.

**32. സൃഷ്ടിസ്ഥിതിവിശിഷ്ടാനി ഹതാവേതൗ മഹാസുരൗ**
**കൃത്വാ സ്വാനി നികേതാനി വസദ്ധ്വം വിഗതജ്ജ്വരാഃ**
**33. പ്രജാശ്ചതുർവിധാഃ സർവ്വാഃ സൃജദ്ധ്വം സ്വവിഭൂതിഭിഃ**

ഈ മഹാസുരൻമാർ രണ്ടുപേരും വധിക്കപ്പെട്ടു. ഇനി നിങ്ങൾ സ്വസങ്കേതസ്ഥാനമുറപ്പിച്ചുകൊണ്ട് പ്രയാസം കൂടാതെ സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നിർവ്വഹിക്കണം. സ്വശക്തികൊണ്ട് നാലുവിധത്തിലുള്ള പ്രജകളെയെല്ലാം സൃഷ്ടിക്കണം.

**ബ്രഹ്മോവാച**

**തച്ച്രുത്വാ വചനം തസ്യാഃ പേശലം സുഖദം മൃദു**
**34. അബ്രൂമ താമശക്താഃ സ്മ കഥം കുർമ്മസ്ത്വിമാഃപ്രജാഃ**
**നമഹീ വിതതാ മാതഃ സർവ്വത്ര വിതതം ജലം**

ദേവിയുടെ സുന്ദരവും സുഖപ്രദവും മൃദുവുമായ ആ വാക്കുകേട്ടിട്ട് ഞങ്ങൾ പറഞ്ഞു: ''അംബികേ, ഞങ്ങൾ അശക്തരാണ്. ഞങ്ങൾ പ്രജകളെ എങ്ങനെ സൃഷ്ടിക്കും? ഭൂമിക്ക് വിസ്താരമില്ല; എങ്ങും ജലം നിറഞ്ഞു കിടക്കുകയാണ്.

**35. ന ഭൂതാനി ഗുണാശ്ചാപി തന്മാത്രാണീന്ദ്രിയാണി ച**
**തദാകർണ്യ വചോഽസ്മാകം ശിവാ ജാതാ സ്മിതാനനാ**

പഞ്ചഭൂതങ്ങളില്ല; ത്രിഗുണങ്ങളില്ല; തൻമാത്രകളും ഇന്ദ്രിയങ്ങളുമില്ല.'' അതുകേട്ട് അംബികയുടെ മുഖത്ത് ഒരു പുഞ്ചിരിയുണ്ടായി.

36. **ഝടിത്യേവാഗതം തത്ര വിമാനം ഗഗനാച്ഛുഭം**
**സോവാചാസ്മിൻ സുരാഃ കാമം വിശദ്ധ്വം ഗതസാധ്വസാഃ**

ഉടൻതന്നെ ആകാശത്തുനിന്ന് ഒരു വിമാനം 'അവിടെ വന്നു. ദേവി അരുളിച്ചെയ്തു: ദേവൻമാരേ, പേടിക്കാതെ ഇതിൽ കയറിക്കൊള്ളിൻ;

37. **വിമാനേ ബ്രഹ്മവിഷ്ണ്വീശാ ദർശയാമ്യദ്യ ചാദ്ഭുതം**
**തന്നിശമ്യവചസ്തസ്യാ ഓമിത്യുക്ത്വാ പുനർവയം**

ഈ വിമാനത്തിൽ. ബ്രഹ്മവിഷ്ണുമഹേശൻമാരേ, ഞാനൊരു അദ്ഭുതം കാണിക്കുന്നുണ്ട്. ദേവിയുടെ അരുളപ്പാടുകേട്ട്, 'ഓം'കാരം ഉച്ചരിച്ച്, ഞങ്ങൾ,

38. **സമാരുഹ്യോപവിഷ്ടാ സ്മോ വിമാനേ രത്നമണ്ഡിതേ**
**മുക്താദാമ സുസംവീതേ കിങ്കിണീജാല ശബ്ദിതേ**
39. **സുരസദ്മനിഭേ രമ്യേ ത്രയസ്തത്രാവിശങ്കിതാഃ**
**സോപവിഷ്ടാം സ്തതോ ദൃഷ്ട്വാ ദേവ്യസ്മാൻ വിജിതേന്ദ്രിയാൻ**
40. **സ്വശക്ത്യാ തദ്വിമാനം വൈ നോദയാമാസ ചാംബരേ**

രത്നാലങ്കൃതവും തൂമുത്തുമാല ചാർത്തിയതും കിങ്കിണീജാലം കിലുങ്ങുന്നതും ദേവഭവനമായ അമരാവതിയെപ്പോലെ രമ്യവുമായ ആ വിമാനത്തിൽ ഞങ്ങൾ മൂവരും മടികൂടാതെ കയറിയിരുന്നു. വിജിതേന്ദ്രിയരായ ഞങ്ങൾ അതിൽ കയറിയിരുന്നതുകണ്ട്, ദേവി സ്വശക്തി കൊണ്ട് ആകാശത്തിലൂടെ ആ വിമാനം നയിച്ചു

ഇതിശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
ദ്വിതീയോ$f$ദ്ധ്യായഃ

## അഥ തൃതീയോ$f$ദ്ധ്യായഃ

### ബ്രഹ്മോവാച

1. **വിമാനം തന്മനോവേഗം യത്ര സ്ഥാനാന്തരേ ഗതം**
**ന ജലം തത്ര പശ്യാമോ വിസ്മിതാഃസ്മോ വയം തദാ**

ആ വിമാനം മനോവേഗത്തിൽ മറ്റൊരിടത്തു ചെന്നു. അവിടെങ്ങും ജലം കാണാൻ കഴിഞ്ഞില്ല. ഞങ്ങൾ അത്ഭുതപ്പെട്ടു.

2. **വൃക്ഷാഃ സർവ്വഫലാ രമ്യഃ കോകിലാരവമണ്ഡിതാഃ**
**മഹീ മഹീധരാഃ കാമം വനാന്യുപവനാനി ച**

ഫലങ്ങൾ നിറഞ്ഞതും രമ്യങ്ങളും കുയിലുകൾ ഇരുന്നു പാടുന്നതുമായ വൃക്ഷങ്ങൾ, ഭൂമി, പർവ്വതങ്ങൾ, വനങ്ങൾ, പൂങ്കാവുകൾ എന്നിവയെയും,

3. **നാര്യശ്ച പുരുഷാശ്ചൈവ പശവശ്ച സരിദ്വരാഃ**
**വാപ്യഃ കൂപാസ്തടാകാശ്ച പല്വലാനി ച നിർഝരാഃ**

സ്ത്രീകളെയും പുരുഷന്മാരെയും, പശുക്കൾ, നല്ലനദികൾ, കുളങ്ങൾ കിണറുകൾ, താടകങ്ങൾ, ചോലകൾ, വെള്ളച്ചാട്ടങ്ങൾ എന്നിവയെയും,

4. **പുരതോ നഗരം രമ്യം ദിവ്യപ്രാകാരമണ്ഡിതം**
**യജ്ഞശാലാസമായുക്തം നനാഹർമ്യവിരാജിതം**

ധാരാളം യജ്ഞശാലകൾ ഉള്ളതും അനേകം മാളികകൾകൊണ്ടു ശോഭിക്കുന്നതും കോട്ടകെട്ടിയതും ഭംഗിയുള്ളതുമായ നഗരത്തെയും നേരിൽ,

**5. പ്രത്യഭിജ്ഞാ തദാ ജാതാ∫പ്യസ്മാകം പ്രേക്ഷ്യ തത്പുരം**
**സ്വർഗ്ഗോ∫യമിതി കേനാസൗ നിർമ്മിതോസ്തി മഹാദ്ഭുതം**

കണ്ടപ്പോൾ, അത് സ്വർഗ്ഗമാണെന്ന പ്രത്യഭിജ്ഞ ഞങ്ങൾക്കുണ്ടായി. അദ്ഭുതാവഹമായ ആപുരം ആരാണ് നിർമ്മച്ചത്?

**6. രാജാനം ദേവസങ്കാശം വ്രജന്തം മൃഗയാം വനേ**
**അസ്മാഭിഃ സംസ്ഥിതാ ദൃഷ്ടാ വിമാനോപരി ചാംബികാ**

ദേവതുല്യനായ ഒരു രാജാവ് വേട്ടയ്ക്കായി വനത്തിലേക്കുപാകുന്നതും അംബികവിമാനത്തിനു മുകളിലായി സ്ഥിതിചെയ്യുന്നതും ഞങ്ങൾ കണ്ടു.

**7. ക്ഷണാച്ചചാല ഗഗനേ വിമാനം പവനേരിതം**
**മുഹൂർത്താദ്വാ തതഃ പ്രാപ്തം ദേശേ ചാന്യേ മനോഹരേ**

നിമിഷത്തിനിള്ളിൽ കാറ്റുകൊണ്ട് ആ വിമാനം ആകാശത്തേക്ക് ഉയർന്നു. അതിവേഗം മനോഹരമായ മറ്റൊരു പ്രദേശത്ത് അത് എത്തി.

**8. നന്ദനം ച വനം തത്ര ദൃഷ്ടമസ്മാഭിരുത്തമം**
**പാരിജാതതരുച്ഛായാസംശ്രിതാ സുരഭിഃസ്ഥിതാ**

അത്യുത്തമമായ നന്ദനവനം അവിടെ ഞങ്ങൾ കണ്ടു. കല്പവൃക്ഷത്തിന്റെ തണലിൽ നില്ക്കുന്നുണ്ട്, കാമധേനു.

**9. ചതുർദ്ദന്തോ ഗജസ്തസ്യാഃ സമീപേ സമവസ്ഥിതഃ**
**അപ്സരസാം തത്ര വൃന്ദാനി മേനകാപ്രഭൃതീനി ച**

ആ കാമധേനുവിന്റെ സമീപത്ത് നാൽക്കൊമ്പനാന നിൽക്കുന്നു. മേനക തുടങ്ങിയ അപ്സരസ്സുകളുടെ സംഘങ്ങൾ തന്നെ അവിടെ ഉണ്ട്.

**10. ക്രീഡന്തി വിവിധൈർഭാവൈർഗാനനൃത്യസമന്വിതൈഃ**
**ഗന്ധർവ്വാഃ ശതശസ്തത്ര യക്ഷാവിദ്യാധരാസ്തഥാ**

അവർ വിവിധഭാവത്തിലുള്ള ഗാനനൃത്യാദികളിൽ ഏർപ്പെട്ട് രമിക്കുകയാണ്. നൂറുകണക്കിന് ഗന്ധർവ്വന്മാരും യക്ഷന്മാരും വിദ്യാധരന്മാരും,

**11. മന്ദാരവാടികാ മദ്ധ്യേ ഗായന്തി ച രമന്തി ച**
**ദൃഷ്ടാഃ ശതക്രതുസ്തത്ര പൗലോമ്യാ സഹിതഃ പ്രഭുഃ**

കല്പകവൃക്ഷത്തോപ്പിനുള്ളിൽ പാടുകയും വിളയാടുകയും ചെയ്യുന്നു. ദേവേന്ദ്രപ്രഭു പൗലോമിയോടുകൂടി അവിടെയിരിക്കുന്നതും കണ്ടു.

**12. വയം തു വിസ്മിതാശ്ചാസ്മ ദൃഷ്ട്വാ ത്രൈവിഷ്ടപം തദാ**
**യാദഃപതിം കുബേരം ച യമം സൂര്യം വിഭാവസും**

ദേവലോകം കണ്ട് ഞങ്ങൾ അത്യധികം അദ്ഭുതപ്പെട്ടു. വരുണൻ, കുബേരൻ, യമൻ, സൂര്യൻ, അഗ്നി എന്നിവരെയും

**13. വിലോക്യ വിസ്മിതാശ്ചാസ്മ വയം തത്ര സുരാൻ സ്ഥിതാൻ**
**തദാ വിനിർഗതോ രാജാ പുരാത്തസ്മാത് സുമണ്ഡിതാത്**

അവിടെ നിൽക്കുന്ന മറ്റുദേവന്മാരെയും കണ്ട് ഞങ്ങൾ അദ്ഭുതപ്പെട്ടു. അലങ്കൃതമായ പുമേടയിൽ നിന്ന് അപ്പോൾ ഒരു രാജാവ് ഇറങ്ങിവന്ന്,

**14. ദേവരാജ ഇവാക്ഷോഭ്യോ നരവാഹ്യാവനൗ സ്ഥിതഃ**
**വിമാനസ്ഥാ വയം തൂച്ചചാല തരസാഗതം**

ദേവേന്ദ്രനെപ്പോലെ, ഒരു കുലുക്കവും കൂടാതെ ഒരു പല്ലക്കിൽ കയറി ഇരുന്നു. വിമാനത്തിലിരുന്ന ഞങ്ങളാവട്ടെ അതിവേഗം ഉയർന്നു പറന്ന്,

**15. ബ്രഹ്മലോകം തദാ ദിവ്യം സർവ്വദേവനമസ്കൃതം**
**തത്ര ബ്രഹ്മാണമാലോക്യ വിസ്മിതൗ ഹരകേശവൗ**

ബ്രഹ്മലോകത്ത്-ദിവ്യവും സർവ്വദേവന്മാരും നമിക്കുന്നതുമായ ബ്രഹ്മലോകത്ത്-എത്തിച്ചേർന്നു. അതാ, അവിടെയിരിക്കുന്നു ബ്രഹ്മാവ്! അദ്ദേഹത്തെ കണ്ട്, വിഷ്ണുവും ശിവനും അദ്ഭുതപ്പെട്ടു.

**16. സഭായാം തത്ര വേദാശ്ച സർവേ സാംഗാ സ്വരൂപിണഃ**
**സാഗരാഃസരിതശ്ചൈവ പർവ്വതാഃ പന്നഗോരഗാഃ**

ബ്രഹ്മസദസ്സിൽ സാംഗവേദങ്ങളും സമുദ്രങ്ങളും നദികളും പർവ്വതങ്ങളും പന്നഗങ്ങളും ഉരഗങ്ങളും മൂർത്തിരൂപം കൈകൊണ്ട് സന്നിഹിതാരായിട്ടുണ്ട്.

**17. മാമൂചതുശ്ചതുർവക്ത്രഃ കോƒയം ബ്രഹ്മാ സനാതനഃ**
**താവവോചമഹം നൈവ ജാനേ സൃഷ്ടിപതിം പതിം**

ഇതുകണ്ട് അദ്ഭുതപ്പെട്ട വിഷ്ണുവും ശിവനും എന്നോടു ചോദിച്ചു: ''ചതുർമുഖനും സാനതനുമായ ഈ ബ്രഹ്മാവ് ആരാണ്?.'' ഞാൻ പറഞ്ഞു: എനിക്കറിഞ്ഞുകൂടാ എന്ന്. പ്രജാസൃഷ്ടി നടത്തുന്ന പ്രഭുവിനെ" എന്ന്.

**18. കോƒഹം കോƒയം കിമർത്ഥം വാ ഭ്രമോയം മമ ചേശ്വരൗ**
**ക്ഷണാദഥ വിമാനം തച്ചചാലാശൂ മനോജവം**

ഞാനാര്? ഇദ്ദേഹമാര്? ഈശ്വരന്മാരേ, എന്റെ ഈ ഭ്രമത്തിന്റെ ഉദ്ദേശമെന്ത്? ക്ഷണത്തിനുള്ളിൽ മനോവേഗമുള്ള ആ വിമാനം പറന്നു കഴിഞ്ഞു.

**19. കൈലാസശിഖരേ പ്രാപ്തം രമ്യേ യക്ഷഗണാന്വിതേ**
**മന്ദാരവാടികാരമ്യേ കീരകോകിലകുജിതേ**

യക്ഷഗണങ്ങൾ തിങ്ങിയതും മന്ദാരപ്പൂങ്കാവിനാൽ രമണീയമായതും തത്തയും കുയിലും കൂജനം ചെയ്യുന്നതുമായ കൈലാസശിഖരത്തിൽ വിമാനം എത്തിച്ചേർന്നു.

**20. വീണാമുരജവാദ്യൈശ്ച നാദിതേ സുഖദേ ശിവേ**
**യദാ പ്രാപ്തം വിമാനം തത്തദൈവ സദനാച്ചരൂഭാത്**

വീണാ, മൃദംഗം തുടങ്ങി, സുഖപ്രദവും മംഗളപ്രദവുമായ വാദ്യങ്ങൾ മുഴങ്ങുന്ന കൈലാസപർവ്വതത്തിൽ വിമാനം എത്തിയ ഉടൻ തന്നെ ഒരു ശുഭഭവനത്തിൽ നിന്ന്,

**21. നിർഗതോ ഭഗവൻ ശംഭുർവൃഷാരുഢസ്ത്രിലോചനഃ**
**പഞ്ചാനനോ ദശഭുജഃ കൃതസോമാർദ്ധശേഖരഃ**

മൂന്നു കണ്ണുള്ളവനും അഞ്ചുമുഖമുള്ളവനും പത്തുകൈയുള്ളവനും ചന്ദ്രക്കലധരിച്ചവനുമായ ഭഗവാൻ ശ്രീപരമേശ്വരൻ കാളപ്പുറത്തേറി പുറത്തു വന്നു.

**22. വ്യാഘ്രചർമ്മപരീധാനോ ഗജചർമ്മോർത്തരീയകഃ**
**പാർഷ്ണിരക്ഷൗ മഹാവീരൗ ഗജാനനഷഡാനനൗ**

പുലിത്തോലാണ് ഉടുത്തിരിക്കുന്നത്. ആനത്തോലാണ് ഉത്തരീയം. അംഗരക്ഷകന്മാരായി മഹാവീരന്മാരായ ഗജമുഖനും അറുമുഖനും കൂടെ ഉണ്ട്.

**23. ശിവേന സഹ പുത്രൗ ദ്വൗ വ്രജമാനൗ വിരേജതുഃ**
**നന്ദിപ്രഭൃതയഃ സർവ്വേ ഗണപാശ്ച വരാശ്ച തേ**

ശിവനോടൊപ്പം വരുന്ന രണ്ടു പുത്രന്മാരും നന്നേ തിളങ്ങി. നന്ദിതുടങ്ങി ശ്രേഷ്ഠന്മാരായ ഭൂതഗണങ്ങളെല്ലാം,

**24. ജയശബ്ദം പ്രയുഞ്ജാനാ വ്രജന്തി ശിവപൃഷ്ഠഗാഃ**
**തം വീക്ഷ്യ ശങ്കരം ചാന്യം വിസ്മിതാസ്തത്ര നാരദ**

ജയശബ്ദം മുഴക്കികൊണ്ട് ശിവന്റെ പിന്നാലേ കൂടിയിട്ടുണ്ട്. നാരദ, ആ അന്യശങ്കരനെ കണ്ട് ഞങ്ങൾ അദ്ഭുതപ്പെട്ടു.

**25. മാതൃഭിഃ സംശയാവിഷ്ടസ്തത്രാഹം ന്യവസം മുനേ**
**ക്ഷണാത്തസ്മാദ്ഗിരേഃ ശൃംഗാദ്വിമാനം വാതരംഹസാ**

മഹർഷേ, സപ്തമാതാക്കളോടു കൂടി പരമേശ്വരൻ എഴുന്നള്ളുന്നതുകണ്ട് ഞങ്ങൾ അദ്ഭുതപ്പെട്ടു. ഞാൻ അവിടെ സംശയഗ്രസ്തനായി ഇരുന്നുപോയി. ഉടൻ തന്നെ വിമാനം ഗിരിശൃംഗത്തിൽ നിന്നു വായുവേഗത്തിൽ പറന്ന്

**26. വൈകുണ്ഠസദനം പ്രാപ്തം രമാരമണമന്ദിരം**
**അസംഭാവ്യാ വിഭൂതിശ്ച തത്ര ദൃഷ്ടാ മയാ സുത**

രമാനാഥന്റെ മന്ദിരമായ വൈകുണ്ഠത്തിൽ ചെന്നു. മകനേ ഭാവന ചെയ്യാൻ പറ്റാത്തത്ര ഐശ്വര്യസമൃദ്ധിയാണ് ഞാൻ അവിടെ കണ്ടത്.

**27. വിസിഷ്മിയേ തദാ വിഷ്ണുർദൃഷ്ട്വാ തത്പുരമുത്തമം**
**സദനാഗ്രേ യയൗ താവദ്ധരിഃ കമലലോചന.**

ഉത്തമമായ ആ പുരം കണ്ട് വിമാനസ്ഥനായ വിഷ്ണു വിസ്മയം പൂണ്ടു. അപ്പോഴേക്കും ആ ഭവനത്തിന്റെ മുന്നിലേക്ക് താരമക്കണ്ണനായ വിഷ്ണു എഴുന്നള്ളിക്കഴിഞ്ഞു.

**28. അതസീകുസുമാഭാസഃ പീതവാശ്ചതുർഭുജഃ**
**ദ്വിജരാജാധിരൂഢശ്ച ദിവ്യാഭരണഭൂഷിതഃ**

കായാമ്പൂവിന്റെ നിറം; മഞ്ഞപ്പട്ട് ഉടുത്തിരിക്കുന്നു; നാലുകൈകൾ ഉണ്ട്; ഗരുഡനിലാണ് ഇരിപ്പ്; ദിവ്യാഭരണങ്ങൾ അണിഞ്ഞിട്ടുണ്ട്.

**29. വീജ്യമാനസ്തദാ ലക്ഷ്മ്യാ കാമിന്യാ ചാമരൈഃ ശുഭൈഃ**
**തം വീക്ഷ്യ വിസ്മിതാഃ സർവ്വേ വയം വിഷ്ണും സനാതനം**

പത്നിയായ ലക്ഷ്മീദേവി ശുഭചാമരങ്ങൾ കൊണ്ട് വീശുന്നു. ഞങ്ങൾ എല്ലാവരും സനാതനനായ ആ വിഷ്ണുവിനെ കണ്ട് വിസ്മയിച്ചു

**30. പരസ്പരം നിരീക്ഷന്തഃ സ്ഥിതാസ്തസ്മിൻ വരാസനേ**
**തതശ്ചചാല തരസാ വിമാനം വാതരംഹസാ**

ഞങ്ങൾ പരസ്പരം നോക്കിക്കൊണ്ട് ആ വിമാനത്തിലെ നല്ല ഇരിപ്പിടത്തിൽ തന്നെ ഇരുന്നു. വിമാനം പെട്ടെന്ന് വായുവേഗത്തിൽ പറന്നു.

**31. സുധാസമുദ്രഃ സമ്പ്രാപ്തോ മിഷ്ടവാരിമഹോർമിമാൻ**
**യാദോഗണസമാകീർണ്ണശ്ചലദ്വീചിവിരാജിതഃ**

വൻ തരിച്ചാർത്തുകൾ നിറഞ്ഞതും ഇളകിമറിയുന്ന ഓളങ്ങൾ ഉള്ളതും മകരമത്സ്യങ്ങൾ തുടങ്ങിയ ജലജന്തുക്കൾ നിറഞ്ഞതുമായ അമൃതവാരിധിയിൽ വിമാനം എത്തി.

32. മന്ദാരപാരിജാതാദ്യൈഃ പാദപൈരതിശോഭിതഃ
നാനാസ്തരണസംയുക്തോ നാനാചിത്രവിചിത്രിതഃ

മന്ദാരം പാരിജാതം തുടങ്ങിയ ദിവ്യവൃക്ഷങ്ങളാൽ അതീവ ശോഭിക്കുന്നതും പലതരം വിരിപ്പുകളോടുകൂടിയതും പലതരം ചിത്രങ്ങൾകൊണ്ട് അലങ്കരിച്ചതും

33. മുക്താദാമപരിക്ലിഷ്ടോ നാനാദാമവിരാജിതഃ
അശോകബകുളാഖ്യൈശ്ച വൃക്ഷൈഃ കുരബകാദിഭിഃ

മുത്തുമാലകൾ നിറയെ തൂക്കിയതും മറ്റുപലതരം മാലകൾ കൊണ്ട് അലങ്കരിച്ചതും അശോകം, ഇലഞ്ഞി, ചെങ്കുറുഞ്ഞി തുടങ്ങിയ വൃക്ഷങ്ങളാൽ,

34. സംവൃതഃ സർവ്വതഃ സൗമ്യൈഃ കേതകീചമ്പകൈർവൃതഃ
കോകിലാരവസംഘുഷ്ടോ ദിവ്യഗന്ധസമന്വിതഃ

സർവ്വത്ര ചുറ്റപ്പെട്ടതും ചുറ്റും മൃദുവായ കൈത, ചമ്പകം തുടങ്ങിയവ നിറഞ്ഞതും കുയിലുകളുടെ കർണ്ണമധുരമായ നാദം മുഴങ്ങുന്നതും ദിവ്യഗന്ധം വ്യാപിച്ചിരിക്കുന്നതും

35. ദ്വിരേഫാതിരണൽ കാരൈരഞ്ചിതഃ പരമദ്ഭുതഃ
തസ്മിൻ ദ്വീപേ ശിവാകാരഃ പര്യങ്കഃ സുമനോഹരഃ

മൂളിപ്പറക്കുന്ന വണ്ടിൻചാർത്തോടുകൂടിയതും അത്യന്തം അദ്ഭുതം ജനിപ്പിക്കുന്നതുമായ മണി ദ്വീപം ഞങ്ങൾ കണ്ടു. ആ ദ്വീപത്തിൽ മംഗളാകൃതിയുള്ള മനോഹരമായ ഒരു മഞ്ചം

36. രത്നാളിഖചിതോതൃർത്ഥം നാനാരത്നവിരാജിതഃ
ദൃഷ്ടോƒസ്മാഭിർവിമാനസ്ഥൈഃ ദൂരതഃ പരിമണ്ഡിതഃ

ധാരാളം രത്നങ്ങൾ പതിച്ചതും പലതരം രത്നങ്ങളാൽ ശോഭിക്കന്നതുമായ ഒരു മഞ്ചം, ദൂരെ തിളങ്ങുന്നതായി വിമാനത്തിലിരുന്നുകൊണ്ട് ഞങ്ങൾ കണ്ടു.

37. നാനാസ്തരണസംഛന്ന ഇന്ദ്രചാപസമന്വിതഃ
പര്യങ്കപ്രവരേ തസ്മിന്നുപവിഷ്ടാ വരാംഗനാ

പലതരം കംബളങ്ങൾ വിരിച്ച് മഴവില്ലിന്റെ കാന്തിയാർന്ന ആ ഉത്തമപര്യങ്കത്തിൽ ഒരു തരുണി ഇരിക്കുന്നുണ്ട്.

38. രക്തമാല്യാംബരധരാ രക്തഗന്ധാനുലേപനാ
സുരക്തനയനാ കാന്താ വിദ്യുത്കോടി സമപ്രഭാ

രക്തമാല്യം ധരിച്ചിട്ടുണ്ട്. ചുമന്ന പട്ടാണ് ഉടുത്തിരിക്കുന്നത്. രക്തനിറമുള്ളകുറിക്കൂട്ട് അണിഞ്ഞിരിക്കുന്നു. കണ്ണുകൾക്കും രക്തനിറമാണ്. നല്ലസൗന്ദര്യം. കോടിമിന്നലുകൾക്കൊപ്പം ശോഭയുണ്ട്.

39. സുചാരുവദനാ രക്തദന്തഛദവിരാജിതാ
രമാകോട്യധികാ കാന്ത്യാ സൂര്യബിംബനിഭാഖിലാ

അതിസുന്ദരമായ മുഖം; മനോഹരമായ ചെഞ്ചുണ്ടുകൾ; കോടിലക്ഷ്മീദേവിമാരെക്കാൾ അഴക്; സൂര്യബിംബത്തെപ്പോലുള്ള തിളക്കം;

40. വരപാശാങ്കുശാഭീഷ്ടധരാ ശ്രീഭുവനേശ്വരീ
അദൃഷ്ടപൂർവ്വാ ദൃഷ്ടാ സാ സുന്ദരീ സ്മിതഭൂഷണാ

ദിവ്യമായ പാശവും അങ്കുശവും വരദം അഭയം എന്നീ മുദ്രകളും ധരിച്ച ഭുവനേശ്വരിയായിരുന്നു, അത്. പുഞ്ചിരിതൂകുന്ന ആ സുന്ദരാംഗിയെ ഞങ്ങൾ ആദ്യമായിട്ടാണുകാണുന്നത്.

**41. ഹ്രീങ്കാരജപനിഷ്ഠൈസ്തു പക്ഷിവൃന്ദൈർനിഷേവിതാ**
**അരുണാ കരുണാമൂർത്തിഃ കുമാരീ നവയൗവനാ**

'ഹ്രീം'കാരമന്ത്രം ജപിച്ചുകൊണ്ട് പക്ഷിവൃന്ദം ചുറ്റിലും നിന്നു സേവിക്കുന്നു. അരുണനിറം പൂണ്ടവളും കരുണാമൂർത്തിയുമായ അവൾ നവയൗവനത്തിലേക്കു കടന്നകുമാരിയാണ്

**42. സർവ്വശൃംഗാരവേഷാഢ്യാ മന്ദസ്മിതമുഖാംബുജാ**
**ഉദ്യത്പീനകുചദ്വന്ദ്വനിർജിതാംഭോജകുഡ്മളാ**

ശൃംഗാരരസം ദ്യോതിപ്പിക്കുന്ന വിശിഷ്ടവേഷവും മന്ദസ്മിതം തൂകുന്ന മുഖകമലവും, താരമമൊട്ടുകളെ വെല്ലുന്നതും തടിച്ചുയർന്നതുമായ സ്തനങ്ങളും, ഉള്ള ആ ദേവി,

**43. നാനാമണിഗണാകീർണ്ണഭൂഷണൈരുപശോഭിതാ**
**കനകാംഗദകേയൂരകിരീടപരിശോഭിതാ**

പലതരത്തിലുള്ള മണിഗണങ്ങൾ കലർന്ന ആഭരണങ്ങൾ അണിഞ്ഞിരിക്കുന്നു. കനകനിർമ്മിതമായ കേയൂരം അംഗദം കിരീടം എന്നിവയും ധരിച്ചിട്ടുണ്ട്;

**44. കനകച്ഛ്രീചക്രതാടങ്കവിടങ്കവദനാംബുജാ**
**ഹൃല്ലേഖാ ഭുവനേശീതി നാമജാപപരായണൈഃ**

കനകംകൊണ്ട് ശ്രീചക്രാകൃതിയിൽ നിർമ്മിച്ചതോടയണിഞ്ഞിരിക്കുന്നതിനാൽ കാന്തിയേറിയതാണു കവിൾതടം. ഹൃല്ലേഖേ, ഭുവനേശ്വരീ എന്നീ നാമങ്ങൾ നിരന്തരം ജപിച്ചുകൊണ്ടിരിക്കുന്ന,

**45. സഖിവൃന്ദൈഃ സ്തുതാ നിത്യം ഭുവനേശീ മഹേശ്വരീ**
**ഹൃല്ലേഖാദ്യാഭിരമരകന്യാഭിഃ പരിവേഷ്ടിതാ**

സഖീവൃന്ദം ഈ ഭുവനേശ്വരിയായ മഹേശ്വരിയെ സദാ സ്തുതിച്ചുകൊണ്ടിരിക്കുന്നു. ഹൃല്ലേഖ തുടങ്ങിയ ദേവാംഗനകൾ ചുറ്റും സേവിച്ചു നില്ക്കുന്നു.

**46. അനംഗകുസുമാദ്യാഭിർദേവീഭിഃ പരവേഷ്ടിതാ**
**ദേവീ ഷട്കോണമധ്യസ്ഥാ യന്ത്രരാജോപരിസ്ഥിതാ**

അനംഗകുസുമാദിദേവിമാരും ചുററും നിന്നു സേവിക്കുന്നുണ്ട്. യന്ത്രരാജൻ എന്നു പ്രസിദ്ധമായ ഷട്കോണത്തിന്റെമധ്യത്തിലാണ് ദേവി ഇരുന്നരുളുന്നത്.

**47. ദൃഷ്ട്വാ താം വിസ്മിതാ സർവ്വേ വയം തത്ര സ്ഥിതാ*ƒ*ഭവൻ**
**കേ*ƒ*യം കാന്താ ച കിം നാമ ന ജാനീമോത്ര സംസ്ഥിതാഃ**

ആദേവിയെ കണ്ടു വിസ്മയിച്ച് ഞങ്ങളെല്ലാം അവിടെത്തന്നെ ഇരുന്നുപോയി. ഈ സുന്ദരാംഗി ആരാണ്? പേരെന്താണ്? എന്നൊന്നും അവിടിരുന്ന ഞങ്ങൾക്കറിയാൻ കഴിഞ്ഞില്ല.

**48. സഹസ്രനയനാ രാമാ സഹസ്രകരസംയുതാ**
**സഹസ്രവദനാ രമ്യാ ഭാതി ദൂരാദസംശയം**

ദൂരെനിന്ന് നോക്കിയാൽ, ആയിരം കണ്ണും ആയിരം കൈയും ആയിരം മുഖവുമുള്ള രമ്യയാണെന്നു തോന്നും. നിശ്ചയം.

**49. നാപ്സരാ നാപിഗന്ധർവീ നേയം ദേവാംഗനാ കില**
**ഇതിസംശയമാപന്നാസ്തത്ര നാരദ സംസ്ഥിതാഃ**

അപ്സരസല്ല; ഗന്ധർവസ്ത്രീയല്ല; ദേവാംഗനയുമല്ല. ഇങ്ങനെ ഹേ നാരദ, ഞങ്ങൾ സംശയഗ്രസ്തരായി അവിടെയിരുന്നു.

**50. തദാƒസൗ ഭഗവാൻ വിഷ്ണുർദൃഷ്ട്വാ താം ചാരുഹാസിനീം**
**ഉവാചാംബാം സ്വവിജ്ഞാനാത് കൃത്വാ മനസി നിശ്ചയം**

മനോഹരമായിപുഞ്ചിരിതൂകുന്ന അവളെ നോക്കിയിട്ട് ഭഗവാൻ വിഷ്ണു തന്റെ വിജ്ഞാനത്താൽ അത് ജഗദംബയാണെന്നു മനസാ ഉറച്ച് ഇങ്ങനെ പറഞ്ഞു

**51. ഏഷാ ഭഗവതീ ദേവീ സർവ്വേഷാം കാരണം ഹി നഃ**
**മഹാവിദ്യാ മഹാമായാ പൂർണ്ണാ പ്രകൃതിരവ്യയാ**

ഇവൾ നമുക്കെല്ലാം ആശ്രയമായ, മഹാവിദ്യ, മഹാമായ, പൂർണ്ണാ, പ്രകൃതി, അവ്യയാ എന്നെല്ലാം പറയുന്ന ഭഗവതീദേവിയാണ്.

**52. ദുർജ്ഞേയാല്പധിയാം ദേവീ യോഗഗമ്യാ ദുരാശയാ**
**ഇച്ഛാ പരാത്മനഃ കാമം നിത്യാനിത്യസ്വരൂപിണീ**

അല്പബുദ്ധികൾക്ക് അറിയാൻ കഴിയാത്തവൾ; യോഗികൾക്കുമാത്രം പ്രാപിക്കാവുന്നവൾ; സങ്കല്പിക്കാനാവാത്തവൾ; പരമാത്മാവിന്റെ ഇച്ഛ; നിത്യവും അനിത്യവുമായ സ്വരൂപമുള്ളവൾ;

**53. ദുരാരാദ്ധ്യാƒല്പഭാഗ്യൈശ്ച ദേവീ വിശ്വേശ്വരീ ശിവാ**
**വേദഗർഭാ വിശാലാക്ഷീ സർവ്വേഷാമാദിരീശ്വരീ**

അല്പഭാഗ്യന്മാർക്ക് ആരാധിക്കാനാവാത്തവൾ; വിശ്വത്തിന്റെയെല്ലാംഈശ്വരി; മംഗളസ്വരൂപിണി; വേദമാതാവ്; വിശാലാക്ഷി; എല്ലാറ്റിനും ആദികാരണമായവൾ; ഈശ്വരി;

**54. ഏഷാ സംഹൃത്യ സകലം വിശ്വം ക്രീഡതി സംക്ഷയേ**
**ലിംഗാനി സർവ്വജീവാനാം സ്വശരീരേ നിവേശ്യ ച**

ഇവൾ, പ്രളയകാലത്ത് സമസ്തപ്രപഞ്ചത്തെയും സംഹരിച്ച് സകലഭൂതങ്ങളുടെയും സുക്ഷ്മശരീരത്തെ സ്വശരീരത്തിലൊതുക്കി വിളയാടുന്നു.

**55. സർവ്വബീജമയീഹ്യേഷാ രാജതേ സമ്പ്രതം സുരൗ**
**വിഭൂതയഃ സ്ഥിതാഃപാർശ്വേ പശ്യതാം കോടിശഃ ക്രമാത്**

ഹേ ബ്രഹ്മശങ്കന്മാരേ, ഇവളിപ്പോൾ സകലജീവരാശികളുടെയും ഉത്പത്തിബീജമായി വിളങ്ങുന്നു. ഇവളുടെ അടുത്തുനില്ക്കുന്ന കോടികണക്കിന് വിഭൂതികളെ ക്രമത്തിനു കണ്ടാലും

**56. ദിവ്യാഭരണ ഭൂഷാഢ്യാഃ ദിവ്യഗന്ധാനുലേപനാഃ**
**പരിചര്യാപരാഃ സർവ്വാഃ പശ്യതാം ബ്രഹ്മശങ്കരൗ**

ബ്രഹ്മശങ്കരന്മാരേ, ദിവ്യാഭരണങ്ങൾ അണിഞ്ഞ്, ദിവ്യമായ കുറിക്കൂട്ടുകൾ പൂശി, ദേവിയെ പരിചരിക്കുന്നതിൽ മുഴുകിയിരിക്കുന്ന വിഭൂതികളെയെല്ലാം കണ്ടുകൊൾവിൻ.

**57. ധന്യാ വയം മഹാഭാഗാഃ കൃതകൃത്യാഃ സ്മ സാമ്പ്രതം**
**യദത്ര ദർശനം പ്രാപ്തം ഭഗവത്യാഃ സ്വയന്ത്വിദം**

നാമിപ്പോൾ ഭാഗ്യവാന്മാരും ധന്യരും കൃതകൃത്യരുമായി. കാരണം നമുക്ക് ഭഗവതിയുടെ പുണ്യദർശനം ഉണ്ടായല്ലോ.

**58. തപസ്തപ്തം പുരാ യത്നാത്തസ്യേദം ഫലമുത്തമം**
**അന്യഥാ ദർശനം കുത്ര ഭവേദസ്മാകമാദരാത്**

പണ്ട് നാം ചെയ്ത കഠിനമായ തപസ്സിന്റെ ഉത്തമഫലമാണ് ഈ ദേവീദർശനം, അങ്ങനെയല്ലാതെ ഭക്തിപൂർവ്വകമായ ഈ ദർശനം നമുക്ക് എങ്ങനെ സാധ്യമാവും?

**59. പശ്യന്തി പുണ്യപുഞ്ജാ യേ യേ വദാന്യാസ്തപസ്വിനഃ**
**രാഗിണോ നൈവ പശ്യന്തി ദേവീം ഭഗവതീം ശിവാം**

അധികം പുണ്യം ചെയ്തവരും ദാനശീലരും താപസന്മാരും മംഗളസ്വരൂപിണിയായ ഭഗവതിയെ ദർശിക്കുന്നു. ആസക്തന്മാർക്കു ദർശിക്കാനേ സാധ്യമല്ല.

**60. മൂലപ്രകൃതിരേവൈഷാ സദാ പുരുഷസംഗതാ**
**ബ്രഹ്മാണ്ഡം ദർശയത്യേഷാ കൃത്വാ വൈ പരമാത്മനേ**

സദാ പുരുഷനോടു ചേർന്നിരിക്കുന്ന മൂലപ്രകൃതിയാണ് ഇവൾ. ബ്രഹ്മാണ്ഡം സൃഷ്ടിച്ച് ഇവൾ പരമാത്മാവായ പുരുഷനു കാണിച്ചുകൊടുക്കുന്നു.

**61. ദ്രഷ്ടാഽസൗ ദൃശ്യമഖിലം ബ്രഹ്മാണ്ഡം ദേവതാഃ സുരൗ**
**തസ്യൈഷാ കാരണം സർവ്വാ മായാ സർവ്വേശ്വരീ ശിവ'**

ഹേ ബ്രഹ്മ ശങ്കരന്മോരേ, ആ പരമാത്മാവാണ് ദ്രഷ്ടാവ്. ഈ സമസ്ത ബ്രഹ്മാണ്ഡവും ദേവതകളുമാണ് ദൃശ്യം, അതിനുകാരണം സർവ്വേശ്വരിയും ശിവയും മഹാമായയുമായ ഈ ദേവിയാണ്. അതായത് ദ്രഷ്ടാവ് ദൃശ്യം എന്നീ ഭേദം ഉണ്ടാവാൻ കാരണം ഈ ദേവിയാണ് എന്നർത്ഥം. ദൃശ്യമില്ലെങ്കിൽ പിന്നെ ദൃഷ്ടാവെന്നവ്യവഹാരമേ ഇല്ലല്ലോ.

**62. ക്വാഹം വാ ക്വ സുരാഃ സർവ്വേ രംഭാദ്യാഃ സുരയോഷിതഃ**
**ലക്ഷാംശേന തുലാമസ്യാ ന ഭവാമഃ കഥഞ്ചന**

ഞാൻ എവിടെ? (ഞാൻ ഒന്നുമല്ലെന്നർത്ഥം)സകലദേവന്മാരും രംഭാദികളായ ദേവനാംഗനകളും എവിടെ? (അവരും ഒന്നുമല്ല) നാമെല്ലാം ഒരുമിച്ചു ചേർന്നാലും ഒരിക്കലും ആ ദേവിയുടെ ലക്ഷാംശത്തിനുതുല്യമാവുകയില്ല. ആ ദേവിയെ അപേക്ഷിച്ച് നാം അത്ര നിസ്സാരന്മാരാണ്.

**63. സൈഷാ വരാംഗനാ നാമ യാ വൈ ദൃഷ്ടാ മഹാർണ്ണവേ**
**ബാലഭാവേ മഹാദേവീ ദോളയന്തീവ മാം മുദാ**

ഞാൻ മഹാപ്രളയസമുദ്രത്തിൽ, ആലിലയിൽ ഒരു കൊച്ചുകുഞ്ഞായി കിടന്നപ്പോൾ സന്തോഷത്തോടെ എന്നെ താരാട്ടുന്നവളായി കണ്ട ആ വരാംഗനയാണ് ഈ ദേവി.

**64. ശയനം വടപത്രേ ച പര്യങ്കേ സുസ്ഥിരേ ദൃഢേ**
**പാദാംഗുഷ്ഠം കരേ കൃത്വാ നിവേശ്യ മുഖപങ്കജേ**

അന്ന് ഉറപ്പും ബലവുമുള്ള വടപത്രമാവുന്ന തൊട്ടിലിൽ കാലിന്റെ തള്ളവിരൽ കൈകൊണ്ടുപിടിച്ച് വായ്ക്കകത്താക്കിയിട്ട്,

**65. ലേലിഹന്തം ച ക്രീഡന്തമനേകൈർബാലചേഷ്ടിതൈഃ**
**രമമാണം കോമളാംഗം വടപത്രപുടേ സ്ഥിതം**

നുണയുകയും അനേകം പ്രകാരത്തിൽ ബാലചേഷ്ടകൾ കാട്ടി കളിക്കുകയും ചെയ്തുകൊണ്ട് വടപത്രത്തിൽ കിടക്കുന്ന കോമളാകാരനായ ഞാൻ

**66. ഗായന്തീ ദോളയന്തീ ച ബാലഭാവാന്മയി സ്ഥിതേ**
**സേയം സുനിശ്ചിതം ജ്ഞാതം ജാതം മേ ദർശനാദിവ**

കൊച്ചുകുഞ്ഞായി കിടക്കെ, പാടിക്കൊണ്ടും എന്നെ ആട്ടിക്കൊണ്ടും അന്ന് അവിടെ നിന്നത് ഇവളായിരുന്നു എന്നുതീർച്ചയായാണ്. കണ്ടമാത്രയിൽത്തന്നെ എനിക്ക് അത് അറിയാൻ കഴിഞ്ഞു.

**67. കാമം നോ ജനനീ സൈഷാ ശൃണുതം പ്രവദാമ്യഹം**
**അനുഭൂതാം മയാ പൂർവ്വം പ്രത്യഭിജ്ഞാ സമുത്ഥിതാ**

ആ ഇവളാണ് നമ്മുടെ മാതാവ്, ഇവളെ ദർശിച്ച മാത്രയിൽതന്നെ എന്റെ ഓർമശക്തി തെളിഞ്ഞതുകൊണ്ട് പണ്ട് എനിക്ക് അനുഭവപ്പെട്ട കാര്യം നിങ്ങളോടു പറയുകയാണ് എന്ന അറിഞ്ഞാലും

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
തൃതീയോഽദ്ധ്യായഃ

## അഥ ചതുർത്ഥോഽദ്ധ്യായഃ

### ബ്രഹ്മോവാച

**1. ഇത്യുക്ത്വാ ഭഗവാൻ വിഷ്ണുഃ പുനരാഹ ജനാർദ്ദനഃ**
**വയം ഗച്ഛേമ പാർശ്വേഽസ്യാഃ പ്രണമന്തഃ പുനഃ പുനഃ**

ഇത്രയും പറഞ്ഞശേഷം ഭഗവാൻ വിഷ്ണു വീണ്ടും പറഞ്ഞു:''വീണ്ടും വീണ്ടും പ്രണമിച്ചുകൊണ്ട് നമുക്ക് ആദേവിയുടെ അടുത്തേക്കുചെല്ലാം''.

**2. സേയം വരാ മഹാമായാ ദാസ്യത്യേഷാ വരാൻഹി നഃ**
**സ്തുവാമഃ സന്നിധിം പ്രാപ്യ നിർഭയാശ്ചരണാന്തികേ**

ഇവളാണ് ആ ശ്രേഷ്ഠയായ മഹാമായ. ഈദേവി നമുക്ക് വേണ്ട വരങ്ങൾ നൽകും. ചേവടികൾക്കു സമീപം ചെന്ന് നിർഭയരായി നമുക്ക് സ്തുതിക്കാം

**3. യദിനോ വാരയിഷ്യന്തി ദ്വാരസ്ഥാഃ പരിചാരകാഃ**
**പഠിഷ്യാമശ്ച തത്രസ്ഥാഃ സ്തുതിം ദേവ്യാഃ സമാഹിതാഃ**

കാവൽക്കാരായ പരിചാരകന്മാർ നമ്മെ തടയുന്നപക്ഷം അവിടെത്തന്നെ നിന്നുകൊണ്ട് നമുക്ക് ഏകാഗ്രചിത്തരായി ദേവിയുടെ സ്തുതികൾ ചൊല്ലാം.

**4. ഇത്യുക്തേ ഹരിണാ വാക്യേ സുപ്രഹൃഷ്ടൗ സുസംസ്ഥിതൗ**
**ജാതൗ പ്രമുദിതൗ കാമം നികടേ ഗമനായ ച**

ഹരി ഇങ്ങനെ പറഞ്ഞപ്പോൾ കൂടെയുണ്ടായിരുന്ന ഞങ്ങൾ ഇരുവരും സന്തോഷം നിറഞ്ഞ മനസ്സോടെ ദേവിയുടെ സമീപത്തേക്കു പോവാൻ ഉറച്ചു.

**5. ഓമിത്യുക്ത്വാ ഹരിം സർവ്വേ വിമാനാത്ത്വരിതാസ്ത്രയഃ**
**ഉത്തീര്യ നിർഗ്ഗതാ ദ്വാരി ശങ്കമാനാ മനസ്യലം**

ഹരിയോട് 'ഓം' എന്നു പറഞ്ഞു സമ്മതം മൂളി.പിന്നെ ഞങ്ങൾ മൂവരും വേഗം വിമാനത്തിൽ നിന്ന് ഇറങ്ങി അല്പം ആശങ്കയോടെ ഗോപുരദ്വാരത്തിൽ ചെന്ന് നിന്നു.

**6. ദ്വാരസ്ഥാൻ വീക്ഷ്യ താൻ സർവ്വാൻ ദേവീ ഭഗവതീ തദാ**
**സ്മിതം കൃത്വാ ചകാരാശു താംസ്ത്രീൻ സ്ത്രീ രൂപധാരിണഃ**

ഗോപുരദ്വാരത്തിൽ നിൽക്കുന്ന എല്ലാവരെയും കണ്ടിട്ട് ദേവി ഒന്നു പുഞ്ചിരിച്ചു കൊണ്ട് മൂവരെയും സ്ത്രീരൂപധാരികളാക്കിത്തീർത്തു.

**7. വയം യുവതയോ ജാതാഃ സുരൂപാശ്ചാരു ഭൂഷണാഃ**
**വിസ്മയം പരമം പ്രാപ്താഃ ഗതാസ്തത് സന്നിധിം പുനഃ**

ആഭരണങ്ങൾ അണിഞ്ഞവരും അഴകുള്ളവരുമായ മൂന്നു സത്രീകളായിത്തീർന്ന, ഞങ്ങൾ അത്യധികമായ അദ്ഭുതത്തോടെ പിന്നെ ദേവിസന്നിധിയിലേക്കു ചെന്നു.

**8. സാ ദൃഷ്ട്വാ നഃ സ്ഥിതാൻ തത്ര സ്ത്രീരൂപാംശ്ചരണാന്തികേ**
**വ്യലോകയത ചാർവ്വംഗീ പ്രേമസമ്പൂർണ്ണയാ ദൃശാ**

തന്റെ ചേവടികളിൽ വന്നുനിൽക്കുന്ന മൂന്നു സ്ത്രീരൂപധാരികളെയും ദേവി ദർശിച്ചു. എന്നിട്ട് ആ അഴകാണ്ടവൾ പ്രേമ പൂർണ്ണമായ ദൃഷ്ടികൾ കൊണ്ടു കടാക്ഷിച്ചു.

**9. പ്രണമ്യ താം മഹാദേവീം പുരതഃ സംസ്ഥിതാ വയം**
**പരസ്പരം ലോകയന്തഃ സ്ത്രീരൂപാശ്ചാരുഭൂഷണാഃ**

ആ മഹാദേവിയെ താണു വണങ്ങി മുന്നിൽ നിന്നു. മനോഹരങ്ങളായ ആഭരണങ്ങൾ അണിഞ്ഞ് സ്ത്രീരൂപധാരികളായിത്തീർന്ന ഞങ്ങൾ അദ്ഭുതത്തോടെ പരസ്പരം നോക്കി.

**10. പാദപീഠം പ്രേക്ഷമാണാ നാനാമണിവിഭൂഷിതം**
**സൂര്യകോടിപ്രതീകാശം സ്ഥിതാസ്തത്ര വയം ത്രയഃ**

നാനാതരം മുത്തുകൾ കൊണ്ട് അലങ്കരിച്ചതും കോടിസൂര്യന്മാരുടെ പ്രകാശം ഉള്ളതുമായ ദേവിയുടെ പാദപീഠം നോക്കിക്കൊണ്ട് ഞങ്ങൾ മൂവരും അവിടെ നിന്നു പോയി.

**11. കാശ്ചിത് രക്താംബരാസ്തത്ര സഹചര്യഃ സഹസ്രശഃ**
**കാശ്ചിത് നീലാംബരാ നാര്യസ്തഥാ പീതാംബരാഃ ശുഭാഃ**

ആയിരക്കണക്കിന് പരിചാരികമാർ അവിടെ ഉണ്ട്. ചിലർ രക്താംബരം ധരിച്ചവർ; ചിലർ നീലാംബരം ധരിച്ചവർ; മറ്റുചില നാരികൾ പീതാംബരം ധരിച്ചവർ.

**12. ദേവ്യാഃ സർവ്വാഃ ശുഭാകാരാ വിചിത്രാംബരഭൂഷണാഃ**
**വിരേജുഃ പാർശ്വതസ്തസ്യാഃ പരിചര്യാപരാഃ കില**

എല്ലാം നല്ല സൗന്ദര്യമുള്ള ദേവതകൾ; വിചിത്ര വസ്ത്രങ്ങളും ആഭരണങ്ങളും അണിഞ്ഞവർ, എല്ലാവരും പരിചര്യയിൽ മുഴുകി ദേവിയുടെ ചുറ്റും നിൽക്കുന്നു.

**13. ജഗുശ്ച നനൃതുശ്ചാന്യാഃ പര്യുപാസന്ത താഃ സ്ത്രിയഃ**
**വീണാമാരുതവാദ്യാനി വാദയന്ത്യോ മുദാന്വിതാഃ**

മറ്റു ചില പരിചാരികമാർ ആടിയും പാടിയും സേവിക്കുന്നു. ചിലർ വീണയും കൊമ്പും വായിച്ച് ദേവിയെ പരിചരിക്കുന്നു.

**14. ശൃണു നാരദ വക്ഷ്യാമി യദ്ദൃഷ്ടം തത്രചാദ്ഭുതം**
**നഖദർപ്പണമദ്ധ്യേ വൈ ദേവ്യാശ്ചരണപങ്കജേ**

ഹേ നാരദ, ഞാൻ അവിടെ, ദേവിയുടെ ചരണപങ്കജത്തിലെ നഖമണി മദ്ധ്യത്തിൽ കണ്ട ഒരു അദ്ഭുതത്തെക്കുറിച്ചു പറയാം കേട്ടോളൂ.

**15. ബ്രഹ്മാണ്ഡമഖിലം സർവ്വം തത്ര സ്ഥാവരജംഗമം**
**അഹം വിഷ്ണുശ്ച രുദ്രശ്ച വായുരഗ്നിർയമോ രവിഃ**

സ്ഥാവരജംഗമാത്മകമായ ബ്രഹ്മാണ്ഡം മുഴുവൻ ഒന്നൊഴിയാതെ അവിടെയുണ്ട്. ഞാനും വിഷ്ണുവും രുദ്രനും വായുവും അഗ്നിയും യമനും ആദിത്യനും

**16. വരുണഃ ശീതഗുസ്ത്വഷ്ടാ കുബേരഃ പാകശാസനഃ**
**പർവ്വതാഃ സാഗരാഃ നദ്യോ ഗന്ധർവാസ്പരസസ്തഥാ**

വരുണനും ചന്ദ്രനും ത്വഷ്ടാവും കുബേരനും ഇന്ദ്രനും അതുപോലെ പർവ്വതങ്ങളും സമുദ്രങ്ങളും നദികളും ഗന്ധർവന്മാരും അപ്സരസ്സുകളും

**17. വിദ്യാവസുശ്ചിത്രകേതുഃ ശ്വേതശ്ചിത്രാംഗദസ്തഥാ**
**നാരദാസ്തുംബുരുശ്ചൈവ ഹാഹാ ഹൂഹൂസ്തഥൈവ ച**

വിദ്യാവസു, ചിത്രകേതു ശ്വേതൻ, ചിത്രാംഗദൻ, നാരദൻ, തുംബുരു ഹാഹാഹൂഹൂക്കൾ,

**18. അശ്വിനൗ വസവഃ സാദ്ധ്യാഃ സിദ്ധാശ്ച പിതരസ്തഥാ**
**നാഗാഃ ശേഷാദയഃ സർവ്വേ കിന്നരോരഗരാക്ഷസാഃ**

അശ്വിമാർ, വസുക്കൾ,സാദ്ധ്യന്മാർ, സിദ്ധന്മാർ, പിതൃക്കൾ, ശേഷാദിനാഗങ്ങൾ, കിന്നരന്മാർ, ഉരഗങ്ങൾ രാക്ഷസന്മാർ,

**19. വൈകുണ്ഠോ ബ്രഹ്മലോകശ്ച കൈലാസഃ പർവ്വതോത്തമഃ**
**സർവ്വം തദഖിലം ദൃഷ്ടം നഖമദ്ധ്യസ്ഥിതം ച തത്**

വൈകുണ്ഠം, ബ്രഹ്മലോകം, ഉത്തമമായ കൈലാസ പർവ്വതം എന്നു വേണ്ട എല്ലാം ആ നഖമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നായി കാണാൻ കഴിഞ്ഞു.

**20. മജ്ജന്മപങ്കജം തത്ര സ്ഥിതോഽഹം ചതുരാനനഃ**
**ശേഷശായീ ജഗന്നാഥസ്തഥാ ച മധുകൈടഭൗ**

ഞാൻ ജനിച്ച താമരയും അതിലിരിക്കുന്ന ചതുർമുഖനായ എന്നെയും ശേഷശായിയായ ജഗനാഥനെയും മധുകൈടഭന്മാരെയും അതിൽ കാണാൻ കഴിഞ്ഞു.

**21. ഏവം ദൃഷ്ടം മയാ തത്ര പാദപത്മനഖേ സ്ഥിതം**
**വിസ്മിതോഽഹം തതോ വീക്ഷ്യ കിമേതദിതി ശങ്കിതഃ**

ഇങ്ങനെ, സകലതും ദേവിയുടെ പാദപത്മത്തിലെ നഖത്തിൽ സ്ഥിതി ചെയ്യുന്നതുകണ്ട ഞാൻ അദ്ഭുതപ്പെട്ട് എന്താണിതെന്ന് വളരെ സംശയിച്ചു.

**22. വിഷ്ണുശ്ച വിസ്മയാവിഷ്ടഃ ശങ്കരശ്ച തഥാസ്ഥിതഃ**
**താം തദാ മേനിരേ ദേവീം വയം വിശ്വസ്യ മാതരം**

വിഷ്ണു അതുകണ്ട് വിസ്മയാവിഷ്ടനായി. ശങ്കരനും അമ്മട്ടിൽ നിന്നുപോയി. അപ്പോൾ ഞങ്ങൾക്കു മനസ്സിലായി അത് ജഗന്മാതാവായ ദേവിയാണെന്ന്.

**23. തതോ വർഷശതം പൂർണ്ണം വ്യതിക്രാന്തം പ്രപശ്യതഃ**
**സുധാമയേ ശിവേ ദ്വീപേ വിഹാരം വിവിധം തദാ**

സുധാമയവും ശിവമയവുമായ ആ ദ്വീപിൽ ഇങ്ങനെ നാനാതരം ക്രീഡകളാണുള്ളത്. അതെല്ലാം കണ്ടുകണ്ട് നൂറുവർഷം തികച്ചും കഴിഞ്ഞു.

**24. സഖ്യ ഇവ തദാ തത്ര മേനിരേഽസ്മാനവസ്ഥിതാൻ**
**ദേവ്യഃ പ്രമുദിതാകാരാ നാനാഭരണമണ്ഡിതാഃ**

സുന്ദരികളും നാനാഭരണ വിഭൂഷിതകളുമായ ദേവിമാർ ഞങ്ങളെ അവരുടെ സഖിമാരായിട്ടാണു വിചാരിച്ചത്.

**25. വയമപ്യതിരമ്യത്വാദ് ബ ഭൂവിമ വിമോഹിതാഃ**
**പ്രനഷ്ടമനസഃ സർവ്വേ പശ്യൻ ഭാവാൻ മനോരമാൻ**

അവരുമായുള്ള ചേർച്ച നിമിത്തം ഞങ്ങളും മോഹിച്ചു പോയി.മനസ്സിനെ അപഹരിക്കുന്ന അവരുടെ ഭാവാദികൾ കണ്ട് ഞങ്ങളുടെ എല്ലാം മനസ്സ് കുളിർത്തു.

**26. ഏകദാ താം മഹാദേവീം ദേവീം ശ്രീഭുവനേശ്വരീം**
**തുഷ്ടാവ ഭഗവാൻ വിഷ്ണുഃ യുവതീഭാവസംസ്ഥിതഃ**

ഒരു ദിവസം മഹാദേവിയും ഭുവനേശ്വരിയുമായ ദേവിയെ യുവതീഭാവത്തിലായിത്തീർന്ന വിഷ്ണു ഇങ്ങനെ സ്തുതിച്ചു:-

**ശ്രീഭഗവാനുവാച**

**27. നമോ ദേവ്യൈ പ്രകൃത്യൈച വിധാത്ര്യൈ സതതം നമഃ**
**കല്യാണ്യൈ കാമദായൈ ച വൃദ്ധിസിദ്ധ്യൈ നമോനമഃ**

ഹേ ദേവി,പ്രകൃതീശ്വരി, വിശ്വവിധാത്രി, അവിടത്തേക്കു നമസ്കാരം. കല്യാണി, കാമദേ, വൃദ്ധിസിദ്ധിപ്രദേ,നമസ്കാരം,നമസ്കാരം.

**28. സച്ചിദാനന്ദരൂപിണ്യൈ സംസാരാരണയേ നമഃ**
**പഞ്ചകൃത്യവിധാത്ര്യൈ തേ ഭുവനേശ്യൈ നമോനമഃ**

ഹേ സച്ചിദാനന്ദരൂപിണി, സംസാരകാരിണി, നമസ്കാരം. സൃഷ്ടി, സ്ഥിതി, സംഹാരം, തിരോധാനം, അനുഗ്രഹം എന്നീ പഞ്ചകൃത്യങ്ങളുടെ വിധായികേ, ഭുവനേശ്വരീ, നമസ്കാരം, നമസ്കാരം.

**29. സർവ്വാധിഷ്ഠാനരൂപായൈ കൂടസ്ഥായൈ നമോനമഃ**
**അർദ്ധമാത്രാർത്ഥഭൂതായൈ ഹൃല്ലേഖായൈ നമോനമഃ**

സർവ്വധാരേ, കൂടസ്ഥേ,നമസ്കാരം, പരമാത്മസ്വരൂപിണി ഹൃല്ലേഖേ നമസ്കാരം,നമസ്കാരം. (അർദ്ധമാത്രാർത്ഥഭൂത– 'അർദ്ധമാത്രയ്ക്കു പരം പദം' എന്ന് അർത്ഥമുള്ളതിനാൽ പരമാത്മസ്വരൂപിണി എന്ന് അർത്ഥം)

**30. ജ്ഞാതം മയാഖിലമിദം ത്വയി സന്നിവിഷ്ടം**
**ത്വത്തോƒസ്യ സംഭവലയാവപി മാതരദ്യ**
**ശക്തിശ്ച തേƒദ്യ കരണേ വിതതപ്രഭാവാ**
**ജ്ഞാതാധുനാ സകലലോകമയീതി നൂനം**

അമ്മേ, ഈ സമസ്ത പ്രപഞ്ചവും നിന്നിൽ ലീനമാണെന്നു ഞാൻ മനസ്സിലാക്കുന്നു. നിന്നിൽ നിന്നാണ് ഈ ജഗത്തിന്റെ ഉദ്ഭവം. നിന്നിൽത്തന്നെയാണിതു ലയിക്കുന്നതും. നിന്റെ വ്യാപകമായ മായാശക്തിയാണ് ഈ ജഗത്തിലെല്ലാം നിറഞ്ഞു നിൽക്കുന്നത്. ഇപ്പോൾ എനിക്കു മനസ്സിലായി, നീ തന്നെയാണ് അഖില ജഗന്മയി എന്ന്.

**31. വിസ്താര്യസർവ്വമഖിലം സദസദ്വികാരം**
**സന്ദർശയസ്യവികലം പുരുഷായ കാലേ**
**തത്ത്വൈശ്ച ഷോഡശഭിരേവ ച സപ്തഭിശ്ച**
**ഭാസീന്ദ്രജാലമിവ നഃ കില രഞ്ജനായ**

സമസ്ത പ്രപഞ്ചവും സത്തും അസത്തും കലർന്ന വികാര സ്വരൂപമാണ്. നീ യഥാസമയം ഇമ്മട്ടിൽ ഈ പ്രപഞ്ചത്തെ അവികലമായി ചമച്ചിട്ട് ചൈതന്യസ്വരൂപനായ പുരുഷനു കാട്ടിക്കൊടുക്കുന്നു. ഇരുപത്തിമൂന്ന് തത്ത്വങ്ങളിൽ അധിഷ്ഠിതമാണ് നിന്റെ സ്വരൂപം. അതു കൊണ്ടു നീ കാട്ടുന്ന ഇന്ദ്രജാലമാണ് ഈ പ്രപഞ്ചം. മനസ്സിനെ സന്തോഷിപ്പിക്കുന്നതിനുവേണ്ടി നീ കാട്ടുന്ന ലീലയാണിതെന്ന് നിശ്ചയം

**32. ന ത്വാമൃതേ കിമപി വക്തുഗതം വിഭാതി**
**വ്യാപ്യൈവ സർവ്വമഖിലം ത്വമവസ്ഥിതാസി**
**ശക്തിം വിനാ വ്യവഹൃതൗ പുരുഷോƒപ്യശക്തോ**
**ബംഭണ്യതേ ജനനി ബുദ്ധിമതാ ജനേന**

നീ അല്ലാതെ വസ്തുതത്ത്വമായി മറ്റൊന്നില്ല. നീ തന്നെയാണ് പ്രപഞ്ചമെല്ലാം വ്യാപിച്ചു നിൽക്കുന്നതും. അമ്മേ, ബുദ്ധിമാന്മാർ പറയുന്നു, ശക്തിയെ കൂടാതെ പുരുഷനു ലോകവ്യവഹാരം സാദ്ധ്യമല്ലെന്ന്.

**33. പ്രീണാസി വിശ്വമഖിലം സതതം പ്രഭാവൈഃ**
**സ്വൈസ്തേജസാ ച സകലം പ്രകടീകരോഷി**
**അത്സ്യേവ ദേവി തരസാ കില കല്പകാലേ**
**കോ വേദ ദേവി ചരിതം തവ വൈഭവസ്യ**

ഹേ ദേവി,നീ നിന്റെ പ്രഭാവം കൊണ്ട് സമസ്തലോകത്തെയും സന്തോഷിപ്പിക്കുന്നതിൽ മുഴുകിയിരിക്കുകയാണ്. സ്വന്തം തേജസ്സുകൊണ്ട് സകല ജഗത്തിനെയും നീ വെളിപ്പെടുത്തുന്നു. പ്രളയകാലത്ത് ഇതിനെ സ്വന്തം ഉദരത്തിൽ ലയിപ്പിക്കുന്നു. ദേവി, അവിടുത്തെ വൈഭവത്തിന്റെ കഥ ആര് അറിയുന്നു?

**34. ത്രാതാ വയം ജനനി തേ മധുകൈടഭാഭ്യാം**
**ലോകാശ്ച തേ സുവിതതാഃ ഖലു ദർശിതാ വൈ**
**നീതാഃ സുഖസ്യ ഭവനേ പരമാം ച കോടീം**
**യദ്ദർശനം തവ ഭവാനി മഹാപ്രഭാവം**

അമ്മേ, മധുകൈടവഭന്മാരിൽ നിന്നു ഞങ്ങളെ നീ രക്ഷിച്ചു; നീ ചമച്ച വിസ്തൃതമായ ലോകങ്ങളെല്ലാം കാട്ടിത്തന്നു; സുഖത്തിന്റെ പരമമായ കോടിയിൽ ഞങ്ങളെ കൊണ്ടെത്തിച്ചു. ഹേ ഭവാനി, മഹാ പ്രഭാവത്തോടു കൂടിയ നിന്റെ ദർശനം ഞങ്ങൾക്കു സാദ്ധ്യമായി.

**35. നാഹം ഭവോ ന ച വിരിഞ്ചി വിവേദ മാതഃ**
**കോഽന്യോ ഹി വേത്തി ചരിതം തവ ദുർവിഭാവ്യം**
**കാനീഹ സന്തി ഭുവനാനി മഹാപ്രഭാവേ**
**ഹ്യസ്മിൻ ഭവാനി രചിതേ രചനാകലാപേ**

അമ്മേ, ഞാനോ ശിവനോ ബ്രഹ്മാവോ നിന്റെ അചിന്ത്യമായ പ്രഭാവത്തിന്റെ കഥ അറിയാൻ ശക്തനല്ല. അപ്പോൾ മറ്റൊരുവൻ അത് എങ്ങനെ അറിയും? ഹേ ഭവാനി, മഹാപ്രഭാവേ, നിന്റെ ഈ സൃഷ്ടി സമുച്ചയത്തിൽ ഇതുപോലെ എത്ര ലോകങ്ങളുണ്ട്?

**36. അസ്മാഭിരത്ര ഭുവനേ ഹരിരന്യ ഏവ**
**ദൃഷ്ടഃ ശിവഃ കമലജഃ പ്രഥിതപ്രഭാവഃ**
**അന്യേഷു ദേവി ഭുവനേഷു ന സന്തി കിന്തേ**
**കിം വിദ്മ ദേവി വിതതം തവ സുപ്രഭാവം**

ഹേ ദേവി, ഞങ്ങൾ നിന്റെ നഖമണിയിൽ കണ്ട ലോകത്ത് മറ്റൊരു ബ്രഹ്മാവിനെയും ശിവനെയും വിഷ്ണുവിനെയും കാണുകയുണ്ടായി. ഇതുപോലെ നീ രചിച്ച അന്യ ലോകങ്ങളിലും ഞങ്ങൾ ഉണ്ടാവില്ലേ? നിന്റെ സർവ്വവ്യാപകമായ ശക്തിവിശേഷത്തെപ്പറ്റി ഞങ്ങൾക്ക് എന്തറിയാം?

**37. യാചേഽബ തേഽങ്ഘ്രികമലം പ്രണിപത്യ കാമം**
**ചിത്തേ സദാ വസതു രൂപമിദം തവൈതത്**
**നാമാപി വക്ത്രകുഹരേ സതതം തവൈവ**
**സന്ദർശനം തവ പദാംബുജയോഃ സദൈവ**

അമ്മേ, നിന്റെ ചരണകമലത്തിൽ പ്രണമിച്ചുകൊണ്ട് ഞാൻ യാചിക്കുകയാണ്: നിന്റെ ഈ രൂപം എന്റെ ഹൃദയത്തിൽ സദാ വിളങ്ങണം; എന്റെ മുഖത്തിൽ നിന്ന് സദാ നിന്റെ തിരുനാമങ്ങൾ ഉതിരണം; നിന്റെ തൃച്ചേവടികൾ നിരന്തരം ദർശിക്കാൻ എന്റെ കണ്ണുകൾക്ക് കഴിയണം.

38. **ഭൃത്യോ$f$യമസ്തി സതതം മയി ഭാവനീയം**
**ത്വാം സ്വാമിനീതി മനസാ നനു ചിന്തയാമി**
**ഏഷാ$ff$വയോരവിരതാ കില ദേവിഭൂയാ-**
**ദ്വ്യാപ്തിഃ സദൈവ ജനനീ സുതയോരിവാർത്ഥേ**

ഈ ഞാൻ, നിന്റെ ദാസനാണെന്ന വിചാരം സദാ നിനക്കുണ്ടായിരിക്കണം; എന്റെ സ്വാമിനിയാണ് നീ എന്ന വിചാരം എനിക്കും മനസ്സിൽ എപ്പോഴും ഉണ്ടാവണം; ഇരുവരുടേയും ചിന്ത അങ്ങനെ മാതാവും മകനുമെന്ന കണക്കെ നിരന്തരം വളർന്നു വരണം.

39. **ത്വം വേത്സി സർവ്വമഖിലം ഭുവനപ്രപഞ്ചം**
**സർവ്വജ്ഞതാ പരിസമാപ്തിനിതാന്തഭൂമിഃ**
**കിം പാമരേണ ജഗദംബ നിവേദനീയം**
**യദ്യുക്തമാചര ഭവാനി തവേംഗിതം സ്യാത്**

ജഗദംബേ,ഈ ബ്രഹ്മാണ്ഡം മുഴുവൻ ഒന്നൊഴിയാതെ നിനക്ക് അറിയാം. കാരണം, അറിവിന്റെയെല്ലാം പരിസമാപ്തി സ്ഥാനം നീയാണ്. അജ്ഞനായ ഈ എനിക്ക് നിന്നെ അറിയിക്കാനെന്തിരിക്കുന്നു? നിനക്ക് ഹിതമായിട്ടുള്ളത് എന്തോ അതു ചെയ്താലും.

40. **ബ്രഹ്മാ സൃജത്യവതി വിഷ്ണുരുമാപതിശ്ച**
**സംഹാരകാരക ഇയം തു ജനേ പ്രസിദ്ധിഃ**
**കിം സത്യമേതദപി ദേവി തവേച്ഛയാ വൈ**
**കർത്തും ക്ഷമാ വയമജേ തവ ശക്തിയുക്താഃ**

ബ്രഹ്മാവ് സൃഷ്ടി നടത്തുന്നു; വിഷ്ണു പാലിക്കുന്നു; ശിവൻ സംഹരിക്കുന്നു; ഇതാണ് എല്ലാവരും അറിയുന്ന വസ്തുത. എന്നാൽ, ഹേ ദേവി, എപ്പോഴാണോ നിന്റെ ഇച്ഛ അനുസരിച്ച് ഞങ്ങൾക്ക് ശക്തിയുണ്ടാവുന്നത് അപ്പോഴാണ് ഞങ്ങൾ ഈ കർമ്മം ചെയ്യാൻ ശക്തരായിത്തീരുന്നത് എന്നതല്ലേ സത്യം?

41. **ധാത്രീ ധരാധരസുതേ ന ജഗദ്ബിഭർത്തി**
**ആധാരശക്തിരഖിലം തവ വൈ ബിഭർത്തി**
**സൂര്യോ$f$പി ഭാതി വരദേ പ്രഭയാ യുതസ്തേ**
**ത്വം സർവ്വമേതദഖിലം വിരജാ വിഭാസി**

ഹേ ഗിരിരാജനന്ദിനി, നീ സകലരുടെയും മാതാവാണ്. ആ നീയല്ല ഈ ജഗത്തിനെ ഭരിക്കുന്നത്. നിന്റെ ആധാരശക്തിയാണ് സകലതിനെയും ഭരിക്കുന്നത്. വരദായിനി, നിന്നിൽ നിന്നു ചൈതന്യം നേടിയിട്ടാണ് സൂര്യൻ ഈ ജഗത്തിനെ പ്രകാശിപ്പിക്കുന്നത്. നീ തന്നെയാണ് ഈ ജഗത്തെല്ലാം. എന്നാൽ ഇതിനോടൊന്നും ബന്ധമില്ലാത്ത ശുദ്ധസത്വയായി പ്രകാശിക്കുകയും ചെയ്യുന്നു.

42. **ബ്രഹ്മാ$f$ഹമീശ്വരവരഃ കില തേ പ്രഭാവാത്**
**സർവ്വേ വയം ജനിയുതാ ന യദാ തു നിത്യാഃ**
**കേ$f$ന്യേ സുരാഃ ശതമഖപ്രമുഖാശ്ച നിത്യാ**
**നിത്യാ ത്വമേവ ജനനീ പ്രകൃതിഃ പുരാണാ**

ബ്രഹ്മാവും ഞാനും ശിവനും, ഞങ്ങളെല്ലാം നിന്റെ പ്രഭാവത്താൽ ജനിച്ചവരാണ്. അതുകൊണ്ടുതന്നെ ജന്മാദിവികാരങ്ങൾ ഉള്ളതു കൊണ്ടു തന്നെ-അനിത്യരുമാണ്. എന്നിരിക്കെ, ദേവേന്ദ്രപ്രമുഖരായ ഏതു ദേവന്മാരെ നിത്യരെന്നു പറയാം? നിത്യ എന്നു പറയുന്നത് ജഗജ്ജനനിയായ നീയാണ്, മൂലപ്രകൃതിയായ നീ മാത്രമാണ്.

**43. ത്വം ചേദ്ഭവാനി ദയസേ പുരുഷം പുരാണം**
**ജാനേƒഹമദ്യ തവ സന്നിധിഗഃ സദൈവ**
**നോ ചേദഹം വിഭുരനാദിരനീഹ ഈശോ**
**വിശ്വാത്മധീരിതി തമഃ പ്രകൃതിഃ സദൈവ**

ഹേ ഭവാനി, നീ കാരുണ്യം കാണിക്കുന്നതുകൊണ്ടാണ് പുരാണപുരുഷൻ പോലും താൻ ആത്മസ്വരൂപനാണെന്ന് അറിയുന്നത്. നിന്റെ സന്നിധിയിലെത്തിയതുകൊണ്ട് അത് ഇപ്പോൾ എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞു. അങ്ങനെയല്ലെങ്കിൽ ഞാൻ വിഭുവാണ്; അനാദിയാണ്; അനീഹനാണ്; ഈശനാണ്; സർവ്വഭൂതങ്ങളുടെയും ബുദ്ധിസ്ഥനാണ് എന്നെല്ലാം കരുതി സദാ തമഃ പ്രകൃതിയായി കഴിയുമായിരുന്നു.

**44. വിദ്യാ ത്വമേവ നനു ബുദ്ധിമതാം നരാണാം**
**ശക്തിസ്ത്വമേവ കില ശക്തിമതാം സദൈവ**
**ത്വം കിർത്തികാന്തികമലാമലതുഷ്ടിരൂപാ**
**മുക്തിപ്രദാ വിരതിരേവ മനുഷ്യലോകേ**

ബുദ്ധിമാന്മാരുടെ വിദ്യ നീയാകുന്നു; ശക്തിമാന്മാരുടെ ശക്തിയും നീയാകുന്നു. മനുഷ്യലോകത്ത് കീർത്തിയായും കാന്തിയായും ശ്രീയായും ശുദ്ധിയായും തുഷ്ടിയായും മുക്തിപ്രദയായും വൈരാഗ്യമായും വിരാജിക്കുന്നത് നീ തന്നെയാണ്.

**45. ഗായത്ര്യസി പ്രഥമവേദകലാ ത്വമേവ**
**സ്വാഹാ സ്വധാ ഭഗവതീ സഗുണാർദ്ധമാത്രാ**
**ആമ്നായ ഏവ വിഹിതോ നിഗമോ ഭവത്യൈ**
**സഞ്ജീവനായ സതതം സുരപൂർവ്വജാനാം**

വേദങ്ങളിലെ മുഖ്യ വിഷയമായ ഗായത്രി നീയാകുന്നു. സ്വാഹാ, സ്വധാ, സഗുണയായ ഭഗവതി, ഓം കാരം എന്നിവയും നീയാകുന്നു. പൂർവ്വജരായ ദേവന്മാരുടെ രക്ഷയ്ക്കുവേണ്ടിയാണ് നീ വേദശാസ്ത്രാദികൾ നിർമ്മിച്ചത്.

**46. മോക്ഷാർത്ഥമേവ രചയസ്യഖിലം പ്രപഞ്ചം**
**തേഷാം ഗതാഃ ഖലു യതോ നനു ജീവഭാവം**
**അംശാ അനാദിനിധനസ്യ കിലാനഘസ്യ**
**പൂർണ്ണാർണ്ണവസ്യ വിതതാ ഹി യഥാ തരംഗാഃ**

സമുദ്രത്തിലെങ്ങും പരന്നു കിടക്കുന്ന തിരകൾ പോലെ ഈ പ്രപഞ്ചത്തിൽ ജീവസ്വരൂപമായി കാണപ്പെടുന്നതെല്ലാം ആദ്യന്തരഹിതവും നിഷ്കളങ്കവുമായ പരമാത്മചൈതന്യത്തിന്റെ അംശങ്ങളാണ്. ജീവഭാവം പ്രാപിച്ച അവരുടെ മുക്തിക്കുവേണ്ടി നീ ഈ സമസ്ത പ്രപഞ്ചത്തെയും സൃഷ്ടിച്ചിരിക്കുന്നു.

**47. ജീവോ യദാ തു പരിവേത്തി തവൈവ കൃത്യം**
**ത്വം സംഹരസ്യഖിലമേതദിതി പ്രസിദ്ധം**
**നാട്യം നടേന രചിതം വിതഥേƒന്തരംഗേ**
**കാര്യേ കൃതേ വിരമസേ പ്രഥിതപ്രഭാവാ**

ജീവൻ എപ്പോഴാണോ ഈ പ്രപഞ്ചം മായാമയയായ നിന്റെ സൃഷ്ടിയാണെന്ന് അറിയുന്നത്, അപ്പോൾ നീ ഈ പ്രപഞ്ചത്തെ മുഴുവൻ സംഹരിക്കുന്നു എന്ന് പ്രസിദ്ധമാണ്. നടൻ വേഷം മാറി നടിച്ചതിനുശേഷം വിരമിക്കുന്നതുപോലെ നീയും സൃഷ്ടി സംഹാരാദികൃത്യം നിർവഹിച്ചിട്ട് വിരമിക്കുന്നു.

**48. ത്രാതാ ത്വമേവ മമ മോഹമയാത് ഭവാബ്ധേ-**
**സ്ത്വാമംബികേ സതതമേമി മഹാർത്തിദേ ച**
**രാഗാദിഭിർ വിരചിതേ വിതഥേ കിലാന്തേ**
**മാമേവ പാഹി ബഹുദുഃഖകരേ ച കാലേ**

മോഹമയമായ ഈ സംസാരസമുദ്രത്തിൽ നിന്ന് രക്ഷിക്കാൻ ഞാൻ സദാ നിന്നെ ശരണം പ്രാപിക്കുന്നു. അംബികേ,നീ മാത്രമാണ് എന്റെ രക്ഷിതാവ്. അത്യന്തം ദുഃഖമുണ്ടാക്കുന്നതും കാമക്രോധാദികൾ കൊണ്ട് രചിച്ചതും അവസാനം ഒരു പ്രയോജനവും ഇല്ലാത്തതും കാലത്താൽ ദുഃഖകരമായിത്തീരുന്നതുമായ സംസാരത്തിൽ നിന്ന് എന്നെ രക്ഷിച്ചാലും.

**49. നമോ ദേവി മഹാവിദ്യേ നമാമി ചരണൗ തവ**
**സദാ ജ്ഞാനപ്രകാശം മേ ദേഹി സർവ്വാർത്ഥദേ ശിവേ**

ഹേ ദേവി, മഹാവിദ്യേ, ഞാൻ നിന്റെ കാലടികൾ കുമ്പിടുന്നു. സർവ്വ പുരുഷാർത്ഥങ്ങളും നൽകുന്ന ഹേ ശിവേ, എനിക്ക് എപ്പോഴും ജ്ഞാനപ്രകാശം നൽകിയാലും.

ഇതിശ്രീദേവീഭാഹവതേ തൃതീയസ്കന്ധേ
ചതുർത്ഥോഽദ്ധ്യായഃ

# അഥ പഞ്ചമോഽദ്ധ്യായഃ

### ബ്രഹ്മോവാച

**1. ഇത്യുക്ത്വാ വിരതേ വിഷ്ണൗ ദേവദേവേ ജനാർദ്ദനേ**
**ഉവാച ശങ്കരഃ ശർവ്വഃ പ്രണതഃ പുരാതഃ സ്ഥിതഃ**

ഇങ്ങനെ ദേവദേവനായ വിഷ്ണു ദേവിയെ സ്തുതിച്ചുകഴിഞ്ഞപ്പോൾ മുമ്പിൽ നമിച്ചുകൊണ്ടു നിന്ന ശങ്കരൻ സ്തുതിച്ചു തുടങ്ങി.

### ശിവഉവാച

**2. യദി ഹരിസ്തവ ദേവി വിഭാവജ-**
**സ്തദനു പത്മജ ഏവ തവോദ്ഭവഃ**
**കിമഹമത്ര തവാപി ന സദ്ഗുണഃ**
**സകലലോകവിധൗ ചതുരാ ശിവേ**

ഹേ ദേവി, ഹരി, നിന്റെ പ്രഭാവത്തിൽ നിന്നാണു ജനിച്ചതെങ്കിൽ ബ്രഹ്മാവും നിന്നിൽ നിന്നുതന്നെയാണു ജനിച്ചത്. സഗുണനായ ഇവനും നിന്റെ സൃഷ്ടിതന്നെയല്ലേ? ശിവേ, നീ സകലവിധസൃഷ്ടിയിലും സമർത്ഥ തന്നെ.

**3. ത്വമസി ഭൂഃ സലിലം പവനസ്തഥാ**
**ഖമപി വഹ്നിഗുണശ്ച തഥാ പുനഃ**
**ജനനി താനി പുനഃ കരണാനി ച**
**ത്വമസി ബുദ്ധിമനോഽപ്യഥ ഹംകൃതിഃ**

നീ തന്നെയാണ്, ഭുമിയും ജലവും വായുവും അകാശവും അഗ്നിയും ഗുണങ്ങളും. അമ്മേ, ആ ഇന്ദ്രിയങ്ങളും ബുദ്ധിയും മനസ്സും അഹങ്കാരവു നീ തന്നെയാകുന്നു.

**4. ന ച വിദന്തി വദന്തി ച യേ$f$ന്യഥാ**
**ഹരിഹരാജകൃതം നിഖിലം ജഗത്**
**തവ കൃതാസ്ത്രയ ഏവ സദൈവ തേ**
**വിരചയന്തി ജഗത്സചാരചരം**

ഈ സമസ്തപ്രപഞ്ചവും ഹരി,ഹരൻ, ബ്രഹ്മാവ് എന്നിവരാൽ നിർമ്മിതമാണെന്ന് ചിലർ അറിവില്ലാതെ പറയുകയാണ്. അവർക്ക് അറിഞ്ഞുകൂടാ, നീ ജനിനൽകിയതു മൂലമാണ്, മൂവരും കൂടി സദാ ചരാചരത്മകമായ ജഗത്തിനെ സൃഷ്ടിക്കുന്നതെന്ന്.

**5. അവനിവായുഖവഹ്നി ജലാദിഭിഃ**
**സവിഷയൈഃ സഗുണൈശ്ച ജഗത് ഭവേത്**
**യദി തദാ കഥമദ്യ ച തത്സ്ഫുടം**
**പ്രഭവതീതി തവാംബ കലാമൃതേ**

ഭൂമി, വായു, ആകാശം, അഗ്നി, ജലം, എന്നീ സഗുണങ്ങളായ വിഷയങ്ങൾകൊണ്ടാണ് ഈപ്രപഞ്ചം ഉണ്ടായിരിക്കുന്നതെങ്കിൽ ആ പഞ്ച തത്വങ്ങളും നിന്റെ കലതന്നെയല്ലേ? അതില്ലാതെ ഈപ്രപഞ്ചം എങ്ങനെ വ്യക്തമായി ഭവിക്കും?

**6. ഭവസി സർവ്വമിദം സചരാചരം**
**ത്വമജവിഷ്ണുശിവാകൃതികല്പിതം**
**വിവിധവേഷ വിലാസകുതൂഹലൈർ**
**വിരമസേ രമസേം$f$ബ യഥാരുചി**

ബ്രഹ്മാവ്, വിഷ്ണു, ശിവൻ, എന്നീ രൂപങ്ങളിലായിത്തീർന്ന് രചിച്ച ചരാചരാത്മകമായ സമസ്തപ്രപഞ്ചവും നീതന്നെയാകുന്നു. വിവിധ വേഷവിലാസാദികളോടെ യഥാരുചി വിളയാടിയിട്ട് നിർത്തുകയും ചെയ്യുന്നു.

**7. സകലലോകസിസൃക്ഷുരഹം ഹരിഃ**
**കമലഭൂശ്ച ഭവാമ യദാം$f$ബികേ**
**തവ പദാംബുജപാംസുപരിഗ്രഹം**
**സമധിഗമ്യ തദാ നനു ചക്രിമ**

സകല ലോകങ്ങളെയും സൃഷ്ടിക്കുവാൻ ആഗ്രഹിക്കുന്ന സമയം ഹരി,ഹരൻ ബ്രഹ്മാവ് എന്നീ ഞങ്ങൾ മൂവരും നിന്റെ പാദാം ബുജരേണുസ്വീകരിച്ചുകൊണ്ടല്ലേ, ആ സൃഷ്ടികർമ്മം നിർവഹിക്കുന്നത്?

**8. യദി ദയാർദ്രമനാ ന സദാംബികേ**
**കഥമഹം വിഹിതശ്ച തമോഗുണഃ**
**കമലജശ്ച രജോഗുണസംഭവഃ**
**സുവിഹിതഃ കിമു സത്വഗുണോ ഹരിഃ**

അംബികേ, നീ സദാ ദയാർദ്രചിത്തയായിരുന്നില്ലെങ്കിൽ ഞാൻഎങ്ങനെ തമോഗുണപ്രധാനനും, ബ്രഹ്മാവ് രജോ ഗുണപ്രധാനനും ഹരി സത്വഗുണപ്രധാനനുമായി സംഭവിക്കും?

**9. യദിന തേ വിഷമാ മതിരംബികേ**
**കഥമിദം ബഹുധാ വിഹിതം ജഗത്**
**സചിവ ഭൂപതിഭൃത്യജനാവൃതം**
**ബഹുധനൈരധനൈശ്ച സമാകുലം**

ഹേ അംബികേ, നിന്റെ മനസ്സ് അസമമായിരുന്നില്ലെങ്കിൽ ഈ ജഗത്ത് ഇങ്ങനെ രാജാവ്, മന്ത്രി, ഭൃത്യൻ, ജനങ്ങൾ, ധനികർ, ദരിദ്രർ തുടങ്ങി പലവിധ ജനങ്ങളെ ക്കൊണ്ടു നിറഞ്ഞതായി എങ്ങനെ നിർമ്മിക്കും?

**10. തവ ഗുണാസ്ത്രയ ഏവ സദാ ക്ഷമാഃ**
**പ്രകടനാവനസംഹാരണേഷു വൈ**
**ഹരിഹരദ്രുഹിണാശ്ച ക്രമാത്ത്വയാ**
**വിരചിതാസ്ത്രിജഗത് കില കാരണം**

സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് നിന്റെ ത്രിഗുണങ്ങൾ തന്നെയാണ് സദാ സമർത്ഥങ്ങൾ. എങ്കിലും ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിങ്ങനെ മൂന്നുപേരെ ക്രമത്തിന് കാരണമാക്കി നീ സൃഷ്ടിച്ചു.

**11. പരിചിതാനി മയാ ഹരിണാ തഥാ**
**കമലജേന വിമാനഗതേന വൈ**
**പഥിഗതൈർഭുവാനാനി കൃതാനി വാ**
**കഥയ കേന ഭവാനി നവാനി ച**

ഞാനും ഹരിയും കമലജനും വിമാനത്തിൽ കയറി സഞ്ചരിക്കെ, വഴിയിൽവച്ച് പുതിയലോകങ്ങൾ കാണുകയുണ്ടായി. ഹേ ഭവാനി, പറയൂ, ആ ലോകങ്ങൾ ആരു സൃഷ്ടിച്ചതാണ്?

**12. സൃജസി പാസി ജഗജ്ജഗദംബികേ**
**സ്വകലയാ കിയദിച്ഛസി നാശിതും**
**രമയസേ സ്വപതിം പുരുഷം സദാ**
**തവ ഗതിം നഹി വിദ്മ വയം ശിവേ.**

ഹേ ജഗദംബികേ, നീ സ്വന്തം കലകൊണ്ട് ജഗത്തിനെ സൃഷ്ടിക്കുകയുംനശിപ്പിക്കാൻ ആഗ്രഹിക്കുന്നിടത്തോളം സമയം പാലിക്കുകയും ചെയ്യുന്നു. അങ്ങനെ സൃഷ്ടിസ്ഥതി സംഹാര കർമ്മത്തിലൂടെ സ്വപതിയായ പരമപുരുഷനെ സദാ രമിപ്പിച്ചു കൊണ്ടിരിക്കുന്നു. ഹേ ശിവേ, ഞങ്ങക്കറിഞ്ഞുക്കൂടാ നിന്റെ വഴി എന്താണെന്ന്.

**13. ജനനി ദേഹി പദാംബുജസേവനം**
**ഭവതി ഭാഗവതാനപി നഃ സദാ**
**പുരുഷതാമധിഗമ്യ പദാംബുജാദ്-**
**വിരഹിതാഃ ക്വ ലഭേ ന സുഖം സ്ഫുടം**

ഹേ ജഗജ്ജനനി, ഭക്തരായ ഞങ്ങൾക്ക് സദാ നിന്റെ പാദാംബുജംസേവിക്കാൻ ഇടവരുത്തണേ. പുരുഷത്വം പ്രാപിച്ചാലും നിന്റെപദാംബുജം സേവിക്കാൻ ഇടയാവാതെവന്നാൽ സുഖം എവിടെലഭിക്കു മെന്ന് വ്യക്തമല്ല.

**14. ന രുചിരസ്തി മമാംബ പദാംബുജം**
**തവ വിഹായ ശിവേ ഭുവേനഷ്വലം**
**നിവസിതും നരദേഹമവപ്യ ച**
**ത്രിഭുവനസ്യ പതിത്വമവാപ്യ വൈ**

അമ്മേ, നിന്റെ പാദാംബുജത്തിലല്ലാതെ, ഈ ത്രീഭുവനങ്ങളിൽ മനുഷ്യശരീരം സ്വീകരിച്ചുകഴിയുന്നതിലും ത്രിഭുവനപതിയായി വാണരുളുന്നതിലും എനിക്ക് തീരെ താത്പര്യമില്ല.

**15. സുദതി നാസ്തി മനാഗപി മേ രതിർ**
**യുവതിഭാവമവാപ്യ താവന്തികേ**
**പുരുഷതാ ക്വ സുഖായ ഭവത്യലം**
**തവ പദം ന യദീക്ഷണഗോചരം**

നിന്റെ പാദപത്മം എനിക്ക് ദർശിക്കാൻ ഇടവരുന്നില്ലെങ്കിൽ യുവതീഭാവംസ്വീകരിച്ച് നിന്റെ സമീപം കഴിയുന്നതിൽ, ഹേ സുദതി, എനിക്ക്അല്പംപോലും ആഗ്രഹമില്ല. അങ്ങനെയായൽ പുരുഷത്വംപോലും സുഖത്തിനായി ഭവിക്കുമോ?

**16. ത്രിഭുവനേഷു ഭവത്വിയമംബികേ**
**മമ സദൈവ ഹി കീർത്തിരനാവിലാ**
**യുവതിഭാവമവാപ്യ പദാംബുജം**
**പരിചിതം തവ സംസൃതിനാശനം**

യുവതിഭാവം കൈകൊണ്ട് സംസാരനാശത്തിന് ഹേതുവായ നിന്റെ പാദാംബുജം സദാ ഭജിക്കുകയാണ് ഞാൻ എന്ന കീർത്തി ഒരു തടസ്സവുമില്ലാതെ ത്രിഭുവനങ്ങളിലും പരന്നുകൊള്ളട്ടെ.

**17. ഭുവി വിഹായ തവാന്തികസേവനം**
**കഇഹ വാഞ്ഛതി രാജ്യമകണ്ടകം**
**ത്രുടിരസൗ കില യാതി യുഗാത്മതാം**
**ന നികടം യദി തേƒഘ്രിസരോരുഹം**

അന്തികത്തിൽ നിന്ന് നിന്നെ സേവിക്കാൻ ഇടവരുന്നില്ലെങ്കിൽ ലോകത്ത് ശത്രുരഹിതമായ രാജ്യംതന്നെയും ആര് ആഗ്രഹിക്കും? നിന്റെ പാദസരോജത്തിന്റെ സാമീപ്യമില്ലെങ്കിൽ ഒരു നിമിഷം തന്നെയുഗത്തിന്റെ ദൈർഘ്യമുള്ളതായിത്തീരുന്നു

**18. തപസി യേ നിരതാ മുനയോƒമലാ-**
**സ്തവ വിഹായ പദാംബുജുപൂജനം**
**ജനനി തേ വിധിനാ കില വഞ്ചിതാഃ**
**പരിഭവോ വിഭവേ പരികല്പിതഃ**

നിന്റെ പാദാംബുജം പുജിക്കാതെ തപസ്സിൽ മുഴുകിയിരിക്കുന്ന മുനിമാർ; അമ്മേ, വിധിയാൽ വഞ്ചിക്കപ്പെട്ടവരാണ്. കാരണം നിന്റെ പാദകമലം ഭജിക്കാതെ മുക്തിസാദ്ധ്യമല്ലെന്ന കാര്യം അവർ അറിയുന്നില്ല. അതുപോലെ ഭൗതികവിഭവങ്ങളിലും വെറുപ്പാണ് അവർക്ക്. അതില്ലാതാവാനും നിന്റെ പാദസേവയാണ് ഏകമാർഗ്ഗം

**19. ന തപസാ ന ദമേന സമാധിനാ**
**ന ച തഥാ വിഹിതൈഃ ക്രതുഭിർയഥാ**
**തവ പദാബ്ജപരാഗനിഷേവണാത്**
**ഭവതി മുക്തിരജേ ഭവസാഗരാത്**

തപസ്സുകൊണ്ടും ഇന്ദ്രിയനിഗ്രഹം കൊണ്ടും സമാധികൊണ്ടും വേദവിഹിതമായ യജ്ഞങ്ങൾ ചെയ്യുന്നതുകൊണ്ടും സംസാരസാഗരത്തിൽനിന്ന് മുക്തി ഉണ്ടാവുകയില്ല. അജേ, അത് നിന്റെ പാദാംബുജത്തിലെ പരാഗസേവകൊണ്ടു മാത്രമാണ് ഉണ്ടാവുന്നത്.

**20. കുരു ദയാം ദയസേ യദി ദേവി മാം**
**കഥയ മന്ത്രമനാവിലമദ്ഭുതം**
**സമഭവം പ്രജപൻ സുഖിതോ ഹ്യഹം**
**സുവിശദം ച നവാർണ്ണമനുത്തമം**

ദേവി, നീ ദയാമയിയാണെങ്കിൽ എന്നോട് ദയകാണിക്കു. പരിപാവനവും അദ്ഭുതവും അനുത്തമവും വിശദവുമായ നവാക്ഷരീമന്ത്രം എനിക്ക്ഉപദേശിച്ചുതരു, പണ്ട് അതു ജപിച്ച് ഞാൻ സുഖിയായിഭവിച്ചിരുന്നു.

21. പ്രഥമജന്മനി ചാധിഗതോ മയാ
തദധുനാ ന വിഭാതി നവാക്ഷരഃ
കഥയ മാം മനുമദ്യ ഭവാർണ്ണവാ-
ജ്ജനനി താരയ താരയ താരകേ

പ്രഥമജന്മത്തിൽ ഞാൻ ആ നവാക്ഷരം പഠിച്ചിരുന്നു. അത് ഇപ്പോൾ എനിക്ക് തോന്നുന്നില്ല.ഹേ താരകേ, ആ മന്ത്രം എനിക്ക്ഉപദേശിച്ചു തന്ന് എന്നെ ഭവസാഗരത്തിന്റെ മറുകര കടത്തിവിടണേ, കടത്തിവിടണേ!

22. ഇത്യുക്താ സാ തദാ ദേവീ ശിവേനാദ്ഭുതതേജസാ
ഉച്ചചാരാംബികാ മന്ത്രം പ്രസ്ഫുടം ച നവാക്ഷരം

അദ്ഭുത തേജസ്വിയായ ശിവൻ ഇങ്ങനെ ചൊല്ലിസ്തുതിച്ചപ്പോൾ ആ അംബികദേവി നവാക്ഷരമന്ത്രം വ്യക്തമായി ഉച്ചരിച്ചുകേൾപ്പിച്ചു.

23. തം ഗൃഹീത്വാ മഹാദേവഃ പരാം മുദമവാപ ഹ
പ്രണമ്യ ചരണൗ ദേവ്യാസ്തത്രൈവാവസ്ഥിതഃ ശിവഃ

മഹാദേവൻ അതുകേട്ട് അത്യധികം സന്തോഷിച്ചു. ദേവിയുടെ പാദം പ്രണമിച്ചിട്ട് അദ്ദേഹം അവിടെത്തന്നെ നിന്നു.

24. ജപൻ നവാക്ഷരം മന്ത്രം കാമദം മോക്ഷദം തഥാ
ബീജയുക്തം ശുഭോച്ചാരം ശങ്കരസ്തസ്ഥിവാംസ്തദാ

അഭീഷ്ടദായകവും മോക്ഷപ്രദവും ബീജാക്ഷരസംയുക്തവുംശുഭോച്ചാരകവുമായ നവാക്ഷരീമന്ത്രം ജപിച്ചു കൊണ്ട് ശങ്കരൻഅവിടെത്തന്നെ നിന്നു.

25. തം തഥാവസ്ഥിതം ദൃഷ്ട്വാ ശങ്കരം ലോകശങ്കരം
അവോചം താം മഹാമായാം സംസ്ഥിതോƒഹം പദാന്തികേ

ലോകത്തിനാകെ സുഖം നൽകാൻ കഴിവുള്ള ശങ്കരൻ ഇങ്ങനെനിൽക്കുന്നതു കണ്ടിട്ട് മഹാമായയുടെ കാൽച്ചുവട്ടിൽ നിൽക്കുന്ന ഞാൻ ആ ദേവിയോട് ഇങ്ങനെ പറഞ്ഞ് സ്തുതിച്ചു.

26. ന വേദാസ്ത്വാമേവം കലിയിതുമിഹാസന്നപടവോ
യതസ്തേ നോചുസ്ത്വാം സകല ജനധാത്രീമവികലാം
സ്വധാഭൂതാ ദേവി സകലമഖഹോമേഷുവിഹിതാ
തദാ ത്വം സർവ്വജ്ഞാ ജനനി ഖലു ജാതാ ത്രിഭുവനേ

അസമർത്ഥങ്ങൾ അല്ലെങ്കിലും വേദങ്ങൾ നിന്നെ ഈ രൂപത്തിൽ വർണ്ണിക്കുന്നില്ല. അതായതു് സകല ജനങ്ങളുടെയും മാതാവായി നിന്നെ പ്രകീർത്തിക്കുന്നില്ല. എന്നാൽ സകലയജ്ഞങ്ങളിലും ഹോമങ്ങളിലും, ഹേ ദേവി, നിന്നെ 'സ്വധാ' രൂപത്തിൽ അനുസ്മരിക്കുന്നുണ്ട്. 'സ്വധാ' എന്നത് നിന്റെ രൂപഭേദമായതിനാൽ നീതന്നെയാണ് അവിടെ അനുസ്മരിക്കപ്പെടുന്നത് എന്നർത്ഥം. അപ്പോൾ നീ ത്രിഭുവനത്തിലും സർവ്വജ്ഞയായി ഭവിച്ചിരിക്കുന്നു.

27. കർത്താƒഹം പ്രകരോമി സർവ്വമഖിലം ബ്രഹ്മാണ്ഡമത്യദ്ഭുതം
കോƒന്യോസ്തീഹ ചരാചരേ ത്രിഭുവനേ മത്തഃസമർത്ഥഃ പുമാൻ
ധന്യോƒസ്മ്യത്ര ന സംശയഃ കില യദാ ബ്രഹ്മാസ്മി ലോകാതിഗോ
മഗ്നോƒഹം ഭവസാഗരേ പ്രവിതതേ ഗർവ്വാഭിവേശാദിതി

അദ്ഭുതകരമായ ഈ ബ്രഹ്മാണ്ഡം മുഴുവൻ ഞാൻ സൃഷ്ടിക്കുന്നു.ഇതിന്റെ കർത്താവു ഞാനാണ്. ഈ മുപ്പാരിലുമുള്ള ചരചരങ്ങളിൽവച്ച് എന്നെക്കാൾ സമർത്ഥനായ ഒരുവൻ വേറെ ആരുണ്ട്?ഞാൻ ധന്യനാണ്. ഒരു സംശയവുമില്ല. സർവ്വത്തിനും അതീതമായ ബ്രഹ്മമാണു ഞാൻ. എന്നിങ്ങനെ ഗർവ്വം ബാധിക്കെ, ഞാൻ പരന്നുകിടക്കുന്ന സംസാരസമുദ്രത്തിൽ മുങ്ങിപ്പോകുന്നു.

28. അദ്യാഹം തവ പാദപങ്കജപരാഗാദാനഗർവ്വേണ വൈ
ധന്യോ*f*സ്മീതി യഥാർത്ഥവാദനിപുണോ ജാതഃ പ്രസാദാച്ച തേ
യാചേ ത്വാം ഭവഭീതിനാശചതുരാം മുക്തിപ്രദാം ചേശ്വരീം
ഹിത്വാ മോഹകൃതം മഹാർത്തിനിഗഡംത്വദ്ഭക്തിയുക്തം കുരു.

ഇന്നു ഞാൻ നിന്റെ പാദപങ്കജപരാഗം സ്വീകരിച്ചതുകൊണ്ട് ധന്യനാണ്. നിന്റെ പ്രസാദം ലഭിച്ചതിനാൽ യഥാർത്ഥമായിട്ടുള്ളതു പറയാൻസമർത്ഥനുമായിത്തീർന്നിരിക്കുന്നു. ഭുവനത്തിനെല്ലാം ഈശ്വരിയും മുക്തിനൽകുന്നവളും സംസാരഭയത്തെ നശിപ്പിക്കുന്നവളുമായ നിന്നോട് ഞാൻ യാചിക്കുന്നു: മോഹംകൊണ്ടുണ്ടായ മഹാദുഃഖച്ചങ്ങലയിൽ കുടുങ്ങിയ എന്നെ നിന്റെ ഭക്തനാക്കിതീർത്താലും.

29. അതോ*f*ഹം ച ജാതോ വിമുക്തഃ കഥംസ്യാം
സരോജാദമേയാത്ത്വദാവിഷ്കൃതാദ്വൈ
തവാജ്ഞാകരഃ കിങ്കരോ*f*സ്മീതി നൂനം
ശിവേ പാഹിമാം മോഹമഗ്നം ഭവാബ്ധൗ

അതുകൊണ്ട്, ശിവേ, നീസൃഷ്ടിച്ച മഹത്തായ താമരയ്ക്കുള്ളിൽ ജനിച്ച ഞാൻ എങ്ങനെ മുക്തനാകും? നിന്റെ കല്പന അനുസരിക്കുന്ന കിങ്കരനാണ് ഞാൻ എന്നു തീർച്ചയാണ്. ഭവസാഗരത്തിൽ മഗ്നനായ എന്നെ രക്ഷിച്ചാലും.

30. ന ജാനന്തി യേ മാനവാസ്തേ വദന്തി
പ്രഭും മാം തവാദ്യം ചരിത്രം പവിത്രം
യജന്തീഹ യേ യാജകാഃ സ്വർഗ്ഗകാമാ
ന തേ തേ പ്രഭാവം വിദന്ത്യേവകാമം

നിന്റെ പവിത്രമായ ചരിത്രം അറിയാത്ത മനുഷ്യർ ആരോ അവരാണ് പറയുന്നത് ഞാനാണ് അദ്യത്തെ പ്രഭുവെന്ന്. ആരാണോ സ്വർഗ്ഗംലഭിക്കണമെന്ന അഗ്രഹത്തോടെ യാഗങ്ങൾ ചെയ്യുന്നത് അവർ നിന്റെപ്രഭാവം ഒട്ടും തന്നെ അറിയുന്നില്ല

31. ത്വയാ നിർമ്മിതോ*f*ഹം വിധിത്വേ വിഹാരം
വികർത്തും ചതുർധാ വിധായാദിസർഗ്ഗം
അഹം വേദ്മി കോ*f*ന്യോ വിവേദാദിമായേ
ക്ഷമസ്വാപരാധം ത്വഹങ്കാരജം മേ

സൃഷ്ടിചെയ്തു വിരഹിക്കുന്നതിനു വേണ്ടി നീ എന്നെ വിധാതാവായി സൃഷ്ടിച്ചു. ആ ഞാൻ, അണ്ഡജം, സ്വേദജം, ഉദ്ഭിജം, ജരായുജം എന്നിങ്ങനെ നാലു വിധത്തിൽ സൃഷ്ടി നിർവ്വഹിച്ചു. എനിക്ക് എല്ലാമറിയാം; മറ്റ് ആര് അറിയുന്നു? ഇങ്ങനെയുള്ള അഹങ്കാരത്തിൽനിന്നുണ്ടായ എന്റെ അപാരാധം ആദിമായേ, നീ ക്ഷമിച്ചാലും.

32. ശ്രമം യേ*f*ഷ്ടധാ യോഗമാർഗ്ഗേ പ്രവൃത്താഃ
പ്രകുർവ്വന്തി മൂഢാഃ സമാധൗ സ്ഥിതാ വൈ
ന ജാനന്തി തേ നാമ മോക്ഷപ്രദം വാ
സമുച്ചാരിതം ജാതു മാതർമിഷേണ

യമം, നിയമം ആസനം പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനംസമാധി എന്നീ എട്ടുവിധത്തിലുള്ള യോഗമാർഗ്ഗത്തിലൂടെ പരിശ്രമിച്ച് സമാധിയിൽ എത്തുന്ന മൂഢന്മാർ അറിയുന്നില്ല, നിന്റെ നാമം വെറുതെ ഒന്ന് ഉച്ചരിച്ചാൽപോലും അതു മോക്ഷപ്രദമായിത്തീരുമെന്ന്.

33. വിചാരേ പരേ തത്ത്വസംഖ്യാവിധാനേ
പദേ മോഹിതാ നാമ തേ സംവിഹായ
ന കിം തേ വിമൂഢാ ഭവാബ്ധൗ ഭവാനി
ത്വമേവാസി സംസാരമുക്തിപ്രദാ വൈ

സാംഖ്യം തുടങ്ങിയ തത്ത്വചിന്താപരമായ വിചാരധാരയിൽ മുഴുകി നിന്റെപേരുപോലും ഓർക്കാതെ വാക്യജാലത്തിൽ മോഹിതരായിത്തീരുന്നവരല്ലേ, സംസാരസമുദ്രത്തിൽ കിടന്നുഴലുന്ന മൂഢൻമാർ? ഹേ ഭവാനി, സംസാരത്തിൽ നിന്ന് മുക്തിനൽകുന്നവൾ നീ തന്നെയാണ്:

**34. പരം തത്ത്വവിജ്ഞാനമാദ്യൈർജനൈ രൈ്യ-**
**രജേ ചാന ഭൂതം ത്യജന്ത്യേവ തേ കിം**
**നിമേഷാർദ്ധമാത്രം പവിത്രം ചരിത്രം**
**ശിവാ ചാംബികേ ശക്തിരീശേതി നാമ**

പരമമായ തത്ത്വം എന്തെന്നറിഞ്ഞിട്ടുള്ള പൂർവ്വസൂരികൾപോലും നിമഷനേരമെങ്കിലും നിന്റെ പവിത്രമായ ചരിത്രം സ്മരിക്കാതിരിക്കുന്നുണ്ടോ? ശിവ, അംബികാ, ശക്തി,ഈശാ എന്നീ നാമങ്ങൾ ജപിക്കാതിരിക്കുന്നുണ്ടോ?

**35. ന കിം ത്വം സമർത്ഥാസി വിശ്വം വിധാതും**
**ദൃശൈവാശൂ സർവ്വം ചതൂർധാ വിഭക്തം**
**വിനോദാർത്ഥമേവംവിധം മാം വിധായാ-**
**ദിസർഗ്ഗേ കിലേദം കരോഷീതി കാമം**

എന്ത്? വിശ്വസൃഷ്ടിക്കു നീ സമർത്ഥയല്ലേ? തീർച്ചായായും സമർത്ഥതന്നെ. കടക്കണ്ണിനാൽ ഞൊടിക്കുള്ളിൽത്തന്നെ നാലു പ്രക്രാരത്തിലുള്ള പ്രാണിസമൂഹത്തെ സൃഷ്ടിക്കാൻ നിനക്ക് കഴിയും. സൃഷ്ടിയുടെ പ്രാരംഭത്തിൽ കേവലം വിനോദത്തിന് വേണ്ടിയാണ് എന്നെ സൃഷ്ടിച്ച് നിന്റെ ഇച്ഛാനുസൃതം സൃഷ്ടികർമ്മത്തിന് നിയോഗിച്ചത്.

**36. ഹരിഃ പാലകഃ കിം ത്വയാസൗ മധോർവാ**
**തഥാ കൈടഭാദ്രക്ഷിതഃ സിന്ധുമദ്ധ്യേ**
**ഹരഃ സംഹൃതഃ കിം ത്വയാസൗ ന കാലേ**
**കഥം മേ ഭ്രുവോർമധ്യദേശാത്സ ജാതഃ**

പ്രളയ സമുദ്രമധ്യത്തിൽ വച്ച് മധു കൈടഭന്മാരിൽ നിന്ന് നീയല്ലേ, വിഷ്ണുവിനെ രക്ഷിച്ചത്? ആ വിഷ്ണു ഭുവനപാലനത്തിന് സമർത്ഥനാണോ? കല്പകാലത്ത് ശിവനെയും നീ സംഹരിക്കുകയായിരുന്നില്ലേ? അല്ലെങ്കിൽ പിന്നെ എങ്ങിനെയാണ് എന്റെ ഭ്രൂമദ്ധ്യത്തിൽ നിന്ന് വിണ്ടും ജനിക്കാനിടയായത്?

**37. ന തേ ജന്മ കുത്രാപി ദൃഷ്ടം ശ്രുതം വാ**
**കുതഃ സംഭവസ്തേ ന കോഽപീഹ വേദ**
**ലാദ്യ സി ശക്തിസ്ത്വമേകാ ഭവാനി**
**സ്വതന്ത്രൈഃ സമസ്തൈരതോ ബോധിതാസി**

നിന്റെ ജന്മത്തെപ്പറ്റി ഒരിടത്തും കണ്ടില്ല; കേട്ടിട്ടുമില്ല. നീ എവിടെനിന്നാണ് ജനിച്ചതെന്ന് ആർക്കും അറിഞ്ഞുകുടാ. ഹേ ഭവാനി, നീ ഒരുവളാണ് ആദ്യപരാശക്തി. അതാണ് സമസ്ത വേദങ്ങളും ഉൽബോധിപ്പിയ്ക്കുന്നത്

**38. ത്വയാ സംയുതോഽഹം വികർത്തും സമർത്ഥോ**
**ഹരിസ്ത്രാതുമംബ ത്വയാ സംയുതശ്ച**
**ഹരഃ സമ്പ്രഹർത്തും ത്വയൈവേഹ യുക്തഃ**
**ക്ഷമാ നാദ്യ സർവ്വേ ത്വയാ വിപ്രയുക്താഃ**

നിന്റെ ശക്തി ലഭിക്കുന്നതുമൂലമാണ്, അമ്മേ, ഞാൻ ഈപ്രപഞ്ചസൃഷ്ടിക്കു സമർത്ഥനാവുന്നത്. വിഷ്ണു പാലിക്കാൻ സമർത്ഥനാവുന്നതും ഹരൻ സംഹരിക്കാൻ സമർത്ഥനാകുന്നതും അതുകൊണ്ടതന്നെയാണ്. നിന്റെ ശക്തി ലഭിക്കുന്നില്ലെങ്കിൽ ഞങ്ങളാരും അതിനു സമർത്ഥരല്ല.

**39. യഥാഹം ഹരിഃ ശങ്കരഃ കിം തഥാ*f*ന്യേ**
**ന ജാതാ ന സന്തീഹ നോ വാ*f*ഭവിഷ്യൻ**
**ന മുഹ്യന്തി കേ*f*സ്മിംസ്തവാത്യന്തചിത്രേ**
**വിനോദേ വിവാദാസ്പദേ*f*ല്പാശയാനാം**

ഹരിയും ഹരനും ഞാനും അതുപോലെ മറ്റുള്ളവരും ജനിക്കുന്നുണ്ടോ?ജീവിക്കുന്നുണ്ടോ? മരിക്കുന്നുണ്ടോ? അല്പബുദ്ധികൾക്ക് വിവാദത്തിനിടനൽകുന്ന നിന്റെ വിചിത്രമായ വിനോദത്തിൽ ആരാണു ഭ്രമിക്കാത്തത്?

**40. അകർത്താ ഗുണസ്പഷ്ട ഏവാദ്യ ദേവോ**
**നിരീഹോ*f*നുപാധിഃ സദൈവവാകലശ്ച**
**തഥാപീശ്വരസ്തേവിതീർണ്ണം വിനോദം**
**സുസംപശ്യതീത്യാഹുരേവം വിധിജ്ഞാഃ**

പരമാത്മാവായ പുരുഷൻ അകർത്താവും സത്വാദിഗുണങ്ങളിൽപ്രതിബിംബിക്കുന്നവനും നിരീഹനും ഉപാധിരഹിതനും സദാ നിർഗുണനുമാകുന്നു. എന്നിരുന്നാലും ആ പരമേശ്വരൻ നീ കാട്ടിക്കുട്ടുന്നവിശ്വരചനാവിനോദം നോക്കി രസിച്ച് കൊണ്ടിരിക്കുകയാണെന്ന് ശാസ്ത്രവേദികൾ പറയുന്നു.

**41. ദൃഷ്ടാദൃഷ്ടവിഭേദേസ്മിൻ പ്രാക്ത്വത്തോ വൈ പുമാന്നരഃ**
**നാന്യഃ കോ*f*പി തൃതീയോ*f*സ്തി പ്രമേയേ സുവിചാരിതേ**

ഈ ദൃശ്യവും അദൃശ്യവുമായ പ്രപഞ്ചത്തിൽ നിനക്കു മുമ്പേ ഉള്ളവനാണ് പരമപുരുഷൻ ശ്രുതിയും യുക്തിയുമനുസരിച്ച് ചിന്തിച്ചാൽ മുന്നാമതൊരാൾ ഇല്ല.

**42. ന മിഥ്യാ വേദവാക്യം വൈ കല്പനീയം കദാചന**
**വിരോധോ*f*യം മമാത്യന്തം ഹൃദയേ തു വിശങ്കിതഃ**

'ഏകമേവാദ്വിതീയം ബ്രഹ്മ' എന്ന വേദവാക്യം മിഥ്യയാണെന്ന് ഒരിക്കലുംകല്പിക്കാവുന്നതല്ല. എങ്കിലും അത് അത്യന്തം അനുഭവവിരുദ്ധമായിട്ട് എനിക്ക് തോന്നുന്നു.

**43. ഏകമേവാദ്വിതീയം യദ്ബ്രഹ്മ വേദാ വദന്തി വൈ**
**സാ കിം ത്വം വാപ്യസൗ വാ കിം സന്ദേഹം വിനിവർത്തയ.**

'ഏകമേവാദ്വിതീയം ബ്രഹ്മ' എന്ന് വേദം ബ്രഹ്മണത്തെക്കുറിച്ച് പറയുന്നുണ്ടല്ലോ. ആ ആത്മസ്വരൂപം നീതന്നെയോ? അതോ പരമപുരുഷനോ? ഈ സംശയം നിവർത്തിച്ചാലും.

**44. നിഃസംശയം ന മേ ചേതഃ പ്രഭവതവിശങ്കിതം**
**ദ്വിത്വൈകത്വവിചാരേ*f*സ്മിന്നിമഗ്നം ക്ഷുല്ലകം മനഃ**

ഒന്നുതന്നെയോ രണ്ടോ എന്ന ചിന്തയിൽ മുഴുകി ചാഞ്ചാടുന്ന എന്റെ മനസ്സ് സംശയാത്മകമാണ്. അത് സംശയരഹിതമായിത്തിരണം.

**45. സ്വമുഖേനാപി സന്ദേഹം ഛേത്തുമഹർസി മാമകം**
**പുണ്യഭോഗാച്ച മേ പ്രാപ്താ സംഗതിസ്തവ പാദയോഃ**

നിന്റെ മുഖത്തുനിന്നു തന്നെ എന്റെ ആ സംശയം തീർന്നു കിട്ടണം.പുണ്യാതിരേകം നിമിത്തമാണ് എനിക്കു നിന്റെ ചേവടികളിൽ എത്തിച്ചേരാൻ ഇടയായത്.

**46. പുമാനസി ത്വം സ്ത്രീവാ*f*സി വദ വിസ്തരതോ മമ**
**ജ്ഞാത്വാഹം പരമാം ശക്തിം മുക്തഃ സ്യാം ഭവസാഗരാത്**

നീ പുരുഷനാണോ? അതോ സ്ത്രീയാണോ? എന്നോടു വിസ്തരിച്ച്പറയൂ. പരമമായ ശക്തിസ്വരൂപം അറിഞ്ഞിട്ട് എനിക്ക് സംസാരസാഗരത്തിൽ നിന്ന് മുക്തനാവണം

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
പഞ്ചമോ$f$ദ്ധ്യായഃ

# അഥ ഷഷ്ഠോ$f$ദ്ധ്യായഃ

## ബ്രഹ്മോവാച

1. **ഇതിപൃഷ്ടാ മയാ ദേവീ വിനയാവനതേന ച**
**ഉവാച വചനം ശ്ലക്ഷ്ണമാദ്യാ ഭഗവതീ ഹി സാ**

വിനയപൂർവ്വം കുമ്പിട്ട് ഞാൻ ദേവിയോട് ഇങ്ങനെ ചോദിച്ചപ്പോൾ ആദ്യയായ ആ ഭഗവതി മൃദുവായി ഇങ്ങനെ അരുളിച്ചെയ്തു.

## ദേവ്യുവാച

2. **സദൈകത്വം ന ഭേദോ$f$സ്തി സർവ്വദൈവ മമാസ്യ ച**
**യോ$f$സൗ സാഹമഹം യോ$f$സൗ ഭേദോ$f$സ്തി മതിവിഭ്രമാത്.**

സദാ ഏകത്വമാണ്; അവനും എനിക്കും തമ്മിൽ ഒരിക്കലും ഭേദമില്ല. അവൻ തന്നെയാണ് ഈ ഞാൻ. ഞാൻ തന്നെയാണ് അവൻ. ഭേദം ബുദ്ധിഭ്രമം കൊണ്ട് ഉണ്ടാവുന്നതാണ്.

3. **ആവയോരന്തരം സൂക്ഷ്മം യോ വേദ മതിമാൻ ഹി സഃ**
**വിമുക്തഃ സ തു സംസാരാന്മുച്യതേ നാത്ര സംശയഃ**

ഞങ്ങൾക്കു തമ്മിലുള്ള സൂക്ഷ്മമായ വ്യത്യാസം ആരറിയുന്നുവോ അവനാണു ബുദ്ധിമാൻ. അവൻ സംസാരത്തിൽനിന്ന് മുക്തനായിത്തീരുന്നു; സംശയമില്ല.

4. **ഏകമേവാദ്വിതീയം വൈ ബ്രഹ്മ നിത്യം സനാതനം**
**ദ്വൈതഭാവം പുനർയാതി കാല ഉത്പിത്സു സംജ്ഞകേ**

ഏകവും അദ്വിതീയവുമായ ബ്രഹ്മം ഒന്നുമാത്രമേയുള്ളു. അത് നിത്യവും സനാതനവുമാണ്. ദ്വൈതഭാവം വീണ്ടും ഉണ്ടാകുന്നത് ഉത്പത്തി ആഗ്രഹിക്കുന്ന സമയത്താണ്.

5. **യഥാ ദീപസ്തഥോപാധേർ യോഗാത്സംജായതേ ദ്വിധാ**
**ഛായേവാദർശമദ്ധ്യേ വാ പ്രതിബിംബം തഥാ$f$വയോഃ**

ഉപാധിയോഗം നിമിത്തം ദീപം രണ്ടായിക്കാണുന്നതുപോലെയും കണ്ണാടിക്കുള്ളിൽ പ്രതിബിംബം നിഴലിക്കുന്നതുപോലെയുമാണ് ഞങ്ങൾ രണ്ടും തമ്മിലുള്ള ഭേദം.

6. **ഭേദ ഉത്പത്തികാലേ വൈ സർഗ്ഗാർത്ഥം പ്രഭവത്യജ**
**ദൃശ്യാദൃശ്യവിഭേദോ$f$യം ദ്വൈവിദ്ധ്യേ സതി സർവ്വഥാ**

ബ്രഹ്മാവേ, ഭേദം, ഉത്പത്തി കാലത്ത് സൃഷ്ടിക്കുവേണ്ടി സംഭവിക്കുന്നതാണ്. കാണുന്നത് കാണാത്തത് അഥവാ അസത്ത സത്ത് എന്നീ ഭേദം രണ്ടെന്ന ഭാവം ഉള്ളപ്പോഴൊക്കെ ഉണ്ടായിരിക്കുകയും ചെയ്യും.

7. **നാഹം സ്ത്രീ ന പുമാംശ്ചാഹം ന ക്ലീബം സർഗ്ഗസംക്ഷയേ**
**സർഗ്ഗേ സതി വിഭേദഃ സ്യാത് കല്പിതോ$f$യം ധിയാ പുനഃ**

സൃഷ്ടിയില്ലാതാവുമ്പോൾ ഞാൻ ആണുമല്ല; പെണ്ണുമല്ല; നപുംസകവുമല്ല. സൃഷ്ടി ആരംഭിക്കുമ്പോഴാണ് ഈ ഭേദം. ഇത് ബുദ്ധി കല്പിതവുമാണ്.

**8. അഹം ബുദ്ധിരഹം ശ്രീശ്ച ധൃതിഃ കീർത്തിഃ സ്മൃതിസ്തഥാ**
**ശ്രദ്ധാ മേധാ ദയാ ലജ്ജാ ക്ഷുധാ തൃഷ്ണാ തഥാ ക്ഷമാ**

ഞാനാണ് ബുദ്ധി; ഞാനാണ് ശ്രീയും ധൃതിയും കീർത്തിയും സ്മൃതിയും ശ്രദ്ധയും മേധയും ദയയും ലജ്ജയും ക്ഷുത്തും തൃഷ്ണയും ക്ഷമയും.

**9. കാന്തിഃ ശാന്തിഃ പിപാസ ച നിദ്രാ തന്ദ്രാ ജരാƒജരാ**
**വിദ്യാƒവിദ്യാ സ്പൃഹാ വാഞ്ഛാ ശക്തിശ്ചാശക്തിരേവ ച**

കാന്തി, ശാന്തി, ദാഹം, നിദ്ര, ആലസ്യം, ജര, യൗവനം, വിദ്യ, അവിദ്യാ, സ്പൃഹ, വാഞ്ഛ, ശക്തി, അശക്തി എന്നിവയും ഞാനാണ്.

**10. വസാ മജ്ജാ ച ത്വക്ചാഹം ദൃഷ്ടിർവാഗനൃതാനൃതാ**
**പരാ മദ്ധ്യാ ച പശ്യന്തീ നാട്യോƒഹം വിവിധാശ്ച യാ:**

മേദസ്സ്, മജ്ജ, ത്വക്, ദൃഷ്ടി, സത്യാസത്യവാക്, പരാ പശ്യന്തീ മധ്യമാ എന്നീ വാക്ഭേദങ്ങൾ പലതരം നാഡികൾ ഇവയെല്ലാം എന്റെ രൂപങ്ങളാകുന്നു.

**11. കിം നാഹം പശ്യ സംസാരേ മദ്വിയുക്തം കിമസ്തി ഹി**
**സർവമേവാഹമിത്യേവം നിശ്ചയം വിദ്ധി പത്മജ**

എല്ലാം ഞാനല്ലേ? ഈ സംസാരത്തിൽ നോക്കൂ; എന്നെ കൂടാതെ മറ്റെന്തുണ്ട്? സർവവും ഞാനാണെന്ന് ഹേ പത്മജ ഉറപ്പായിട്ട് അറിഞ്ഞാലും.

**12. ഏതൈർമേ നിശ്ചിതൈഃ രൂപൈ വിഹീനം കിം വദസ്വർമേ**
**തസ്മാദഹം വിധേചാസ്മിൻ സർഗ്ഗേ വൈ വിതതാƒഭവം**

എന്റെ ഈ നിശ്ചിതമായ രൂപങ്ങൾ ഒഴികെ പ്രപഞ്ചത്തിൽ മറ്റ് എന്തുണ്ട്? എന്നോടു പറയൂ. അതുകൊണ്ട് ബ്രഹ്മാവേ, ഈ സൃഷ്ടിയിൽ ഞാൻ എങ്ങും നിറഞ്ഞു നിൽക്കുന്നവളാണ്.

**13. നൂനം സർവേഷു ദേവേഷു നാനാനാമധരാഹ്യഹം**
**ഭവാമി ശക്തിരൂപേണ കരോമി ച പരാക്രമം**

എല്ലാ ദേവന്മാരിലും നാനാനാമങ്ങൾ ധരിച്ച് ശക്തിരൂപത്തിൽ സ്ഥിതിചെയ്തുകൊണ്ട് പല പരാക്രമങ്ങൾ കാണിക്കുന്നതും ഞാൻ തന്നെയാകുന്നു.

**14. ഗൗരീ ബ്രാഹ്മീ തഥാ രൗദ്രീ വാരാഹീ വൈഷ്ണവീ ശിവാ**
**വാരുണീ ചാഥ കൗബേരി നാരസിംഹീ ച വാസവീ**

ഗൗരി, ബ്രാഹ്മി, രൗദ്രീ, വാരാഹി, വൈഷ്ണവീ, വാരുണി, കൗബേരി, നാരസിംഹീ, വാസവീ, ശിവാ, ഇവയെല്ലാം എന്റെ നാനാനാമങ്ങളും ശക്തികളുമാണ്,

**15. ഉത്പന്നേഷു സമസ്തേഷു കാര്യേഷു പ്രവിശാമി താൻ**
**കരോമി സർവ്വകാര്യാണി നിമിത്തം തം വിധായ വൈ**

കാര്യരൂപമായ സമസ്തവും സൃഷ്ടിച്ചു കഴിയുമ്പോൾ ഞാൻ അവയിൽ പ്രവേശിക്കുന്നു. എന്നിട്ട്, ആ പുരുഷനെ നിമിത്തമാക്കികൊണ്ട് സർവ്വകാര്യങ്ങളും നിർവഹിക്കുന്നു. പുരുഷൻ കേവലം സാക്ഷിമാത്രമാണ് എന്നർത്ഥം.

**16. ജലേ ശീതം തഥാ വഹ്നാവൗഷ്ണ്യം ജ്യോതിർദിവാകരേ**
**നിശാനാഥേ ഹിമാ കാമം പ്രഭവാമി യഥാ തഥാ**

ജലത്തിലെ ശീതത്വമായും അഗ്നിയിലെ ഉഷ്ണമായും ആദിത്യനിലെ ജ്യോതിസ്സായും ചന്ദ്രനിലെ ശീതളിമയായും, യഥായോഗ്യം വർത്തിക്കുന്നതു ഞാൻ തന്നെ.

**17. മയാ ത്യക്തം വിധേ നൂനം സ്പന്ദിതും ന ക്ഷമഃ ഭവേത്**
**ജീവജാതം ച സംസാരേ നിശ്ചയോ$f$യം ബ്രുവേ ത്വയി**

ബ്രഹ്മാവേ, ഞാൻ ഉപേക്ഷിച്ചാൽ ഈ പ്രപഞ്ചത്തിലെ ഒരു ജീവജാലത്തിനും ഒന്ന് അനങ്ങാൻ പോലും സാധിക്കുകയില്ലെന്നു നിശ്ചയമായി ഞാൻ അങ്ങയെ അറിയിക്കുന്നു.

**18. അശക്തഃ ശങ്കരോ ഹന്തും ദൈത്യാൻ കില മയോത്ധിതഃ**
**ശക്തിഹീനം നരം ബ്രുതേ ലോകശ്ചൈവാതിദുർബലം**

എന്റെ ശക്തിയില്ലെങ്കിൽ ശങ്കരൻ ദൈത്യന്മാരെ നിഗ്രഹിക്കുന്നതിന് ശക്തനാവുകയില്ല. തീരെ ബലമില്ലാത്ത മനുഷ്യനെ ലോകം ശക്തിയില്ലാത്തവനെന്നാണല്ലോ പറയുന്നത്.

**19. രുദ്രഹീനം വിഷ്ണുഹീനം ന വദന്തി ജനാഃകില**
**ശക്തിഹീനം യഥാ സർവേ പ്രവദന്തി നരാധമം**

'രുദ്രഹീനൻ', 'വിഷ്ണുഹീനൻ' എന്നിങ്ങനെ ആരെയും പറയാറില്ലല്ലോ. എന്നാൽ കോള്ളരുതാത്തവനെ 'ശക്തിഹീനൻ' എന്നാണു ലോകം പറയുക.

**20. പതിതഃ സ്ഖലിതോ ഭീതഃ ശാന്തഃ ശത്രുവശംഗതഃ**
**അശക്തഃ പ്രോച്യതേ ലോകേ നാരുദ്രഃ കോപി കഥ്യതേ**

പതിതനെയും സ്ഖലിതനെയും ഭീതനെയും ശാന്തനെയും ശത്രുവിന്റെ പിടിയിൽപെട്ടവനേയും ശക്തിഹീനൻ എന്നല്ലാതെ രുദ്രഹീനൻ എന്ന് ആരും പറയാറില്ല.

**21. തദ്വിദ്ധി കാരണം ശക്തിർയഥാ ത്വം ച സിസൃക്ഷസി**
**ഭവിതാ ച യദാ യുക്തഃ ശക്ത്യാ കർത്താ തദാ$f$ഖിലം**

അതുപോലെ നീ സൃഷ്ടി ചെയ്യുന്നതിനു കാരണവും ശക്തിതന്നെയാണ്, എന്ന് അറിയൂ. ശക്തിയോടു ചേരുമ്പോൾ മാത്രമാണ് സകല ജഗത്തിന്റേയും സൃഷ്ടി കർത്താവായിത്തീരുന്നത്.

**22. തഥാ ഹരിസ്തഥാ ശംഭുസ്തഥേന്ദ്രോ$f$ഥ വിഭാവസുഃ**
**ശശീ സൂര്യോ യമസ്ത്വഷ്ടാ വരുണഃ പവനസ്തഥാ**

അതുപോലെ, ഹരിയും ശംഭുവും ഇന്ദ്രനും അഗ്നിയും ശശിയും സൂര്യനും യമനും ത്വഷ്ടാവും വരുണനും വായുവും, ശക്തിയോടു ചേരുമ്പോഴേ ശക്തരാവുന്നുള്ളു.

**23. ധരാ സ്ഥിരാ തദാ ധർത്തും ശക്തിയുക്താ യദാ ഭവേത്**
**അന്യഥാ ചേദശക്താസ്യാത് പരമാണോശ്ച ധാരണേ**

ശക്തി ചേർന്നെങ്കിലേ സ്ഥിരയായ ധരണി ധരിക്കാൻ ശക്തിയുള്ളവരായിത്തീരൂ. മറിച്ചായാൽ പരമാണുവിനെ ധരിക്കാൻപോലും അശക്തയുമായിരിക്കും.

**24. തഥാ ശേഷസ്തഥാ കൂർമ്മോ യേ$f$ന്യേ സർവ്വേ ച ദിഗ്ഗജാഃ**
**മദ്യുക്താ വൈ സമർത്ഥാശ്ച സ്വാനി കാര്യാണി സാധിതും**

അതുപോലെ ശേഷനും കൂർമ്മവും മറ്റ് എല്ലാ ദിഗ്ഗജങ്ങളും എന്റെ ശക്തി ചേർന്നെങ്കിലേ തങ്ങളുടെ കർമ്മം ചെയ്യാൻ ശക്തരായിത്തീരൂ.

**25. ജലം പിബാമി സകലം സംഹരാമി വിഭാവസും**
**പവനം സ്തംഭയാമ്യദ്യ യദിച്ഛാമി തഥാചരം**

ഞാൻ ജലമെല്ലാം കുടിക്കും; ആദിത്യനെ സംഹരിക്കും; വായുവിനെ സ്തംഭിപ്പിക്കും. ആഗ്രഹിക്കുന്നതൊക്കെ ഞാൻ ചെയ്യും.

**26. തത്ത്വാനാം ചൈവ സർവേഷാം കദാപി കമലോദ്ഭവ**
**അസതാം ഭാവസന്ദേഹഃ കർത്തവ്യോ ന കദാചന**

ഹേ കമലോദ്ഭവ, ഭൂമി, ജലം തുടങ്ങിയ തത്ത്വങ്ങളിൽ. ഒന്നിലും അസത് എന്ന സന്ദേഹഭാവം ഒരിക്കലും വച്ചു പുലർത്തരുത്. വികാരം പ്രാപിക്കുമെന്നല്ലാതെ ഇവയ്ക്കൊന്നും നാശമില്ല എന്നർത്ഥം.

**27. കദാചിത് പ്രാഗഭാവഃ സ്യാത് പ്രധ്വംസാഭാവ ഏവ വാ**
**മൃത്പിണ്ഡേഷു കപാലേഷു ഘടാഭാവേ യഥാ തഥാ**

കുടമുണ്ടാക്കാൻ കുഴച്ചുവച്ചിരിക്കുന്ന മണ്ണിൽ കുടത്തിന്റെ 'പ്രാഗഭാവം' ഉണ്ട്. കുടം പൊട്ടിപ്പോയാൽ അതിന്റെ കഷണങ്ങളിൽ കുടത്തിന്റെ പ്രധ്വംസാഭാവവും ഉണ്ടെന്ന് താർക്കികന്മാർ പറയും. അതുപോലെയാണ് കാര്യരൂപമായി പരിണമിക്കുന്നതിനുമുമ്പും കാര്യനാശത്തിനുശേഷവും ഭൂമി തുടങ്ങിയ തത്ത്വങ്ങളുടെ അസത്ഭാവത്തെക്കുറിച്ചും പറയേണ്ടത്. ചിലപ്പോൾ കുടത്തിന് പ്രാഗഭാവം; ചിലപ്പോൾ പ്രധ്വംസാഭാവം. അല്ലാതെ, 'അത്യന്താഭാവം' അതിനില്ല. അതുപോലെതന്നെ ജഗത്തിനും.

**28. അദ്യാത്ര പൃഥിവീ നാസ്തി ക്വ ഗതേതി വിചാരണേ**
**സംജാതാ ഇതിവിജ്ഞേയാ അസ്യാസ്തു പരമാണവഃ**

ഇപ്പോൾ ഇവിടെ ഭൂമിയില്ല. എവിടെപ്പോയി എന്നു ചിന്തിക്കുമ്പോൾ മനസ്സിലാക്കാം, അത്, അതിന്റെ പരമാണുക്കളായി മാറിയിരിക്കുന്നു എന്ന്.

**29. ശാശ്വതം ക്ഷണികം ശൂന്യം നിത്യാനിത്യം സകർത്തൃകം**
**അഹങ്കാരാഗ്രിമം ചൈവ സപ്തഭേദൈർവിവക്ഷിതം**

ശാശ്വതം, ക്ഷണികം, ശൂന്യം, നിത്യാനിത്യത്വം, കർതൃത്വം, അഹങ്കാരാഗ്രിമത്വം, എന്നീ ഏഴു ഭേദങ്ങളുള്ളതായി പറയുന്നതാണ്,

**30. ഗൃഹാണാജ മഹത്തത്ത്വമഹങ്കാരസ്തദുദ്ഭവഃ**
**തതഃ സർവ്വാണി ഭൂതാനി രചയസ്വ യഥാ പുരാ**

മഹത്തത്ത്വമെന്ന് അറിഞ്ഞാലും. ഹേ അജ, അതിൽ നിന്നാണ് അഹങ്കാരത്തിന്റെ ഉത്പത്തി. അതിൽനിന്ന് സർവ്വ ജീവജാലങ്ങളെയും മുമ്പ് എങ്ങനെ സൃഷ്ടിച്ചിരുന്നുവോ അതേ പോലെ സൃഷ്ടിച്ചുകൊള്ളുക.

**31. വ്രജന്തു സ്വാനി ധിഷ്ണ്യാനി വിരച്യ നിവസന്തു വഃ**
**സ്വാനി സ്വാനി ച കാര്യാണി കുർവ്വന്തു ദൈവഭാവിതാഃ**

പൊയ്ക്കൊള്ളുക. പോയി സ്വന്തം ഭവനങ്ങൾ നിർമ്മിച്ച് നിങ്ങൾ അതിൽ വസിച്ചുകൊൾവിൻ. എന്നിട്ട് താന്താങ്ങളുടെ കർമ്മഫലമനുസരിച്ചുള്ള കാര്യങ്ങൾ ചെയ്‌വിൻ.

**32. ഗൃഹാണേമാം വിധേ ശക്തിം സുരൂപാം ചാരുഹാസിനീം**
**മഹാസരസ്വതീം നാമ്നാ രജോഗുണയുതാം വരാം**

ബ്രഹ്മാവേ, തൂമന്ദഹാസം തൂകുന്ന, അഴകുള്ള ഈ ശക്തിസ്വരൂപിണിയെ സ്വീകരിച്ചുകൊള്ളൂ. മഹാസരസ്വതി എന്നു പേരുള്ള ഇവൾ ഉത്തമയും രാജോഗുണയുക്തയുമാണ്.

**33. ശ്വേതാംബരധരാം ദിവ്യാം ദിവ്യ ഭൂഷണഭൂഷിതാം**
**വരാസനസമാരൂഢാം ക്രീഡാർത്ഥം സഹചാരിണീം**

വെൺപട്ടുടത്തവളും ദിവ്യയും ദിവ്യഭൂഷണങ്ങൾ അണിഞ്ഞവളും ഉത്തമമായ ആസനത്തിൽ ഇരിക്കുന്നവളുമായ ഇവളെ വിഹരിക്കാൻ വേണ്ടി സഹചാരിണിയായി സ്വീകരിച്ചുകൊള്ളൂ.

34. ഏഷാ സഹചരീ നിത്യം ഭവിഷ്യതി വരാംഗനാ
മാ ƒവമംസ്ഥാ വിഭൂതിം മേ മത്വാ പൂജ്യതമാം പ്രിയാം

ഈ ഉത്തമ നാരി നിത്യവും നിന്റെ സഹചരിണിയായി ഭവിക്കും. ഇവൾ പൂജ്യതമയായ നിന്റെ പ്രിയയാണ്. ഇവൾ എന്റെ വിഭൂതിയുമാണ്, എന്ന് വിചാരിച്ചുകൊള്ളണം. ഇവളെ അപമാനിക്കരുത്.

35. ഗച്ഛ ത്വമനയാ സാർദ്ധം സത്യലോകം ബതാശു വൈ
ബീജാച്ചതുർവിധം സർവ്വം സമുത്പാദയ സാമ്പ്രതം

ഇവളോടു കൂടി വേഗം സത്യ ലോകത്തേക്കു പൊയ്ക്കൊള്ളുക. ബീജത്തിൽ നിന്ന് നാലുവിധത്തിലുള്ള സകലതിനേയും സമുത്പാദിപ്പിക്കുക.

36. ലിംഗകോശാശ്ച ജീവൈസ്തൈഃ സഹിതാഃ കർമ്മഭിസ്തഥാ
വർത്തന്തേ സംസ്ഥിതാഃ കാലേ താൻ കുരു ത്വം യഥാ പുരാ

ബീജത്തിൽ (മഹത്തത്ത്വത്തിൽ) കർമ്മബന്ധങ്ങളോടുകൂടിയ ജീവന്റെ സൂക്ഷ്മ ശരീരങ്ങൾ ഒട്ടനേകം ലയിച്ചുകിടപ്പുണ്ട്. അവയെ പണ്ടേപ്പോലെ സൃഷ്ടിക്കണം; വ്യഷ്ടിരൂപത്തിലാക്കി സൃഷ്ടിനടത്തണമെന്നർത്ഥം.

37. കാലകർമ്മസ്വഭാവാദ്യൈഃ കാരണൈഃ സകലം ജഗത്
സ്വഭാവസ്വഗുണൈർയുക്തം പൂർവ്വവത് സചരാചരം

കാലം, കർമ്മം, സ്വഭാവം എന്നീ പേരുള്ള കരണങ്ങൾകൊണ്ട് സ്വഭാവത്തോടും സ്വഗുണത്തോടും കൂടിയ ചരാചരാത്മകമായ സകലജഗത്തിനേയും പണ്ടെപ്പോലെ സൃഷ്ടിക്കണം.

38. മാനനീയസ്ത്വയാ വിഷ്ണുഃ പൂജനീയശ്ച സർവ്വദാ
സത്വഗുണപ്രധാനത്വാദധികഃ സർവ്വതഃ സദാ

മഹാവിഷ്ണുവിനെ അങ്ങ് മാനിക്കണം. അദ്ദേഹംസദാപൂജനീയനാണ്. സത്വഗുണം അധികമുള്ളതിനാൽ എല്ലാവരെക്കാളും ശ്രേഷ്ഠനാണ് എപ്പോഴും.

39. യദാ യദാഹി കാര്യം വോ ഭവിഷ്യതി ദുരത്യയം
കരിഷ്യതി പൃഥിവ്യാം വൈ അവതാരം തദാ ഹരിഃ

നിങ്ങൾക്ക് സാധിക്കാൻ പ്രയാസമുള്ള കാര്യങ്ങൾ ഉണ്ടാകുമ്പോഴൊക്കെയും വിഷ്ണു ഭൂമിയിൽ അവതാരമെടുക്കും.

40. തിര്യഗ്യോനാവഥാന്യത്ര മാനുഷീം തനുമാശ്രിതഃ
ദാനവാനാം വിനാശം വൈ കരിഷ്യതി ജനാർദ്ദനഃ

തിര്യക് യോനിയിലോ അല്ലെങ്കിൽ മറ്റു മനുഷ്യയോനികളിലോ അവതരിച്ച്, വിഷ്ണു ദാനവന്മാരെ നശിപ്പിക്കും.

41. ഭവോ ƒയം തേ സഹായശ്ച ഭവിഷ്യതി മഹാബലഃ
സമുത്പാദ്യ സുരാൻ സർവ്വാൻ വിഹരസ്വ യഥാസുഖം

ഈ മഹാദേവൻ അങ്ങേയ്ക്കു സഹായിയായിത്തീരും. അദ്ദേഹം മഹാബലവാനാണ്. സകല ദേവനാമാരെയും സൃഷ്ടിച്ചിട്ട് യഥാസുഖം വിഹരിച്ചാലും.

42. ബ്രാഹ്മണാഃ ക്ഷത്രിയാ വൈശ്യാ നാനായജ്ഞൈഃ സദക്ഷിണൈഃ
യജിഷ്യന്തി വിധാനേന സർവ്വാൻവഃ സുസമാഹിതാഃ

ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ഏകാഗ്രചിത്തരായി വിധിയനുസരിച്ച് ദക്ഷിണയോടുകൂടി നാനാതരത്തിലുള്ള യജ്ഞങ്ങൾ കൊണ്ട് നിങ്ങളെയെല്ലാം യജിക്കും.

**43. മന്നാമോച്ചാരണാത്സർവ്വേ മഖേഷു സകലേഷു ച**
**സദാ തൃപ്താശ്ച സന്തുഷ്ടാ ഭവിഷ്യദ്ധ്വം സുരാഃ കില**

എന്റെ നാമം ഉച്ചരിക്കുന്നതു നിമിത്തം, സകലയാഗങ്ങളിലും നിങ്ങൾ സദാസന്തുഷ്ടരും സംതൃപ്തരുമായി ഭവിക്കും.

**44. ശിവശ്ച മാനനീയോ വൈ സർവ്വഥാ യ:തമോഗുണഃ**
**യജ്ഞകാര്യേഷു സർവേഷു പൂജനീയഃ പ്രയത്നതഃ**

തമോഗുണ മൂർത്തിയായ ശിവൻ എല്ലാ പ്രകാരത്തിലും മാനനീയനാണ്. യജ്ഞകാര്യങ്ങളിലെല്ലാം ക്ലേശിച്ചാലും അദ്ദേഹത്തെ പൂജിക്കേണ്ടതാണ്.

**45. യദാ പുനഃ സുരാണാം വൈ ഭയം ദൈത്യാദ്ഭവിഷ്യതി**
**ശക്തയോ മേ തദോത്പന്നാ ഹരിഷ്യന്തി സുവിഗ്രഹാഃ**

എപ്പോഴൊക്കെ ദേവന്മാർക്ക് ദൈത്യരിൽനിന്ന് ഭയം സംഭവിക്കുമോ അപ്പോഴൊക്കെ, നല്ല ഉടൽപൂണ്ട് എന്റെ ശക്തികൾ ജനിച്ച് ആ ഭയം ഇല്ലാതാക്കും.

**46. വാരാഹീ വൈഷ്ണവീ ഗൗരീ നാരസിംഹീ സദാശിവാ**
**ഏതാശ്ചാന്യാശ്ച കാര്യാണി കുരു ത്വം കമലോദ്ഭവ**

വാരാഹി, വൈഷ്ണവി, ഗൗരി, നാരസിംഹി, സദാശിവ എന്നിങ്ങനെയും മറ്റും പല രൂപങ്ങൾ ഞാൻ സ്വീകരിക്കും. അങ്ങ് ചെന്ന് സൃഷ്ടികർമ്മം നിർവഹിച്ചാലും.

**47. നവാക്ഷരമിമം മന്ത്രം ബീജധ്യാനയുതം സദാ**
**ജപൻ സർവ്വാണി കാര്യാണി കുരു ത്വം കമലോദ്ഭവ**

ഈ നവാക്ഷരീമന്ത്രം ബീജം ധ്യാനം ഇവയോടുകൂടി എപ്പോഴും ജപിച്ചുകൊണ്ട് ഹേ കമലോദ്ഭവ, സകലകാര്യങ്ങളും ചെയ്തുകൊള്ളൂ.

**48. മന്ത്രാണാമുത്തമോഽയം വൈ ത്വം ജാനീഹി മഹാമതേ**
**ഹൃദയേ തേ സദാ ധാര്യഃ സർവ്വകാമാർത്ഥസിദ്ധയേ**

മഹാമതേ, മന്ത്രങ്ങളിൽ വച്ച് അത്യുത്തമമാണിത് എന്ന് അങ്ങേയ്ക്ക് അറിയാം. സർവ്വകാമങ്ങളും അർത്ഥങ്ങളും നേടാൻവേണ്ടി ഹൃദയത്തിൽ ഈ മന്ത്രം സദാ സ്മരിച്ചുകൊള്ളണം.

**49. ഇത്യുക്ത്വാ മാം ജഗന്മാതാ ഹരിം പ്രാഹ ശുചിസ്മിതാ**
**വിഷ്ണോ വ്രജ ഗൃഹാണേമാം മഹാലക്ഷ്മീം മനോഹരാം**

ഇത്രയും എന്നോട് അരുളിച്ചെയ്തിട്ട് ജാഗന്മാതാവ് ഹരിയോട് മന്ദഹസിച്ചുകൊണ്ട് കല്പിച്ചു: വിഷ്ണോ, മനോഹരാംഗിയായ ഈ മഹാലക്ഷ്മിയെയും സ്വീകരിച്ചുകൊണ്ട് പൊയ്ക്കൊള്ളൂ.

**50. സദാ വക്ഷസ്ഥലേ സ്ഥാനേ ഭവിതാ നാത്രസംശയഃ**
**ക്രീഡാർത്ഥം തേ മയാ ദത്താ ശക്തിഃ സർവ്വാർത്ഥദാ ശിവാ**

ഇവൾ അങ്ങയുടെ വക്ഷഃസ്ഥലത്തിൽ തന്നെ സദാ സ്ഥിതിചെയ്യും, സംശയമില്ല. വിഹരിക്കാൻ വേണ്ടി അങ്ങേയ്ക്കു ഞാൻ നൽകിയ ഈ ശക്തിസ്വരൂപിണി എല്ലാ അർത്ഥങ്ങളും നൽകുന്നവളും ശിവയുമാണ്.

**51. ത്വയേയം നാവമന്തവ്യാ മാനനീയാ ച സർവ്വദാ**
**ലക്ഷ്മീനാരായണാഖ്യോഽയം യോഗോ വൈ വിഹിതോ മയാ.**

അങ്ങ് ഇവളെ അവഗണിക്കരുത്; എല്ലായ്പോഴും മാനിക്കുകയും വേണം. 'ലക്ഷ്മീനാരായണൻ' എന്നു പേരുള്ള ഈ യോഗം ഞാൻ സൃഷ്ടിച്ചതാണ്.

**52. ജീവനാർത്ഥം കൃതാ യജ്ഞാ ദേവാനാം സർവ്വഥാ മയാ
അവിരോധേന സംഗേന വർത്തിതവ്യം ത്രിഭിഃ സദാ**

ദേവന്മാരെ സംരക്ഷിക്കുന്നതിനുവേണ്ടിയാണ് ഞാൻ എല്ലാ പ്രകാരത്തിലും യജ്ഞങ്ങൾ ഉണ്ടാക്കിയിരിക്കുന്നത്. പരസ്പരദ്വേഷമില്ലാതെ ചേർച്ചയോടെ മൂവരും വർത്തിച്ചുകൊള്ളണം.

**53. ത്വം ച വേധാഃ ശിവസ്ത്വേതേ ദേവാ മദ്ഗുണസംഭവാഃ
മാന്യാഃ പൂജ്യാശ്ച സർവ്വേഷാം ഭവിഷ്യന്തി ന സംശയഃ**

അങ്ങും ബ്രഹ്മാവും ശിവനും ഈ മൂവരും എന്റെ ഗുണങ്ങളിൽ നിന്നു ജനിച്ചവരാണ്. എല്ലാവർക്കും മാന്യരായും പൂജ്യരായും നിങ്ങൾ ഭവിക്കുമെന്നതിനു സംശയമില്ല.

**54. യേ'വിഭേദാം കരിഷ്യന്തി മാനവാഃ മൂഢചേതസഃ
നിരയം തേ ഗമിഷ്യന്തി വിഭേദാന്നാത്ര സംശയഃ**

ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ എന്നീ ഭേദം കല്പിക്കുന്ന മന്ദബുദ്ധികളായ മനുഷ്യർ, ഭേദം കല്പിക്കുന്നതു നിമിത്തം നരകത്തിൽ പോകുക തന്നെ ചെയ്യും. സംശയമില്ല.

**55. യോ ഹരിഃ സശിവഃ സാക്ഷാദ്യഃ ശിവ: സ സ്വയം ഹരി:
ഏതയോർ ഭേദമാതിഷ്ഠന്നരകായ ഭവേന്നര:**

ആരാണോ ഹരി അവൻതന്നെ ശിവൻ. സാക്ഷാൽ ശിവനാരോ അവൻതന്നെ ഹരിയും. ഇവർ തമ്മിൽ ഭേദം ഉണ്ടെന്നു കരുതുന്ന മനുഷ്യൻ നരകത്തിലാണു പോകുക.

**56. തഥൈവ ദ്രുഹിണോ ജ്ഞേയോ നാത്ര കാര്യാ വിചാരണാ
അപരോ ഗുണഭേദോ*f*സ്തി ശൃണു വിഷ്ണോ ബ്രവീമി തേ**

അതുപോലെ തന്നെ ബ്രഹ്മാവിനേയും അറിഞ്ഞുകൊള്ളണം; സംശയിക്കേണ്ട. എന്നാൽ ഗുണഭേദം മറ്റൊന്നുണ്ട്; വിഷ്ണോ, അതു ഞാൻ പറയാം കേൾക്കൂ.

**57. മുഖ്യഃ സത്വഗുണസ്തേ*f*സ്തു വരമാത്മവിചിന്തനേ
ഗൗണത്വേ*f*പി പരൗ ഖ്യാതൗ രജോഗുണതമോഗുണൗ**

ശ്രേഷ്ഠമായ ആത്മവിചിന്തനം ചെയ്യുമ്പോൾ നിന്നിൽ സത്വഗുണം 'മുഖ്യ' മായിരിക്കുന്നു. രജസ്, തമസ്, എന്നീ രണ്ടു ഗുണങ്ങളും അപ്പോൾ 'ഗൗണ' ങ്ങളായി (അപ്രധാനങ്ങളായി) അറിയപ്പെടുകയും ചെയ്യും.

**58. ലക്ഷ്മ്യാസഹ വികാരേഷു നാനാഭേദേഷു സർവ്വദാ
രജോഗുണയുതോ ഭൂത്വാ വിഹരസ്വാനയാ സഹ**

നാനാഭേദങ്ങളുള്ള കാര്യരൂപമായ പ്രപഞ്ചത്തിൽ ഈ ലക്ഷ്മിയോടൊത്ത് രജോഗുണത്തോടുകൂടിയവനായി വിഹരിച്ചാലും.

**59. വാഗ്ബീജം കാമരാജം ച മായാബീജം തൃതീയകം
മന്ത്രോ*f*യം ത്വം രമാകാന്ത മദ്ദത്തഃ പരമാർത്ഥദഃ**

ഹേ രമാകാന്ത, വാഗ്ബീജം 'ഐം'; കാമരാജബീജം 'ക്ലീം'; മായാബീജം 'ഹ്രീം'. വാഗ്ബീജവും കാമരാജബീജവും മൂന്നാമതായി മായാബീജവും ചേർന്നതും പരമമായ പുരുഷാർത്ഥത്തെ ദാനം ചെയ്യുന്നതും ഞാൻ തരുന്നതുമായ ഈ മന്ത്രം അങ്ങ്,

**60. ഗൃഹീത്വാ ജപ തം നിത്യം വിഹരസ്വ യഥാസുഖം
ന തേ മൃത്യുഭയം വിഷ്ണോ ന കാലപ്രഭവം ഭയം**

സ്വീകരിച്ച് അത് നിത്യവും ജപിക്കുക. എന്നിട്ട് യഥാസുഖം വിഹരിച്ചു കൊള്ളൂ. ഹേ വിഷ്ണോ, അങ്ങയ്ക്ക് മൃത്യുഭയം ഉണ്ടാവില്ല; കാലകൃതമായ ഭയവും ഉണ്ടാവില്ല.

**61. യാവദേഷ വിഹാരോ മേ ഭവിഷ്യതി സുനിശ്ചയഃ**
**സംഹരിഷ്യാമ്യഹം സർവ്വം യദാ വിശ്വം ചരാചരം**

എന്റെ ഈ ലീല ഏതുകാലം വരെ നിലനിൽക്കുമോ അത്രയും കാലം അങ്ങും സുഖമായി വസിച്ചുകൊള്ളുക. ചരാചരാത്മകമായ ഈ വിശ്വം മുഴുവൻ ഞാൻ സംഹരിക്കുമ്പോൾ,

**62. ഭവന്തോfപി തദാ നൂനം മയി ലീനാ ഭവിഷ്യഥ**
**സ്മർത്തവ്യോf യം സദാ മന്ത്രഃ കാമദോ മോക്ഷദസ്തഥാ**

നിങ്ങളും എന്നിൽത്തന്നെ തീർച്ചയായും വിലയിക്കും. ആഗ്രഹങ്ങൾ സാധിക്കുന്നതും മോക്ഷം നൽകുന്നതുമായ ഈ മന്ത്രം സദാ സ്മരിക്കേണ്ടതാണ്.

**63. ഉദ്ഗീഥേന ച സംയുക്തഃ കർത്തവ്യഃ ശുഭമിച്ഛതാ**
**കാരയിത്വാ fഥ വൈകുണ്ഠം വസ്തവ്യം പുരുഷോത്തമ**
**64. വിഹരസ്വ യഥാകാമം ചിന്തയൻ മാം സനാതനീം**

ഉദ്ഗീഥത്തോടു ചേർത്ത് (പ്രണവത്തോടു ചേർത്തു) വേണം മോക്ഷേച്ഛയുള്ളവൻ ഈ മന്ത്രം ജപിക്കേണ്ടത്. ഹേ പുരുഷോത്തമ, വൈകുണ്ഠലോകം നിർമ്മിപ്പിച്ച് അവിടെ വസിക്കണം. നിത്യയായ എന്നെ സ്മരിച്ചുകൊണ്ട് ഇഷ്ടത്തിനൊത്തു വിഹരിച്ചുകൊള്ളുക.

**ബ്രഹ്മോവാച**

**ഇത്യുക്ത്വാ വാസുദേവം സാ ത്രിഗുണാ പ്രകൃതിഃ പരാ**
**65. നിർഗുണാ ശങ്കരം ദേവമവോചദമൃതം വചഃ**

ത്രിഗുണാത്മികയും അതേസമയം നിർഗ്ഗുണയുമായ ആ ദേവി വാസുദേവനോട് ഇങ്ങനെ പറഞ്ഞതിനുശേഷം ശങ്കരനോട് അമൃതമധുരമായി ഇങ്ങനെ അരുളിച്ചെയ്തു:

**ദേവ്യുവാച**

**ഗൃഹാണ ഹര ഗൗരീം ത്വം മഹാകാളിം മനോഹരാം**
**66. കൈലാസം കാരയിത്വാ ച വിഹരസ്വ യഥാസുഖം**
**മുഖ്യസ്തമോഗുണസ്തേfസ്തു ഗൗണൗ സത്വരജോഗുണൗ**

ഹേ പരമേശ്വര, മനോഹരയും മഹാകാളിയുമായ ഈ ഗൗരിയെ അങ്ങ് സ്വീകരിച്ചുകൊള്ളൂ. കൈലാസം നിർമ്മിപ്പിച്ച് അവിടെ യഥാസുഖം വിഹരിച്ചുകൊള്ളൂ. അങ്ങേയ്ക്ക് തമോഗുണമായിരിക്കും 'മുഖ്യം' സത്വഗുണവും രാജോഗുണവും 'ഗൗണ'ങ്ങളുമായിരിക്കും.

**67. വിഹരാസുരനാശാർത്ഥം രജോഗുണതമോഗുണൗ**
**തപസ്തപ്തും തഥാ കർത്തും സ്മരണം പരമാത്മനഃ**

അപ്രധാനങ്ങളായ ആ രജസ്തമോഗുണങ്ങൾ അസുരന്മാരെ സംഹരിക്കുന്നതിനുവേണ്ടിയാണ്. തപസ്സു ചെയ്യുന്നതിനും അതുപോലെ പരമാത്മസ്മരണം ചെയ്യുന്നതിനും,

**68. സർവ്വസത്വഗുണഃ ശാന്തോ ഗൃഹീതവ്യഃ സദാനഘ**
**സർവ്വഥാ ത്രിഗുണാ യൂയം സൃഷ്ടിസ്ഥിത്യന്തകാരകാഃ**

ഹേ അനഘ, ശാന്തമായ സത്വഗുണത്തെ സദാ സ്വീകരിച്ചുകൊള്ളണം. ത്രിഗുണങ്ങളിൽ ഓരോന്നും 'മുഖ്യ'മാക്കികൊണ്ടാണ് നിങ്ങൾ സൃഷ്ടിസ്ഥിതിസംഹാര കർമ്മങ്ങൾ ചെയ്യുക.

**69. ഏഭിർവിഹീനം സംസാരേ വസ്തു നൈവാത്ര കുത്രചിത്**
**വസ്തുമാത്രം തു യദ്ദൃശ്യം സംസാരേ ത്രിഗുണം ഹി തത്**

ഈ പ്രപഞ്ചത്തിൽ ഈ ത്രിഗുണങ്ങൾ കൂടാതെ ഒരു വസ്തുവും എങ്ങുമില്ല. പ്രപഞ്ചത്തിൽ വസ്തുസ്വരൂപമായി ദൃശ്യമായിട്ട് എന്തുണ്ടോ അതു മുഴുവൻ ത്രിഗുണമയമാണ്.

**70. ദൃശ്യം ച നിർഗുണം ലോകേ നഭൂതം നോ ഭവിഷ്യതി**
**നിർഗുണഃ പരമാത്മാസൗ ന തു ദൃശ്യഃ കദാചന**

ലോകത്തിൽ ദൃശ്യമായിട്ടുള്ള ഒന്നും തന്നെ നിർഗുണമല്ല. അങ്ങനെ ഒന്ന് ഉണ്ടായിട്ടില്ല; ഇനി ഉണ്ടാകുകയുമില്ല. പരമാത്മാവു മാത്രമാണു നിർഗുണൻ. അവനൊരിക്കലും ദൃശ്യനുമല്ല.

**71. സഗുണാ നിർഗുണാ ചാഹം സമയേ ശങ്കരോത്തമാ**
**സദാഹം കാരണം ശംഭോ ന ച കാര്യം കദാചന.**

ഹേ ശങ്കര, സൃഷ്ടി ആരംഭിക്കുമ്പോൾ ഞാൻ ഉത്തമയായ സഗുണയാണ്. സൃഷ്ടിലീല ഒടുങ്ങിക്കഴിയുമ്പോൾ നിർഗുണയും. ശംഭോ, ഞാൻ എപ്പോഴും കാരണമാണ് ഒരിക്കലും കാര്യമല്ല. സമയമനുസരിച്ച് ഞാൻ സഗുണനിർഗുണ ഭേദം കൈക്കൊള്ളുമെങ്കിലും ഒരിക്കലും കാര്യരൂപം പ്രാപിക്കാറില്ല.

**72. സഗുണാ കാരണത്വാദ്വൈ നിർഗുണാ പുരുഷാന്തികേ**
**മഹത്തത്ത്വമഹങ്കാരോ ഗുണാഃ ശബ്ദാദയസ്തഥാ**

കാരണരൂപത്തിൽ സ്ഥിതിചെയ്യുമ്പോൾ ഞാൻ സഗുണയാണ്. പരമപുരുഷനിൽ സ്ഥിതിചെയ്യുമ്പോൾ നിർഗുണയും. മഹത്തത്ത്വവും അഹങ്കാരവും ശബ്ദാദിഗുണങ്ങളും.

**73. കാര്യകാരണരൂപേണ സംസരന്തേ ത്വഹർന്നിശം**
**സദുദ്ഭൂതസ്ത്വഹംകാരസ്തേനാഹം കാരണം ശിവാ**

കാര്യകാരണ രൂപത്തിൽ നിരന്തരം രാപകൽ പ്രവഹിച്ചുകൊണ്ടിരിക്കുന്ന സത്തിൽ നിന്നാണു അഹങ്കാരം ഉണ്ടായത്. അതിനാൽ ശിവയായ ഞാൻ അതിന്റെ 'കാരണ'മാണെന്നുപറയാം.

**74. അഹം കാരശ്ച മേ കാര്യം ത്രിഗുണോƒസൗ പ്രതിഷ്ഠിതഃ**
**അഹങ്കാരാന്മഹത്തത്ത്വം ബുദ്ധിഃ സാ പരികീർത്തിതാ**

അപ്പോൾ അഹങ്കാരം എന്റെ 'കാര്യ'മായിഭവിക്കുന്നു. അത് ത്രിഗുണാത്മകവും ത്രിഗുണനിഷ്ഠവുമാണ്. അഹങ്കാരത്തിൽ നിന്ന് മഹത്തത്ത്വം ഉണ്ടായി. അതാണ് ബുദ്ധിയെന്ന് പറയപ്പെടുന്നത്.

**75. മഹത്തത്ത്വം ഹി കാര്യം സ്യാദഹംകാരോ ഹി കാരണം**
**തന്മാത്രാണി ത്വഹങ്കാരാ ദുത്പദ്യന്തേ സദൈവ ഹി**

അപ്പോൾ മഹത്തത്ത്വം 'കാര്യ'മായി ഭവിക്കുന്നു. അഹങ്കാരം കാരണവും. തന്മാത്രകളാകട്ടെ സദാ അഹങ്കാരത്തിൽ നിന്ന് ഉദ്ഭവിക്കുന്നവയുമാണ്.

**76. കാരണം പഞ്ചഭൂതാനാം താനി സർവ്വസമുദ്ഭവേ**
**കർമ്മേന്ദ്രിയാണി പഞ്ചൈവ പഞ്ചജ്ഞാനേന്ദ്രിയാണി ച**

ആ തന്മാത്രകളാണ് പഞ്ചഭൂതങ്ങളുടെയെല്ലാം സമുദ്ഭവത്തിനുകാരണം. ഇവയുടെ സൂക്ഷ്മ രൂപത്തിൽ നിന്നുണ്ടായ അഞ്ചു കർമ്മേന്ദ്രിയങ്ങളും, അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും,

**77. മഹാഭൂതാനി പഞ്ചൈവ മനഃ ഷോഡശമേവ ച**
**കാര്യം ച കാരണം ചൈവ ഗുണോƒയം ഷോഡശാത്മകഃ**

ആകാശം, വായു, അഗ്നി, ജലം, പൃഥ്വി എന്നീ മഹാഭൂതങ്ങളും പതിനാറാമതായി മനസ്സും ചേർന്ന് കാര്യകാരണരൂപത്തിൽ വർത്തിക്കുന്ന പതിനാറുഗുണങ്ങളുണ്ട്. ഇവയിൽ ചിലത് കാര്യമാവുമ്പോൾ മറ്റു ചിലത് കാരണമായിരിക്കും. ഈ ഗുണസമുദായത്തിൽ നിന്നാണ് സകലപ്രാണികളുടേയും ഉദ്ഭവം.

78. **പരമാത്മാ പുമാനാദ്യോ ന കാര്യം ന ച കാരണം**
**ഏവം സമുദ്ഭവഃ ശംഭോ, സർവേഷാമാദിസംഭവേ**

പരമാത്മാവ് ആദിപുരുഷനാണ്. അദ്ദേഹം കാര്യമോ കാരണമോഅല്ല. ശംഭോ, ഏതു സൃഷ്ടിയുടേയും പ്രാരംഭത്തിൽ ഇതാണ് ഉത്പത്തിക്രമം.

79. **സംക്ഷേപേണ മയാ പ്രോക്തസ്തവ തത്ര സമുദ്ഭവഃ**
**വ്രജന്ത്വദ്യ വിമാനേന കാര്യാർത്ഥം മമ സത്തമാഃ**

ഉത്പത്തിക്രമത്തെ ക്കുറിച്ച് ഞാൻ അങ്ങയോടു ചുരുക്കത്തിൽ പറഞ്ഞുകഴിഞ്ഞു. ഹേ ദേവശ്രേഷ്ഠരേ, എന്റെ കാര്യം നിർവഹിക്കാൻ വേണ്ടി വിമാനത്തിൽ കയറി ഉടൻ പോയാലും.

80. **സ്മരണാദ്ദർശനം തുഭ്യം ദാസ്യേƒഹം വിഷമേ സ്ഥിതേ**
**സ്മർത്തവ്യാƒഹം സദാ ദേവാഃ പരമാത്മാ സനാതനഃ**

ഏതെങ്കിലും വിഷമസ്ഥിതിയിൽപ്പെടുന്നപക്ഷം അപ്പോൾ എന്നെ സ്മരിക്കുവിൻ. ഞാൻ നിങ്ങൾക്കു ദർശനം തന്നു കൊള്ളാം. ഹേ ദേവന്മാരേ, എന്നെ നിത്യനായ പരമാത്മാവായിട്ട് സദാ സ്മരിച്ചു കൊള്ളണം.

81. **ഉഭയേ സ്മരണാദേവ കാര്യസിദ്ധിരസംശയം**

ഞങ്ങളെ ഇരുവരേയും (പരമപുരുഷനേയും എന്നേയും) സ്മരിക്കുന്നതുമൂലം കാര്യസിദ്ധി ഉണ്ടാവും. സംശയമില്ല.

**ബ്രഹ്മോവാച**

**ഇത്യുക്ത്വാ വിസസർജ്ജാസ്മാൻ ദത്വാ ശ്ക്തീഃ സുസംസ്കൃതാഃ**
82. **വിഷ്ണവേƒഥ മഹാലക്ഷ്മീം മഹാകാളീം ശിവായ ച**
**മഹാസരസ്വതീം മഹ്യം സ്ഥാനാത്തസ്മാദ്വിസർജ്ജിതാഃ**

ഇങ്ങനെ അരുളിച്ചെയ്ത്, വിഷ്ണുവിന് മഹാലക്ഷ്മി, ശിവന് മഹാകാളി, എനിക്ക് മഹാസരസ്വതി എന്നീ സുസംസ്കൃതകളായ ശക്തി സ്വരൂപിണികളെ നൽകി അവിടെ നിന്നു ഞങ്ങളെ യാത്രയാക്കി.

83. **സ്ഥലാന്തരം സമാസാദ്യ തേ ജാതാഃ പുരുഷാ വയം**
**ചിന്തയന്തഃ സ്വരൂപം തത്പ്രഭാവം പരമാദ്ഭുതം**

ആ സ്ഥലം വിട്ട് മറ്റൊരിടത്ത് എത്തിയ ക്ഷണം പുരുഷന്മാരായിമാറി. ഞങ്ങൾ മൂവരും. ദേവിയുടെ സ്വരൂപത്തെയും അദ്ഭുത പ്രഭാവത്തെയും ഓർത്തുകൊണ്ട്.

84. **വിമാനം തത്സമാസാദ്യ സംരൂഢാസ്തത്രവൈ ത്രയഃ**
**ന ദ്വീപോƒസൗ ന സാ ദേവി സുധാസിന്ധുസ്തഥൈവ ച**
**പുനർദൃഷ്ടം വിമാനം വൈ തത്രാസ്മാഭിർന്ന ചാന്യഥാ**

ഞങ്ങൾ മൂവരും ചെന്ന് ആ വിമാനത്തിൽ കയറിയിരുന്നു. അപ്പോഴേക്കും ആ ദ്വീപുമില്ല; ദേവിയുമില്ല; അതുപോലെ സുധാ സിന്ധുവുമില്ല. എല്ലാം അപ്രത്യക്ഷമായിരിക്കുന്നു. ആ വിമാനം മാത്രമവിടെയുണ്ട് മറ്റൊന്നും ഞങ്ങൾ കണ്ടില്ല.

85. **ആസാദ്യ തസ്മിൻ വിതതേ വിമാനേ**
**പ്രാപ്താ വയം പങ്കജസന്നിധൗ ച**

**മഹാർണ്ണവേ യത്ര ഹതൗ ദുരത്യയൗ**
**മുരാരിണാ തൗ മധുകൈടഭാഖ്യൗ**

ആ വിസ്തൃതമായ വിമാനത്തിൽ കയറി ഞങ്ങൾ താമരയ്ക്കു സമീപം മഹാപ്രളയ സമുദ്രത്തിൽ എവിടെ വച്ചാണോ മുരാരി മഹാപരാക്രമികളായ മധുകൈടഭന്മാരെ നിഗ്രഹിച്ചത് അവിടെ വേഗം എത്തിച്ചേർന്നു.

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ

**ഷഷ്ഠോഽദ്ധ്യായഃ**

# അഥ സപ്തമോഽദ്ധ്യായ:

**ബ്രഹ്മോവാച**

1. **ഏവം പ്രഭാവാ സാ ദേവീ മയാ ദൃഷ്ടാഥ വിഷ്ണുനാ**
**ശിവേനാപി മഹാഭാഗ താസ്താ ദേവ്യഃ പൃഥക് പൃഥക്**

ഹേ മഹാഭാഗ, ഇത്രയും മാഹാത്മ്യമുള്ള ആ ദേവിയെയും മറ്റു ദേവിമാരേയും ഞാനും വിഷ്ണുവും ശിവനും ദർശിച്ചു.

**വ്യാസഉവാച**

2. **ഇത്യാകർണ്യ പിതുർവാക്യം നാരദോ മുനിസത്തമഃ**
**പപ്രച്ഛ പരമപ്രീത: പ്രജാപതിമിദംവചഃ**

മുനിസത്തമനായ നാരദൻ പിതാവിന്റെ വാക്യം കേട്ട് പരമപ്രീതനായി പ്രജാപതിയായ ബ്രഹ്മാവിനോട് അദ്ദേഹം ഇങ്ങനെ ചോദിച്ചു.

**നാരദ ഉവാച:**

3. **പുമാനാദ്യോഽവിനാശീ യോ നിർഗുണോഽച്യുതിരവ്യയഃ**
**ദൃഷ്ടശ്ചൈവാനുഭൂതശ്ച തദ്വദസ്വ പിതാമഹ**

പിതാമഹ, വിനാശമില്ലാത്തവനും നിർഗുണനനും അക്ഷരനും, അവ്യയനും ആദ്യനുമായ പുരുഷന്റെ, അങ്ങ് കാണുകയോ കേൾക്കുകയോ ചെയ്ത രൂപം എന്തെന്ന് വർണ്ണിച്ചാലും.

4. **ത്രിഗുണാ വീക്ഷിതാ ശക്തിർനിർഗുണാ കീദൃശീ പിതഃ**
**തസ്യാഃ സ്വരൂപം മേ ബ്രൂഹി പുരുഷസ്യ ച പത്മജ**

ഹേ പത്മജനായ പിതാവേ, ശക്തിയുടെ ത്രിഗുണാത്മകമായ-സഗുണമായ രൂപം ഞാൻ കണ്ടിട്ടുണ്ട്. നിർഗുണരൂപം എന്താണ്.? അവളുടെ രൂപവും പരമ പുരുഷന്റെ രൂപവും എന്താണെന്ന് പറഞ്ഞാലും.

5. **യദർത്ഥം ച മയാ തപ്തം ശ്വേതദ്വീപേ മഹത്തപഃ**
**ദൃഷ്ടാഃ സിദ്ധാ മഹാത്മാനസ്താപസാ ഗതമന്യവഃ**

ഇതിനുവേണ്ടി ശ്വേതദ്വീപിൽ വച്ച് ഞാൻ ഉഗ്രമായ തപസ്സു ചെയ്തു. അവിടെ ഞാൻ കോപരഹിതരും സിദ്ധന്മാരും മഹാത്മാക്കളുമായ ഒട്ടേറേ താപസന്മാരെ കാണുകയും ചെയ്തു.

6. **പരമാത്മാ ന സമ്പ്രാപ്തോ മയാഽസൗ ദൃഷ്ടിഗോചരഃ**
**പുനഃ പുനഃ തപസ്തീവ്രം കൃതം തത്ര പ്രജാപതേ**

എന്നാൽ ആ പരമാത്മാവ് ദൃഷ്ടിക്ക് ഗോചരമായിത്തീർന്നില്ല. ഹേ പ്രജാപതേ, അവിടെവച്ച് വീണ്ടും വീണ്ടും ഘോരമായ തപസ്സു ചെയ്തു.

**7. ഭവതാ സഗുണാ ശക്തിർദൃഷ്ടാ താത മനോരമാ**
**നിർഗുണാ നിർഗുണശ്ചൈവ കീദൃശൗ തൗ വദസ്വ മേ**

പിതാവേ, മനോഹരമായ സഗുണ ശക്തിയെ അങ്ങു കണ്ടിട്ടുണ്ടല്ലോ. നിർഗുണയും നിർഗുണനും എപ്രകാരമുള്ളവരാണെന്ന് എന്നോടു പറയൂ.

## വ്യാസ ഉവാച

**8. ഇതി പൃഷ്ട: പിതാ തേന നാരദേന പ്രജാപതിഃ**
**ഉവാച വചനം തത്ഥ്യം സ്മിതപൂർവ്വം പിതാമഹഃ**

ഇങ്ങനെ ആ നാരദൻ ചോദിച്ചപ്പോൾ പ്രജാപതിയായ ബ്രഹ്മാവ് പുഞ്ചിരിച്ചു കൊണ്ട് യാഥാർത്ഥ്യം എന്താണെന്ന് പറഞ്ഞു.

## ബ്രഹ്മോവാച

**9. നിർഗുണസ്യ മുനേ രൂപം ന ഭവേദ്ദൃഷ്ടിഗോചരം**
**ദൃശ്യം ച നശ്വരം യസ്മാദരൂപം ദൃശ്യതേ കഥം**

നാരദമുനേ, നിർഗുണന്റെ രൂപം ദൃഷ്ടിഗോചരമാവുകയില്ല. ദൃശ്യമായതെന്തും നശ്വരമാണ്. രൂപമില്ലാത്തതിനെ എങ്ങനെയാണു കാണുക?

**10. നിർഗുണാ ദുർഗമാ ശക്തിർനിർഗുണശ്ച തഥാ പുമാൻ**
**ജ്ഞാനഗമ്യൗ മുനീനാം തു ഭാവനീയൗ തഥാ പുനഃ**

നിർഗുണശക്തിയെ അറിയാൻ വിഷമമാണ്; അതുപോലെ തന്നെയാണ് നിർഗുണനായ പരമപുരുഷനെയും. മുനിമാർക്ക് ജ്ഞാനം കൊണ്ട് ഇരുവരെയും അറിയാം; അങ്ങനെ പിന്നെ ഭാവനചെയ്യാമെന്നു മാത്രം.

**11. അനാദി നിധനൗ വിദ്ധി സദാ പ്രകൃതിപൂരുഷൗ**
**വിശ്വാസേനാഭിഗമ്യൗ തൗ നാവിശ്വാസേന കർഹിചിത്**

ആദ്യന്തമില്ലാത്തവരാണ് പ്രകൃതിപുരുഷന്മാരെന്ന് അറിയണം. വിശ്വാസം കൊണ്ടാണ് അവരെ പ്രാപിക്കാൻ കഴിയുന്നത്. ഒരിക്കലും അവിശ്വാസം കൊണ്ട് സാധ്യമല്ല.

**12. ചൈതന്യം സർവ്വഭൂതേഷു യത്തദ്വിദ്ധി പരാത്മകം**
**തേജഃ സർവത്രഗം നിത്യം നാനാഭാവേഷു നാരദ**

ഹേ നാരദ, സർവഭൂതരാശികളിലും നാനാഭാവങ്ങളിൽ സർവത്ര വ്യാപിച്ചിരിക്കുന്ന നിത്യചൈതന്യ പ്രകാശമുണ്ടല്ലോ, അത് പരമ പുരുഷന്റേതാണെന്ന് അറിഞ്ഞുകൊള്ളൂ.

**13. തം ച താം ച മഹാഭാഗ വ്യാപകൗ വിദ്ധി സർവ്വഗൗ**
**താഭ്യാം വിഹീനം സംസാരേ ന കിഞ്ചിദ്വസ്തു വിദ്യതേ**

ഹേ മഹാഭാഗ, എവിടെയും തിങ്ങിനില്ക്കുവരാണ്– വ്യാപിച്ചിരിക്കുന്നവരാണ് പുരുഷനും പ്രകൃതിയുമെന്ന് അറിഞ്ഞാലും. അവരെക്കൂടാതെ സംസാരത്തിൽ ഒരു വസ്തുവുമില്ല.

**14. തൗ വിചിന്ത്യൗ സദാ ദേഹേ മിശ്രിഭൂതൗ സദാƒവ്യയൗ**
**ഏകരൂപൗ ചിദാത്മാനൗ നിർഗുണൗ നിർമ്മലാവുഭൗ .**

പ്രാണി ശരീരങ്ങളിൽ എന്നും ഇരുവരും നാശമില്ലാത്തവിധം കൂടിക്കലർന്നിരിക്കു ന്നവരാണെന്നറിയണം. ഏകരൂപത്തിലായവരും ചിദാത്മാക്കളും നിർഗുണരും നിർമ്മലരുമാണ് ഇരുവരും.

**15. യാ ശക്തിഃ പരമാത്മാƒസൗ സാ യോ ƒസൗ പരമാ മതാ**
**അന്തരം നൈതയോഃ കോƒപി സൂക്ഷ്മം വേദ ച നാരദ**

യാതൊന്നാണോ ശക്തിയെന്നു പറയുന്നത് അതുതന്നെയാണ് പരമാത്മാവ്. പരമാത്മാവ് ആരോ അവൻതന്നെയാണ് പരയായ ശക്തിയും എന്നും പറയാം. ഹേ നാരദ, അവർ തമ്മിലുള്ള സൂക്ഷ്മമായ ഭേദം ആരും അറിയുന്നില്ല.

**16. അധീത്യ സർവ്വശാസ്ത്രാണി വേദാൻ സാംഗാംശ്ച നാരദ**
**ന ജാനാതി തയോഃ സൂക്ഷ്മമന്തരം വിരതിം വിനാ**

നാരദ, സർവ്വശാസ്ത്രങ്ങളും വേദങ്ങളും വേദാംഗങ്ങളും പഠിച്ചാലും അവർ ഇരുവർക്കും തമ്മിലുള്ള ഭേദം വൈരാഗ്യമില്ലാതെ അറിയാൻ കഴിയുകയില്ല.

**17. അഹങ്കാരകൃതം സർവ്വം വിശ്വം സ്ഥാവരജംഗമം**
**കഥം തദ്രഹിതം പുത്ര ഭവേത് കല്പശതൈരപി**

അഹങ്കാരകല്പിതമാണ് സ്ഥാവരജംഗമാത്മകമായ ജഗത്ത് മുഴുവൻ. മകനേ, നൂറുകല്പം കഴിഞ്ഞാലും അത് എങ്ങനെ ഇല്ലാതായിത്തീരും?

**18. നിർഗുണം സഗുണ: പുത്ര കഥം പശ്യതി ചക്ഷുഷാ**
**സഗുണം ച മഹാബുദ്ധേ ചേതസാ സംവിചാരയ**

മകനേ, സഗുണൻ നിർഗുണനെ കണ്ണുകൾ കൊണ്ട് കാണുന്നതെങ്ങനെ? നിർഗുണനു രൂപമില്ലാത്തതുകൊണ്ട് കാണാനാവില്ല എന്നർത്ഥം. അതുകൊണ്ട് മഹാമതേ, സഗുണനെത്തന്നെ മനസ്സുകൊണ്ട് ചിന്തിക്കുക. സഗുണമായ മനസ്സുകൊണ്ട് നിർഗുണത്തെ ചിന്തിക്കാൻ പ്രയാസമാണെന്നർത്ഥം.

**19. പിത്തേനാച്ഛാദിതാ ജിഹ്വാ ചക്ഷുശ്ച മുനിസത്തമ**
**കടു പിത്തം വിജാനാതി രസം രൂപം ന തഥാ**

ഹേ നാരദമുനേ, പിത്തം ബാധിച്ച നാവും കണ്ണും എരിവുരസവും മഞ്ഞനിറവും യഥായോഗ്യം അറിയുന്നില്ലല്ലോ.

**20. ഗുണൈഃ സമാവൃതം ചേതഃ കഥം ജാനാതി നിർഗുണം**
**അഹംകാരോദ്ഭവം തച്ച തദ്വിഹീനം കഥം ഭവേത്**

അതുപോലെ ഗുണങ്ങൾ വ്യാപിച്ചിരിക്കുന്ന മനസ്സ് നിർഗുണമായതിനെ അറിയുന്നതെങ്ങനെ? അഹങ്കാരത്തിൽ നിന്നു ജനിച്ച മനസ്സ് ഗുണങ്ങൾ ഇല്ലാത്തതായിരിക്കുമോ?

**21. യാവന്ന ഗുണവിച്ഛേദസ്താവത്തദ്ദർശനം കുതഃ**
**തം പശ്യതി തദാ ചിത്തേ യദാƒഹംകാരവർജ്ജിതഃ**

ഗുണങ്ങൾ പൂർണ്ണമായി നശിക്കാത്തിടത്തോളം കാലം ആ പരമപുരുഷനെ എങ്ങനെ ദർശിക്കാൻ കഴിയും! എപ്പോഴാണോ അഹംകാരം തീരെ നശിക്കുന്നത് അപ്പോൾ അവനെ മനസാ ദർശിക്കാൻ കഴിയും.

## നാരദ ഉവാച

22. സ്വരൂപം ദേവദേവേശ ത്രയാണാമേവ വിസ്തരാത്
ഗുണാനാം യത്സ്വരൂപോƒസ്തി ഹ്യഹംകാരസ്ത്രിരൂപകഃ

ഹേ ദേവദേവേശ, അങ്ങ്, സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നുഗുണങ്ങളുടെ സ്വരൂപവും മൂന്നുവിധത്തിലുള്ള അഹങ്കാരത്തിന്റെ സ്വരൂപവും എന്നോട് വിസ്തരിച്ച് പറഞ്ഞാലും.

23. സാത്വികോ രാജസശ്ചൈവ താമസശ്ച തഥാപരഃ
വിഭേദേന സ്വരൂപാണി വദസ്വ പുരുഷോത്തമ

ഹേ പുരുഷോത്തമ, സാത്വികം രാജസം താമസം ഇവയാണല്ലോ ത്രിഗുണങ്ങൾ. ഇവയിൽ ഓരോന്നിന്റെയും സ്വരൂപമെന്തെന്ന് പറഞ്ഞാലും.

24. യത് ജ്ഞാത്വാ വിപ്രമുച്യേƒഹം ജ്ഞാനം തദ്വദ മേ പ്രഭോ
ഗുണാനാം ലക്ഷണാന്യേവ വിതതാനി വിഭാഗശഃ

ഓരോഗുണത്തിന്റേയും രൂപം എന്തെന്നായിരുന്നു ആദ്യം ചോദിച്ചത്. ഇപ്പോൾ ലക്ഷണം അറിയാൻ ആഗ്രഹിച്ചുകൊണ്ട് ചോദിക്കുന്നു: ഹേ പ്രഭോ, ഓരോ ഗുണത്തിന്റേയും ലക്ഷണവും വിസ്തരിച്ചു പറയണം. എന്ത് അറിഞ്ഞാലാണോ എനിക്ക് മുക്തനാവാൻ കഴിയുന്നത് ആ ജ്ഞാനം എന്താണെന്നും അങ്ങ് പറഞ്ഞാലും.

## ബ്രഹ്മോവാച

25. ത്രയാണാം ശക്തയസ്തിസ്രസ്തദ്ബ്രവീമി തവാനഘ
ജ്ഞാനശക്തിഃ ക്രിയാശക്തിരർത്ഥശക്തിസ്തഥാപരാ

ഹേ നിഷ്പാപനായ നാരദ, മൂന്ന് അഹങ്കാരങ്ങൾക്കും മൂന്നുശക്തികളുണ്ട്. ഞാൻ അതു പറഞ്ഞുതരാം. അവ, ജ്ഞാനശക്തി, ക്രിയാശക്തി മറ്റൊന്ന് അർത്ഥശക്തി (ദ്രവ്യശക്തി) എന്നീ പേരുകളാൽ പ്രസിദ്ധങ്ങളാണ്.

26. സാത്വികസ്യ ജ്ഞാനശക്തീ രാജസസ്യ ക്രിയാത്മികാ
ദ്രവ്യശക്തിസ്താമസസ്യ തിസ്രശ്ച കഥിതാസ്തവ

ജ്ഞാനശക്തിക്ക് സാത്വികാഹങ്കാരത്തോടും ക്രിയാശക്തിക്ക് രാജസാഹങ്കാരത്തോടും ദ്രവ്യശക്തിക്ക് താമസാഹങ്കാരത്തോടുമാണ് ബന്ധം. ഈ മൂന്നും അങ്ങയോടു ഞാൻ പറഞ്ഞു കഴിഞ്ഞു.

27. തേഷാം കാര്യാണി വക്ഷ്യാമി ശൃണ നാരദ തത്ത്വതഃ
താമസ്യാ ദ്രവ്യശക്തേശ്ച ശബ്ദസ്പർശസമുദ്ഭവഃ

ഇനി ഞാൻ അവയുടെ 'കാര്യരൂപ'ങ്ങളെപ്പറ്റി പറയാം. ശ്രദ്ധിച്ച് കേട്ടു കൊള്ളുക. താമസിയായ ദ്രവ്യശക്തിയിൽ നിന്ന് ഉണ്ടായവയാണ് ശബ്ദം, സ്പർശം,

28. രൂപം രസശ്ച ഗന്ധശ്ച തന്മാത്രാണി പ്രചക്ഷതേ
ശബ്ദൈകഗുണമാകാശം വായുസ്പർശഗുണസ്തഥാ

രൂപം, രസം, ഗന്ധം എന്നിവ. ഇവയെയാണ് തന്മാത്രകൾ എന്നു പറയുന്നത്. ശബ്ദം എന്ന ഏകഗുണമുള്ളതാണ് ആകാശം. അതുപോലെ വായുവിന്റേത് സ്പർശവും.

29. സുരൂപൈകഗുണോƒഗ്നിശ്ച ജലം രസഗുണാത്മകം
പൃഥ്വീ ഗന്ധഗുണാ ജ്ഞേയാ സൂക്ഷ്മാണ്യേതാനി നാരദ

അഗ്നിയുടേത് രുപവും; ജലത്തിന്റേത് രസവും; പൃഥ്വിയുടേത് ഗന്ധവുമാണെന്ന് അറിഞ്ഞുകൊള്ളുക. ഹേ നാരദ, ഇവ സൂക്ഷ്മങ്ങളാണ്.

**30. ദശൈതാനി മിളിത്വാ തു ദ്രവ്യശക്തിയുതാനി വൈ**
**താമസാഹങ്കാരജഃ സ സ്യാത്സർഗ്ഗസ്തദനുവൃത്തികഃ**

ദ്രവ്യശക്തിയോടു ബന്ധപ്പെട്ടു നിൽക്കുന്ന ഈ പത്തെണ്ണം- പഞ്ചഭൂതങ്ങളും അവയുടെ തന്മാത്രകളും-ഒന്നിച്ചുചേർന്ന് പ്രകടമാകുന്നതെപ്പോഴോ അപ്പോൾ അതിനെ താമസാഹങ്കാരത്തെ തുടർന്നുണ്ടായ സൃഷ്ടിയെന്നു പറയുന്നു.

**31. രാജസ്യാശ്ച ക്രിയാശക്തേരുത്പന്നാനി ശൃണുഷ്വ മേ**
**ശ്രോത്രം ത്വഗ്രസനാ ചക്ഷുർഘ്രാണം ചൈവ ച പഞ്ചമം**

രാജോഗുണ പ്രധാനമായ ക്രിയാശക്തിയിൽ നിന്ന് ഉണ്ടായവ ഏതെല്ലാമാണോ അവയെപ്പറ്റി പറയാം കേട്ടു കൊൾക. ചെവി, ത്വക്, നാക്ക്, കണ്ണ്, മൂക്ക്, ഈ അഞ്ച്,

**32. ജ്ഞാനേന്ദ്രിയാണി ചൈതാനി തഥാകർമ്മേന്ദ്രിയാണി ച**
**വാക്പാണിപാദപായുശ്ച ഗുഹ്യാന്താനി ച പഞ്ച വൈ**

ജ്ഞാനേന്ദ്രിയങ്ങളും അതുപോലെ വാക്ക്, കൈ, കാൽ, ഗുദം, ലിംഗം എന്നീ അഞ്ച് കർമ്മേന്ദ്രിയങ്ങളും.

**33. പ്രാണോƒപാനശ്ച വ്യാനശ്ച സമാനോദാനവായവഃ**
**പഞ്ചദശമിലിതൈ്വവ രാജസഃ സർഗ്ഗ ഉച്യതേ**

പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ, ഉദാനൻ എന്നീ പഞ്ചപ്രാണങ്ങളും-അങ്ങനെ പതിനഞ്ചെണ്ണം ഒന്നിച്ചു ചേർന്നുണ്ടായ സൃഷ്ടി, രാജസസൃഷ്ടി എന്നു പറയുന്നു.

**34. സാധനാനി കിലൈതാനി ക്രിയാശക്തിമയാനി ച**
**ഉപാദാനം കിലൈതേഷാം ചിദനുവൃത്തിരുച്യതേ**

ഇവയെല്ലാം ക്രിയാശക്തിമയങ്ങളായ സാധനങ്ങളാണ്. അല്ലെങ്കിൽ ഇവതന്നെയാണ് ക്രിയാശക്തിയുടെ സ്വരൂപമെന്നർത്ഥം. ഇവയ്ക്ക് കാരണമായി നില്ക്കുന്നത് ചിച്ഛക്തിയുടെ അനുവൃത്തിയാണെന്നു പറയാം.

**35. ജ്ഞാനശക്തിസമായുക്താഃ സാത്വികാച്ചസമുദ്ഭവാഃ**
**ദിശോ വായുശ്ച സൂര്യശ്ച വരുണശ്ചാശ്വിനാവപി.**

സാത്വികാഹങ്കാരത്തോടു ബന്ധപ്പെട്ടു നിൽക്കുന്ന ജ്ഞാശക്തിയിൽ നിന്ന് ഉണ്ടായ ജ്ഞാനേന്ദ്രിയങ്ങളെയും ദിക്, വായു, സൂര്യൻ, വരുണൻ,അശ്വിനീദേവതകൾ,എന്നീ

**36. ജ്ഞാനേന്ദ്രിയാണാം പഞ്ചാനാം പഞ്ചാധിഷ്ഠാനദേവതാഃ**
**ചന്ദ്രോ ബ്രഹ്മാ തഥാ രുദ്രഃ ക്ഷേത്രജ്ഞശ്ച ചതുർത്ഥകഃ**

അഞ്ച് ജ്ഞാനേന്ദ്രിയങ്ങളുടെ അധിഷ്ഠാന ദേവതകളെയും ചന്ദ്രൻ, ബ്രഹ്മാവ്, രുദ്രൻ, ക്ഷേത്രജ്ഞൻ എന്നിങ്ങനെ,

**37. ഇത്യന്തഃകരണാഖ്യസ്യ ബുദ്ധ്യാദേശ്ചാധിദൈവതം**
**ചത്വാര്യേവ തഥാ പ്രോക്താഃ കിലാധിഷ്ഠാതൃദേവതാഃ**

അന്തഃകരണമെന്നു പേരുള്ള ബുദ്ധി മനസ്സ് ചിത്തം അഹങ്കാരം ഇവയുടെ നാല് അധിഷ്ഠാന ദേവതകളെയും

38. **മനസാ സഹ ചൈതാനി നൂനം പഞ്ചദശൈവ തു**
**സാത്വികസ്യ തു സർഗ്ഗോഽയം സാത്വികാഖ്യഃ പ്രകീർത്തിതഃ**

മനസ്സിനെയും ചേർത്താൽ എല്ലാംകൂടി പതിനഞ്ചുണ്ട്. അതായത് ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്; അവയുടെ അധിഷ്ഠാനദേവതകൾ അഞ്ച്; അന്തഃകരണാധിഷ്ഠാന ദേവതകളും മനസ്സും ചേർന്ന് അഞ്ച്; അങ്ങനെ പതിനഞ്ചുണ്ട് എന്നു ചുരുക്കം. സാത്വികാഹങ്കാരത്തിന്റെ ഈ സൃഷ്ടിയെ സാത്വിക സൃഷ്ടി എന്നു പറയും.

39. **സ്ഥൂലസൂക്ഷ്മാദിഭേദേന ദ്വേ രൂപേ പരമാത്മനഃ**
**ജ്ഞാനരൂപം നിരാകാരം നിദാനം തത്പ്രചക്ഷതേ**

സ്ഥൂലം സൂക്ഷ്മം എന്നീ ഭേദമനുസരിച്ച് പരമാത്മാവിന് രണ്ടു രൂപങ്ങളുണ്ട്. പരമാത്മാവിന്റെ നിരാകാരമായ ജ്ഞാനസ്വരൂപമാണ് സകലതിനും ഉപാദാനകാരണമെന്നു പറയപ്പെടുന്നു.

40. **സാധകസ്യ തു ധ്യാനാദൗ സ്ഥൂലരൂപം പ്രചക്ഷതേ**
**ശരീരം സൂക്ഷ്മമേവേദം പുരുഷസ്യ പ്രകീർത്തിതം**

സാധകന്റെ ധ്യാനാദികൾക്കു വേണ്ടിയുള്ളതാണ് സ്ഥൂല രൂപം. അതുതന്നെയാണു പരമാത്മാവിന്റെ സൂക്ഷ്മശരീരമെന്നും പ്രകീർത്തിക്കപ്പെടുന്നത്.

41. **മമ ചൈവ ശരീരം വൈ സൂത്രമിത്യഭിധീയതേ**
**സ്ഥൂലം ശരീരം വക്ഷ്യാമി ബ്രഹ്മണഃ പരമാത്മനഃ**

എന്റെ ഈ ശരീരത്തെ സൂത്രമെന്ന് അറിവുള്ളവർ പറയുന്നു. ഇനി പരമാത്മാവായ ബ്രഹ്മത്തിന്റെ സ്ഥൂലശരീരത്തെക്കുറിച്ച് ഞാൻ പറയാം.

42. **ശൃണു നാരദ യത്നേന യച്ഛ്രുത്വാ വിപ്രമുച്യതേ**
**തന്മാത്രാണി പുരോക്താനി ഭൂതസൂക്ഷ്മാണി യാനി വൈ**

ഹേ നാരദ, ശ്രദ്ധിച്ചു കേൾക്കു. ഇതു കേട്ടാൽ മുക്തനായിത്തീരാം. ഭൂതസൂക്ഷ്മങ്ങളായ തന്മാത്രകളെപ്പറ്റി ഞാൻ നേരത്തേ പറഞ്ഞല്ലോ.

43. **പഞ്ചീകൃത്യ തു താന്യേവ പഞ്ചഭൂതസമുദ്ഭവഃ**
**പഞ്ചീകരണഭേദോഽയം ശൃണു സംവദതഃ കില**

പഞ്ചതന്മാത്രകൾ സൂക്ഷ്മരൂപങ്ങളാണല്ലോ. അവയുടെ പഞ്ചീകരണം മൂലമാണ് പഞ്ചഭൂതാത്മകമായ ശരീരം ഉണ്ടാവുന്നത്. പഞ്ചീകരണം എന്താണെന്നും പറയാം; കേൾക്കൂ.

44. **പ്രഥമം രസതന്മാത്രാമുപാദായ മനസ്യപി**
**കല്പയേച്ച തഥാ തദ്വൈ യഥാ ഭവതി ചോദകം**

പഞ്ചീകരണം എങ്ങനെയെന്നറിയാൻ വേണ്ടി ഉദാഹരണത്തിന് ആദ്യം ജലതന്മാത്രയായ 'രസ'ത്തെ മനസ്സിൽ സങ്കല്പിക്കുക. ജലത്തിന്റെ സ്ഥൂല രൂപം ഉണ്ടായത് എങ്ങനെയെന്ന് അറിയുകയാണാവശ്യം. അതിന് രസ തന്മാത്രയെ ആദ്യം രണ്ടായി വിഭജിക്കുക. അതിൽ ഒരു പാതി ജലമാണെന്ന് കരുതുക.

45. **ശിഷ്ടാനാം ചൈവ ഭൂതാനാമംശാൻ കൃത്വാ പൃഥക് പൃഥക്**
**ഉദകേ മിശ്രയേച്ചാംശാൻ കൃതേ രസമയേ തതഃ**

മറ്റുതന്മാത്രകളെയും അതായത് രൂപം, ഗന്ധം, ശബ്ദം, സ്പർശം എന്നീ തന്മാത്രകളേയും ഇങ്ങനെ ഈരണ്ടായി വിഭജിക്കുക. പിന്നെ ഈ നാലിന്റേയും ഓരോ പാതിയെടുത്ത് നാലായി വിഭജിക്കണം. ഓരോന്നിന്റേയും, ഇങ്ങനെ നാലായി വിഭജിച്ച അംശങ്ങളിൽ ഒന്ന് നേരത്തേ പറഞ്ഞ 'ജല'ത്തോട് ചേർക്കുക. അപ്പോൾ രസതന്മാത്രയുടെ പകുതിയും മറ്റ് ഓരോ തന്മാത്രയുടെയും പകുതിയുടെ നാലിൽ ഒന്നും കൂടി ചേർന്നതാണ് 'ജല'മെന്ന പഞ്ചഭൂതം; ഇങ്ങനെയാണ് മറ്റു പഞ്ചഭൂതങ്ങളുടേയും പഞ്ചീകരണം.

**46. തഥാ ഭൂതവിഭാഗേ ച ചൈതന്യേ ച പ്രകാശിതേ**
**ചൈതന്യസ്യ പ്രവേശാത്തു തദാ$f$ഹമിതി സംശയഃ**

ഇങ്ങനെ പഞ്ചീകൃതമാണ് പഞ്ചഭൂതാത്മകമായ പ്രാണിശരീരം. പഞ്ചഭൂതാത്മകമാകുമ്പോൾ അതിൽ ചൈതന്യം പ്രകാശിക്കും. ചൈതന്യം പ്രകാശിക്കുന്നതോടുകൂടി ശരീരമാണ് 'അഹം' എന്ന ഭാവവും ഉണ്ടാവുന്നു.

**47. പ്രതീയമാനേ തേനൈവ വിശേഷേണാഭിമാനതഃ**
**ആദിനാരായണോ ദേവോ ഭഗവാനിതി ചോച്യതേ**

ശരീരാഭിമാനിയാണെന്ന വിധം തോന്നിപ്പിക്കുന്ന ആ ചൈതന്യത്തെയാണ് ആദിനാരായണനെന്നും ദേവനെന്നും ഭഗവാനെന്നും മറ്റും പറയുന്നത്.

**48. ഘനീഭൂതേ$f$ഥ ഭൂതാനാം വിഭാഗേ സ്പഷ്ടതാം ഗതേ**
**വൃദ്ധിം പ്രാപ്യ ഗുണൈശ്ചൈതഥമേകൈകഗുണവൃദ്ധിതഃ**

പഞ്ചീകൃതമായ പഞ്ചഭൂതവിഭാഗങ്ങൾ ഘനീഭവിച്ച് സ്പഷ്ടമായിത്തീരുമ്പോൾ ഒന്നിനൊന്ന് കൂടിക്കൂടി ഗുണങ്ങളും വർദ്ധിച്ചു വരും.

**49. ആകാശസ്യഗുണശ്ചൈകഃ ശബ്ദ ഏവ ന ചാപരഃ**
**ശബ്ദസ്പർശൗ ച വായോശ്ച ദ്വൗ ഗുണൗ പരികീർത്തിതൗ**

ആകാശത്തിന് ഒരു ഒറ്റ ഗുണമേയുള്ളു; ശബ്ദം. മറ്റൊരു ഗുണവുമില്ല. വായുവിന് രണ്ടു ഗുണങ്ങളുള്ളതായി പറയപ്പെടുന്നു: ശബ്ദവും സ്പർശവും.

**50. അഗ്നേഃ ശബ്ദശ്ച സ്പർശ്ച രൂപമേതേ ത്രയോഗുണാഃ**
**ശബ്ദസ്പർശരൂപരസാശ്ചത്വാരോ വൈ ജലസ്യ ച**

അഗ്നിക്ക് ശബ്ദം, സ്പർശം, രൂപം എന്നിങ്ങനെ മൂന്നു ഗുണങ്ങൾ ഉണ്ട്. ജലത്തിന് ശബ്ദം, സ്പർശം, രൂപം, രസം എന്നിങ്ങനെ നാലു ഗുണങ്ങളും.

**51. സ്പർശ ശബ്ദ രസാ രൂപം ഗന്ധശ്ച പൃഥിവീഗുണാഃ**
**ഏവം മിളിതയോഗൈശ്ച ബ്രഹ്മാണ്ഡോത്പത്തിരുച്യതേ**

പൃഥിവിക്ക്, സ്പർശം, ശബ്ദം, രസം, രൂപം, ഗന്ധം എന്നീ ഗുണങ്ങൾ ഉണ്ട്. ഇങ്ങനെ എല്ലാ ഭൂത വസ്തുക്കളുടെയും സമ്മേളനം മൂലമാണ് ബ്രഹ്മാണ്ഡം ജനിക്കുന്നതെന്ന് പറയപ്പെടുന്നു.

**52. സർവേ ജീവാ മിളിതൈവ ബ്രഹ്മാണ്ഡാംശസമുദ്ഭവാഃ**
**ചതുരശീതിലക്ഷാശ്ച പ്രോക്താ വൈ ജീവജാതയഃ**

ബ്രഹ്മാണ്ഡത്തിന്റെ അംശങ്ങളായി ഭവിച്ച എല്ലാ ജീവന്മാരും കൂടി ചേർന്ന് എൺപത്തിനാലു ലക്ഷം ജീവ ജാതികൾ ഉള്ളതായി പറയപ്പെടുന്നു.

ഇതിശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
സപ്തമോ$f$ദ്ധ്യായഃ

# അഥ അഷ്ടമോƒദ്ധ്യായഃ

ബ്രഹ്മോവാച

1. **സർഗ്ഗോƒയം കഥിതസ്താത യത്പൃഷ്ടോƒഹം ത്വയാƒധുനാ**
**ഗുണാനാം രൂപസംസ്ഥാം വൈ ശൃണഷ്വൈകാഗ്രമാനസഃ**

എന്നോട് അങ്ങ് ചോദിച്ച സൃഷ്ടിസ്വരൂപത്തെക്കുറിച്ച് ഞാൻ പറഞ്ഞുകഴിഞ്ഞു.ഇനി ഗുണങ്ങളുടെ സ്വരൂപത്തെക്കുറിച്ച് ഏകാഗ്രചിത്തനായി കേട്ടാലും.

2. **സത്വം പ്രീത്യാത്മകം ജ്ഞേയം സുഖാത് പ്രീതിസമുദ്ഭവഃ**
**ആർജ്ജവം ച തഥാ സത്യം ശൗചം ശ്രദ്ധാ ക്ഷമാ ധൃതിഃ**

സത്വഗുണം പ്രീതിമയമാണെന്ന് അറിയണം. പ്രീതി ജനിക്കുന്നതാകട്ടെ സുഖത്തിൽനിന്നും. ആർജ്ജവം, സത്യം, ശൗചം, ശ്രദ്ധാ, ക്ഷമാ, ധൃതി,

3. **അനുകമ്പാ തഥാ ലജ്ജാ ശാന്തിഃ സന്തോഷ ഏവ ച**
**ഏതൈഃ സത്വപ്ര തിതിശ്ച ജായതേ നിശ്ചലാ സദാ**

അനുകമ്പ, ലജ്ജ, ശാന്തി, സന്തോഷം എന്നീ ഗുണങ്ങളെല്ലാം സദാ നിശ്ചലമായ സാത്വികപ്രീതി ഉണ്ടാവുന്നതിന് കാരണങ്ങളാണ്.

4. **ശ്വേതവർണ്ണം തഥാ സത്വം ധർമ്മേ പ്രീതികരഃ സദാ**
**സച്ഛ്രദ്ധോത്പാദകം നിത്യമസച്ഛ്രദ്ധാനിവാരകം.**

വെളുപ്പാണ് സത്വത്തിന്റെ നിറം.അത് ധർമ്മത്തിൽ നിരന്തരപ്രീതിയുണ്ടാക്കും.അത് സത്കാര്യത്തിൽ ശ്രദ്ധ ഉണ്ടാക്കും. അസത്കാര്യത്തിൽ ശ്രദ്ധ ഇല്ലാതാക്കുകയും ചെയ്യും.

5. **സാത്വകീ രാജസീ ചൈവ താമസീ ച തഥാപരാ**
**ശ്രദ്ധാ തു ത്രിവിധാ പ്രോക്താ മുനിഭിസ്തത്ത്വദർശിഭിഃ**

ശ്രദ്ധ,സാത്വികം,രാജസം,താമസം, എന്നു മൂന്നുവിധത്തിലുണ്ടെന്ന് തത്ത്വദർശികളായ മുനിമാർ പറഞ്ഞിട്ടുണ്ട്.

6. **രക്തവർണ്ണം രജഃപ്രോക്തമപ്രീതികരമദ്ഭുതം**
**അപ്രീതിർദുഃഖയോഗത്വാദ്ഭവത്യേവ സുനിശ്ചിതാ**

രജസ്സിന് രക്തവർണ്ണമാണ്. അപ്രീതിഉണ്ടാക്കുന്നതും അദ്ഭുതവുമാണ് അത്. ദുഃഖവുമായി കൂടിച്ചേരുമ്പോഴാണ് അത് അപ്രീതിജനകമായിത്തീരുന്നത് എന്നു നിശ്ചയം.

7. **പ്രദ്വേഷോƒഥ തഥാ ദ്രോഹോ മത്സരഃ സ്തംഭ ഏവ ച**
**ഉത്കണ്ഠാ ച തഥാ നിദ്രാ ശ്രദ്ധാ തവ ച രാജസീ**

പ്രദ്വേഷം, ദ്രോഹം, മത്സരം, ഡംഭ്, ഉൽക്കണ്ഠ, നിദ്ര, എന്നിവയണ് രജസശ്രദ്ധ

8. **മാനോ മദസ്തഥാ ഗർവ്വോ രജസാകില ജായതേ**
**പ്രത്യേതവ്യം രജസ്ത്വന്തൈർലക്ഷണൈശ്ച വിചക്ഷണൈഃ**

മാനം,മദം,ഗർവ്വം എന്നിവ രജോഗുണം മൂലം ഉണ്ടാവുന്നവയാണ്. അറിവുള്ളവർ ലക്ഷണങ്ങൾ കൊണ്ട് ഇവയെ തിരിച്ചറിയണം.

9. **കൃഷ്ണവർണ്ണഃ തമഃ പ്രോക്തം മോഹനം ച വിഷാദകൃത്**
**ആലസ്യം ച തഥാƒജ്ഞാനം നിദ്രാ ദൈന്യം ഭയം തഥാ**

തമസ്സ് കൃഷ്ണവർണ്ണമാണെന്നു പറയുന്നു. അത് മോഹിപ്പിക്കുന്നതും വിഷാദമുണ്ടാക്കുന്നതുമാണ്. ആലസ്യം,അജ്ഞാനം,നിദ്രാ,ദൈന്യം,ഭയം,

**10. വിവാദശ്ചൈവ കാർപ്പണ്യം കൗടില്യം രോഷ ഏവച**
**വൈഷമ്യം വാതിനാസ്തിക്യം പരദോഷാനുദർശനം**

തർക്കം,ലുബ്ധത്വം,കുടിലത,വിഷമത,രോഷം,നാസ്തിക്യം,പരദോഷങ്ങൾ കാണൽ,

**11. പ്രത്യേതവ്യം തമസ്ത്വേതൈർലക്ഷണൈഃ സർവ്വഥാബുധൈഃ**
**താമസ്യാ ശ്രദ്ധയാ യുക്തം പരതാപോപപാദകം**

ഇവയെല്ലാം തമസിന്റെ ലക്ഷണങ്ങളാണെന്ന് വിദ്വാൻമാർ അറിഞ്ഞിരിക്കേണ്ടതാണ്. ഈ താമസശ്രദ്ധയുമായി നിരന്തരബന്ധം ഉണ്ടാകുന്നതാണ് പരോപദ്രവത്തിനു കാരണം.

**12. സത്വം പ്രകാശയിതവ്യം നിയന്തവ്യം രജഃസദാ**
**സംഹർത്തവ്യം തമഃകാമം ജനേന ശുഭമിച്ഛതാ**

ശുഭം വേണമെന്ന് ആഗ്രഹിക്കുന്നവർ സത്വത്തെ അവശ്യം പ്രകാശിപ്പിക്കണം;രജസ്സിനെ സദാ നിയന്ത്രിക്കണം;തമസ്സിനെ പൂർണ്ണമായി നശിപ്പിക്കുകയും വേണം

**13. അന്യോന്യാഭിഭവാച്ചൈതേ വിരുദ്ധ്യന്തി പരസ്പരം**
**തഥാ ƒന്യോന്യാശ്രയാഃ സർവ്വേ ന തിഷ്ഠന്തി നിരാശ്രയാഃ**

സത്വം രജസ് തമസ് എന്നീ ഗുണങ്ങളിൽ ഒന്നിനും മറ്റൊന്നിനോട്ആഭിമുഖ്യമില്ല. ഓരോന്നും പരസ്പരവിരുദ്ധങ്ങളാണ്. എങ്കിലും ഒന്നും ഒറ്റയ്ക്കല്ല,പരസ്പരം ആശ്രയിച്ചാണ് സ്ഥിതി ചെയ്യുന്നതും.

**14. സത്വം ന കേവലം ക്വാപി ന രജോ ന തമസ്തഥാ**
**മിളിതാശ്ച സദാ സർവ്വേ തേനാന്യോന്യാശ്രയാഃ സ്മൃതാഃ**

കേവലമായ സത്വമോ രജസോ തമസ്സോ ഒരിടത്തും കാണുകയില്ല. എല്ലാം പരസ്പരം ചേർന്നാണു സ്ഥിതിചെയ്യുന്നത്. അതിനാൽ അന്യോന്യാശ്രയങ്ങളാണ്; സമ്മിശ്രമാണ്.

**15. അന്യോന്യമിഥുനാച്ചൈവ വിസ്താരം കഥയാമ്യഹം**
**ശൃണു നാരദ യത്ജ്ഞാത്വാ മുച്യതേ ഭവബന്ധനാത്**

അന്യോന്യം ചേർന്നിരിക്കുന്നവയായതുകൊണ്ട് വിസ്തരിച്ചു ഞാൻപറയാം. നാരദ, കേൾക്കൂ. അതറിഞ്ഞാൽ സംസാരബന്ധനത്തിൽ നിന്നു മുക്തി നേടാം.

**16. സന്ദേഹോƒത്ര ന കർത്തവ്യോ ജ്ഞാത്വേത്യുക്തം മയാ വചഃ**
**ജ്ഞാതം തദനുഭൂതം യത് പരിജ്ഞാതം ഫലേ സതി**

ഞാൻ പറഞ്ഞതുകേട്ട് അങ്ങേയ്ക്ക് അശേഷവും സംശയം ഉണ്ടാകേണ്ടആവശ്യമില്ല. അനുഭവമുണ്ടായാലേ ഏതും അറിഞ്ഞെന്നു പറയാൻ കഴിയൂ. ഫലസിദ്ധിയിലെത്തിയാലേ പരിജ്ഞാതമായെന്നും പറയാനാവൂ.

**17. ശ്രവണാദ്ദർശനാച്ചൈവ സപദ്യേവ മഹാമതേ**
**സംസ്ക്കാരാനുഭവാച്ചൈവ പരിജ്ഞാതം ന ജയതേ**

മഹാമതേ, കേൾക്കുകയും കാണുകയും ചെയ്യുന്നതുകൊണ്ടും സംസ്ക്കാരാനുഭവം കൊണ്ടും ഒരു കാര്യവും പെട്ടെന്ന് പരിജ്ഞാതമാകുകയില്ല. ഫലസിദ്ധിയിലെത്തിയ ഏതുമേ ശരിയായി അറിഞ്ഞതായി കരുതാവൂ.

**18. ശ്രുതം തീർത്ഥം പവിത്രം ച ശ്രദ്ധോത്പന്നാ ച രാജസീ**
**നിർഗതസ്തത്ര തീർത്ഥേ വൈ ദൃഷ്ടം ചൈവ യഥാശ്രുതം**

പരിശുദ്ധമായ ഒരു പുണ്യതീർത്ഥം ഒരിടത്തുണ്ട് എന്നു കേട്ടു. രാജസഗുണപ്രധാനമായ ശ്രദ്ധയുണ്ടായി. വേഗം ആ തീർത്ഥസ്ഥാനത്തേക്ക് പുറപ്പെട്ടു. പറഞ്ഞുകേട്ടതുപോലെയാണെന്നു കണ്ടു.

**19. സ്നാതസ്തത്ര കൃതം കൃത്യം ദത്തം ദാനം ച രാജസം**
**സ്ഥിതസ്തത്ര കിയത്കാലം രജോഗുണസമാവൃതഃ**

അവിടെ തീർത്ഥമാടി;കർമ്മങ്ങൾ ചെയ്തു;ദാനങ്ങൾ ചെയ്തു;എല്ലാം രാജസവൃത്തിയോടെ. ആ രാജസവൃത്തിയോടെ അവിടെ കുറച്ചുനാൾ താമസിക്കുകയും ചെയ്തു.

**20. രാഗദ്വേഷാന്ന നിർമുക്തഃ കാമക്രോധസമാവൃതഃ**
**പുനരേവ ഗൃഹം പ്രാപ്തോ യഥാപൂർവ്വം തഥാസ്ഥിതഃ**

ആ തീർത്ഥാടനാദികൾ ചെയ്തതുകൊണ്ടൊന്നും രാഗദ്വേഷങ്ങളിൽ നിന്ന് മുക്തനായില്ല. കാമക്രോധാദികൾ കൂടെത്തന്നെയുണ്ട്. അങ്ങനെ വീണ്ടും വീട്ടിൽ വന്നു. പണ്ടേപ്പോലെ കഴിയുകയായി.

**21. ശ്രുതം ച നാനുഭൂതം വൈ തേന തീർത്ഥം മുനീശ്വര**
**ന പ്രാപ്തം ച ഫലം യസ്മാദശ്രുതം വിദ്ധി നാരദ**

അങ്ങനെയാണെങ്കിൽ അവൻ ആ തീർത്ഥത്തെപ്പറ്റി കേട്ടിട്ടില്ല; ആ തീർത്ഥം കണ്ടിട്ടുമില്ലെന്നു തന്നെ പറയണം. ഹേ നാരദമുനേ,ഫലം ഉണ്ടാവാഞ്ഞതുകൊണ്ട് അതിനെപ്പറ്റി അവൻ കേട്ടിട്ടുതന്നെയില്ലെന്നു പറയുകയാണുചിതമെന്ന് അങ്ങ് ധരിച്ചു കൊൾക.

**22. നിഷ്പാപത്വം ബലം വിദ്ധി തീർത്ഥസ്യ മുനിസത്തമ**
**കൃഷേഃ ഫലം യഥാ ലോകേ നിഷ്പന്നാന്നസ്യ ഭക്ഷണം**

ഹേ മുനിസത്തമ, തീർത്ഥത്തിന്റെ ശക്തി എന്നുപറയുന്നത് പാപം ഇല്ലാതാക്കലാണ് ലോകത്തിൽ കൃഷി ചെയ്യുന്നതു കൊണ്ടുള്ള ഫലം വിളയിച്ച അന്നം ഭക്ഷിക്കുകയാണ്.

**23. പാപദേഹവികാരാ യേ കാമക്രോധാദയഃ പരേ**
**ലോഭോ മോഹസ്തഥാ തൃഷ്ണാ ദ്വേഷാ രാഗസ്തഥാ മദഃ**

ശരീരത്തിലുള്ള പാപവികാരങ്ങളാണ് കാമക്രോധാദികൾ അത്തരം പാപവികാരങ്ങൾ വേറെയുമുണ്ട്; ലോഭം, മോഹം, തൃഷ്ണ, ദ്വേഷം, ആസക്തി, മദം,

**24. അസൂയേർഷ്യാ*f*ക്ഷമാ*f*ശാന്തിഃ പാപാന്യേതാനി നാരദ**
**ന നിർഗതാനി ദേഹാത്തു താവത് പാപയുതോ നരഃ**

അസൂയ,ഈർഷ്യ,അക്ഷമ,അശാന്തി,ഇവയെല്ലാം പാപങ്ങളാണ്. ഹേ നാരദ, ഇവ ശരീരത്തിൽ നിന്ന് പോകാതിരിക്കുന്ന കാലത്തോളം അവൻ പാപിയായ മനുഷ്യനാണ്.

**25. കൃതേ തീർത്ഥേ യദൈതാനി ദേഹാന്ന നിർഗ്ഗതാനിചേത്**
**നിഷ്ഫലഃശ്രമ ഏവൈകഃ കർഷകസ്യ യഥാ തഥാ**

തീർത്ഥസ്ഥാനം കൊണ്ട് ഇവ തന്നിൽ നിന്നു പോകുന്നില്ലെങ്കിൽ വിളവു ലഭിക്കാത്ത കർഷകന്റേതു പോലെ ശ്രമം ഒന്നു മാത്രമായിരിക്കും ഫലം.

**26. ശ്രമേണാപീഡിതം ക്ഷേത്രം കൃഷ്ടാ ഭൂമിഃ സുദുർഘടാ**
**ഉപ്തം ബീജം മഹർഘം ച ഹിതാ വൃത്തിരുദാഹൃതാ**

കുന്നും തടവുമായി കിടന്ന ഭൂമി വളരെ പണിപ്പെട്ട് ഉഴുതുവെടിപ്പാക്കി വിലകൂടിയ വിത്തും വിതച്ചു. വേണ്ട സമയത്ത് ഓരോ പരിചര്യ ചെയ്തുകൊണ്ട്,

**27. അഹോരാത്രം പരിക്ലിഷ്ടോ രക്ഷണാർത്ഥം ഫലോത്സുകഃ**
**കാലേ സുപ്തസ്തു ഹേമന്തേ വനേ വ്യാഘ്രാദിഭിർഭൃശം**

അതു രക്ഷിക്കാൻ രാപകൽ ക്ലേശിച്ച് ഫലപ്രതീക്ഷയിൽ കഴിയുകയാണ്. കൊയ്തുനടത്തേണ്ട ഹേമന്തകാലത്ത് ഒരുനാൾ കൃഷിക്കാരൻ ഉറങ്ങിപ്പോകവേ, കാട്ടിലെ കടുവാ തുടങ്ങിയ മൃഗങ്ങൾ വന്ന് ഒട്ടേറെയും,

**28. ഭക്ഷിതം ശൈലഭൈഃ സർവ്വം നിരാശശ്ച കൃതഃ പുനഃ**
**തദ്വത് തീർത്ഥ ശ്രമഃ പുത്ര കഷ്ടദോ ന ഫലപ്രദഃ**

ബാക്കി, ശലഭങ്ങളും കൂടി എല്ലാം തിന്നു തീർത്തു. അങ്ങനെ നിരാശനായിത്തീർന്നു, ആ കൃഷിക്കാരൻ. ആ കൃഷിക്കാരന്റേതുപോലെ ക്ലേശപ്രദമായ ഈ തീർത്ഥാടനവും ഫലപ്രദമല്ല.

**29. സത്വം സമുത്കടം ജാതം പ്രവൃദ്ധം ശാസ്ത്രദർശനാത്**
**വൈരാഗ്യം തത്ഫലം ജാതം താമസാർത്ഥേഷു നാരദ**

ഹേ നാരദ, സത്വഗുണം അത്യധികം തീവ്രമായിത്തീർന്ന് ശാസ്ത്രജ്ഞാനം അഭിവൃദ്ധിപ്പെട്ടാൽ അതിന്റെ ഫലമായി താമസവിഷയങ്ങളിൽ വൈരാഗ്യമുണ്ടാകും.

**30. പ്രസഹ്യാഭിഭവത്യേവ തദ്രജസ്തമസീ ഉഭേ**
**രജഃ സമുത്കടം ജാതം പ്രവൃദ്ധം ലോഭയോഗതഃ**

രജസ്തമസ്സുകളെ രണ്ടിനെയും ആ സത്വഗുണം സ്വന്തം ശക്തി കൊണ്ട്കീഴ്പ്പെടുത്തും. ലോഭത്തോടു ചേരുന്നതുനിമിത്തം രജോഗുണം ഉൽക്കടമായിത്തീർന്ന്, വർദ്ധിച്ച്

**31. തത്തഥാഭിഭവത്യേവ തമഃ സത്വേ തഥാ ഉഭേ**
**തമസ്തഥോത്കടം ഭൂത്വാപ്രവൃദ്ധം മോഹയോഗതഃ**

അതുപോലെതന്നെ തമസ്സ് സത്വം എന്നീ രണ്ടു ഗുണങ്ങളെയും കീഴ്പ്പെടുത്തുന്നു. തമസ്സ് മോഹത്തോടുചേർന്ന് തീവ്രമായിത്തീർന്നു വളർന്ന്.

**32. തത്സത്വരജസീ ചോഭേ സംഗമ്യാഭിഭവത്യപി**
**വിസ്തരം കഥയാമ്യദ്യ യഥാഭിഭവതീതി വൈ**

അത് സത്വം രജസ് എന്നീ രണ്ടു ഗുണങ്ങളെയും സ്വാധീനമാക്കുന്നു. എങ്ങനെയാണ് ഓരോഗുണവും ഇതരഗുണങ്ങളെ കീഴടക്കുന്നതെന്ന് ഞാൻ വിസ്തരിച്ചു പറയാം.

**33. യദാ സത്വം പ്രവൃദ്ധം വൈ മതിർധർമ്മേ സ്ഥിതാ തദാ**
**ന ചിന്തയതി ബാഹ്യാർത്ഥം രജസ്തമസമുദ്ഭവം**

എപ്പോഴാണോ സത്വഗുണം അഭിവൃദ്ധിപ്പെടുന്നത് അപ്പോൾ മനസ്സ് ധർമ്മത്തിൽ ഉറച്ചുനിൽക്കും. ആ സമയത്ത് രജോഗുണത്തിൽനിന്നോ തമോഗുണത്തിൽ നിന്നോ ഉണ്ടായ ബാഹ്യമായ ഒരു വിഷയത്തെക്കുറിച്ചും ചിന്തിക്കുകയില്ല.

**34. അർത്ഥം സത്വസമുദ്ഭൂതം ഗൃഹ്ണാതി ച ന ചാന്യഥാ**
**അനായാസകൃതം ചാർത്ഥം ധർമ്മം യജ്ഞം ച വാഞ്ഛതി**

സത്വഗുണത്തിൽ നിന്നുണ്ടാവുന്ന വിഷയത്തെ മാത്രമേ അപ്പോൾഗ്രഹിക്കൂ. മറ്റുതരത്തിലുള്ള ഒരു വിഷയത്തെപ്പറ്റിയും ചിന്തിക്കുകയില്ല. ആയാസമില്ലാതെ ചെയ്യാവുന്ന ധർമ്മം അർത്ഥം യജ്ഞം ഇവയിൽ അഭിരുചി ഉണ്ടാവും.

**35. സാത്വികേഷ്വേവ ഭോഗേഷു കാമം വൈ കുരുതേ തദാ**
**രാജസേഷു ന മോക്ഷാർത്ഥം താമസേഷു പുനഃ കുതഃ**

സത്വഗുണം ഉദ്ഭവിച്ചുവളർന്നതിന്റെ ഫലമായി മോക്ഷം ആഗ്രഹിക്കുന്ന അവൻ കേവലം സാത്വികമായ വിഷയങ്ങളിൽ മാത്രമേ അഭിരുചി കാണിക്കൂ.രജോ ഗുണ വിഷയങ്ങളിൽ ഇല്ല;തമോഗുണവിഷയങ്ങളിൽ പിന്നെ എങ്ങനെ?

**36. ഏവം ജിത്വാ രജഃ പൂർവ്വം തതശ്ച തമസോ ജയഃ**
**സത്വം ച കേവലം പുത്ര തദാ ഭവതി നിർമ്മലം**

ഇങ്ങനെ ആദ്യം രജോഗുണത്തെ ജയിച്ചിട്ട് പിന്നെ തമോഗുണത്തെയും ജയിക്കണം;മകനേ,ആസമയത്ത് കേവലം ശുദ്ധമായ സത്വഗുണം തെളിഞ്ഞുവരും.

**37. യദാ രജഃ പ്രവൃദ്ധം വൈ ത്യക്ത്വാ ധർമ്മാൻ സനാതനാൻ**
**അന്യഥാ കരുതേ ധർമ്മാൻ ശ്രദ്ധാം പ്രാപ്യ തു രാജസീം**

രജോഗുണം എപ്പോഴാണോ വർദ്ധിക്കുന്നത് അപ്പോൾ മനുഷ്യൻ സാത്വികവും സനാതനവുമായ ധർമ്മങ്ങളെ ഉപേക്ഷിച്ചിട്ട് രാജസമായ മറ്റു ധർമ്മങ്ങളെ ഉപാസിക്കുന്നു. എന്തെന്നാൽ അവന്റെ മനസിൽ അപ്പോൾ സ്ഥാനം പിടിച്ചിരിക്കുന്നത് രജോഗുണപ്രധാനമായ ശ്രദ്ധയാണ്.

**38. രാജസാദർത്ഥസംവൃദ്ധിഃ തയാ ഭോഗസ്തു രാജസഃ**
**സത്വം വിനിർഗതം തേന തമസശ്ചാപി നിഗ്രഹഃ**

രജോഗുണം വളരുന്നതുമൂലം അർത്ഥം(ധനം) അഭിവൃദ്ധിപ്പെടുത്തുന്നതിലും അതുകൊണ്ട് രാജസഭോഗം അനുഭവിക്കുന്നതിലും അഭിരുചി ഉണ്ടാകുന്നു. അപ്പോൾ അവനിൽനിന്ന് സത്വഗുണം പൊയ്പ്പോയിരിക്കും. തമോഗുണം നശിക്കുകയും ചെയ്തിരിക്കും.

**39. യദാ തമോ വിവൃദ്ധം സ്യാദുത്കടം സംബഭൂവ ഹ**
**തദാ വേദേ ന വിശ്വാസോ ധർമ്മശാസ്ത്രേ തഥൈവ ച**

എപ്പോഴാണോ തമോഗുണം വളർന്ന് ഉൽക്കടമാകുന്നത് അപ്പോൾ മനുഷ്യന് വേദത്തിലോ അതുപോലെതന്നെ ധർമ്മശാസ്ത്രത്തിലോ വിശ്വാസം ഉണ്ടാവുകയില്ല.

**40. ശ്രദ്ധാം ച താമസീം പ്രാപ്യ കരോതിച ധനാത്യയം**
**ദ്രോഹം സർവ്വത്ര കരുതേ ന ശാന്തിമധിഗച്ഛതി.**

ശ്രദ്ധ തമോഗുണപ്രധാനമായിത്തീരുമ്പോൾ ധനം പലതരത്തിൽ ധൂർത്തടിക്കും. അവൻ സർവ്വത്ര ദ്രോഹത്തിന്റെ വിത്തുപാകും. അവനു ശാന്തിയും ലഭിക്കുകയില്ല.

**41. ജിത്വാ സത്വരജശ്ചൈവ ക്രോധനോ ദുർമ്മതിഃശഠഃ**
**വർത്തതേ കാമചാരേണ ഭാവേഷു വിതതേഷു ച**

ക്രുദ്ധനും മൂർഖനും ശഠനുമായ അവൻ സത്വരജസ്സുകളെ കീഴ്പ്പെടുത്തിയിട്ട് തോന്നിയമട്ടിൽ നടന്ന് വിവിധഭോഗങ്ങളിൽ മുഴുകിക്കഴിയുന്നു.

**42. ഏകം സത്വം ന ഭവതി രജശ്ചൈകം തമസ്തഥാ**
**സഹൈവാശ്രിത്യ വർത്തന്തേ ഗുണാ മിഥുനധർമ്മിണഃ**

സത്വഗുണമോ രജോഗുണമോ തമോഗുണമോ തനിച്ചുനിൽക്കുകയില്ല. ഈ ഗുണങ്ങളെല്ലാം പരസ്പരം ആശ്രയിച്ചാണു സ്ഥിതിചെയ്യുന്നത്. സാപേക്ഷകങ്ങളുമാണ്.

**43. രജോ വിനാ ന സത്വം സ്യാദ്രജഃസത്വം വിനാ ക്വചിത്**
**തമോ വിനാ നചൈവേതേ വർത്തന്തേ പുരുഷർഷഭ**

ഹേ നാരദ, രജസ്സില്ലാതെ സത്വവും സത്വം കൂടാതെ രജസ്സും ഒരിടത്തും കാണുകയില്ല. അതുപോലെ തമസ്സിനെ കൂടാതെ ഇവയൊന്നും വർത്തിക്കുന്നില്ല.

**44. തമസ്താഭ്യാം വിഹീനം തു കേവലം ന കദാചന**
**സർവ്വേ മിഥുനധർമ്മാണോ ഗുണാഃ കാര്യാന്തരേഷു വൈ**

തമസ്സ്, സത്വഗുണമോ രജോഗുണമോ കൂടാതെ തനിച്ചുനിൽക്കുന്നില്ല. ഈഗുണങ്ങൾ എല്ലാ കാര്യങ്ങളിലും മിഥുനധർമ്മം ആചരിക്കുന്നവയാണ്

**45. അന്യോന്യസംശ്രിതാ സർവ്വേ തിഷ്ഠന്തി ച വിയോജിതാഃ**
**അന്യോന്യജനകാശ്ചൈവ യതഃ പ്രസവധർമ്മിണഃ**

ഓരോഗുണവും മറ്റൊന്നിനെ ആശ്രയിച്ച് ഒറ്റതിരിയാതെയാണ് സ്ഥിതി ചെയ്യുന്നത്. ഇവ അന്യോന്യജനകഭാവം പുലർത്തുന്നതിനാൽ പ്രസവധർമ്മം ആചരിക്കുന്നവയുമാണ്

**46. സത്വം കദാചിച്ച രജസ്തമസീ ജനയത്യുത**
**കദാചിത്തു രജഃ സത്വതമസീ ജനയത്യപി**

സത്വഗുണം ചിലപ്പോൾ രജസ്തമോഗുണങ്ങളെ ജനിപ്പിക്കുന്നു. ചിലപ്പോൾ രജസ് സത്വതമോഗുണങ്ങളെയും ജനിപ്പിക്കും.

**47. കദാചിത്തു തമഃസത്വരജസീ ജനയത്യുഭേ**
**ജനയന്ത്യേവമന്യോന്യം മൃത്പിണ്ഡശ്ച ഘടം യഥാ**

ചിലപ്പോൾ തമോഗുണം സത്വം രജസ് എന്നീ രണ്ടു ഗുണങ്ങളെയും ജനിപ്പിച്ചെന്നു വരാം. ഇങ്ങനെ മണ്ണ് കുടത്തെ എന്നപോലെ പരസ്പരം ജനിപ്പിക്കുന്നു.

**48. ബുദ്ധിസ്ഥാസ്തേ ഗുണാഃ കാമാൻ ബോധയന്തി പരസ്പരം**
**ദേവദത്തവിഷ്ണമിത്രയജ്ഞദത്താദയോ യഥാ**

ദേവദത്തൻ, വിഷ്ണുമിത്രൻ, യജ്ഞദത്തൻ എന്നീമൂന്നുപേർ ഒരുമിച്ചു ചേർന്ന് പ്രവർത്തിക്കുന്നതുപോലെ ഈഗുണങ്ങൾ ബുദ്ധിയിൽ സ്ഥിതി ചെയ്തു കൊണ്ട് പരസ്പരം ആഗ്രഹങ്ങൾ അറിയിക്കുന്നു.

**49. യഥാ സ്ത്രീഷു പുരുഷശ്ചൈവ മിഥുനൗ ച പരസ്പരം**
**തഥാ ഗുണാഃ സമായാന്തി യുഗ്മഭാവം പരസ്പരം**

എപ്രകാരമാണോ സ്ത്രീപുരുഷൻമാർ പരസ്പരം മിഥുനധർമ്മം ആചരിച്ചു ജീവിക്കുന്നത് അതുപോലെ ഈ ഗുണങ്ങളും പരസ്പരം യുഗ്മഭാവം കൈക്കൊള്ളുന്നു.

**50. രജസോ മിഥുനേ സത്വം സത്വസ്യ മിഥുനേ രജഃ**
**ഉഭേ തേ സത്വരജസീ തമസോ മിഥുനേ വിദുഃ**

രജസ്സും സത്വവും ചേർന്ന മിഥുനം, സത്വവുംരജസ്സും ചേർന്ന മിഥുനം, സത്വരജസ്സുകളും തമസും ചേർന്ന മിഥുനം; ഇങ്ങനെയാണു ഗുണങ്ങളുടെ മിഥുനീഭാവമെന്നു പറയാം

**നാരദ ഉവാച**

**ഇത്യേതത് കഥിതം പിത്രാ ഗുണരൂപമനുത്തമം**
**ശ്രുത്വാപ്യേതത്സ ഏവാഹം തതോ഻പൃച്ഛം പിതാമഹം**

അത്യന്തം ഉത്തമമായ ഗുണ സ്വരൂപത്തെക്കുറിച്ച് അച്ഛൻ ഇങ്ങനെ വിവരിച്ചു. അവയെല്ലാം കേട്ടിട്ട് ഞാൻ പിന്നെയും പിതാമഹനോട് ചോദിച്ചു.

ഇതി ശ്രീദേവിഭാഗവതേ തൃതീയസ്കന്ധേ
അഷ്ടമോ഻ദ്ധ്യായഃ

# അഥ നവമോ$f$ദ്ധ്യായഃ

### നാരദ ഉവാച

1. **ഗുണാനാം ലക്ഷണം താത ഭവതാ കഥിതം കില**
**ന തൃപ്തോസ്മി പിബൻ മിഷ്ടം തന്മുഖാത് പ്രച്യുതം രസം**

പിതാവേ,ഗുണങ്ങളുടെ ലക്ഷണം അങ്ങു നന്നായി പറഞ്ഞല്ലോ. അങ്ങയുടെ മുഖത്തുനിന്നു തിർഗ്ഗളിച്ച വചനാമൃതം പാനം ചെയ്തിട്ടും എനിക്കു തൃപ്തി വന്നില്ല.

2. **ഗുണാനാം തു പരിജ്ഞാനം യഥാവദനുവർണ്ണയ**
**യേനാഹം പരമാം ശാന്തിമധിഗച്ഛാമി ചേതസി**

ഗുണങ്ങളുടെ ശരിയായ പരിജ്ഞാനം എനിക്കു ഉണ്ടാവും വിധം അവ വർണ്ണിച്ചാലും. അതുകേട്ട് എന്റെ മനസ്സിന് പരമമായ ശാന്തി നേടാൻ കഴിയും.

### വ്യാസ ഉവാച

3. **ഇതി പൃഷ്ടസ്തു പുത്രേണ നാരദേന മഹാത്മനാ**
**ഉവാച ച ജഗത്കർത്താ രജോഗുണസമുദ്ഭവഃ**

പുത്രനും മഹാത്മാവുമായ നാരദൻ ഇങ്ങനെ ചോദിച്ചപ്പോൾ രജോഗുണത്തിൽ ജനിച്ച സൃഷ്ടികർത്താവ് പറഞ്ഞു.

### ബ്രഹ്മോവാച

4. **ശൃണു നാരദ വക്ഷ്യാമി ഗുണാനാം പരിവർണ്ണനം**
**സമ്യങ്നാഹം വിജാനാമി യഥാമതി വദാമി തേ**

ഹേ നാരദ, ഗുണങ്ങളുടെ സ്വഭാവം ഞാൻ വർണ്ണിക്കാം. കേൾക്കു. എനിക്ക് നന്നായിട്ട് അറിഞ്ഞുകൂടാ. എങ്കിലും എന്റെ ബുദ്ധിക്ക് ഒത്തവണ്ണം ഞാൻ പറഞ്ഞു കേൾപ്പിക്കാം.

5. **സത്വം തു കേവലം നൈവ കുത്രാപി പരിലക്ഷ്യതേ**
**മിശ്രീഭാവാത്തു തേഷാം വൈ മിശ്രത്വം പ്രതിഭാതി വൈ**

കേവലം സത്വം മാത്രമായി ഒരിടത്തും കാണപ്പെടുന്നില്ല. ഗുണങ്ങൾക്ക് മിശ്ര ഭാവമാണു കാണുന്നത്. കാരണം,അവ ഒരുമിച്ചിരിക്കുന്നു എന്നതുതന്നെ.

6. **യഥാ കാചിദ്വരാ നാരീ സർവ്വഭൂഷണ ഭൂഷിതാ**
**ഹാവഭാവയുതാ കാമം ഭർത്തുഃ പ്രീതികരീ ഭവേത്**

സർവ്വാഭരണഭൂഷിതയും സുന്ദരിയുമായ ഒരു തരുണി ഹാവ ഭാവാദികൾ കൊണ്ട് തന്റെ ഭർത്താവിനു സന്തോഷം ജനിപ്പിക്കുന്നു.

7. **മാതാ പിത്രോസ്തഥാ സൈവ ബന്ധുവർഗ്ഗസ്യ പ്രീതിദാ**
**ദുഃഖം മോഹം സ്വപത്നീഷു ജനയത്യപി സൈവ ഹി**

മാതാപിതാക്കന്മാർക്കും ബന്ധുജനങ്ങൾക്കും അവൾതന്നെയാണ് പരിചരണാദികൾ കൊണ്ട് പ്രീതിനൽക്കുന്നത്. എന്നാൽ അവൾ തന്നെ, സപത്നിമാർക്ക് ദുഃഖവും മോഹവും നൽകുന്നു.

8. **ഏവം സത്വേന തേനൈവ സ്ത്രീത്വമാപാദിതേന ച**
**രജസസ്തമസശ്ചൈവ ജനിതാ വൃത്തിരന്യഥാ**

ഇങ്ങനെ ആ സ്ത്രീയുടെ സ്ഥാനത്ത് സത്വഗുണത്തെ സങ്കല്പിക്കുക. അപ്പോൾ സത്വഗുണം ആ സ്ത്രീയെപ്പോലെ രജോഗുണത്തിനും തമോഗുണത്തിനും വ്യത്യസ്തമായ വൃത്തികൾ ഉണ്ടാക്കുന്നു.

**9. രജസാ സ്ത്രീകൃതേനൈവ തമസാ ച തഥാ പുനഃ**
**അന്യോന്യസ്യ സമായോഗാദന്യഥാ പ്രീതി ഭാതി വൈ**

അതുപോലെ സ്ത്രീയുടെ സ്ഥാനത്തു നിൽക്കുന്ന രജസ്സും തമസ്സും അന്യോന്യം ബന്ധപ്പെടുന്നതുമൂലം വ്യത്യസ്തങ്ങളായ ഭാവങ്ങൾ ജനിപ്പിക്കുന്നു.

**10. അവസ്ഥാനാത് സ്വഭാവേഷു നൈവ ജാത്യന്തരാണിച**
**ലക്ഷ്യന്തേ വിപരീതാനി യോഗാന്നാരദ കുത്രചിത്**

ഹേ നാരദ.ഓരോഗുണവും ഒറ്റയ്ക്ക് സ്വന്തം ഭാവത്തിൽ സ്ഥിതിചെയ്യുന്ന പക്ഷം-ഓരോന്നിനും മറ്റുഗുണങ്ങളോടു ബന്ധമില്ലാതിരിക്കുന്ന പക്ഷം- വൃത്തി ഭേദങ്ങൾ ഉണ്ടാവുന്നില്ല. മറ്റൊന്നിനോടു ചേരുന്നതു കൊണ്ടാണ് വിപരീത വൃത്തികൾ ഉണ്ടാവുന്നത്.

**11. യഥാ രൂപവതീ നാരീ യൗവനേന വിഭൂഷിതാ**
**ലജ്ജാമാധുര്യയുക്താ ച തഥാ വിനയസംയുതാ**

രൂപയൗവനങ്ങൾ തികഞ്ഞ് വിഭൂഷിതയായ ഒരു സ്ത്രീ. ലജ്ജ, മാധുര്യം വിനയം തുടങ്ങിയ ഗുണങ്ങൾ അവളിൽ ഒത്തു ചേർന്നിട്ടുണ്ട്.

**12. കാമ ശാസ്ത്രവിധിജ്ഞാ ച ധർമ്മശാസ്ത്രേപി സമ്മതാ**
**ഭർത്തുഃ പ്രീതികരീ ഭൂത്വാ സപത്നീനാം ച ദുഃഖദാ**

കാമശാസ്ത്ര വിധികൾ അറിയാം ധർമ്മശാസ്ത്രവും പഠിച്ചിട്ടുണ്ട് അവൾ സ്വഭർത്താവിന് പ്രീതി ജനിപ്പിക്കുന്നതോടൊപ്പം സപത്നിമാർക്ക് ദുഃഖവും ഉണ്ടാക്കുന്നു.

**13. മോഹദുഃഖസ്വഭാവസ്ഥാ സത്വസ്ഥേ ത്യു ച്യതേ ജനൈഃ**
**തഥാ സത്വം വികുർ വാണമന്യഭാവം വിഭാതി വൈ**

അതിനാൽ മോഹവും ദുഃഖവും നൽകുന്ന സ്വഭാവവും അവൾക്കുണ്ടെന്നു തീർച്ചയാണ്. എങ്കിലും മനുഷ്യർ പറയും,അവൾ നല്ല സത്വഗുണം മാത്രമുള്ളവളാണെന്ന്. അതുപോലെ സത്വഗുണം വികാരം പ്രാപിക്കുമ്പോഴും വിപരീതഗുണങ്ങൾ ഉണ്ടാകും. സാത്വികഗുണ വിഷയത്തിലും അതിനു വിപരീതമായ താമസ ഗുണങ്ങളുടെ ആഭാസം ഉണ്ടവുന്നതു സ്വാഭാവികമാണെന്നർത്ഥം.

**14. ചൗരൈരുപദ്രുതാനാം ഹി സാധൂനാം സുഖദാ ഭവേത്**
**ദുഃഖാ മൂഢാ ച ദസ്യൂനാം സൈവ സേനാ തഥാഗുണാ**

ചോരന്മാർക്ക് പീഡനൽകുന്ന അതേ രാജസേനതന്നെ സജ്ജനങ്ങൾക്കു സുഖം നൽകുന്നു; ചട്ടമ്പികൾക്ക് ദുഃഖവും ഉണ്ടാക്കുന്നു. അതുപോലെയാണ് ഗുണങ്ങളും,

**15. വിപരീതപ്രതീതിം വൈ വർജ്ജയന്തി സ്വഭാവതഃ**
**യഥാ ച ദുർദ്ദിനം ജാതം മഹാമേഘഘനാവൃതം**

സ്വസ്വഭാവത്തിന് അനുസൃതമായ വിപരീതപ്രകൃതികൾ ഉണ്ടാക്കുന്നു. ചില ദുർദിനങ്ങളെ പ്പോലെ,വലിയ കറുത്തിരുണ്ട മേഘങ്ങൾ തിങ്ങിക്കൂടി,

**16. വിദ്യുത്സ്തനിത സംയുക്തം തിമിരേണാവഗുണ്ഠിതം**
**സിഞ്ചദ്ഭൂമിം പ്രവർഷദ്ഭി തമോരൂപമുദാഹൃതം**

കൂരിരുട്ടിലാഴ്ത്തി,ഇടയ്ക്കിടെ ഇടിയും മിന്നലും കൂടി ചേർന്ന് ഒന്നും കാണാനാവാത്ത മട്ടിൽ പേമാരി പെയ്തു ഭൂമിയെ കുളിർപ്പിക്കുന്നു. അവ ദുർദിനങ്ങളാണ് എന്നു ചിലർ പറയും.

**17. യദേതത്കർഷകാണാം വൈ തദേവാതീവദുർദിനം**
**ബീജോപസ്കരയുക്താനാം സുഖദം പ്രഭവത്യുത**

ആ ദുർദിനം തന്നെ.വിത്തിറക്കാൻ കാത്തിരിക്കുന്ന കർഷകരെ സംബന്ധിച്ചിടത്തോളം സുദിനമായി ഭവിക്കുന്നു.

**18. അപ്രച്ഛന്നഗൃഹാണാം ച ദുർഭഗാനാം വിശേഷതഃ**
**തൃണകാഷ്ഠഗൃഹീതാനാം ദുഃഖദം ഗൃഹമേധിനാം**

വീട് കെട്ടി മേയാൻ കഴിയാത്ത ദുർഭാഗ്യവാന്മാർക്ക് പ്രത്യേകിച്ചു, പുല്ലും വിറകും ശേഖരിക്കേണ്ട ഗൃഹസ്ഥന്മാർക്കും ഇത് അത്യന്തം ദുർദിനമാണ്.

**19. പ്രോഷിതഭർത്തൃകാണാം വൈ മോഹദം പ്രവദന്ത്യപി**
**സ്വഭാവസ്ഥാ ഗുണാ സർവ്വേ വിപരീതാ വിഭാന്തി വൈ**

ഭർത്താവ് ദൂരെ ദിക്കിൽ പോയിരിക്കുന്നവളെ ഈ ദുർദിനം തളർത്തിക്കളയുന്നു. എല്ലാ ഗുണങ്ങളും,സ്വ സ്വാഭാവത്തിനനുസരിച്ച് പ്രതികൂലമായ പ്രതീതിയും ജനിപ്പിക്കുന്നു.

**20. ലക്ഷണാനി പുനസ്തേഷാം ശൃണു പുത്ര ബ്രവീമ്യഹം**
**ലഘുപ്രകാശകം സത്വം നിർമ്മലം വിശദം സദാ**

മകനേ, ഞാൻ ഇനി ആ ഗുണങ്ങളുടെ ലക്ഷണങ്ങൾ പറയാം. കേട്ടുകൊള്ളുക. സത്വഗുണം ലഘുവായി പ്രകാശിക്കുന്നതും നിർമ്മലവും വിശദവുമാകുന്നു.

**21. യദാങ്ഗാനി ലഘൂന്യേവ നേത്രാദീനീന്ദ്രിയാണി ച**
**നിർമ്മലം ച തഥാ ചേതോ ഗൃഹ്ണാതി വിഷയാന്ന താൻ**

എപ്പോഴാണോ ലഘുവായ അവയവങ്ങളും കണ്ണു തുടങ്ങിയ ഇന്ദ്രിയങ്ങളും അപ്രകാരം മനസ്സും നിർമ്മലമായിരിക്കുന്നത് അപ്പോൾ അവ വിഷയങ്ങളിൽ വിമുഖമായിരിക്കും.

**22. തദാ സത്വം ശരീരേ വൈ മന്തവ്യം ച സമുത്കടം**
**ജൃംഭാം സ്തംഭം ച തന്ദ്രാം ച ചലം ചൈവ രജഃപുനഃ**

അപ്പോൾ ശരീരത്തിൽ സത്വഗുണം നന്നായി തെളിഞ്ഞിട്ടുണ്ടെന്നു മനസ്സിലാക്കിക്കൊള്ളണം. കോട്ടുവാ, അതിയായ സ്ഥൂലത, ആലസ്യം എന്നിവ, ചഞ്ചലമായ രജോഗുണം.

**23. യദാ തദുത്കടം ജാതം ദേഹേ യസ്യ ച കസ്യ ചിത്**
**കലിം മൃഗയതേ കർത്തും ഗന്തും ഗ്രാമാന്തരം തഥാ**

ആരുടെ ശരീരത്തിലായാലും, ഉത്ക്കടമായിത്തീർന്നതിന്റെ ലക്ഷണമായി അറിഞ്ഞു കൊള്ളണം. അവൻ കലഹം എവിടെയുണ്ടെന്ന് അന്വേഷിച്ച് അന്യ ഗ്രാമങ്ങളിൽ പോകുന്നു.

**24. ചലചിത്തശ്ച സോത്യർത്ഥം വിവാദേ ചോദ്യതസ്തഥാ**
**ഗുരുമാവരണം കാമം തമോ ഭവതി തദ്യദാ**

തമസ്സ് ആവരണം ചെയ്യുമ്പോൾ,ചഞ്ചല ചിത്തനാകുന്നു; ആവശ്യമില്ലാത്ത തർക്കത്തിൽ ഏർപ്പെടുന്നു.

**25. തദാƒങ്ഗാനി ഗുരൂണ്യാശു പ്രഭവന്ത്യാവൃതാനി ച**
**ഇന്ദ്രിയാണി മനഃശൂന്യം നിദ്രാം നൈവാഭിവാഞ്ഛതി**
**26. ഗുണാനാം ലക്ഷണാന്യേവം വിജ്ഞേയാനീഹ നാരദ**

അപ്പോൾ ശരീരത്തിലെ അവയവങ്ങളെല്ലാം വേഗം തടിക്കുന്നു. ഇന്ദ്രിയങ്ങൾ തമസ്സു കൊണ്ടു മൂടപ്പെടുന്നു. മനസ്സിന് ഏകാഗ്രത ലഭിക്കാതാവുന്നു. അതിനാൽ ഉറക്കവും പൊയ്പ്പോകുന്നു. ഹേ നാരദ,ഗുണങ്ങളുടെ ലക്ഷണങ്ങൾ ഇവയാണെന്ന് ധരിച്ചു കൊള്ളുക.

**നാരദ ഉവാച**

**വിഭിന്നലക്ഷണാഃ പ്രോക്താഃ പിതാമഹ ഗുണാസ്ത്രയഃ**
**27. കഥമേകത്ര സംസ്ഥാനേ കാര്യം കുർവന്തി ശാശ്വതം**
**പരസ്പരം മിളിത്വാ ഹി വിഭിന്നാഃ ശത്രവഃ കില**
**28. ഏകത്രസ്ഥാഃ കഥം കാര്യം കുർവന്തീതി വദസ്വ മേ**

പിതാമഹ, അങ്ങുപറഞ്ഞു വല്ലോ മൂന്നു ഗുണങ്ങൾക്കും വിഭിന്ന ലക്ഷണങ്ങളാണ് ഉള്ളതെന്ന് അപ്പോൾ ഇവ ഒരിടത്തിരുന്നു കൊണ്ട് എങ്ങനെ സ്ഥിരമായി കാര്യങ്ങൾ നിർവഹിക്കുന്നു? ഒരുമിച്ചു ചേർന്നിട്ടാണെങ്കിലും വിഭിന്നരും ശത്രുക്കളുമല്ലേ? അവർ ഒരിടത്തുകൂടിയിരുന്ന് എങ്ങനെ കാര്യങ്ങൾ നടത്തുന്നു വെന്ന് എന്നോടു പറഞ്ഞാലും.

**ബ്രഹ്മോവാച**

**ശൃണു പുത്ര പ്രവക്ഷ്യാമി ഗുണാസ്തേ ദീപവൃത്തയഃ**
**29. പ്രദീപശ്ച യഥാ കാര്യം പ്രകരോത്യർത്ഥദർശനം**
**വർത്തിസ്സൈതലം യഥാർച്ചിശ്ച വിരുദ്ധാശ്ച പരസ്പരം**

മകനേ, കേൾക്കൂ, പറയാം. ആ മൂന്നു ഗുണങ്ങൾക്കും ദീപസ്വഭാവമാണുള്ളത്. ദീപം എങ്ങനെയാണ് വിഷയങ്ങളെ- വസ്തുക്കളെ-കാണിച്ചു തരുക എന്നകാര്യം നിർവഹിക്കുന്നുത്? തിരിയും തൈലവും തീയും പരസ്പരഭിന്നങ്ങളല്ലേ? ഒന്നിന് മറ്റൊന്നിനോട് ഒരു താത്പര്യവുമില്ലല്ലോ.

**30. വിരുദ്ധം ഹി തഥാ തൈലമഗ്നിനാ സഹ സംഗതം**
**തൈലം വർത്തിവിരോധ്യേവ പാവകോ$f$പി പരസ്പരം**
**31. ഏകത്രസ്ഥാഃ പദാർത്ഥാനാം പ്രകുർവന്തി പ്രദർശനം**

അഗ്നിയോടു ചേരുമ്പോൾ തൈലവും അഗ്നിയും ശത്രുക്കളാണ്. തൈലത്തിന്റെ ശത്രുവാണു തിരി. അതുപോലെതന്നെ അഗ്നിയും തിരിയും ശത്രുക്കളാണ്. എന്നാൽ അവ ഒന്നിച്ചുനിന്ന് പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു.

**നാരദ ഉവാച**

**ഏവം പ്രകൃതിജാഃ പ്രോക്താഃ ഗുണാഃ സത്യവതീസുത**
**32. വിശ്വസ്യ കാരണം തേ വൈ മയാ പൂർവ്വം യഥാ ശ്രുതം**

ഇങ്ങനെ ഗുണങ്ങൾ പ്രകൃതിജങ്ങളാണെന്നും വിശ്വത്തിനു കാരണം അവയാണെന്നും ഹേ സത്യവതീസുത, നേരത്തേ ഞാൻ കേട്ടിട്ടുണ്ട്.

**വ്യാസ ഉവച**

**ഇത്യുക്തം നാരദേനാഥ മമ സർവ്വം സവിസ്തരം**
**33. ഗുണാനാം ലക്ഷണം സർവ്വം കാര്യം ചൈവ വിഭാഗശഃ**
**ആരാധ്യാ പരമാ ശക്തിർയയാ സർവ്വമിദം തതം**

ഇങ്ങനെ ഗുണങ്ങളുടെ ലക്ഷണവും കാര്യവും എല്ലാം പ്രത്യേകം പ്രത്യേകം വിസ്തരിച്ച് അന്ന് നാരദൻ പറയുകയുണ്ടായി. ഈ പ്രപഞ്ചം എങ്ങും നിറഞ്ഞുനിൽക്കുന്ന ആ പരാശക്തിയെ അവശ്യം ആരാധിക്കേണ്ടതാണ്.

**34. സഗുണാ നിർഗുണാ ചൈവ കാര്യഭേദേ സദൈവ ഹി**
**അകർത്താ പുരുഷഃ പൂർണ്ണോ നിരീഹഃ പരമോ$f$വ്യയഃ**

എല്ലായ്പ്പോഴും തന്നെ ആ ശക്തിസ്വരൂപിണി കാര്യഭേദമനുസരിച്ചാണ് സഗുണയായും നിർഗുണയായും വിരാജിക്കുന്നത്. നിരീഹനും അവ്യയനും പൂർണ്ണനും പരമപുരുഷനുമാണ് പരമാത്മാവ്. എങ്കിലും അദ്ദേഹം സ്വതന്ത്രനായ കർത്താവല്ല.

**35. കരോത്യേഷാ മഹാമായാ വിശ്വം സദസദാത്മകം**
**ബ്രഹ്മാവിഷ്ണുസ്തഥാ രുദ്രഃ സൂര്യശ്ചന്ദ്രഃ ശചീപതിഃ**

സദസദാത്മകമായ ഈ വിശ്വത്തെ സൃഷ്ടിക്കുന്നത് ഈ മഹാമായയാണ്. ബ്രഹ്മാവും വിഷ്ണുവും രുദ്രനും സൂര്യനും ചന്ദ്രനും ഇന്ദ്രനും

**36. അശ്വിനൗ വസവസ്ത്വഷ്ടാ കുബേരോ യാദസാം പതിഃ**
**വഹ്നിർവായു സ്തഥാ പൂഷാ സേനാനീശ്ച വിനായകഃ**

അശ്വനീദേവന്മാരും വസുക്കുളും ത്വഷ്ടാവും കുബേരനും വരുണനും അഗ്നിയും വായുവും പൂഷാവും സ്കന്ദനും വിനായകനും

**37. സർവ്വേ ശക്തിയുതാഃ ശക്താഃ കർത്തും കാര്യാണി സ്വാനി ച**
**അന്യഥാ തേപ്യശക്താ വൈ പ്രസ്പന്ദിതുമനീശ്വരാഃ**

എല്ലാവരും ശക്തിയോടു ചേരുന്നതുകൊണ്ടാണ് സ്വന്തം കാര്യങ്ങൾ ചെയ്യുന്നതിന് ശക്തരായിത്തീരുന്നത്. മറിച്ചാണെങ്കിൽ ഒന്നു ചലിക്കുന്നതിനുപോലും ആരും ശക്തരല്ല.

**38. സാ ചൈവ കാരണം രാജൻ ജഗതഃ പരമേശ്വരീ**
**സമാരാധയ താം ഭൂപ കുരു യജ്ഞം ജനാധിപ**

രാജാവേ, ആ പരമേശ്വരിതന്നെയാണ് ജഗത്തിന്റെ കാരണം. ആ പരാശക്തിയെ സമാരാധിക്കുക; യജ്ഞം ചെയ്യുക.

**39. പൂജനം പരയാ ഭക്ത്യാ തസ്യാ ഏവ വിധാനതഃ**
**മഹാലക്ഷ്മീ മഹാകാളീ തഥാ മഹാസരസ്വതീ**

ആ പരമേശ്വരിയെ അത്യന്തം ഭക്തിയോടെ വിധിയനുസരിച്ചു പൂജിക്കണം. അവൾ തന്നെയാണ് മഹാലക്ഷ്മീയും മഹാകാളിയും മഹാസരസ്വതിയും.

**40. ഈശ്വരീ സർഭൂതാനാം സർവ്വകാരണകാരണം**
**സർവ്വകാമാർത്ഥദാ ശാന്താ സുഖസേവ്യാ ദയാന്വിതാ**

സർവഭൂതങ്ങളുടെയും ഈശ്വരിയും സർവ്വകാരണങ്ങൾക്കും കാരണവും എല്ലാ കാമങ്ങളും അർത്ഥങ്ങളും നൽകുന്നവളും ശാന്തയും,സുഖസേവ്യയും ദയാന്വിതയും

**41. നാമോച്ചാരണമാത്രേണ വാഞ്ഛിതാർത്ഥഫലപ്രദാ**
**ദേവൈരാരാധിതാ പൂർവ്വം ബ്രഹ്മവിഷ്ണുമഹേശ്വരൈഃ**

നാമോച്ചാരണം കൊണ്ടുമാത്രം അഭീഷ്ടങ്ങൾ നൽകുന്നുവളും ബ്രഹ്മാവ്,വിഷ്ണു മഹേശ്വരൻ എന്നി ദേവന്മാരാൽ പണ്ട് ആരാധിക്കപ്പെട്ടവളും

**42. മോക്ഷകാമൈശ്ച വിവിധൈസ്താപസൈർവിജിതാത്മഭിഃ**
**അസ്പഷ്ടമപി യന്നാമ പ്രസംഗേനാപി ഭാഷിതം**

മോക്ഷകാംക്ഷികളും ജിതേന്ദ്രിയരുമായ അനേകം താപസന്മാരാൽ പൂജിക്കപ്പെട്ടവളുമാണ് ആ ദേവി. സന്ദർഭവശാൽ ആ നാമം അസ്പഷ്ടമായിട്ടെങ്കിലും ഉച്ചരിക്കാൻ ഇടവന്നാൽ,

**43. ദദാതി വാഞ്ഛിതാനർത്ഥാൻ ദുർലഭാനപി സർവ്വഥാ**
**'ഐ''ഐ' ഇതി ഭയാർത്തേന ദൃഷ്ടാ വ്യാഘ്രാദികം വനേ**

അത്,സർവ്വഥാ ദുർലഭങ്ങളായ അഭീഷ്ടങ്ങളെപ്പോലും നൽകും. വനത്തിൽ വച്ച് വ്യാഘ്രം തുടങ്ങിയ ക്രൂരമൃഗങ്ങളെ കണ്ടു ഭയപ്പെട്ട് 'ഐ' 'ഐ' എന്ന്,

**44. ബിന്ദുഹീനമപീത്യുക്തം വാഞ്ഛിതം പ്രദദാതി വൈ**
**തത്ര സത്യവ്രതസ്യൈവ ദൃഷ്ടാന്തോ നൃപസത്തമ**

'ബിന്ദു'രഹിതമായി ഉച്ചരിച്ചാൽപോലും അത് അഭിഷ്ടം നൽകുകതന്നെ ചെയ്യും. ഹേ രാജർഷേ, ഇതിനു ദൃഷ്ടാന്തം ആസത്യവ്രതന്റെ കഥയാണ്.

**45. പ്രത്യക്ഷ ഏവ ചാസ്മാകം മുനീനാം ഭാവിതാത്മനാം**
**ബ്രാഹ്മണാനാം സമാജേഷു തസ്യോദാഹരണം ബുധൈഃ**

ആത്മഭാവനയിൽ മുഴുകിയിരിക്കുന്ന മുനിമാരായ ഞങ്ങൾക്ക് ഈ കാര്യം പ്രത്യക്ഷം തന്നെയാണ്-നേരിട്ടറിയാൻ കഴിഞ്ഞതാണ്. ബ്രാഹ്മണ സദസ്സിൽ വച്ച് ഈ ദൃഷ്ടാന്തം വിദ്വാന്മാർ,

**46. കഥ്യമാനം മയാ രാജൻ ശ്രുതം സർവ്വം സവിസ്തരം**
**അനക്ഷരോ മഹാ മൂർഖോ നാമ്നാ സത്യവ്രതോ ദ്വിജഃ**

വിസ്തരിച്ചു പറഞ്ഞതെല്ലാം ഞാൻ കേട്ടു. അക്ഷരം പഠിക്കാത്ത മൂർഖനായ സത്യവ്രതൻ എന്ന ബ്രാഹ്മണൻ,

**47. ശ്രുത്വാക്ഷരം കോലമുഖാത് സമുച്ചാര്യ സ്വയം തതഃ**
**ബിന്ദുഹീനം പ്രസംഗേന ജാതോ$ f $സൗ വിബുധോത്തമഃ**

യാദൃച്ഛികമായി ഒരു പന്നിയുടെ മുഖത്തുനിന്ന് ബിന്ദുഹീനമായ ഈ അക്ഷരം കേൾക്കാനിടയായി. അതെത്തുടർന്ന് അയാൾ അതു സ്വയം ഉച്ചരിച്ചു. അങ്ങനെ അയാൾ വലിയ പണ്ഡിതനായിത്തിർന്നു.

**48. ഐകാരോച്ചരണാദ്ദേവീ തുഷ്ടാ ഭഗവതീ തദാ**
**ചകാര കവിരാജം തം ദയാർദ്രാ പരമേശ്വരീ**

'ഐ'കാരോച്ചരണത്താൽ ദേവി ഭഗവതി അപ്പോൾ സന്തുഷ്ടയായിത്തീർന്നു. ദയാർദ്രയായ ആ പരമേശ്വരി അദ്ദേഹത്തെ കവിരാജനാക്കിത്തിർത്തു.

ഇതി ശ്രീദേവിഭാഗവതേ തൃതീയസ്കന്ധേ
നവമോ$ f $ദ്ധ്യായഃ

## അഥ ദശമോ$ f $ദ്ധ്യായഃ

### ജനമേജയ ഉവാച

**1. കോ$ f $സൗ സത്യവ്രതോ നാമ ബ്രാഹ്മണോ ദ്വിജസത്തമഃ**
**കസ്മിൻ ദേശേ സമുത്പന്നഃ കീദൃശശ്ച വദസ്വ മേ.**

"സത്യവ്രതൻ എന്നു പേരുള്ള ഈ ബ്രാഹ്മണശ്രേഷ്ഠൻ ആരാണ്? ഏത് ദേശക്കാരനാണ്? എങ്ങനെയുള്ളവനാണ്? എന്നീ കാര്യങ്ങൾ എന്നോടു പറയൂ.

**2. കഥം തേന ശ്രുതഃ ശബ്ദഃ കഥമുച്ചാരിതഃ പുനഃ**
**സിദ്ധിശ്ച കീദൃശീ ജാതാ തസ്യ വിപ്രസ്യ തത്ക്ഷണാത്.**

അദ്ദേഹം എങ്ങനെയാണ് ആ ശബ്ദം കേട്ടത്? എങ്ങനെ അത് ഉച്ചരിച്ചു? ആ ക്ഷണത്തിൽ അദ്ദേഹത്തിന് ഏത് പ്രകാരത്തിലുള്ള സിദ്ധിയാണ് ഉണ്ടായത്?

3. **കഥം തുഷ്ടാ ഭവാനീ സാ സർവ്വജ്ഞാ സർവ്വസംസ്ഥിതാ**
**വിസ്തരേണ വദസ്വാദ്യ കഥാമേതാം മനോരമാം.**

സർവ്വജ്ഞയും സർവഗതയുമായ ആ ഭവാനീദേവി എങ്ങനെ സന്തുഷ്ടയായിത്തീർന്നു?മനോഹരമായ ആ കഥ ഇപ്പോൾ എന്നോടു വിസ്തരിച്ച് പറയണം.''

### സൂത ഉവാച

4. **ഇതി പൃഷ്ടസ്തദാ രാജ്ഞാ വ്യാസഃ സത്യവതീസുതഃ**
**ഉവാച പരമോദാരം വചനം രസവച്ഛുചിഃ**

രാജാവ് ഇങ്ങനെ ചോദിച്ചപ്പോൾ സത്യവതീപുത്രനായ വ്യാസൻ, രസപ്രദവും അത്യന്തം ഉദാരവുമായ ആ കഥ വ്യക്തവുമാകുംവിധം ഇങ്ങനെ പറയാൻ തുടങ്ങി.

### വ്യാസ ഉവാച

5. **ശൃണു രാജൻ പ്രവക്ഷ്യാമി കഥാം പൗരാണികീം ശുഭാം**
**ശ്രുതാ മുനിസമാജേഷു മയാ പൂർവ്വം കുരൂദ്വഹ.**

രാജാവേ, കേൾക്കൂ, പൗരാണികവും ശുഭവുമായ ആ കഥ ഞാൻ പറയാം. മുനിമാരുടെ സദസ്സിൽ വച്ച് പണ്ടു ഞാൻ കേട്ടതാണ്.

6. **ഏകദാഽഹം കുരുശ്രേഷ്ഠ കുർവ്വംസ്തീർത്ഥാടനം ശുചി**
**സമ്പ്രാപ്തോ നൈമിശാരണ്യം പാവനം മുനിസേവിതം.**

ഹേ കുരുശ്രേഷ്ഠ, ഒരിക്കൽ ഞാൻ തീർത്ഥാടനം ചെയ്തു സഞ്ചരിക്കെ, മുനി ജനങ്ങൾ നിവസിക്കുന്ന പരിപാവനമായ നൈമിശാരണ്യത്തിൽ ചെന്നുചേർന്നു.

7. **പ്രണമ്യാഹം മുനീൻ സർവ്വാൻ സ്ഥിതസ്തത്ര വരാശ്രമേ**
**വിധിപുത്രാസ്തു യത്രാസൻ ജീവന്മുക്താ മഹാവ്രതാഃ.**

ഞാൻ ആ മുനിമാരെയെല്ലാം പ്രണമിച്ചിട്ട് അവിടെയുള്ള ഒരാശ്രമത്തിൽ കഴിഞ്ഞു.അവിടെ ജീവന്മുക്തരും മഹാവ്രതരുമായ ബ്രഹ്മപുത്രന്മാർ ഉണ്ടായിരുന്നു.

8. **കഥാപ്രസംഗ ഏവാസീത്തത്ര വിപ്രസമാഗമേ**
**ജമദഗ്നിസ്തു പപ്രച്ഛ മുനീനേവം സമാസ്ഥിതഃ**

ആ സമയത്ത് ബ്രാഹ്മണ സദസ്സിൽ കഥാകഥനം നടക്കുകയായിരുന്നു. ജമദഗ്നി മഹർഷി അടുത്തിരുന്ന് മുനിമാരോട് ഇങ്ങനെ ചോദിച്ചു.

### ജമദഗ്നിരുവാച

9. **സന്ദേഹോഽസ്തി മഹാഭാഗാ മമ ചേതസി താപസാഃ**
**സമാജേഷു മുനീനാം വൈ നിഃസന്ദേഹോ ഭവാമ്യഹം.**

''ഹേ താപസന്മാരേ, മഹാഭാഗന്മാരേ, എന്റെ മനസ്സിൽ ഒരു സംശയം ഉണ്ട്. മുനിമാരുടെ ഈ സമാജത്തിൽ വച്ച് ഞാൻ സംശയരഹിതനായിത്തീരണം.

10. **ബ്രഹ്മാവിഷ്ണുസ്തഥാ രുദ്രോ മഘവാ വരുണോഽനലഃ**
**കുബേരഃ പവനസ്ത്വഷ്ടാ സേനാനീശ്ച ഗണാധിപഃ**

ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ഇന്ദ്രൻ, വരുണൻ, അഗ്നി, കുബേരൻ, വായു, ത്വഷ്ടാവ്, സ്കന്ദൻ, ഗണാധിപൻ,

11. **സൂര്യോഽശ്വിനൗ ഭഗഃപൂഷാ നിശാനാഥോഗ്രഹാസ്തഥാ**
**ആരാധനീയതമഃ കോഽത്ര വാഞ്ഛിതാർത്ഥഫലപ്രദഃ**

സൂര്യൻ, അശ്വിനീദേവൻമാർ, പൂഷാവ്, ഭഗൻ, ചന്ദ്രൻ, ഗ്രഹങ്ങൾ ഇവരിൽ ആരാധിക്കാൻ ഉത്തമൻ ആരാണ്? ആരെ ആരാധിച്ചാലാണ് ആഗ്രഹിച്ച കാര്യങ്ങളെല്ലാം ലഭിക്കുക?

12. **സുഖസേവ്യശ്ചസതതം ചാശുതോഷശ്ച മാനദഃ**
**ബ്രുവന്തു മുനയഃ ശീഘ്രം സർവ്വജ്ഞാഃ സംശിതവ്രതാഃ**

എപ്പോഴും സുഖമായി സേവിക്കാവുന്നത് ആരെ? വേഗം സന്തോഷിക്കുന്നവനും മാനദനും ആര്? മുനിമാരേ, വേഗം പറയൂ. നിങ്ങൾ എല്ലാം അറിയുന്നവരും വ്രതനിഷ്ഠരുമാണല്ലോ."

13. **ഏവം പ്രശ്നേ കൃതേ തത്ര ലോമശോ വാക്യമബ്രവീത്**
**ജമദഗ്നേ ശൃണുഷ്വൈതദ്യത്പൃഷ്ടം വൈ ത്വയാധുനാ.**

ഇങ്ങനെ അവിടെ ഒരു ചോദ്യമുണ്ടായപ്പോൾ ലോമശൻ എന്ന മഹർഷി പറഞ്ഞു. "ജമദഗ്നേ, അങ്ങ് ഇപ്പോൾ ചോദിച്ചതിന് ഉത്തരം കേട്ടു കൊള്ളൂ".

14. **സേവനീയതമാ ശക്തിഃ സർവേഷാം ശുഭമിച്ഛതാം**
**പരാ പ്രകൃതിരാദ്യാച സർവഗാ സർവ്വദാ ശിവാ**

ശുഭം ആഗ്രഹിക്കുന്ന എല്ലാവരും അവശ്യം സേവിക്കേണ്ടത് ശക്തിയെയാണ്. അവൾ ആദ്യയായ പരാപ്രകൃതിയും എല്ലായ്പ്പോഴും എങ്ങും നിറഞ്ഞ ശിവയുമാണ്.

15. **ദേവാനാം ജനനീ സൈവ ബ്രഹ്മാദീനാം മഹാത്മനാം**
**ആദിപ്രകൃതിമൂലം സാ സംസാരപാദപസ്യ വൈ.**

അവൾ തന്നെയാണ് ദേവന്മാരുടെയും ബ്രഹ്മാദികളായ മഹാത്മാക്കളുടെയും ജനനി. ആദിപ്രകൃതിയായ അവൾ സംസാര വൃക്ഷത്തിന്റെ മൂലവുമാണ്.

16. **സ്മൃതാ ചോച്ചാരിതാ ദേവി ദദാതി കില വാഞ്ഛിതം**
**സർവ്വദൈവാർദ്രചിത്താ സാ വരദാനായ സേവിതാ.**

സ്മരിച്ചാലും നാമം ഉച്ചരിച്ചാലും ആ ദേവി മനോരഥം പൂർണ്ണമായി സാധിച്ചു തരും. അവളുടെ ഹൃദയം സർവ്വദാ ദയാർദ്രമാണ്; സേവിക്കുന്നവർക്ക് അഭീഷ്ടവരങ്ങൾ നൽകുന്നവളാണ്.

17. **ഇതിഹാസം പ്രവക്ഷ്യാമി ശൃണ്വന്തു മുനയഃ ശുഭം**
**അക്ഷരോച്ചാരണാദേവ യഥാ പ്രാപ്തം ദ്വിജേന വൈ.**

ഹേ മുനിമാരേ, ഞാൻ പരമപാവനമായ ഒരു കഥ പറയാം, കേൾക്കിൻ.അക്ഷരം ഉച്ചരിച്ചതുകൊണ്ടുമാത്രം ഒരു ബ്രാഹ്മണൻ എങ്ങനെയാണ് പരമഫലം നേടിയത് എന്ന കഥ.

18. **കോസലേഷു ദ്വിജഃ കശ്ചിദ്ദേവദത്തേതി വിശ്രുതഃ**
**അനപത്യശ്ചകാരേഷ്ടിം പുത്രായ വിധിപൂർവ്വകം.**

കോസലദേശത്ത് ദേവദത്തൻ എന്ന പേരിൽ വിഖ്യാതനായ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹത്തിനു സന്താനം ഉണ്ടായിരുന്നില്ല. പുത്രനുണ്ടാവാൻ വേണ്ടി വിധിയനുസരിച്ച് അദ്ദേഹം ഒരു യാഗം നടത്തി.

19. **തമസാതീരമാസ്ഥായ കൃത്വാ മണ്ഡപമുത്തമം**
**ദ്വിജാനാഹൂയ വേദജ്ഞാൻ സത്രകർമ്മവിശാരദാൻ.**

തമസാനദിയുടെ തീരത്തുചെന്ന് ഉത്തമമായ ഒരു മണ്ഡപം നിർമ്മിച്ചു. യജ്ഞം നിർവഹിക്കുന്നതിൽ നിപുണരും വേദജ്ഞരുമായ ബ്രാഹ്മണരെ വിളിച്ചു കൂട്ടി.

20. **കൃത്വാ വേദീം വിധാനേന സ്ഥാപയിത്വാ വിഭാവസൂൻ**
**പുത്രേഷ്ടിം വിധിവത്തത്ര ചകാര ദ്വിജസത്തമഃ**

വിധിയനുസരിച്ച് യജ്ഞവേദി നിർമ്മിച്ചു. യജ്ഞാഗ്നികളെ സ്ഥാപിച്ചു. ആ ബ്രാഹ്മണോത്തമൻ വിധിയനുസരിച്ചുള്ള പുത്രയജ്ഞത്തിൽ മുഴുകി.

21. **ബ്രഹ്മാണം കല്പയാമാസ സുഹോത്രം മുനിസത്തമം**
**അധ്വര്യും യാജ്ഞവൽക്യം ച ഹോതാരം ച ബൃഹസ്പതിം.**

മുനിമുഖ്യനായ സുഹോത്രനെ ബ്രഹ്മ'നായി അവരോധിച്ചു. യാജ്ഞവൽക്യനെ അധ്വര്യുവായും ബൃഹസ്പതിയെ ഹോതാവായും.

22. **പ്രസ്തോതാരം തഥാപൈലമുദ്ഗാതാരം ച ഗോഭിലം**
**സഭ്യാനന്യാൻ മുനീൻ കൃത്വാ വിധിവത്പ്രദദൗ വസു.**

പൈലനെ പ്രസ്തോതാവായും ഗോഭിലനെ ഉദ്ഗാതാവായും അതുപോലെ അവിടെ എത്തിച്ചേർന്ന മറ്റുമുനിമാരെ സദസ്യരായും കല്പിച്ചിട്ട് അവർക്ക് വിധിയനുസരിച്ച് ദക്ഷിണ നൽകി.

23. **ഉദ്ഗാതാ സാമഗഃ ശ്രേഷ്ഠഃ സപ്തസ്വരസമന്വിതം**
**രഥന്തരമഗായത്തു സ്വരിതേന സമന്വിതം.**

സാമവേദത്തിന്റെ ഉദ്ഗാതാവായി കല്പിക്കപ്പെട്ട ഗോഭിലമുനി സപ്തസ്വരങ്ങളിലൂടെ രഥന്തരമന്ത്രം ഉച്ചരിച്ചുകൊണ്ടിരുന്നു. സ്വരിതസ്വരത്തിലും അത് ഗാനം ചെയ്തിരുന്നു.

24. **തദാഽസ്യ സ്വരഭംഗോഽഭൂത് കൃതേ ശ്വാസേ മുഹുർമുഹുഃ**
**ദേവദത്തശ്ചുകോപാശു ഗോഭിലം പ്രത്യുവാച ഹ.**

വീണ്ടും വീണ്ടും ശ്വാസം എടുക്കേണ്ടിവന്നതുകൊണ്ട് മന്ത്രോച്ചാരണം ചെയ്ത സമയത്ത് അദ്ദേഹത്തിന് സ്വരപ്പിഴ വന്നു. ദേവദത്തൻ ഉടൻ ക്രുദ്ധനായിത്തീർന്ന് ഗോഭിലനോടു പറഞ്ഞു.

25. **മൂർഖോഽസി മുനിമുഖ്യാദ്യ സ്വരഭംഗസ്ത്വയാ കൃതഃ**
**കാമ്യകർമ്മണി സംജാതേ പുത്രാർത്ഥം യജതശ്ച മേ.**

''ഹേ മുനിവര, അങ്ങ് മൂർഖനാണ്. ഞാൻ പുത്രപ്രാപ്തിക്കുവേണ്ടി യജ്ഞം ചെയ്തു കൊണ്ടിരിക്കുന്നു. അങ്ങ് എന്റെ ഈ സകാമയജ്ഞത്തിൽ സ്വരഹീനമായി മന്ത്രം ഉച്ചരിച്ചു.''

26. **ഗോഭിലസ്തു തദോവാച ദേവദത്തം സുകോപിതഃ**
**മൂർഖസ്തേ ഭവിതാ പുത്രഃ ശഠഃ ശബ്ദവിവർജ്ജിതഃ**

ഇതു കേട്ടിട്ട് ഗോഭിലനും അടക്കാനാവാത്ത കോപം ഉണ്ടായിട്ട്, ദേവദത്തനോടു പറഞ്ഞു.''അങ്ങേയ്ക്ക് ശഠനും മൂർഖനും മൂകനുമായ ഒരു പുത്രനുണ്ടാവട്ടെ.''

27. **സർവ്വപ്രാണിശരീരേ തു ശ്വാസോച്ഛ്വാസഃ സുദുർഗ്രഹഃ**
**ന മേഽത്ര ദൂഷണം കിഞ്ചിത് സ്വരഭംഗേ മഹാമതേ.**

മഹാമതേ, സർവപ്രാണികളുടേയും ശരീരത്തിൽ ശ്വാസം വന്നുകൊണ്ടും പൊയ്ക്കൊണ്ടുമിരിക്കുന്നു. ഇതിന്റെമേൽ ആർക്കും ഒരു അധികാരവും ഇല്ല. അതുകൊണ്ട് സ്വരഭംഗമുണ്ടായതിൽ ഞാൻ അപരാധിയല്ല.''

28. **തച്ഛ്രുത്വാ വചനം തസ്യ ഗോഭിലസ്യ മഹാത്മനഃ**
**ശാപാദ്ഭീതോ ദേവദത്തസ്തമുവാചാതിദുഃഖിതഃ**

മഹാത്മാവായ ഗോഭിലന്റെ മുൻ ചൊന്ന വാക്കു കേട്ടിട്ട് അദ്ദേഹത്തിന്റെ ശാപത്തെ ഭയപ്പെട്ടു ദുഃഖിതനായി ദേവദത്തൻ പറഞ്ഞു:

**29. കഥം ക്രുദ്ധോ ƒസി വിപ്രേന്ദ്ര വൃഥാ മയി നിരാഗസി**
**അക്രോധനാ ഹി മുനയോ ഭവന്തി സുഖദാഃ സദാ.**

''ഹേ ബ്രാഹ്മണോത്തമ, അങ്ങ് നിർദോഷിയായ എന്നോട് എന്തിനിങ്ങനെ ഒരു കാരണവുമില്ലാതെ കോപിക്കുന്നു? മുനിമാർ ഒരിക്കലും തന്നെ കോപിക്കുന്നവരല്ല. എന്നു മാത്രമല്ല സദാ സുഖം പ്രദാനം ചെയ്യുന്നവരുമാണ്.

**30. സ്വല്പേ ƒപരാധേ വിപ്രേന്ദ്ര കഥം ശപ്തസ്ത്വയാഹ്യഹം**
**അപുത്രോ ƒഹം സുതപ്തഃ പ്രാക്താപയുക്തഃ പുനഃ കൃതഃ**

ഹേ വിപ്രേന്ദ്ര,ഒരു ചെറിയ അപരാധത്തിന്റെ പേരിൽ അങ്ങ് എന്തിനാണ് എന്നെ ഇങ്ങനെ ശപിച്ചത്? മുമ്പേ തന്നെ പുത്രനില്ലാത്തതിന്റെ പേരിൽ ദുഃഖിതനാണ്. ഇപ്പോൾ വീണ്ടും എനിക്ക് ദുഃഖം ഉണ്ടാക്കിയിരിക്കുന്നു.

**31. മൂർഖപുത്രാദപുത്രത്വം വരം വേദവിദോ വിദുഃ**
**തഥാപി ബ്രാഹ്മണോ മൂർഖഃസർവ്വേഷാം നിന്ദ്യ ഏവ ഹി**

വേദജ്ഞന്മാർ പറയുന്നത് മൂർഖനായ പുത്രനുണ്ടാകുന്നതിൽ ഭേദം പുത്രനില്ലാതിരിക്കുകയാണ് എന്നാണ്. എന്നു മാത്രമല്ല, മൂർഖനായ ബ്രാഹ്മണൻ ഏവർക്കും നിന്ദ്യൻ തന്നെയാണ്.

**32. പശുവത് ശൂദ്രവച്ചൈവ ന യോഗ്യഃ സർവകർമ്മസു**
**കിം കരോമീഹ മൂർഖേണ പുത്രേണ ദ്വിജസത്തമ.**

മൃഗത്തെപ്പോലെയും ശൂദ്രനെപ്പോലെയും അവൻ സർവകർമ്മങ്ങളിലും അയോഗ്യനുമാണ്. ഹേ ദ്വിജശ്രേഷ്ഠ മൂർഖനായ പുത്രനെക്കൊണ്ട് ഞാൻ എന്തു ചെയ്യും?

**33. യഥാ ശൂദ്രസ്തഥാ മൂർഖോ ബ്രാഹ്മണോ നാത്രസംശയഃ**
**ന പൂജാർഹോ ന ദാനാർഹോ നിന്ദ്യശ്ച സർവ്വകർമ്മസു.**

ശൂദ്രനെപ്പോലെയാണ് മൂർഖനായ ബ്രാഹ്മണനും എന്നതിൽ സംശയമില്ല. അവൻ പൂജാർഹനോ ദാനാർഹനോ അല്ല. സർവകർമ്മങ്ങളിലും അവൻ നിന്ദ്യനുമാണ്.

**34. ദേശേ വൈ വസമാനശ്ച ബ്രാഹ്മണോ വേദവർജ്ജിതഃ**
**കരദഃ ശൂദ്രവച്ചൈവ മന്തവ്യഃ സ ച ഭൂഭുജാ**

വേദം പഠിക്കാത്ത ബ്രാഹ്മണൻ ഏത് ദേശത്തു വസിച്ചാലും ശൂദ്രനെപ്പോലെ കരം കൊടുക്കണം. രാജാവ് അവനെ കരം കൊടുക്കേണ്ടവനായിട്ടാണു പരിഗണിക്കേണ്ടത്..

**35. നാസനേ പിതൃകാര്യേഷു ദേവകാര്യേഷു സ ദ്വിജഃ**
**മൂർഖഃ സമുപവേശ്യശ്ച കാര്യശ്ച ഫലമിച്ഛതാ.**

പിതൃകർമ്മങ്ങളും ദേവപൂജാദികളും മറ്റും ചെയ്യുന്ന അവസരത്തിൽ ഫലം ആഗ്രഹിക്കുന്നവൻ മൂർഖനായ ബ്രാഹ്മണനെ ആസനത്തിലിരുത്തി പൂജിക്കരുത്.

**36. രാജ്ഞാ ശൂദ്രസമോ ജ്ഞേയോ ന യോജ്യഃസർവ്വ കർമ്മസു**
**കർഷകസ്തു ദ്വിജഃ കാര്യോ ബ്രാഹ്മണോ വേദവർജിതഃ**

രാജാവും അവനെ ശൂദ്രനെപ്പോലെ കരുതി സർവ്വശുഭകർമ്മങ്ങളിൽ നിന്നും ഒഴിച്ചു നിർത്തണം. വേദം പഠിക്കാത്ത ബ്രാഹ്മണൻ കൃഷിവൃത്തികൊണ്ടു കഴിയണം.

**37. വിനാ വിപ്രേണ കർത്തവ്യം ശ്രാദ്ധം കുശചടേന വൈ**
**ന തു വിപ്രേണ മൂർഖേണ ശ്രാദ്ധം കാര്യം കദാചന**

ബ്രാഹ്മണനില്ലാതെ കൂർച്ചത്തലപ്പത്ത് പിണ്ഡം വച്ചു കൊണ്ട് പിതൃകർമ്മം നിർവ്വഹിച്ചാലും മൂർഖനായ ബ്രാഹ്മണനെ ശ്രാദ്ധമൂട്ടിക്കൊണ്ട് പിതൃകർമ്മം ഒരിക്കലും ചെയ്യരുത്.

**38. ആഹാരാദധികം ചാന്നം ന ദാതവ്യമപണ്ഡിതേ**
**ദാതാ നരകമാപ്നോതി ഗ്രഹീതാ തു വിശേഷതഃ**

മൂർഖനായ ബ്രാഹ്മണന് ഉണ്ണാനുള്ളതിലധികം അന്നം കൊടുക്കുവാൻ പാടില്ല. കൊടുക്കുന്നവൻ നരകത്തിൽ പോകും. വാങ്ങുന്നവൻ പ്രത്യേകിച്ചും നരകത്തിൽ പോകും.

**39. ധിക് രാജ്യം തസ്യ രാജ്ഞോ വൈ യസ്യ ദേശേƒബുധാ ജനാഃ**
**പൂജ്യന്തേ ബ്രാഹ്മണാ മൂർഖാ ദാനമാനാദികൈരപി**
**40. ആസനേ പൂജനേ ദാനേ യത്രഭേദോ ന ചാണ്വപി**
**മൂർഖപണ്ഡിതയോർഭേദോ ജ്ഞാതവ്യോ വിബുധേന വൈ.**

ആരുടെ രാജ്യത്താണോ മൂർഖജനങ്ങൾ വസിക്കുന്നത്, എവിടെയാണോ മൂർഖരായ ബ്രാഹ്മണർ ദാനമാനാദികൾ കൊണ്ട് പൂജിക്കപ്പെടുന്നത്, എവിടെയാണോ ആസനം, പൂജനം, ദാനം എന്നിവയിൽ അവർക്കു തമ്മിൽ തെല്ലു പോലും ഭേദമില്ലാതിരിക്കുന്നത് ആ രാജ്യവും അതിന്റെ രാജാവും നിന്ദ്യരാണ്. വിദ്വാന്മാർ മൂർഖനും പണ്ഡിതനും തമ്മിലുള്ള ഭേദം അവശ്യം അറിഞ്ഞിരിക്കേണ്ടതാണ്.

**41. മൂർഖാ യത്ര സുഗർവ്വിഷ്ഠാ ദാനമാനപരിഗ്രഹൈഃ**
**തസ്മിൻ ദേശേ ന വസ്തവ്യം പണ്ഡിതേന കഥഞ്ചന.**

എവിടെയാണോ ദാനം, മാനം, പരിഗ്രഹം എന്നിവയാൽ മൂർഖന്മാർ ഗർവ്വിഷ്ഠരായി വിലസുന്നത് ആ ദേശത്ത് പണ്ഡിതൻ ഒരു വിധത്തിലും വസിച്ചുകൂടാ.

**42. അസതാമുപകാരായ ദുർജ്ജനാനാം വിഭൂതയഃ**
**പിചുമന്ദഃ ഫലാഢ്യോƒപി കാകൈരേവോപ ഭുജ്യതേ.**

ദുർജ്ജനങ്ങളുടെ സമ്പത്ത് ദുർജനങ്ങൾക്കേ ഉപകരിക്കൂ. നിറയെ കായ്ച്ച വേപ്പുമരത്തിൽ ചെന്നിരുന്ന് ഫലങ്ങൾ തിന്നുന്നത് കാക്കകളാണല്ലോ.മറ്റൊരു പ്രാണിക്കും അത് പ്രയോജനപ്പെടുന്നില്ല.

**43. ഭുക്ത്വാന്നം വേദവിദ്വിപ്രോ വേദാഭ്യാസം കരോതി വൈ**
**ക്രീഡന്തി പൂർവ്വജാസ്തസ്യ സ്വർഗ്ഗേ പ്രമുദിതാഃ കില.**

വേദജ്ഞന്മാരായ ബ്രാഹ്മണർ ആരുടെ അന്നം ഭക്ഷിച്ചതിനുശേഷമാണോ വേദാധ്യയനം ചെയ്യുന്നത് അവന്റെ പൂർവ്വികർ സ്വർഗ്ഗത്തിൽ അത്യധികം സന്തോഷിച്ചു വിഹരിക്കുന്നു.

**44. ഗോഭിലാതഃ കിമുക്തം വൈ ത്വയാ വേദവിദുത്തമ**
**സംസാരേ മൂർഖപുത്രത്വം മരണാദതിഗർഹിതം.**

ഹേ ഗോഭില, അങ്ങ് വേദജ്ഞന്മാരിൽ ഉത്തമനാണല്ലോ. അങ്ങ് എന്താണ് പറഞ്ഞത്? എനിക്ക് മൂർഖനായ പുത്രനുണ്ടാകുമെന്നല്ലേ? ഈ സംസാരത്തിൽ മൂർഖനായ പുത്രൻ ഉണ്ടാകുക എന്നത് മരണത്തെക്കാൾ കഷ്ടമാണ്.

**45. കൃപാം കുരു മഹാഭാഗ ശാപസ്യാനുഗ്രഹം പ്രതി**
**ദീനോദ്ധാരണശക്തോƒസി പതാമി തവ പാദയോഃ**

മഹാഭാഗ, അങ്ങ്, എനിക്കീ ശാപത്തിൽ നിന്ന് മുക്തനാവാൻ വേണ്ടി കൃപ കാണിച്ചാലും.അങ്ങ് ദീനന്മാരെ ഉദ്ധരിക്കുന്നതിന് കഴിവുള്ളവനാണല്ലോ. ഞാൻ അങ്ങയുടെ കാൽക്കൽ വീഴുകയാണ്.''

**ലോമശ ഉവാച**

**46. ഇത്യുക്ത്വാ ദേവദത്തസ്തു പതിതസ്തസ്യ പാദയോഃ**
**സ്തുവൻ ദീനഹൃദത്യർത്ഥം കൃപണഃ സാശ്രുലോചനഃ**

ഇപ്രകാരം പറഞ്ഞിട്ട് ആ ദേവദത്തൻ ഗോഭിലന്റെ പാദത്തിൽ വീണു. അത്യന്തം ദുഃഖിതനായി കണ്ണുനീരോടെ അദ്ദേഹത്തോടു പ്രാർത്ഥിച്ചു.

**47. ഗോഭിലസ്തു തദാ തത്ര ദൃഷ്ട്വാ തം ദീനചേതസം**
**ക്ഷണകോപാ മഹാത്മാനോ വൈ പാപിഷ്ഠാഃ കല്പകോപനാഃ**

ദീനചിത്തനായി തന്നെ സ്തുതിക്കുന്ന ദേവദത്തനെ ഗോഭിലൻ കണ്ടു. മഹാത്മാക്കളുടെ കോപം ക്ഷണത്തിനുള്ളിൽ ശാന്തമാകും. ദുർജ്ജനങ്ങളുടേത് കല്പകാലം നീണ്ടുനില്ക്കുകയും ചെയ്യും.

**48. ജലം സ്വഭാവതഃ ശീതം പാവകാതപയോഗതഃ**
**ഉഷ്ണം ഭവതി തച്ഛീഘ്രം തദ്വിനാ ശിശിരം ഭവേത്.**

ജലം സ്വാഭാവികമായി ശീതമാണ്.അഗ്നിയുമായി സമ്പർക്കമുണ്ടാവുമ്പോൾ അതു വേഗം ചൂടാവുന്നു. ചൂടുവിട്ടാൽ പിന്നെയും തണുത്തതായിത്തീരും.

**49. ദയാവാൻ ഗോഭിലസ്ത്വാഹ ദേവദത്തം സുദുഃഖിതം**
**മൂർഖോ ഭൂത്വാ സുതസ്തേ വൈ വിദ്വാനപി ഭവിഷതി.**

ഗോഭിലന്റെ ഹൃദയം ദയാപൂർണ്ണമായി. അദ്ദേഹം ദുഃഖിതനായ ദേവദത്തനോടു പറഞ്ഞു: 'അങ്ങയുടെ പുത്രൻ മൂർഖനായി ഭവിച്ചാൽത്തന്നെയും പിന്നീട് വിദ്വാനായിത്തീർന്നുകൊള്ളും.''

**50. ഇതി ദത്തവരഃ സോഽഥ മുദിതോഽ ഭൂദ്വിജർഷഭഃ**
**ഇഷ്ടിം സമാപ്യ വിപ്രാൻ വൈ വിസസർജ്ജ യഥാവിധി.**

ഇങ്ങനെ വരം ലഭിച്ച ദേവദത്തനെന്ന ബ്രാഹ്മണോത്തമൻ അത്യധികം സന്തുഷ്ടനായിത്തീർന്നു. യജ്ഞം പൂർത്തിയാക്കി. ബ്രാഹ്മണരെയെല്ലാം വിധിയാംവണ്ണം യാത്രയാക്കി.

**51. കാലേന കിയതാ തസ്യ ഭാര്യാ രൂപവതീ സതീ**
**ഗർഭം ദധാര കാലേ സാ രോഹിണീ രോഹിണീസമാ.**

കുറച്ചുകാലം കഴിഞ്ഞപ്പോൾ ദേവദത്തന്റെ സുന്ദരിയും പതിവ്രതയുമായ ഭാര്യ, ചന്ദ്രപത്നിയായ രോഹിണിക്കു തുല്യയായ രോഹിണി, യഥാകാലം ഗർഭിണിയായി.

**52. ഗർഭാധാനാദികം കർമ്മ ചകാര വിധിവദ്വിജഃ**
**പുംസവനവിധാനം ച ശൃംഗാരകരണം തഥാ.**

ദേവദത്തൻ അവൾക്ക് ഗർഭാധാനം, പുംസവനം ശൃംഗാരകരണം (സീമന്തം) തുടങ്ങിയ സംസ്കാര കർമ്മങ്ങൾ യഥാവിധി ചെയ്തു.

**53. സീമന്തോന്നയനം ചൈവ കൃതം വേദവിധാനതഃ**
**ദദൗ ദാനാനി മുദിതോ മത്വേഷ്ടിം സഫലാം തഥാ.**

വേദവിധി അനുസരിച്ചുള്ള സീമന്ത സംസ്കാരവും (വാതിൽ പുറപ്പാട്) ചെയ്തു. താൻ ചെയ്ത യജ്ഞം സഫലമായി എന്നു കരുതി സന്തോഷിച്ച് അനേകം ദാനങ്ങൾ ചെയ്തു.

**54. ശുഭേഽഹ്നി സുഷുവേ പുത്രം രോഹിണീ രോഹിണീയുതേ**
**ദിനേ ലഗ്നേ ശുഭേഽത്യർത്ഥം ജാതകർമ്മ ചകാര സഃ**

ഒരു ശുഭ ദിനത്തിൽ രോഹിണി പുത്രനെ പ്രസവിച്ചു. നക്ഷത്രം രോഹിണിയായിരുന്നു. അത്യധികം ശുഭമായിരുന്നു ജനനസമയം. അദ്ദേഹം ആ ശിശുവിന് 'ജാതകർമ്മം' എന്ന സംസ്കാരം നിർവ്വഹിച്ചു.

**55. പുത്രദർശനകം കൃത്വാ നാമകർമ്മ ചകാര ച**
**ഉതത്ഥ്യ ഇതി പുത്രസ്യ കൃതം നാമ പുരാവിദാ**

യഥാകാലം പുത്രദർശനം നടത്തി നാമകരണവും ചെയ്തു. പുരാവിത്തായ അദ്ദേഹം പുത്രന് ഉതത്ഥ്യനെന്ന് നാമകരണം ചെയ്തു.

**56. സ ചാഷ്ടമേ തഥാ വർഷേ ശുഭേ വൈ ശുഭവാസരേ**
**തസ്യോപനയനം കർമ്മ ചകാര വിധിവത് പിതാ**

എട്ടാമത്തെ വർഷം ഒരു ശുഭദിനത്തിലെ ശുഭമുഹൂർത്തത്തിൽ വിധിയനുസരിച്ച് പിതാവ് അവന് യജ്ഞോപവീതസംസ്കാരം നിർവഹിച്ചു.

**57. വേദമദ്ധ്യാപയാമാസ ഗുരുസ്തം വൈ വ്രതേ സ്ഥിതം**
**നോച്ചചാര തതോതത്ഥ്യഃ സംസ്ഥിതോ മുഗ്ദ്ധവത്തദാ.**

ബ്രഹ്മചര്യവ്രതസ്ഥനായ അവനെ ഗുരു വേദം അഭ്യസിപ്പിച്ചു തുടങ്ങിയെങ്കിലും ഉതത്ഥ്യൻ ഒറ്റ അക്ഷരം പോലും ഉച്ചരിച്ചില്ല. ഒന്നും അറിവില്ലാത്തവനെപോലെ കഴിഞ്ഞതേയുള്ളു.

**58. ബഹുധാ പഠിതഃ പിത്രാ ന ദധാര മതിം ശഠഃ**
**മുഢവത്തിഷ്ഠതേ*f*ത്യർത്ഥം തം ശുശോച പിതാ തദാ**

പിതാവ് അവനെ പഠിപ്പിക്കാൻ പലപ്രകാരത്തിൽ ശ്രമിച്ചു. ആ മുഠാളന്റെ ബുദ്ധിയിൽ അതൊന്നും കടന്നില്ല. ഒരുമന്ദബുദ്ധിയെപ്പോലെ കഴിഞ്ഞ അവനെ ഓർത്ത് പിതാവ് അത്യധികം ദുഃഖിച്ചു

**59. ഏവം കുർവ്വൻ സദാഭ്യാസം ജാതോ ദ്വാദശവാർഷികഃ**
**ന വേദ വിധിവത്കർത്തും സന്ധ്യാവന്ദനകം വിധിം**

ഇങ്ങനെ സദാ അഭ്യാസം തുടർന്നുകൊണ്ട് പന്ത്രണ്ടാം വയസ്സിലെത്തി. എന്നിട്ടും വിധിയനുസരിച്ച് സന്ധ്യാവന്ദനാദികർമ്മങ്ങൾപോലും ചെയ്യാൻ അവൻ പഠിച്ചില്ല.

**60. മൂർഖോ*f*ഭൂദിതി ലോകേഷു ഗതാ വാർത്താ*f*തി വിസ്തരാ**
**ബ്രാഹ്മണേഷു ച സർവ്വേഷു താപസേഷ്വിതരേഷു ച**

ബ്രാഹ്മണരുടെയും താപസന്മാരുടെയും മറ്റ് ആളുകളുടെയും എല്ലാം ഇടയിൽ, ഇവൻ ഒരു മുർനാണെന്ന വാർത്ത പരക്കെ ഉണ്ടായി.

**61. ജഹാസ ലോകസ്തം വിപ്രം യത്ര തത്ര ഗതം മുനേ**
**പിതാ മാതാ നിനിന്ദാഥ മൂർഖം തമതിഭർത്സയൻ**

ചെല്ലുന്നിടത്തെല്ലാം ലോകം ആ വിപ്രകുമാരനെ നോക്കി പരിഹസിച്ചു. അച്ഛനമ്മമാർ ആ മൂർഖനെ ശകാരിച്ചുകൊണ്ട് വെറുപ്പു പ്രകടിപ്പിച്ചു.

**62. നിന്ദിതോ*f*ഥ ജനൈഃകാമം പിതൃഭ്യാമഥ ബാന്ധവൈഃ**
**വൈരാഗ്യമഗമ ദ്വിപ്രോ ജഗാമ വനമപ്യസൗ**

അച്ഛനമ്മമാരും ബന്ധുക്കളും മറ്റാളുകളും ശരിക്കും നിന്ദിച്ചതുമൂലം ആ ബ്രാഹ്മണകുമാരൻ വൈരാഗ്യമുണ്ടായി നേരെ വനത്തിലേക്കു പോയി.

**63. അന്ധോ വരസ്തഥാ പംഗുർന്ന മൂർഖസ്തു വരഃ സ്മൃതഃ**
**ഇത്യുക്തോ*f*സൗ പിതൃഭ്യാം വൈ വിവേശ കാനനം പ്രതി**

അന്ധനായിരുന്നെങ്കിലും വേണ്ടില്ല, മുടന്തനായിരുന്നെങ്കിലും വേണ്ടില്ല; മൂർഖനാണു തീരെ കൊള്ളരുതാത്തവൻ. അച്ഛനമ്മമാർ ഇങ്ങനെ പറഞ്ഞതു കേട്ട അവൻ കാട്ടിലേക്കു കടന്നു.

**64. ഗംഗാതീരേ ശുഭേ സ്ഥാനേ കൃത്വോടജമനുത്തമം**
**വന്യാം വൃത്തിം ച സങ്കല്പ്യ സ്ഥിതസ്തത്ര സമാഹിതഃ**

ഗംഗാതീരത്തുള്ള നല്ല ഒരു സ്ഥലത്ത് ചൊവ്വുള്ള ഒരു പർണ്ണശാലകെട്ടി വനത്തിലെ ഫലമൂലാദികൾ ഭക്ഷിച്ചുകൊണ്ട് ഏകാഗ്രചിത്തനായി അവിടെ കഴിഞ്ഞു.

65. **നിയമം ച പരം കൃത്വാ നാസത്യം പ്രബ്രവീമ്യഹം**
**സ്ഥിതസ്തത്രാശ്രമേ രമ്യേ ബ്രഹ്മചര്യവ്രതോ ഹി സഃ**

'ഞാൻ അസത്യം പറയുകയില്ല' എന്നൊരു പ്രതിജ്ഞ ചെയ്തുകൊണ്ട് ആ ബ്രാഹ്മണൻ ബ്രഹ്മചര്യ നിഷ്ഠനായി രമണീയമായ ആ ആശ്രമത്തിൽ താമസിച്ചു.

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
ദശമോƒദ്ധ്യായഃ

## അഥ ഏകാദശോƒദ്ധ്യായഃ

### ലോമശ ഉവാച

1. **ന വേദാദ്ധ്യയനം കിഞ്ചിജ്ജാനാതി ന ജപം തഥാ**
**ധ്യാനം ന ദേവതാനാം ച ന ചൈവാരാധനം തഥാ**

ആ ഉതത്ഥ്യബ്രാഹ്മണന് വേദാധ്യയനമോ ജപമോ ധ്യാനമോ ദേവതകളുടെ പൂജയോ ഒന്നും ചെയ്യാൻ അറിവുണ്ടായിരുന്നില്ല.

2. **നാസനം വേദ വിപ്രോƒസൗ പ്രാണായാമം തഥാ പുനഃ**
**പ്രത്യാഹാരം തു നോ വേദ ഭൂതശുദ്ധിം ച കാരണം.**

അഷ്ടാംഗയോഗപ്രസിദ്ധമായ ഒരാസനവും ഈബ്രാഹ്മണൻ ശീലിച്ചിട്ടില്ല; പിന്നെ പ്രാണായാമത്തിന്റെ കാര്യവും അങ്ങനെ തന്നെ. പ്രത്യാഹാരം അറിഞ്ഞുകൂടാ, ഭൂതശുദ്ധിയെപ്പറ്റിയോ പരമകാരണത്തെപ്പറ്റിയോ അറിഞ്ഞുകൂടാ.

3. **ന മന്ത്രകീലകം ജാപ്യം ഗായത്രീം ച ന വേദ സഃ**
**ശൗചം സ്നാനവിധിം ചൈവ തഥാƒചമനകം പുനഃ**

കീലകമന്ത്രം അറിയില്ല; ഗായത്രിജപിക്കാനും വശമില്ല. ശൗചം ചെയ്യാനും സ്നാനത്തിനുമുള്ള വിധി എന്തെന്ന് നിശ്ചയമില്ല. ആചമനത്തിന്റെ കാര്യവും അങ്ങനെ തന്നെ.

4. **പ്രാണാഗ്നിഹോത്രം നോ വേദ ബലിദാനം ന ചാതിഥിം**
**ന സന്ധ്യാം സമിധോ ഹോമം വിവേദ ച തഥാ മുനി.**

ഭക്ഷിക്കുന്ന സമയത്ത് പ്രാണാഗ്നിഹോത്രം ചെയ്യാനോ(പ്രാണാഹുതി) വിശ്വേദേവൻമാർക്കും അതിഥികൾക്കും പൂജനല്കാനോ യഥാവിധി സന്ധ്യാവന്ദനം ചെയ്യാനോ സമിത്ത് ഹോമിക്കാനോ അദ്ദേഹത്തിന് അറിവുണ്ടായിരുന്നില്ല.

5. **സോƒകരോത് പ്രാതരുത്ഥായ യത്കിഞ്ചിദ്ദന്തധാവനം**
**സ്നാനം ച ശൂദ്രവത്തത്ര ഗംഗായാം മന്ത്രവർജ്ജിതം**

രാവിലെ എണീററ് അദ്ദേഹം പല്ല് തേച്ചെന്നു വരുത്തും. മന്ത്രമൊന്നുമില്ലാതെ, ശൂദ്രന്റെ മാതിരി ഗംഗയിലിറങ്ങി മുങ്ങും കഴിഞ്ഞു.

6. **ഫലാന്യാദായ വന്യാനി മദ്ധ്യാഹ്നേƒപി യദൃച്ഛയാ**
**ഭക്ഷ്യാഭക്ഷ്യപരിജ്ഞാനം ന ജാനാതി ശഠസ്തഥാ**

ഉച്ചയാകുമ്പോൾകാട്ടിൽ പോയി വല്ല കാട്ടു പഴങ്ങളും തിന്നും. യദൃച്ഛയാ കിട്ടുന്നതായാലും മതി. എന്ത് തിന്നണം എന്ത് തിന്നരുത് എന്നൊന്നും ആ ശഠന് അറിഞ്ഞുകൂടാ.

7. സത്യം ബ്രൂതേ സ്ഥിതസ്തത്ര നാനൃതം വദതേ പുനഃ
ജനൈഃ സത്യതപാ നാമ കൃതമസ്യ ദ്വിജസ്യ വൈ

ആ അശ്രമത്തിൽ താമസിക്കുന്ന ബ്രാഹ്മണൻ സത്യമേ പറയൂ; കള്ളം പറയില്ല എന്നു മനസ്സിലാക്കിയ മനുഷ്യർ അദ്ദേഹത്തിന് സത്യതപസ്സെന്നൊരു പേരുംകൊടുത്തു.

8. നാഹിതം കസ്യചിത് കുര്യാത് ന തഥാ$f$വിഹിതം ക്വചിത്
സുഖം സ്വപിതി തത്രൈവ നിർഭയശ്ചിന്തയന്നിതി.

ആർക്കും ഒരഹിതവും ചെയ്യുകയില്ല; ചെയ്യരുതാത്തതും ഒന്നും ചെയ്യില്ല.ഓരോന്നുചിന്തിച്ചുക്കൊണ്ട് നിർഭയനായി സുഖമായി അവിടെ കിടന്ന് ഉറങ്ങും. എങ്ങനെയെന്നാൽ-

9. കദാ മേ മരണം ഭാവി ദുഃഖം ജീവാമി കാനനേ
ജീവിതം ധിക് ച മൂർഖസ്യ തരസാ മരണം ധ്രുവം

'എനിക്ക് എപ്പോഴാണ് മരണം സംഭവിക്കുക? ഈ കാട്ടിൽ എന്തൊരു കഷ്ടപ്പാടാണ്! എത്ര കഷ്ടമാണ് മൂർഖന്റെ ജീവിതം! വേഗം മരിക്കുകയാണുവേണ്ടത്.

10. ദൈവേനാഹം കൃതോ മൂർഖോ നാന്യോ$f$ത്ര കാരണം മമ
പ്രാപ്യ ചൈവോത്തമം ജന്മ വൃഥാ ജാതം മമാധുനാ

എന്നെ ദൈവം തന്നെയാണു മൂർഖനാക്കിയത്. മറ്റൊരു കാരണവും എനിക്കു കാണാൻ കഴിയുന്നില്ല. ഉന്നതമായ ഒരു ജന്മം കിട്ടിയിട്ട് എനിക്കത് ഇപ്പോൾ പാഴായിപ്പോയി.

11. യഥാ വന്ധ്യാ സുരൂപാ ച യഥാ വാ നിഷ്ഫലോ ദ്രുമഃ
അദുഗ്ദ്ധദോഹാ ധേനുശ്ച തഥാഹം നിഷ്ഫലഃ കൃതഃ

മച്ചിയായ സുന്ദരിയെപ്പോലെ, കായ്ക്കാത്ത മരം പോലെ, പാലില്ലാത്ത പശുവിനെപ്പോലെ എന്നെയും ദൈവം നിഷ്ഫലനാക്കിയിരിക്കുകയാണ്.

12. കിന്നു നിന്ദാമ്യഹം ദൈവം നൂനം കർമ്മ മമേദൃശം
ന ദത്തം പുസ്തകം കൃത്വാ ബ്രാഹ്മണായ മഹാത്മനേ

അല്ലെങ്കിൽ ഞാനെന്തിനു ദൈവത്തെ നിന്ദിക്കുന്നു? എന്റെ കർമ്മഫലം ഇത്തരത്തിലുള്ളതാണ്. ഞാൻ ഒരു പുസ്തകം ഉണ്ടാക്കി മഹാത്മാവായ ഒരു ബ്രാഹ്മണനു നല്കിയിട്ടില്ല.(ഒരു പുസ്തകം പകർത്തി എഴുതി ഒരു ബ്രാഹ്മണനു നല്കുന്നത് പുണ്യമാണെന്നുപറഞ്ഞു വരുന്നു)

13. ന വൈ വിദ്യാ മയാ ദത്താ പൂർവ്വജന്മനി നിർമ്മലാ
തേനാഹം കർമ്മയോഗേന ശഠോ$f$സ്മി ച ദ്വിജാധമഃ

കഴിഞ്ഞ ജന്മത്ത് ആരെയും ഞാൻ ഉത്തമ വിദ്യയൊന്നും പഠിപ്പിച്ചിട്ടുണ്ടാവില്ല. ആ കർമ്മഫലം കൊണ്ടാണ് ഇപ്പോൾ ശഠനായ ബ്രാഹ്മണാധമനായി ജനിച്ചിരിക്കുന്നത്.

14. ന ച തീർത്ഥേ തപസ്തപ്തം സേവിതാ ന ച സാധവഃ
ന ദ്വിജാ പൂജിതാദ്രവ്യൈഃ തേനജാതോ$f$സ്മി ദുഷ്ടധീഃ

ഏതെങ്കിലും ഒരു തീർത്ഥസ്ഥാനത്തു ചെന്ന് തപസ്സു ചെയ്യുകയോ സജ്ജനങ്ങളെ സേവിക്കയോ ചെയ്തിട്ടുണ്ടാവില്ല. ധനം നല്കി ബ്രാഹ്മണരെ പൂജിച്ചിട്ടുണ്ടാവില്ല. അതുകൊണ്ടിപ്പോൾ ദുർബുദ്ധിയായിട്ട് എനിക്ക് പിറക്കേണ്ടി വന്നിരിക്കും.

15. വർത്തന്തേ മുനിപുത്രാശ്ച വേദശാസ്ത്രാർത്ഥപാരഗാഃ
അഹം സുമൂഢഃ സംജാതോ ദൈവയോഗേന കേനചിത്

വേദശാസ്ത്രാദികളുടെ മറുകര കണ്ട മുനിപുത്രന്മാർ ജീവിച്ചിരിക്കെ, എന്തോ കാരണവശാൽ ദൗർഭാഗ്യം കൊണ്ട് വെറും വിഡ്ഢിയായി ഈ ഞാനും ജനിച്ചു.

16. **ന ജാനാമി തപസ്തപ്തും കിം കരോമി സുസാധനം**
**മിഥ്യായം മേഽത്ര സങ്കല്പോ ന മേ ഭാഗ്യം ശുഭം കില**

തപസ്സു ചെയ്യാൻ എനിക്കറിയില്ല; ഏതു സുകൃതകർമ്മമാണ് ഞാൻ ചെയ്യേണ്ടത്? എന്റെ ഈ സങ്കല്പങ്ങളെല്ലാം വ്യർത്ഥമാണ്. എന്റെ കർമ്മഫലം നല്ലതല്ല.

17. **ദൈവമേവ പരം മന്യേ ധിക്പൗരുഷമനർത്ഥകം**
**വൃഥാ ശ്രമകൃതം കാര്യം ദൈവാദ് ഭവതി സർവ്വഥാ**

ഭാഗ്യമാണ് എല്ലാറ്റിലും മീതെയെന്നു ഞാൻ വിചാരിക്കുന്നു. പൗരുഷമെന്നു പറയുന്നത് എത്ര അത്ഥശൂന്യമാണ്! സ്വന്തം കഴിവുകൊണ്ട് എല്ലാം നേടാമെന്ന് കരുതുന്നത് വെറുതേയാണെന്നർത്ഥം. വെറുതേ ചെയ്ത ഒരു പ്രവർത്തിയായാലും ഭാഗ്യമുണ്ടെങ്കിൽ അതു ഫലവത്താകും. ഭാഗ്യമില്ലെങ്കിൽ ഏതു ശ്രമവും നിഷ്ഫലം തന്നെ.

18. **ബ്രഹ്മാ വിഷ്ണുശ്ച രുദ്രശ്ച ശക്രാദ്യാഃ കില ദേവതാഃ**
**കാലസ്യ വശഗാഃ സർവ്വേ കാലോ ഹി ദുരതിക്രമഃ**

ബ്രഹ്മാവ്, വിഷ്ണു, ശിവൻ ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും എല്ലാം കാലത്തിന് അധീനരാണ്. കാലത്തെ അതിക്രമിക്കാൻ ആർക്കും ആവില്ല.'

19. **ഏവം വിധാൻ വിതർക്കാംസ്തു കുർവ്വാണോഽഹർന്നിശം ദ്വിജഃ**
**സ്ഥിതസ്തത്രശ്രമേ തീരേ ജാഹ്നവ്യാഃ പാവനേ സ്ഥലേ**

ഇങ്ങനെയുള്ള ഓരോ വ്യത്യസ്തചിന്തകളുമായി രാപകൽ ആ ബ്രാഹ്മണൻ ഗംഗാനദിയുടെ പാവനമായ തീരത്തുള്ള ആശ്രമത്തിൽ കഴിഞ്ഞു.

20. **വിരക്ത സഃ തു സംജാതഃ സ്ഥിതസ്തത്രാശ്രമേ ദ്വിജഃ**
**കാലാതിവാഹനം ശാന്തശ്ചകാര വിജനേ വനേ**

വിജനമായ വനപ്രദേശത്തുള്ള ആശ്രമത്തിൽ വസിച്ചുകൊണ്ട് ശാന്തനായി കാലം കഴിക്കവേ ആ ബ്രാഹ്മണൻ വിരക്തനായിത്തീർന്നു.

21. **ഏവം സ്ഥിതസ്യ തു വനേ വിമലോദകേ വൈ**
**വർഷാണി തത്ര നവപഞ്ച ഗതാനി കാമം.**
**നാരാധനം ന ച ജപം ന വിവേദ മന്ത്രം**
**കാലാതിവാഹനമസൗ കൃതവാൻ വനേ വൈ**

തെളിഞ്ഞ വെള്ളമുള്ള ആറ്റിൻകരയിലെ വനപ്രദേശത്തുകെട്ടിയ ആശ്രമത്തിൽ അങ്ങനെ ഒറ്റക്ക് കഴിയവേ പതിനാലുകൊല്ലം കടന്നു പോയി. പൂജയില്ല, ജപമില്ല, മന്ത്രമറിഞ്ഞുകൂടാ. കാട്ടിൽ അദ്ദേഹമിങ്ങനെ കാലം കഴിച്ചുകൂട്ടിയെന്നു മാത്രം.

22. **ജാനാതി തസ്യ വിതതം വ്രതമേവ ലോകഃ**
**സത്യം വദത്യപി മുനിഃ കില നാമജാതം**
**ജാതം യശശ്ച സകലേഷു ജനേഷു കാമം**
**സത്യവ്രതോഽയമനിശം ന മൃഷാഭിഭാഷീ**

അദ്ദേഹത്തിന്റെ സത്യനിഷ്ഠയെപ്പറ്റി ലോകം അറിഞ്ഞു. സത്യം മാത്രം പറയുന്ന ഒരു മുനി എന്നൊരു പേരും ലഭിച്ചു. അദ്ദേഹം സത്യവ്രതനാണ്, കള്ളം പറയുന്നവനല്ലൊരിക്കലും എന്ന് ഒരു കീർത്തിയും ലോകരുടെ ഇടയിൽ പരന്നു.

**23. തത്രൈകദാ തു മൃഗയാം രമമാണ ഏവ**
**പ്രാപ്തോ നിഷാദനിശഠോ ധൃതചാപബാണഃ**
**ക്രീഡൻ വനേfതിവിപുലേ യമതുല്യദേഹഃ**
**ക്രൂരാകൃതിർഹനനകർമ്മണി ചാതിദക്ഷഃ**

അതിവിസ്തൃതമായ ആ വനത്തിലൊരുദിവസം യമന്റെ ദേഹപ്രകൃതിയും ക്രൂരമായ ആകൃതിയും കൊല നടത്തുന്നതിൽ നല്ല കുശലതയുമുള്ള ഒരു കാട്ടാളച്ചട്ടമ്പി കൈയ്യിൽ അമ്പും വില്ലുമേന്തി മൃഗയാവിനോദത്തിൽ മുഴുകി വന്നുചേർന്നു.

**24. തേനാതികൃഷ്ടേന ശരണേ വിദ്ധഃ**
**കോലഃ കിരാതേന ധനുർധരേണ**
**പലായമാനോ ഭയവിഹ്വലശ്ച**
**മുനേഃ സമീപം വിദ്രുതോ ജഗാമ**

അമ്പും വില്ലുംമേന്തിയ ആ കാട്ടാളൻ തൊടുത്തുവിട്ട അമ്പു കൊണ്ട് മുറിവേറ്റ ഒരു പന്നി ഭയപ്പെട്ട് ഓടിക്കിതച്ച് ഈ മുനിയുടെ മുൻപിൽ വന്നു പെട്ടു.

**25. വികമ്പമാനോ രുധിരാർദ്രദേഹോ**
**യദാ ജഗാമാശ്രമമണ്ഡലം വൈ**
**കോലസ്തദാതീവ ദയാർദ്രഭാവം**
**പ്രാപ്തോ മുനിസ്തത്ര സമീക്ഷ്യ ദീനം**

ദേഹമാകെ ചോര ഒലിപ്പിച്ച് വിറച്ചു കൊണ്ട് ആശ്രമമുറ്റത്ത് എത്തിപ്പെട്ട പന്നിയെ കണ്ട് മുനി അത്യധികം ദയാർദ്രചിത്തനായിത്തീർന്നു.

**26. അഗ്രേവ്രജന്തം രുധിരാർദ്രദേഹം**
**ദൃഷ്ട്വാ മുനിഃ സൂകരമാശു വിദ്ധം**
**ദയാഭിവേശാദതികമ്പമാനഃ**
**സാരസ്വതം ബീജമഥോച്ചചാര**

ശരീരം മുറിഞ്ഞു ചോര ഒലിപ്പിച്ചുകൊണ്ട് തന്റെ മുൻപിൽ വന്നുപെട്ട പന്നിയെ കണ്ട മുനിയുടെ മനസ്സിൽ കാരുണ്യം ഓളം വെട്ടിയതുകൊണ്ട് ചഞ്ചല ചിത്തനായി അദ്ദേഹം സാരസ്വതബീജം(ഐ) ഉച്ചരിച്ചു പോയി.

**27. അജ്ഞാതപൂർവ്വം ച തഥാ ശ്രുതം ച**
**ദൈവാന്മുഖേ വൈ സമുപാഗതം ച**
**ന ജ്ഞാനവാൻ ബീജമസൗ വിമൂഢോ**
**മമജ്ജ ശോകേ സ മുനിർമഹാത്മാ**

പണ്ട് പഠിച്ചിട്ടുള്ളതല്ല ഈ സാരസ്വതം. കേട്ടിട്ടുള്ളതുമല്ല. ഭാഗ്യം കൊണ്ട് അങ്ങനെ ഒന്നു പറയാൻ തോന്നിയെന്നുമാത്രം. മൂഢനും ശോകനിമഗ്നനുമായ ആ ബ്രാഹമണന്, അതൊരു ബീജമന്ത്രമാണെന്ന അറിവുപോലും ഉണ്ടായിരുന്നില്ല.

**28. കോലഃ പ്രവിശ്യാശ്രമമണ്ഡലം തദ്**
**ഗതോ നികുഞ്ജേ പ്രവിലീയ ഗൂഢം**
**അപ്രാപ്തമാർഗ്ഗോ ദൃഢനിർവിണ്ണചേതാ**
**പ്രവേപമാനഃ ശരപീഡിതത്വാത്.**

ആശ്രമമുറ്റത്ത് കടന്ന പന്നി എങ്ങോട്ടാണു പോകേണ്ടതെന്നു നിശ്ചയമില്ലാതെ ശരിക്കു മനസ്സുകലങ്ങി , വിഷമിച്ച് അമ്പേറ്റ വേദനകൊണ്ട് വിറച്ച്, ഒടുക്കം അവിടെയുള്ള ഒരു വള്ളിക്കുടിൽ കയറി ഒളിച്ചു.

**29. തതഃ ക്ഷണാദാകരണാന്തകൃഷ്ടം**
**ചാപം ദധാനോऽതികരാളദേഹഃ**
**പ്രാപ്തസ്തദന്തേ സ ച മൃഗ്യമാണോ**
**നിഷാദരാജഃ കില കാല ഏവ**

നിമിഷത്തിനുള്ളിൽ, ചെവിയോളം പിന്നിലേക്ക് ഞാൺ വലിച്ചു മുറുക്കിക്കൊണ്ട്, കാലൻ തന്നയോ എന്നുതോന്നുമാറ് അതിഭയാനകരൂപിയായ ഒരു നിഷാദൻ ആ പന്നിയെ അന്വേഷിച്ച് അവിടെ എത്തി.

**30. ദൃഷ്ട്വാ മുനിം തത്ര കുശാസനേ സ്ഥിതം**
**നാമ്നാ തു സത്യവ്രതമദ്വിതീയം**
**വ്യാധഃ പ്രണമ്യ പ്രമുഖേ സ്ഥിതോऽസൗ**
**പപ്രച്ഛ കോലഃ ക്വ ഗതോ ദ്വിജേശ**

അവിടെ കുശാസനത്തിൽ ഇരിക്കുന്ന അദ്വിതീയനായ സത്യവ്രതമുനിയെക്കണ്ട് മുമ്പിൽചെന്നുനിന്ന് വണങ്ങിക്കൊണ്ട് ആ കാട്ടാളൻ ചോദിച്ചു: 'ഹേ, ദ്വിജശ്രേഷ്ഠാ, ആ പന്നി എങ്ങോട്ടുപോയി?

**31. ജാനാമി തേऽഹം സുവ്രതം പ്രസിദ്ധം**
**തേനാദ്യ പൃച്ഛേ മമ ബാണവിദ്ധഃ**
**ക്ഷുധാർദിതം മേ സകലം കുടുംബം**
**വിഭർത്തുകാമഃ കില ആഗതോऽസ്മി**

അങ്ങ് സുപ്രസിദ്ധനായ സുവ്രതമുനിയാണെന്ന് എനിക്കറിയാം. അതുകൊണ്ടാണ് ഞാൻ ചോദിക്കുന്നത് എന്റെ അമ്പേറ്റ പന്നി എവിടെ എന്ന്. എന്റെ കുടുംബം ആകെ ഇപ്പോൾ വിശന്നുപൊരിയുകയാണ്. അവരെ രക്ഷിക്കാൻ വേണ്ടിയാണ് ഞാൻ ഈ കാട്ടിലേക്ക്പോന്നത്.

**32. വൃത്തിർമമൈഷാ വിഹിതാ വിധാത്രാ**
**നാന്യാസ്തി വിപ്രേന്ദ്ര ഋതം ബ്രവീമി**
**ഭർത്തവ്യമേവേഹ കുടുംബമഞ്ജസാ**
**കേനാപ്യാപായേന ശുഭാശുഭേന**

എനിക്ക് വിധിതാവ് വിധിച്ചിരിക്കുന്ന കർമ്മം ഇതാണ്; മറ്റൊന്നല്ല.ഹേ ബ്രാഹ്മണോത്തമാ, ഞാൻ സത്യമാണു പറയുന്നത്. ശുഭമോ അശുഭമോ ആയ ഏതു മാർഗ്ഗം സ്വീകരിച്ചായാലും നേരേ ചൊവ്വേ കുടുംബം ഭരിക്കുക തന്നെ വേണം.

**33. സത്യം ബ്രവീഹ്യദ്യ സത്യവ്രതോऽസി**
**ക്ഷുധാതുരോ വത്തർതേ പോഷ്യവർഗ്ഗഃ**
**ക്വാസൗ ഗതഃ സൂകരോ ബാണവിദ്ധഃ**
**പൃച്ഛാമ്യഹം ബാന്ധവ ബ്രൂഹി തൂർണ്ണം**

ഇപ്പോൾ സത്യം പറയൂ; അങ്ങ് സത്യവ്രതനാണല്ലോ. ഞാൻ സംരക്ഷിക്കേണ്ടവരിപ്പോൾ വിശന്നു വലയുകയാണ്. എന്റെ അമ്പേറ്റ് മുറിപ്പെട്ട പന്നി എവിടെ പോയെന്നാണ് ഞാൻ ചോദിക്കുന്നത്. ഹേ ബ്രാഹ്മണാ, വേഗം പറയൂ.'

**34. തേനേതി പൃഷ്ടഃ സ മുനിർമഹാത്മാ**
**വിതർക്കമഗ്നഃ പ്രബഭൂവ കാമം**
**സത്യവ്രതം മേऽദ്യ ഭവേന്ന ഭഗ്നം**
**ന ദൃഷ്ട ഇത്യുച്ചരിതേന കിം വൈ**

ആ കാട്ടാളൻ ഇങ്ങനെ പറഞ്ഞപ്പോൾ മഹാത്മാവായ ആ മുനി എന്തു പറയണമെന്നറിയാതെ കുഴങ്ങി. കണ്ടില്ലെന്നുപറഞ്ഞാൽ എന്റെ സത്യവ്രതം ഇപ്പോൾ മുറിഞ്ഞു 'പോകുകയില്ലേ?

35. ഗതോഽത്ര കോലഃ ശരവിദ്ധദേഹഃ
കഥം ബ്രവീമ്യദ്യ വൃഷാഽമൃഷാവാ
ക്ഷുധാർദ്ദിതോഽയം പരിപൃച്ഛതീവ
ദൃഷ്ട്വാ ഹനിഷ്യത്യപി സൂകരം വൈ.

അമ്പേറ്റ് ദേഹം മുറിഞ്ഞ ഒരു പന്നി ഇവിടെ വന്നെന്ന്, സത്യമായിട്ടായാലും അസത്യമായിട്ടായാലും ഞാൻ എങ്ങനെ പറയും? ഈ വിശപ്പു കൊണ്ടു പൊരിയുന്നവൻ ചോദിച്ചു കൊണ്ടിരിക്കുകയല്ലേ. കണ്ടാൽ ഇവൻ അതിനെ കൊല്ലുകയും ചെയ്യും.

36. സത്യം ന സത്യം ഖലു യത്ര ഹിംസാ
ദയാന്വിതം ചാനൃതമേവ സത്യം
ഹിതം നരാണാം ഭവതീഹ യേന
തദേവ സത്യം ന തഥാഽന്യഥൈവ

ഹിംസയോടു ബന്ധപ്പെടാത്ത സത്യമേ സത്യമാവൂ. ദയയോടു കൂടിയതാണെങ്കിൽ അസത്യവും സത്യമാവും. എങ്ങനെയായാലാണോ മനുഷ്യർക്ക് ഹിതം ഉണ്ടാകുന്നത് അതുതന്നെയാണു സത്യം; മറിച്ചുള്ളതല്ല.

37. ഹിതം കഥം സ്യാദുഭയോർ വിരുദ്ധയോ-
സ്തദുത്തരം കിം ന യഥാ മൃഷാ വചഃ
വിചാരയൻ ബാഡവ ധർമ്മ സങ്കടേ
ന പ്രാപ വക്തും വചനം യഥോചിതം.

ഒന്നിനു മറ്റൊന്നു വിരുദ്ധമായി വന്നാൽ അത് എങ്ങനെ ഹിതമാവും? അതിന്റെ ഉത്തരമെങ്ങനെ അസത്യമാവാതിരിക്കും? ഇങ്ങനെ ഓരോന്നു വിചാരിച്ചു ധർമ്മസങ്കടത്തിൽപെട്ട ബ്രാഹ്മണന് സന്ദർഭത്തിന് ഉചിതമായി പറയാൻ തക്ക ഒരു വാക്കും കിട്ടിയില്ല.

38. ബാണാഹതം വീക്ഷ്യ ദയാന്വിതം ച
കോലം തദന്തേ സമുദാഹൃതം വചഃ
തേന പ്രസന്നാ നിജബീജതഃ ശിവാ
വിദ്യാം ദുരാപാം പ്രദദൗ ച തസ്മൈ

അമ്പേറ്റ് അത്യന്തം ദയനീയനായിത്തീർന്ന പന്നിയെക്കണ്ടിട്ട് അദ്ദേഹത്തിന്റെ ഉള്ളിൽ നിന്ന് ഒരു വാക്ക് ഉതിർന്നു വീണു. അതു തന്റെ ബീജാക്ഷരമായതുകൊണ്ട് മംഗളസ്വരൂപിണിയായ ദേവി പ്രസാദിച്ച് ആ ബ്രാഹ്മണന് ദുഷ്പ്രാപയായ വിദ്യയെ നല്കി.

39. ബീജോച്ചാരണതോ ദേവ്യാ വിദ്യാ പ്രസ്ഫുരിതാഖിലാ
വാല്മീകേശ്ച യഥാപൂർവ്വം തഥാ സ ഹ്യഭവത് കവിഃ

ദേവിയുടെ ബീജോച്ചാരണം നിമിത്തം അഖില വിദ്യകളും അദ്ദേഹത്തിനു തെളിഞ്ഞു വന്നു. പണ്ട് വാല്മീകി എങ്ങനെയോ അതുപോലെ അദ്ദേഹവും കവിയായിത്തീർന്നു.

40. തമുവാച ദ്വിജോ വ്യാധം സമ്മുഖസ്ഥം ധനുർധരം
സത്യകാമസ്തു ധർമ്മാത്മാ ശ്ലോകമേകം ദയാപരഃ

വില്ലും അമ്പും ധരിച്ച് നേരേ മുമ്പിൽ നിൽക്കുന്ന ആ വ്യാധനോട് സത്യകാമനും ധർമ്മാത്മാവും ദയാപരനുമായ ആ ബ്രാഹ്മണൻ ശ്ലോകരൂപത്തിൽ മൊഴിഞ്ഞു.

41. യാ പശ്യതി ന സാ ബ്രൂതേ യാ ബ്രൂതേ സാ ന പശ്യതി
അഹോ വ്യാധ സ്വകാര്യാർത്ഥിൻ കിം പൃച്ഛസി പുനഃ പുനഃ

കാണുന്നത് പറയുന്നില്ല, പറയുന്നത് കാണുന്നുമില്ല. ഹേ വ്യാധ, സ്വന്തം കാര്യം കാണാൻ ആഗ്രഹിക്കുന്നവനേ, നീ പിന്നെയും പിന്നെയും എന്തിനു ചോദിക്കുന്നു? കാണുന്നത് കണ്ണാണല്ലോ. ആ കണ്ണിനു പറയാൻ കഴിയുകയില്ല. പറയുന്നത് നാവാണ്; ആ നാവിന് കാണാനും കഴിയില്ല. പന്നി എവിടെ പോയി എന്നു കണ്ടതു കണ്ണാണ്. അതിന് അക്കാര്യം പറയാൻ കഴിയില്ല. പന്നി എവിടെ എന്നു പറയേണ്ടത് നാവാണ്. ആ നാവ് പന്നിയെ കണ്ടതുമില്ല. അപ്പോൾ നാവ് കണാതെ പറയുന്നതാണ്; അത് അസത്യമാണ്. ഞാൻ സത്യവ്രതനാണ്. പിന്നെന്തിനു ചോദിക്കുന്നു? ആത്മാവിനെ ദർശിച്ചവർക്ക് ഒന്നും പറയാൻ ആവില്ല. അത് അവാച്യമാണ്. ആത്മാവിനെപ്പെറ്റി പറയുന്നവൻ ദർശിച്ചിട്ടുമില്ല. ദർശിച്ചിരുന്നുവെങ്കിൽ അവൻ പറയുമായിരുന്നില്ല. ഹേ വ്യാധാ, നീ സ്വന്തം കാര്യം നേടാനാണ് ആഗ്രഹിക്കുന്നതെങ്കിൽ ആ ആത്മാവിനെ സ്വയം ദർശിക്കൂ. അപ്പോൾ നിന്റെ 'സംസാരവും' തീരും. ഉതത്ഥ്യൻ കവിയായി തീർന്നു എന്നു പറഞ്ഞത് ഇത്തരത്തിൽ അർത്ഥവത്താകുന്നു.

**42. ഇത്യുക്തസ്തു തദാ തേന ഗതോ*f*സൗ പശൂഹാ പുനഃ**
**നിരാശഃ സൂകരേ തസ്മിൻ പരാവൃത്തോ നിജാലയേ**

ഉതത്ഥ്യൻ ഇങ്ങനെ പറഞ്ഞതുകേട്ട് പശുഹിംസകനായ ആ വേടൻ പന്നിയിലുള്ള ആശ കൈവിട്ട് വന്ന പോലെതന്നെ തന്റെ കുടിലിലേക്ക് പോയി.

**43. ബ്രാഹ്മണസ്തു കവിർജാതഃ പ്രാചേതസ ഇവാപരഃ**
**പ്രസിദ്ധഃ സർവ്വലോകേഷു നാമ്നാ സത്യവ്രതോ ദ്വിജഃ**

ആ ബ്രാഹ്മണൻ മറ്റൊരു വാല്മീകിയോ എന്നു തോന്നുമാറ് കവിയായിത്തീർന്നു. സർവ്വ ഭുവനങ്ങളിലും സത്യവ്രതനെന്ന നാമം പ്രസിദ്ധമായി തീർന്നു.

**44. സാരസ്വതം തതോബീജം ജജാപ വിധിപൂർവ്വകം**
**പണ്ഡിതശ്ചാതിവിഖ്യാതോ ദ്വിജോ*f*സൗ ധരണീതലേ.**

അതിനുശേഷം അദ്ദേഹം സാരസ്വത ബീജമന്ത്രമായ 'ഐ' വിധിയനുസരിച്ച് ജപിച്ചു. ഇതിൽ പിന്നെ അദ്ദേഹം ഭൂമിയിലെങ്ങും പണ്ഡിതനാണെന്ന കീർത്തി നേടി.

**45. പ്രതിപർവ്വസു ഗായന്തി ബ്രാഹ്മണാ യദ്യശഃ സദാ**
**ആഖ്യാനം ചാതിവിസ്തീർണ്ണം സ്തുവന്തി മുനയഃ കില**

ബ്രാഹ്മണർ അദ്ദേഹത്തിന്റെ യശസ്സ് വാവു തോറും ഇന്നും പാടുന്നുണ്ട്. മുനിമാർ അതി വിസ്തൃതമായ കഥ കൊണ്ട് അദ്ദേഹത്തെ സ്തുതിക്കുകയും ചെയ്യുന്നു.

**46. തച്ഛ്രുത്വാ സദനം തസ്യ സമാഗമ്യ തദാശ്രമേ**
**യേന ത്യക്തഃ പുരാ തേന ഗൃഹം നീതോ*f*തിമാനിതഃ**

ആരാണോ പണ്ട് അദ്ദേഹത്തെ മൂർഖനാണെന്നു പറഞ്ഞ് ഉപേക്ഷിച്ചത് അവർ തന്നെ, അതുകേട്ട് വനത്തിലുള്ള പർണ്ണശാലയിലെത്തി വളരെ ബഹുമാനത്തോടെ ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടു പോയി.

**47. തസ്മാദ്രാജാൻ സദാസേവ്യാ പൂജനീയാ ച ഭക്തിതഃ**
**ആദിശക്തിഃ പരാദേവീ ജഗദാം കാരണം ഹി സാ**

അതുകൊണ്ട് പരയും ആദിശക്തിയുമായ ആ ദേവിയെ ഭക്തിയോടെ സദാ പൂജിക്കുകയും സേവിക്കുകയും ചെയ്യേണ്ടതാണ്. അവൾ തന്നെയാണ് ജഗത്തിനു കാരണം.

**48. തസ്യാ യജ്ഞം മഹാരാജ കുരു വേദവിധാനതഃ**
**സർവ്വകാമപ്രദം നിത്യം നിശ്ചയം കഥിതം പുരാ**

മഹാരാജാവേ, അതിനാൽ അങ്ങിപ്പോൾ വേദവിധി അനുസരിച്ച് ആ ഭഗവതിയുടെ യജ്ഞം ആരംഭിച്ചാലും. ആ യജ്ഞം എല്ലായ്പ്പോഴും മനോരഥം പൂർണ്ണമായി നിറവേറ്റുമെന്ന് പണ്ടേ നിശ്ചയിക്കപ്പെട്ടിട്ടുണ്ട്.

**49. സ്മൃതാ സമ്പൂജിതാ ഭക്ത്യാ ധ്യാതാ ചോച്ചാരിതാ സ്തുതാ**
**ദദാതി വാഞ്ഛിതാനർത്ഥാൻ കാര്യദാ തേന കീർത്ത്യതേ**

ഭക്തി പൂർവ്വകമായ സ്മരണം, പൂജനം, ധ്യാനം, നാമോച്ചാരണം അതുപോലെ സ്തവനം എന്നിവ ചെയ്യുന്നതുകൊണ്ട് അഭിലാഷങ്ങൾ എല്ലാം നല്കും. അതിനാൽ അവൾ 'കാമദ' എന്നു കീർത്തിക്കപ്പെടുന്നു.

**50. അനുഭാവമിദം രാജൻ കർത്തവ്യം സർവ്വഥാ ബുധൈഃ**
**ദൃഷ്ട്വാ രോഗയുതാൻ ദീനാൻ ക്ഷുധിതാൻ നിർദ്ധനാൻ ശഠാൻ**

രാജാവേ, എല്ലാപ്രകാരത്തിലും അനുഭാവം കാണിക്കപ്പെടേണ്ടവരാണ്, രോഗം പിടിപെട്ടവരും, ദീനൻമാരും, വിശപ്പുള്ളവരും, നിർദ്ധനരും, ശഠന്മാരും.

**51. ജനാനാർത്താൻ തഥാ മൂർഖാൻ പീഡിതാൻ വൈരിഭിഃ സദാ**
**ദാസാനാജ്ഞാകരാൻ ക്ഷുദ്രാൻ വികലാൻ വിഹ്വലാനഥ**

ആർത്തൻമാരും മൂർഖന്മാരും, ശത്രു പീഡിതരും, ഭൃത്യന്മാരും കിങ്കരന്മാരും പിശുക്കന്മാരും അംഗവൈകല്യമുള്ളവരും ഭയപ്പെട്ടവരും.

**52. അതൃപ്താൻ ഭോജനേ ഭോഗേ സദാർത്താനജിതേന്ദ്രിയാൻ**
**തൃഷ്ണാധികാനശക്താംശ്ച സദാധിപരിപീഡിതാൻ**

ഭോജനത്തിലും ഭോഗത്തിലും അതൃപ്തന്മാരും സദാ ആർത്തന്മാരും അജിതേന്ദ്രിയരും അധികം തൃഷ്ണയുള്ളവരും അശക്തൻമാരും സദാ ആധിപിടിപെട്ടവരും എല്ലാം.(ഇവരോടെല്ലാം അനുഭാവം കാട്ടണം)

**53. തഥാ വിഭവസമ്പന്നാൻ പുത്രപൗത്രവിവർധനാൻ**
**പുഷ്ടദേഹാംശ്ച സംഭോഗൈഃ സംയുതാൻ വേദവാദിനഃ**

അതുപോലെ വിഭവസമ്പന്നൻമാരും പുത്രപൗത്രാദികൾ ഉള്ളവരും ദേഹപുഷ്ടിയുള്ളവരും ഭോഗസൗഖ്യമുള്ളവരും വേദജ്ഞരും.

**54. രാജലക്ഷ്മ്യാ യുതാൻ ശൂരാൻ വശീകൃതജനാനഥ**
**സ്വജനൈരവിയുക്താംശ്ച സർവ്വലക്ഷണലക്ഷിതാൻ.**

ശൂരന്മാരും രാജലക്ഷ്മിയുള്ളവരും വശീകരണശക്തിയുള്ളവരും സ്വജനങ്ങളുള്ളവരും സർവ്വലക്ഷണങ്ങൾ തികഞ്ഞവരും.

**55. വ്യതിരേകാന്വയാഭ്യാം ച വിചേതവ്യം വിചക്ഷണൈഃ**
**ഏഭിർന പൂജിതാദേവി സർവ്വാർത്ഥഫലദാ ശിവാ**

അന്വയ വ്യതിരേകബുദ്ധ്യാ വിദ്വാന്മാരാൽ തിരിച്ചറിയപ്പെടേണ്ടവരുമാണ്. അനുഭാവപൂർവ്വം കരുതപ്പെടേണ്ടവർ. അങ്ങനെ ആയിത്തീരാൻ കാരണം അവർ സർവ്വാർത്ഥങ്ങളും നൽകാൻ കഴിവുള്ള മംഗളസ്വരൂപിണിയായ ദേവിയെ ഭജിച്ചില്ല എന്നതാണെന്നു അവരെ കണ്ടു കഴിയുമ്പോൾ തന്നെ അനുമാനിക്കാം.

**56. സമാരാധിതാ ച തഥാ നൃഭിരേഭിഃ സദാംബികാ**
**യതോഽമീ സുഖിനഃ സർവേ സംസാരേഽസ്മിന്ന സംശയഃ**

ഈ രണ്ടാമതു പറഞ്ഞവർ സദാ അംബികയെ ആരാധിച്ചിട്ടുള്ളവരാണ്.അതു കൊണ്ടാണ് അവർ ഇവിടെ സുഖികളായി കഴിയുന്നത് എന്നതിൽ സംശയമില്ല എന്നും മനസ്സിലാക്കാം.

### വ്യാസ ഉവാച

**57. ഇതിരാജാൻ ശ്രുതം തത്ര മയാ മുനിസമാഗമേ**
**ലോമശസ്യ മുഖാത്കാമം ദേവീമാഹാത്മ്യമുത്തമം.**

ഹേ രാജാവേ, ഇങ്ങനെ ഞാൻ ആ ബ്രാഹ്മസദസ്സിൽവച്ച് ലോമശൻ പറഞ്ഞ ഉത്തമമായ ദേവീമാഹാത്മ്യം നേരിട്ടു കേട്ടു.

**58. ഇതി സഞ്ചിന്ത്യ രാജേന്ദ്ര കർത്തവ്യം ച സദാർച്ചനം**
**ഭക്ത്യാ പരമയാ ദേവ്യാഃ പ്രീത്യാ ച പുരുഷർഭ**

രാജാവേ, ഇതാണ് സത്യമെന്നു മനസ്സിലാക്കി അത്യന്തം ഭക്തിയോടും സന്തോഷത്തോടും ദേവിയെ സദാ അവശ്യം ആരാധിക്കേണ്ടതാണ്.

ഇതി ശ്രീദേവിഭാഗവതേ തൃതീയസ്കന്ധേ
ഏകാദശോƒദ്ധ്യായഃ

## അഥ ദ്വാദശോƒദ്ധ്യായഃ

### രജോവാച

**1. വദ യജ്ഞവിധിം സമ്യഗ്ദേവ്യാസ്തസ്യാ സമന്തതഃ**
**ശ്രുത്വാ കരോമ്യഹം സ്വാമിന്യഥാശക്തി ഹ്യതന്ദ്രിതഃ**

''പ്രഭോ, അങ്ങ് ഭഗവതിയായ ജഗദംബികയുടെ യജ്ഞത്തിൽ അനുഷ്ഠിക്കേണ്ട ഉചിതമായ വിധിയെക്കുറിച്ച് ദയവായി പറഞ്ഞാലും. അതുകേട്ടിട്ട് എനിക്ക് യഥാശക്തി ശ്രദ്ധയോടെ അത് അനുഷ്ഠിക്കാമല്ലോ.

**2. പൂജാവിധിം ച മന്ത്രാംശ്ച ഹോമദ്രവ്യമസംശയം**
**ബ്രാഹ്മണാഃ കതിസംഖ്യാശ്ച ദക്ഷിണാശ്ച തഥാ പുനഃ**

പൂജാവിധി, മന്ത്രങ്ങൾ, ഹോമദ്രവ്യങ്ങൾ എല്ലാറ്റിനെക്കുറിച്ചും പറയണം. എത്ര ബ്രാഹ്മണർ ഉണ്ടായിരിക്കണം? എന്തു ദക്ഷിണ കൊടുക്കണം?

### വ്യാസ ഉവാച

**3. ശൃണു രാജൻ പ്രവക്ഷ്യാമി ദേവ്യാ യജ്ഞം വിധാനതഃ**
**ത്രിവിധം തു സദാ ജ്ഞേയം വിധിദൃഷ്ടേന കർമ്മണാ**

''രാജൻ, കേട്ടാലും. ദേവിയുടെ യജ്ഞത്തെക്കുറിച്ച് ഞാൻ വിധിയാംവണ്ണം വിസ്തരിക്കാം. അനുഷ്ഠാനവിധിഅനുസരിച്ച് ഈ യജ്ഞം മൂന്നുവിധത്തിലുണ്ടെന്നറിയണം.

**4. സാത്വികം രാജസം ചൈവ താമസം ച തഥാപരം**
**മുനീനാം സാത്വികം പ്രോക്തം നൃപാണാം രാജസം സ്മൃതം**

സാത്വികം, രാജസം, താമസം എന്നിങ്ങനെ മൂന്നു വിധം. മുനിമാരുടേത് സാത്വികം; രാജാക്കന്മാരുടേത് രാജസം; എന്നിങ്ങനെ പറഞ്ഞുവരുന്നു.

**5. താമസം രാക്ഷസാനാം വൈ ജ്ഞാനിനാം തു ഗുണോത്ധിതം**
**വിമുക്താനാം ജ്ഞാനമയം വിസ്തരാത് പ്രബ്രവീമി തേ**

രാക്ഷസന്മാരുടേത് താമസം; ജ്ഞാനികളുടേത് ഗുണരഹിതം; വിമുക്തന്മാരുടേത് ജ്ഞാനമയം. ഓരോന്നും വിസ്തരിച്ചു ഞാൻ അങ്ങയോടു പറയാം

**6. ദേശഃ കാലസ്തഥാ ദ്രവ്യം മന്ത്രാംശ്ച ബ്രാഹ്മണാസ്തഥാ**
**ശ്രദ്ധാ ച സാത്വികീ യത്ര തം യജ്ഞം സാത്വികം വിദുഃ**

ദേശം, കാലം, ദ്രവ്യം, മന്ത്രം, ബ്രാഹ്മണർ, സാത്വികശ്രദ്ധ ഇവ ചേർന്നാൽ അത് സാത്വികയജ്ഞമാകും. അതായത് കാശി തുടങ്ങിയ ദേശങ്ങളിൽ വച്ചും, ഉത്തരായണം തുടങ്ങിയ സമയങ്ങളിലും നടത്തിയാൽ അത് സാത്വികമായിരിക്കും. അതുപോലെ ന്യായമായി ആർജിച്ച ദ്രവ്യം കൊണ്ട് നടത്തുന്നതും, വൈദികമന്ത്രം ഉച്ചരിച്ചു ചെയ്യുന്നതും വേദജ്ഞരായ ബ്രാഹ്മണർ സംബന്ധിക്കുന്നതും ആസ്തിക്യബുദ്ധിയോടെ ചെയ്യുന്നതും സാത്വികമായിരിക്കും.

**7. ദ്രവ്യശുദ്ധിഃ ക്രിയാശുദ്ധിഃ മന്ത്രശുദ്ധിശ്ച ഭൂമിപ**
**ഭവേദ്യദി തദാപൂർണ്ണം ഫലം ഭവതി നാന്യഥാ**

രാജാവേ, ദ്രവ്യശുദ്ധിയും ക്രിയാശുദ്ധിയും മന്ത്രശുദ്ധിയും ഓത്തുചേർന്നിട്ടുണ്ടെങ്കിൽ പൂർണ്ണഫലം ലഭിക്കും. ഇതിൽ സംശയത്തിനവകാശമില്ല.

**8. അന്യായോപാർജ്ജിതേനൈവ കർത്തവ്യം സുകൃതം കൃതം**
**ന കീർത്തിരിഹ ലോകേ ച പരലോകേ ന തത്ഫലം**

അന്യായമായി ആർജ്ജിച്ച ദ്രവ്യം കൊണ്ട് ഏതു പുണ്യകർമ്മം ചെയ്താലും അത് ഈ ലോകത്തിൽ കീർത്തി നൽകാൻ ഉതകുകയില്ല; പരലോകത്തിലും അതിന് ഒരു ഫലം ലഭിക്കാൻ പോകുന്നില്ല.

**9. തസ്മാന്ന്യായാർജ്ജിതേനൈവ കർത്തവ്യം സുകൃതം സദാ**
**യശസേ പരലോകായ ഭവത്യേവ സുഖായ ച**

അതുകൊണ്ട് ഈ ലോകത്തിൽ യശസ്സും പരലോകത്തിൽ സുഖവും ഉണ്ടാവുന്നതിനു വേണ്ടി ന്യായമായ മാർഗ്ഗത്തിലൂടെ സമ്പാദിച്ച ധനം കൊണ്ടു വേണം സദാ പുണ്യകർമ്മം ചെയ്യാൻ.

**10. പ്രത്യക്ഷം തവ രാജേന്ദ്ര പാണ്ഡവൈസ്തു മഖഃ കൃതഃ**
**രാജസൂയഃ ക്രതുവരഃ സമാപ്തവരദക്ഷിണഃ**

രാജാവേ, അങ്ങേയ്ക്ക് അറിവുള്ളതാണല്ലോ; പാണ്ഡവൻമാർ ചെയ്ത യാഗത്തെക്കുറിച്ച്. യജ്ഞങ്ങളിൽ ഉത്തമമായ രാജസൂയമായിരുന്നു അത്. യാഗം സമാപിച്ചപ്പോൾ ധാരാളം ദക്ഷിണയും നൽകപ്പെട്ടു.

**11. യത്ര സാക്ഷാത് ഹരിഃ കൃഷ്ണോ യാദവേന്ദ്രോ മഹാമനാഃ**
**ബ്രാഹ്മണാഃ പൂർണ്ണവിദ്യാശ്ച ഭാരദ്വാജാദയസ്തഥാ**

അവിടെ യാദവപ്രമുഖനും മഹാമനസ്കനുമായ സാക്ഷാൽ ഭഗവാൻ കൃഷ്ണനും വിദ്യകളെല്ലാം പഠിച്ച ഭാരദ്വാജാദിബ്രാഹ്മണരും സന്നിഹിതരായിരുന്നു.

**12. കൃത്വാ യജ്ഞം സുസമ്പൂർണ്ണം മാസമാത്രേണ പാണ്ഡവൈഃ**
**പ്രാപ്തം മഹത്തരം കഷ്ടം വനവാസശ്ച ദാരുണഃ**

മാസത്തിനുള്ളിൽ പാണ്ഡവർ യജ്ഞം പൂർത്തിയാക്കി. എങ്കിലും മഹാകഷ്ടത്തിലകപ്പെട്ട് അവർക്ക് വനവാസം വരിക്കേണ്ടിവന്നു.

**13. പീഡനം ചൈവ പാഞ്ചാല്യാസ്തഥാ ദ്യൂതേ പരാജയഃ**
**വനവാസോ മഹത്കഷ്ടം ക്വ ഗതം മഖജം ഫലം**

പാഞ്ചാലി പീഡിപ്പിക്കപ്പെട്ടു. ചൂതുകളിയിൽ പരാജയം സംഭവിച്ചു. വനവാസത്തിനു പോകേണ്ടിവന്നു. യാഗത്തിന്റെ ഫലം എവിടെപ്പോയി?

**14. ദാസത്വം ച വിരാടസ്യ കൃതം സർവ്വൈർ മഹാത്മഭിഃ**
**കീചകേന പരിക്ലിഷ്ടാ ദ്രൗപദീ ച പ്രമദ്വരാ**

മഹാത്മാക്കളായ ആ പാണ്ഡവരെല്ലാം വിരാടനു ദാസപ്പണി ചെയ്തു. സ്ത്രീരത്നമായ ദ്രൗപദിയോ, കീചകനാൽ ക്ലേശിപ്പിക്കപ്പെടുകയും ഉണ്ടായി.

**15. ആശീർവാദാ ദ്വിജാതീനാം ക്വ ഗതാ ശുദ്ധചേതസാം**
**ഭക്തിർവാ വാസുദേവസ്യ ക്വ ഗതാ തത്ര സങ്കടേ**

ശുദ്ധഹൃദയരായ മഹാബ്രാഹ്മണരുടെ ആശീർവാദങ്ങളെല്ലാം എവിടെപ്പോയി? അത്യന്ത കഷ്ടത്തിൽപ്പെട്ട അവർക്ക് വാസുദേവഭക്തികൊണ്ട് എന്തുണ്ടായി?

**16. ന രക്ഷിതാ തദാ ബാലാ കേനാപി ദ്രുപദാത്മജാ**
**പ്രാപ്തകേശഗ്രഹാ കാലേ സാധ്വീ ച വരവർണ്ണിനീ**

അവിടെവച്ച് ആ ദ്രുപദപുത്രിയെ രക്ഷിക്കാൻ അപ്പോൾ ആരും ഉണ്ടായില്ല. പാണ്ഡവർപോലും. അങ്ങനെ അവൾ, സാധ്വിയും സുന്ദരിയുമായ അവൾ, തലമുടിക്കു ചുറ്റി വലിച്ചിഴക്കപ്പെട്ടു.

**17. കിമത്ര ചിന്തനീയം വൈ ധർമ്മവൈഗുണ്യകാരണം**
**കേശവേ സതി ദേവേശേ ധർമ്മപുത്രേ യുധിഷ്ഠിരേ**

ധർമ്മനന്ദനനായ യുധിഷ്ഠിരനും ദേവദേവേശനായ കേശവനും ഉള്ളപ്പോൾ ധർമ്മത്തിന് എന്തുകൊണ്ടിങ്ങനെ വീഴ്ച വന്നു എന്ന് ചിന്തിക്കേണ്ടതല്ലേ?

**18. ഭവിതവ്യമിതി പ്രോക്തേ നിഷ്ഫലഃ സ്യാത്തദാഗമഃ**
**വേദമന്ത്രാസ്തഥാന്യേ ച വിതഥാഃ സ്യുരസംശയം**

സംഭവിക്കേണ്ടതാണ് സംഭവിച്ചതെന്ന് പറഞ്ഞാൽ വേദം നിഷ്പ്രയോജനമാണെന്ന് പറയേണ്ടിവരും. വേദമന്ത്രങ്ങളും മറ്റുപലതും നിഷ്പ്രയോജനങ്ങളും അർത്ഥശൂന്യങ്ങളുമാവും. നിശ്ചയം.

**19. സാധനം നിഷ്ഫലം സർവ്വമുപായശ്ച നിരർത്ഥകഃ**
**ഭവിതവ്യം ഭവത്യേവ വചനേ പ്രതിപാദകേ**

സംഭവിക്കേണ്ടത് സംഭവിച്ചേതീരൂ എന്നാണു വാദമെങ്കിൽ ആ സംഭാവ്യതയ്ക്കു കാരണമായിരിക്കുന്ന സാധനം നിഷ്ഫലവും ഉപായം നിരർത്ഥകവുമായിത്തീരും. സംഭവിച്ചേ തീരൂ എങ്കിൽ പിന്നെ ഉപായത്തിനോ ഉപകരണത്തിനൊ പ്രസക്തിയില്ലെന്നർത്ഥം.

**20. ആഗമേഽപ്യർത്ഥവാദഃ സ്യാത് ക്രിയാഃ സർവ്വാഃ നിരർത്ഥകഃ**
**സ്വർഗ്ഗാർത്ഥം ച തപോ വ്യർത്ഥം വർണ്ണധർമ്മശ്ച വൈ തഥാ**

വേദങ്ങളിലും അർത്ഥവാദങ്ങൾ – തത്ത്വം ഉദാഹരിക്കുന്ന കഥകൾ – ഉണ്ടെന്നു വരും. സകല വൈദിക കർമ്മങ്ങളും അതുപോലെ തന്നെ സ്വർഗ്ഗത്തിനുവേണ്ടിയുള്ള തപസ്സും വർണ്ണാശ്രമ ധർമ്മങ്ങളും വ്യർത്ഥമാണെന്നു പറയേണ്ടിവരും.

**21. സർവ്വം പ്രമാണം വ്യർത്ഥം സ്യാത് ഭവിതവ്യേ കൃതേ ഹൃദി**
**ഉഭയം ചാപി മന്തവ്യം ദൈവം ചോപായ ഏവ ച**

'ഭവിതവ്യം ഭവത്യേവ' എന്ന വിശ്വാസം ഹൃദയത്തിൽ വേരുറച്ചാൽ സകല പ്രമാണങ്ങളും വ്യർത്ഥമായിത്തീരും. അതുകൊണ്ട് രണ്ടിനെയും ഭവിതവ്യതയെയും ഉപായത്തെയും – കണക്കിലെടുത്തേ മതിയാവൂ. കർമ്മത്തിലും വിധിയിലും – (പൗരുഷത്തിലും ദൈവത്തിലും) ആശ്രയിച്ചേ മതിയാവൂ.

**22. കൃതേ കർമ്മണിചേത്സിദ്ധിർ വിപരീതാ യദാ ഭവേത്**
**വൈഗുണ്യം കല്പനീയം സ്യാത് പ്രാജ്ഞൈഃ പണ്ഡിതമൗലിഭിഃ**

കർമ്മം ചെയ്താൽ ഫലം ഉണ്ടാകും. അതിനു വിപരീതമായി ഭവിക്കുമ്പോൾ കർമ്മത്തിനു ഗുണമേൻമ ഉണ്ടായിരുന്നില്ലെന്ന് പണ്ഡിതശ്രേഷ്ഠന്മാരായ പ്രാജ്ഞന്മാർ മനസ്സിലാക്കേണ്ടതാണ്.

**23. തത്കർമ്മ ബഹുധാ പ്രോക്തം വിദ്വദ്ഭിഃ കർമ്മകാരിഭിഃ**
**കർത്തൃഭേദാന്മന്ത്രഭേദ്ദ്രവ്യഭേദാത്തഥാ പുനഃ**

കർത്തൃഭേദം മന്ത്രഭേദം ദ്രവ്യഭേദം ഇവയെ ആസ്പദമാക്കി കർമ്മങ്ങൾ പല തരത്തിൽ ഉണ്ടെന്ന് കർമ്മവാദികളായ പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

**24. യഥാ മഘവതാ പൂർവ്വം വിശ്വരൂപോ വൃതോ ഗുരുഃ**
**വിപരീതം കൃതം തേന കർമ്മ മാതൃഹിതായ വൈ**

പണ്ട് ദേവേന്ദ്രൻ വിശ്വരൂപനെ യജ്ഞാചാര്യനായി വരിച്ചു. അദ്ദേഹത്തിന് തന്റെ മാതാവിന്റെ വർഗ്ഗത്തിൽപ്പെട്ട അസുരന്മാരോടു താത്പര്യമുണ്ടായിരുന്നതുകൊണ്ട് ദേവൻമാർക്ക് അഹിതമായ കർമ്മം ചെയ്തു. അതായത് ദേവന്മാരറിയാതെ യജ്ഞാംശം അസുരൻമാർക്കും നൽകി എന്നർത്ഥം.

**25. ദേവേഭ്യോ ദാനവേഭ്യസ്തു സ്വസ്തീത്യുക്ത്വാ പുനഃപുനഃ**
**അസുരാ മാതൃപക്ഷീയാഃ കൃതം തേഷാം ച രക്ഷണം**

ദേവൻമാർക്കും ദാനവൻമാർക്കും 'സ്വസ്തിഭവിക്കട്ടെ' എന്നു വീണ്ടും വീണ്ടും ആശീർവദിച്ചുകൊണ്ട് മാതൃപക്ഷക്കാരായ അസുരന്മാരെ വിശ്വരൂപൻ രക്ഷിച്ചു.

**26. ദൈത്യാൻ ദൃഷ്ട്വാതിസമ്പുഷ്ടാംശ്ചുകോപ മഘവാ തദാ**
**ശിരാംസി തസ്യ വജ്റേണ ചിച്ഛേദ തരസാ ഹരിഃ**

ദൈത്യന്മാർ തടിച്ചു ബലവാന്മാരായിത്തീർന്നിരിക്കുന്നതു കണ്ടിട്ട് ദേവേന്ദ്രനു ക്രോധം ഉജ്വലിച്ചു. ഉടൻ തന്നെ വജ്രായുധം കൊണ്ട് വിശ്വരൂപന്റെ ശിരസ്സുകൾ മൂന്നും ഇന്ദ്രൻ അരിഞ്ഞുവീഴ്ത്തി.

**27. ക്രിയാവൈഗുണ്യമത്രൈവ കർത്തൃഭേദാദസംശയം**
**നോചേത് പഞ്ചാലരാജേന രോഷേണാപി കൃതാക്രിയാ**

ഇവിടെ കർമ്മം വിഗുണമായിപ്പോയത് കർത്തൃഭേദം കൊണ്ടാണെന്നു തീർച്ചയാണ്. അല്ലെങ്കിൽ, കോപത്തോടു കൂടിയാണെങ്കിലും പാഞ്ചാല രാജാവു കർമ്മം ചെയ്തല്ലോ,

**28. ഭാരദ്വാജവിനാശായ പുത്രസ്യോത്പാദനായ ച**
**ധൃഷ്ടദ്യുമ്നഃ സമുത്പന്നോ വേദിമധ്യാച്ച ദ്രൗപദീ**

ദ്രോണരെ നശിപ്പിക്കുന്ന പുത്രനുണ്ടാവാൻ വേണ്ടി. അങ്ങനെ വേദിമദ്ധ്യത്തു നിന്ന് ധൃഷ്ടദ്യുമ്നനും ദ്രൗപദിയും ജനിച്ചു.

**29. പുരാ ദശരഥേനാപി പുത്രേഷ്ടിസ്തു കൃതാ യദാ**
**അപുത്രസ്യ സുതാസ്തസ്യ ചത്വാരഃ സംപ്രജജ്ഞിരേ**

പണ്ട് ദശരഥമഹാരാജാവും പുത്രകാമേഷ്ടി യാഗം ചെയ്തു. അപ്പോൾ അപുത്രനായിരുന്ന അദ്ദേഹത്തിന് നാലു പുത്രന്മാർ ഉണ്ടായി.

**30. അതഃ ക്രിയാ കൃതാ യുക്ത്യാ സിദ്ധിദാ സർവ്വഥാ ഭവേത്**
**അയുക്ത്യാ വിപരീതാ സ്യാത് സർവ്വഥാ നൃപസത്തമ**

അതിനാൽ രാജാവേ, യുക്തിപൂർവ്വം ചെയ്യുന്ന കർമ്മം ഏതു വിധത്തിലും ഫലം നൽകുക തന്നെ ചെയ്യും. യുക്തിയില്ലാതെ ചെയ്താലോ ഏതു വിധത്തിലും ഫലം വിപരീതമാകുകയും ചെയ്യും.

**31. പാണ്ഡവാനാം യഥാ യജ്ഞേ കിഞ്ചിദ്വൈഗുണ്യയോഗതഃ**
**വിപരീതം ഫലം പ്രാപ്തം നിർജ്ജിതാസ്തേ ദുരോദരേ**

പാണ്ഡവന്മാർ രാജസൂയമഹായജ്ഞം നടത്തിയതിൽ എന്തോ ചില ഗുണവൈകല്യം ഉണ്ടായതുകൊണ്ട് ഫലവും വിപരീതമായി. ചൂതിൽ തോൽപ്പിക്കപ്പെടുകയും ചെയ്തു.

**32. സത്യവാദീ തഥാ രാജൻ ധർമ്മപുത്രോ യുധിഷ്ഠിരഃ**
**ദ്രൗപദീ ച തഥാ സാധ്വീ തഥാന്യേപ്യനുജാ ശുഭാഃ**

ഹേ രാജാവേ, ധർമ്മസൂനുവായ യുധിഷ്ഠിരൻ സത്യവാദിയാണ്. ദ്രൗപദിയും അതുപോലെ സാധ്വിയാണ്. അപ്രകാരം തന്നെ യോഗ്യരാണ് അനുജന്മാരായ മറ്റുള്ളവരും.

**33. കുദ്രവ്യയോഗാദ്വൈഗുണ്യം സമുത്പന്നം മഖേƒഥവാ**
**സാഭിമാനൈഃ കൃതാദ്വാപി ദൂഷണം സമുപസ്ഥിതം**

ദ്രവ്യ ശുദ്ധിയില്ലായ്മകൊണ്ട് ഗുണവൈകല്യം സംഭവിച്ചതാവാം. അല്ലെങ്കിൽ അഭിമാനത്തോടെ – അഹങ്കാരത്തോടെ – ചെയ്തതുകൊണ്ടാവാം യാഗത്തിന് ഈ കുറവു സംഭവിച്ചത്.

**34. സാത്വികസ്തു മഹാരാജ ദുർലഭോ വൈ മഖഃ സ്മൃതഃ**
**വൈഖാനസമുനീനാം ഹി വിഹിതോƒസൗ മഹാമഖഃ**

മഹാരാജാവേ, സാത്വികമായ യജ്ഞം വളരെ ദുർലഭം തന്നെ. ആ മഹത്തായ യജ്ഞം (സാത്വികയജ്ഞം) വൈഖാനസന്മാരായ മുനിമാർക്ക് വിധിച്ചിട്ടുള്ളതാണ്.

**35. സാത്വികം ഭോജനം യേ വൈ നിത്യം കുർവ്വന്തി താപസാഃ**
**ന്യായാർജ്ജിതം ച വന്യം ച തഥാ ഋഷ്യം സുസംസ്കൃതം**

തപസ്സിൽ മുഴുകിയിരിക്കുന്നവർ നിത്യവും സാത്വികഭക്ഷണം കഴിക്കുന്നു. വനത്തിൽ നിന്ന് ന്യായമായ മാർഗ്ഗത്തിലൂടെ സമ്പാദിച്ച അത് ഋഷികൾക്ക് ഭക്ഷ്യമാകുംവിധം ശുദ്ധീകരിക്കപ്പെട്ടതാണ്. അതേ അവരിഷ്ടപ്പെടൂ.

**36. പുരോഡാശപരാനിത്യം വിയൂപാ മന്ത്രപൂർവ്വകാഃ**
**ശ്രദ്ധാധികാ മഖാ രാജൻ സാത്വികാ പരമാഃ സ്മൃതാഃ**

പുരോഡാശപ്രധാനമായതും ജീവബലി ഇല്ലാത്തതും മന്ത്രങ്ങളോടു കൂടിയതും അത്യധികം ശ്രദ്ധവേണ്ടതും ആയ യജ്ഞങ്ങളാണ് ശ്രേഷ്ഠങ്ങളായ സാത്വികയജ്ഞങ്ങൾ എന്നു പറയുന്നത്.

**37. രാജസാ ദ്രവ്യബഹുലാഃ സയൂപാശ്ച സുസംസ്കൃതാഃ**
**ക്ഷത്രിയാണാം വിശാം ചൈവ സാഭിമാനാശ്ച വൈ മഖാഃ**

ധാരാളം ധനം ചെലവാക്കി പല തരം സാധനങ്ങൾ ശേഖരിച്ച് ഹിംസയോടും ആഡംബരത്തോടും അഹങ്കാരത്തോടും കൂടി ചെയ്യപ്പെടുന്ന യജ്ഞം രാജസമാകുന്നു. അത് ക്ഷത്രിയർക്കും വൈശ്യർക്കും വിധിക്കപ്പെട്ടിട്ടുള്ളതുമാണ്.

**38. താമസാ ദാനവാനാം വൈ സക്രോധാ മദവർധകാഃ**
**സാമർഷാഃ സംസ്കൃതാഃ ക്രൂരാ മഖാഃ പ്രോക്താ മഹാത്മഭിഃ**

ക്രോധത്തോടും അമർഷത്തോടും ആഡംബരത്തോടും കൂടി നടത്തുന്ന ക്രൂരവും അഹങ്കാരവർദ്ധകവുമായ യാഗങ്ങളാണ് താമസയാഗങ്ങളെന്ന് മഹാത്മാക്കൾ പറയുന്നു. അത് അസുരന്മാരുടെ യാഗങ്ങളാണ്.

**39. മുനീനാം മോക്ഷകാമാനാം വിരക്താനാം മഹാത്മനാം**
**മാനസസ്തു സ്മൃതോ യാഗഃ സർവസാധനസംയുതഃ**

മോക്ഷം ആഗ്രഹിക്കുന്നവരും വിരക്തൻമാരും മഹാത്മാക്കളുമായ മുനിമാർ സർവസാധനങ്ങളോടുംകൂടി മാനസയാഗമാണ് ചെയ്യുന്നത്.

**40. അന്യേഷു സർവയജ്ഞേഷു കിഞ്ചിന്ന്യൂനം ഭവേദപി**
**ദ്രവ്യേണ ശ്രദ്ധയാ വാƒപി ക്രിയയാ ബ്രാഹ്മണൈസ്തഥാ**

മറ്റെല്ലാ യജ്ഞങ്ങളിലും, ധനത്തിലോ ശ്രദ്ധയിലോ ക്രിയയിലോ ബ്രാഹ്മണരാലോ അല്പമെങ്കിലും ന്യൂനത വന്നുകൂടായ്കയില്ല.

**41. ദേശകാലപൃഥക്ദ്രവ്യസാധനൈഃ സകലൈസ്തഥാ**
**നാന്യോ ഭവതി പൂർണ്ണോ വൈ തഥാ ഭവതി മാനസഃ**

ദേശം, കാലം, ധനം, സാധനങ്ങൾ തുടങ്ങിയവ എല്ലാം കൊണ്ടും ന്യൂനത സംഭവിക്കാം. എന്നാൽ മാനസയജ്ഞം എത്രമാത്രം പൂർണ്ണമാണോ അതുപോലെ മറ്റൊന്നും പൂർണ്ണമല്ല.

**42. പ്രഥമം തു മനഃ ശോധ്യം കർത്തവ്യം ഗുണവർജ്ജിതം**
**ശുദ്ധേ മനസി ദേഹോ വൈ ശുദ്ധ ഏവ ന സംശയഃ**

എല്ലാറ്റിനും മുമ്പായി മനസ്സ് ശുദ്ധമാക്കുകയാണ് വേണ്ടത്. മനസ്സ് സർവഥാ ഗുണരഹിതമാവണം. മനസ്സ് ശുദ്ധമായിക്കഴിഞ്ഞാൽ ശരീരവും ശുദ്ധമാകുമെന്നതിൽ സംശയമില്ല.

**43. ഇന്ദ്രിയാർത്ഥപരിത്യക്തം യദാ ജാതം മനഃ ശുചി**
**തദാ തസ്യ മഖസ്യാസൗ പ്രഭവേദധികാരവാൻ**

ആരുടെ മനസ്സാണോ ഇന്ദ്രിയവിഷയങ്ങളെ പരിത്യജിച്ച് ശാന്തമാകുന്നത് അവനാണ് ഈ യജ്ഞം ചെയ്യാൻ അധികാരി. ഇന്ദ്രിയ വിഷയങ്ങൾ ശബ്ദം രൂപം തുടങ്ങിയവയാണ്.

**44. തദാസൗ മണ്ഡപം കൃത്വാ ബഹുയോജനവിസ്തൃതം**
**സ്തവൈശ്ച വിപുലൈഃ ശ്ലക്ഷ്ണൈർയജ്ഞിയദ്രുമസംഭവൈഃ**

മാനസ യജ്ഞത്തിനു യോഗ്യനായിത്തീർന്നാൽ ആദ്യമായി അനേകവിധത്തിലുള്ള സ്തവങ്ങളോടുകൂടി, യജ്ഞത്തിനു വിധിച്ചിട്ടുള്ള മരങ്ങൾ കൊണ്ടുള്ള നെടുംതൂണുകൾ നാട്ടണം. അങ്ങനെ ബഹുയോജനവിസ്താരമുള്ള മണ്ഡപം മനസ്സിൽ നിർമ്മിക്കണം.

**45. വേദിം ച വിശദാം തത്ര മനസാ പരികല്പയേത്**
**അഗ്നയാƒപി തഥാ സ്ഥാപ്യ വിധിവന്മനസാ കില**

ആ മണ്ഡപത്തിൽ വിശാലമായ ഒരു യജ്ഞവേദി മനസ്സുകൊണ്ട് സങ്കല്പിക്കണം. അതുപോലെ മനസ്സുകൊണ്ട് വിധിപ്രകാരം യജ്ഞാഗ്നിയെയും സ്ഥാപിക്കണം.

**46. ബ്രാഹ്മണാനാം ച വരണം തഥൈവ പ്രതിപാദ്യ ച**
**ബ്രഹ്മാƒധ്വര്യൂസ്തഥാ ഹോതാ പ്രസ്തോതാ വിധിപൂർവ്വകം**

ബ്രഹ്മാവ്, അധ്വര്യു, ഹോതാവ്, പ്രസ്തോതാവ് എന്നീ രൂപത്തിൽ യജ്ഞകർത്താക്കളായി ബ്രാഹ്മണരെ വിധിപൂർവ്വം വരിക്കണം.

**47. ഉദ്ഗാതാ പ്രതിഹർത്താ ച സഭ്യാശ്ചാന്യേ യഥാവിധി**
**പൂജനീയാ പ്രയത്നേന മനസൈവ ദ്വിജോത്തമാഃ**

ഉദ്ഗാതാവ്, പ്രതിഹർത്താവ് മറ്റ് സഭ്യർ എന്നിവരെയും യഥാവിധി മനസാ വരിക്കണം. ഈ എല്ലാ ബ്രാഹ്മണരെയും ആവും മട്ട് മനസാ പൂജിക്കണം.

**48. പ്രാണോƒപാനസ്തഥാ വ്യാനഃ സമാനോദാന ഏവ ച**
**പാവകാഃ പഞ്ച ഏവൈതേ സ്ഥാപ്യാ വേദ്യാം വിധാനതഃ**

പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്നീ അഞ്ച് അഗ്നികളെയും വേദിയിൽ വിധി അനുസരിച്ച് സ്ഥാപിക്കണം.

**49. ഗാർഹപത്യസ്തദാ പ്രണോഽപാനശ്ചാഹവനീയകഃ**
**ദക്ഷിണാഗ്നിസ്തഥാ വ്യാനഃസമാനശ്ചാവസത്ഥ്യകഃ**

പ്രാണനെ ഗാർഹപത്യാഗ്നിയായും അപാനനെ ആഹവനീയാഗ്നിയായും വ്യാനനെ ദക്ഷിണാഗ്നിയായും സമാനനെ ആവസത്ഥ്യാഗ്നിയായും

**50. സഭ്യോദാനഃ സ്മൃതാ ഹ്യേതേ പാവകാഃ പരമോത്കടാഃ**
**ദ്രവ്യം ച മനസാ ഭാവ്യം നിർഗുണം പരമം ശുചി**

ഉദാനനെ സഭ്യനായും കല്പിക്കണം. ഈ അഗ്നികളെല്ലാം അതീവ തേജസ്വികളാണ്. ദ്രവ്യത്തെയും മനസാ ഭാവന ചെയ്യണം. പരമ പവിത്രവും നിർഗുണവുമായ,

**51. മന ഏവ തദാ ഹോതാ യജമാനസ്തഥൈവ തത്**
**യജ്ഞാധിദേവതാ ബ്രഹ്മ നിർഗുണം ച സനാതനം**

മനസാണ് ആ സമയത്ത് ഹോതാവ്. അതുപോലെ ആ മനസ്സുതന്നെയാണ് യജമാനനും. ആ യജ്ഞത്തിന്റെ പ്രധാന അധിദേവത നിർഗുണവും അവിനാശിയുമായ സാക്ഷാൽ ബ്രഹ്മമാണ്.

**52. ഫലദാ നിർഗുണാ ശക്തിഃ സദാ നിർവ്വേദദാ ശിവാ**
**ബ്രഹ്മവിദ്യാഖിലാധാരാ വ്യാപ്യ സർവത്ര സംസ്ഥിതാ**

സദാ ആനന്ദം പ്രദാനം ചെയ്യുന്ന കല്യാണരൂപിണിയായ ജഗദംബിക ശക്തിസ്വരൂപിണിയായി ഫലത്തെ ദാനം ചെയ്യുന്നു. അവൾ നിർഗുണയാണ്. അവൾ തന്നെയാണ് ബ്രഹ്മവിദ്യ. സകല ജഗത്തും അവളിലാണ് അധിഷ്ഠിതമായിരിക്കുന്നത്. അവൾ എങ്ങും വ്യാപിച്ചിരിക്കുന്നു.

**53. തദുദ്ദേശേന തദ്ദ്രവ്യം ഹുനേത് പ്രാണാഗ്നിഷു ദ്വിജഃ**
**പശ്ചാച്ചിത്തം നിരാലംബം കൃത്വാ പ്രാണാനപി പ്രഭോ**

മാനസികമായ ഈ യജ്ഞം ചെയ്യുന്ന ബ്രാഹ്മണർ ഭഗവതിയായ ജഗദംബികയെ ഉദ്ദേശിച്ച് ആ ദ്രവ്യങ്ങളെ പ്രാണരൂപിയായ അഗ്നികളിൽ ഹോമിക്കണം. ഹേ പ്രഭോ, പിന്നെ മനസ്സിനെ നിർവിഷയകമാക്കിയതിനു ശേഷം പ്രാണങ്ങളെയും,

**54. കുണ്ഡലീമുഖമാർഗ്ഗേണ ഹുനേത് ബ്രഹ്മണി ശാശ്വതേ**
**സ്വാനുഭൂത്യാ സ്വയം സാക്ഷാത് സ്വാത്മഭൂതാം മഹേശ്വരീം**

സുഷുമ്നാ മാർഗ്ഗത്തിലൂടെ നിത്യബ്രഹ്മത്തിൽ ഹോമിക്കണം. നിർവിഷയമാക്കിയ മനസ്സിനെയും പ്രാണങ്ങളെയും നിത്യബ്രഹ്മത്തിൽ ലയിപ്പിക്കണമെന്നർത്ഥം. സ്വാനുഭൂതിയാൽ സ്വയം സാക്ഷാത്ക്കരിച്ച മഹേശ്വരിയെ,

**55. സമാധിനൈവ യോഗേന ധ്യായേച്ചേതസ്യനാകുലഃ**
**സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി**

അതിനുശേഷം ശാന്തചിത്തനായി സമാധിയോഗത്താൽ മനസിൽ ധ്യാനിക്കണം. അപ്പോൾ ആത്മാവിനെ സർവ്വഭൂതസ്ഥനായും സർവ്വഭൂതങ്ങളെയും ആത്മാവിലും കാണണം.

**56. യദാ പശ്യതി ഭൂതാത്മാ തദാ പശ്യതി താം ശിവാം**
**ദൃഷ്ട്വാ താം ബ്രഹ്മവിദ്ഭൂയാത് സച്ചിദാനന്ദരൂപിണീം**

ആത്മാവിനെ സർവ്വഭൂതങ്ങളിലും സർവ്വഭൂതങ്ങളെയും തന്നിലും എപ്പോൾ കാണുന്നുവോ അപ്പോൾ പരമമംഗളസ്വരൂപിണിയായ ഭഗവതിയെയും കാണുന്നു. സച്ചിദാനന്ദസ്വരൂപിണിയാണ് ജഗദംബിക. അവളെ ദർശിക്കുന്നതോടുകൂടി അവൻ ബ്രഹ്മജ്ഞാനിയായിത്തീരുന്നു.

**57. തദാ മായാദികം സർവ്വം ദഗ്ദ്ധം ഭവതി ഭൂമിപ**
**പ്രാരബ്ധം കർമ്മമാത്രം തു യാവദ്ദേഹം ച തിഷ്ഠതി**

ഹേ രാജൻ, ആ സമയത്ത് അവനെ സംബന്ധിച്ച മായാദികാര്യങ്ങളെല്ലാം നശിക്കുന്നു. പ്രാരബ്ധം അനുഭവിച്ചുതീർക്കുന്നതിനു വേണ്ടി ആ ശരീരം മാത്രം നില നിൽക്കുന്നു.

**58. ജീവന്മുക്തസ്തദാ ജാതോ മൃതോ മോക്ഷമവാപ്നുയാത്**
**കൃതകൃത്യോ ഭവേത്താത യോ ഭജേജ്ജഗദംബികാം**

ഇപ്രാകരം ജീവന്മുക്തനായ മനുഷ്യൻ മരിച്ചതിനുശേഷം പരമപുരുഷാർത്ഥമായ മോക്ഷം പ്രാപിക്കുന്നു. ഭഗവതിയായ ജഗദംബികയെ ഉപാസിക്കുന്നവൻ കൃതകൃത്യനായിത്തീരും. അവനുപിന്നെ ഒന്നും ചെയ്യേണ്ടതായിട്ടോ നേടേണ്ടതായിട്ടോ ഇല്ല.

**59. തസ്മാത്സർവ്വപ്രയത്നേന ധ്യേയാ ശ്രീഭുവനേശ്വരീ**
**ശ്രോതവ്യാ ചൈവ മന്തവ്യാ ഗുരുവാക്യാനുസാരതഃ**

അതുകൊണ്ട് ശരിയായി പരിശ്രമിച്ച് ഗുരുപദേശമനുസരിച്ച് അഖിലലോകത്തിന്റെയും അധിഷ്ഠാനഭൂതയായ ഭുവനേശ്വരിയെ ധ്യാനിക്കുകയും അവളുടെ ഗുണകഥകൾ കേൾക്കുകയും സ്മരിക്കുകയും ചെയ്യേണ്ടതാണ്.

**60. രാജന്നേവം കൃതോ യജ്ഞോ മോക്ഷദോ നാത്രസംശയഃ**
**അന്യയജ്ഞാഃ സകാമാസ്തു പ്രഭവന്തി ക്ഷയോന്മുഖാഃ**

രാജാവേ, ഇപ്രകാരം ചെയ്യുന്ന യജ്ഞം മോക്ഷപ്രദമാണെന്നതിൽ സംശയമില്ല. ഇതിൽനിന്ന് വ്യത്യസ്തമായി സകാമയജ്ഞങ്ങളുണ്ടല്ലോ. അവ ഫലാശയോടെ ചെയ്യുന്നതാകയാൽ നാശോൻ മുഖങ്ങളാണ്. അവയ്ക്ക് നിത്യമായ മോക്ഷത്തെ പ്രദാനം ചെയ്യാൻ കഴിയുകയില്ലെന്നർത്ഥം.

**61. അഗ്നിഷ്ടോമേന വിധിവത് സ്വർഗ്ഗകാമോ യജേദിതി**
**വേദാനുശാസനം ചൈതത് പ്രവദന്തി മനീഷിണഃ**

സ്വർഗ്ഗം ആഗ്രഹിക്കുന്നവൻ വിധിയനുസരിച്ച് അഗ്നിഷ്ടോമയജ്ഞം ചെയ്യണമെന്ന് വേദങ്ങൾ അനുശാസിച്ചിട്ടുണ്ട്, വിദ്വജ്ജനങ്ങൾ അങ്ങനെതന്നെ പറഞ്ഞിട്ടുമുണ്ട്.

**62. ക്ഷീണേ പുണ്യേ മൃത്യുലോകം വിശന്തി ച യഥാമതി**
**തസ്മാത്തു മാനസഃ ശ്രേഷ്ഠോ യജ്ഞോഽപ്യക്ഷയ ഏവ സഃ**

അതു ശരിയാണ്.എന്നാൽ പുണ്യം ക്ഷയിക്കുമ്പോൾ വീണ്ടും ജനന മരണാദികൾ ഉള്ള മൃത്യുവിന്റെ ലോകത്ത് - മർത്യലോകത്ത് - ജന്മമെടുക്കേണ്ടിവരും. അതുകൊണ്ട് മാനസമായ യജ്ഞമാണ് ശ്രേഷ്ഠം. അത് അക്ഷയമായ ഫലത്തെ നൽകുന്നതുതന്നെയാണ്.

**63. ന രാജ്ഞാ സാധിതും യോഗ്യോ മഖോഽസൗ ജയമിച്ഛതാ**
**താമസസ്തു കൃതഃ പൂർവ്വം സർപ്പയജ്ഞസ്ത്വയാധുനാ**

എന്നു മാത്രമല്ല, വിജയാഭിലാഷമുള്ള രാജാവിന് ഈ യജ്ഞം ചെയ്യാൻ പറ്റിയതല്ല. കുറച്ചുനാൾക്കുമുമ്പ് അങ്ങ് ഒരു സർപ്പയജ്ഞം നടത്തിയിരുന്നല്ലോ. അത് താമസയജ്ഞമാണ്.

**64. വൈരം നിർവ്വാഹിതം രാജൻ തക്ഷകസ്യ ദുരാത്മനഃ**
**യത്കൃതേ നിഹതാ സർപ്പാസ്ത്വയാഽഗ്നൗ കോടിശഃ പരേ**

എന്തെന്നാൽ, ദുരാത്മാവായ തക്ഷകനോടുള്ള വിദ്വേഷം തീർക്കാൻ വേണ്ടിയുള്ള യാഗമായിരുന്നു അത്. അതിനുവേണ്ടി അങ്ങ് കോടിക്കണക്കിനു മറ്റു സർപ്പങ്ങളെ അഗ്നിയിൽ ഹോമിക്കുകയും ചെയ്തു.

**65. ദേവീയജ്ഞം കുരുഷ്വാദ്യ വിതതം വിധിപൂർവകം**
**വിഷ്ണുനാ യഃ കൃതഃ പൂർവം സൃഷ്ട്യാദൗ നൃപസത്തമ**

മഹാരാജാവേ, അങ്ങ് വിധിഅനുസരിച്ച് വിസ്തരിച്ച് ഇനി ആദേവീയജ്ഞം നിർവഹിച്ചാലും. സൃഷ്ടിക്കുമുമ്പ് വിഷ്ണു ആ യജ്ഞം ചെയ്തിരുന്നു.

**66. തഥാ ത്വം കുരു രാജേന്ദ്ര വിധിം തേ പ്രബ്രവീമ്യഹം**
**ബ്രാഹ്മണാഃ സന്തി രാജേന്ദ്ര വിധിജ്ഞാ വേദവിത്തമാഃ**

ഹേ രാജേന്ദ്ര, അങ്ങ് ആ യജ്ഞം തന്നെ ചെയ്യുക. ഞാൻ അതിന്റെ വിധികളെല്ലാം പറഞ്ഞുതരാം. വേദങ്ങൾ വേണ്ടതുപോലെ പഠിച്ചിട്ടുള്ളവരും വേദവിധികൾ അറിയാവുന്നവരുമായ ബ്രാഹ്മണർ ഉണ്ട്.

**67. ദേവീബീജവിധാനജ്ഞാ മന്ത്രമാർഗ്ഗവിചക്ഷണാഃ**
**യാജകാസ്തേ ഭവിഷ്യന്തി യജമാനസ്ത്വമേവ ഹി**

ദേവിയുടെ ബീജമന്ത്രത്തിന്റെ വിധാനം അറിയാവുന്നവരും മന്ത്രങ്ങൾ ശരിയായി ഉച്ചരിക്കാൻ അറിയാവുന്നവരുമായ ബ്രാഹ്മണരെ യജിക്കാൻ നിയോഗിക്കണം.യജമാനായിട്ട് അങ്ങുതന്നെ മതി.

**68. കൃത്വാ യജ്ഞം വിധാനേന ദത്വാ പുണ്യം മഹാർജ്ജിതം**
**സമുദ്ധര മഹാരാജ പിതരം ദുർഗതിം ഗതം**

മഹാരാജാവേ, ഇങ്ങനെ വിധി അനുസരിച്ച് യജ്ഞം ചെയ്തു പുണ്യം സമ്പാദിച്ച് ആപുണ്യഫലംകൊടുത്ത് ദുർഗതിപ്രാപിച്ചിരിക്കുന്ന സ്വന്തം പിതാവിനെ രക്ഷിക്കുക.

**69. വിപ്രാവമാനജം പാപം ദുർഘടം നരകപ്രദം**
**തഥൈവ ശാപജോ ദോഷഃ പ്രാപ്തഃ പിത്രാ തവാനഘ**

ബ്രാഹ്മണനെ അവമാനിച്ചതുകൊണ്ടുണ്ടാകുന്ന പാപം പരിഹാരം കാണാൻ പ്രയാസമുള്ളതും നരകപ്രദവുമാണ്. ഹേ അനഘ, അങ്ങയുടെ പിതാവ് അങ്ങനെയുള്ള ശാപജനിതമായ ദോഷം പ്രാപിച്ചിരിക്കുകയാണല്ലോ.

**70. തഥാ ദുർമരണം പ്രാപ്തം സർപ്പദംശേന ഭൂഭുജാ**
**അന്തരാളേ തഥാ മൃത്യുർനഭൂമൗ കുശസംസ്തരേ**

അങ്ങനെ സർപ്പം ദംശിച്ച് രാജാവ് ദുർമരണം പ്രാപിച്ചു. മരണസമയത്ത് നിലത്ത് ദർഭവിരിച്ച് അതിൽ കിടന്നല്ല മരിച്ചത്; അന്തരീക്ഷത്തിൽ വച്ചാണ് (മാളികമേൽ കിടന്നാണെന്നർത്ഥം) ശുഭമായമരണം നിലത്ത് ദർഭവിരിച്ച് അതിൽകിടന്നുള്ളതാണ്. മരണലക്ഷണങ്ങളിൽ പ്രധാനമായ ഊർദ്ധ്വന്റെ ഗതികണ്ടാൽ ദർഭവിരിച്ച് അതിൽ കിടത്തും. അവിടെ കിടന്നാണുമരിക്കുക അത് ശുഭലക്ഷണമാണ്.

**71. ന സംഗ്രാമേ ന ഗംഗായാം സ്നാനദാനാദിവർജ്ജിതം**
**മരണം തേ പിതുസ്തത്ര സൗധേ ജാതം കുരൂദ്വഹ**

യുദ്ധത്തിൽവച്ചല്ല. (യുദ്ധത്തിൽ വച്ചായിരുന്നെങ്കിൽ വീരസ്വർഗ്ഗം ലഭിക്കുമായിരുന്നു )ഗംഗയിൽ വച്ചല്ല (പുണ്യസ്ഥാനത്തുവച്ചുള്ള മരണവും സ്വർഗ്ഗപ്രദമാണ്) സ്നാനം ദാനം ഇവയൊന്നും ചെയ്യാൻ ഇട കിട്ടാതെ മാളികയ്ക്കുമുകളിൽവച്ചാണ്, ഹേ കുരുശ്രേഷ്ഠാ, അങ്ങയുടെ പിതാവ് മരിച്ചത്.

**72. കൃപണാനി ച സർവ്വാണി നരകസ്യ നൃപോത്തമ**
**തത്രൈകം കാരണം തസ്യ ന ജാതം ചാതിദുർലഭം**

ഹേ രാജശ്രേഷ്ഠം, ദോഷങ്ങളെല്ലാം കൂടി ഇങ്ങനെ ഒന്നിച്ചുചേർന്ന് നരകത്തിന് കാരണമായി. പരലോകത്ത് എത്തിക്കുന്നതിന് സഹായിക്കുന്ന ദുർല്ലഭമായ ഒന്നുണ്ട്. അത് അദ്ദേഹത്തിനു നേടാൻ കഴിഞ്ഞുമില്ല.

**73. യത്ര യത്ര സ്ഥിതഃ പ്രാണോ ജ്ഞാത്വാ കാലം സമാഗതം**
**സാധനാനാമഭാവേഽപി ഹ്യവശശ്ചാതിസങ്കടേ**

വസിക്കുന്നത് എവിടെയും ആയിക്കൊള്ളട്ടെ. മൃത്യുകാലം സമാഗതമായി എന്നറിഞ്ഞാലുടൻ, സാധനങ്ങൾ ഒന്നുമില്ലെങ്കിലും,അതിസങ്കടത്തിൽ പെട്ടിരിക്കയാണെങ്കിലും

**74. യദാ നിർവ്വേദമായാതി മനസാ നിർമ്മലേന വൈ**
**പഞ്ചഭൂതാത്മകോ ദേഹോ മമ കിം ചാത്ര ദുഃഖദം**

മനസിനെ സർവവിഷയങ്ങളിൽനിന്നും പിൻവലിച്ച് വൈരാഗ്യത്തോടുകൂടി ഇങ്ങനെ ഉറയ്ക്കണം: 'പഞ്ചഭൂതനിർമിതമാണ് ഈ ദേഹം ഇതിൽ ദുഃഖിക്കാനെന്തിരിക്കുന്നു?

**75. പതത്വദ്യ യഥാകാമം മുക്തോഽഹം നിർഗുണോഽവ്യയഃ**
**നാശാത്മകാനി തത്ത്വാനി തത്ര കാ പരിദേവനാ**

ഈ ശരീരം വീണുകൊള്ളട്ടെ. ഞാൻ മുക്തനും നിർഗുണനും അവ്യയനുമാണ്. എനിക്ക് ഈ ശരീരവുമായി എന്തുബന്ധം? ഈശരീരം നിർമ്മിച്ചിരിക്കുന്ന പൃഥ്വി തുടങ്ങിയ തത്ത്വങ്ങൾ തന്നെ നശ്വരങ്ങളാണ് അതിലെന്തിത്ര ദുഃഖിക്കാനിരിക്കുന്നു?

**76. ബ്രഹ്മൈവാഹം ന സംസാരീ സദാ മുക്തഃ സനാതനഃ**
**ദേഹേന മമ സംബന്ധഃ കർമ്മണാ പ്രതിപാദിതഃ**

ഒരു സംശയവുമില്ല, ഞാൻ നിത്യമായിരിക്കുന്ന ബ്രഹ്മമാണ്. സംസാരിയല്ല.എനിക്ക് ദേഹവുമായി ഉണ്ടെന്നു തോന്നിക്കുന്ന ഈ ബന്ധം കർമ്മം കൊണ്ടുമാത്രം ഉണ്ടായതാണ്.

**77. താനി സർവാണി മുക്താനി ശുഭാനി ചേതരാണി ച**
**മനുഷ്യദേഹയോഗേന സുഖദുഃഖാനുസാധനാത്**

ശുഭങ്ങളും അശുഭങ്ങളുമായ സകല കർമ്മങ്ങളും എന്നിൽ നിന്ന് ഭിന്നങ്ങളാണ്. എനിക്ക് അവയുമായി ബന്ധമില്ല. സുഖദുഃഖാദികൾക്ക് സാധനമാകുന്നതുകൊണ്ട് മനുഷ്യദേഹവുമായി അവയ്ക്ക് (കർമ്മങ്ങൾക്ക്) ബന്ധമുണ്ടെന്നു തോന്നുന്നു എന്നുമാത്രം.

**78. വിമുക്തോഽതിഭയാദ് ഘോരാദസ്മാത് സംസാരസങ്കടാത്**
**ഇത്യേവം ചിന്ത്യമാനസ്തു സ്നാനദാനവിവർജ്ജിതഃ**

വാസ്തവത്തിൽ ഞാൻ അതി ഭയാനകവും ഘോരവുമായ ഈസംസാര ദുഃഖത്തിൽ നിന്ന് മുക്തനാണ്. ഇങ്ങനെ ചിന്തിച്ചുകൊണ്ട് സ്നാനാദികളൊന്നും കൂടാതെ,

**79. മരണം ചേദവാപ്നോതി സ മുച്യേത് ജന്മദുഃഖതഃ**
**ഏഷാ കാഷ്ഠാ പരാ പ്രോക്താ യോഗിനാമപി ദുർല്ലഭാ**

ആരാണോ മരണം പ്രാപിക്കുന്നത് അവൻ ജനിമരണങ്ങളിൽനിന്ന് മുക്തനായിതീരുന്നു. ഇതാണ് അത്യുത്തമമായ സാധന. യോഗികൾക്കുപോലും സുദുർല്ലഭമാണിത്.

**80. പിതാ തേ നൃപശാർദ്ദൂല ശ്രുത്വാ ശാപം ദ്വിജോദിതം**
**ദേഹേ മമത്വം കൃതവാന്ന നിർവേദമവാപ്തവാൻ**

ഹേ രാജേന്ദ്ര, ബ്രാഹ്മണൻ അങ്ങയുടെ അച്ഛനു ശാപം കൊടുത്തു. അതുകേട്ട അങ്ങയുടെ പിതാവിന് സ്വശരീരത്തോടു വളരെ മമതയുണ്ടായി. അശേഷം വൈരാഗ്യം ഉണ്ടായതുമില്ല.

**81. നീരോഗോ മമ ദേഹോഽയം രാജ്യം നിഹതകണ്ടകം**
**കഥം ജീവാമ്യഹം കാമം മന്ത്രജ്ഞാനാനയന്തു വൈ**

എന്റെ ഈശരീരം അരോഗദൃഢമാണ്. ശത്രുക്കൾ അറ്റതാണ് രാജ്യം. എനിക്ക് എങ്ങനെ ജീവിക്കാൻ കഴിയും? മന്ത്രജ്ഞന്മാരെ കൊണ്ടുവരട്ടെ.

**82. ഔഷധം മണിമന്ത്രം ച യന്ത്രം പരമകം തഥാ**
**ആരോഹണം തഥാ സൗധേ കൃതവാൻ നൃപതിസ്തഥാ**

ഔഷധം, മന്ത്രമണികൾ, ഉത്തമമായ യന്ത്രങ്ങൾ എന്നിവയെല്ലാം കൊണ്ടുവരട്ടെ. എന്നിങ്ങനെ കൽപ്പിച്ചശേഷം രാജാവ് മാളികമുകളിൽ കയറി.

**83. ന സ്നാനം ന കൃതം ദാനം ന ദേവ്യാ സ്മരണം കൃതം**
**ന ഭൂമൗ ശയനം ചൈവ ദൈവം മത്വാ പരം തഥാ**

കുളിച്ചില്ല; ദാനം ചെയ്തില്ല; ദേവിയെ സ്മരിച്ചില്ല; ഭൂമിയിൽകിടന്നില്ല; അതുപോലെ പരമമായത് വിധിയാണെന്നും വിചാരിച്ചില്ല.

**84. മഗ്നോ മോഹാർണ്ണവേ ഘോരേ മൃതഃ സൗധേfഹിനാ ഹതഃ**
**കൃത്വാ പാപം കലേർയോഗാത്താപസസ്യാപമാനജം.**

കലി ബാധിച്ച് താപസനെ അപമാനിച്ചു എന്ന ഘോരമായ പാപം ചെയ്ത് മോഹക്കടലിൽ മുങ്ങി മാളികമുകളിൽവച്ചു സർപ്പദംശനമേറ്റ് മരിച്ചു.

**85. അവശ്യമേവ നരകം ഏതൈരാചരണൈർഭവേത്**
**തസ്മാത്ത്വം പിതരം പാപാത് സമുദ്ധര നൃപോത്തമ**

ഇങ്ങനെയൊക്കെ ചെയ്തതുമൂലം നരകം അനുഭവിക്കുമെന്നു തീർച്ചയാണ്. അതുകൊണ്ട് അച്ഛനെ ആ പാപത്തിൽനിന്ന്, രാജാവെ അങ്ങു രക്ഷിച്ചാലും.

**സൂത ഉവാച**

**86. ഇതി ശ്രുത്വാ വചസ്തസ്യ വ്യാസസ്യാമിതതേജസഃ**
**സാശ്രുകണ്ഠോfതിദുഃഖാർത്തോ ബഭൂവ ജനമേജയഃ**

അമിത തേജസ്വിയായ വ്യാസൻ ഇങ്ങനെ പറഞ്ഞതുകേട്ട ജനമേജയമഹാരാജാവ് അത്യന്തം ദുഃഖിതനായി കണ്ണീർ വാർത്തു.

**87. ധിഗിദം ജീവിതം മേfദ്യ പിതാ മേ നരകേ സ്ഥിതഃ**
**തത് കരോമി യഥൈവാദ്യ സ്വർഗ്ഗം യാത്യുത്തരാസുതഃ**

അച്ഛൻ നരകത്തിൽ കിടക്കെ എത്ര നിന്ദ്യമാണ് എന്റെ ഈ ജീവിതം! ആ ഉത്തരാപുത്രൻ സ്വർഗ്ഗത്തിൽ എത്തത്തക്കവണ്ണം എന്താണോ ചെയ്യേണ്ടത് അതു ഞാൻ ഉടനെ ചെയ്യുന്നുണ്ട്.

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
ദ്വാദശോfദ്ധ്യായഃ

## അഥ ത്രയോദശോfദ്ധ്യായഃ

**രാജോവാച–**

**1. ഹരിണാ തു കഥം യജ്ഞഃ കൃതഃ പൂർവ്വം പിതാമഹ**
**ജഗത്കാരണരൂപേണ വിഷ്ണുനാ പ്രഭവിഷ്ണുനാ**

ഹേ പിതാമഹ, അപാരശക്തിമാനായ വിഷ്ണു സ്വയം ജഗത്കാരണമാണ്. എന്നിട്ടും അദ്ദേഹം പണ്ട് എങ്ങനെ യജ്ഞം നടത്തി?

**2. കേ സഹായാസ്തു തത്രാസൻ ബ്രാഹ്മണാഃ കേ മഹാമതേ**
**ഋത്വിജോ വേദതത്ത്വജ്ഞാസ്തന്മേ ബ്രൂഹി പരന്തപ**

മഹാമതേ,അദ്ദേഹത്തിന് ആ യജ്ഞത്തിൽ സഹായിക്കാനായി ഏതെല്ലാം ബ്രാഹ്മണർ ഉണ്ടായിരുന്നു? ഋത്വിക്കുകൾ ഉണ്ടായിരുന്നു? വേദതത്ത്വം അറിയുന്നവർ ഉണ്ടായിരുന്നു? എന്നു പറഞ്ഞാലും.

3. **പശ്ചാത്കരോമ്യഹം യജ്ഞം വിധിദൃഷ്ടേന കർമ്മണാ**
**ശ്രുത്വാ വിഷ്ണുകൃതം യാഗമംബികായാഃ സമാഹിതഃ**

ഭഗവൻവിഷ്ണു എപ്രകാരമാണ് അംബികായജ്ഞം നടത്തിയത് എന്നു കേട്ടതിനുശേഷം ഞാനും വിധിയനുസരിച്ചുള്ള കർമ്മത്തിലൂടെ ശ്രദ്ധാപൂർവ്വം ആ യാഗം ചെയ്യാം.'

## വ്യാസഉവാച

4. **രാജൻ ശൃണു മഹാഭാഗ വിസ്തരം പരമാദ്ഭുതം**
**യഥാ ഭഗവതാ യജ്ഞഃ കൃതശ്ച വിധിപൂർവ്വകഃ**

മഹാഭാഗനായ രാജാവേ, കേൾക്കൂ ,എപ്രകാരമാണ് വിധിയനുസരിച്ച് ഭഗവാൻ വിഷ്ണു പരമാദ്ഭുതമായ അംബികായജ്ഞം നിർവ്വഹിച്ചതെന്ന്.

5. **വിസർജിതാ യദാ ദേവ്യാ ദത്വാ ശക്തീശ്ച താസ്ത്രയഃ**
**കാജേശാഃ പുരുഷാ ജാതാ വിമാനവരമാസ്ഥിതാഃ**

എപ്പോഴാണോ ഭഗവതിയായ ഭുവനേശ്വരി തന്റെ ശരീരത്തിൽ നിന്ന് മൂന്നു ശക്തികളെ പുറപ്പെടുവിച്ചത് അപ്പോൾ ആ മൂന്നുശക്തികളും ബ്രഹ്മാവ്,വിഷ്ണു,മഹേശ്വരൻ എന്നീ മൂന്ന് പുരുഷരൂപം കൈക്കൊണ്ട് ഓരോരോ വിമാനത്തിൽ ആസനസ്ഥരായി.

6. **പ്രാപ്താ മഹാർണ്ണവം ഘോരം ത്രയസ്തേ വിബുധോത്തമാഃ**
**ചക്രുഃ സ്ഥാനാനി വാസാർത്ഥം സമുത്പാദ്യ ധരാം സ്ഥിതാഃ**

ആ മൂന്നു ദേവശ്രേഷ്ഠന്മാരും ഘോരമായ മഹാസമുദ്രത്തിൽ ചെന്നു ചേർന്നു.സ്വന്തം വാസസ്ഥാനങ്ങൾ നിർമ്മിക്കുന്നതിനുവേണ്ടി അവർ ആദ്യം ഭൂമിയെ സൃഷ്ടിച്ചു.

7. **ആധാരശക്തിരചലാ മുക്താ ദേവ്യാ സ്വയം തതഃ**
**തദാധാരാ സ്ഥിതാ ജാതാ ധരാ മേദഃ സമന്വിതാ**

ആ സമയത്ത് ഭഗവതിയായ ഭുവനേശ്വരി തന്റെ ആധാരശക്തിയെ അങ്ങോട്ട് അയച്ചു. ആ ആധാരശക്തിയെ ആശ്രയിച്ച് ഭൂമി മേദസ്സോടു കൂടി സ്ഥിതിചെയ്യുന്നവളായി.

8. **മധുകൈടഭയോർമേദഃ സംയോഗാന്മേദിനീ സ്മൃതാ**
**ധാരണാച്ച ധരാ പ്രോക്താ പൃഥ്വീ വിസ്താരയോഗതഃ**

മധുകൈടഭന്മാരുടെ മേദസ്സു ചേർന്നതുകൊണ്ട് അവൾ മേദിനിയായി. എല്ലാറ്റിനെയും തന്നിൽ ധരിക്കുന്നതുകൊണ്ട് 'ധര'യായി. വിസ്തൃതയായതുകൊണ്ടു 'പൃഥ്വി' എന്നും പേരു ലഭിച്ചു.

9. **മഹീചാപി മഹീയസ്ത്വാദ്ധൃതാ സാ ശേഷമസ്തകേ**
**ഗിരയശ്ച കൃതാഃസർവ്വേ ധാരണാർത്ഥം പ്രവിസ്തരാഃ**

വലിപ്പം കൊണ്ട് 'മഹീ' എന്നു പേരുലഭിച്ചു. ഭുവനേശ്വരി അവളെ ശേഷന്റെ മസ്തകത്തിൽ പ്രതിഷ്ടിച്ചു. ഉറപ്പിച്ചു നിർത്താനായി പർവ്വതങ്ങളെ ധാരാളമായി സൃഷ്ടിച്ചു.

10. **ലോഹകീലം യഥാ കാഷ്ടേ തഥാ തേ ഗിരിയഃ കൃതാ**
**മഹീധരോ മഹാരാജ പ്രോച്യതേ വിബുധൈർജനൈഃശ്ച**

മരക്കഷ്ണങ്ങൾ ഉറപ്പിക്കുവാൻ അവയിൽ ആണി തറയ്ക്കുന്നതുപോലെ ഭൂമിയെ ഉറപ്പിക്കുവാൻ പർവ്വതങ്ങളെ നാട്ടി നിർത്തി. മഹാരാജാവേ, മഹീധരം എന്ന് പർവ്വതത്തിനുപേരു പണ്ഡിതന്മാർ നൽകിയിരിക്കുന്നത് അതുകൊണ്ടാണ്.

11. **ജാതരൂപമയോ മേരൂർബഹുയോജന വിസ്തരഃ**
**കൃതോ മണിമയൈഃ ശൃംഗൈഃ ശോഭിതഃ പരമാദ്ഭുതഃ**

മഹീധരങ്ങളിൽ പ്രധാനപ്പെട്ടതാണ് മേരു. അത് സ്വർണ്ണമയമാണ്. വളരെ അധികം യോജന വിസ്താരമുള്ളതാണ്.അനേകം മണി മയങ്ങളായ കൊടുമുടികളോടുകൂടി ശോഭിക്കുന്നതാണ് അദ്ഭുതാവഹമായ ആ പർവ്വതം.

**12. മരീചിർനാരദോ$f$ത്രിശ്ച പുലതസ്ത്യഃ പുലഹഃ ക്രതുഃ**
**ദക്ഷോ വസിഷ്ഠ ഇത്യേതേ ബ്രഹ്മണഃ പ്രഥിതാസുതാഃ**

മരീചി,നാരദൻ,പുലസ്ത്യൻ, പുലഹൻ, ക്രതു, ദക്ഷൻ, വസിഷ്ഠൻ എന്നിവരാണ് ബ്രഹ്മാവിന്റെ പ്രസിദ്ധരായ മാനസപുത്രൻമാർ.

**13. മരീചേഃ കശ്യപോ ജാതോ ദക്ഷകന്യാസ്ത്രയോദശ**
**താഭ്യോ ദേവാശ്ച ദൈത്യാശ്ച സമുത്പന്നാഹ്യനേകശഃ**

മരീചിയിൽ നിന്ന് കശ്യപൻ ജനിച്ചു. ദക്ഷന് പതിമൂന്ന് പുത്രിമാർ ഉണ്ടായിരുന്നു. അവരിൽ നിന്നാണ് അനേകം ദൈത്യന്മാരും ദേവന്മാരും കശ്യപന് ഉണ്ടായത്.

**14. തതസ്തു കാശ്യപീ സൃഷ്ടിഃ പ്രവൃത്താ ചാതിവിസ്തരാ**
**മനുഷ്യപശുസർപ്പാദി ജാതിഭേദൈരനേകധാ**

കശ്യപൻ പിന്നെയും അതിവിപുലമായി പ്രജാസൃഷ്ടി നിർവഹിച്ചു. മനുഷ്യർ, മൃഗങ്ങൾ, സർപ്പങ്ങൾ തുടങ്ങി അനേകം ഭേദങ്ങളോടുകൂടി പല പ്രകാരത്തിലുള്ളതായിരുന്നു, ആ സൃഷ്ടി.

**15. ബ്രഹ്മണശ്ചാർദ്ധദേഹാത്തു മനുഃസ്വായംഭുവോ$f$ഭവത്**
**ശതരൂപാ തഥാ നാരീ സംജാതാ വാമഭാഗതഃ**

ബ്രഹ്മാവിന്റെ അർദ്ധശരീരത്തിൽ നിന്ന് സ്വായംഭുവമനുവും ഇടതുഭാഗത്തുനിന്ന് ശതരൂപ എന്ന നാരിയും ജനിച്ചു.

**16. പ്രിയവ്രതോത്താനപാദൗ സുതൗ തസ്യാ ബഭൂവതുഃ**
**തിസ്രഃ കന്യാ വരാരോഹാ ഹ്യഭവന്നതിസുന്ദരീഃ**

ആ ശതരൂപാദേവിയിൽ സ്വായംഭുവമനുവിന് പ്രിയവ്രതൻ ഉത്താനപാദൻ എന്ന് രണ്ട് പുത്രന്മാരും അത്യന്തം സുന്ദരികളും സുശീലകളുമായ മൂന്നു കന്യകമാരും ഉണ്ടായി.

**17. ഏവം സൃഷ്ടിം സമുത്പാദ്യ ഭഗവാൻ കമലോദ്ഭവഃ**
**ചകാര ബ്രഹ്മലോകം ച മേരുശൃംഗേ മനോഹരം**

കമലോദ്ഭവനായ ബ്രഹ്മാവ് ഇങ്ങനെ സൃഷ്ടി നിർവഹിച്ചിട്ട് സുമേരുപർവ്വതത്തിന്റെ ശിഖരത്തിൽ മനോഹരമായ ബ്രഹ്മലോകവും സൃഷ്ടിച്ചു.

**18. വൈകുണ്ഠം ഭഗവാൻ വിഷ്ണുഃ രമാരമണമുത്തമം**
**ക്രീഡാസ്ഥാനം സുരമ്യം ച സർവ്വലോകോപരിസ്ഥിതം**

പിന്നെ ഭഗവാൻ വിഷ്ണു ലക്ഷ്മീദേവിയെ സന്തോഷിപ്പിക്കാനുതകുന്ന വൈകുണ്ഠലോകം നിർമ്മിച്ചു. അതിലുള്ള സർവ്വോത്തമവും സുരമ്യവുമായ ക്രീഡാഭവനം സകലലോകങ്ങൾക്കും ഉപരിയായി വിരാജിക്കുന്നു.

**19. ശിവോ$f$പി പരമം സ്ഥാനം കൈലാസാഖ്യം ചകാര ഹ**
**സമാസാദ്യ ഭൂതഗണം വിജഹാര യഥാരുചി**

ഭഗവാൻ ശങ്കരനും കൈലാസം എന്നു പേരുള്ള ഉത്തമമായ സ്ഥാനം നിർമ്മിച്ചു. ഭൂതഗണങ്ങളെയും സൃഷ്ടിച്ച് യഥാരുചി വിഹരിച്ചു.

**20. സ്വർഗ്ഗസ്ത്രിവിഷ്ടപോ മേരുശിഖരോപരി കല്പിതഃ**
**തച്ച സ്ഥാനം സുരേന്ദ്രസ്യ നാനാരത്നവിരാജിതം**

മനുഷ്യലോകത്തിനും പാതാളലോകത്തിനും അതിരിക്തമായി മൂന്നാമതൊന്നുള്ളതാണ് സ്വർഗ്ഗം. അത് മേരു ശിഖരത്തിനു മുകളിലായി വിരാജിക്കുന്നു. നാനാരത്നങ്ങൾകൊണ്ട് ശോഭാനമായ അതാണ് ദേവേന്ദ്രന്റെ സ്ഥാനം.

**21. സമുദ്രമഥനാത്പ്രാപ്തഃ പാരിജാതസ്തരൂത്തമഃ
ചതുർദന്തസ്തഥാ നാഗഃ കാമധേനുശ്ച കാമദാ**

സമുദ്രമഥനത്തിൽ നിന്നു ലഭിച്ച ഉത്തമമായ പാരിജാതവൃക്ഷവും നാൽക്കൊമ്പനായ ഐരാവതവും സാർവകാമങ്ങളും നൽകുന്ന കാമധേനുവും.

**22. ഉച്ചൈശ്രവാസ്തഥാശ്വോ വൈ രംഭാദ്യപ്സരസസ്തഥാ
ഇന്ദ്രേണോപാത്തമഖിലം ജാതം വൈ സ്വർഗ്ഗഭൂഷണം**

ഉച്ചൈഃശ്രവസ് എന്നു പേരുള്ള കുതിരയും രംഭാദികളായ അപ്സരസ്സുകളും എല്ലാം ഇന്ദ്രനു സ്വാധീനമായി. അവ സ്വർഗ്ഗത്തിന് അലങ്കാരമായിത്തീർന്നു.

**23. ധന്വന്തരിശ്ചന്ദ്രമാശ്ച സാഗരാച്ച സമുദ്ഭവൗ
സ്വർഗ്ഗസ്ഥിതൗ വിരാജന്തേ ദേവൗ ബഹുഗണൈർവൃതൗ**

ധന്വന്തരിയും ചന്ദ്രനും മഥനത്തിന്റെ ഫലമായി സമുദ്രത്തിൽ നിന്നു ലഭിച്ചവരാണ്. നാനാഗണങ്ങളോടുകൂടി ആ രണ്ടു ദേവന്മാരും സ്വർഗ്ഗത്തിൽ വിരാജിക്കുന്നു.

**24. ഏവം സൃഷ്ടിഃ സമുത്പന്നാ ത്രിവിധാ നൃപസത്തമ
ദേവേതിര്യങ്മനുഷ്യാദിഭേദൈർവിവിധകല്പിതാ**

ഹേ രാജശ്രേഷ്ഠ, ഇപ്രകാരം മൂന്നു തരത്തിലുള്ള സൃഷ്ടിയുണ്ടായി. ദേവന്മാർ, തിര്യക്കുകൾ, മനുഷ്യർ എന്നിങ്ങനെ അനേക ഭേദങ്ങളിലായി അനേകം സൃഷ്ടികളുണ്ട്.

**25. അണ്ഡജാഃ സ്വേദജാശ്ചൈവ ചോദ്ഭിജാശ്ച ജരായുജാഃ
ചതുർഭേദഃ സമുത്പന്നാ ജീവാഃ കർമ്മയുതാഃ കില**

സഞ്ചിതകർമ്മങ്ങൾക്ക് അനുസൃതമായി അണ്ഡജം, സ്വേദജം, ഉദ്ഭിജം ജരായുജം എന്നിങ്ങനെ നാലു വിഭാഗത്തിൽ ജീവസൃഷ്ടി ഉണ്ടായി.

**26. ഏവം സൃഷ്ടിം സമാസാദ്യ ബ്രഹ്മവിഷ്ണുമഹേശ്വരാഃ
വിഹാരം സ്വേഷു സ്ഥാനേഷു ചക്രുഃ സർവ്വേ യഥേപ്സിതം**

ഇപ്രകാരം സൃഷ്ടികർമ്മം സാധിച്ചിട്ട് ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ എല്ലാവരും സ്വസ്ഥാനങ്ങളിൽ ഇച്ഛാനുസൃതം വിഹരിച്ചു.

**27. ഏവം പ്രവർത്തിതേ സർഗ്ഗേ ഭഗവാൻ പ്രഭുരച്യുതഃ
മഹാലക്ഷ്മ്യാ സമം തത്ര ചിക്രീഡ ഭുവനേ സ്വകേ**

സൃഷ്ടി ഇങ്ങനെ നടന്നുകൊണ്ടിരിക്കെ ഭഗവാൻ വിഷ്ണു മഹാലക്ഷ്മിയോടുകൂടി തന്റെ ദിവ്യലോകത്ത് രമിക്കുകയായിരുന്നു.

**28. ഏകസ്മിൻ സമയേ വിഷ്ണർവൈകുണ്ഠേ സംസ്ഥിതഃ പുരാ
സുധാസിന്ധുസ്ഥിതം ദ്വീപം സസ്മാര മണിമണ്ഡിതം**

അങ്ങനെയിരിക്കെ വൈകുണ്ഠവാസിയായ ആ വിഷ്ണു ഒരുനിമിഷം പണ്ടത്തെ ആ സുധാസിന്ധുവിലെ മണിവിഭൂഷിതമായ ദ്വീപിനെ ഒന്ന് ഓർത്തുപോയി.

**29. യത്ര ദൃഷ്ട്വാ മഹാമായാം മന്ത്രശ്ചാസാദിതഃ ശുഭഃ
സ്മൃത്വാ താം പരമാം ശക്തിം സ്ത്രീഭാവം ഗമിതോ യഥാ**

അവിടെവച്ചാണല്ലോ അദ്ദേഹത്തിന് മഹാമായയെ ദർശിച്ച് പാവനമായ മന്ത്രംനേടാൻ ഇടയായതും ആ പരാശക്തിയെ സ്മരിച്ചതുമൂലം സ്ത്രീഭാവം പ്രാപിക്കാൻ ഇടയായതും.

**30. യജ്ഞം കർത്തും മനശ്ചക്രേ അംബികായാ രമാപതിഃ**
**ഉത്തീര്യ ഭുവനാത്തസ്മാത് സമാഹൂയ മഹേശ്വരം**

രമാപതിക്ക് അപ്പോൾ തോന്നി അംബികായജ്ഞം നടത്തണമെന്ന്. അദ്ദേഹം സ്വഭുവനത്തിൽനിന്ന് ഇറങ്ങിവന്ന് മഹേശ്വരനെ വിളിച്ചു.

**31. ബ്രഹ്മാണം വരുണം ശക്രം കുബേരം പാവകം യമം**
**വസിഷ്ഠം കശ്യപം ദേവം വാമദേവം ബൃഹസ്പതിം**

ബ്രഹ്മാവിനെയും വരുണനെയും ഇന്ദ്രനെയും കുബേരനെയും അഗ്നിയേയും യമനെയും വസിഷ്ഠനെയും കശ്യപനെയും ദക്ഷനെയും വാമദേവനെയും ബൃഹസ്പതിയെയും വിളിച്ചുകൂട്ടി.

**32. സംഭാരം കല്പയാമാസ യജ്ഞാർത്ഥം ചാതിവിസ്തരം**
**മഹാവിഭവസംയുക്തം സാത്വികം ച മനോഹരം**

യജ്ഞത്തിനുവേണ്ട വിപുലമായ ഒരുക്കങ്ങൾ ചെയ്തു. വിലപിടിപ്പുള്ളതും സാത്വികവും മനോഹരവുമായ സാധനസാമഗ്രികൾ ശേഖരിച്ചു.

**33. മണ്ഡപം വിതതം തത്ര കാരയാമാസ ശില്പിഭിഃ**
**ഋത്വിജോ വരയാമാസ സപ്തവിംശതി സുവ്രതാൻ**

ശില്പികളെക്കൊണ്ട് വിസ്തൃതമായ ഒരു മണ്ഡപം ചെയ്യിച്ചു. ഉത്തമവ്രതനിഷ്ഠരായ ഇരുപത്തിയേഴു ഋത്വിക്കുകളെ വരിച്ചു.

**34. ചിതിം ച കാരയാമാസ വേദീശ്ചൈവ സുവിസ്തരാഃ**
**പ്രജേപുർബ്രാഹ്മണാ മന്ത്രാൻ ദേവ്യാ ബീജസമന്വിതാൻ**

അഗ്നി സ്ഥാപിക്കുന്നതിനു വേണ്ട ചിതിയും വിസ്തൃതമായ വേദികളും നിർമ്മിച്ചു. ബ്രാഹ്മണർ ദേവീബീജത്തോടുകൂടിയ മന്ത്രങ്ങൾ ജപിക്കാൻ ആരംഭിച്ചു.

**35. ജുഹുവുസ്തേ ഹവിഃ കാമം വിധിവത്പരികല്പിതേ**
**കൃതേ തു വിതതേ ഹോമേ വാഗുവാചാശരീരിണീ**

വിധിപൂർവകം പ്രോജ്ജ്വലിപ്പിച്ച അഗ്നിയിൽ ഉത്തമബ്രാഹ്മണർ ഹവിസ്സ് ഹോമിക്കാൻ ആരംഭിച്ചു. ഹോമം ഇങ്ങനെ വിസ്തരിച്ചു നടക്കവേ, ഒരു അശരീരിവാക്കു കേൾക്കായി.

**36. വിഷ്ണും തദാ സമാഭാഷ്യ സുസ്വരാ മധുരാക്ഷരാ**
**വിഷ്ണോ ത്വം ഭവ ദേവാനാം ഹരേ ശ്രേഷ്ഠതമഃ സദാ**

ഭഗവാൻ വിഷ്ണുവിനോടായി പറയുംമട്ടിൽ മധുരാക്ഷരത്തോടെ സ്പഷ്ടമായിട്ടാണ് കേൾക്കാൻ കഴിഞ്ഞത്. ഹേ വിഷ്ണോ, അങ്ങ് സകല ദേവതകളിലും വച്ച് സർവ്വോത്തമമായ സ്ഥാനം ഉള്ളവനായി ഭവിച്ചാലും.

**37. മാന്യശ്ച പൂജനീയശ്ച സമർത്ഥശ്ച സുരേഷ്വപി**
**സർവ്വേ ത്വാമർച്ചയിഷ്യന്തി ബ്രഹ്മാദ്യാശ്ച സവാസവാഃ**

അങ്ങ്, ദേവസമൂഹത്തിൽ ആദരണീയനും പൂജനീയനും സമർത്ഥനും ആണ്. ബ്രഹ്മാവ്, ഇന്ദ്രൻ തുടങ്ങി എല്ലാവരും അങ്ങയെ പൂജിക്കും.

**38. പ്രഭവിഷ്യന്തി ഭോ ഭക്ത്യാ മാനവാ ഭുവിസർവ്വതഃ**
**വരദസ്ത്വം ച സർവ്വേഷാം ഭവിതാ മാനവേഷു വൈ**

ഭൂമിയിൽ അനേകം ആളുകൾ അങ്ങയോടു അതീവ ഭക്തിയുള്ളവരായി ഭവിക്കും. മനുഷ്യരിൽ ഭക്തന്മാരായിത്തീർന്ന അവർക്കെല്ലാം അങ്ങ് വരം നൽകുന്നവനായി ഭവിക്കും.

**39. കാമദഃ സർവ്വദേവാനാം പരമഃ പരമേശ്വരഃ**
**സർവ്വയജ്ഞേഷു മുഖ്യസ്ത്വം പൂജ്യഃ സർവ്വൈശ്ചയാജ്ഞികൈഃ**

സമസ്ത ദേവന്മാർക്കും മനോരഥം പൂർണ്ണമായി നൽകുന്നതിന് അങ്ങ് സമർത്ഥനായിത്തീരും. അങ്ങ് പൂർണ്ണനായ പരമേശ്വരനാണ്. സർവ്വ യജ്ഞങ്ങളിലും യജ്ഞകർത്താക്കളെല്ലാം അങ്ങയെ പൂജിക്കുകയും ചെയ്യും.

**40. ത്വാം ജനാഃ പൂജയിഷ്യന്തി വരദസ്ത്വം ഭവിഷ്യസി**
**ശ്രയിഷ്യന്തി ച ദേവാസ്ത്വാം ദാനവൈരതിപീഡിതാഃ**

അങ്ങയെ ജനങ്ങളെല്ലാം പൂജിക്കും. അങ്ങ് വരം ദാനം ചെയ്യാൻ സമർത്ഥനായിത്തീരും. അസുരന്മാരാൽ ഉപദ്രവിക്കപ്പെടുമ്പോൾ ദേവന്മാർ അങ്ങയെ ശരണം പ്രാപിക്കും.

**41. ശരണസ്ത്വം ച സർവ്വേഷാം ഭവിതാ പുരുഷോത്തമ**
**പുരാണേഷു ച സർവ്വേഷു വേദേഷു വിതതേഷു ച**

ഹേ പുരുഷോത്തമ, അങ്ങ് ആ സമയത്ത് എല്ലാ ദേവന്മാർക്കും ശരണം നൽകുന്നവനായിത്തീരും. എല്ലാ പുരാണങ്ങളിലും വിസ്തൃതമായ വേദങ്ങളിലും,

**42. ത്വം വൈ പൂജ്യതമഃ കാമം കീർത്തിസ്തവ ഭവിഷ്യതി**
**യദാ യദാഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭൂതലേ**

അങ്ങാണ് പൂജ്യതമനെന്ന് കീർത്തിക്കപ്പെടും. ധർമ്മത്തിനു ഗ്ലാനി സംഭവിക്കുമ്പോഴെല്ലാം ഭൂമിയിൽ അങ്ങ്,

**43. തദാംശേനാവതീര്യാശു കർത്തവ്യം ധർമ്മരക്ഷണം**
**അവതാരാഃ സുവിഖ്യാതാഃ പൃഥിവ്യാം തവ ഭാഗശഃ**

വേഗം അംശാവതാരം കൈക്കൊണ്ട് ധർമ്മസംരക്ഷണം നിർവഹിക്കുക അങ്ങയുടെ കർത്തവ്യമായിത്തീരും. ഓരോ അവതാരവും ഭൂമിയിൽ പ്രസിദ്ധമാകും.

**44. ഭവിഷ്യന്തി ധരായാം വൈ മാനനീയാ മഹാത്മനാം**
**അവതാരേഷു സർവ്വേഷു നനായോനിഷു മാധവ**

അങ്ങയുടെ അവതാരം ഭൂമിയിൽ മഹാത്മാക്കൾക്ക് സമ്മതമായിരിക്കും. ഹേ മാധവ, എല്ലാ അവതാരങ്ങളും നാനായോനികളുമായി ബന്ധപ്പെട്ടായിരിക്കും സംഭവിക്കുക.

**45. വിഖ്യാതഃ സർവ്വലോകേഷു ഭവിതാ മധുസൂദന**
**അവതാരേഷു സർവ്വേഷു ശക്തിസ്തേ സഹചാരിണീ**

മധുസൂദന, എല്ലാ ലോകത്തും അങ്ങ് പ്രസിദ്ധനായിത്തീരും. എല്ലാ അവതാരങ്ങളിലും അങ്ങേയ്ക്ക് ശക്തിയുടെ സഹചാരിത്വം ഉണ്ടായിരിക്കും.

**46. ഭവിഷ്യതി മമാംശേന സർവ്വകാര്യപ്രസാധിനീ**
**വാരാഹീ നാരസിംഹീ ച നാനാഭേദൈരനേകധാ**

സർവകാര്യങ്ങളും പൂർണ്ണമായി നിർവഹിക്കുന്നതിന് ആ ശക്തി എന്റെ അംശത്താൽ പ്രകടമായിത്തീരും. വാരാഹീ, നാരസിംഹീ എന്നിങ്ങനെ പല ഭേദങ്ങളോടെ പലവിധത്തിൽ ആയിരിക്കും ആ ശക്തി പ്രകടമാകുന്നത്.

**47. നാനായുധാഃ ശുഭാകാരാഃ സർവ്വാഭരണമണ്ഡിതാഃ**
**താഭിർയുക്തഃ സദാ വിഷ്ണോ സുരകാര്യാണി മാധവ**

അവരുടെ കൈകളിൽ അനേകപ്രകാരത്തിലുള്ള ആയുധങ്ങൾ ഉണ്ടാകും. അവരുടെ രൂപം അതിസുന്ദരമായിരിക്കും. എല്ലാവരും സർവാഭരണഭൂഷിതകളായിരിക്കും. ഹേ വിഷ്ണോ, ആ ശക്തികളോടു ചേർന്ന് അങ്ങ് ദേവകാര്യങ്ങൾ നിറവേറ്റും.

**48. സാധയിഷ്യന്തി തത്സർവ്വം മദ്ദത്തവരദാനതഃ**
**താസ്ത്വയാ നാവമന്തവ്യാഃ സർവ്വദാ ഗർവ്വലേശതഃ**

എന്റെ വരദാനത്തിന്റെ ശക്തികൊണ്ട് അങ്ങേയ്ക്ക് എല്ലാകാര്യങ്ങളും സാധിക്കാൻ കഴിയും. അങ്ങ് ഒരിക്കലും ആ ശക്തിസ്വരൂപിണികളെ അവഗണിക്കരുത്. ഗർവ്വിന്റെ ലേശംപോലും അവരുടെ നേരേ ഉണ്ടാവരുത്.

**49. പൂജനീയാ പ്രയത്നേന മാനനീയാശ്ച സർവ്വഥാ**
**നൂനം താഃ ഭാരതേ ഖണ്ഡേ ശക്തയഃ സർവ്വകാമദാഃ**

അങ്ങ് യത്നപൂർവ്വകം എല്ലാ പ്രകാരത്തിലും ആ ശക്തികളെ ആദരിക്കുകയും പൂജിക്കുകയും ചെയ്യണം. അങ്ങനെ ചെയ്താൽ ഭാരതഖണ്ഡത്തിൽ ആ ശക്തികൾ സർവ്വകാമങ്ങളും നൽകുന്നവരായിത്തീരും, തീർച്ച.

**50. ഭവിഷ്യന്തി മനുഷ്യാണാം പൂജിതാഃ പ്രതിമാസു ച**
**താസാം തവ ച ദേവേശ കീർത്തിസ്യാദഖിലേഷ്വപി**

ദേവേശ, പ്രതിമകളിൽ തദ്ഭാവനയോടെ പൂജചെയ്താൽ മനുഷ്യർക്ക് അവർ സകലകാമങ്ങളും നൽകും. അതോടെ ആ ശക്തിസ്വരൂപിണികളുടെയും അങ്ങയുടെയും കീർത്തി എല്ലായിടത്തും പരക്കുകയും ചെയ്യും.

**51. ദ്വീപേഷു സപ്തസ്വപി ച വിഖ്യാതാ ഭുവി മണ്ഡലേ**
**താശ്ച ത്വാം വൈ മഹാഭാഗ മാനവാ ഭുവി മണ്ഡലേ**

സപ്ത ദ്വീപുകളിലും അതുപോലെ സമസ്ത ഭൂമണ്ഡലത്തിലും കീർത്തി വ്യാപിക്കും. മഹാഭാഗ, ആ ശക്തിസ്വരൂപിണികളെയും അങ്ങയെയും ഭൂമണ്ഡലത്തിലുള്ള മനുഷ്യർ,

**52. അർച്ചയിഷ്യന്തി വാഞ്ഛാർത്ഥം സകാമാഃ സതതം ഹരേ**
**അർച്ചാസു ചോപഹാരൈശ്ച നാനാഭാവസമന്വിതാഃ**

സകാമരായി തങ്ങളുടെ അഭിലാഷം സാധിക്കുന്നതിനുവേണ്ടി എല്ലായ്പോഴും പൂജിക്കും. ഉപഹാരങ്ങളോടു കൂടിയ പൂജകളിൽ നാനാഭാവങ്ങൾക്കു വിധേയരായി,

**53. പൂജയിഷ്യന്തി വേദോക്തൈർമന്ത്രൈർന്നാമജപൈസ്തഥാ**
**മഹിമാ തവ ഭൂർലോകേ സ്വർഗ്ഗേ ച മധുസൂദന**

ഹേ, മധുസൂദന, വൈദിക മന്ത്രങ്ങളും നാമങ്ങളും ജപിച്ചുകൊണ്ട് പൂജിക്കും. അങ്ങയുടെ മാഹാത്മ്യം ഭൂമിയിലും സ്വർഗ്ഗത്തും,

**54. പൂജനാദ്ദേവദേവേശ വൃദ്ധിമേഷ്യതി മാനവൈഃ**

ഹേ ദേവദേവേശ, മാനവരുടെ പൂജനിമിത്തം അഭിവൃദ്ധി പ്രാപിക്കും.

**വ്യാസ ഉവാച**

**ഇതി ദത്വാ വരാൻ വാണീ വിരരാമ സ്വയംഭവാ**

ഇപ്രകാരം വരം നൽകിയിട്ട് സ്വയം സംഭവിച്ച ആ ആകാശവാണി ശാന്തമായി.

**55. ഭഗവാനപി പ്രീതാത്മാ ഹ്യഭവത് ശ്രവണാദിവ**
**സമാപ്യ വിധിവദ്യജ്ഞം ഭഗവാൻ ഹരിരീശ്വരഃ**

ആകാശവാണി കേട്ടതോടെ ഭഗവാൻ വിഷ്ണു അത്യന്തം പ്രസന്നനായി. പിന്നീട് വിധിയാംവണ്ണം യജ്ഞം സമാപിപ്പിച്ചിട്ട് ഭഗവാൻ ഹരി,

**56. വിസർജ്ജയിത്വാ താൻ ദേവാൻ ബ്രഹ്മപുത്രാൻ മുനീനഥ**
**ജഗാമാനുചരൈഃ സാർധം വൈകുണ്ഠം ഗരുഡധ്വജ**

ആ ദേവന്മാരെയും ബ്രഹ്മപുത്രരായ മുനിമാരെയും യാത്രയാക്കിയിട്ട്, ഗരുഡധ്വജനായി അനുചരന്മാരോടുകൂടി വൈകുണ്ഠത്തിലേക്ക് പോയി.

**57. സ്വാനി സ്വാനി ച ധിഷ്ണ്യാനി പുനഃ സർവ്വേ സുരാസ്തതഃ**
**മുനയോ വിസ്മിതാ വാർത്താം കുർവന്തസ്തേ പരസ്പരം**
**58. യയുഃ പ്രമുദിതാഃ കാമം സ്വാശ്രമാൻ പാവനാനഥ**

ആ അവസരത്തിൽ സകലദേവന്മാരും മുനിമാരും ഈ യജ്ഞത്തെപ്പറ്റി പരസ്പരം പ്രകീർത്തിച്ചുകൊണ്ട് താന്താങ്ങളുടെ പവിത്രമായ ആശ്രമസ്ഥാനങ്ങളിലേക്ക് സസന്തോഷം യാത്രയായി.

**59. ശ്രുത്വാ വാണീം പരമവിശദാം വ്യോമജാം ശ്രോത്രരമ്യാം**
**സർവ്വേഷാം വൈ പ്രകൃതിവിഷയേ ഭക്തിഭാവശ്ച ജാതഃ**
**ചക്രുഃ സർവ്വേ ദ്വിജമുനിഗണാഃ പൂജനം ഭക്തിയുക്താഃ**
**തസ്യാഃ കാമം നിഖിലഫലദം ചാഗമോക്തം മുനീന്ദ്രാഃ**

അത്യന്തം നിർമ്മലവും കർണ്ണമധുരവുമായ ആകാശവാണി കേട്ടിട്ട് എല്ലാവരുടേയും മനസ്സിൽ ഭഗവതിയോടുള്ള ഭക്തിഭാവം ഉണർന്നു. മുനിസംഘവും ബ്രാഹ്മണരും എല്ലാം ഭക്തിയോടുകൂടി സമ്പൂർണ്ണ ഫലപ്രദവും വേദവിഹിതവുമായ ദേവീപൂജ നിർവഹിച്ചു.

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
ത്രയോദശോ*f*ദ്ധ്യായഃ

## അഥ ചതുർദശോ*f*ദ്ധ്യായഃ

### ജനമേജയ ഉവാച

**1. ശ്രുതോ വൈ ഹരിണാ ക്ലൃപ്തോ യജ്ഞോ വിസ്തരതോ ദ്വിജ**
**മഹിമാനം യഥാംബായാ വദ വിസ്തരതോ മമ**

ഹേ ബ്രാഹ്മണ, ശ്രീഹരി ജഗദംബികായജ്ഞം ചെയ്തതിനെക്കുറിച്ച് വിസ്തരിച്ചു കേട്ടു. ഇനി അങ്ങ് ജഗദംബികയുടെ മാഹാത്മ്യത്തെപ്പറ്റി വിസ്തരിച്ച് എന്നോടുപറയണം.

**2. ശ്രുത്വാ ദേവ്യാശ്ചരിത്രം വൈ കുർവ്വേ മഖമനുത്തമം**
**പ്രസാദാത്തവ വിപ്രേന്ദ്ര ഭവിഷ്യാമി ച പാവനഃ**

ദേവിയുടെ മഹിമ കേട്ടതിനുശേഷം ആ ദേവീയജ്ഞം എനിക്കു ചെയ്യണം. എന്നുമാത്രമല്ല, അങ്ങയുടെ കൃപാപ്രസാദം കൊണ്ട് എന്റെ ജീവനും പരിശുദ്ധമാവണം.

## വ്യാസ ഉവാച

**3. ശൃണു രാജൻ പ്രവക്ഷ്യാമി ദേവ്യാശ്ചരിതമദ്ഭുതം**
**ഇതിഹാസപുരാജ്ഞം ച കഥയാമി സുവിസ്തരം**

രാജൻ, ദേവിയുടെ ഉത്തമ ചരിത്രം ഞാൻ പറയാം. ആദ്യം ഞാൻ ഒരു പഴയ ഇതിഹാസം വിസ്തരിച്ചു പറയട്ടെ.

**4. കോസലേഷു നൃപശ്രേഷ്ഠഃ സൂര്യവംശസമുദ്ഭവഃ**
**പുഷ്പപുത്രോ മഹാതേജാ ധ്രുവസന്ധിരിതി സ്മൃതഃ**

ഹേ നൃപശ്രേഷ്ഠ, കോസലദേശത്ത് ഒരു സൂര്യവംശരാജാവുണ്ടായിരുന്നു.പുഷ്പ പുത്രനായ അദ്ദേഹത്തിന്റെ പേര് ധ്രുവസന്ധി എന്നായിരുന്നു. മഹാതേജസ്വിയായിരുന്നു ധ്രുവസന്ധി.

**5. ധർമ്മാത്മാ സത്യസന്ധശ്ച വർണ്ണാശ്രമഹിതേ രതഃ**
**അയോധ്യായാം സമൃദ്ധായാം രാജ്യം ചക്രേ ശുചിവ്രതഃ**

അദ്ദേഹം വലിയ ധർമ്മാത്മാവും സത്യസന്ധനും പവിത്രവ്രതങ്ങൾ അനുഷ്ഠിക്കുന്നവനും വർണ്ണാശ്രമധർമ്മങ്ങളിൽ തത്പരനും ആയിരുന്നു. സർവസമ്പത്സമൃദ്ധമായ അയോധ്യയിലിരുന്ന് അദ്ദേഹം രാജ്യം ഭരിച്ചു.

**6. ബ്രാഹ്മണാഃ ക്ഷത്രിയാ വൈശ്യാഃ ശൂദ്രാശ്ചാന്യേ തഥാ ദ്വിജാഃ**
**സ്വാം സ്വാം വൃത്തിം സമാസ്ഥായ തദ്രാജ്യേ ധർമ്മതോഽഭവൻ**

രാജാവായ ധ്രുവസന്ധിയുടെ കാലത്ത് ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും അതുപോലെ മറ്റുള്ളവരും എല്ലാം അവരവരുടെ ജീവിതവൃത്തിയിൽ താത്പര്യത്തോടെ മുഴുകി ധർമ്മാനുസൃതം ജീവിച്ചിരുന്നു.

**7. ന ചോരാഃ പിശുനാ ധൂർത്താസ്തസ്യ രാജ്യേച കുത്രചിത്**
**ദംഭാഃ കൃതഘ്നാ മൂർഖാശ്ച വസന്തി കില മാനവാഃ**

അദ്ദേഹത്തിന്റെ രാജ്യത്ത് ഒരിടത്തും ചോരന്മാരോ, ഏഷണിക്കാരോ, ധൂർത്തന്മാരോ, നിരീശ്വരന്മാരോ, കൃതഘ്നന്മാരോ, മൂർഖന്മാരോ ആയ മനുഷ്യർ ഉണ്ടായിരുന്നില്ല.

**8. ഏവം വൈ വർത്തമാനസ്യ നൃപസ്യ കുരുസത്തമ**
**ദ്വേ പത്ന്യൗ രൂപസമ്പന്നേ ഹ്യാസതുഃ കാമഭോഗദേ**

ഹേ കുരുസത്തമ, ഇങ്ങനെ ധർമ്മാനുസൃതം രാജ്യം ഭരിച്ചുവന്ന അദ്ദേഹത്തിന് രണ്ടു ഭാര്യമാരുണ്ടായിരുന്നു. രണ്ടുപേരും രൂപവതികളും ഭർത്തൃഹിതം ചെയ്യുന്നതിൽ സദാ തത്പരരുമായിരുന്നു.

**9. മനോരമാ ധർമ്മപത്നീ സുരൂപാഽതിവിചക്ഷണാ**
**ലീലാവതീ ദ്വിതീയാ ച സാപി രൂപഗുണാന്വിതാ.**

അദ്ദേഹത്തിന്റെ ധർമ്മപത്നിമാരിൽ ഒരാളുടെ പേര് മനോരമ എന്നാണ്. അവൾ അത്യന്തം സുന്ദരിയും വിദുഷിയുമായിരുന്നു. രണ്ടാമത്തെ പത്നിയുടെ പേര് ലീലാവതി എന്നാണ്. അവളും രൂപ ഗുണങ്ങൾ തികഞ്ഞവളായിരുന്നു.

**10. വിജഹാര സപത്നീഭ്യാം ഗൃഹേഷൂപവനേഷു ച**
**ക്രീഡാഗിരൗ ദീർഘികാസു സൗധേഷു വിവിധേഷു ച**

രാജാവായ ധ്രുവസന്ധി ഈ രണ്ടുപത്നിമാരോടും കൂടി ഗൃഹങ്ങളിലും ആരാമങ്ങളിലും ക്രീഡാപർവ്വതങ്ങളിലും നീർച്ചോലകളിലും പലതരം രാജഹർമ്മ്യങ്ങളിലും വിഹരിച്ചുവന്നു.

11. **മനോരമാ ശുഭേ കാലേ സുഷുവേ പുത്രമുത്തമം**
**സുദർശനാഭിധം പുത്രം രാജലക്ഷണസംയുതം**

മനോരമ യഥാകാലം ഉത്തമനായ ഒരു പുത്രനെ പ്രസവിച്ചു. സുദർശനൻ എന്നു പേരുള്ള ആപുത്രന് രാജലക്ഷണങ്ങൾ തികഞ്ഞിരുന്നു.

12. **ലീലാവത്യപി തത്പത്നീ മാസേനൈകേന ഭാമിനീ**
**സുഷുവേ സുന്ദരം പുത്രം ശുഭേ പക്ഷേ ദിനേ തഥാ**

ലീലാവതി എന്ന രണ്ടാമത്തെ പത്നിയും ഒരു മാസത്തിനു ശേഷം ഒരു പുത്രനെ പ്രസവിച്ചു. അവനും സുന്ദരനായിരുന്നു. ശുഭപക്ഷത്തിലും ശുഭദിനത്തിലുമായിരുന്നു അവന്റെ ജനനം.

13. **ചകാര നൃപതിസ്തത്ര ജാതകർമ്മാദികം ദ്വയോഃ**
**ദദൗ ദാനാനി വിപ്രേഭ്യഃ പുത്രജന്മപ്രമോദിതഃ**

രാജാവായ ധ്രുവസന്ധി രണ്ടു പേർക്കും ജാതകർമ്മാദിസംസ്കാരങ്ങൾ ചെയ്തു. പുത്രന്മാരുണ്ടായതിൽ സന്തോഷിച്ച് ബ്രാഹ്മണർക്ക് ധാരാളം ധനം ദാനം ചെയ്തു.

14. **പ്രീതിം തയോഃ സമാം രാജാ ചകാര സുതയോർനൃപ**
**നൃപശ്ചകാര സൗഹാർദ്ദേപ്യന്തരം ന കദാചന**

രാജാവ് രണ്ടു പുത്രന്മാരെയും സമമായി സ്നേഹിച്ചു. സൗഹാർദ്ദപ്രകടനത്തിൽ രാജാവിന് രണ്ടുപേരും തമ്മിൽ തീരെ അന്തരം ഉണ്ടായിരുന്നില്ല.

15. **ചൂഡാകർമ്മ തയോശ്ചക്രേ വിധിനാ നൃപസത്തമഃ**
**യഥാവിഭവമേവാസൗ പ്രീതിയുക്തഃ പരന്തപഃ**

പരമതപസ്വിയായ ആ മഹാരാജാവ് വലിയ സന്തോഷത്തോടെ തന്റെ സമ്പത്തിന് അനുസൃതമായി വിധിപൂർവം രണ്ടു കുമാരന്മാർക്കും ചൂഡാകർമ്മം നടത്തി.

16. **കൃതചുഡൗ സുതൗ കാമം ജഹതുർനൃപതേർമനഃ**
**ക്രീഢമാനാവുഭൗ കാന്തൗ ലോകാനാമനുരഞ്ജകൗ**

ചൂഡാകർമ്മം(മുടിയിറക്ക്) നടത്തിയ രണ്ടു പുത്രന്മാരും രാജാവിന്റെ മനസ്സിനെ അത്യധികം വശീകരിച്ചു. സുന്ദരന്മാരായ ഇരുവരും കളികളിൽ മുഴുകി ലോകരെ മോഹിപ്പിച്ചു.

17. **തയോഃ സുദർശനോ ജ്യേഷ്ഠോ ലീലാവത്യാ സുതഃ ശുഭഃ**
**ശത്രുജിത്സംജ്ഞകഃ കാമം ചാടുവാക്യോ ബഭൂവ ഹ**

അവരിൽ സുദർശനനായിരുന്നു ജ്യേഷ്ഠൻ. ലീലാവതിയുടെ സുന്ദരനായ പുത്രന്റെ പേര് ശത്രുജിത്ത് എന്നായിരുന്നു. അവന്റെ സംഭാഷണം വളരെ മധുരമായിരുന്നു.

18. **നൃപതേഃ പ്രീതിജന കോ മഞ്ജു വാക്ചാരുദർശനഃ**
**പ്രജാനാം വല്ലഭഃ സോഽഭൂത്തഥാ മന്ത്രിജനസ്യ വൈ**

മധുരഭാഷിയും അത്യന്തം സുന്ദരനുമായതുകൊണ്ട് രാജാവിന് അവനോട് അധികം സ്നേഹം ഉണ്ടായിത്തുടങ്ങി. പ്രജകൾക്കും അപ്രകാരം മന്ത്രിജനങ്ങൾക്കും അവൻ പ്രിയങ്കരനായിത്തീർന്നു.

19. **തഥാ തസ്മിൻ നൃപഃ പ്രീതിം ചകാര ഗുണയോഗതഃ**
**മന്ദഭാഗ്യാന്മന്ദഭാവോ ന തഥാ വൈ സുദർശനേ**

ശത്രുജിത്തിന്റെ ഗുണാധിക്യം നിമിത്തം രാജാവിന് അവനോട് എത്രമാത്രം പ്രീതി ഉണ്ടായിരുന്നുവോ അത്ര മാത്രം പ്രീതി മന്ദഭാഗ്യനും മന്ദഭാവനുമായതുനിമിത്തം സുദർശനനോട് ഉണ്ടായില്ല.

**20. ഏവം ഗച്ഛതി കാലേതു ധ്രുവസന്ധിർ നൃപോത്തമഃ**
**ജഗാമ വനമധ്യേƒസൗ മൃഗയാഭിരതഃ സദാ**

ഇപ്രകാരം കുറച്ചുകാലം കഴിഞ്ഞപ്പോൾ മൃഗയാവിനോദത്തിൽ തത്പരനായിരുന്ന മഹാരാജാവ് വനത്തിലേക്കുപോയി.

**21. നിഘ്നൻ മൃഗാൻ രുരൂൻ കംബൂൻ സൂകരാൻ ഗവയാൻ ശശാൻ**
**മഹിഷാൻ ശരഭാൻ ഖഡ്ഗാൻ ചിക്രീഡ നൃപതിർവനേ**

മാനുകൾ, കരിമാനുകൾ, ആനകൾ,പന്നികൾ, കാട്ടുപശുക്കൾ, മുയലുകൾ, മഹിഷങ്ങൾ, എട്ടടിമാനുകൾ, വാൾപുലി എന്നിവയെ കൊന്നുകൊണ്ട് രാജാവ് വനത്തിൽ വിഹരിച്ചു.

**22. ക്രീഡമാനേ നൃപേ തത്ര വനേ ഘോരേƒതിദാരുണേ**
**ഉദതിഷ്ഠൻ നികുഞ്ജാത്തു സിംഹഃ പരമകോപനഃ**

രാജാവ് വനത്തിൽ ഇങ്ങനെ മൃഗയാവിനോദത്തിൽ ഏർപ്പെട്ടിരിക്കെ, അതിഭയങ്കരമായ ആ വനത്തിലെ വള്ളിക്കെട്ടിൽ നിന്ന് അത്യധികം കോപത്തോടെ ഒരു സിംഹം പുറത്തേക്കുവന്നു.

**23. രാജ്ഞാ ശിലീമുഖേനാദൗ വിദ്ധഃ ക്രോധവശംഗതഃ**
**ദൃഷ്ട്വാഗ്രേ നൃപതിം സിംഹോ നനാദ മേഘനിസ്വനഃ**

രാജാവയച്ച അമ്പു കൊണ്ട് മുറിഞ്ഞ് ക്രോധാവിഷ്ടനായ സിംഹം രാജാവിനെ മുന്നിൽ കണ്ട് ഇടിനാദം കണക്കെ ഗർജ്ജിച്ചു.

**24. കൃത്വാ ചോർധ്വം സ ലാംഗൂലം പ്രസാരിതബൃഹത്സടഃ**
**ഹന്തും നൃപതിമാകാശാദുത്പപാതാതികോപനഃ**

അവൻ വാൽ പൊക്കിപ്പിടിച്ചു, കൂറ്റൻ സടകുടഞ്ഞുവിടർത്തി, രാജാവിനെ കൊല്ലുന്നതിനു വേണ്ടി അത്യന്തം കോപത്തോടെ മേൽപ്പോട്ടു കുതിച്ചു ചാടി.

**25. നൃപതിസ്തരസാ വീക്ഷ്യ ദധാരാസി കരേ തദാ**
**വാമേ ചർമ്മ സമാദായ സ്ഥിതഃ സിംഹഇവാപരഃ**

അതുകണ്ടപ്പോൾത്തന്നെ രാജാവ് വാൾ കൈയിലെടുത്തു. ഇടത്തെ കൈയിൽ തോലുറയും ധരിച്ച് മറ്റൊരു സിംഹത്തെപ്പോലെ പരാക്രമശാലിയായി നിന്നു.

**26. സേവകാസ്തസ്യ യേ സർവ്വേ തേƒപി ബാണാൻ പൃഥക് പൃഥക്**
**അമുഞ്ചൻ കുപിതാഃ കാമം സിംഹോപരി രുഷാന്വിതാഃ**

അദ്ദേഹത്തിന്റെ സേവകരെല്ലാം കുപിതരായി സിംഹത്തിന്റെ നേർക്ക് പ്രത്യേകം പ്രത്യേകം ബാണങ്ങൾ അയച്ചു.

**27. ഹാഹാകാരോ മഹാനാസീത് സംപ്രഹാരശ്ച ദാരുണഃ**
**ഉത്പപാത തതഃ സിംഹോ നൃപസ്യോപരി ദാരുണഃ**

നാലുഭാഗത്തും ഹാ!ഹാ! എന്ന ശബ്ദം ഉയർന്നു. സേവകർ തുരുതുരെ ബാണങ്ങൾ വർഷിച്ചു. എങ്കിലും അതിഭയങ്കരനായ സിംഹം രാജാവിന്റെ മേൽ ചാടിവീണു.

**28. തം പതന്തം സമാലോക്യ ഖഡ്ഗേനാഭ്യഹനൻ നൃപഃ**
**സോƒപി ക്രൂരൈർനഖാഗ്രൈശ്ച തത്രാഗത്യ വിദാരിതഃ**

ചാടിവീണ ആ സിംഹത്തെ കൈയിലിരുന്ന ഖഡ്ഗം കൊണ്ട് രാജാവ് ആഞ്ഞു വെട്ടി. ആ സിംഹം കൂർത്ത നഖങ്ങൾ കൊണ്ട് രാജാവിനെ മാന്തിപ്പൊളിച്ചു.

**29. സ നഖൈരാഹതോ രാജാ പപാത ച മമാര വൈ**
**ചുക്രുശുഃ സൈനികാസ്തേ തു നിർജഘ്നുർ വിശിഖൈസ്തദാ**

സിംഹത്തിന്റെ നഖപ്രഹരമേറ്റ് രാജാവ് നിലത്തുവീണ് മരിച്ചു. ആ സൈനികരെല്ലാം വാവിട്ടു കരഞ്ഞു കൊണ്ട് ശരം വർഷിച്ചു.

**30. മൃതഃ സിംഹോ$f$പി തത്രൈവ ഭൂപതിശ്ച തഥാ മൃതഃ**
**സൈനികൈർ മന്ത്രിമുഖ്യാശ്ച തത്രാഗത്യ നിവേദിതാഃ**

അമ്പേറ്റ് സിംഹവും അവിടെ വീണു ചത്തു. ഭൂപതിയും അങ്ങനെ മൃതനായി. സൈനികർ ചെന്ന് ഈ ദുഃഖവാർത്ത മന്ത്രിമുഖ്യരെ അറിയിച്ചു.

**31. പരലോകഹതം ഭൂപം ശ്രുത്വാ തേ മന്ത്രിസത്തമാഃ**
**സംസ്കാരം കാരയാമാസുർ ഗത്വാ തത്ര വനാന്തികേ**

മഹാരാജാവായ ധ്രുവസന്ധി മരിച്ചെന്നു കേട്ട് മന്ത്രിമുഖ്യരെല്ലാം വനത്തിലേക്കു ചെന്ന് അദ്ദേഹത്തിന്റെ സംസ്കാര കർമ്മങ്ങൾ ചെയ്യിച്ചു.

**32. പരലോകക്രിയാം സർവ്വാം വസിഷ്ഠോ വിധിപൂർവ്വകം**
**കാരയാമാസ തത്രൈവ പരലോകസുഖാവഹം**

പരലോകത്ത് സുഖം ലഭിക്കുന്നതിന് ഉതകുന്ന എല്ലാ പരലോകക്രിയകളുംവസിഷ്ഠൻ അവിടെവച്ചുതന്നെ വിധിപൂർവ്വം ചെയ്യിച്ചു.

**33. പ്രജാഃ പ്രകൃതയശ്ചൈവ വസിഷ്ഠശ്ച മഹാമുനിഃ**
**സുദർശനം നൃപം കർത്തും മന്ത്രം ചക്രുഃ പരസ്പരം**

പിന്നീട്, പ്രജകളും മന്ത്രിമുഖ്യരും മഹാമുനിയായ വസിഷ്ഠനും കൂടി സുദർശനനെ മന്ത്രിയാക്കുന്നതിനെപ്പറ്റി പരസ്പരം ആലോചിച്ചു.

**34. ധർമ്മപത്നീസുതഃ ശാന്തഃ പുരുഷശ്ച സുലക്ഷണഃ**
**അയം നൃപാസനാർഹശ്ച ഹ്യബ്രുവന്മന്ത്രിസത്തമാഃ**

ധർമ്മപത്നിയുടെ പുത്രനാണ്, ശാന്തനാണ്, രാജലക്ഷണങ്ങൾ തികഞ്ഞ പുരുഷനാണ്, ഇദ്ദേഹം സിംഹാസനത്തിന് അർഹനാണ് എന്ന് മന്ത്രിശ്രേഷ്ഠന്മാർ പറഞ്ഞു.

**35. വസിഷ്ഠോ$f$പി തഥൈവാഹ യോഗ്യോ$f$യം നൃപതേഃ സുതഃ**
**ബാലോ$f$പി ധർമ്മവാൻ രാജാ നൃപാസനമിഹാർഹതി**

ധ്രുവസന്ധിയുടെ ഈ പുത്രൻ രാജാവാകാൻ യോഗ്യനാണ്. ബാലനാണെങ്കിലും ധർമ്മിഷ്ഠനായ രാജാവുവേണം രാജസിംഹാസനത്തിൽ ഇരിക്കാൻ എന്ന് വസിഷ്ഠനും അങ്ങനെ തന്നെ അഭിപ്രായപ്പെട്ടു.

**36. കൃതേ മന്ത്രേ മന്ത്രിവൃദ്ധൈർ യുധാജിന്നാമ പാർത്ഥിവഃ**
**തത്രാജഗാമ തരസാ ശ്രുത്വാ തൂജ്ജയിനീപതിഃ**

വയോവൃദ്ധരായ മന്ത്രിമാരെല്ലാം ചേർന്ന് ഇങ്ങനെ നിശ്ചയിക്കെ, ഇതറിഞ്ഞ് ഉജ്ജയിനീപതിയായ യുധാജിത്ത് എന്നു പേരുള്ള രാജാവ് വളരെ വേഗം അയോധ്യയിൽ വന്നുചേർന്നു.

**37. മൃതം ജാമാതരം ശ്രുത്വാ ലീലാവത്യാ പിതാ തദാ**
**തത്രാജഗാമ ത്വരിതോ ദൗഹിത്രപ്രിയകാമ്യയാ**

ലീലാവതിയുടെ പിതാവായ യുധാജിത്ത് ജാമാതാവായ ധ്രുവസന്ധി മരിച്ചെന്നു കേട്ടിട്ട് മകളുടെ മകന് ഇഷ്ടം നേടിക്കൊടുക്കാൻ വേണ്ടി വേഗം അവിടെ എത്തിയിരിക്കുകയാണ്.

38. **വീരസേനസ്തഥാ*f*യാതഃ സുദർശനഹിതേച്ഛയാ**
**കലിംഗാധിപതിശ്ചൈവ മനോരമാപിതാ നൃപഃ**

കലിംഗാധിപതിയും മനോരമയുടെ പിതാവുമായ വീരസേനമഹാരാജാവും സുദർശനന് ഹിതം നേടിക്കൊടുക്കാൻ വേണ്ടി അവിടെ എത്തിയിട്ടുണ്ട്.

39. **ഉഭൗ തൗ സൈന്യസംയുക്തൗ നൃപൗ സാധ്വസസംസ്ഥിതൗ**
**ചക്രതുർ മന്ത്രിമുഖ്യൈസ്തൈർമന്ത്രം രാജ്യസ്യ കാരണാത്**

രണ്ടു പേരോടുമോപ്പം വേണ്ടത്ര സൈന്യങ്ങളുമുണ്ട്. ഭയപ്പെട്ടാണ് രണ്ടു പേരുടേയും നില. രാജസിംഹാസനത്തിൽ ആരാണ് ഇരിക്കേണ്ടത് എന്നതിനെ ക്കുറിച്ച് ആ മന്ത്രിമുഖ്യരോട് ആലോചന തുടങ്ങി.

40. **യുധാജിത്തു തദാ*f*പൃച്ഛത് ജ്യേഷ്ഠഃ കഃ സുതയോർദ്വയോഃ**
**രാജ്യം പ്രാപ്നോതി ജ്യേഷ്ഠോവൈ ന കനീയാൻ കദാചന**

യുധാജിത്തു ചോദിച്ചു: ''ഈ രണ്ടു പുത്രന്മാരിൽ ആരാണ് ജേഷ്ഠൻ? രാജ്യം വാഴേണ്ടത് ജേഷ്ഠപുത്രനാണ്; ഒരിക്കലും അനുജനല്ല''

41. **വീരസേനോ*f*പി തത്രാഹ ധർമ്മപത്നീസുതഃ കില**
**രാജ്യാർഹഃ സ യഥാ രാജൻ ശാസ്ത്രജ്ഞേഭ്യോ മയാ ശ്രുതം**

ധർമ്മപത്നിയായ മനോരമയുടെ പുത്രനായ സുദർശനനാണ് രാജ്യം ലഭിക്കേണ്ടത്. ഹേ രാജൻ, ഇത് ഞാൻ ശാസ്ത്രജ്ഞന്മാരിൽ നിന്ന് കേട്ടിട്ടുള്ളതാണ് എന്ന് വീരസേനരാജാവും പറഞ്ഞു.

42. **യുധാജിത് പുനരാഹേദം ജ്യേഷ്ഠോ*f*യം ച തഥാ ഗുണൈഃ**
**രാജലക്ഷണസംയുക്തോ ന തഥാ*f*യം സുദർശനഃ**

അപ്പോൾ യുധാജിത് വീണ്ടും ഇങ്ങനെ പറഞ്ഞു: 'ഈ രണ്ടാമത്തെ കുമാരൻ ശത്രുജിത്ത് ഗുണങ്ങൾ വെച്ചുകൊണ്ടു നോക്കുമ്പോൾ ജ്യേഷ്ഠനാണ്. രാജോചിതചിഹ്നങ്ങൾ ഉള്ളവനായതുകൊണ്ടും ശത്രുജിത്തിനാണ് ആവകാശം. സുദർശനനൻ അങ്ങനെയുള്ളവനല്ല.

43. **വിവാദോ*f*ത്ര സുസമ്പന്നോ നൃപയോസ്തത്ര ലുബ്ധയോ**
**കഃ സന്ദേഹമപാകർത്തും ക്ഷമഃ സ്യാദതിസങ്കടേ**

രാജ്യലോഭികളായ രണ്ടു രാജാക്കന്മാരുടേയും തർക്കം ഇവിടെ തിമർത്തു നടന്നു. ഈ കഠിനമായ സാഹചര്യത്തിൽ അവരുടെ സംശയം നീക്കിക്കൊടുക്കാൻ ആർക്കു കഴിയും?

44. **യുധാജിന്മന്ത്രിണഃ പ്രാഹ യൂയം സ്വാർത്ഥപരാഃ കില**
**സുദർശനം നൃപം കൃത്വാ ധനം ഭോക്തും കിലേച്ഛഥ**

യുധാജിത്ത് മന്ത്രിമാരോട് പറഞ്ഞു: ''നിങ്ങൾ നിങ്ങളുടെ സ്വാർത്ഥം നേടാൻ നോക്കുന്നു. നിങ്ങൾ ആഗ്രഹിക്കുന്നത് സുദർശനെ രാജാവാക്കിയിട്ട് അദ്ദേഹത്തിന്റെ ധനം പിടുങ്ങാനാണ്.''

45. **യുഷ്മാകം തു വിചാരോ*f*യം മയാ ജ്ഞാതസ്തഥേംഗിതൈഃ**
**ശത്രുജിത് സബലസ്തസ്മാത് സമ്മതോ വോ നൃപാസനേ**

നിങ്ങളുടെ വിചാരം അതാണെന്ന് നിങ്ങളുടെ പെരുമാറ്റത്തിൽനിന്ന് ഞാൻ മനസ്സിലാക്കി. സുദർശനനെക്കാൾ അധികം ബലവാനാണ് ശത്രുജിത്ത്. അതുകൊണ്ട് അവൻ രാജസിംഹാസനത്തിൽ ഇരിക്കും. അതിനു നിങ്ങൾ സമ്മതിക്കണം.

46. **മയി ജീവതി കഃ കുര്യാത് കനീയാംസം നൃപം കില**
**ത്യക്ത്വാ ജ്യേഷ്ഠം ഗുണാർഹം ച സേനയാ ച സമന്വിതം**

ഞാൻ ജീവിച്ചിരിക്കെ, ഗുണങ്ങൾ കൊണ്ട് ജ്യേഷ്ഠനും സൈന്യബലം ഉള്ളവനുമായ ശത്രുജിത്തിനെ ഉപേക്ഷിച്ച് ഇളയവനായ സുദർശനനെ ആര് രാജാവാക്കും?

**47. നൂനം യുദ്ധം കരിഷ്യാമി തസ്മിൻ ഖഡ്ഗസ്യ മേദിനീ**
**ധാരയാ ച ദ്വിധാ ഭൂയാദ്യുഷ്മാകം തത്ര കാ കഥാ**

ഇക്കാര്യത്തിൽ നിശ്ചയമായും ഞാൻ യുദ്ധം ചെയ്യും. ആ യുദ്ധത്തിൽ വാളിന്റെ വായ്ത്തല കൊണ്ടു ഭൂമിയെ ഞാൻ രണ്ടായിപിളർക്കും. നിങ്ങളുടെ കഥ പിന്നെ എന്താവും?''

**48. വീരസേനസ്തു തച്ഛ്രുത്വാ യുധാജിത്തമഭാഷത**
**ബാലൗ ദ്വൗ സദൃശപ്രജ്ഞൗ കോ ഭേദോƒത്ര വിചക്ഷണ**

അതുകേട്ട് വീരസേനൻ യുധാജിത്തിനോട് പറഞ്ഞു: യുദാജിത്തേ, അങ്ങു ബുദ്ധിമാനാണ്. രണ്ടു രാജകുമാരന്മാരും തുല്യ ബുദ്ധികളാണ്. അവർക്കു തമ്മിലെന്തു ഭേദം?

**49. ഏവം വിവദമാനൗ തൗ സംസ്ഥിതൗ നൃപതീ തദാ.**
**പ്രജാശ്ച ഋഷയശ്ചൈവ ബഭൂവുർവ്യഗ്രമാനസാഃ**

ഇങ്ങനെ രണ്ടു രാജാക്കന്മാരും തമ്മിൽ വാഗ്വാദം തുടർന്നപ്പോൾ പ്രജകളും ഋഷിമാരും ആധിയാൽ അവശരായിത്തീർന്നു.

**50. സമാജഗ്മുശ്ച സാമന്താഃ സസൈന്യാഃ ക്ളേശതത്പരാഃ**
**വിഗ്രഹം ചാഭികാംക്ഷന്തഃ പരസ്പരമതന്ദ്രിതാഃ**

അനേകം സാമന്തരാജാക്കന്മാർ സൈന്യങ്ങളോടു കൂടിവന്നു ചേർന്നു. അവർ സാഹസപ്രിയരും യുദ്ധം ചെയ്യാൻ ആഗ്രഹിക്കുന്നവരും ഉത്സാഹശാലികളുമായിരുന്നു.

**51. നിഷാദാ ഹ്യായയുസ്തത്ര ശൃംഗവേരപുരാശ്രയാഃ**
**രാജദ്രവ്യമപാഹർത്തും മൃതം ശ്രുത്വാ മഹീപതിം**

രാജാവായ ധ്രുവസന്ധി മരിച്ചു പോയി എന്നു കേട്ടിട്ട് രാജധനം അപഹരിക്കുന്നതിനായി ശൃംഗവേരപുരത്തുനിന്നും കുറെ കാട്ടാളന്മാരും അവിടെ എത്തി.

**52. പുത്രൗ ച ബാലകൗ ശ്രുത്വാ വിഗ്രഹം ച പരസ്പരം**
**ചൗരാസ്തത്ര സമാജഗ്മുർദേശ ദേശാന്തരാദപി**

രാജാവു മരിച്ചു. രണ്ടു മക്കളും പ്രായമാകാത്ത കുട്ടികളാണ്. തമ്മിൽ യുദ്ധവും ഉണ്ടായേക്കും എന്നു കേട്ടിട്ട് നാനാദിക്കുകളിൽനിന്ന് കള്ളൻമാരും അവിടെ എത്തി.

**53. സമ്മർദ്ദസ്തത്ര സംജാതഃ കലഹേ സമുപസ്ഥിതേ**
**യുധാജിദ്വീരസേനശ്ച യുദ്ധകാമൗ ബഭൂവതുഃ**

തർക്കം കൊടുമ്പിരിക്കൊണ്ടപ്പോൾ യുദ്ധം ആരംഭിക്കും എന്ന മട്ടായി. യുധാജിത്തും വീരസേനനും യുദ്ധത്തിന് തയ്യാറായി ഇറങ്ങി.

ഇതി ശ്രീദേവിഭാഗവതേ തൃതീയസ്കന്ധേ
ചതുർദ്ദശോƒദ്ധ്യായഃ

# അഥ പഞ്ചദശോഽദ്ധ്യായഃ

## വ്യാസഉവാച

1. സംയുഗേ ച സതി തത്ര ഭൂപയോ-
രാഹവായ സമുപാത്തശസ്ത്രയോഃ
ക്രോധലോഭവശയോഃസമം തതഃ
സംബഭൂവ തുമുലസ്തു വിമർദ്ദഃ

യുദ്ധം തുടങ്ങാറായി എന്നു കണ്ടിട്ട് വീരസേനനും യുധാജിത്തും യുദ്ധത്തിനുവേണ്ടി ആയുധം കൈയിലേന്തി ഒരുങ്ങി നിന്നു. രണ്ടുപേരും ലോഭികളും ക്രോധാവിഷ്ടരുമായിരുന്നു. അതോടൊപ്പം കോലാഹലത്തോടുകൂടിയ യുദ്ധം ആരംഭിച്ചു.

2. സംസ്ഥിതഃ സ സമരേ ധൃതചാപഃ
പാർത്ഥിവഃ പൃഥുലബാഹു യുധാജിത്
സംയുതഃ സ്വബലവാഹനാദികൈ
രാഹവായ കൃതനിശ്ചയോ നൃപഃ

തടിച്ച കൈത്തണ്ടിൽ അമ്പും വില്ലുമേന്തി യുധാജിത്തുമാഹാരാജാവ് സമരസന്നദ്ധനായി നിന്നു. കാലാൾപ്പട, രഥങ്ങൾ തുടങ്ങിയ തന്റെ സൈന്യങ്ങളോടുകൂടി യുദ്ധത്തിൽ ഉറച്ചുനില്ക്കുകയാണ് ആ രാജാവ്.

3. വീരസേന ഇഹ സൈന്യസംയുതഃ
ക്ഷാത്രധർമ്മമനുസൃത്യ സംഗരേ
പുത്രികാത്മജ ഹിതായ പാർത്ഥിവഃ
സംസ്ഥിതഃ സുരപതേഃ സമതേജാഃ

രാജാവായ വീരസേനൻ ഇന്ദ്രനു സമം തേജസ്വിയായിരുന്നു. തന്റെ മകളുടെ പുത്രനു ഹിതം ചെയ്യുന്നതിനുവേണ്ടി ക്ഷത്രിയധർമ്മമനുസരിച്ചു യുദ്ധം ചെയ്യുന്നതിനുള്ള സൈന്യങ്ങളോടുകൂടി അദ്ദേഹവും തയ്യാറായി നിന്നു.

4. സബാണവൃഷ്ടിം വിസസർജ്ജ പാർത്ഥിവോ
യുധാജിതം വീക്ഷ്യ രണേ സ്ഥിതം ച
ഗിരിം തഡിത്വാനിവ തോയവൃഷ്ടിഭിഃ
ക്രോധാന്വിതഃ സത്യപരാക്രമോഽസൗ

രണഭൂമിയിൽ തയ്യാറായിനിൽക്കുന്ന യുധാജിത്തിനെ കണ്ടിട്ട് വീരസേനമഹാരാജാവ് അമ്പുകൾ തുരുതുരാ വർഷിച്ചു. മേഘം പർവ്വതത്തിൽ എങ്ങനെ വർഷിക്കുമോ അതുപോലെയായിരുന്നു ആ ശരവർഷം. ആ സമയത്ത് സത്യപരാക്രമിയായ ആ രാജാവിനെ ക്രോധം സമാവേശിച്ചിരുന്നു.

5. തം വീരസേനോ വിശിഖൈഃ ശിലാശിതൈഃ
സമാവൃണോദാശുഗമൈരജിഹ്മഗൈഃ
ചിച്ഛേദ ബാണൈശ്ച ശിലീമുഖാനസൗ
തേനൈവ മുക്താനതിവേഗപാതിനഃ

വീരസേനൻ, യുധാജിത്തിനെ അതിവേഗം പായുന്ന, തിളങ്ങുന്ന കൂരമ്പുകൾ കൊണ്ട് മൂടി. യുധാജിത്ത് തന്റെനേർക്ക് തൊടുത്തുവിട്ട, അതിവേഗം പാഞ്ഞുവരുന്ന അമ്പുകളെ സ്വന്തം അമ്പുകൾ കൊണ്ട് അദ്ദേഹം തകർത്തു.

6. ഗജരഥതുരഗാണാം സംബഭൂവാതിയുദ്ധം
സുരനരമുനിസംഘൈർവീക്ഷിതം ചാതിഘോരം
വിതതവിഹഗവൃന്ദൈരാവൃതം വ്യോമ സദ്യഃ
പിശിതമശിതുകാമൈഃ കാകഗൃധ്രാദിഭിശ്ച

ആനകൾ, രഥങ്ങൾ, കുതിരകൾ ഇവ തമ്മിലും അതിഭയങ്കരമായ യുദ്ധം ഉണ്ടായി. ദേവന്മാരും മനുഷ്യരും മുനിമാരും അത്യന്തം ഘോരമായ ആ യുദ്ധം വീക്ഷിച്ചു. പെട്ടെന്ന്, ശവശരീരങ്ങൾ കൊത്തിത്തിന്നാൻ ആഗ്രഹിച്ചുകൊണ്ട് കാകൻ, കഴുകൻ തുടങ്ങിയ പക്ഷിഗണം ആകാശത്തെങ്ങും നിരന്നു.

7. തത്രാദ്ഭുതാ ക്ഷതജസിന്ധുരുവാഹ ഘോരാ
വൃന്ദേഭ്യ ഏവ ഗജവീരതുരംഗമാണാം
ത്രാസാവഹാ നയനമാർഗ്ഗഗതാ നരാണാം
പാപാത്മനാം രവിജമാർഗ്ഗഭവേവ കാമം

ആ യുദ്ധത്തിൽ പങ്കെടുത്ത ആന, കുതിര തുടങ്ങിയവയിൽ നിന്ന് ഒഴുകിയ രക്തത്താൽ അതിഭയങ്കരവും അദ്ഭുതാവഹവുമായ ഒരു നദിയുദ്ഭവിച്ചു. പാപാത്മാക്കളുടെ ദൃഷ്ടിയിൽപെടുന്നതും കാലസദനത്തിനു മുമ്പിലൂടെ ഒഴുകുന്നതുമായ വൈതരണീനദിക്കുതുല്യം പേടിപ്പെടുത്തുന്നതായിരുന്നു, അത്.

8. കീർണ്ണാനി ഭിന്നപുളിനേ നരമസ്തകാനി
കേശാവൃതാനി ച വിഭാന്തി യഥൈവ സിന്ധൗ
തുംബീഫലാനി വിഹിതാനി വിഹർത്തുകാമൈഃ
ബാലൈർയഥാ രവിസുതാപ്രഭവൈശ്ച നൂനം

കളിയിൽ മുഴുകിയ കുസൃതിക്കുട്ടന്മാർ യമുനയിൽ വലിച്ചെറിഞ്ഞ ചുരയ്ക്കാപോലെ യുദ്ധത്തിൽ തെറിച്ചുപോയ നരശിരസ്സുകൾ കൂലംകുത്തിയൊഴുകുന്ന ചോരപ്പുഴയിൽ തലമുടിയോടുകൂടി പൊങ്ങിത്താണൊഴുകി.

9. വീരം മൃതം ഭുവിഗതം പതിതം രഥാദ്വൈ
ഗൃധ്രഃ പലാർത്ഥമുപരി ഭ്രമതീതി മന്യേ
ജീവോഽപ്യസൗ നിജശരീരമപേക്ഷ്യ കാന്തം
കാംക്ഷത്യഹോഽതി വിവശോഽപി പുനഃപ്രവേഷ്ടും

നിശ്ചലമായിത്തീർന്ന തന്റെ സുന്ദരമായ ശരീരം കണ്ടിട്ട് വീണ്ടും അതിൽ കടന്നുകൂടാൻ ആഗ്രഹിച്ച് വിവശനാകുന്ന ജീവനെപ്പോലെ, രഥത്തിൽനിന്നു താഴെവീണു മരിച്ച വീരഭടന്റെ ശരീരത്തിനുമുകളിലായി മാംസം കൊതിച്ചുകൊണ്ട് ഒരു കഴുകൻ വട്ടമിട്ടു പറക്കുന്നു.

10. ആജൗ ഹതോഽപി നൃവരഃ സുവിമാനരൂഢഃ
സ്വാങ്കേ സ്ഥിതാം സുരവധൂം പ്രവദത്യഭീഷ്ടം
പശ്യാധുനാ മമ ശരീരമിദം പൃഥിവ്യാം
ബാണാഹതം നിപതിതം കരഭോരു കാന്തം

രാജാവ് യുദ്ധത്തിൽ മരിച്ചെങ്കിലും ദിവ്യമായ വിമാനത്തിൽ ഏറി, തന്റെ മടിയിലിരിക്കുന്ന സുരവധുവിനോടു അഭീഷ്ടം പറയുകയാണ്: 'ഹേ സുന്ദരി, അതാ, നോക്കൂ, എന്റെ അതിമനോഹരമായ ശരീരം അമ്പേറ്റു മുറിഞ്ഞ് വീണുകിടക്കുന്നത്.

11. ഏകോ ഹതസ്തു രിപുണൈവ ഗതോഽന്തരിക്ഷം
ദേവാംഗനാം സമധിഗമ്യ യുതോ വിമാനേ
താവത് പ്രിയാ ഹുതാവഹേ സുസമാപ്യദേഹം
ജഗ്രാഹ കാന്തമബലാ സബലാ സ്വകീയാ

ശത്രുക്കളോടേറ്റുമുട്ടി മരണമടഞ്ഞ ഒരുവൻ അന്തരീക്ഷത്തിലെത്തി ഒരു ദേവാംഗനയെയുംകൂട്ടി വിമാനത്തിലേറി. അപ്പോഴേക്കും അവന്റെ പ്രിയപ്പെട്ട പത്നി അഗ്നിയിൽ സ്വശരീരം ഹോമിച്ചിട്ട് അവിടെയെത്തി അവനെ ബലമായി പിടികൂടി.

12. യുദ്ധേ മൃതൗ ച സുഭടൗ ദിവി സംഗതൗ താ-
വന്യോന്യശസ്ത്രനിഹതൗ സഹ സമ്പ്രയാതൗ
തത്രൈവ ജഘ്നതുരലം പരമാഹിതാസ്ത്രാ-
വേകാപ്സരോർത്ഥവിഹതൗ കലഹാകുലൗ ച

രണ്ടു ഭടന്മാർ യുദ്ധത്തിൽ മരിച്ചു. അവർ അന്യോന്യം ശസ്ത്രം പ്രയോഗിച്ചാണ് മരിച്ചത്. രണ്ടുപേരും ഒരുമിച്ചാണു സ്വർഗ്ഗത്തേക്കു പോയതും. അവിടെ വച്ച് അവർ ഒരു അപ്സരസ്സിനെ കണ്ടുമുട്ടി. അതോടെ അവൾക്കുവേണ്ടി രണ്ടുപേരും കലഹം തുടങ്ങി. രണ്ടുപേരും അസ്ത്രം കൈയിലേന്തി പോരാടി മരിച്ചു.

13. കശ്ചിദ്യുവാ സമധിഗമ്യ സുരാംഗനാം വൈ
രൂപാധികാം ഗുണവതീം കില ഭക്തിയുക്താം
സ്വീയാൻ ഗുണാൻ പ്രവിതതാൻ പ്രവദൻ തദാസൗ
താം പ്രേമദാമനുചകാര ച യോഗയുക്തഃ

ഒരു യുവാവ് യുദ്ധത്തിൽ മരിച്ച് സ്വർഗ്ഗത്തെത്തി. അവിടെച്ചെന്ന് ഒരു ദേവാംഗനയെ നേടി. അവൾ അത്യധികം രൂപലാവണ്യവും ഗുണങ്ങളും ഭക്തിയും ഉള്ളവളായിരുന്നു. അവൻ പ്രേമപൂർവ്വം തന്റെ ഗുണഗണങ്ങളെ വാഴ്ത്തിക്കേൾപ്പിച്ചു. അങ്ങനെ അവൻ ആ പ്രേമദായിനിയെ പൂർണ്ണമായും തന്റെ വശത്താക്കി.

14. ഭൗമം രജോ$f$തിവിതതം ദിവിസംസ്ഥിതം ച
രാത്രിം ചകാര തരണിം ച സമാവൃണോദ്യത്
മഗ്നം തദേവ രുധിരാംബുനിധാവകസ്മാത്
പ്രാദുർബഭൂവ രവിരപ്യതി കാന്തിയുക്തഃ

ഭൂമിയിലെങ്ങും ഇരുട്ടുപരന്നത്, അതിഭയങ്കരമായ യുദ്ധം നിമിത്തം ഭൂമിയിലെ പൊടിപടലങ്ങൾ ഉയർന്ന് ആകാശം മുഴുവൻ വ്യാപിച്ച് ആദിത്യബിംബത്തെ മറച്ചതുകൊണ്ടാണോ? പ്രഭാതത്തിൽ ആദിത്യൻ ചെങ്കതിർ വീശിത്തെളിഞ്ഞത്,യാദൃച്ഛികമായിആചോരക്കടലിൽമുങ്ങി നിവർന്നതു കൊണ്ടാണോ?

15. കശ്ചിദ്ഗതസ്തു ഗഗനം കിലദേവകന്യാം
സമ്പ്രാപ്യചാരുവദനാം കിലഭക്തിയുക്താം
നാംഗീചകാര ചതുരോ വ്രതനാശഭീതോ
യാസ്യത്യയം മമ വൃഥാ ഹ്യനുകൂലശബ്ദഃ

മറ്റൊരു ഭടൻ മരിച്ച് ദേവലോകത്ത് എത്തി. അവിടെവച്ച് സുന്ദരിയും ഭക്തിയുക്തയുമായ ഒരു ദേവാംഗനയെയും ലഭിച്ചു. എന്നാൽ വ്രതഭംഗം വരുമെന്നും തന്റെ സൽപ്പേര് പൊയ്പോകുമെന്നും പേടിച്ച് അവൻ അവളെ അംഗീകരിച്ചില്ല.

16. സംഗ്രാമേ സംവൃതേ തത്ര യുധാജിത് പൃഥിവീപതിഃ
ജഘാന വീരസേനം തം ബാണൈസ്തീവ്രൈഃ സ ദാരുണൈഃ

യുദ്ധം ഇങ്ങനെ മുറുകിയപ്പോൾ യുധാജിത്തുമഹാരാജാവ് അതിത്രീവങ്ങളും, ഭയങ്കരങ്ങളുമായ അമ്പുകൾ വീരസേനന്റെ നേർക്ക് അയച്ച് അദ്ദേഹത്തെ മുറിപ്പെടുത്തി.

17. നിഹതഃ സ പപാതോർവ്യാം ഛിന്നമൂർദ്ധാ മഹീപതിഃ
പ്രഭഗ്നം തദ്ബലം സർവ്വം നിർഗതം ച ചതുർദ്ദിശം

ആ ബാണങ്ങളേറ്റ് അദ്ദേഹം മരിച്ചു മണ്ണിൽ വീണു. തല പൊട്ടിത്തകർന്നിരുന്നു. സൈന്യങ്ങൾ മുഴുവൻ ഛിന്നഭിന്നമായി നാലുദിക്കിലേക്കും ഓടി.

**18. മനോരമാ ഹതം ശ്രുത്വാപിതരം രണമൂർദ്ധനി**
**ഭയത്രസ്താഥ സംജാതാ പിതുർ വൈരമനുസ്മരൻ**

അച്ഛൻ രണഭൂമിയിൽ വച്ച് മരിച്ചു എന്നു കേട്ട മനോരമ ശത്രുവിന്റെ (യുധാജിത്തിന്റെ)വൈരം ഓർത്ത് അത്യധികം ഭയപ്പെട്ടു വിറച്ചു.

**19. ഹനിഷ്യതി യുധാജിദ്വൈ പുത്രം മമ ദുരാശയഃ**
**രാജ്യലോഭേന പാപത്മാ സേതി ചിന്താപരാഭവത്**

ദുഷ്ടബുദ്ധിയും പാപാത്മാവുമായ യുധാജിത്ത് രാജ്യലോഭംകൊണ്ട് തന്റെ പുത്രനെ കൊല്ലും എന്ന് കരുതി അവൾ ചിന്താകുലയായി.

**20. കിം കരോമി ക്വ ഗച്ഛാമി പിതാമേ നിഹതോ രണേ**
**ഭർത്താ ചാപി മൃതോ*f*ദ്ദൈവ പുത്രോ*f*യം മമ ബാലകഃ**

ഞാൻ എന്തു ചെയ്യും? എങ്ങോട്ടു പോകും? അച്ഛൻ യുദ്ധത്തിൽ മരിച്ചു. ഭർത്താവും ഇപ്പോൾ മൃതനായി. ഈ മകനാണെങ്കിൽ കൊച്ചുകുട്ടിയും!

**21. ലോഭോ*f*തീവ ച പാപിഷ്ഠസ്തേന കോ ന വശീകൃതഃ**
**കിന്ന കുര്യാത്തദാവിഷ്ടഃ പാപം പാർത്ഥിവസത്തമഃ**

ലോഭം എന്നത് അത്യന്തം പാപിഷ്ഠനാണ്. ആരെ അത് വശീകരിക്കുകയില്ല? അതിന്റെ പിടിയിൽപ്പെട്ട രാജപുംഗവൻ എന്തു പാപം ചെയ്യാനും മടിക്കില്ല.

**22. പിതരം മാതരം ഭ്രാതൄൻ ഗുരൂൻ സ്വജനബാന്ധവാൻ**
**ഹന്തിലോഭസമാവിഷ്ടോ ജനോ നാത്ര വിചാരണാ**

ലോഭത്തിന്റെ പിടിയിൽപെട്ടവൻ അച്ഛനെയും അമ്മയെയും സഹോദരങ്ങളെയും ഗുരുക്കന്മാരെയും സ്വജനങ്ങളെയും ബന്ധുക്കളെയും കൊല്ലുമെന്ന കാര്യത്തിൽ സംശയമില്ല.

**23. അഭക്ഷ്യഭക്ഷണം ലോഭദഗമ്യാഗമനം തഥാ**
**കരോതി കില തൃഷ്ണാർത്തോ ധർമ്മത്യാഗം തഥാ പുനഃ**

ലോഭം ബാധിച്ചവൻ ഭക്ഷിക്കരുതാത്തത് ഭക്ഷിക്കും; പ്രാപിക്കരുതാത്തവളെ പ്രാപിക്കും. അത്യാർത്തിമൂലം അവൻ ധർമ്മവും പിന്നെ ത്യജിക്കും.

**24. ന സഹായോ*f*സ്തി മേ കശ്ചിത് നഗരേ*f*ത്ര മഹാബലഃ**
**യദാധാരേ സ്ഥിതാ ചാഹം പാലയാമിസുതം ശുഭം**

നല്ലബലവാനായ ഒരാളുപോലും എനിക്കീ നഗരത്തിൽ സഹായത്തിനില്ല. ഉണ്ടെങ്കിൽ അദ്ദേഹത്തെ ആശ്രയിച്ചുകഴിഞ്ഞുകൊണ്ട് ഈ ഉത്തമപുത്രനെ സംരക്ഷിക്കാമായിരുന്നു.

**25. ഹതേ പുത്രേ നൃപേണാദ്യ കിം കരിഷ്യാമ്യഹം പുനഃ**
**ന മേ ത്രാതാ*f*സ്തി ഭുവനേ യേന വൈ സുസ്ഥിതാ ഹ്യഹം**

ആ യുധാജിത്ത് എന്റെ ഈ മകനെ കൊന്നാൽ പിന്നെ ഞാൻ എന്തു ചെയ്യും? എന്നെ സുരക്ഷിതയായി കാത്തുസൂക്ഷിക്കാൻ തക്ക ഒരാളുമില്ലല്ലോ ലോകത്തിൽ!

**26. സാപി വൈരയുതാ കാമം സപത്നീ സർവ്വദാ ഭവേത്**
**ലീലാവതീ ന മേ പുത്രേ ഭവിഷ്യതി ദയാവതീ**

ആ സപത്നിയായ ലീലാവതിയും സർവദാ വൈരമുള്ളവളായിരിക്കും. അവൾ എന്റെ പുത്രനോടു ദയ കാണിക്കുന്നവളാവില്ല.

**27. യുധാജിതി സമായാതേ ന മേ നിഃസരണം ഭവേത്**
**ജ്ഞാത്വാ ബാലം സുതം സോഽദ്യ കാരാഗാരം നയിഷ്യതി**

യുധാജിത്ത് വന്നു കഴിഞ്ഞാൽ പിന്നെ എനിക്ക് ഇവിടെ നിന്നു പോകാൻ കഴിയുകയില്ല. മകൻ ബാലനാണെന്നുകണ്ട് ആ ദുഷ്ടൻ കാരാഗൃഹത്തിലടയ്ക്കുകയും ചെയ്യും.

**28. ശ്രൂയതേ ഹി പുരേന്ദ്രേണ മാതുർഗർഭഗതഃ ശിശുഃ**
**കൃന്തിതഃ സപ്തധാ പശ്ചാത്കൃതാസ്തേ സപ്ത സപ്തധാ**

പണ്ട് ദേവേന്ദ്രൻ മാതാവായ ദിതിയുടെ ഉദരത്തിൽ കടന്ന് ഗർഭസ്ഥനായ ശിശുവിനെ ഏഴായിമുറിക്കുകയും വീണ്ടും ഏഴേഴായി മുറിക്കുകയും ചെയ്തതായി കേട്ടിട്ടുണ്ട്.

**29. പ്രവിശ്യ ചോദരം മാതുഃ കരേകൃത്വാഽല്പകം പവിം**
**ഏകോനപഞ്ചാശദപി തേഽഭവന്മരുതോ ദിവി**

മാതാവിന്റെ ഉദരത്തിൽ കടന്ന് കൈയിലെ കൊച്ചു വജ്രായുധം കൊണ്ട് മുറിച്ചതു മൂലമാണ് നാൽപ്പത്തിഒമ്പതു മരുത്തുക്കൾ സ്വർഗ്ഗലോകത്തു ഉണ്ടാവാനിടയായത്.

**30. സപത്ന്യൈ ഗരളം ദത്തം സപത്ന്യാ നൃപഭാര്യയാ**
**ഗർഭനാശാർത്ഥമുദ്ദിശ്യ പുരൈതദ്വൈ മ[illegible] ശ്രുതം**

പണ്ടൊരിക്കൽ സപത്നിയുടെ ഗർഭം നശിപ്പിക്കാൻ വേണ്ടി രാജഭാര്യയായ മറ്റൊരു സപത്നി വിഷം കൊടുത്തതായി ഞാൻ കേട്ടിട്ടുണ്ട്.

**31. ജാതസ്തു ബാലകഃ പശ്ചാത് ദേഹേ വിഷയുതഃകില**
**തേനാസൗ സഗരോ നാമ വിഖ്യാതോ ഭുവി മണ്ഡലേ**

ആ വിഷം കഴിച്ചിട്ടും ഗർഭസ്ഥനായ ശിശു മരിച്ചില്ല. പിന്നീട് അവൻ പിറന്നപ്പോൾ വിഷം ബാധിച്ചതായിരുന്നു അവന്റെ ദേഹം. അതുകൊണ്ട് അവൻ 'സഗര'നെന്ന് ഭൂമിയിലെങ്ങും വിഖ്യാതനായിത്തീർന്നു.

**32. ജീവമാനേഽഥ ഭർത്താ വൈ കൈകേയ്യാ നൃപഭാര്യയാ**
**രാമഃ പ്രവ്രാജിതോ ജ്യേഷ്ഠോ മൃതോ ദശരഥോ നൃപഃ**

ഭർത്താവ് ജീവിച്ചിരിക്കെ രാജപത്നിയായ കൈകേയി ജേഷ്ഠപുത്രനായ രാമനെ വനവാസത്തിനയച്ചു. അതുകൊണ്ടുതന്നെ ദശരഥനും മരിച്ചു.

**33. മന്ത്രിണസ്ത്വവശാഃ കാമം യേ മേ പുത്രം സുദർശനം**
**രാജാനം കർത്തുകാമാ വൈ യുധാജിദ്വശഗാശ്ച തേ**

എന്റെ പുത്രനായ സുദർശനനെ രാജാവാക്കണമെന്നു ആഗ്രഹിച്ച മന്ത്രിമാരും ഇപ്പോൾ മറ്റു മാർഗ്ഗമില്ലാതെ യുധാജിത്തിന്റെ പക്ഷത്തുചേർന്നിരിക്കാം.

**34. ന മേ ഭ്രാതാ തഥാ ശൂരോ യോ മാം ബന്ധാത്പ്രമോചയേത്**
**മഹത് കഷ്ടം ച സമ്പ്രാപ്തം മയാ വൈ ദൈവയോഗതഃ**

എന്നെ ഈ സങ്കടത്തിൽ നിന്ന് മോചിപ്പിക്കാൻ കഴിവുള്ള ശൂരന്മാരായ സഹോദരന്മാരില്ല. ഭാഗ്യദോഷം നിമിത്തം ഞാൻ വലിയ കഷ്ടത്തിൽപെട്ടിരിക്കുകയാണ്.

**35. ഉദ്യമഃ സർവ്വഥാകാര്യഃ സിദ്ധിർദൈവാദ്ധി ജായതേ**
**ഉപായം പുത്രരക്ഷാർത്ഥം കരോമ്യദ്യ ത്വരാന്വിതാ**

ഏതുപ്രകാരത്തിലും യത്നിക്കുകയാണു വേണ്ടത്. ഭാഗ്യമനുസരിച്ച് ഫലവും ലഭിക്കും. ഒട്ടും താമസിയാതെ പുത്രനെ രക്ഷിക്കാനുള്ള ഉപായം ഞാൻ കണ്ടെത്തും.

36. **ഇതിസഞ്ചിന്ത്യ സാ ബാലാ വിദല്ലം ചാതിമാനിനം**
**നിപുണം സർവ്വകാര്യേഷു ചിന്ത്യം മന്ത്രിവരോത്തമം**

ഇങ്ങനെ ചിന്തിച്ചു കൊണ്ട് മനോരമ ബഹുമാന്യനും എല്ലാകാര്യങ്ങളിലും സമർത്ഥനും മന്ത്രിശ്രേഷ്ഠനുമായ വിദല്ലനെ ഓർമ്മിച്ചു.

37. **സമാഹൂയ തമേകാന്തേ പ്രോവാച ബഹുദുഃഖിതാ**
**ഗൃഹീത്വാ ബാലകം ഹസ്തേ രുദതീ ദീനമാനസാ**

ആ മന്ത്രിയെ രഹസ്യമായി വിളിച്ചു വരുത്തി. കുട്ടിയെ കൈക്കുപിടിച്ച് മനസ്സുനീറി വിലപിച്ചുകൊണ്ട് അവൾ അദ്ദേഹത്തോടു പറഞ്ഞു:

38. **പിതാമേ നിഹതഃ സംഖ്യേ പുത്രോഽയം ബാലകസ്തഥാ**
**യുധാജിദ്ബലവാൻ രാജാ കിം വിധേയം വദസ്വ മേ**

എന്റെ അച്ഛൻ യുദ്ധത്തിൽ കൊല്ലപ്പെട്ടു. ഈ മകൻ കൊച്ചു കുട്ടിയും. യുധാജിത്ത് ബലവാനായ രാജാവുമാണ്. എന്താണ് ചെയ്യേണ്ടതെന്ന് പറയൂ.

39. **താമുവാച വിദല്ലോഽസൗ നാത്രസ്ഥാതവ്യമേവ ച**
**ഗമിഷ്യമോ വനേ കാമം വാരാണസ്യാഃ പുനഃ കില**

ആ വിദല്ലൻ അവളോടു പറഞ്ഞു: ഇവിടെ ഇനി താമസിക്കുകയേ വേണ്ട. നമുക്കു ഇപ്പോൾ വാരണസിക്കടുത്തുള്ള വനത്തിലേക്കു പോകാം.

40. **തത്ര മേ മാതുലഃ ശ്രീമാൻ വർത്തതേ ബലവത്തരഃ**
**സുബാഹുരിതി വിഖ്യാതോ രക്ഷിതാ സ ഭവിഷ്യതി**

അവിടെ സുബാഹു എന്നു പ്രസിദ്ധനായ, എന്റെ ഒരു മാതുലൻ താമസമുണ്ട്. അദ്ദേഹം അതിശക്തനാണ്. അദ്ദേഹം നമ്മെ സംരക്ഷിക്കും.

41. **യുധാജിദ്ദർശനോത്കണ്ഠമനസാ നഗരാദ്ബഹിഃ**
**നിർഗത്യ രഥമാരുഹ്യ ഗന്തവ്യം നാത്ര സംശയഃ**

''എനിക്ക് യുധാജിത്തിനെ കാണാൻ ആഗ്രഹമുണ്ട്'' എന്നു പറഞ്ഞ് നഗരത്തിനു പുറത്തു കടന്നിട്ട് തേരിൽ കയറി നമുക്കു പോകാം. ഇതിൽ സംശയിക്കേണ്ട''.

42. **ഇത്യുക്താ തേന സാ രാജ്ഞീ ഗത്വാ ലീലാവതീം പ്രതി**
**ഉവാച പിതരം ദ്രഷ്ടും ഗച്ഛാമ്യദ്യ സുലോചനേ**

വിദല്ലൻ ഇങ്ങനെ പറഞ്ഞതുകേട്ട രാജ്ഞി ലീലാവതിയുടെ അടുക്കലേക്കു ചെന്നു പറഞ്ഞു: ''സുലോചന, എനിക്കിന്ന് അച്ഛനെ കാണാൻ പോകണം''

43. **ഇത്യുക്ത്വാ രഥമാരുഹ്യ സൈരന്ധ്രീസംയുതാ തദാ**
**വിദല്ലേന ച സംയുക്താ നിഃസൃതാ നഗരാദ്ബഹിഃ**

എന്നു പറഞ്ഞിട്ട്, ഒരു ദാസിയോടും വിദല്ലനോടും കൂടി തേരിൽ കയറി നഗരത്തിനു പുറത്തു കടന്നു.

44. **ത്രസ്താ ഹ്യാർത്താഽതികൃപണാ പിതുഃ ശോകസമാകുലാ**
**ദൃഷ്ട്വാ യുധാജിതം ഭൂപം പിതരം ഗതജീവിതം**

യുദാജിത്തുമഹാരാജാവിനെ കണ്ട് അവൾ ഭയന്നു വിറച്ചു. പിതാവിന്റെ മരണവാർത്തകേട്ട് ദു:ഖാർത്തയായിരുന്ന അവൾ മരിച്ചു കിടക്കുന്ന പിതാവിനെ കണ്ട് അത്യന്തം ദീനയും ദു:ഖിതയുമായിത്തീർന്നു.

45. **സംസ്കാര്യ ച ത്വരായുക്താ വേപമാനാ ഭയാകുലാ**
**ദിനദ്വയേന സമ്പ്രാപ്താ രാജ്ഞീ ഭാഗിരഥീതടം**

യുധാജിത്തിന്റെ അനുവാദത്തോടെ ഭയപ്പെട്ടു വിറച്ചുകൊണ്ട് അവൾ പിതാവിന്റെ സംസ്കാരകർമ്മങ്ങൾ അതിവേഗം നിർവ്വഹിച്ചു. രണ്ടുനാൾക്കുള്ളിൽ ആ രാജ്ഞി ഗംഗാതടത്തിൽ എത്തി.

**46. നിഷാദൈർല്ലുണ്ഠിതാ തത്ര ഗ്രഹീതം സകലം വസു**
**രഥം ചാപി ഗൃഹീത്വാ തേ നിഗർതാ ദസ്യവഃ ശഠാഃ**

അവിടെ വച്ച് നിഷാദന്മാർ വളഞ്ഞ് അവരുടെ ധനമെല്ലാം അപഹരിച്ചു. മുഠാളന്മാരായ ആ കൊള്ളക്കാർ അവരുടെ തേരുപോലും അപഹരിച്ചുകൊണ്ടുപോയി.

**47. രുദതീ സുതമാദായ ചാരുവസ്ത്രാ മനോരമാ**
**നിര്യയൗ ജാഹ്നവീതീരേ സൈരന്ധ്രീകരലംബിതാ**

നിർമ്മല വസ്ത്രാധാരിണിയായ മനോരമ പുത്രനെയും കൊണ്ട് സൈരന്ധ്രിയുടെ കൈയിൽ പിടിച്ച് ഗംഗാതീരത്തൂടെ കരഞ്ഞു കൊണ്ട് യാത്രയായി.

**48. ആരുഹ്യ ച ഭയാച്ഛീഘ്രമുഡുപം സാ ഭയാകുലാ**
**തീർത്വാ ഭാഗീരഥീം പുണ്യാം യയൗ ത്രികൂടപർവ്വതം**

ഭയപ്പെട്ട് ഉൾക്കിടിലത്തോടെ അവൾ ഒരു പൊങ്ങുതടിയിൽ കയറി ഭാഗീരഥീനദി കടന്ന് ത്രികൂട പർവ്വതത്തിലേയ്ക്കു പോയി.

**49. ഭാരദ്വാജാശ്രമം പ്രാപ്താ ത്വരയാ ച ഭയാകുലാ**
**സംവീക്ഷ്യ താപസാംസ്തത്ര സംജാതാ നിർഭയാ തദാ**

ഭയപ്പാടോടെ അവൾ ഭരദ്വജമുനിയുടെ ആശ്രമത്തിലേത്തി. അവിടെയുള്ളവർ താപസന്മാരാണെന്നു കണ്ട് അവളുടെ ഭയം ഒട്ടൊന്ന് അടങ്ങി.

**50. മുനിനാ സാ തതഃ പൃഷ്ടാ കാഽസി കസ്യപരിഗ്രഹഃ**
**കഷ്ടേനാത്ര കഥം പ്രാപ്താ സത്യം ബ്രൂഹി ശുചിസ്മിതേ**

മുനി അവളോടു ചോദിച്ചു: "നീ ആരാണ്? ആരുടെ പത്നിയാണ്? ഇത്ര കഷ്ടപ്പെട്ട് ഇവിടെ എങ്ങനെ വന്നു? ശുചിസ്മിതേ, സത്യം പറയൂ."

**51. ദേവീ വാ മാനുഷീ വാഽസി ബാലപുത്രാ വനേ കഥം**
**രാജ്യഭ്രഷ്ടേവ വാമോരു ഭാസി ത്വം കമലേക്ഷണേ**

ദേവസ്ത്രീയാണോ? മനുഷ്യസ്ത്രീയാണോ? ബാലനായ പുത്രനോടു കൂടി ഈ വനത്തിൽ എങ്ങനെ വന്നു?ഹേ സുന്ദരീ. നീ രാജ്യഭ്രഷ്ടയാണെന്നു തോന്നുന്നുല്ലോ!

**52. ഏവം സാ മുനിനാ പൃഷ്ടാ നോവാച വരവർണ്ണിനീ**
**രുദതീ ദുഃഖസന്തപ്താ വിദല്ലം ച സമാദിശത്**

ഇങ്ങനെ ഭരദ്വാജൻ ചോദിച്ചിട്ട് രൂപവതിയായ അവൾ ഒന്നും പറഞ്ഞില്ല. ദുഃഖാർത്തയായി വിലപിച്ചു കൊണ്ട് വിദല്ലനോടു വിവരം പറയാൻ നിർദ്ദേശിച്ചു.

**53. വിദല്ലസ്തമുവാചേദം ധ്രുവസന്ധിർനൃപോത്തമഃ**
**തസ്യ ഭാര്യാ ധർമ്മപത്നീ നാമ്നാ ചേയം മനോരമാ**

വിദല്ലൻ മഹർഷിയോടു പറഞ്ഞു: ധ്രുവസന്ധി എന്നൊരു രാജാവ് ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ധർമ്മപത്നിയാണിത്. മനോരമ എന്നാണ് ഇവളുടെ നാമം.

**54. സിംഹേന നിഹതോ രാജാ സൂര്യവംശീ മഹാബലഃ**
**പുത്രോഽയം നൃപതേസ്തസ്യ നാമ്നാ ചൈവ സുദർശനഃ**

ആ മഹാരാജാവ് സൂര്യവംശജനും മഹാബലവാനുമായിരുന്നു. അദ്ദേഹത്തെ ഒരു സിംഹം കൊന്നു. അദ്ദേഹത്തിന്റെ പുത്രനാണ് ഈ കുട്ടി. സുദർശനൻ എന്നാണു പേര്.

55. അസ്യാഃ പിതാƒതിധർമ്മാത്മാ ദൗഹിത്രാർത്ഥേ മൃതോ രണേ
യുധാജിദ്ഭയസന്ത്രസ്താ സമ്പ്രാപ്താ വിജനേ വനേ

ഇവളുടെ പിതാവ് വളരെ ധർമ്മാത്മാവായിരുന്നു. അദ്ദേഹം ദൗഹിത്രനുവേണ്ടി യുദ്ധത്തിൽ മരണമടഞ്ഞു. ഇവൾ ഇപ്പോൾ യുധാജിത്തിനെ ഭയപ്പെട്ട് വിജനമായ വനത്തിലെത്തിയിരിക്കുകയാണ്.

56. ത്വാമേവ ശരണം പ്രാപ്തം ബാലപുത്രാ നൃപത്മജാ
ത്രാതാ ഭവ മഹാഭാഗ ത്വമസ്യാ മുനിസത്തമ

രാജപുത്രിയായ ഇവൾ ബാലനായ പുത്രനോടുകൂടി അങ്ങയെത്തന്നെ ശരണം പ്രാപിക്കുന്നു. ഹേ മഹാമഭാഗനായ മുനിശ്രേഷ്ഠ അങ്ങ് ഇവളുടെ രക്ഷകനായിത്തീരണം.

57. ആർത്തസ്യ രക്ഷണേ പുണ്യം യജ്ഞാധികമുദാഹൃതം
ഭയതസ്തസ്യ ദീനസ്യ വിശേഷഫലദം സ്മൃതം

ആർത്തന്മാരെ സംരക്ഷിക്കുന്നത് യജ്ഞം ചെയ്യുന്നതിനെക്കാൾ പുണ്യമാണെന്നു പറയുന്നുണ്ട്. ഭയത്തിൽ നിന്നാണ് ആ ദീനനെ രക്ഷിക്കുന്നതെങ്കിൽ വിശിഷ്ട ഫലം നൽകുമെന്നാണ് കേട്ടിട്ടുള്ളത്.

## ഋഷിരുവാച

58. നിർഭയാ വസ കല്യാണി പുത്രം പാലയ സുവ്രതേ
ന തേ ഭയം വിശാലാക്ഷി കർത്തവ്യം ശത്രുസംഭവം

പവിത്രവ്രതം ആചരിക്കുന്ന ഹേ കല്യാണി, നീ ഇവിടെ നിർഭയം വസിച്ചുകൊണ്ട് പുത്രനെ സംരക്ഷിച്ചുകൊള്ളൂ. വിശാലനേത്രേ, നീ ശത്രുക്കളെ ഒട്ടും തന്നെ ഭയപ്പെടേണ്ട കാര്യമില്ല.

59. പാലയസ്വ സുതം കാന്തം രാജാ തേƒയം ഭവിഷ്യതി
നാത്രദുഃഖം തഥാ ശോകഃ കദാചിത് സംഭവിഷ്യതി

നീ ഈ സുന്ദരനായ മകനെ രക്ഷിച്ചു കൊള്ളുക. നിന്റെ പുത്രൻ രാജാവായിത്തീരും. ഈ ആശ്രമത്തിൽ നിനക്ക് ഒരിക്കലും ദുഃഖമോ ശോകമോ ഉണ്ടാവുകയില്ല.

## വ്യാസ ഉവാച

60. ഇത്യുക്താ മുനിനാ രാജ്ഞീ സ്വസ്ഥാ സാ സംബഭൂവ ഹ
ഉടജേ മുനിനാ ദത്തേ വീതശോകാ തദാƒവസത്

ഇങ്ങനെ ഭരദ്വാജമുനി അഭയം നൽകിയപ്പോൾ അവളുടെ മനസ്സ് ശാന്തമായിത്തീർന്നു. മഹർഷി നൽകിയ ഒരു പർണ്ണശാലയിൽ അവൾ അല്ലലൊന്നും കൂടാതെ വസിക്കാൻ തുടങ്ങി.

61. സൈരന്ധ്രസഹിതാ തത്ര വിദല്ലേന ച സംയുതാ
സുദർശനം പാലയാനാ ന്യവസത് സാ മനോരമാ

അവിടെ ദാസിയോടും വിദല്ലനോടും കൂടി സുദർശനനെ സംരക്ഷിച്ചു വളർത്തിക്കൊണ്ട് ആ മനോരമ വസിച്ചു.

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ

പഞ്ചദശോƒദ്ധ്യായഃ

# അഥ ഷോഡശോഽധ്യായഃ

## വ്യാസ ഉവാച

1. **യുധാജിത്വഥ സംഗ്രാമാദ്ഗത്വാഽയോദ്ധ്യാം മഹാബലഃ**
**മനോരമാം ച പപ്രച്ഛ സുദർശനജിഘാംസയാ**

മഹാബലവാനായ യുധാജിത്ത് യുദ്ധംനിർത്തി, സുദർശനനെ കൊല്ലണമെന്ന വിചാരത്തോടെ അയോദ്ധ്യയിലേക്കു പോയി. അവിടെ ചെന്ന് മനോരമ എവിടെ എന്ന് അന്വേഷിച്ചു.

2. **സേവകാൻ പ്രേഷയാമാസ ക്വ ഗതേതി മുഹുർവദൻ**
**ശുഭേ ദിനേഽഥ ദൗഹിത്രം സ്ഥാപയാമാസ ചാസനേ**

എവിടെപ്പോയി എന്ന് വീണ്ടും ചോദിച്ചുകൊണ്ട് അന്വേഷിക്കാനായി സേവകന്മാരെ അയച്ചു. പിന്നെ ശുഭമായ ഒരു ദിവസം നോക്കി ദൗഹിത്രനെ സിംഹാസനത്തിൽ വാഴിച്ചു.

3. **മന്ത്രിഭിശ്ച വസിഷ്ഠേന മന്ത്രൈരാഥർവണൈഃ ശുഭൈഃ**
**അഭിഷിക്തശ്ച സമ്പൂർണ്ണൈഃ കലശൈർജലപൂരിതൈഃ**

വസിഷ്ഠൻ മന്ത്രിമാരോടുകൂടി, കലശപാത്രങ്ങളിൽ സമ്പൂർണ്ണമായി തീർത്ഥജലം നിറച്ച് ശുഭമായ ആഥർവണമന്ത്രങ്ങൾ കൊണ്ട് യുവരാജാവിനെ അഭിഷേകം ചെയ്തു.

4. **ഭേരീശംഖനിനാദൈശ്ച തൂര്യാണാം ചാഥ നിഃസ്വനൈഃ**
**ഉത്സവസ്തു നഗര്യാം വൈ സംബഭൂവ കുരൂദ്വഹ**

രാജാവേ, ഭേരി,ശംഖം,പെരുമ്പറ തുടങ്ങിയ വാദ്യങ്ങളുടെ ശബ്ദങ്ങളാൽ മുഖരിതമായ അയോദ്ധ്യാനഗരത്തിന് അതൊരു ഉത്സവമായിത്തീർന്നു.

5. **വിപ്രാണം വേദപാഠൈശ്ച വന്ദിനാം സ്തുതിഭിസ്തഥാ**
**അയോദ്ധ്യാ മുദിതേവാസീജ്ജയശബ്ദൈഃ സുമംഗളൈഃ**

വിപ്രന്മാരുടെ വേദമന്ത്രോച്ചാരണം കൊണ്ടും വന്ദികളുടെ സ്തുതികൾ കൊണ്ടും മംഗളകരങ്ങളായ 'ജയ' 'ജയ' ശബ്ദങ്ങൾ കൊണ്ടും അയോദ്ധ്യആനന്ദനിമഗ്നമായി.

6. **ഹൃഷ്ടപുഷ്ടജനാകീർണ്ണാ സ്തുതിവാദിത്രനിഃ സ്വനാ**
**നവേ തസ്മിൻമഹീപാലേ പുർബഭൗ നൂതനേവ സാ**

രാജകുമാരൻ അഭിഷിക്തനായതുമൂലമുണ്ടായ സന്തോഷത്താൽ തുള്ളിച്ചാടുന്ന ജനങ്ങളും സ്തുതികൾ വാദ്യങ്ങൾ തുടങ്ങിയവയുടെ ശബ്ദങ്ങളും അയോദ്ധ്യയ്ക്ക് ഒരു പുതിയ നഗരത്തിന്റെ പ്രതീതി നൽകി.

7. **കേചിത്സാധുജനാ യേ വൈ ചക്രുഃ ശോകം ഗൃഹേ സ്ഥിതാഃ**
**സുദർശനം വിചിന്ത്യാദ്യ ക്വ ഗതോഽസൗ നൃപാത്മജഃ**

ചില സജ്ജനങ്ങൾ വീട്ടിലിരുന്ന് സുദർശനനെ ഓർത്ത് ദുഃഖിച്ചു. "ആ രാജകുമാരൻ എവിടെയാണാവോ പോയിരിക്കുന്നത്?

8. **മനോരമാഽതിസാധ്വീ സാ ക്വ ഗതാ സുതസംയുതാ**
**പിതാഽസ്യാ നിഹതഃ സംഖ്യേ രാജ്യലോഭേന വൈരിണാ**

സാധ്വിയായ ആ മനോരമത്തമ്പുരാട്ടി മകനോടുകൂടി എവിടെപ്പോയോ? രാജ്യലോഭിയായ ശത്രുവിന്റെ കൈകൊണ്ട് അവളുടെ പിതാവ് വീരചരമം പ്രാപിച്ചു."

**9. ഇത്യേവം ചിന്ത്യമാനാസ്തേ സാധവഃ സമബുദ്ധയഃ**
**അതിഷ്ഠൻദുഃഖിതാസ്തത്ര ശത്രുജിദ്വശവർത്തിനഃ**

പക്വമതികളായ സജ്ജനങ്ങൾ ഇങ്ങനെ ഓരോന്ന് ചിന്തിച്ചു ദുഃഖിച്ചുകൊണ്ട് ശത്രുജിത്തിന് വശവർത്തികളായി അവിടെ കഴിഞ്ഞുകൂടി.

**10. യുധാജിദപി ദൗഹിത്രം സ്ഥാപയിത്വാ വിധാനതഃ**
**രാജ്യം ച മന്ത്രിസാത്കൃത്വാ ചലിതഃ സ്വാം പുരീം പ്രതി**

യുധാജിത്ത് ദൗഹിത്രനെ വിധിയാംവണ്ണം രാജാവായിവാഴിച്ചു. രാജ്യഭരണത്തിന്റെ ചുമതല മന്ത്രിമാരെ ഏല്പിച്ചിട്ട് സ്വന്തം നാട്ടിലേക്കു മടങ്ങി.

**11. ശ്രുത്വാ സുദർശനം തത്ര മുനീനാമാശ്രമേ സ്ഥിതം**
**ഹന്തുകാമോ ജഗാമാശു ചിത്രകൂടം സ പർവ്വതം**

അങ്ങനെയിരിക്കെ, ചിത്രകൂടപർവ്വതത്തിലുള്ള മുനിമാരുടെ ആശ്രമത്തിൽ സുദർശനൻ ഉണ്ടെന്നു കേട്ട് യുധാജിത്ത് അവനെ കൊല്ലണമെന്ന ഉദ്ദേശ്യത്തോടെ അങ്ങോട്ടു പോയി.

**12. നിഷാദാധിപതിം ശൂരം പുരസ്കൃത്യ ബലാഭിധം**
**ദുർദ്ദർശാഖ്യമഗാദാശു ശൃംഗവേരപുരാധിപം**

ബലനെന്നു പേരുള്ള ശൂരനായ കാട്ടാളരാജാവിനെയും കൂട്ടി വേഗം ശൃംഗവേരപുരത്തിന്റെ അധിപതിയായ ദുർദ്ദർശന്റെ അടുത്തേക്കു ചെന്നു.

**13. ശ്രുത്വാ മനോരമാ തത്ര ബഭൂവാതിസുദുഃഖിതാ**
**ആഗച്ഛന്തം ബാലപുത്രാ ഭയാർത്താ സൈന്യസംയുതം**

സൈന്യങ്ങളോടുകൂടി ശത്രു അവിടേയും വന്നിരിക്കുന്നതായി കേട്ട് ഭയാർത്തയായിത്തീർന്ന മനോരമ മകനോടൊപ്പം വളരെ ദുഃഖിച്ചു.

**14. തമുവാചാതിശോകാർത്താ മുനിം സാശ്രുവിലോചനാ**
**കിം കരോമി ക്വ ഗച്ഛാമി യുധാജിത്സമുപസ്ഥിതഃ**

ദുഃഖവിവശയായി കണ്ണീർപൊഴിച്ചുകൊണ്ട് അവൾ ആ മുനിയോടുചോദിച്ചുഃ ഞാൻ എന്തുചെയ്യട്ടെ! എവിടെപോകും? ശത്രുവായ യുധാജിത്ത് ഇവിടേയും എത്തിയിരിക്കുന്നല്ലോ!

**15. പിതാ മേ നിഹതോऽനേന ദൗഹിത്രോ ഭൂപതിഃ കൃതഃ**
**സുതം മേ ഹന്തുകാമോऽത്ര സമായാതി ബലാന്വിതഃ**

എന്റെ അച്ഛനെ അയാൾ കൊന്നു; ദൗഹിത്രനെ രാജാവായി വാഴിച്ചു. എന്റെ പുത്രനേയും ആ നീചൻ കൊല്ലും. അതിനുവേണ്ടി സൈന്യസമേതം ഇവിടേയും വന്നിരിക്കുകയാണ്.

**16. പുരാ ശ്രുതം മയാ സ്വാമിൻ പാണ്ഡവാ വൈ വനേ സ്ഥിതാഃ**
**മുനീനാമാശ്രമേ പുണ്യേ പാഞ്ചാല്യാ സഹിതാസ്തദാ**

സ്വാമിൻ, ഞാൻ കേട്ടിട്ടുണ്ട്,പാണ്ഡവന്മാർ പണ്ട് പാഞ്ചാലിയോടുകൂടി വനത്തിലെ മുനിമാരുടെ പുണ്യാശ്രമത്തിൽ കഴിഞ്ഞിരുന്ന കഥ.

**17. ഗതാസ്തേ മൃഗയാം പാർത്ഥാ ഭ്രാതരഃ പഞ്ച ഏവ തേ**
**ദ്രൗപദീ സംസ്ഥിതാ തത്ര മുനീനാമാശ്രമേ ശുഭേ**

ഒരിക്കൽ ആ സഹോദരന്മാർ അഞ്ചുപേരുംകൂടി നായാട്ടിനു പോയി. ദ്രൗപദി മുനിമാരുടെ പുണ്യാശ്രമത്തിലും കഴിഞ്ഞു.

18. **ധൗമ്യോƒത്രിർഗാലവഃ പൈലോ ജാബാലിർ ഗൗതമോ ഭൃഗുഃ**
**ച്യവനശ്ചാത്രിഗോത്രശ്ച കണ്വശ്ചൈവ ജതുഃ ക്രതുഃ**

ധൗമ്യൻ, അത്രി, ഗാലവൻ, പൈലൻ, ജാബാലി, ഗൗതമൻ, ഭൃഗു, ച്യവനൻ, അത്രിഗോത്രൻ, കണ്വൻ, ജതു, ക്രതു.

19. **വീതിഹോത്രഃ സുമന്തശ്ച യജ്ഞദത്തോƒഥ വത്സലഃ**
**രാശാസനഃ കഹോഡശ്ച യവക്രീർയജ്ഞകൃത്ക്രതുഃ**

വീതിഹോത്രൻ, സുമന്തു, യജ്ഞദത്തൻ, വത്സലൻ, രാശാസനൻ, കാഹോഡൻ,യവക്രി, യജ്ഞകൃത്ത്, ക്രതു.

20. **ഏതേ ചാന്യേ ച മുനയോ ഭാരദ്വാജാദയഃ ശുഭാഃ**
**വേദപാഠയുതാഃ സർവ്വേ സംസ്ഥിതാശ്ചാശ്രമേ സ്ഥിതാഃ**

എന്നിവരും ഭരദ്വാജൻ തുടങ്ങിയ മറ്റ് മുനിമാരും ആശ്രമത്തിൽ വേദപാഠാദികളാൽ മുഴുകിയിരിക്കുകയാണ്.

21. **ദാസീഭിഃ സഹിതാ തത്ര യാജ്ഞസേനീ സ്ഥിതാ മുനേ**
**ആശ്രമേ ചാരുസർവ്വാംഗീ നിർഭയാ മുനിസംവൃതേ**

മഹർഷേ, ദ്രൗപദിയും ദാസിമാരോടുകൂടി അവിടെ ഉണ്ടായിരുന്നു. രൂപലാവണ്യമുള്ള അവൾ ആ മുനിമാരുടെ ആശ്രമത്തിൽ നിർഭയം കഴിഞ്ഞു.

22. **പാർത്ഥാ മൃഗാനുഗാസ്താവത് പ്രയാതാശ്ച വനാദ്വനം**
**ധനുർബാണധരാ വീരാഃ പഞ്ച വൈ ശത്രുതാപനാഃ**

ശത്രുതാപനന്മാരായ പാണ്ഡവർ അഞ്ചുപേരും ധനുർധാരികളായി മൃഗങ്ങളെ പിന്തുടർന്ന് വനം തോറും സഞ്ചരിച്ചുകൊണ്ടിരുന്നു.

23. **താവത് സിന്ധുപതിഃ ശ്രീമാൻമാർഗ്ഗസ്ഥോ ബലസംയുതഃ**
**ആഗതശ്ചാശ്രമാഭ്യാശേ ശ്രുത്വാ തു നിഗമധ്വനിം**

ആ സമയത്ത് സിന്ധുരാജാവായ ജയദ്രഥൻ അതുവഴിപോകുകയായിരുന്നു. വേദമന്ത്രങ്ങൾ ഉരുവിടുന്നതുകേട്ടു കൊണ്ട് അദ്ദേഹം ആശ്രമപ്രാന്തത്തിലേക്ക് ചെന്നു.

24. **ശ്രുത്വാ വേദധ്വനിം രാജാ മുനീനാം ഭാവിതാത്മനാം**
**ഉത്തതാര രഥാത്തൂർണ്ണം ദർശനാകാംക്ഷയാ നൃപഃ**

ഭാവിതാത്മാക്കളായ മഹർഷിമാരുടെ വേദഘോഷണം കേട്ട രാജാവ് അവരെ ദർശിക്കാനുള്ള ആഗ്രഹത്തോടെ രഥത്തിൽനിന്ന് വേഗം ഇറങ്ങി.

25. **യദാ നിരഗമത്തത്ര ഭൃത്യദ്വയസമന്വിതഃ**
**വേദപാഠയുതാൻ വീക്ഷ്യ മുനീനുദ്യമസംസ്ഥിതഃ**

മറ്റുള്ള പരിവാരങ്ങളെ ഒഴിച്ചുനിർത്തി രണ്ടുഭൃത്യന്മാരുമായി അദ്ദേഹം ആശ്രമത്തിലേക്കുചെന്നു. വേദപഠനത്തിൽ മുഴുകിയിരിക്കുന്ന മുനിമാരുടെ അടുത്തുചെന്ന് നിന്നു.

26. **കൃതാഞ്ജലിപുടഃ സ്വാമിൻ സംസ്ഥിതോƒഥ ജയദ്രഥഃ**
**ആശ്രമേ മുനിഭിർജുഷ്ടേ ഭൂപതിഃ സംവിവേശ ഹ**

കൂപ്പുകൈയുമായി ''സ്വാമിൻ ജയദ്രഥൻ വന്നിരിക്കുന്നു'' എന്ന് തന്റെ സാന്നിധ്യം അറിയിച്ചുകൊണ്ട് അദ്ദേഹം മുനിമാർ തിങ്ങിയിരിക്കുന്ന ആശ്രമത്തിനുള്ളിലേക്കു കടന്നു.

**27. തത്രോപവിഷ്ടം രാജാനം ദ്രഷ്ടുകാമാഃ സ്ത്രിയസ്തദാ**
**ആയയുർമുനിഭാര്യാശ്ച കോഽയമിത്യബ്രുവൻ നൃപം**

അവിടെ വന്നുചേർന്ന രാജാവിനെ ഒരുനോക്കു കാണാൻ കൊതിച്ച് 'ഏതു രാജാവാണ് ഇത്'? എന്ന അന്വേഷണത്തോടെ മുനിപത്നിമാരായ സ്ത്രീകളും അവിടെ എത്തി.

**28. താസാം മധ്യേ വരാരോഹാ യാജ്ഞസേനീ സമാഗതാ**
**ജയദ്രഥേന ദൃഷ്ടാ സാ രൂപേണ ശ്രീരിവാപരാ**

അവരുടെ കൂട്ടത്തിൽ യജ്ഞസേനപുത്രിയും അതിസുന്ദരിയുമായ ദ്രൌപദിയും ഉണ്ടായിരുന്നു. സൗന്ദര്യത്തിൽ രണ്ടാമതൊരു ലക്ഷ്മിയെപ്പോലുള്ള അവളെ ജയദ്രഥനും കണ്ടു.

**29. താം വിലോക്യാസിതാപാംഗീ ദേവകന്യാമിവാപരാം**
**പപ്രച്ഛ നൃപതിർധൗമ്യം കേയം ശ്യാമാ വരാനനാ**

മറ്റൊരു ദേവകന്യകയെപ്പോലുള്ള ആ കരുനീലകണ്ണാളെ കണ്ടരാജാവ് ധൗമ്യനോടു ചോദിച്ചു: 'ആരാണ് ഈ കറുത്ത സുന്ദരി?'

**30. ഭാര്യാ കസ്യ സുതാ കസ്യ നാമ്നാ കാ വരവർണ്ണിനീ**
**രൂപലാവണ്യസംയുക്താ ശചീവ വസുധാം ഗതാ**

ഇവൾ ആരുടെ ഭാര്യയാണ്? ആരുടെ പുത്രിയാണ്? ഈ സുന്ദരിയുടെ പേരെന്താണ്? ഭൂമിയിൽ എത്തിയ ശചിയോ എന്നു തോന്നുമാറ് രൂപലാവണ്യം തികഞ്ഞ ഇവൾ ആരാണ്?.

**31. ബബ്ബൂലവനമധ്യസ്ഥാ ലവംഗലതികാ യഥാ**
**രാക്ഷസീവൃന്ദഗാ നൂനം രംഭേവാഭാതി ഭാമിനീ**

മുൾമരങ്ങൾ നിറഞ്ഞ വനമധ്യത്തിലെ ലവംഗലതപോലെയും രാക്ഷസിമാരുടെ മധ്യത്തിലെ രംഭയെപ്പോലെയുമുണ്ട് ഇവൾ.

**32. സത്യം വദ മഹാഭാഗ കസ്യേയം വല്ലഭാഽബലാ**
**രാജപത്നീവ ചാഭാതി നൈഷാ മുനിവധൂർദ്വിജ**

ഹേ മഹാഭാഗ, സത്യം പറയൂ, അബലയായ ഇവൾ ആരുടെ ഭാര്യയാണ്? ഹേ ബ്രാഹ്മണ, ഇവൾ രാജപത്നിയാണെന്നു തോന്നുന്നു. ഏതായാലും മുനിപത്നിയല്ല, തീർച്ച.

**ധൗമ്യഉവാച**

**33. പാണ്ഡവാനാം പ്രിയാ ഭാര്യാ ദ്രൗപദി ശുഭലക്ഷണാ**
**പാഞ്ചാലീ സിന്ധുരാജേന്ദ്ര വസത്യത്ര വരാശ്രമേ**

രാജാവേ, പാണ്ഡവന്മാരുടെ പ്രിയപത്നിയായ ദ്രൗപദിയാണ് ശുഭാംഗിയായ ഇവൾ. ഈ പുണ്യാശ്രമത്തിലാണ് ഇവൾ ഇപ്പോൾ കഴിയുന്നത്.

**ജയദ്രഥ ഉവാച**

**34. ക്വ ഗതാഃ പാണ്ഡവാഃ പഞ്ച ശൂരാഃ സമ്പ്രതി വിശ്രുതാഃ**
**വസന്ത്യത്ര വനേ വീരാ വീതശോകാ മഹാബലാഃ**

വിശ്രുതന്മാരായ ആ പാണ്ഡവന്മാർ അഞ്ചുപേരും ഇപ്പോൾ എവിടെ പോയിരിക്കുന്നു? മഹാപരാക്രമികളായ അവർ ഈ വനത്തിൽ സുഖമായി കഴിയുന്നുവോ?.

**ധൗമ്യഉവാച**

**35. മൃഗയാർത്ഥം ഗതാഃ പാണ്ഡവാഃ രഥസംസ്ഥിതാഃ**
**ആഗമിഷ്യന്തി മധ്യാഹ്നേ മൃഗാനാദായ പാർത്ഥിവാഃ**

നായാട്ടിനായി തേരിൽ കയറി വനത്തിലേക്ക് പോയിരിക്കുന്ന പാണ്ഡവരാജാക്കന്മാർ അഞ്ചുപേരും മൃഗങ്ങളേയും കൊണ്ട് മധ്യാഹ്നമാകുമ്പോഴേക്കും ഇങ്ങു വരും

**36. തച്ഛ്രുത്വാ വചനം തസ്യ ഉദതിഷ്ഠദസൗ നൃപഃ**
**ദ്രൗപദീസന്നിധൗ ഗത്വാ പ്രണമ്യേദമുവാച ഹ**

അദ്ദേഹം പറഞ്ഞതുകേട്ട ആരാജാവ് അവിടെ നിന്ന് എഴുന്നേറ്റ് ദ്രൗപദിയുടെ സമീപം ചെന്ന് നമസ്ക്കരിച്ചിട്ട് ഇങ്ങനെ ചോദിച്ചു:

**37. കുശലം തേ വരാരോഹേ ക്വ ഗതാഃപതയശ്ച തേ**
**ഏകാദശ ഗതാന്യദ്യ വർഷാണി ച വനേ കില**

ഹേ, സുന്ദരി, കുശലമല്ലേ? നിന്റെ ഭർത്താക്കന്മാർ എവിടെ പോയിരിക്കുന്നു? വനത്തിൽ വസിക്കാൻ തുടങ്ങിയിട്ട് ഇന്നേക്ക് പതിനൊന്ന് വർഷമായില്ലേ?

**38. ദ്രൗപദീ തു തദോവാച സ്വസ്തി തേഽസ്തു നൃപാത്മജ**
**വിശ്രമസ്വാശ്രമാഭ്യാശേ ക്ഷണാദായാന്തി പാണ്ഡവാഃ**

അപ്പോൾ ദ്രൗപദി പറഞ്ഞു: രാജകുമാര, അങ്ങേയ്ക്കു മംഗളമുണ്ടാവട്ടെ. ആശ്രമസമീപം വിശ്രമിക്കൂ. പാണ്ഡവന്മാർ ഉടൻ വന്നുചേരും.

**39. ഏവം ബ്രുവന്ത്യാം തസ്യാം തു ലോഭാവിഷ്ടഃ സ ഭൂപതിഃ**
**ജഹാര ദ്രൗപദീം വീരോഽനാദൃത്യ മുനിസത്തമാൻ**

ദ്രൗപദി ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ ലോഭം മുറ്റിയ വീരനായ ആ രാജാവ് മുനിമുഖ്യന്മാരെ അവഗണിച്ചുകൊണ്ട് അവളെ ബലമായി കടന്നു പിടിച്ചു.

**40. കസ്യചിന്നൈവ വിശ്വാസഃ കർത്തവ്യഃ സർവ്വഥാ ബുധൈഃ**
**കുർവൻ ദുഃഖമവാപ്നോതി ദൃഷ്ടാന്തസ്ത്വത്ര വൈ ബലിഃ**

വിദാവാന്മാർ ഒരു വിധത്തിലും ആരിലും വിശ്വാസം അർപ്പിക്കരുത്. അങ്ങനെ ചെയ്താൽ ദുഃഖം തന്നെയാണ് ഫലം. ഇക്കാര്യത്തിൽ ബലി ചക്രവർത്തിയാണ് ഉത്തമദൃഷ്ടാന്തം.

**41. വൈരോചനസ്യസുതഃ ശ്രീമാൻ ധർമ്മിഷ്ഠഃ സത്യസംഗരഃ**
**യജ്ഞകർത്താ ച ദാതാ ച ശരണ്യഃ സാധുസമ്മതഃ**

വീരോചനന്റെ പുത്രനും ധർമ്മിഷ്ഠനും സത്യതത്പരനും യജ്ഞകർത്താവും ദാനശീലനും ശരണ്യനും സജ്ജനസമ്മതനും

**42. നാധർമ്മേ നിരതഃക്വാപി പ്രഹ്ലാദസ്യ ച പൗത്രകഃ**
**ഏകോനശതയജ്ഞാൻ വൈ സ ചകാര സദക്ഷിണാൻ**

ഒരിക്കലും അധർമ്മത്തിൽ ചരിക്കാത്തവനും പ്രഹ്ലാദന്റെ പൗത്രനും ഒന്നു കുറയെ നൂറുയജ്ഞം ദക്ഷിണകളോടുകൂടി ചെയ്തവനുമാണ് അദ്ദേഹം.

**43. സത്വമൂർത്തിഃ സദാ വിഷ്ണുഃ സേവ്യഃസ യോഗിനാമപി**
**നിർവികാരോഽപി ഭഗവാൻ ദേവകാര്യാർത്ഥസിദ്ധയേ**

എങ്കിലും സത്വമൂർത്തിയും യോഗികൾക്കുപോലും സദാ സേവ്യനും നിർവികാരനുമായ ഭഗവാൻ വിഷ്ണു ദേവകാര്യം സാധിക്കാൻ വേണ്ടി,

**44. കശ്യപാച്ച സമുദ്ഭൂതോ വിഷ്ണുഃ കപടവാമനഃ**
**രാജ്യം ഛലേന ഹൃതവാൻ മഹീം ചൈവ സസാഗരാം**

കശ്യപനിൽനിന്ന് കപടവേഷത്തിൽ വാമനനായി ജനിച്ച് രാജ്യവും സാഗരത്തോടു കൂടിയ ഭൂമിയും എല്ലാം വഞ്ചിച്ചു കൈക്കലാക്കി.

**45. സോഽഭവത് സത്യവാഗ്രാജാ ബലിർവൈരോചനിസ്തദാ**
**കപടം കൃതവാൻ വിഷ്ണുരിന്ദ്രാർത്ഥേ തു മയാ ശ്രുതം**

വിരോചനപുത്രനായ ബലിമഹാരാജാവാകട്ടെ സത്യം പാലിച്ചു. ഇന്ദ്രനുവേണ്ടി വിഷ്ണു കാപട്യം കാണിക്കുകയും ചെയ്തു എന്ന് ഞാൻ കേട്ടിട്ടുണ്ട്.

**46. അന്യഃ കിം ന കരോത്യേവം കൃതം വൈ സത്വമൂർത്തിനാ**
**വാമനം രൂപമാസ്ഥായ യജ്ഞപാതം ചികീർഷതാ**

സത്വമൂർത്തിയായ വിഷ്ണു വാമനന്റെ രൂപം കൈകൊണ്ട് ബലിയുടെ യജ്ഞം മുടക്കണമെന്ന ആഗ്രഹത്തോടെ ഇങ്ങനെ ചെയ്തപ്പോൾ മറ്റുള്ളവർ എന്തെല്ലാം ചെയ്യില്ല?

**47. ന ച വിശ്വസിതവ്യം വൈ കദാചിൽ കേനചിത്തദാ**
**ലോഭശ്ചേതസി ചേത് സ്വാമിൻ കീദൃക്പാപകൃതം ഭയം**

ആരും ആരേയും അങ്ങനെ ഒരിക്കലും വിശ്വസിക്കരുത്. സ്വാമിൻ! മനസ്സിൽ ലോഭമുണ്ടെങ്കിൽ പാപം ചെയ്യുന്നതുമൂലമുള്ള ഭയമെവിടെ?

**48. ലോഭാഹതാഃ പ്രകുർവന്തി പാപാനി പ്രാണിനഃ കില**
**പരലോകാദ് ഭയം നാസ്തി കസ്യചിത് കർഹിചിന്മുനേ**

ലോഭം ബാധിച്ച ജീവികൾ പലപ്രകാരത്തിലുള്ളപാപങ്ങൾ ചെയ്യുന്നു. ഹേ മഹർഷേ, അവർക്കാർക്കും തന്നെ ഒരിക്കലും പരലോകഭീതിയേ ഇല്ല.

**49. മനസാ കർമ്മണാ വാചാ പരസ്വാദാനഹേതുതഃ**
**പ്രപതന്തി നരാഃ സമ്യഗ്ലോഭോപഹതചേതസഃ**

ലോഭം നിമിത്തം മനസ്സ് അത്യധികം ദുഷിച്ച്, മനസ്സുകൊണ്ടോ കർമ്മം കൊണ്ടോ വാക്കുകൊണ്ടോ അന്യരുടേത് അപഹരിക്കുന്നതുമൂലം മനുഷ്യർ അധഃപതിക്കുന്നു.

**50. ദേവാനാരാധ്യ സതതം വാഞ്ഛന്തി ച ധനം നരാഃ**
**ന ദേവാസ്തത് കരേ കൃത്വാ സമർത്ഥാ ദാതുമഞ്ജസാ**

മനുഷ്യർ എല്ലായ്പ്പോഴും ദേവന്മാരെ ആരാധിച്ചിട്ട് ധനം നേടാൻ ആഗ്രഹിക്കുന്നു. ആ ദേവന്മാരാകട്ടെ സ്വന്തം കൈയിൽ നിന്ന് ധനം എടുത്ത് അന്യർക്കു നൽകാൻ സമർത്ഥരുമല്ല.

**51. അന്യസ്യാനീയതേ വിത്തം പ്രയച്ഛന്തി മനീഷിതം**
**വാണിജ്യേനാഥ ദാനേന ചൗര്യേണാപി ബലേന വാ**

കച്ചവടം ചെയ്തോ ദാനം വാങ്ങിയോ മോഷ്ടിച്ചോ ബലമായി അപഹരിച്ചോ അന്യർ കൈവശം വച്ചിരിക്കുന്ന ധനം, തന്നെ പ്രാർത്ഥിക്കുന്നവരുടെ കൈയിലെത്തിക്കാൻ ഓരോ ദേവനും കഴിവുണ്ട്.അങ്ങനെ അവർ പ്രാർത്ഥിക്കുന്നവരുടെ അഭീഷ്ടം സാധിക്കുന്നു.

**52. വിക്രയാർത്ഥം ഗൃഹീത്വാ ച ധാന്യവസ്ത്രാദികം ബഹു**
**ദേവാനർച്ചയതേ വൈശ്യോ മഹർദ്ധിർമേ ഭവേദിതി**

ധാരാളം ധാന്യങ്ങളും വസ്ത്രങ്ങളും മറ്റും കച്ചവടം ചെയ്യുന്ന വൈശ്യൻ എനിക്ക് ധാരാളം സമ്പത്ത് ഉണ്ടാകണേ എന്ന ചിന്തയോടെ ദേവന്മാരെ പൂജിക്കുന്നു.

**53. നാത്ര കിം പരവിത്തേച്ഛാ വാണിജ്യേന പരന്തപ**
**ഗ്രഹണകാലേ തു സമ്പ്രാപ്തേ മഹർഘം ചാപി കാംക്ഷതി**

മഹർഷേ, അന്യരുടെ ധനം വേണമെന്നുവച്ചല്ലേ, കച്ചവടം ചെയ്യുന്നത്? കച്ചവടം ചെയ്യുന്ന നേരത്തോ, ഉള്ളതിൽ കൂടുതൽ വില വേണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു.

**54. ഏവം ഹി പ്രാണിനഃ സർവ്വേ പരസ്വാദാനതത്പരാഃ**
**വർത്തന്തേ സതതം ബ്രഹ്മൻ വിശ്വാസഃ കീദൃശഃ പുനഃ**

ഇങ്ങനെ എല്ലാപ്രാണികളും എല്ലായ്പോഴും പരന്റെ ധനം വേണമെന്ന് ആഗ്രഹിക്കുന്നവരായിരിക്കെ, ഹേ ബ്രാഹ്മണ, വിശ്വാസം എങ്ങനെ ഉണ്ടാകും?

**55. വൃഥാ തീർത്ഥം വൃഥാ ദാനം വൃഥാഽദ്ധ്യയനമേവ ച**
**ലോഭമോഹാവൃതാനാം വൈ കൃതം തദകൃതം ഭവേത്**

തീർത്ഥാടനം വെറുതേ; ദാനങ്ങൾ നൽകുന്നത് വെറുതേ; വേദാദ്ധ്യായനം ചെയ്യുന്നതും വെറുതേ; ലോഭവും മോഹവും പൂണ്ടവർ ഇതെല്ലാം ചെയ്യുന്നതും ചെയ്യാതിരിക്കുന്നതും സമമാണ്.

**56. തസ്മാദേനം മഹാഭാഗ വിസർജ്ജയ ഗൃഹംപ്രതി**
**സപുത്രാഹം വസിഷ്യാമി ജാനകീവ ദ്വിജോത്തമ.**

അതുകൊണ്ട് ഹേ മഹാഭാഗ, ഈ രാജാവിനെ വീട്ടിലേക്ക് തിരിച്ചയച്ചാലും. ഞാൻ പുത്രനോടൊത്ത് ജാനകിയെപ്പോലെ ഇവിടെ വസിച്ചുകൊള്ളാം.

**57. ഇത്യുക്തോഽസൗ മുനിസ്താവദ്ഗത്വാ യുധാജിതം നൃപം**
**ഉവാച വചനം രാജ്ഞേ ഭാരദ്വാജഃ പ്രതാപവാൻ**

എന്ന് പറഞ്ഞതുകേട്ട് പ്രതാപവാനായ ഭരദ്വാജമുനി യുധാജിത്തിന്റെ അടുത്തെത്തി ഇങ്ങനെ പറഞ്ഞു:

**58. ഗച്ഛ രാജൻ യഥാകാമം സ്വപുരം നൃപസത്തമ**
**നേയം മനോരമാഭ്യേതി ബാലപുത്രാ സുദുഃഖിതാ**

രാജശ്രേഷ്ഠ, അങ്ങ് ഇഷ്ടം പോലെ സ്വന്തം നാട്ടിലേക്ക് പോയാലും. തന്റെ മകനോടൊത്ത് ദുഃഖിച്ചു കഴിയുന്ന ഈ മനോരമ ഇപ്പോൾ വരുന്നില്ല.

### യുധാജിദുവാച

**59. മുനേ മുഞ്ച ഹഠം സൗമ്യാം വിസർജ്ജയ മനോരമാം**
**ന ച യാസ്യാമ്യഹം മുക്ത്വാ നേഷ്യാമ്യദ്യ ബലാത്പുനഃ**

മഹർഷേ, പിടിവാശിവിട്ട് സൗമ്യയായ മനോരമയെ പറഞ്ഞയയ്ക്കുക. ഇവളെ ഉപേക്ഷിച്ചിട്ട് ഞാൻ പോകുകയില്ല. ഞാനിപ്പോൾ ഇവളെ ബലമായി കൊണ്ടുപോകും.

### ഋഷിരുവാച

**60. നയസ്വ യദി ശക്തിസ്തേ ബലേനാദ്യ മമാശ്രമാത്**
**വിശ്വാമിത്രോ യഥാ ധേനും വസിഷ്ഠസ്യ മുനേഃ പുരാ**

അങ്ങേയ്ക്ക് ശക്തിയുണ്ടെങ്കിൽ എന്റെ ആശ്രമത്തിൽനിന്ന് ബലമായി കൊണ്ടുപൊയ്ക്കൊള്ളൂ, വിശ്വാമിത്രൻ പണ്ട് വസിഷ്ഠമുനിയുടെ ആശ്രമത്തിൽ നിന്ന് കാമധേനുവിനെ കൊണ്ടുപോയതുപോലെ.

ഇതി ശ്രീദേവീഭാഗവതേ
തൃതീയസ്കന്ധേ ഷോഡശോ*f*ദ്ധ്യായഃ

# അഥ സപ്തദശോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

1. **ഇത്യാകർണ്യ വചസ്തസ്യ മുനേസ്തത്രാവനീപതിഃ**
**മന്ത്രിവൃദ്ധം സമാഹൂയ പപ്രച്ഛ തമതന്ദ്രിതഃ**

മഹർഷി ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ രാജാവ് മന്ത്രിവൃദ്ധനെ വിളിച്ച് വിശ്വാസപൂർവ്വം ചോദിച്ചു:

2. **കിം കർത്തവ്യം സുബുദ്ധേ*f*ത്ര മയാ*f*ദ്യ വദ സുവ്രത**
**ബലാന്നയാമി താം കാമം സപുത്രാം ച സുഭാഷിണീം**

മന്ത്രിസത്തമ, അങ്ങ് ബുദ്ധിമാനും സുവ്രതനുമാണ്. പറയൂ ഞാൻ ഇപ്പോൾ എന്താണു ചെയ്യേണ്ടത്? പുത്രനോടുകൂടിയ ആ സുഭാഷിണിയെ ഞാൻ ബലമായി കൊണ്ടുപോകട്ടേ?

3. **രിപുരല്പോ*f*പി നോപേക്ഷ്യഃ സർവ്വഥാ ശുഭമിച്ഛതാ**
**രാജയക്ഷ്മേവ സംവൃദ്ധോ മൃത്യവേ പരികല്പയേത്**

കാരണം, ശുഭമുണ്ടാകണമെന്ന് ആഗ്രഹിക്കുന്നവൻ, ശത്രു എത്ര നിസാരനാണെങ്കിലും അവനെ കണ്ടില്ലെന്നു വയ്ക്കരുത്. സമയമാകുമ്പോൾ ആ ചെറിയ ശത്രുവും ക്ഷയരോഗം പോലെ മൃത്യുവിനു കാരണമായിത്തീരും.

4. **നാത്ര സൈന്യം ന യോദ്ധാസ്തി യോ മാമത്ര നിവാരയേത്**
**ഗൃഹീത്വാ ഹൻമി തം തത്ര ദൗഹിത്രസ്യ രിപും കില**

ഇവിടെ എന്നെ തടയാൻ കഴിയുന്ന സൈന്യമോ ഒരു യോദ്ധാവോ ഇല്ല. അതുകൊണ്ട് എന്റെ ദൗഹിത്രന്റെ ശത്രുവായ ആ സുദർശനനെ പിടികൂടി അപ്പോൾത്തന്നെ കൊന്നുകളയാം.

5. **നിഷ്കണ്ടകം ഭവേദ്രാജ്യം യതാമ്യദ്യ ബലാദഹം**
**ഹതേ സുദർശനേ നൂനം നിർഭയോ*f*സൗ ഭവേദിതി**

അങ്ങനെയായാൽ രാജ്യം ശത്രുവില്ലാത്തതാകും. ഞാൻ തന്റേടത്തോടെ മുന്നിട്ടിറങ്ങി സുദർശനനെ കൊന്നാൽ എന്റെ ദൗഹിത്രന് പിന്നെ ആരെ ഭയപ്പെടണം?

## പ്രധാന ഉവാച

6. **സാഹസം നഹി കർത്തവ്യം ശ്രുതം രാജൻ മുനേർവചഃ**
**വിശ്വാമിത്രസ്യ ദൃഷ്ടാന്തഃ കഥിതസ്തേന മാരിഷ**

രാജാവേ, സാഹസപ്രവൃത്തി ഒന്നും ചെയ്യരുത്. അങ്ങ് ഭാരദ്വാജമുനി പറഞ്ഞതു കേട്ടില്ലേ? വിശ്വാമിത്രന്റെ കാര്യവും അദ്ദേഹം ഉദാഹരിച്ചല്ലോ.

7. **പുരാ ഗാധിസുതഃ ശ്രീമാൻ വിശ്വാമിത്രോ*f*തി വിശ്രുതഃ**
**വിചരൻ സ നൃപശ്രേഷ്ഠോ വസിഷ്ഠാശ്രമമഭ്യഗാത്**

ഗാധിപുത്രനും ശ്രീമാനും വിശ്രുതനുമായിരുന്നു, വിശ്വാമിത്രൻ. മഹാരാജാവായിരുന്നു അദ്ദേഹം. പണ്ടൊരിക്കൽ യാത്രാമദ്ധ്യേ അദ്ദേഹം വസിഷ്ഠാശ്രമത്തിലെത്തി.

**8. നമസ്കൃത്യ ച തം രാജാ വിശ്വാമിത്രഃ പ്രതാപവാൻ**
**ഉപവിഷ്ടോ നൃപശ്രേഷ്ഠോ മുനിനാ ദത്തവിഷ്ടരഃ**

പ്രതാപവാനായ വിശ്വാമിത്രൻ വസിഷ്ഠനെ നമസ്ക്കരിച്ചിട്ട് ആ മഹർഷി നൽകിയ ആസനത്തിൽ ഉപവിഷ്ടനായി.

**9. നിമന്ത്രിതോ വസിഷ്ഠേന ഭോജനായ മഹാത്മനാ**
**സസൈന്യശ്ച സ്ഥിതോ രാജാ ഗാധിപുത്രോ മഹായശാഃ**

സൈന്യസമേതം വന്നിരിക്കുന്ന മഹായശസ്വിയും ഗാധിനന്ദനനുമായ വിശ്വാമിത്രനെയും സൈന്യത്തെയും മഹാത്മാവായ വസിഷ്ഠമുനി ഭക്ഷണത്തിനു ക്ഷണിച്ചു.

**10. നന്ദിന്യാഽസാദിതം സർവ്വം ഭക്ഷ്യഭോജ്യാദികം ച യത്**
**ഭുക്ത്വാ രാജാ സസൈന്യശ്ച വാഞ്ഛിതം തത്ര ഭോജനം**

കാമധേനു കനിഞ്ഞുനൽകിയ ഭക്ഷ്യഭ്യോജ്യങ്ങളെല്ലാം വിശ്വാമിത്രനും സൈന്യങ്ങളും ഇച്ഛാനുസരണം അവിടെയിരുന്നു ഭക്ഷിച്ചു.

**11. പ്രതാപം തം ച നന്ദിന്യാഃ പരിജ്ഞായ സ പാർത്ഥിവഃ**
**യയാചേ നന്ദിനീം രാജാ വസിഷ്ഠം മുനിസത്തമം**

ആ നന്ദിനിയുടെ അദ്ഭുതകരമായ കഴിവിനെക്കുറിച്ച് രാജാവിനു ശരിക്കു മനസ്സിലായി. അതുകൊണ്ട് അദ്ദേഹം വസിഷ്ഠമുനിയേട് നന്ദിനിയെ തനിക്കു നൽകണമെന്ന് അപേക്ഷിച്ചു.

## വിശ്വാമിത്ര ഉവാച

**12. മുനേ ധേനുസഹസ്രം തേ ഘടോഘ്നീനാം ദദാമ്യഹം**
**നന്ദിനീം ദേഹി മേ ധേനും പ്രാർത്ഥയാമി പരന്തപ**

മഹർഷേ, അങ്ങയോട് എനിക്ക് ഒരു അപേക്ഷയുണ്ട്. ഈ നന്ദിനിയെ എനിക്കു തരൂ. കുടത്തിനൊത്ത അകിടുള്ള ആയിരം പശുക്കളെ ഞാൻ പകരം തരാം.

## വസിഷ്ഠ ഉവാച

**13. ഹോമധേനുരിയം രാജന്ന ദദാമി കഥഞ്ചന**
**സഹസ്രം ചാപി ധേനൂനാം തവേദം തവ തിഷ്ഠതു**

രാജാവേ, ഇത് ഹോമധേനുവാണ്. ഹോമത്തിനു വേണ്ടതെല്ലാം ഇവളാണുനൽകുന്നത്. അതിനാൽ ഒരുവിധത്തിലും ഇവളെ തരാൻ നിവൃത്തിയില്ല. അങ്ങയുടെ ആയിരം പശുക്കളും അങ്ങയുടെ പക്കൽത്തന്നെയിരുന്നുകൊള്ളട്ടെ.

## വിശ്വാമിത്ര ഉവാച

**14. അയുതം വാഽഥ ലക്ഷം വാ ദദാമി മനസേപ്സിതം**
**ദേഹി മേ നന്ദിനീം സാധോ ഗ്രഹിഷ്യാമി ബലാദഥ**

അങ്ങയുടെ ആഗ്രഹം പോലെ പതിനായിരമോ ലക്ഷമോ പശുക്കളെ തരാം. ഹേ താപസ, നന്ദിനിയെ എനിക്കു തരണം. അല്ലങ്കിൽ ഞാൻ അതിനെ ബലമായി പിടിച്ചുകൊണ്ടുപോകും.

### വസിഷ്ഠ ഉവാച

15. **കാമം ഗൃഹാണ നൃപതേ ബലാദദ്യ യഥാരുചി**
**നാഹം ദദാമി തേ രാജൻ സ്വേച്ഛയാ നന്ദിനീം ഗൃഹാത്**

രാജാവേ, ബലമായിട്ടു കൊണ്ടുപോകാനാണു ഭാവമെങ്കിൽ അങ്ങനെയായിക്കൊള്ളട്ടെ. എന്നാൽ എന്റെ സമ്മതത്തോടെ അവളെ ഈ ആശ്രമത്തിൽനിന്നു കൊണ്ടുപോകാൻ സാദ്ധ്യമല്ല.

16. **തച്ഛ്രുത്വാ നൃപതിർ ഭൃത്യാനാദിദേശ മഹാബലാൻ**
**നയദ്ധ്വം നന്ദിനീം ധേനും ബലദർപ്പസുസംസ്ഥിതാഃ**

അതുകേട്ട വിശ്വാമിത്രൻ മഹാബലവാന്മാരായ തന്റെ ഭൃത്യന്മാരോടു കല്പിച്ചു: ''ബലവും കൈയൂക്കുമുള്ള നിങ്ങൾ നന്ദിനിപ്പശുവിനെ പിടിച്ചുകെട്ടിക്കൊണ്ടുവരിൻ.''

17. **തേ ഭൃത്യാ ജഗൃഹുസ്താം തു ഹഠാദാക്രമ്യ യന്ത്രിതാം**
**വേപമാനാ മുനിം പ്രാഹ സുരഭിഃ സാശ്രുലോചനാ**

ആ ഭൃത്യന്മാർ ചെന്ന് അവളെ ബലമായി പിടിച്ചുകെട്ടി മുന്നോട്ടു നടത്തി. അപ്പോൾ ആ സുരഭി നിറകണ്ണുകളോടെ, വിറച്ചുകൊണ്ട് വസിഷ്ഠനോടു ചോദിച്ചു.

18. **മുനേ ത്യജസി മാം കസ്മാത് കർഷയന്തി സുയന്ത്രിതാം**
**മുനിസ്താം പ്രത്യുവാചേദം ത്യജേ നാഹം സുദുഗ്ദ്ധദേ**

മുനേ, അങ്ങ് എന്നെ ഉപേക്ഷിച്ചതാണോ? അല്ലെങ്കിൽ ഇവരെന്നെ എന്തിനു കെട്ടിവലിക്കുന്നു? മുനി അപ്പോൾ അവളോടു പറഞ്ഞു: ''നറുംപാലുതരുന്ന നന്ദിനീ, നിന്നെ ഞാൻ ഒരിക്കലും ഉപേക്ഷിക്കുകയില്ല.''

19. **ബലാന്നയതി രാജാഽസൗ പൂജിതോഽദ്യ മയാ ശുഭേ**
**കിം കരോമി ന ചേച്ഛാമി ത്യക്തും ത്വാം മനസാ കില**

ശുഭേ, ഇന്നു ഞാൻ സല്ക്കരിച്ച രാജാവാണു ഇപ്പോൾ നിന്നെ ബലമായിപിടിച്ചുകൊണ്ടു പോകുന്നത്. ഞാൻ എന്തുചെയ്യട്ടെ! മനസ്സുകൊണ്ടുപോലും നിന്നെ ഉപേക്ഷിക്കാൻ എനിക്കാഗ്രഹമില്ല.

20. **ഇത്യുക്താ മുനിനാ ധേനുഃ ക്രോധയുക്താ ബഭൂവ ഹ**
**ഹംഭാരവം ചകാരാശു ക്രൂരശബ്ദം സുദാരുണം**

വസിഷ്ഠൻ അങ്ങനെ പറഞ്ഞതു കേട്ടപ്പോൾ നന്ദിനി ക്രുദ്ധയായിത്തീർന്നു. അതിഭയങ്കരവും ക്രൂരവുമായ ശബ്ദത്തോടെ അവൾ ''അംബ'' എന്ന് ഒന്ന് അമറി.

21. **ഉദ്ഗതാസ്തസ്യാ ദേഹാത്തു ദൈത്യാ ഘോരതരാസ്തദാ**
**സായുധാസ്തിഷ്ഠ തിഷ്ഠേതി ബ്രുവന്തഃ കവചാവൃതാഃ**

ഉടൻ അവളുടെ ദേഹത്തിൽനിന്ന് അതിഭയങ്കരന്മാരായ അസുരന്മാർ പുറത്തുചാടി. കവചവും ആയുധവും ധരിച്ച അവർ 'നില്ക്കവിടെ' 'നില്ക്കവിടെ' എന്ന് ആർത്തട്ടഹസിച്ചുകൊണ്ട് വിശ്വാമിത്രന്റെ ഭൃത്യന്മാർക്കു നേരേ ചാടിവീണു.

22. **സൈന്യം സർവ്വം ഹതം തൈസ്തു നന്ദിനീം പ്രതിമോചിതാ**
**ഏകാകീ നിർഗതോ രാജാ വിശ്വാമിത്രോഽതി ദുഃഖിതഃ**

രാജാവിന്റെ സൈന്യങ്ങളെയെല്ലാം ക്ഷണത്തിനുള്ളിൽ കൊന്ന് നന്ദിനിയെ മോചിപ്പിച്ചു. വിശ്വാമിത്രൻ അത്യധികം ദുഃഖത്തോടെ ഏകാകിയായി അവിടെനിന്ന് ഇറങ്ങിപുറപ്പെട്ടു.

**23. ഹന്ത! പാപോƒതിദീനാത്മാ നിന്ദൻ ക്ഷാത്രബലം മഹത്**
**ബ്രാഹ്മം ബലം ദുരാരാധ്യം മത്വാ സ തപസി സ്ഥിതഃ**

കഷ്ടം! പാപിയും ദീനചിത്തനുമായ വിശ്വാമിത്രൻ ക്ഷാത്രബലത്തെ നിന്ദിക്കുയും മഹത്തായ ബ്രഹ്മബലത്തെ വെല്ലാൻ സാധ്യമല്ലെന്ന് വിശ്വസിക്കുകയും ചെയ്തുകൊണ്ട് തപസ്സുചെയ്യാൻ തുടങ്ങി.

**24. തപ്ത്വാ ബഹൂനി വർഷാണി തപോ ഘോരം മഹാവനേ**
**ഋഷിത്വം പ്രാപ ഗാധേയസ്ത്യക്ത്വാ ക്ഷാത്രം വിധിം പുനഃ**

കൊടുങ്കാട്ടിൽ ചെന്ന് അനേകം വർഷം നീണ്ടുനിന്ന ഘോരമായ തപസ്സ് അനുഷ്ഠിച്ചു. ഗാധിപുത്രനായ വിശ്വാമിത്രൻ അങ്ങനെ ക്ഷത്രിയ ധർമ്മം വെടിഞ്ഞ് ഋഷിയായിത്തീർന്നു.

**25. തസ്മാത്ത്വമപി രാജേന്ദ്ര മാ കൃഥാ വൈരമദ്ഭുതം**
**കുലനാശകരം നൂനം താപസൈഃ സഹ സംയുഗം**

രാജാവേ, അതുകൊണ്ട് അങ്ങ് അത്ഭുതകരമായ വൈരത്തിനു അവസരമുണ്ടാക്കരുത്. താപസന്മാരുമായുള്ള പോര് കുലത്തെ നശിപ്പിക്കുമെന്നു തീർച്ചയാണ്.

**26. മുനിവര്യ വ്രജാƒദ്യ ത്വം സമാശ്വാസ്യ തപോനിധിം**
**സുദർശനോƒപി രാജേന്ദ്ര തിഷ്ഠത്വത്ര യഥാസുഖം**

തപോനിധിയായ ആ മുനിശ്രേഷ്ഠനെ നല്ല വാക്കുപറഞ്ഞ് സന്തോഷിപ്പിച്ചിട്ട് അങ്ങ് മടങ്ങിയാലും. രാജാവേ. സുദർശനൻ സസുഖം ഇവിടെ കഴിയട്ടേ.

**27. ബാലോƒയം നിർധനഃ കിം തേ കരിഷ്യതി നൃപാഹിതം**
**വൃഥാ തേ വൈരഭാവോƒയമനാഥേ ദുർബലേ ശിശൗ**

രാജാവേ, അങ്ങേയ്ക്ക് അഹിതമായി നിർദ്ധനനായ ഈ കുട്ടിക്ക് എന്തു ചെയ്യാൻ കഴിയും? അനാഥനും ദുർബലനുമായ ഇവനോടുള്ള വൈരം വെറുതേയാണ്.

**28. ദയാ സർവ്വത്ര കർത്തവ്യാ ദൈവാധീനമിദം ജഗത്**
**ഈർഷ്യയാ കിം നൃപശ്രേഷ്ഠ യദ്ഭാവ്യം തദ്ഭവിഷ്യതി**

എവിടെയും ദയയാണു കാട്ടേണ്ടത്. ഈ ജഗത്ത് ഈശ്വരന് അധീനമാണെന്ന് ഓർക്കുക. ഈർഷ്യകൊണ്ട് എന്തു പ്രയോജനം? രാജാവേ, ഭവിക്കേണ്ടത് ഭവിക്കുകതന്നെ ചെയ്യും.

**29. വജ്രം തൃണായതേ രാജൻ ദൈവയോഗാന്ന സംശയഃ**
**തൃണം വജ്രായതേ ക്വാപി സമയേ ദൈവയോഗതഃ**

രാജൻ! ഈശ്വരനിശ്ചയം വജ്രത്തേയും തൃണതുല്യമാക്കും. ചില അവസരത്തിൽ തൃണം ഈശ്വര നിയോഗത്താൽ വജ്രതുല്യമായെന്നും വരാം. ഇതിൽ സംശയം വേണ്ട.

**30. ശശകോ ഹന്തി ശാർദ്ദൂലം മശകോ വൈ തഥാ ഗജം**
**സാഹസം മുഞ്ച മേധാവിൻ കുരു മേ വചനം ഹിതം**

മുയൽ കടുവയെ കൊല്ലും; അതുപോലെ കൊതുക് ആനയെയും കൊല്ലും. അതെല്ലാം ഈശ്വരനിയോഗത്തെ ആശ്രയിച്ചിരിക്കും. ബുദ്ധിമാനായ അങ്ങ് സാഹസം വെടിയൂ. ഞാൻ അങ്ങേയ്ക്കു ഹിതമായിട്ടുള്ളതാണു പറയുന്നത്. അതനുസരിച്ച് പ്രവർത്തിക്കൂ.

**വ്യാസ ഉവാച**

**31. തച്ഛ്രുത്വാ വചനം തസ്യ യുധാജിന്നൃപസത്തമഃ**
**പ്രണമ്യ തം മുനിം മൂർധ്നാ ജഗാമ സ്വപുരം നൃപഃ**

വൃദ്ധനായ മന്ത്രി പറഞ്ഞതുകേട്ട യുധാജിത്ത് മഹർഷിയെ ശിരസാ നമസ്ക്കരിച്ചിട്ട് തന്റെ നഗരത്തിലേക്കു പോയി.

**32. മനോരമാഽപി സ്വസ്ഥാഽഭൂദാശ്രമേ തത്ര സംസ്ഥിതാ**
**പാലയാമാസ പുത്രം തം സുദർശനമൃതവ്രതം**

മനോരമയ്ക്ക് അതോടെ സ്വാസ്ഥ്യം ലഭിച്ചു. സത്യവ്രതനായ ആ സുദർശനെന്ന പുത്രനെ രക്ഷിച്ചുകൊണ്ട് ആശ്രമത്തിൽ ജീവിച്ചു.

**33. ദിനേ ദിനേ കുമാരോഽസൗ ജഗാമോപചയം തതഃ**
**മുനിബാലഗതഃ ക്രീഡൻ നിർഭയഃ സർവ്വതഃ ശുഭഃ**

ആ രാജകുമാരൻ ആശ്രമത്തിലെ മുനികുമാരന്മാരോടു ചേർന്ന് എല്ലായിടത്തും നിർഭയം വിഹരിച്ചുകൊണ്ട് ദിവസം തോറും നല്ലവണ്ണം വളർന്നു വന്നു.

**34. ഏകസ്മിൻ സമയേ തത്ര വിദല്ലം സമുപാഗതം**
**ക്ലീബേതി മുനിപുത്രസ്തമാമന്ത്രയത്തദന്തികേ**

ഒരുദിവസം വിദല്ലൻ ആ രാജകുമാരന്റെ അടുത്തുവന്നു. അദ്ദേഹത്തെ കണ്ട ഒരു മുനികുമാരൻ ''ക്ലീബ'' എന്നു വിളിച്ചു പരിഹസിച്ചു.

**35. സുദർശനസ്തു തച്ഛ്രുത്വാ ദധാരൈകാക്ഷരം സ്ഫുടം**
**അനുസ്വാരയുതം തച്ച പ്രോവാചാപി പുനഃ പുനഃ**

ആ മുനികുമാരൻ പറഞ്ഞ വാക്കിലെ ഒരക്ഷരം സുദർശനൻ വ്യക്തമായി കേട്ടു ധരിച്ചു. (ക്ലീ എന്ന അക്ഷരം) അനുസ്വാരത്തോടുകൂടി അവൻ അത് ആവർത്തിച്ച് പറയുകയും ചെയ്തു.

**36. ബീജം വൈ കാമരാജാഖ്യം ഗൃഹീതം മനസാ തദാ**
**ജജാപ ബാലകോഽത്യർത്ഥം ധൃത്വാ ചേതസി സാദരം**

ജഗദംബികയുടെ കാമരാജമെന്നു പേരുള്ള ബീജാക്ഷരമാണ് അതെന്ന് അപ്പോൾത്തന്നെ ആ രാജകുമാരൻ ഗ്രഹിച്ചു. വളരെ ആദരവോടെ ആ മന്ത്രം മനസ്സിൽ നന്നായി ഉറപ്പിക്കുകയും നിരന്തരം ജപിക്കുകയും ചെയ്തു.

**37. ഭാവിയോഗാന്മഹാരാജ കാമരാജാഖ്യമദ്ഭുതം**
**സ്വഭാവേനൈവ തേനേത്ഥം ഗൃഹീതം ബാലകേന വൈ**

രാജാവേ, സൗഭാഗ്യം വരാൻ യോഗമുള്ളവനായിരുന്നതുകൊണ്ട് അദ്ഭുതകരമായ കാമരാജബീജം ആ ബാലകന് അങ്ങനെ സ്വാഭാവികമായിത്തന്നെ ലഭിക്കാൻ ഇടവന്നു.

**38. തദാഽസൗ പഞ്ചമേ വർഷേ പ്രാപ്യ മന്ത്രമനുത്തമം**
**ഋഷിച്ഛന്ദോവിഹീനം ച ധ്യാനന്യാസവിവർജ്ജിതം**

അഞ്ചുവയസ്സു പ്രായമായിരുന്ന കാലത്താണ് സുദർശനന് അത്യുത്തമമായ ഈമന്ത്രം ലഭിച്ചത്. ഋഷിയോ ഛന്ദസ്സോ ധ്യാനമോ ന്യാസമോ ഒന്നും അതിന് ഉണ്ടായിരുന്നുമില്ല.

**39. പ്രജപൻ മനസാ നിത്യം ക്രീഡത്യപി സ്വപിത്യപി**
**വിസസ്മാര ന തം മന്ത്രം ജ്ഞാത്വാ സാരമിതി സ്വയം**

ദിവസവും കുളിക്കുമ്പോഴും ഉറങ്ങുമ്പോഴുമെല്ലാം മനസാ അവൻ ഈ മന്ത്രം ജപിച്ചുവന്നു. സാരമായ ഒരു മന്ത്രമാണെന്ന് സ്വയം മനസ്സിലാക്കിയതിനാൽ അവൻ അതു മറന്നില്ല.

**40. വർഷേ ചൈകാദശേ പ്രാപ്തേ കുമാരോഽസൗ നൃപാത്മജഃ**
**മുനിനാ ചോപനീതോഽഥ വേദമധ്യാപിതസ്തഥാ**

രാജപുത്രനായ ആ കുമാരൻ പതിനൊന്നാമത്തെ വയസ്സിലേക്കു കടന്നപ്പോൾ മുനി അവനെ ഉപനയിച്ചു. പിന്നെ വേദവും പഠിപ്പിച്ചു തുടങ്ങി.

**41. ധനുർവേദം തഥാ സാംഗം നീതിശാസ്ത്രം വിധാനതഃ**
**അഭ്യസ്താഃ സകലാ വിദ്യാസ്തേന മന്ത്രബലാദിവ**

ആ കാമബീജമന്ത്രത്തിന്റെ പ്രഭാവത്താലെന്നവണ്ണം അവൻ സാംഗോപാംഗമായ ധനുർവേദവും വിധിയനുസരിച്ച് നീതിശാസ്ത്രവും അതുപോലെ സകല വിദ്യകളും അഭ്യസിച്ചു.

**42. കദാചിത് സോഽപി പ്രത്യക്ഷം ദേവീരൂപം ദദർശ ഹ**
**രക്താംബരം രക്തവർണ്ണം രക്തസർവ്വാംഗഭൂഷണം**

ചെമന്ന പട്ടുടുത്തിരിക്കുന്നതും രക്തനിറംപൂണ്ടതും സർവ്വാംഗം രക്തഭൂഷകൾ അണിഞ്ഞിട്ടുള്ളതുമായ ദേവീരൂപം പ്രത്യക്ഷമായിത്തന്നെ ഒരിക്കൽ അവൻ ദർശിച്ചു.

**43. ഗരുഡേ വാഹനേ സംസ്ഥാം വൈഷ്ണവീം ശക്തിമദ്ഭുതാം**
**ദൃഷ്ട്വാ പ്രസന്നവദനഃ സ ബഭൂവ നൃപാത്മജഃ**

ഗരുഡവാഹനത്തിലിരിക്കുന്ന അദ്ഭുതാവഹമായ വൈഷ്ണവീ ശക്തിയെ കണ്ടിട്ട് ആ രാജകുമാരന്റെ മുഖം പ്രസന്നമായി.

**44. വനേ തസ്മിൻ സ്ഥിതഃ സോഽഥ സർവ്വവിദ്യാർത്ഥതത്ത്വവിത്**
**മാതരം സേവമാനസ്തു വിജഹാര നദീതടേ**

വനത്തിലാണ് അവൻ വളരുന്നതെങ്കിലും സകലവിദ്യകളുടെയും പരമതത്ത്വം അവനു ഗ്രഹിക്കുവാൻ കഴിഞ്ഞു. അമ്മയെ പരിചരിച്ചുകൊണ്ട് ആ നദീതീരത്തെ ആശ്രമത്തിൽ ജീവിച്ചു.

**45. ശരാസനം ച സമ്പ്രാപ്തം വിശിഖാശ്ച ശിലാശിതാഃ**
**തൂണീരകവചം തസ്മൈ ദത്തം ചാംബികയാ വനേ**

വില്ല്, തീഷ്ണമായ അസ്ത്രങ്ങൾ തൂണീരം, കവചം എന്നിവയെല്ലാം ജഗദംബിക കനിഞ്ഞ് അവന് വനത്തിൽവച്ച് നൽകി.

**46. ഏതസ്മിൻ സമയേ പുത്രീ കാശിരാജസ്യ സുപ്രിയാ**
**നാമ്നാ ശശികലാ ദിവ്യാ സർവലക്ഷണസംയുതാ**

അക്കാലത്ത് കാശിരാജാവിന്റെ പ്രീയപ്പെട്ട പുത്രിയും ദിവ്യയും സർവ്വ ലക്ഷണയുക്തയുമായ ശശികല,

**47. ശുശ്രാവ നൃപപുത്രം തം വനസ്ഥം ച സുദർശനം**
**സർവലക്ഷണസമ്പന്നം ശൂരം കാമമിവാപരം**

സർവലക്ഷണയുക്തനും ശൂരനും മറ്റൊരുകാമനോ എന്നുതോന്നുമാറ് സുന്ദരനും വനത്തിൽ കഴിയുന്നവനുമായ ആ സുദർശനരാജകുമാരനെപ്പറ്റി കേട്ടു.

**48. വന്ദിജനമുഖാച്ഛ്രുത്വാ രാജപുത്രം സുസമ്മതം**
**ചകമേ മനസാ തം വൈ വരം വരയിതും ധിയാ**

ഇങ്ങനെ വന്ദികൾ സുസമ്മതനായ ആ രാജകുമാരനെപ്പറ്റി വാഴ്ത്തിപ്പറയുന്നത് നേരിൽ കേട്ട ശശികല മനസാ അവനെ കാമിക്കുകയും ഭർത്താവായി വരിക്കണമെന്ന് ഉറയ്ക്കുകയും ചെയ്തു.

**49. സ്വപ്നേ തസ്യാഃ സാമഗമ്യ ജഗദംബാ നിശാന്തരേ**
**ഉവാച വചനം ചേദം സമാശ്വാസ്യ സുസംസ്ഥിതാ**

രാത്രിയിൽ അവളുടെ സ്വപ്നത്തിൽ ജഗദംബിക അടുത്തുവന്നുനിന്ന് ആശ്വസിപ്പിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു.

**50. വരം വരയ സുശ്രോണി മമ ഭക്തഃ സുദർശനഃ**
**സർവകാമപ്രദസ്തേഽസ്തു വചനാന്മമ ഭാമിനി**

ഹേ സുന്ദരി, സുദർശനൻ എന്റെ ഭക്തനാണ്. അവനെ നീ ഭർത്താവായി വരിച്ചുകൊള്ളുക. എന്റെ വാക്കനുസരിച്ച് അവൻ നിനക്ക് സർവ്വ കാമങ്ങളും നിറവേറ്റുന്നവനായി ഭവിക്കും.

**51. ഏവം ശശികലാ ദൃഷ്ട്വാ സ്വപ്നേ രൂപം മനോഹരം**
**അംബായാ വചനം സ്മൃത്വാ ജഹർഷ ഭൃശമാനിനീ**

ഇങ്ങനെ അത്യന്തം മാനിനിയായ ശശികല സ്വപ്നത്തിൽ ജഗദംബികയുടെ മനോഹരമായ രൂപം ദർശിക്കുകയും ആ അംബ അരുളിച്ചെയ്തത് ഓർക്കുകയും ചെയ്തിട്ട് വളരെ സന്തോഷിച്ചു.

**52. ഉപസ്ഥിതാ സാ മുദാ യുക്താ പൃഷ്ടാമാത്രാ പുനഃ പുനഃ**
**പ്രമോദേ കാരണം ബാലാ നോവാചാതിത്രപാന്വിതാ**

നിറഞ്ഞ സന്തോഷത്തോടെ അവളെ അടുത്തുകണ്ട മാതാവ് എന്താണ് ആ സന്തോഷത്തിനു കാരണമെന്ന് വീണ്ടും വീണ്ടും ചോദിച്ചു. എങ്കിലും ലജ്ജാതിരേകത്താൽ ആ ബാലിക ഒന്നും പറഞ്ഞില്ല.

**53. ജഹാസ മുദമാപന്നാ സ്മൃത്വാ സ്വപ്നം മുഹുർമുഹുഃ**
**സഖീം പ്രാഹ തദാഽന്യാം വൈ സ്വപ്നവൃത്തം സവിസ്തരം**

സ്വപ്നത്തെപ്പറ്റി ഓർമ്മിച്ച് സന്തോഷത്താൽ അവൾ വീണ്ടും വീണ്ടും മന്ദഹസിച്ചു. ഒരു തോഴിയോടുമാത്രം സ്വപ്നവൃത്താന്തത്തെക്കുറിച്ച് വിസ്തരിച്ചു പറഞ്ഞു.

**54. കദാചിത് സാ വിഹാരാർത്ഥമവാപോപവനം ശുഭം**
**സഖീയുക്താ വിശാലാക്ഷീ ചമ്പകൈരുപശോഭിതം**

ഒരുദിവസം ആ വിശാലാക്ഷി വിഹരിക്കാനായി സഖികളോടു കൂടി ചമ്പകമരങ്ങളാൽ രമ്യമായ പൂന്തോട്ടത്തിലേക്കുപോയി.

**55. പുഷ്പാണി ചിന്വതീ ബാലാ ചമ്പകാധഃസ്ഥിതാഽബലാ**
**അപശ്യദ്ബ്രാഹ്മണം മാർഗ്ഗേ ആഗച്ഛന്തം ത്വരാന്വിതം**

ചമ്പകമരത്തിൻ ചുവട്ടിൽ പൂവിറുത്തുകൊണ്ടുനിന്ന ആ തരുണി വഴിയിലൂടെ വളരെ വേഗം നടന്നു വരുന്ന ഒരു ബ്രാഹ്മണനെ കണ്ടു.

**56. തം പ്രണമ്യ ദ്വിജം ശ്യാമാ ബഭാഷേ മധുരം വചഃ**
**കുതോ ദേശാൻ മഹാഭാഗ കൃതമാഗമനം ത്വയാ**

ആ ബ്രാഹ്മണനെ നമസ്കരിച്ചിട്ട് അവൾ മധുരമായി ഇങ്ങനെ ചോദിച്ചു: മഹാഭാഗ,ഏതു ദേശത്തുനിന്നാണു അങ്ങ് ഇപ്പോൾ വരുന്നത്?

### ദ്വിജ ഉവാച

**57. ഭാരദ്വാജാശ്രമാദ്ബാലേ നൂനമാഗമനം മമ**
**ജാതം വൈ കാര്യയോഗേന കിം പൃച്ഛസി വദസ്വ മേ**

ബാലേ, ഞാനിപ്പോൾ ഭാരദ്വാജാശ്രമത്തിൽ പോയിട്ടുവരികയാണ്. ഒരു കാര്യവശാൽ ഇതിലേ വന്നെന്നു മാത്രം. എന്തേ ചോദിച്ചത്? പറയൂ.

### ശശികലോവാച

**58. തത്രാശ്രമേ മഹാഭാഗ വർണ്ണനീയം കിമസ്തി വൈ**
**ലോകാതിഗം വിശേഷേണ പ്രേക്ഷണീയതമം കില**

മഹാഭാഗ, ആ ആശ്രമത്തിൽ വർണ്ണിക്കാൻതക്കവിധം വിശേഷാൽ എന്തുണ്ട്? മറ്റെങ്ങും ഇല്ലാത്തതും വിശേഷിച്ചു കാണേണ്ടതുമായി?

### ദ്വിജ ഉവാച

**59. ധ്രുവസന്ധിസുതഃ ശ്രീമാനാസ്തേ സുദർശനോ നൃപഃ**
**യഥാർത്ഥനാമാ സുശ്രോണി വർത്തതേ പുരുഷോത്തമഃ**

ധ്രുവസന്ധിയുടെ മകനും ശ്രീമാനുമായ സുദർശനരാജകുമാരൻ അവിടെ ഉണ്ട്. ഹേ സുലോചനേ, ആ പേര് അന്വർത്ഥമാണ്. അവശ്യം കാണേണ്ട ഒരു പുരുഷോത്തമൻ തന്നെയാണ് ആ കുമാരൻ

**60. തസ്യലോചനമത്യന്തം നിഷ്ഫലം പ്രതിഭാതി മേ**
**യേന ദൃഷ്ടോ ന വാമോരു കുമാരസ്തു സുദർശനഃ**

ഹേ സുന്ദരി, ആരാണോ അത്യന്തം സുന്ദരനായ ആ സുദർശന രാജകുമാരനെ കാണാത്തത് അവന്റെ കണ്ണുകൾ കേവലം നിഷ്പ്രയോജനങ്ങളാണെന്നു ഞാൻ വിചാരിക്കുന്നു.

**61. ഏകത്ര നിഹിതാ ധാത്രാ ഗുണാഃ സർവ്വേ സിസൃക്ഷുണാ**
**ഗുണാനാമാകരം ദ്രഷ്ടും മന്യേ തേനൈവ കൗതുകാത്**

സർവഗുണങ്ങളും ഒരിടത്തു ചേർത്തുവച്ച് ഒരു സൃഷ്ടി നടത്തിയാൽ ഏങ്ങനെയിരിക്കുമെന്ന് കാണാൻ കൊതിച്ച ബ്രഹ്മാവ് സൃഷ്ടിച്ച ഗുണാകാരമാണ് അതെന്ന് എനിക്കു തോന്നുന്നു.

**62. തവ യോഗ്യഃ കുമാരോഽസൗ ഭർത്താ ഭവിതുമർഹതി**
**യോഗോഽയം വിഹിതോപ്യാസീന്മണികാഞ്ചനയോരിവ**

നിനക്കു ചേർന്ന വരനായിരിക്കാൻ യോഗ്യതയുണ്ട് ആ കുമാരന്. മണിയും സ്വർണ്ണവും ചേർന്നാൽ എന്തുയോഗ്യതയുണ്ടായിരിക്കുമോ ആ യോഗ്യത നിങ്ങൾ തമ്മിലുള്ള ചേർച്ചയിലും ഉണ്ടാവും.

ഇതി ശ്രീദേവീഭാഗവതേ തൃതീയസ്കന്ധേ
സപ്തദശോഽദ്ധ്യായഃ

## അഥ അഷ്ടാദശോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

1. **ശ്രുത്വാ തദ്വചനം ശ്യാമാ പ്രേമയുക്താ ബഭൂവ ഹ**
**പ്രതസ്ഥേ ബ്രാഹ്മണസ്തസ്മാത് സ്ഥാനാദുക്ത്വാ സമാഹിതഃ**

ബ്രാഹ്മണൻ അങ്ങനെ പറഞ്ഞതുകേട്ടപ്പോൾ ശശികലയ്ക്ക് അവനോടുള്ള പ്രേമം അത്യധികം വർദ്ധിച്ചു.ബ്രാഹ്മണനാകട്ടെ ഇത്രയുമൊക്കെ പറഞ്ഞിട്ട് മറ്റ് ഏതോ കാര്യത്തിൽ ശ്രദ്ധിച്ചുകൊണ്ട് അവിടെനിന്നു പോകുകയുംചെയ്തു.

2. **സാതു പൂർവാനുരാഗദ്ധൈ മഗ്നാ പ്രേമ്ണാ*f*തിചഞ്ചലാ**
**കാമബാണഹതേവാസ ഗതേ തസ്മിൻ ദ്വിജോത്തമേ**

നേരത്തേ തന്നെ അവനോടുള്ള അനുരാഗത്താൽ വിവശയായിരുന്ന അവൾ ബ്രാഹ്മണൻ പോയിക്കഴിഞ്ഞപ്പോൾ കാമശരങ്ങളേറ്റ് തീരെ തളർന്നുപോയി

3. **അഥ കാമാർദ്ദിതാ പ്രാഹ സഖിം ഛന്ദോനുവർത്തിനീം**
**വികാരശ്ച സമുത്പന്നോ ദേഹേ യച്ഛ്രവണാദനു**

തന്റെ ഇഷ്ടം നോക്കി പരിചരിക്കുന്ന തോഴിയോട് അവൾ പ്രേമവിവശയായി പറഞ്ഞു:ആ ബ്രാഹ്മണൻ പറഞ്ഞതുകേൾക്കെ,എന്റെ ശരീരമാകെ പുളകം പൂണ്ടിരിക്കുന്നു.

4. **അജ്ഞാതരസവിജ്ഞാനം കുമാരം കുലസംഭവം**
**ദുനോതി മദനഃ പാപഃ കിം കരോമി ക്വ യാമി ച**

നല്ല കുലത്തിൽ ജനിച്ചവനും എന്നാൽ ശൃംഗാരരസത്തെക്കുറിച്ച് ലോകവിജ്ഞാനം തീരെ ഉണ്ടായില്ലാത്തവനുമായ ആ കുമാരനെപ്പറ്റി കേട്ടപ്പോൾ മുതൽ ആ പാപിയായ കാമൻ എന്നെ പ്രഹരിക്കുകയാണ്. ഞാൻ എന്തു ചെയ്യട്ടെ! എവിടെ പോകട്ടെ!

5. **സ്വപ്നേഷു വാ മയാ ദൃഷ്ടഃ പഞ്ചബാണ ഇവാപരഃ**
**തപതേ മേ മനോ*f*ത്യർത്ഥം വിരഹാകുലിതം മൃദു**

രണ്ടാമതൊരു കാമനോ എന്നു തോന്നുമാറ് രൂപവാനായ ആ കുമാരനെ ഞാൻ സ്വപ്നത്തിൽ ദർശിച്ചതാണ്. വിരഹം കൊണ്ട് പിടയുന്ന എന്റെ ഇളം. മനസ്സിനെ അവൻ ചുടുകയാണല്ലോ.

6. **ചന്ദനം ദേഹലഗ്നം മേ വിഷവദ്ഭാതി ഭാമിനി**
**സ്രഗിയം സർപ്പവച്ചൈവ ചന്ദ്രപാദാശ്ച വഹ്നിവത്**

തോഴി, ദേഹത്തു ലേപനം ചെയ്തിരിക്കുന്ന ഈചന്ദനം എനിക്ക് ഇപ്പോൾ വിഷം പോലെ തോന്നുന്നു. ഈ മാല എനിക്ക് സർപ്പതുല്യമായിരിക്കുന്നു. ചന്ദ്രിക തീപോലെയുമാണു തോന്നുന്നത്.

7. **ന ഹർമ്യേ ന വനേ ശം മേ ദീർഘികായാം ന വർത്തതേ**
**ന ദിവാ ന നിശായാം വാ ന സുഖം സുഖസാധനൈഃ**

എനിക്കീമണിമേടയിലോ പൂങ്കാവിലോ പൊയ്കയിലോ സുഖം തോന്നുന്നില്ല.ഈസുഖസാധനങ്ങൾ കൊണ്ടൊന്നും പകലാവട്ടെ രാത്രിയാവട്ടെ എനിക്ക് സുഖം ലഭിക്കുന്നില്ല.

8. **ന ശയ്യാ ന ച താംബൂലം ന ഗീതം ന ച വാദനം**
**പ്രീണയന്തി മനോ മേ*f*ദ്യ ന തൃപ്തേ മമ ലോചനേ**

പട്ടുമെത്തയോ താംബൂലമോ ഗീതമോ വാദ്യമോ ഇപ്പോൾ എന്റെ മനസ്സിനെ സന്തോഷിപ്പിക്കുന്നില്ല. എന്തുകണ്ടിട്ടും എന്റെ കണ്ണുകൾക്ക് തൃപ്തി ലഭിക്കുന്നില്ല.

**9. പ്രയാമ്യദ്യ വനേ തത്ര യത്രാസൗ വർത്തതേ ശഠഃ**
**ഭീതാസ്മി കുലലജ്ജായാഃ പരതന്ത്രാ പിതുസ്തഥാ**

എന്റെ മനസ്സിനെ അത്യധികം പീഡിപ്പിക്കുന്ന ആ രാജകുമാരൻ പാർക്കുന്ന വനത്തിലേക്കുതന്നെ പോയാലോ? ഓ! വയ്യ.കുലത്തിൽജനിച്ച തു മൂലമുള്ള ലജ്ജ എന്നെ ഭയപ്പെടുത്തുന്നു. ഞാൻ അച്ഛന്റെ അധീനത്തിലുമാണല്ലോ.

**10. സ്വയംവരം പിതാമേഽദ്യ ന കരോതി കരോമി കിം**
**ദാസ്യാമി രാജപുത്രായ കാമം സുദർശനായ വൈ**

അച്ഛൻ എന്റെ സ്വയംവരവും നടത്തുന്നില്ലല്ലോ. എന്തു ചെയ്യട്ടെ! സ്വയംവരം നടത്തിയിരുന്നെങ്കിൽ ആഗ്രഹങ്ങളെല്ലാം ആ രാജകുമാരനായ സുദർശനന് അർപ്പിക്കാമായിരുന്നു.

**11. സന്ത്യന്യേ പൃഥിവീപാലാഃ ശതശഃ സംഭൃതർദ്ധയഃ**
**രമണീയാ ന മേ തേഽദ്യ രാജ്യഹീനോഽപ്യസൗ മതഃ**

സമ്പന്നരായ നൂറുകണക്കിനു രാജാക്കൻമാർ വേറെ ഉണ്ട്. അവരൊന്നും എന്റെ ദൃഷ്ടിയിൽ യോഗ്യരല്ല. രാജ്യഹീനനാണെങ്കിലും ആ സുദർശനനാണ് എനിക്കു സമ്മതൻ.

## വ്യാസ ഉവാച

**12. ഏകാകീ നിർധനശ്ചൈവ ബലഹീനഃ സുദർശനഃ**
**വനവാസീ ഫലാഹാരസ്തസ്യാശ്ചിത്തേ സുസംസ്ഥിതഃ**

ഏകാകിയും നിർധനനും ബലഹീനനും വനവാസിയും ഫലഹാരിയുമാണെങ്കിലും സുദർശനൻ അവളുടെ മനസ്സിൽ സ്ഥാനം പിടിച്ചിരുന്നു.

**13. വാഗ്ബീജസ്യ ജപാത്സിദ്ധിസ്തസ്യാ ഏഷാപ്യുപസ്ഥിതാ**
**സോഽപി ധ്യാനപരോഽത്യന്തം ജജാപ മന്ത്രമുത്തമം**

ഭഗവതിയായ ജഗദംബികയുടെ വാഗ്ബീജമന്ത്രം നിരന്തരം ജപിച്ചതുനിമിത്തം സിദ്ധികൾ അവൾക്കും ലഭിച്ചിരുന്നു. സുദർശന രാജകുമാരനും ധ്യാനപരനായി ഉത്തമമായ ആ മന്ത്രം വളരെ കൂടുതൽ ജപിച്ചു.

**14. സ്വപ്നേ പശ്യത്യസൗ ദേവീം വിഷ്ണുമായാമഖണ്ഡിതാം**
**വിശ്വമാതരമവ്യക്താം സർവ്വസമ്പത്കരാംബികാം**

സർവ്വസമ്പത്തും നൽകുന്നവളും വിശ്വമാതാവും ഇന്ദ്രിയങ്ങൾകൊണ്ടൊന്നും ദർശിക്കാൻ കഴിയാത്തവളും സർവത്രനിറഞ്ഞിരിക്കുന്നവളും വിഷ്ണുമായാസ്വരുപിണിയുമായ അംബികയെ അവൻ സ്വപ്നത്തിൽ കണ്ടിരുന്നു.

**15. ശൃംഗവേരപുരാദ്ധ്യക്ഷോ നിഷാദഃ സമുപേത്യ തം**
**ദദൗ രഥവരം തസ്മൈ സർവ്വോപസ്കരസംയുതം**

ഒരിക്കൽ ശൃംഗവേരപുരത്തിന്റെ അധിപനായ നിഷാദരാജാവ് സുദർശനന്റെ അടുത്തെത്തി, എല്ലാ സജ്ജീകരണങ്ങളോടുംകൂടിയ ഒരു രഥം അവനു സമ്മാനിച്ചു.

**16. ചതുർഭിസ്തുരഗൈര്യുക്തം പതാകാവരമണ്ഡിതം**
**ജൈത്രം രാജസുതം ജ്ഞാത്വാ ദദൗ ചോപായനം തദാ**

നാലു കുതിരകളോടും ഉത്തമപതാകയോടും കൂടിയ ജൈത്രരഥമായിരുന്നു അത്. സുദർശനൻ രാജകുമാരനാണെന്ന് അറിഞ്ഞ് ധാരാളം കാഴ്ചദ്രവ്യങ്ങളും നൽകി.

**17. സോഽപി ജഗ്രാഹ തം പ്രീത്യാ മിത്രത്വേന സുസംസ്ഥിതം**
**വന്യൈർമൂലഫലൈഃ സമ്യഗർച്ചയാമാസ ശംബരം**

മിത്രമെന്ന നിലയ്ക്ക് അടുത്ത് എത്തിയ ആ നിഷാദരാജാവായ ശംബരൻസമ്മാനിച്ച രഥവും പുരസ്കാരങ്ങളും സുദർശനൻ സ്വീകരിച്ചു. അയാളെ വനത്തിലുള്ള ഫലമൂലാദികൾകൊണ്ട് സന്തോഷത്തോടെ സൽക്കരിക്കുകയും ചെയ്തു.

**18. കൃതാതിഥ്യേ ഗതേ തസ്മിൻ നിഷാദാധിപതൗ തദാ**
**മുനയഃ പ്രീതിയുക്താസ്തേ തമൂചുസ്താപസാ മിഥഃ**

യഥാ ശ്കതി ചെയ്ത ആതിഥ്യം സ്വീകരിച്ച് നിഷാദരാജാവ് പോയി. അപ്പോൾ ആശ്രമനിവാസികളായ മുനിമാരെല്ലാം സന്തോഷത്തോടെ അവന്റെ അടുത്തുകൂടി.ആ താപസന്മാർ പറഞ്ഞു:

**19. രാജപുത്ര ധ്രുവം രാജ്യം പ്രാപ്സ്യസി ത്വം ച സർവ്വഥാ**
**സ്വല്പൈരഹോഭിരവ്യഗ്രഃ പ്രതാപാന്നാത്ര സംശയഃ**

"രാജകുമാര, നീ എങ്ങനെയായാലും ഏതാനും ദിവസങ്ങൾക്കുള്ളിൽ നിന്റെ അവ്യഗ്രമായ പ്രതാപത്താൽ രാജ്യം വീണ്ടെടുക്കുമെന്നുള്ളതിനു സംശയമില്ല.

**20. പ്രസന്നാ തേഽംബികാദേവീ വരദാ വിശ്വമോഹിനീ**
**സഹായസ്തു സുസമ്പന്നോ ന ചിന്താം കുരു സുവ്രത**

വിശ്വത്തെ മോഹിപ്പിക്കുന്നവളും വരം ദാനം ചെയ്യാൻ സമർഥയുമായ ജഗദംബിക നിന്നിൽ പ്രസാദിച്ചിരിക്കുന്നു.സുവ്രത, നിനക്കിപ്പോൾ ഉത്തമമായ സഹായവും ലഭിച്ചിരിക്കുന്നു. അതിനാൽ നീ ഇനി വിചാരപ്പെടേണ്ട".

**21. മനോരമാം തഥോചുസ്തേ മുനയഃ സംശിതവ്രതാഃ**
**പുത്രസ്തേഽദ്യ ധരാധീശോ ഭവിഷ്യതി ശുചിസ്മിതേ.**

അതിനുശേഷം അത്യുത്തമവ്രതശീലരായ ആ മുനിമാർ മനോരമയോടും പറഞ്ഞു: "ഹേ സുമുഖി,നിന്റെ മകൻ ഉടൻതന്നെ രാജാവായിത്തീരും".

**22. സാ താനുവാച തന്വംഗീ വചനം വോഽസ്തു സത്ഫലം**
**ദാസോഽയം ഭവതാം വിപ്രാഃ കിം ചിത്രം സദുപാസനാത്**

മുനിമാരുടെ വാക്കുകേട്ട മനോരമ അവരോട് പറഞ്ഞു:നിങ്ങളുടെ വാക്ക് സഫലമായിത്തിരട്ടെ. ഹേ ബ്രഹ്മണരേ, ഇവൻ നിങ്ങളുടെ ദാസനാണ്.സജ്ജനസേവകൊണ്ട് എന്തെല്ലാം സംഭവിക്കില്ല?

**23. ന സൈന്യം സചിവാ കോശോ ന സഹായശ്ച കശ്ചന**
**കേന യോഗേന പുത്രോ മേ രാജ്യം പ്രാപ്തുമിഹാർഹതി**

സൈന്യമില്ല; സചിവന്മാരില്ല; സമ്പത്തില്ല; സഹായിക്കാൻ ആളുമില്ല.പിന്നെ എന്ത് ഉപായം കൊണ്ടാണ് എന്റെ പുത്രൻ രാജ്യം നേടുന്നത്?

**24. ആശീർവാദൈശ്ച വോ നൂനം പുത്രോഽയം മേ മഹീപതിഃ**
**ഭവിഷ്യതി ന സന്ദേഹോ ഭവന്തോ മന്ത്രവിത്തമാഃ**

നിങ്ങളുടെ ആശീർവാദം ഒന്നുകൊണ്ടുമാത്രം എന്റെ മകൻ രാജാവായിത്തീരുമെന്നുള്ളതിനു സംശയമില്ല. ഭവാന്മാർ മന്ത്രജ്ഞാനം പൂർണ്ണമായി നേടിയവരും മന്ത്രോപാസകരുമാണല്ലോ.

## വ്യാസ ഉവാച

**25. രഥാരൂഢഃ സ മേധാവീ യത്ര യാതി സുദർശനഃ**
**അക്ഷൗഹിണീ സമാവൃത്ത ഇവാഭാതി സ തേജസാ**

ബുദ്ധിമാനായ ആ സുദർശന രാജകുമാരൻ രഥത്തിലേറി എവിടെ പോകുന്നുവോ അവിടെയെല്ലാം അദ്ദേഹം സ്വതേജസ്സിനാൽ അക്ഷൗഹിണീ സഹിതനാണെന്ന പ്രതീതിയുണ്ടാക്കി.

**26. പ്രതാപോ മന്ത്രബീജസ്യ നാന്യഃ കശ്ചന ഭൂപതേ**
**ഏവം വൈ ജപതസ്തസ്യ പ്രീതിയുക്തസ്യ സർവ്വഥാ**

രാജാവേ, പ്രീതിപൂർവം ഇങ്ങനെ ജപിക്കുന്ന ആ ബീജ മന്ത്രത്തിന്റെ പ്രഭാവം ഒന്നു മാത്രമാണിത്. അല്ലാതെ മറ്റൊരു കാരണവും ഇതിന് ഇല്ല.

**27. സമ്പ്രാപ്യ സദ്ഗുരോർബീജം കാമരാജാഖ്യമദ്ഭുതം**
**ജപേദ്യസ്തു ശുചിഃ ശാന്തഃ സർവാൻ കാമാനവാപ്നുയാത്**

അദ്ഭുതകരമായ കാമരാജം എന്നു പേരുള്ള ഈ ബീജമന്ത്രം സദ്ഗുരുവിൽ നിന്നു നേടി ശാന്തചിത്തനായും ശുചിയായും ജപിക്കുന്നവൻ സർവ്വകാമങ്ങളും നേടും.

**28. ന തദസ്തി പൃഥിവ്യാം വാ ദിവിവാഽപി സുദുർലഭം**
**പ്രസന്നായാഃ ശിവായാശ്ച യദപ്രാപ്യം നൃപോത്തമ**

രാജാവേ, ജഗദംബികയുടെ കൃപയാൽ അപ്രാപ്യമായിട്ട് ഒന്നും തന്നെ ഭൂമിയിലോ സ്വർഗ്ഗത്തിലോ ഉണ്ടായിരിക്കുകയില്ല.എത്ര ദുർലഭമായ വസ്തുവും ദേവീകാരുണ്യത്താൽ സുലഭമായിത്തീരും. അതിന് മംഗള സ്വരൂപിണിയായ ജഗദംബ പ്രസന്നയാകണമെന്നുമാത്രം.

**29. തേ മന്ദാസ്തേഽതിദുർഭാഗ്യാ രോഗൈസ്തേ സമഭിദ്രുതാഃ**
**യേഷാം ചിത്തേ ന വിശ്വാസോ ഭവേദംബാർച്ചനാദിഷു.**

ആരുടെ മനസ്സിലാണോ ജഗദംബികയുടെ അർച്ചനാദികാര്യങ്ങളിൽ തീരെ വിശ്വാസമില്ലാതിരിക്കുന്നത് അവർ ബുദ്ധികെട്ടവരും വളരെ ഭാഗ്യം കെട്ടവരും മഹാരോഗങ്ങളാൽ പീഡിതരുമായിരിക്കും.

**30. യാ മാതാ സർവ്വദേവാനാം യുഗാദൗ പരികീർത്തിതാ**
**ആദിമാതേതി വിഖ്യാതാ നാമ്നാ തേന കുരൂദ്വഹ**

കുരുനന്ദന, ആരാണോ യുഗാരംഭംമുതൽ സർവ്വദേവൻമാരുടെയും ജനനിയാകായാൽ ആദിമാതാവെന്ന നാമത്താൽ പ്രസിദ്ധയും പ്രകീർത്തിതയുമായിരിക്കുന്നത്,

**31. ബുദ്ധിഃ കീർത്തിർധൃതിർലക്ഷ്മീഃ ശക്തിഃ ശ്രദ്ധാ മതിഃ സ്മൃതിഃ**
**സർവ്വേഷാം പ്രാണിനാം സാ വൈ പ്രത്യക്ഷം വൈ വിഭാസതേ**

ആ ഭഗവതി തന്നെ, ബുദ്ധി, കീർത്തി, ധൃതി, ലക്ഷ്മി, ശക്തി, ശ്രദ്ധാ, മതി, സ്മൃതി എന്നീ രൂപത്തിൽ സകലപ്രാണികളുടെയും അഭ്യുന്നതിക്കുവേണ്ടി പ്രത്യക്ഷമായി വിളങ്ങുന്നതും.

**32. ന ജാനന്തി നരാ യേ വൈ മോഹിതാ മായയാ കില**
**ന ഭജന്തി കുതർക്കജ്ഞാ ദേവീം വിശ്വേശ്വരീം ശിവാം**

ആരാണോ ഇത് അറിയാതിരിക്കുന്നത് അവരുടെ ബുദ്ധി മായകൊണ്ട് മോഹിതമായിരിക്കുകയാണ്. അതിനാൽ അവർ വാദവിവാദാദികളിൽ ഏർപ്പെട്ട്, വിശ്വത്തെ മുഴുവൻ ശാസിക്കുന്ന മംഗളസ്വരൂപിണിയായ ജഗദംബികയെ ഉപാസിക്കുന്നില്ല.

**33. ബ്രഹ്മാവിഷ്ണുസ്തഥാ ശംഭുർവാസവോ വരുണോ യമഃ**
**വായുരഗ്നിഃ കുബേരശ്ച ത്വഷ്ടാ പൂഷാശ്വിനൗ ഭഗഃ**

ബ്രഹ്മാവ്, വിഷ്ണു, ശംഭു, ഇന്ദ്രൻ, വരുണൻ, യമൻ, വായു, അഗ്നി, കുബേരൻ, ത്വഷ്ടാവ്, പൂഷാവ്, അശ്വിനീദേവകൾ, ഭഗൻ,

**34. ആദിത്യാ വസവോ രുദ്രാ വിശ്വേദേവാ മരുദ്ഗണാഃ**
**സർവ്വേ ധ്യായന്തി താം ദേവീം സൃഷ്ടിസ്ഥിത്യന്തകാരിണീം**

ആദിത്യൻ വസുക്കൾ, രുദ്രന്മാർ, വിശ്വേദേവകൾ, മരുദ്ഗണങ്ങൾ എന്നിവരെല്ലാം സൃഷ്ടിസ്ഥിതി സംഹാരകാരിണിയായ ആ ദേവിയെ ഉപാസിക്കുന്നുണ്ട്.

**35. കോ ന സേവേത വിദ്വാൻ വൈ താം ശക്തിം പരമാത്മികാം**
**സുദർശനേന സാ ജ്ഞാതാ ദേവീ സർവ്വാർത്ഥദാ ശിവാ**

പരമാത്മാസ്വരൂപിണിയായ ആ ശക്തിയെ വിദ്വാനായ ഏതൊരുവനാണു സേവിക്കാത്തത്? സുദർശനൻ അറിഞ്ഞിരുന്നു, ആ ദേവി സർവ്വാർത്ഥങ്ങളും നൽകാൻ സമർത്ഥയും മംഗള സ്വരൂപിണിയുമാണെന്ന്.

**36. ബ്രഹ്മൈവ സാതിദുഷ്പ്രാപാ വിദ്യാƒവിദ്യാസ്വരൂപിണീ**
**യോഗഗമ്യാ പരാ ശക്തിർമുമുക്ഷൂണാം ച വല്ലഭാ**

വിദ്യാസ്വരൂപിണിയായും അവിദ്യാസ്വരൂപിണിയായും വിരാജിക്കുന്ന ജഗദംബിക സാക്ഷാൽ പരബ്രഹ്മമാണ്. സുഗമമായി പ്രാപിക്കാവുന്നവളല്ല ആ ദേവി. മുമുക്ഷുക്കൾക്കെല്ലാം പ്രിയപ്പെട്ട ആ പരാശക്തി യോഗമാർഗ്ഗത്തിലൂടെ മാത്രം പ്രാപിക്കാവുന്നവളാണ്.

**37. പരമാത്മസ്വരൂപം കോ വേത്തുമർഹതി താം വിനാ**
**യാ സൃഷ്ടിം ത്രിവിധാം കൃത്വാ ദർശയത്യഖിലാത്മനേ**

ഭഗവതിയുടെ കൃപ കൂടാതെ ആ പരമാത്മസ്വരൂപത്തെ ആർക്കും അറിയാൻ കഴിയുകയില്ല.ആ ഭഗവതിയാണ് ത്രിവിധസൃഷ്ടികളും നടത്തിയിട്ട് പരമാത്മാവിനു കാട്ടിക്കൊടുക്കുന്നത്.

**38. സുദർശനസ്തു താം ദേവീം മനസാ പരിചിന്തയൻ**
**രാജ്യലാഭാത് പരം പ്രാപ്യ സുഖം വൈ കാനനേ സ്ഥിതഃ**

സുദർശനൻ ആ ദേവിയെ മനസാ ചിന്തിച്ചുകൊണ്ട് വനത്തിൽ കഴിഞ്ഞു. രാജ്യം ലഭിച്ചാലുള്ളതിനെക്കാൾ അധികം സുഖാനുഭവം അദ്ദേഹത്തിന്റെ മനസ്സിനു ലഭിച്ചിരുന്നു.

**39. സാƒപി ചന്ദ്രകലാƒത്യർത്ഥം കാമബാണപ്രപീഡിതാ**
**നാനോപചാരൈരനിശം ദധാര ദുഃഖിതം വപുഃ**

അത്യധികം കാമപീഡിതയായിരുന്ന ശശികലയും, ദുഃഖനിമഗ്നമായ ശരീരത്തെ രാവും പകലും പല തരത്തിലുള്ള ഉപചാരങ്ങൾചെയ്ത് ഒരു വിധം നിലനിർത്തി.

**40. താവത്തസ്യാഃ പിതാ ജ്ഞാത്വാ കന്യാം പുത്രവരാർത്ഥിനീം**
**സുബാഹുഃ കാരയാമാസ സ്വയംവരമതന്ദ്രിതഃ**

അക്കാലത്ത് ശശികലയുടെ പിതാവായ സുബാഹു തന്റെ മകൾവിവാഹാർത്ഥിനിയായിരുക്കുന്നു എന്നു മനസ്സിലാക്കിയിട്ട് മടി കൂടാതെ സ്വയംവരത്തിനുള്ള ഒരുക്കം തുടങ്ങി.

**41. സ്വയംവരസ്തു ത്രിവിധോ വിദ്വദ്ഭിഃ പരികീർത്തിതഃ**
**രാജ്ഞാം വിവാഹയോഗ്യോ വൈ നാന്യേഷാം കഥിതഃ കില**

സ്വയംവരം മൂന്നുവിധത്തുലുണ്ടെന്നാണ് വിദ്വന്മതം. രാജാക്കന്മാർക്കുള്ളതാണ് അത്തരം വിവാഹം. അന്യർക്കതുപാടില്ലെന്നാണ് വിധി.

**42. ഇച്ഛാസ്വയംവരശ്ചൈകോ ദ്വിതീയശ്ച പണാഭിധഃ**
**യഥാ രാമേണ ഭഗ്നം വൈ ത്ര്യം ബകസ്യ ശരാസനം**

ഒന്നാമത്തേത് കന്യക ഇഷ്ടമുള്ള വരനെ വരിക്കുന്ന തരത്തിലുള്ള വിവാഹം. രണ്ടാമത്തേതാണ് 'പണ'മെന്നുപേരുള്ള വിവാഹം. നിബന്ധനയോടു കൂടിയ സ്വയംവരമാണ് അത്. ത്ര്യംബകമെന്നവില്ലു ഭഞ്ജിച്ച് രാമൻ സീതയെ വേട്ടത് ഈ വിധിയനുസരിച്ചാണ്.

**43. തൃതീയഃ ശൗര്യശുല്കശ്ച ശൂരാണാം പരികീർത്തിതഃ**
**ഇച്ഛാസ്വയംവരം തത്ര ചകാര നൃപസത്തമഃ**

മൂന്നാമത്തേതാണ് ശൗര്യശുല്ക്കം. ശൂരന്മാർക്ക് വിധിച്ചിട്ടുള്ളതാണ് ഈ സ്വയംവരം. നൃപോത്തമനായ സുബാഹു ഇച്ഛാസ്വയംവരമാണ് കന്യകയ്ക്ക് നിശ്ചയിച്ചത്.

**44. ശില്പിഭിഃ കാരിതാ മഞ്ചാഃ ശുഭൈരാസ്തരണൈര്യുതാഃ**
**തതശ്ച വിവധാകാരാഃ സുക്ലൃപ്താഃ സഭ്യമണ്ഡപാഃ**

ശിൽപികളെക്കൊണ്ട് നല്ല വിരിപ്പുകളോടുകൂടിയ മഞ്ചങ്ങൾ ഉണ്ടാക്കിച്ചു. പിന്നെ വിവിധാകൃതിയിലും വടിവിലുമുള്ള സഭാമണ്ഡപങ്ങളും ഉണ്ടാക്കിച്ചു.

**45. ഏവം കൃതേഽതിസംഭാരേ വിവാഹാർത്ഥം സുവിസ്തരേ**
**സഖീം ശശികലാ പ്രാഹ ദുഃഖിതാ ചാരുലോചനാ**

ഇങ്ങനെ വിവാഹത്തിനുവേണ്ട ഒരുക്കങ്ങളെല്ലാം വിസ്തരിച്ചു ചെയ്തു. അങ്ങനെയിരിക്കെ, സുമുഖിയായ ശശികല തന്റെ തോഴിയോട് മനംനൊന്ത് ഇങ്ങനെ പറഞ്ഞു:

**46. ഇദം മേ മാതരം ബ്രൂഹി ത്വമേകാന്തേ വചോ മമ**
**മയാ വൃതഃ പതിശ്ചിത്തേ ധ്രുവസന്ധിസുതഃ ശുഭഃ**

നീ പോയി എന്റെ അമ്മയെ വിളിച്ച് ഞാൻ പറയുന്ന കാര്യം രഹസ്യമായിപറയണം. ''ധ്രുവസന്ധിയുടെ പുത്രനും ഉത്തമനുമായ സുദർശനനെ ഞാൻ പതിയായി മനസാ വരിച്ചിട്ടുണ്ട്.

**47. നാന്യം വരം വരിഷ്യാമി തമൃതേ വൈ സുദർശനം**
**സ മേ ഭർത്താ നൃപസുതോ ഭഗവത്യാ പ്രതിഷ്ഠിതഃ**

ആ സുദർശനനെ ഒഴികെ മറ്റൊരുവനെയും ഞാൻ വരിക്കുകയില്ല. ആ രാജകുമാരനെ എന്റെ ഭർത്താവായി ജഗദംബിക നിശ്ചയിച്ചിരിക്കുകയാണ്.''

## വ്യാസ ഉവാച

**48. ഇത്യുക്താ സാ സഖീ ഗത്വാമാതരം പ്രാഹ സത്വരാ**
**വൈദർഭീം വിജനേ വാക്യം മധുരം മഞ്ജുഭാഷിണീ.**

ശശികലയുടെ സഖി നന്നേ മധുരമായി സംസാരിക്കാൻ കഴിവുള്ളവളായിരുന്നു. ശശികല പറഞ്ഞതുകേട്ട് അവൾ വേഗം മാതൃസന്നിധിയിലെത്തി വൈദർഭീരാജ്ഞിയെ ഏകാന്തമായി വിളിച്ച് ഇങ്ങനെ മധുരമായി പറഞ്ഞു:

**49. പുത്രീതേ ദുഃഖിതാ പ്രാഹ സാധ്വി ത്വാം മന്മുഖേന യത്**
**ശ്രുണു ത്വം കുരു കല്യാണി തദ്ധിതം ത്വരിതാഽധുനാ**

സാധ്വി, അവിടുത്തെ പുത്രി ഇപ്പോൾ വളരെ ദുഃഖിച്ചരിക്കുകയാണ്. ഞാൻ മുഖേന അവൾ അവിടുത്തോടു പ്രാർത്ഥിക്കുന്നു. അതുകേട്ടിട്ട് വേഗം അവളുടെ ഹിതം സാധിക്കാൻ ശ്രമിച്ചാലും

**50. ഭാരദ്വാജാശ്രമേ പുണ്യേ ധ്രുവസന്ധിസുതോഽസ്തി യഃ**
**സ മേ ഭർത്താ വൃതശ്ചിത്തേ നാന്യം ഭൂപം വൃണോമ്യഹം**

ശശികല പറയുന്നത് ഇതാണ്: '' ഭാരദ്വാജാശ്രമത്തിൽ ധ്രുവസന്ധിയുടെ പുത്രനുണ്ടല്ലോ.അദ്ദേഹത്തെ ഞാൻ ഭർത്താവായി വരിച്ചിരിക്കുകയാണ്. മറ്റൊരു രാജാവിനെയും ഞാൻ വരിക്കുകയില്ല''.

**വ്യാസ ഉവാച**

**51. രാജ്ഞി തദ്വചനം ശ്രുത്വാ സ്വപതൗ ഗൃഹമാഗതേ**
**നിവേദയാമാസ തദാ പുത്രീവാക്യം യഥാതഥം.**

ശശികലയുടെ തോഴി വന്നു പറഞ്ഞകാര്യം കേട്ട രാജ്ഞി രാജാവു ഗൃഹത്തിൽ വന്നപ്പോൾ അതെല്ലാം അതുപോലെതന്നെ പറഞ്ഞു കേൾപ്പിച്ചു.

**52. തച്ഛ്രുത്വാ വചനം രാജാ വിസ്മിതഃ പ്രഹസന്മുഹുഃ**
**ഭാര്യാമുവാച വൈദർഭീം സുബാഹുസ്തു ഋതം വചഃ**

അതു കേട്ടു വിസ്മയിച്ച രാജാവ് വീണ്ടും വീണ്ടും ചിരിച്ചു. പിന്നെ ഭാര്യയായ വൈദർഭിയോട് യാഥാർത്ഥ്യമെന്താണെന്ന് സുബാഹു പറഞ്ഞു.

**53. സുഭ്രു ജാനാസി ബാലോ$f$സൗ രാജ്യാന്നിഷ്കാസിതോ വനേ**
**ഏകാകീ സഹ മാത്രാ വൈ വസതേ നിർജ്ജനേ വനേ**

സുന്ദരി, എനിക്കറിയാം, ആ ബാലൻ സ്വന്തം രാജ്യത്തുനിന്നു നിഷ്കാസിതനായിട്ട്, അമ്മയോടൊത്ത് ആരും ഒരു സഹായത്തിനില്ലാതെ നിർജ്ജനമായ വനത്തിൽ വസിക്കുകയാണെന്ന്.

**54. തത്കൃതേ നിഹതോ രാജാ വീരസേനോ യുധാജിതാ**
**സ കഥം നിർധനോ ഭർത്താ യോഗ്യഃ സ്യാച്ചാരുലോചനേ**

അവൻ നിമിത്തം യുധാജിത്ത് വീരസേനമഹാരാജാവിനെ വധിച്ചു. ഹേ സുന്ദരീ, നിർധനനായ അവൻ എങ്ങനെ പുത്രിക്ക് യോജിച്ച ഭർത്താവാകും?

**55. ബ്രൂഹി പുത്രീം തതോ വാക്യം കദാചിദപി വിപ്രിയം**
**ആഗമിഷ്യന്തി രാജാനഃ സ്ഥിതിമന്തഃ സ്വയംവരേ**

സ്വയംവരത്തിന് വേണ്ടി നല്ല ഉന്നതനിലയിലുള്ള രാജാക്കന്മാർ വരും. അവർക്ക് അപ്രിയമുണ്ടാക്കരുതെന്ന് മകളോടുപോയി പറഞ്ഞേക്കൂ.

ഇതിശ്രീമദ്ദേവീഭാഗവതേ തൃതീയസ്കന്ധേ
അഷ്ടാദശോ$f$ദ്ധ്യായഃ

# അഥ ഏകോനവിംശോ$f$ദ്ധ്യായഃ

**വ്യാസ ഉവാച**

**1. ഭർത്ത്രാ സാ$f$ഭിഹിതാ ബാലാം പുത്രീം കൃത്വാങ്കസംസ്ഥിതാം**
**ഉവാച വചനം ശ്ലക്ഷ്ണം സമാശ്വാസ്യ ശുചിസ്മിതാം**

ഭർത്താവു പറഞ്ഞതനുസരിച്ച് രാജ്ഞി പുത്രിയെ വിളിച്ച് മടിയിലിരുത്തിയിട്ട് നിഷ്കളങ്കമായി പുഞ്ചിരിക്കുന്ന അവളെ ആശ്വസിപ്പിച്ചുകൊണ്ട് മൃദുവായി പറഞ്ഞു.

**2. കിം വൃഥാ സുദതി ത്വം ഹി വിപ്രിയം മമ ഭാഷസേ**
**പിതാ തേ ദുഃഖമാപ്നോതി വാക്യേനാനേന സുവ്രതേ**

എന്തിനാണു മകളെ, നീ എന്നോടു വെറുതേ വിപ്രിയം പറയുന്നത്? നീ വ്രതശുദ്ധി ഉള്ളവളാണ്. നിന്റെ വാക്ക് അച്ഛനെ എത്ര വേദനിപ്പിക്കുന്നു എന്ന് നിനക്കറിയാമോ?

**3. സുദർശനോ*f*തി ദുർഭാഗ്യോ രാജ്യഭ്രഷ്ടോ നിരാശ്രയഃ**
**ബലകോശവിഹീനശ്ച പരിത്യക്തസ്തു ബാന്ധവൈഃ**

അത്യന്തം ദുർഭാഗ്യവാനാണു സുദർശനൻ. രാജ്യഭ്രഷ്ടനും നിരാശ്രയനുമാണ്. അവനു സൈന്യങ്ങളോ ധനമോ ഇല്ല. ബന്ധുക്കളെല്ലാം അവനെ ഉപേക്ഷിക്കുകയും ചെയ്തിരിക്കുന്നു.

**4. മാത്രാ സഹവനം പ്രാപ്തഃ ഫലമൂലാശനഃ കൃശഃ**
**ന തേ യോഗ്യോ വരോ*f*യം വൈ വനവാസീ ച ദുർഭഗഃ**

അമ്മയോടൊത്ത് വനത്തിൽ വസിക്കുന്നു. ഫലമൂലാദികൾ മാത്രം ഭക്ഷിച്ചു മെലിഞ്ഞവനാണ്. ഭാഗ്യം കെട്ട ആ വനവാസി നിനക്കു ചേർന്ന വരനേ അല്ല.

**5. രാജപുത്രാഃ കൃതപ്രജ്ഞാ രൂപവന്തഃ സുസമ്മതാഃ**
**തവാർഹാഃ പുത്രി സന്ത്യന്യേ രാജചിഹ്നൈരലംകൃതാഃ**

നല്ല ബുദ്ധിമാന്മാരും സൗന്ദര്യമുള്ളവരും സുസമ്മതരും രാജചിഹ്നങ്ങളാൽ വിഭൂഷിതരുമായ മറ്റ് അനേകം രാജകുമാരന്മാരുണ്ടല്ലോ മകളേ, നിനക്ക് ചേരുന്നവരായിട്ട്.

**6. ഭ്രാതാ*f*സ്യ വർത്തതേ കാന്തഃ സ രാജ്യം കോസലേഷു വൈ**
**കരോതി രൂപസമ്പന്നഃ സർവ്വലക്ഷണസംയുതഃ**

ആ സുദർശനന്റെ സഹോദരനാണ് ഇപ്പോൾ കോസലരാജ്യം ഭരിക്കുന്ന ശത്രുജിത്ത്. അവൻ രാജലക്ഷണങ്ങളെല്ലാം തികഞ്ഞവനും രൂപസൗന്ദര്യമുള്ളവനും യോഗ്യനുമാണ്.

**7. അന്യച്ച കാരണം സുഭ്രു ശൃണു യച്ച യഥാ ശ്രുതം**
**യുധാജിത് സതതം തസ്യ വധകാമോ*f*സ്തി ഭൂമിപഃ**

സുന്ദരി, മറ്റൊരു കാരണം കൂടി ഉണ്ട്. ഞാൻ കേട്ടിടത്തോളം പറയാം. മഹാരാജാവായ യുധാജിത്ത് സദാ അവനെ കൊല്ലാൻ കാത്തിരിക്കുകയാണ്.

**8. ദൗഹിത്രഃ സ്ഥാപിതസ്തേന രാജ്യേ കൃത്വാതിസംഗരം**
**വീരസേനം നൃപം ഹത്വാ സമ്മന്ത്ര്യ സചിവൈഃ സഹ**

വലിയ യുദ്ധം ചെയ്ത് വീരസേനമഹാരാജാവിനെ വധിച്ചശേഷം മന്ത്രിമാരുമായി കൂടിയാലോചിച്ചിട്ടാണ് അദ്ദേഹം ദൗഹിത്രനെ രാജ്യാവകാശിയായി വാഴിച്ചിരിക്കുന്നത്.

**9. ഭാരദ്വാജാശ്രമം പ്രാപ്തം ഹന്തുകാമഃ സുദർശനം**
**മുനിനാ വാരിതഃ പശ്ചാജ്ജഗാമ നിജമന്ദിരം**

സുദർശനനെ കൊല്ലാൻ വേണ്ടി യുധാജിത്ത് ഭാരദ്വാജാശ്രമത്തിലും ചെന്നിരുന്നു. മഹർഷി തടഞ്ഞതുകൊണ്ടാണ് പിന്നീട് അദ്ദേഹം തന്റെ കൊട്ടാരത്തിലേക്ക് മടങ്ങിയത്.

### ശശികലോവാച

**10. മാതർമ്മമേപ്സിതഃ കാമം വനസ്ഥോ*f*പി നൃപാത്മജഃ**
**ശര്യാതിവചനേനൈവ സുകന്യാ ച പതിവ്രതാ**

വനത്തിൽ കഴിയുന്നവനാണെങ്കിലും അമ്മേ, എനിക്കിഷ്ടപ്പെട്ടത് ആ രാജകുമാരനെയാണ്. പിതാവായ ശര്യാതിയുടെ വാക്ക് അനുസരിച്ചു തന്നെയാണല്ലോ പതിവ്രതയായ സുകന്യ,

**11. ച്യവനം ച യഥാ പ്രാപ്യ പതിശുശ്രൂഷണേ രതാ**
**ഭർത്തൃശുശ്രൂഷണം സ്ത്രീണാം സ്വർഗ്ഗദം മോക്ഷദം തഥാ**

ച്യവനനെ ഭർത്താവായി വരിക്കുകയും പതിശുശ്രൂഷയിൽ മുഴുകുകയും ചെയ്തത്. ഭർത്തൃപരിചരണം സ്ത്രീകൾക്ക് സ്വർഗ്ഗത്തെയും അതുപോലെ മുക്തിയെയും നൽകുന്നു.

12. അകൈതവകൃതം നൂനം സുഖദം ഭവതി സ്ത്രിയാഃ
ഭഗവത്യാ സമാദിഷ്ടം സ്വപ്നേ വരമനുത്തമം

നിഷ്കപടമായി ചെയ്യുന്ന ഭർത്തൃപരിചരണം സ്ത്രീകൾക്ക് സുഖപ്രദമായി ഭവിക്കുകതന്നെ ചെയ്യും. ഉത്തമനായ ആ രാജകുമാരനെ വരിക്കാൻ ഭഗവതി എന്നോട് സ്വപ്നത്തിൽ ആജ്ഞാപിച്ചിരിക്കുന്നു.

13. തമൃതേ/ഹം കഥം ചാന്യം സംശ്രയാമി നൃപാത്മജം
മച്ചിത്തഭിത്തൗ ലിഖിതോ ഭഗവത്യാ സുദർശനഃ
14. തം വിഹായ പ്രിയം കാന്തം ക..രിഷ്യേ/ഹം ന ചാപരം

ആ രാജകുമാരനെ വിട്ട് ഞാൻ എങ്ങനെ ഒരന്യരാജകുമാരനെ ആശ്രയിക്കും? എന്റെ ഹൃദയഭിത്തിയിൽ ഭഗവതി ജഗദംബിക സുദർശനന്റെ ചിത്രം ആലേഖനം ചെയ്തിട്ടുണ്ട്. അവനൊഴികെ മറ്റാരെയും ഞാൻ പ്രിയനായ ഭർത്താവായി സ്വീകരിക്കുകയില്ല.

## വ്യാസ ഉവാച

പ്രത്യാദിഷ്ടാ/ഥ വൈദർഭീ തയാ ബഹുനിദർശനൈഃ

അവൾ അങ്ങനെ അനേകം യുക്തികൾ ഉന്നയിച്ച് വൈദർഭിയെ പിന്തിരിപ്പിച്ചു.

15. ഭർത്താരം സർവ്വമാചഷ്ട പുത്ര്യോക്തം വചനം ഭൃശം
വിവാഹസ്യ ദിനാദർവാഗാപ്തം ശ്രുതസമന്വിതം

രാജ്ഞി, പുത്രി പറഞ്ഞകാര്യങ്ങൾ ഒന്നൊഴിയാതെ രാജാവിനെ ധരിപ്പിച്ചു. വിവാഹദിവസത്തിനു മുമ്പായി അവിടെ വന്നുചേർന്ന വേദവിജ്ഞനായ ഒരു,

16. ദ്വിജം ശശികലാ തത്ര പ്രേഷയാമാസ സത്വരം
യഥാ ന വേദ മേ താതസ്തഥാ ഗച്ഛ സുദർശനം

ബ്രാഹ്മണനെ, ശശികല അങ്ങോട്ട് പറഞ്ഞയച്ചു: എന്റെ അച്ഛൻ അറിയാത്തവിധം അങ്ങ് സുദർശനന്റെ അടുത്തേക്ക് പോകണം.

17. ഭാരദ്വാജാശ്രമേ ബ്രൂഹി മദ്വാക്യാത്തരസാ വിഭോ
പിത്രാ മേ സംഭൃതഃ കാമം മദർത്ഥേന സ്വയംവരഃ

വേഗം ഭാരദ്വാജാശ്രമത്തിൽ ചെന്ന് ആ രാജകുമാരനോട് ഞാൻ പറഞ്ഞതായി ഇങ്ങനെ പറയണം. 'എന്റെ അച്ഛനമ്മമാർ എന്റെ സ്വയം വരത്തിനുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തിരിക്കുന്നു.

18. ആഗമിഷ്യന്തി രാജാനോ ബലയുക്താ ഹ്യനേകശഃ
മയാ ത്വം വൈ വൃതശ്ചിത്തേ സർവ്വഥാ പ്രീതിപൂർവ്വകം

സ്വയംവരത്തിൽ പങ്കെടുക്കാൻ വേണ്ടി അനേകം രാജാക്കൻമാർ വന്നുചേരും. എല്ലാവിധത്തിലും വളരെ സന്തോഷത്തോടെ ഞാൻ അങ്ങയെ മനസാ വരിച്ചിരിക്കുകയാണ്.

19. ഭഗവത്യാ സമാദിഷ്ടഃ സ്വപ്നേ മമ സുരോപമ
വിഷമദ്മി ഹുതാശേ വാ പ്രപതാമി പ്രദീപിതേ

ഹേ ദേവസമ, ജഗദംബിക സ്വപ്നത്തിൽ എന്നോടു നിർദ്ദേശിച്ചിരിക്കുന്ന വരനാണ് അങ്ങ്. വിഷം തിന്നുകയോ എരിതീയിൽ ചാടുകയോ ചെയ്യാൻ എനിക്കു വിഷമമില്ല.

20. വരയേ ത്വദൃതേ നാന്യം പിതൃഭ്യാം പ്രേരിതാ/പി വാ
മനസാ കർമ്മണാ വാചാ സംവൃതസ്ത്വം മയാ വരഃ

എന്നാൽ, അച്ഛനമ്മമാർ നിർബന്ധിച്ചാൽപോലും അങ്ങ് ഒഴികെ മറ്റൊരാളെ ഞാൻ മനസാ വാചാ കർമ്മണാ വരിക്കുകയില്ല. അതുമാത്രം എനിക്കു സാധ്യമല്ല. അങ്ങയെ ഞാൻ ഭർത്താവായി വരിച്ചുകഴിഞ്ഞു.

**21. ഭഗവത്യാഃ പ്രസാദേന ശർമ്മാവാഭ്യാം ഭവിഷ്യതി**
**ആഗന്തവ്യം ത്വയാ*f*ത്രൈവ ദൈവം കൃത്വാ പരം ബലം**

ദേവിയുടെ അനുഗ്രഹത്താൽ നമുക്കിരുവർക്കും സുഖം ഭവിക്കും. അതുകൊണ്ട് ഈശ്വരനെത്തന്നെ ഏറ്റവും വലിയ സൈന്യമെന്നു കരുതി ഈ സ്വയംവരത്തിന് വരികതന്നെ വേണം.

**22. യദധീനം ജഗത്സർവ്വം വർത്തതേ സചരാചരം**
**ഭഗവത്യാ യദാദിഷ്ടം ന തന്മിഥ്യാ ഭവിഷ്യതി**

ചരാചരാത്മകമായ ഈ ജഗത്തു മുഴുവൻ ആർക്ക് അധീനമാണോ ആ ദേവി നിർദ്ദേശിച്ചിരിക്കുന്നത് ഒരിക്കലും മിഥ്യയാവുകയില്ല.

**23. യദ്വശേ ദേവതാ സർവ്വാ വർത്തന്തേ ശങ്കരാദയഃ**
**വക്തവ്യോ*f*സൗ ത്വയാ ബ്രഹ്മൻ ഏകാന്തേ വൈ നൃപാത്മജഃ**

ശങ്കരാദിദേവൻമാരെല്ലാം ആ ദേവിക്ക് അധീനരായി വർത്തിക്കുന്നു. ഹേ ബ്രാഹ്മണ, അങ്ങ് ആ രാജകുമാരനെ ഏകാന്തത്തിൽ ഈ കാര്യം ധരിപ്പിക്കണം.

**24. യഥാ ഭവതി മേ കാര്യം തത്കർത്തവ്യം ത്വയാ*f*നഘ**
**ഇത്യുക്ത്വാ ദക്ഷിണാം ദത്വാ മുനിർവ്യാപാരിതസ്തയാ**

നിഷ്കളങ്കനായ ഹേ ബ്രാഹ്മണാ, എന്റെ ഈ കാര്യം എങ്ങനെ നിറവേറ്റാൻ കഴിയുമോ അങ്ങനെ അങ്ങ് പ്രവർത്തിച്ചാലും.''ഇങ്ങനെ പറഞ്ഞ് ദക്ഷിണയും നൽകിയിട്ട് അവൾ ബ്രാഹ്മണനെ യാത്രയാക്കി.

**25. ഗത്വാ സർവ്വം നിവേദ്യാശു തത്ര പ്രത്യാഗതോ ദ്വിജഃ**
**സുദർശനസ്തു തത് ജ്ഞാത്വാ നിശ്ചയം ഗമനേ തദാ**
**26. ചകാര മുനിനാ തേന പ്രേരിതഃ പരമാദരാത്**

ഭാരദ്വാജാശ്രമത്തിൽ ചെന്ന് സുദർശനനെ വിവരമെല്ലാം ധരിപ്പിച്ചശേഷം ബ്രാഹ്മണൻ വളരെ വേഗം മടങ്ങിയെത്തി. സുദർശനൻ അതെല്ലാം കേട്ടു. വളരെ ആദരവോടെ ആ ബ്രാഹ്മണൻ പ്രേരിപ്പിച്ചതിനാൽ സ്വയംവരത്തിനു പോകണമെന്ന് സുദർശനനും അപ്പോൾത്തന്നെ തീരുമാനിച്ചു.

## വ്യാസ ഉവാച

**ഗമനായോദ്യതം പുത്രം തമുവാച മനോരമാ**

സ്വയം വരത്തിനുപോകാൻ ഒരുങ്ങിയ പുത്രനോടു മനോരമ പറഞ്ഞു:

**27. വേപമാനാതിദുഃഖാർത്താ ജാതത്രാസാശ്രുലോചനാ**
**കുത്ര ഗച്ഛസി പുത്രാദ്യ സമാജേ ഭൂഭൃതാം കില**

പോകാൻ തുനിഞ്ഞ പുത്രനെക്കണ്ട് അവളുടെ ശരീരം വിറകൊണ്ടു; ദുഃഖവിവശയായി; മനസ്സു കലങ്ങി; കണ്ണിൽ അശ്രുക്കൾ നിറഞ്ഞു. അവൾ ചോദിച്ചു: '' ഇപ്പോൾ നീ എവിടെ പോകുന്നു മകനേ, രാജാക്കൻമാർ കൂടുന്നിടത്തേക്കാണോ?''

**28. ഏകാകീ കൃതവൈരശ്ച കിം വിചിന്ത്യ സ്വയംവരേ**
**യുധാജിദ്ധന്തുകാമസ്ത്വാം സമേഷ്യതി മഹീപതിഃ**

നീ ഒറ്റയ്ക്കേ ഉള്ളു. നിനക്ക് ശത്രുവും ഉണ്ട്. എന്തു ചിന്തിച്ചിട്ടാണ് നീ ഈ സ്വയംവരത്തിന് പോകുന്നത്? നിന്നെ കൊല്ലാൻ കാത്തിരിക്കുന്ന യുധാജിത്ത് മഹാരാജാവും അവിടെ വരുമെന്ന് ഓർത്തോണം.

**29. നതേ*f*ന്യോസ്തി സഹായശ്ച തസ്മാന്മാ വ്രജ പുത്രക**
**ഏകപുത്രാതിദീനാ*f*സ്മി തവാധാരാ നിരാശ്രയാ**

അവിടെ നിന്നെ സഹായിക്കാൻ അന്യഒരുവൻ ഉണ്ടാവില്ല. അതുകൊണ്ട് മകനേ നീ പോവരുതേ. എനിക്കു നീ ഒറ്റപ്പുത്രനേയുള്ളു. ഞാൻ വളരെ ദുഃഖിതയാണ്. ആശ്രയമില്ലാത്ത എനിക്കു നീയാണ് ഒരു ആശ്രയം.

**30. നാഹർസി ത്വം മഹാഭാഗ നിരാശാം കർത്തുമദ്യ മാം**
**പിതാ തേ നിഹതോ യേന സോഽപി തത്രാഗതോ നൃപഃ**
**31. ഏകാകിനം ഗതം തത്ര യുധാജിത്ത്വാം ഹനിഷ്യതി**

മഹാഭാഗനായ നീ എന്നെ ഇപ്പോൾ നിരാശയാക്കിത്തീർക്കരുതേ. നിന്റെ അച്ഛനെ നിഹനിച്ച ആ രാജാവും സ്വയംവരത്തിൽ പങ്കെടുക്കാൻ അവിടെ വരും. ഏകാകിയായി അവിടെ എത്തുന്ന നിന്നെയും അയാൾ കൊല്ലും.

## സുദർശന ഉവാച

**ഭവിതവ്യം ഭവത്യേവ നാത്ര കാര്യാ വിചാരണാ**

ഭവിക്കേണ്ടതു ഭവിക്കുകതന്നെ ചെയ്യും. അതിനാൽ അതിനെക്കുറിച്ചാലോചിക്കേണ്ട കാര്യമില്ല.

**32. ആദേശാച്ച ജഗന്മാതുർഗച്ഛാമ്യദ്യ സ്വയംവരേ**
**മാ ശോകം കുരു കല്യാണി ക്ഷത്രിയാസി വരാനനേ**
**33. ന ബിഭേമി പ്രസാദേന ഭഗവത്യാ നിരന്തരം**

ജഗന്മാതാവിന്റെ ആദേശമനുസരിച്ച് ഞാൻ ആ സ്വയംവരത്തിനു പോകുകയാണ്. അമ്മ എന്തിനു ഇങ്ങനെ ദുഃഖിക്കുന്നു? അമ്മ ക്ഷത്രിയാംഗനയല്ലേ? ഭഗവതിയുടെ അഖണ്ഡമായ പ്രസാദമുള്ളതുകൊണ്ട് ഞാൻ അശേഷവും ഭയപ്പെടുന്നില്ല.

## വ്യാസ ഉവാച

**ഇത്യുക്ത്വാ രഥമാരുഹ്യ ഗന്തുകാമം സുദർശനം**
**34. ദൃഷ്ട്വാ മനോരമാ പുത്രമാശീർഭിശ്ചാന്വമോദയത്**
**അഗ്രതസ്തേഽംബികാ പാതു പാർവ്വതീ പാതു പൃഷ്ഠതഃ**

എന്നു പറഞ്ഞ് രഥത്തിൽ കയറിപോകാൻ തുടങ്ങിയ സുദർശനനെ കണ്ട മനോരമ ആശിസ്സുകൾ നൽകി അവനെ അനുമോദിച്ചു. ജഗദംബിക നിന്റെ മുൻവശം കാത്തുസൂക്ഷിക്കട്ടെ. പാർവ്വതീദേവി പിൻപുറവും കാക്കട്ടെ.

**35. പാർവ്വതീ പാർശ്വയോഃ പാതു ശിവാ സർവ്വത്ര സാമ്പ്രതം**
**വാരാഹീ വിഷമേ മാർഗ്ഗേ ദുർഗാ ദുർഗേഷു കർഹിച്ചിത്**
**കാളികാ കലഹേ ഘോരേ പാതു ത്വാം പരമേശ്വരീ**

പാർവ്വതി പാർശ്വങ്ങളും ശിവ എല്ലായിടവും കാത്തു രക്ഷിക്കട്ടെ. വാരാഹി ദുർഘടമായ വഴിയിലും ദുർഗ്ഗ ദുർഗ്ഗങ്ങളിലും പരമേശ്വരിയായ കാളി ഘോരമായ കലഹങ്ങളിലും നിന്നെ രക്ഷിക്കട്ടെ.

**36. മണ്ഡപേ തത്രമാതംഗീ തഥാ സൗമ്യാ സ്വയംവരേ**
**ഭവാനീ ഭൂപമധ്യേ തു പാതു ത്വാം ഭവമോചിനീ**

സ്വയംവരമണ്ഡപത്തിൽ സൗമ്യയായ മാതംഗിയും രാജാക്കൻമാരുടെ മദ്ധ്യത്തിൽ ഭവമോചിനിയായ ഭവാനിയും നിന്നെ കാക്കട്ടെ.

**37. ഗിരിജാ ഗിരിദുർഗേഷു ചാമുണ്ഡാ ചത്വരേഷു ച**
**കാമഗാ കാനനേഷ്വേവം രക്ഷതു ത്വാം സനാതനീ**

ഗിരിദുർഗങ്ങളാൽ ഗിരിജയും ചത്വരങ്ങളിൽ ചാമുണ്ഡിയും കാനനങ്ങളിൽ കാമഗയുമായി ആ സനാതനി നിന്നെ കാക്കട്ടെ.

**38. വിവാദേ വൈഷ്ണവീ ശക്തിരവതാത്ത്വാം രഘൂദ്വഹ**
**ഭൈരവീ ചരണേ സൗമ്യ ശത്രൂണാംവൈ സമാഗമേ**

ഹേ രഘുകുമാര, വിവാദങ്ങളിൽനിന്ന് വൈഷ്ണവീശക്തി നിന്നെ രക്ഷിക്കട്ടെ. ശത്രുക്കൾ വരുമ്പോൾ ഹേ സൗമ്യ, നിന്റെ ചരണങ്ങളെ ഭൈരവികാക്കട്ടെ.

**39. സർവ്വദാ സർവ്വദേശേഷു പാതുത്വാം ഭുവനേശ്വരീ**
**മഹാമായാ ജഗദ്ധാത്രീ സച്ചിദാനന്ദരൂപിണീ**

മഹാമായയും ജഗന്മാതാവും സച്ചിദാനന്ദരൂപിണിയുമായ ഭുവനേശ്വരി എല്ലായ്പ്പോഴും എല്ലാദിക്കിലും നിന്നെ പാലിക്കട്ടെ.

## വ്യാസ ഉവാച

**40. ഇത്യുക്ത്വാ തം തദാ മാതാ വേപമാനാ ഭയാകുലാ**
**ഉവാചാഹം ത്വയാ സാർധമാഗമിഷ്യാമി സർവ്വഥാ**

മാതാവ് ഇങ്ങനെ പറഞ്ഞ് അവനെ ആശീർവദിച്ചു. ഉടൻതന്നെ ഭയപ്പെട്ടുവിറച്ചുകൊണ്ട് അവൾ സുദർശനനോട് വീണ്ടും പറഞ്ഞു: " ഞാനും വരികയാണ് നിന്റെ കൂടെ.

**41. നിമിഷാർധം വിനാ ത്വാം വൈ നാഹം സ്ഥാതുമിഹോത്സഹേ**
**സഹൈവ നയ മാം വത്സ യത്ര തേ ഗമനേ മതിഃ**

അര നിമിഷം പോലും നിന്നെ പിരിഞ്ഞ് ഇവിടെ എനിക്ക് കഴിയാൻ സാധ്യമല്ല. കുഞ്ഞേ, നീ പോകുന്നിടത്തേക്ക് എന്നെയും കൊണ്ടു പോകൂ."

**42. ഇത്യുക്ത്വാ നിഃസൃതാ മാതാ ധാത്രേയീസംയുതാ തദാ**
**വിപ്രൈർദ്ദത്താശിഷഃ സർവ്വേ നിര്യയുർഹർഷസംയുതാഃ**

എന്നു പറഞ്ഞുകൊണ്ട് ആ അമ്മയും ധാത്രിയോടുകൂടി പോകാൻ ഒരുങ്ങി. മുനിമാരുടെ ആശംസയോടുകൂടി സസന്തോഷം എല്ലാവരും പുറപ്പെട്ടു.

**43. വാരാണസ്യാം തതഃ പ്രാപ്താ രഥേനൈകേന രാഘവഃ**
**ജ്ഞാതഃ സുബാഹുനാ തത്ര പൂജിതശ്ചാർഹണാദിഭിഃ**

അവർ വാരാണസിയിലെത്തി. ഒരു രഥവുമായി മാത്രം രഘുകുമാരൻ എത്തിയിരിക്കുന്നു എന്ന് അറിഞ്ഞ സുബാഹു അദ്ദേഹത്തെ യഥാവിധി പൂജിച്ചു സൽക്കരിച്ചു.

**44. നിവേശാർത്ഥം ഗൃഹം ദത്തമന്നപാനാദികം തഥാ**
**സേവകം സമനുജ്ഞാപ്യ പരിചര്യാർത്ഥമേവ ച**

താമസിക്കാൻ ഗൃഹവും അന്നപാനാദികളും നൽകി. പരിചരിക്കുന്നതിനുവേണ്ടിത്തന്നെ സേവകന്മാരേയും നിയോഗിച്ചു.

**45. മിളിതാസ്ത്വഥ രാജാനോ നാനാദേശാധിപാഃ കില**
**യുധാജിദപി സമ്പ്രാപ്തോ ദൗഹിത്രേണ സമന്വിതഃ**

അപ്പോഴേക്കും നാനാദേശത്തിന്റെയും അധിപന്മാരായ രാജാക്കന്മാർ അവിടെ വന്നുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ ദൗഹിത്രനോടുകൂടി യുധാജിത്തും അവിടെ വന്നു ചേർന്നു.

**46. കരൂഷാധിപതിശ്ചൈവ തഥാ മദ്രേശ്വരോ നൃപഃ**
**സിന്ധുരാജസ്തഥാ വീരോ യോദ്ധാ മാഹിഷ്മതീപതിഃ**

കരൂഷ രാജ്യത്തിന്റെ അധിപതിയും മദ്രാധിപതിയും സിന്ധു രാജാവും വീരയോദ്ധാവായ മാഹിഷ്മതീപതിയും

47. **പാഞ്ചാലഃ പർവ്വതീയശ്ച കാമരൂപോ/തിവീര്യവാൻ**
**കർണ്ണാടശ്ചോളദേശീയോ വൈദർഭശ്ച മഹാബലഃ**

പാഞ്ചാലരാജാവും പർവ്വതപ്രദേശത്തെ രാജാവും അതിവീര്യവാനുമായ കാമരൂപനും കർണ്ണാടകചോളദേശാധിപന്മാരും മഹാപരാക്രമിയായ വിദർഭരാജാവും മറ്റും അവിടെ എത്തിച്ചേർന്നു.

48. **അക്ഷൗഹിണീ ത്രിഷഷ്ടിശ്ച മിളിതാ സംഖ്യയാ തദാ**
**വേഷ്ടിതാ നഗരീ സാ തു സൈന്യൈഃ സർവത്ര സംസ്ഥിതൈഃ**

അവിടെ എത്തിച്ചേർന്ന അക്ഷൗഹിണികളുടെ എണ്ണം അറുപത്തിമൂന്നായിരുന്നു. സർവത്ര നിരന്ന സൈന്യങ്ങളാൽ ആ നഗരി പൂർണ്ണമായി പൊതിഞ്ഞെന്നുപറയാം.

49. **ഏതേ ചാന്യേ ച ബഹവഃ സ്വയംവരദിദൃക്ഷയാ**
**മിളിതാസ്തത്ര രാജാനോ വരവാരണസംയുതാഃ**

ഇവരും, വലിയ ഗജവീരന്മാരോടുകൂടിയ മറ്റുരാജാക്കന്മാരും സ്വയംവരം ദർശിക്കാനായി അവിടെ സമ്മേളിച്ചിട്ടുണ്ടായിരുന്നു.

50. **അന്യോന്യം നൃപപുത്രാസ്ത ഇത്യുചുർമിളിതാസ്തദാ**
**സുദർശനോ നൃപസുതോ ഹ്യാഗതോ/സ്തി നിരാകുലഃ**

അവിടെ എത്തിച്ചേർന്ന രാജകുമാരന്മാർ അന്യോന്യം പറഞ്ഞു: രാജകുമാരനായ സുദർശനനും സ്വയംവരത്തിനു വേണ്ടി ഒരു മടിയും കൂടാതെ എത്തിച്ചേർന്നിട്ടുണ്ട്.

51. **ഏകാകീ രഥമാരുഹ്യ മാത്രാ സഹ മഹാമതിഃ**
**വിവാഹാർത്ഥമിഹായാതഃ കാകുത്സ്ഥഃ കിം നു സാമ്പ്രതം**

അമ്മയോടൊപ്പം തേരിൽ ഒറ്റയ്ക്കു വന്നിരിക്കുകയാണ്, സ്വയംവരത്തിൽ പങ്കെടുക്കാൻ വേണ്ടി ബുദ്ധിമാനായ ആ കാകുത്സ്ഥൻ!

52. **ഏതാൻ രാജസുതാംസ്ത്യക്ത്വാ സസൈന്യാൻ സായുധാനഥ**
**കിമേനം രാജപുത്രീ സാ വരിഷ്യതി മഹാഭുജം**

സൈന്യസമേതം ആയുധധാരികളായി എത്തിച്ചേർന്നിരിക്കുന്ന ഈ രാജകുമാരന്മാരെ എല്ലാം ഉപേക്ഷിച്ച് ആ രാജകുമാരി ഈ മഹാബാഹുവിനെ വരിക്കുമോ?

53. **യുധാജിദഥ രാജേശസ്താനുവാച മഹീപതീൻ**
**അഹമേനം ഹനിഷ്യാമി കന്യാർത്ഥേ നാത്ര സംശയഃ**

രാജപ്രമുഖനായ യുധാജിത്ത് അപ്പോൾ ആ രാജകുമാരന്മാരോടു പറഞ്ഞു: ആ കന്യകയ്ക്ക് വേണ്ടി ഞാൻ ഇവനെ കൊല്ലും. ഒരു സംശയവുമില്ല.

54. **കേരളാധിപതിഃ പ്രാഹ തം തദാ നീതിസത്തമഃ**
**നാത്ര യുദ്ധം പ്രകർത്തവ്യം രാജന്നിച്ഛാസ്വയംവരേ**

അപ്പോൾ നീതിസത്തമനായ കേരള രാജാവു പറഞ്ഞു: രാജാവേ, ഇത് ഇച്ഛാസ്വയംവരമാണ്. ഇവിടെ യുദ്ധം ചെയ്യുന്നത് ശരിയല്ല.

55. **ബലേന ഹരണം നാസ്തി നാത്ര ശുല്കസ്വയംവരഃ**
**കന്യേച്ഛയാത്ര വരണം വിവാദഃ കീദൃശസ്ത്വിഹ**

കന്യകയെ ബലമായി കൊണ്ടുപോകാനും പാടില്ല. കാരണം ഇത് ശുല്ക സ്വയംവരമല്ല. കന്യക ഇച്ഛിക്കുന്ന വരണമാണ് ഇവിടെ നിശ്ചയിച്ചിരിക്കുന്നത്. അതുകൊണ്ട് ഇവിടെ വിവാദത്തിന് ഒരു കാര്യവുമില്ല.

**56. അന്യായേന ത്വയാ പൂർവ്വമസൗ രാജ്യാത് പ്രവാസിതഃ**
**ദൗഹിത്രായാർപ്പിതം രാജ്യം ബലവന്നൃപസത്തമ**

ഹേ രാജസത്തമ, ഒരു ന്യായവുമില്ലാതെ പണ്ട് അങ്ങ് ഇവനെ രാജ്യഭ്രഷ്ടനാക്കി. ബലാൽക്കാരേണ രാജ്യം ദൗഹിത്രനും നൽകി.

**57. കാകുത്സ്ഥോഽയം മഹാഭാഗ കോസലാധിപതേഃ സുതഃ**
**കഥമേനം രാജപുത്രം ഹനിഷ്യസി നിരാഗസം**

ഹേ മഹാഭാഗ, കാകുത്സ്ഥനായ ഈ രാജകുമാരൻ കോസലരാജാവിന്റെ പുത്രനാണ്. ഒരു പാപവും ചെയ്യാത്ത ഈ രാജപുത്രനെ അങ്ങ് എന്തിനു വധിക്കുന്നു?

**58. ലപ്സ്യസേ തത്ഫലം നൂനമനയസ്യ നൃപോത്തമ**
**ശാസ്താസ്തി കശ്ചിദായുഷ്മൻ ജഗതോഽസ്യ ജഗത്പതിഃ**

ആയുഷ്മൻ, ഈ നയമില്ലായ്മക്കുള്ള ഫലം അങ്ങ് തീർച്ചയായും അനുഭവിക്കും.ജഗത്പതിയായ ഒരാൾ ഈ ജഗത്തിന്റെ ശാസകനായിട്ടുണ്ട്.

**59. ധർമ്മോ ജയതി നാധർമ്മഃ സത്യം ജയതി നാനൃതം**
**മാഽനയം കുരു രാജേന്ദ്ര ത്യജ പാപമതിം കില**

ധർമ്മമാണ് ജയിക്കുന്നത്, അധർമ്മമല്ല. സത്യമാണു ജയിക്കുന്നത് അസത്യമല്ല. രാജാവേ,നയമില്ലായ്മ കാട്ടരുത്. പാപബുദ്ധി ഉപേക്ഷിക്കൂ.

**60. ദൗഹിത്രസ്തവ സമ്പ്രാപ്തഃ സോഽപി രൂപസമന്വിതഃ**
**രാജ്യയുക്തസ്തഥാ ശ്രീമാൻ കഥം തം ന വരിഷ്യതി**

അങ്ങയുടെ ദൗഹിത്രൻ വന്നിട്ടുണ്ടല്ലോ. അവനും രൂപസൗന്ദര്യമുള്ളവനാണ്; രാജ്യവും ഉണ്ട്. അതുപോലെ ശ്രീതികഞ്ഞവനുമാണ്. എന്തുകൊണ്ട് രാജകുമാരി അവനെ വരിക്കുകയില്ല?

**61. അന്യേ രാജസുതാഃ കാമം വർത്തന്തേ ബലവത്തരാഃ**
**കന്യാസ്വയംവരേ കന്യാ സ്വീകരിഷ്യതി സാമ്പ്രതം**

ബലവാൻമാരായ മറ്റ് അനേകം രാജാക്കൻമാർ വന്നിട്ടുണ്ടല്ലോ. കന്യ സ്വയം വരിക്കുന്ന ഈ വിവാഹത്തിൽ അവൾ ആരെയെങ്കിലും സ്വീകരിക്കും.

**62. വൃതേ തഥാ വിവാദഃ കഃ പ്രവദന്തു മഹീഭുജഃ**
**പരസ്പരം വിരോധോഽത്ര ന കർത്തവ്യോ വിജാനതാ**

അങ്ങനെ വരിക്കെ എന്തിനു വിവാദം? രാജാക്കൻമാരേ, നിങ്ങൾ പറയിൻ അറിവുള്ളവർ പരസ്പരം വിരോധമുണ്ടാക്കരുത്.

ഇതി ശ്രീദേവിഭാഗവതേ തൃതീയസ്കന്ധേ
ഏകോനവിംശോഽദ്ധ്യായഃ

## അഥ വിംശോഽദ്ധ്യായഃ

### വ്യാസ ഉവാച

**1. ഇതി വാദിനി ഭൂപാലേ കേരളാധിപതൗ തദാ**
**പ്രത്യുവാച മഹാഭാഗ യുധാജിദപി പാർത്ഥിവഃ**

കേരളാധിപതിയായ മഹാരാജാവ് ഇങ്ങനെ പറഞ്ഞു കൊണ്ടിരിക്കെ, ഹേ മഹാഭാഗ, യുധാജിത്തു മഹാരാജാവു പറഞ്ഞു:

2. **നീതിരിയം മഹീപാല യദ്ബ്രവീതി ഭവാനിഹ**
**സമാജേ പാർത്ഥിവാനം വൈ സത്യവാഗ്ജിതേന്ദ്രിയഃ**

രാജാക്കൻമാരിൽ വച്ച് ജിതേന്ദ്രിയനും സത്യവാദിയുമാണ് അങ്ങ്. രാജാവേ, അങ്ങ് ഈ പറയുന്നത് നീതിയാണ്.

3. **യോഗ്യേഷു വർത്തമാനേഷു കന്യാരത്നം കുലോദ്വഹ**
**അയോഗ്യോ/ർഹതി ഭൂപാല ന്യായോ/യം തവ രോചതേ**

കുലശ്രേഷ്ഠനായ രാജാവേ, യോഗ്യൻമാരായ അനേകം രാജകുമാരന്മാർ ഉണ്ടായിരിക്കെ അയോഗ്യനായ ഒരുവൻ കന്യാകാരത്നത്തെ കൊണ്ടുപോയാലോ? ആ നിയമം അങ്ങേയ്ക്കു ഇഷ്ടപ്പെടുമോ?

4. **ഭാഗം സിംഹസ്യ ഗോമായുർഭോക്തുമർഹതി വാ കഥം**
**തഥാ സുദർശനോ/യം വൈ കന്യാരത്നം കിമർഹതി**

സിംഹത്തിനുള്ള വിഹിതം കുറുക്കൻ തിന്നുന്നത് എങ്ങനെ സമ്മതിക്കും? അതുപോലെയല്ലേ ഈ സുദർശനന്റെ കാര്യവും? അവൻ ഈ കന്യാരത്നത്തെ അർഹിക്കുന്നുണ്ടോ?

5. **ബലം വേദോഹി വിപ്രാണം ഭൂഭുജാം ചാപജം ബലം**
**കിമന്യായ്യം മഹാരാജ ബ്രവീമ്യഹമിഹാധുനാ**

ബ്രാഹ്മണർക്ക് വേദമാണ് ബലം. രാജാക്കൻമാർക്ക് അസ്ത്രബലമാണ് ബലം. മഹാരാജാവേ, ഞാൻ അന്യായമാണോ ഇപ്പോൾ പറയുന്നത്?

6. **ബലം ശുല്ക്കം യഥാ രാജ്ഞാം വിവാഹേ പരികീർത്തിതം**
**ബലവാനേവ ഗൃഹ്ണാതു നാബലസ്തു കദാചന**

രാജാക്കന്മാർക്ക് വിഹിതമായ വിവാഹമായി കീർത്തിക്കപ്പെടുന്നതാണ് ശുല്ക്കം. അതനുസരിച്ച് ബലമുള്ളവൻ കന്യകയെകൊണ്ടുപോകട്ടെ. എന്നാൽ ഒരിക്കലും ദുർബലൻ കൊണ്ടുപോകരുത്.

7. **തസ്മാത്കന്യാം പണംകൃത്വാ നീതിരത്ര വിധീയതാം**
**അന്യഥാ കലഹഃ കാമം ഭവിഷ്യതി മഹീഭുജാം**

അതുകൊണ്ട് കന്യകയ്ക്കുവേണ്ടി പന്തയം നിശ്ചയിക്കട്ടെ. അങ്ങനെ ഈ കാര്യത്തിൽ നീതി നടപ്പാക്കാം. അല്ലെങ്കിൽ രാജാക്കൻമാർ തമ്മിൽ വെറുതേ കലഹിക്കേണ്ടിവരും.

8. **ഏവം വിവാദേ സംവൃത്തേ രാജ്ഞാം തത്ര പരസ്പരം**
**ആഹൂതസ്തു സഭാമധ്യേ സുബാഹുർനൃപസത്തമഃ**

ഇങ്ങനെ രാജാക്കൻമാർ തമ്മിൽ വിവാദം നടന്നുകെണ്ടിരിക്കെ, നൃപോത്തമനായ സുബാഹു ആ സഭാമധ്യത്തിലേക്ക് വിളിക്കപ്പെട്ടു.

9. **സമാഹൂയ നൃപാഃ സർവേ തമൂചുസ്തത്വദർശിനഃ**
**രാജന്നീതിസ്ത്വയാ കാര്യാ വിവാഹേ/ത്ര സമാഹിതാ**

തത്ത്വദർശികളായ രാജാക്കന്മാരെല്ലാം അദ്ദേഹത്തെ വിളിച്ചു പറഞ്ഞു: ''രാജാവേ ഈ വിവാഹത്തിൽ അങ്ങ് അംഗീകൃതമായ നീതി നടപ്പാക്കണം.'' (ശുല്കരൂപത്തിലുള്ള സ്വയംവരം നടത്തുകയാണ് വേണ്ടത് എന്നർത്ഥം)

10. **കിം തേ ചികീർഷിതം രാജംസ്തദ്വദസ്വ സമാഹിതഃ**
**പുത്ര്യാഃ പ്രദാനം കസ്മൈ തേ രോചതേ നൃപ ചേതസി**

രാജാവേ, അങ്ങ് എന്തു ചെയ്യാനാണ് ആഗ്രഹിക്കുന്നത്? അത് ആലോചിച്ചു പറയൂ. മകളെ ആർക്കു കൊടുക്കണമെന്നാണ് അങ്ങ് മനസാ ആഗ്രഹിക്കുന്നത്?

## സുബാഹുരുവാച

11. പുത്ര്യാ മേ മനസാ കാമം വൃതഃ കില സുദർശനഃ
മയാ നിവാരിതോ*f*ത്യർത്ഥം ന സാ പ്രത്യേതി മേ വചഃ

എന്റെ പുത്രി മനസാ ആ സുദർശനനെ വരിച്ചിരിക്കുകയാണല്ലോ. ഞാൻ പല മട്ടു തടഞ്ഞെങ്കിലും അവൾ എന്റെ വാക്ക് തള്ളിക്കളയുകയാണ്.

12. കിം കരോമി സുതായാ മേ ന വശേ വർത്തതേ മനഃ
സുദർശനസ്തഥൈകാകീ സമ്പ്രാപ്തോ*f*സ്തി നിരാകുലഃ

ഞാൻ എന്തു ചെയ്യും? അവളുടെ മനസ്സ് എന്റെ അധീനത്തിൽ നിൽക്കുന്നില്ല. എന്നു മാത്രമല്ല, ആ സുദർശനൻ ഒരു ഭയവുമില്ലാതെ ഏകാകിയായി വന്നിട്ടുമുണ്ട്.

## വ്യാസ ഉവാച

13. സമ്പന്നാ ഭൂഭുജഃ സർവ്വേ സമാഹൂയ സുദർശനം
ഊചുഃ സമാഗതം ശാന്തമേകാകിനമതന്ദ്രിതാഃ

സമ്പന്നന്മാരായ രാജാക്കന്മാരെല്ലാവരും ചേർന്ന് സുദർശനനെ വിളിച്ചു വരുത്തി. ശാന്തനും ഏകാകിയുമായിവന്ന ആ രാജകുമാരനോട് രാജാക്കന്മാർ ഉത്സാഹപൂർവം ചോദിച്ചു:

14. രാജപുത്ര മഹാഭാഗ കേനാഹൂതോ*f*സി സുവ്രത
ഏകാകീ യഃ സമായാതഃ സമാജേ ഭൂഭൃതാമിഹ

മഹാഭാഗനായ രാജകുമാര, നീ വ്രതനിഷ്ഠയുള്ളവനാണല്ലോ. ആരു വിളിച്ചിട്ടാണ്, രാജാക്കന്മാരെല്ലാം ഒത്തുചേരുന്ന ഈ സ്ഥലത്തേക്ക് ഒറ്റയ്ക്കുവന്നത്?

15. ന വൈ സൈന്യം ന സചിവാ ന കോശോ ന ബൃഹദ്ബലം
കിമർത്ഥം ച സമായതസ്തത്ത്വം ബ്രൂഹി മഹാമതേ

നിനക്ക് സൈന്യങ്ങളില്ല; മന്ത്രിമാരില്ല; ധനമില്ല; വലിയശക്തിയുമില്ല. മഹമതേ, പറയൂ പിന്നെ എന്തിനുവേണ്ടിയാണ് നീ ഇങ്ങോട്ടു വന്നത്?

16. യുദ്ധകാമാ നൃപതയോ വർത്തന്തേ*f*ത്ര സമാഗമേ
കന്യാർത്ഥം സൈന്യസമ്പന്നാഃ കിം ത്വം കർത്തുമിഹേച്ഛസി

കന്യകയ്ക്കു വേണ്ടി യുദ്ധം ചെയ്യാൻ ആഗ്രഹിച്ച് സൈന്യസമേതം വന്ന രാജാക്കന്മാരാണ് ഇവിടെ കൂടിയിരിക്കുന്നത്. അങ്ങനെയുള്ള ഇവിടെ നീ എന്തു ചെയ്യാനാണ് ആഗ്രഹിക്കുന്നത്?

17. ഭ്രാതാ തേ സുബലഃ ശൂരഃ സമ്പ്രാപ്തോ*f*സ്തി ജിഘൃക്ഷയാ
യുധാജിച്ച മഹാബാഹുഃ സാഹായ്യം കർത്തുമാഗതഃ

നിന്റെ സഹോദരൻ ശൂരനും ബലവാനുമാണ്. യുദ്ധം ചെയ്യാൻ ഒരുങ്ങി അവനും വന്നിട്ടുണ്ട്. അവനെ സഹായിക്കാനായി മഹാബാഹുവായ യുധാജിത്തും എത്തിയിട്ടുണ്ട്.

18. ഗച്ഛ വാ തിഷ്ഠ രാജേന്ദ്ര യാഥാതഥ്യമുദാഹൃതം
ത്വയി സൈന്യവിഹീനേ ച യഥേഷ്ടം കുരു സുവ്രത

രാജകുമാര, പോകുകയോ സ്വയംവരം കാണാൻ വേണ്ടി ഇവിടെ നിൽക്കുകയോ ചെയ്യാം. യാഥാർത്ഥ്യം ഞങ്ങൾ പറഞ്ഞുവെന്നേയുള്ളു. സുവ്രത, നീ സൈന്യങ്ങൾ ഇല്ലാത്തവനാണെന്ന് മനസ്സിലാക്കി ഇഷ്ടം പോലെ ചെയ്തുകൊള്ളൂ.

### സുദർശന ഉവാച

**19. ന ബലം ന സഹായോ മേ നകോശോ ദുർഗ്ഗസംശ്രയഃ**
**ന മിത്രാണി ന സൗഹാർദ്ദീ ന നൃപാ രക്ഷകാ മമ**

എനിക്ക് ബലമില്ല; ആരുടെയും സഹായമില്ല; ധനശക്തിയില്ല; ആശ്രയിക്കാൻ ഒരു കോട്ടയില്ല; മിത്രങ്ങളില്ല; സുഹൃത്തുക്കളില്ല. രക്ഷിക്കാൻ രാജാക്കന്മാരുമില്ല.

**20. അത്ര സ്വയംവരം ശ്രുത്വാ ദ്രഷ്ടുകാമ ഇഹാഗതഃ**
**സ്വപ്നേ ദേവ്യാ പ്രേരിതോ/സ്മി ഭഗവത്യാ ന സംശയഃ**

ഇവിടെ സ്വയംവരം ഉണ്ട് എന്നു കേട്ടിട്ട് കാണാൻ വേണ്ടി ഇവിടെ വന്നതാണ്. സ്വപ്നത്തിൽ ഭഗവതി എന്നെ അതിനായി പ്രേരിപ്പിച്ചു. സംശയമില്ല.

**21. നാന്യച്ചികീർഷിതം മേ/ദ്യ മാമാഹ ജഗദീശ്വരീ**
**തയാ യദ്വിഹിതം തച്ച ഭവിതാ/ദ്യ ന സംശയഃ**

മറ്റൊന്നും ചെയ്യാൻ ഞാനിപ്പോൾ ആഗ്രഹിക്കുന്നില്ല. ജഗദീശ്വരി എന്നോട് കല്പിച്ചു; ഞാൻ ഇവിടെ വന്നു. ആ അംബിക എന്താണോ നിശ്ചയിച്ചിട്ടുള്ളത് അതു നടക്കും. സംശയമില്ല.

**22 .ന ശത്രുരസ്തി സംസാരേ കോ/പ്യത്ര ജഗദീശ്വരാഃ**
**സർവ്വത്ര പശ്യതോ മേ/ദ്യ ഭവാനീം ജഗദംബികാം**

രാജാക്കന്മാരേ, ഈ ജീവിതത്തിൽ ആരും ആർക്കും ശത്രുവല്ല. പ്രത്യേകിച്ച്, ജഗദംബികയായ ഭവാനിയെ സർവ്വത്ര കാണുന്ന എനിക്ക് ഇവിടെ ഒരു ശത്രുവുമില്ല.

**23. യഃ കരിഷ്യതി ശത്രുത്വം മയാ സഹ നൃപാത്മജാഃ**
**ശാസ്താ തസ്യ മഹാവിദ്യാ നാഹം ജാനാമി ശത്രുതാം**

രാജാക്കന്മാരേ, ആരാണോ എന്നോട് ശത്രുത്വം പുലർത്തുന്നത് അവരെ മഹാവിദ്യാസ്വരൂപിണിയായ ജഗദീശ്വരി ശാസിച്ചുകൊള്ളും. ശത്രുത എന്തെന്ന് എനിക്ക് അറിഞ്ഞുകൂടാ.

**24. യദ്ഭാവി തദ്വൈ ഭവിതാ നാന്യഥാ നൃപസത്തമാഃ**
**കാ ചിന്താ ഹ്യത്ര കർത്തവ്യാ ദൈവാധീനോ/സ്മി സർവദാ**

എന്താണോ ഭവിക്കേണ്ടത് അതു ഭവിക്കും. രാജാക്കന്മാരേ, അത് മറ്റൊരു തരത്തിലാവില്ല. ഇവിടെ എന്താണു ചിന്തിക്കാനുള്ളത്? എല്ലാപ്രകാരത്തിലും ഞാൻ ഈശ്വരന്ന് അധീനനാണ്.

**25. ദേവഭൂതമനുഷ്യേഷു സർവ്വഭൂതേഷു സർവ്വദാ**
**സർവ്വേഷാം തത്കൃതാ ശക്തിർനാന്യഥാ നൃപസത്തമാഃ**

ദേവന്മാരിലും ജന്തുക്കളിലും മനുഷ്യരിലും എന്നു വേണ്ട സർവ്വ ജീവരാശികളിലും എപ്പോഴും എല്ലാവർക്കും ആ ദേവീദത്തമായ ശക്തിയേ ഉള്ളൂ; മറ്റൊരു ശക്തിയുമില്ല.

**26. സാ യം ചികിർഷതേ ഭൂപം തം കരോതി നൃപാധിപാഃ**
**നിർധനം വാ നരം കാമം കാ ചിന്താ വൈ തദാ മമ**

രാജാക്കന്മാരേ, അവൾ ആരെ രാജാവാക്കണമെന്ന് ആഗ്രഹിക്കുന്നുവോ അവനെ രാജാവാക്കുന്നു. നിർധനനാക്കണമെന്ന് ആഗ്രഹിക്കുന്നവനെ നിർധനനാക്കുന്നു. അപ്പോൾ ഞാനെന്തിനു ചിന്താവിവശനാകണം?

**27. താമൃതേ പരമാം ശക്തിം ബ്രഹ്മവിഷ്ണുഹരാദയഃ**
**ന ശക്താഃ സ്പന്ദിതും ദേവാഃ കാ ചിന്താ മേ തദാ നൃപാഃ**

ആ പരമമായ ശക്തിയുടെ സഹായമില്ലാതെ ബ്രഹ്മാവ്, വിഷ്ണു, ശിവൻ തുടങ്ങിയ ദേവന്മാർ ഒന്നു സ്പന്ദിക്കാൻ പോലും ശക്തരല്ല. എന്നിരിക്കെ, രാജാക്കൻമാരേ എനിക്കെന്തു ചിന്ത?

**28. അശക്തോ വാ സശക്തോ വാ യാദൃശസ്താദൃശസ്ത്വഹം**
**തദാജ്ഞയാ നൃപാദ്യൈവ സമ്പ്രാപ്തോഽസ്മി സ്വയംവരേ**

അശക്തനായിരിക്കാം. ശക്തനായിരിക്കാം. എനിക്കറിഞ്ഞുകൂടാ. ഞാൻ എങ്ങനെയുള്ളവനോ അങ്ങനെയുള്ളവനാണു ഞാൻ എന്നേ പറഞ്ഞുകൂടൂ. അംബികയുടെ ആജ്ഞയനുസരിച്ച് ഞാൻ സ്വയംവരത്തിനു വന്നു എന്നു മാത്രം.

**29. സാ യദിച്ഛതി തത്കുര്യാന്മമ കിം ചിന്തനേന വൈ**
**നാത്ര ശങ്കാ പ്രകർത്തവ്യാ സത്യമേതദ്ബ്രവീമ്യഹം**

ആ ദേവി എന്താഗ്രഹിക്കുന്നുവോ അതു ചെയ്യട്ടെ. ഞാൻ എന്തിന് അതിനെപ്പറ്റി വിചാരപ്പെടുന്നു? ഇതിൽ സംശയിക്കേണ്ട കാര്യമേയില്ല. ഞാൻ ഈ പറയുന്നത് സത്യമാണ്.

**30. ജയേ പരാജയേ ലജ്ജാ ന മേഽത്രാണ്വപി പാർത്ഥിവാഃ**
**ഭഗവത്യാസ്തു ലജ്ജാസ്തി തദധീനോഽസ്മി സർവ്വഥാ**

രാജാക്കന്മാരേ, എനിക്ക് ജയത്തിലോ പരാജയത്തിലോ തെല്ലും ലജ്ജയില്ല. ലജ്ജ ഭഗവതിക്ക് അധീനമായിരിക്കുന്നതാണ്. ഞാൻ എല്ലാ പ്രകാരത്തിലും ആ ദേവിക്കും അധീനനാണ്.

## വ്യാസ ഉവാച

**31. ഇതി തസ്യ തദാകർണ്യ വചനം രാജസത്തമാഃ**
**ഊചുഃ പരസ്പരം പ്രേക്ഷ്യ നിശ്ചയജ്ഞാ നരാധിപാഃ**

ഇങ്ങനെ സുദർശനൻ പറഞ്ഞത് അവർ കേട്ടു. അവന്റെ നിശ്ചയബുദ്ധി മനസ്സിലാക്കിയ രാജാക്കന്മാർ അന്യോന്യം നോക്കിയിട്ട് പറഞ്ഞു:

**32. സത്യമുക്തം ത്വയാ സാധോ ന മിഥ്യാ കർഹിചിദ്ഭവേത്**
**തഥാപ്യുജ്ജയനീനാഥസ്ത്വാം ഹന്തും പരികാംക്ഷതി**

ഹേ സാധോ, നീ സത്യമാണു പറഞ്ഞത്. അതൊരിക്കലും മിഥ്യയായി ഭവിക്കുകയില്ല. എന്നിരുന്നാലും ഉജ്ജയിനിയുടെ അധിപനായ യുധാജിത്ത് നിന്നെ കൊല്ലാൻ ഉദ്ദേശിക്കുന്നുണ്ട്.

**33. ത്വത്കൃതേ ന ദയാ ദൃഷ്ടാ ത്വാം ബ്രവീമോ മഹാമതേ**
**യദ്യുക്തം ത്വയാ കാര്യം വിചാര്യ മനസാഽനഘ**

നിന്റെ പേരിൽ തീരെ ദയയില്ല അദ്ദേഹത്തിന്. മഹാമതേ, നിന്നോട് യാഥാർത്ഥ്യം പറഞ്ഞുവെന്നേയുള്ളു. നിഷ്കളങ്കനായ നീ ചിന്തിച്ച് യുക്തമെന്നു തോന്നുന്നത് ചെയ്യുക.

## സുദർശന ഉവാച

**34. സത്യമുക്തം ഭവദ്ഭിശ്ച കൃപാവദ്ഭിഃ സുഹൃജ്ജനൈഃ**
**കിം ബ്രവീമി പുനർവാക്യമുക്ത്വാ നൃപതിസത്തമാഃ**

സുഹൃത്തുക്കളും കൃപാലുക്കളുമായ ഭവാന്മാർ സത്യം പറഞ്ഞു. രാജാക്കന്മാരേ, ഞാൻ പറയാനുള്ളത് നേരത്തേ പറഞ്ഞു കഴിഞ്ഞു. അതിനുപരി എന്താണ് ഇനി പറയേണ്ടത്?

35. **ന മൃത്യുഃ കേനചിദ്ഭാവ്യഃ കസ്യചിദ്വാ കദാചന**
**ദൈവാധീനമിദം സർവ്വം ജഗത്സ്ഥാവരജംഗമം**

ആരുടെ മരണവും ആർക്കും ഒരിക്കലും മുൻകൂട്ടി കാണാൻ കഴിയുകയില്ല. സ്ഥാവരജംഗമാത്മകമായ ഈ ജഗത്ത് മുഴുവൻ ഈശ്വരന്ന് അധീനമാണ്.

36. **സ്വവശോ/യം ന ജീവോ/സ്തി സ്വകർമ്മവശഗഃ സദാ**
**തത്കർമ്മ ത്രിവിധം പ്രോക്തം വിദ്വദ്ഭിസ്തത്വദർശിഭിഃ**

ജീവൻ ആർക്കും സ്വന്തം അധീനത്തിലുള്ളതല്ല. അത് സദാ കർമ്മവശഗമാണ്. ആ കർമ്മം മൂന്നു വിധത്തിലുണ്ടെന്ന് തത്ത്വദർശികളായ വിദ്വജ്ജനങ്ങൾ പറയുന്നു.

37. **സഞ്ചിതം വർത്തമാനം ച പ്രാരബ്ധം ച തൃതീയകം**
**കാലകർമ്മസ്വഭാവൈശ്ച തതം സർവ്വമിദം ജഗത്**

സഞ്ചിതവും വർത്തമാനവും; മൂന്നാമതായി പ്രാരബ്ധവും. ഇവയാണ് ആ മൂന്നു വിധ കർമ്മങ്ങൾ. കാലം, കർമ്മം, സ്വഭാവം എന്നിവകൊണ്ട് നിറഞ്ഞിരിക്കുകയാണ് ഈ ജഗത്തു മുഴുവൻ.

38. **ന ദേവോ മാനുഷം ഹന്തും ശക്തഃ കാലാഗമം വിനാ**
**ഹതം നിമിത്ത മാത്രേണ ഹന്തി കാലഃ സനാതനഃ**

കാലം സമാഗതമാവാതെ ദേവനുപോലും മനുഷ്യനെ കൊല്ലാൻ കഴിയുകയില്ല. നിത്യമായ കാലമാണ് ഓരോ ജീവിയേയും കൊല്ലുന്നത്. കൊല്ലുന്നവൻ വാസ്തവത്തിൽ നിമിത്തം മാത്രമേ ആകുന്നുള്ളൂ.

39. **യഥാ പിതാ മേ നിഹതഃ സിംഹേനാമിത്രകർഷണഃ**
**തഥാ മാതാമഹോ/പ്യേവം യുദ്ധേ യുധാജിതാഹതഃ**

ശത്രുതാപനനായ എന്റെ അച്ഛനെ സിംഹം കൊന്നതും ആ വിധത്തിൽ ധരിക്കേണ്ടതാണ്. മാതാമഹനെ യുധാജിത്തു കൊന്നതും അതേവിധം തന്നെ ധരിക്കണം.

40. **യത്നകോടിം പ്രകുർവാണോ ഹന്യതേ ദൈവയോഗതഃ**
**ജീവേ ദ്വർഷസഹസ്രാണി രക്ഷണേന വിനാ നരഃ**

എത്ര വളരെ പരിശ്രമിച്ചാലും ദൈവനിയോഗം അതാണെങ്കിൽകൊല്ലപ്പെടും. ഒരു സംരക്ഷണവുമില്ലെങ്കിലും ദൈവയോഗമുണ്ടെങ്കിൽ മനുഷ്യൻ അനേകവർഷം ജീവിക്കുകയും ചെയ്യും.

41. **നാഹം ബിഭേമി ധർമ്മിഷ്ഠാഃ കദാചിച്ച യുധാജിതഃ**
**ദൈവമേവ പരം മത്വാ സുസ്ഥിതോ/സ്മി സദാ നൃപാഃ**

ഹേ ധർമ്മിഷ്ഠരേ, യുധാജിത്തിനെ ഞാൻ ഒരിക്കലും ഭയപ്പെടുന്നില്ല. ദൈവമാണ് എല്ലാറ്റിനും മീതേ എന്നു വിശ്വസിച്ചുകൊണ്ട് ഞാൻ സദാ സുഖമായിരിക്കുന്നു.

42. **സ്മരണം സതതം നിത്യം ഭഗവത്യാഃ കരോമ്യഹം**
**വിശ്വസ്യ ജനനീ ദേവീ കല്യാണം സാ കരിഷ്യതി**

ഞാൻ എന്നും എല്ലായ്പ്പോഴും ആ ദേവിയെയാണ് സ്മരിച്ചുകൊണ്ടിരിക്കുന്നത്. വിശ്വജനനിയായ ആ ദേവി സർവ്വ മംഗളങ്ങളും നൽകുക തന്നെ ചെയ്യും.

43. **പൂർവ്വാർജ്ജിതം ഹി ഭോക്തവ്യം ശുഭം വാപ്യശുഭം തഥാ**
**സ്വകൃതസ്യ ച ഭോഗേന കീദൃക്ശോകോ വിജാനതാം**

ശുഭമായാലും അശുഭമായാലും പൂർവ്വാർജ്ജിതമായ കർമ്മഫലം അനുഭവിച്ചേ മതിയാവൂ. ഞാൻ ചെയ്ത കർമ്മത്തിന്റെ ഫലം അനുഭവിക്കുന്നതിനെച്ചൊല്ലി അറിവുള്ളവർ എങ്ങനെ ദുഃഖിക്കും?

**44. സ്വകർമ്മ ഫലയോഗേന പ്രാപ്യ ദുഃഖമചേതനഃ**
**നിമിത്തകാരണേ വൈരം കരോത്യല്പമതിഃ കില**

സ്വകർമ്മഫലമായി ദുഃഖങ്ങൾ ഓരോന്നായി വന്നു ചേരുന്നു. അപ്പോൾ അങ്ങനെ ദുഃഖമുണ്ടാവാൻ കാരണം ഇന്ന ആളാണ്, അഥവാ ഇന്നതാണ് എന്നിങ്ങനെ നിമിത്തകാരണത്തിൽ വൈരം പുലർത്തുന്ന അജ്ഞൻ അല്പബുദ്ധിയാണല്ലോ.

**45. ന തഥാഽഹം വിജാനാമി വൈരം ശോകം ഭയം തഥാ**
**നിഃശങ്കമിഹ സമ്പ്രാപ്തഃ സമാജേ ഭൂഭൃതാമിഹ**

അതു പ്രകാരം ഞാൻ വൈരമോ ശോകമോ ഭയമോ എന്തെന്ന് അറിയുന്നില്ല. ഒരു സംശയവും കൂടാതെ, ഇവിടെ വന്നു ചേർന്ന രാജാക്കന്മാരുടെ ഇടയിലേക്ക് ഞാനും വന്നു.

**46. ഏകാകി ദ്രഷ്ടുകാമോഽഹം സ്വയംവരമനുത്തമം**
**ഭവിഷ്യതി ച യദ്ഭാവ്യം പ്രാപ്തോഽസ്മി ചണ്ഡികാജ്ഞയാ**

അത്യുത്തമമായ ഈ സ്വയംവരം കാണാൻ ആഗ്രഹിച്ച് ഞാൻ ഏകാകിയായിട്ടാണ് വന്നിരിക്കുന്നത്. ഭവിക്കേണ്ടതെന്തോ അതു ഭവിക്കും. ചണ്ഡികയുടെ ആജ്ഞ അനുസരിച്ചു ഞാൻ വന്നു.

**47. ഭഗവത്യാഃ പ്രമാണം മേ നാന്യം ജാനാമി സംയതഃ**
**തത്കൃതം ച സുഖം ദുഃഖം ഭവിഷ്യതി ച നാന്യഥാ**

ഭഗവതിയുടെ വാക്കാണ് എനിക്കു പ്രമാണം. മറ്റ് എന്തെങ്കിലും പ്രമാണമുള്ളതായി സംയമിയായ എനിക്ക് അറിഞ്ഞുകൂടാ. ദേവിയുടെ നിശ്ചയമനുസരിച്ചാണ് സുഖദുഃഖങ്ങൾ സംഭവിക്കുന്നത്. അല്ലാതെ മറ്റൊരു തരത്തിലല്ല.

**48. യുധാജിത് സുഖമാപ്നോതു ന മേ വൈരം നൃപോത്തമാഃ**
**യഃ കരിഷ്യതി മേ വൈരം സ പ്രാപ്സ്യതി ഫലം തഥാ**

യുധാജിത്തിന് സുഖമുണ്ടാകട്ടെ. രാജാക്കന്മാരേ, എനിക്ക് ആരോടും തന്നെ വൈരമില്ല. ആരാണോ എന്നോട് വൈരം പുലർത്തുന്നത് അവർക്ക് അതിനുള്ള ഫലവും ലഭിക്കും.

## വ്യാസഉവാച

**49. ഇത്യുക്താസ്തേ തഥാ തേന സന്തുഷ്ടാ ഭൂഭുജഃ സ്ഥിതാഃ**
**സോഽപി സ്വമാശ്രമം പ്രാപ്യ സുസ്ഥിതഃ സംബഭൂവ ഹ**

സുദർശനൻ അങ്ങനെ പറഞ്ഞതുകേട്ട് രാജാക്കന്മാർ സന്തുഷ്ടരായിത്തീർന്നു. അവനും തന്റെ വസതിയിലേക്കു ചെന്ന് സ്വസ്ഥനായി കഴിഞ്ഞു.

**50. അപരേഽഹ്നി ശുഭേ കാലേ നൃപാഃ സമ്മന്ത്രിതാഃ കില**
**സുബാഹുനാ നൃപേണാഥ രുചിരേ വൈ സ്വമണ്ഡപേ**

പിറ്റേദിവസം ശുഭമായ മുഹൂർത്തത്തിൽ മഹാരാജാവായ സുബാഹു തന്റെ മനോഹരമായ ആസ്ഥാനമണ്ഡപത്തിൽ രാജാക്കന്മാരെ വിളിച്ചു വരുത്തി.

**51. ദിവ്യാസ്തരണയുക്തേഷു മഞ്ചേഷു രചിതേഷു ച**
**ഉപവിഷ്ടാശ്ച രാജാനഃ ശുഭാലംകരണൈർയുതാഃ**

ദിവ്യമായ വിരിപ്പുകൾ വിരിച്ചു തയാറാക്കിയതും ശുഭാലങ്കാരങ്ങളോടു കൂടിയതുമായ മഞ്ചങ്ങളിൽ ആ രാജാക്കന്മാർ ഉപവിഷ്ടരായി.

52. ദിവ്യവേഷധരാഃ കാമം വിമാനേഷ്വമരാ ഇവ
ദീപ്യമാനാഃ സ്ഥിതാസ്തത്ര സ്വയംവരദിദൃക്ഷയാ

വിമാനങ്ങളിൽ ദേവന്മാരെന്ന പോലെ ദിവ്യവേഷം ധരിച്ച് പ്രശോഭിതരായി സ്വയംവരം കാണാൻ വേണ്ടി അവർ കാത്തിരിപ്പായി.

53 .ഇതി ചിന്താപരാഃ സർവ്വേ കദാ സാ*f*പ്യാഗമിഷ്യതി
ഭാഗ്യവന്തം നൃപശ്രേഷ്ഠം ശ്രുതപുണ്യം വരിഷ്യതി

അവൾ എപ്പോഴാണ് രംഗത്തേക്കു വരിക? ഭാഗ്യവാനും പുണ്യം ചെയ്തവനുമായ ഏതു രാജാവിനെ അവൾ വരിക്കും? എന്നീ ചിന്തയിൽ മുഴുകിയിരുന്നു, എല്ലാവരും.

54 .യദാ സുദർശനം ദൈവാത് സ്രജാ സംഭൂഷയേദിഹ
വിവാദോ വൈ നൃപാണാം ച ഭവിതാ നാത്ര സംശയഃ

അവൾ ദൈവചോദിതയായി സുദർശനനെ മാലയണിയിക്കുമെങ്കിൽ അപ്പോൾ രാജാക്കന്മാർ വിവാദം തുടങ്ങും. ഇതിൽ സംശയമില്ല.

55. ഇത്യേവം ചിന്ത്യമാനാസ്തേ ഭൂപാ മഞ്ചേഷു സംസ്ഥിതാഃ
വാദിത്രഘോഷഃ സുമഹാനുത്ഥിതോ നൃപമണ്ഡപേ

ഇങ്ങനെ മഞ്ചത്തിലിരുന്നുകൊണ്ട് രാജാക്കന്മാർ ഓരോന്നും ചിന്തിച്ചു. അപ്പോഴേക്കും രാജമണ്ഡപത്തിൽ വലിയ വാദ്യാഘോഷങ്ങൾ ഉയർന്നു.

56. അഥ കാശീപതിഃ പ്രാഹ സുതാം സ്നാതാം സ്വലംകൃതാം
മധൂകമലാസംയുക്താം ക്ഷൗമവാസോവിഭൂഷിതാം

അപ്പോൾ കാശീമഹീപതി, കുളിച്ച് വേണ്ട പോലെ അലങ്കൃതയായി മധൂകമാല കൈയിലേന്തി പട്ടു വസ്ത്രമുടുത്ത് ഒരുങ്ങി,

57. വിവാഹോപസ്കരൈര്യുക്താം ദിവ്യാം സിന്ധുസുതോപമാം
ചിന്താപരാം സുവസനാം സ്മിതപൂർവ്വമിദം വചഃ

വിവാഹോപസ്കരണങ്ങളോടുകൂടി ദിവ്യയായ ലക്ഷ്മീദേവിയെപ്പോലെ ശോഭിക്കുന്നവളാണെങ്കിലും ചിന്തയിലാണ്ട സ്വപുത്രിയോട് പുഞ്ചിരിച്ചു കൊണ്ട് പറഞ്ഞു:

58. ഉത്തിഷ്ഠ പുത്രി സുനസേ കരേ ധൃത്വാ ശുഭാം സ്രജം
വ്രജ മണ്ഡപമദ്ധ്യേ*f*ദ്യ സമാജം പശ്യ ഭൂഭുജാം

മകളേ, എഴുന്നേൽക്കൂ. ശുഭമായ മാല കൈയിലെടുക്കൂ. എന്നിട്ട് മണ്ഡപമധ്യത്തിലേക്കു ചെന്ന് രാജാക്കന്മാരുടെ സദസ്സാകെ ഒന്നു നോക്കിക്കാണൂ.

59 .ഗുണവാൻ രൂപസമ്പന്നഃ കുലീനശ്ച നൃപോത്തമഃ
തവ ചിത്തേ വസേദ്യസ്തു തം വൃണുഷ്വ സുമധ്യമേ

ഗുണവാനും രൂപസൗന്ദര്യമുള്ളവനും കുലീനനുമായ ഒരു രാജാവ്, ഹേ സുന്ദരീ, നിന്റെ മനസ്സിൽ കുടികൊള്ളുമെങ്കിൽ അവനെ വരിച്ചു കൊള്ളൂ.

60. ദേശദേശാധിപാഃ സർവ്വേ മഞ്ചേഷു രചിതേഷു ച
സംവിഷ്ടാഃ പശ്യ തന്വംഗി വരയസ്വ യഥാരുചി

ദേശദേശങ്ങളുടെ അധിപന്മാരായ രാജാക്കന്മാരെല്ലാം നന്നായി ഒരുക്കിയ മഞ്ചങ്ങളിൽ ഉപവിഷ്ഠരായിരിക്കുന്നു. അവരെ നോക്കിക്കണ്ട് ഇഷ്ടമുള്ളവനെ വരിക്കുക.

## വ്യാസ ഉവാച

**61. തം തഥാ ഭാഷമാണം വൈ പിതരം മിതഭാഷിണീ**
**ഉവാച വചനം ബാലാ ലളിതം ധർമ്മസംയുതം**

അപ്രകാരം പറയുന്ന ആ പിതാവിനോട് മിതഭാഷിണിയായ അവൾ ലളിതവും ധർമ്മാനുസൃതവുമായ വിധം ഇങ്ങനെ പറഞ്ഞു:

## ശശികലോവാച

**62. നാഹം ദൃഷ്ടിപഥേ രാജ്ഞാം ഗമിഷ്യാമി പിതഃ കില**
**കാമുകാനാം നരേശാനാം ഗച്ഛന്ത്യന്യാശ്ച യോഷിതഃ**

അച്ഛാ, ഞാൻ ഈ രാജാക്കന്മാരുടെ കൺമുമ്പിലൂടെ സഭാമധ്യത്തിലേക്കു പോകുകയില്ല. കാമുകന്മരായ രാജാക്കന്മരുടെ അടുക്കലേക്ക് മറ്റു സ്ത്രീകളേ പോകൂ.

**63. ധർമ്മശാസ്ത്രേ ശ്രുതം താത മയേദം വചനം കില**
**ഏക ഏവ വരോ നാര്യാ നിരീക്ഷ്യഃ സ്യാന്ന ചാപരഃ**

അച്ഛാ, ധർമ്മശാസ്ത്രത്തിൽ ഇങ്ങനെ പറഞ്ഞിട്ടുള്ളതായി ഞാൻ കേട്ടിട്ടുണ്ട്, 'സ്ത്രീയ്ക്കു ഒരു പുരുഷനെ മാത്രമേ കാണാവൂ; അന്യനായ ഒരുവനെയും കാണരുത്' എന്ന്.

**64. സതീത്വം നിർഗതം തസ്യാ യാ പ്രയാതി ബഹൂനഥ**
**സങ്കല്പയന്തി തേ സർവ്വേ ദൃഷ്ട്വാ മേ ഭവതാത്ത്വിതി**

അനേകം പുരുഷന്മാരുടെ സന്നിധിയിലേക്ക് ചെല്ലുന്നവളിൽനിന്ന് സതീത്വവും പൊയ്പോകും. കാരണം അവളെ കണ്ടിട്ട് എല്ലാവരുടെയും മനസ്സിൽ ആഗ്രഹമുണ്ടാവും ഇവൾ എൻെറ പത്നിയായിത്തീരണമെന്ന്.

**65. സ്വയംവരേ സ്രജം ധൃത്വാ യദാ ഗച്ഛതി മണ്ഡപേ**
**സാമാന്യാ സാ തദാ ജാതാ കുലദേവാപരാ വധൂഃ**

എപ്പോഴാണോ ഒരു കുലവധു, കൈയിൽ വരണമാലയുമായി സ്വയംവര മണ്ഡപത്തിലേക്കു പോകുന്നത് അപ്പോൾ അവളുടെ സ്ഥിതി മറ്റൊരു വ്യഭിചാരിണിയുടേതായിത്തീരുന്നു.

**66. വാരസ്ത്രീ വിപണേ ഗത്വാ യഥാ വീക്ഷ്യ നരാൻ സ്ഥിതാൻ**
**ഗുണാഗുണപരിജ്ഞാനം കരോതി നിജമാനസേ**

എപ്രകാരമാണോ ഒരു വേശ്യ തെരുവിൽ ചെന്ന് അവിടെയുള്ള മനുഷ്യരെ നോക്കിക്കണ്ട് സ്വന്തം മനസ്സിൽ, അവരുടെ ഗുണദോഷങ്ങൾ തിട്ടപ്പെടുത്തുന്നത് അതുപോലെയാണ് ഇതും.

**67. നൈകഭാവാ യഥാ വേശ്യാ വൃഥാ പശ്യതി കാമുകം**
**തഥാƒഹം മണ്ഡപേ ഗത്വാ കുർവ്വേ വാരസ്ത്രിയാകൃതം**

എപ്രകാരമാണോ വേശ്യ വിവിധ മനോഭാവത്തോടെ കാമുകനെ നിഷ്പ്രയോജനമായി നോക്കിക്കാണുന്നത് അതുപോലെ ഞാനും സ്വയംവരമണ്ഡപത്തിൽ ചെന്ന് വേശ്യാസ്ത്രീയെപ്പോലെ ചെയ്യണോ?

**68. വൃദ്ധൈരേതൈഃ കൃതം ധർമ്മ ന കരിഷ്യാമി സാമ്പ്രതം**
**പത്നീവ്രതം തഥാ കാമം ചരിഷ്യേƒഹം ധൃതവ്രതാ**

വൃദ്ധന്മാർ പണ്ടെന്നോ ഉണ്ടാക്കിവച്ചിരിക്കുന്ന ഈ നടപടി ഞാൻ ഇപ്പോൾ അനുഷ്ഠിക്കുകയില്ല. ദൃഢവ്രതയായി ഞാൻ സതീവ്രതം അനുഷ്ഠിക്കും.

**69. സാമാന്യാ പ്രഥമം ഗത്വാ കൃത്വാ സങ്കല്പിതം ബഹു**
**വൃണോതി ചൈകം തദ്വദ്വൈ വൃണോമി കഥമദ്യ വൈ**

എപ്രകാരമാണോ ഒരു സാധാരണ സ്ത്രീ സ്വയംവരത്തിനു ചെന്ന് അനേകം പുരുഷന്മാരെ പതിഭാവത്തിൽ സങ്കൽപിച്ചതിനു ശേഷം ഏതെങ്കിലും ഒരുവനെ വരിക്കുന്നത്, അതുപോലെ ഞാനും അനേകം പേരെ നോക്കികണ്ടിട്ട് ഒരുവനെ വരിക്കണോ? അത് എനിക്കു സാധ്യമല്ല.

**70. സുദർശനോ മയാ പൂർവ്വം വൃതഃ സർവ്വാത്മനാ പിതഃ**
**തമൃതേ നാന്യഥാ കർത്തുമിച്ഛാമി നൃപസത്തമ**

അച്ഛാ ഞാൻ നേരത്തേ തന്നെ സുദർശനെ സർവ്വത്മനാ വരിച്ചതാണ്. അദ്ദേഹത്തെ വിട്ട് മറ്റൊരുവനെ വരിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല.

**71. വിവാഹവിധിനാ ദേഹി കന്യാദാനം ശുഭേ ദിനേ**
**സുർശനായ നൃപതേ യദിച്ഛസി ശുഭം മമ**

വിവാഹവിധി അനുസരിച്ച് ശുഭദിനത്തിൽ സുദർശനരാജകുമാരന് കന്യാദാനം നിർവഹിച്ചാലും. രാജൻ, എനിക്ക് മംഗളം ഉണ്ടാവണമെന്ന് ആഗ്രഹിക്കുന്നുവെങ്കിൽ അങ്ങനെ ചെയ്താലും.

ഇതി ശ്രീമദ്ദേവീഭാഗവതേ തൃതീയസ്കന്ധേ
വിംശോ$f$ദ്ധ്യായഃ

## അഥ ഏകവിംശോ$f$ദ്ധ്യായഃ

### വ്യാസ ഉവാച

**1. സുബാഹുരപി തച്ഛ്രുത്വാ യുക്തമുക്തം തയാ തദാ**
**ചിന്താവിഷ്ടോ ബഭൂവാശു കിം കർത്തവ്യമതഃ പരം**

യുക്തിപൂർവ്വം ശശികല പറഞ്ഞതുകേട്ടപ്പോൾ ഇനി എന്താണു ചെയ്യേണ്ടതെന്ന് ആലോചിച്ച് സുബാഹു വളരെ വ്യാകുലനായിത്തീർന്നു.

**2. സംഗതാഃ പൃഥിവീപാലാഃ സസൈന്യാഃ സപരിഗ്രഹാഃ**
**ഉപവിഷ്ടാശ്ച മഞ്ചേഷു യോദ്ധുകാമാ മഹാബലാഃ**

അനേകം രാജാക്കന്മാർ സേവകരോടും സൈന്യങ്ങളോടും കൂടി ഇവിടെ വന്നു ചേർന്നിട്ടുണ്ട്. മഹാബലശാലികളായ അവരെല്ലാം വേണ്ടിവന്നാൽ യുദ്ധംചെയ്യാൻ തയ്യാറായിട്ടാണ് മഞ്ചങ്ങളിൽ ഇരിക്കുന്നത്.

**3. യദി ബ്രവീമി താൻസർവ്വാൻ സുതാ നായാതി സാമ്പ്രതം**
**തഥാതികോപസംയുക്താ ഹന്യുർമാം ദുഷ്ടബുദ്ധയഃ**

ഈ അവസരത്തിൽ എന്റെ മകൾ സ്വയംവരത്തിനു വരുന്നില്ലന്ന് അവരോട് പറയുന്നപക്ഷം ദുഷ്ടബുദ്ധികളായ അവർ കലികയറി എന്നെ കൊല്ലും.

**4. ന മേ സൈന്യബലം താദൃങ്ന ദുർഗ്ഗബലമദ്ഭുതം**
**യേനാഹം നൃപതീൻ സർവ്വാൻ പ്രത്യാദേഷ്ടുമിഹോത്സഹേ**

അവരുടേതുപോലുള്ള സൈന്യബലമോ അദ്ഭുതകരമായ സുരക്ഷാസന്നാഹമോ എനിക്കില്ല. അതുകൊണ്ട് ഞാൻ ആ രാജാക്കന്മാരെ നിരാകരിക്കാൻ ഒരുങ്ങുന്നില്ല.

**5. സുദർശനസ്തഥൈകാകീ ഹ്യസഹായോഽധനഃ ശിശുഃ**
**കിം കർത്തവ്യം നിമഗ്നോഽഹം സർവ്വഥാ ദുഃഖസാഗരേ**

അതുപോലെ സുദർശൻ ഏകാകിയും അന്യസഹായം ഇല്ലാത്തവനും ധനഹീനനും ബാലനുമാണ്. എല്ലാവിധത്തിലും ഞാൻ ശോകക്കടലിൽ മുങ്ങിയിരിക്കുകയാണ്. എന്താണ് ചെയ്യേണ്ടത്?

**6. ഇതി ചിന്താപരോ രാജാ ജഗാമ നൃപസന്നിധൗ**
**പ്രണമ്യ താനുവാചാഥ പ്രശ്രയാവനതോ നൃപഃ**

ഇങ്ങനെ ചിന്താവിവശനായ സുബാഹു രാജാക്കന്മാരുടെ സന്നിധിയിലേക്കു ചെന്നു. വളരെ വിനയത്തോടെ ശിരസ്സുകുനിച്ച് വണങ്ങിയതിനുശേഷം അദ്ദേഹം അവരോട് ഇങ്ങനെ പറഞ്ഞു:

**7. കിം കർത്തവ്യം നൃപാഃ കാമം നൈതിമേ മണ്ഡപേ സുതാ**
**ബഹുശഃ പ്രേര്യമാണാഽപി സാ മാത്രാഽപി മയാഽപി ച**

രാജക്കന്മാരേ, ഞാനും അവളുടെ അമ്മയും പലപ്രാവശ്യം പ്രേരിപ്പിച്ചിട്ടും എന്റെ പുത്രി വിവാഹമണ്ഡപത്തിലേക്കു വരാൻ കൂട്ടാക്കുന്നില്ല. ഞാൻ എന്തു ചെയ്യട്ടെ!

**8. മൂർധ്നാ പതാമി പാദേഷു രാജ്ഞാം ദാസോഽസ്മി സാമ്പ്രതം**
**പൂജാദികം ഗൃഹീത്വാഽദ്യ വ്രജന്തു സദനാനി വഃ**

ഇവിടെ സന്നിഹിതരായ രാജാക്കന്മാരുടെ എല്ലാം കാൽക്കൽ ഞാൻ കുമ്പിടുന്നു. ഞാൻ നിങ്ങളുടെ ദാസനാണ്. പൂജാദികൾ സ്വീകരിച്ച് നിങ്ങൾ ഇപ്പോൾ സ്വഭവനങ്ങളിലേക്ക് പോകണമെന്ന് അപേക്ഷിക്കുന്നു.

**9. ദദാമി ബഹുരത്നാനി വസ്ത്രാണി ച ഗജാൻ രഥാൻ**
**ഗൃഹീത്വാഽദ്യ കൃപാം കൃത്വാ വ്രജന്തു ഭവനാന്യുത**

ഞാൻ ധാരാളം രത്നങ്ങൾ തരാം; വസ്ത്രങ്ങൾ തരാം; തേരുകളും ആനകളെയും നൽകാം. അവയെല്ലാം സ്വീകരിച്ച് ദയവായി ഇപ്പോൾ സ്വഭവനങ്ങളിലേക്ക് പോയാലും.

**10. ന വശേ മേ സുതാ ബാലാ പ്രിയതേ യദി ഖേദിതാ**
**തദാ മേ സ്യാന്മഹദുഃഖം തേന ചിന്താതുരോഽസ്മ്യഹം**

മകൾ എന്റെ അഭിപ്രായം സ്വീകരിക്കുകയോ അതനുസരിച്ച് പ്രവർത്തിക്കുകയോ ചെയ്യുന്നില്ല. ഞാൻ ദണ്ഡിപ്പിക്കുന്നപക്ഷം അവൾ മരിക്കും. അങ്ങനെയായാൽ എനിക്ക് അതിൽ കൂടുതൽ ദുഃഖമാകുമല്ലോ എന്നോർത്ത് ഞാൻ ചിന്താകുലനാണ്.

**11. ഭവന്തഃ കരുണാവന്തോ മഹാഭാഗ്യാ മഹൗജസഃ**
**കിം മേ തയാ ദുഹിത്രാ തു മന്ദയാ ദുർവിനീതയാ**

രാജാക്കന്മാരേ, ഭവാന്മാർ കൃപാലുക്കളും മഹാഭാഗ്യവാന്മാരും മഹാബലവാന്മാരുമാണ്. വിനയമില്ലാത്തവളും ബുദ്ധിക്കെട്ടവളുമായ എന്റെ മകളെ കൊണ്ട് നിങ്ങൾക്ക് എന്തുപ്രയോജനം?

**12. അനുഗ്രാഹ്യോഽസ്മി വഃ കാമം ദാസോഽഹമിതി സർവ്വഥാ**
**സുതാ സുതേവ മന്തവ്യാ ഭവദ്ഭിഃ സർവ്വഥാ മമ**

അതുകൊണ്ട് നിങ്ങൾ എന്നെ അനുഗ്രഹിക്കണം. എല്ലാവിധത്തിലും ഞാൻ നിങ്ങളുടെ ദാസനാണ്. എന്റെ പുത്രിയെ നിങ്ങളും സ്വന്തം പുത്രിയെ പോലെ വിചാരിക്കണം.

**വ്യാസ ഉവാച**

13. ശ്രുത്വാ സുബാഹുവചനം നോചുഃ കേചന ഭൂമിപാഃ
യുധാജിത് ക്രോധതാമ്രാക്ഷസ്തമുവാച രുഷാന്വിതഃ

സുബാഹു പറഞ്ഞതുകേട്ട് രാജാക്കന്മാർ ആരും ഒന്നും മിണ്ടിയില്ല. എന്നാൽ ക്രോധത്താൽ സുധാജിത്തിന്റെ കണ്ണുചെമന്നു. അദ്ദേഹം രോഷത്തോടെ സുബാഹുവിനോടു പറഞ്ഞു:

14. രാജൻ മൂർഖോ/സി കിം ബ്രൂഷേ കൃത്വാ കാര്യം സുനിന്ദിതം
സ്വയം വരഃ കഥം മോഹാദ്രചിതഃ സംശയേ സതി

രാജാവേ, താങ്കൾ തനി മൂർഖനാണ്. കേവലം നിന്ദ്യമായ ഈ പണി ചെയ്തിട്ട് ഇപ്പോൾ എന്തു പറയുന്നു? മകൾ സമ്മതിക്കുന്നില്ലെന്നോ? സംശയമുണ്ടായിരുന്നെങ്കിൽ മോഹത്തോടെ താങ്കൾ എന്തിനീ സ്വയംവരം നിശ്ചയിച്ചു?

15. മിളിതാ ഭൂഭുജഃ സർവ്വേ ത്വയാ//ഹുതാഃ സ്വയംവരേ
കഥമദ്യ നൃപാ ഗന്തും യോഗ്യാസ്തേ സ്വഗൃഹാൻ പ്രതി

താങ്കൾ വിളിച്ചതുകൊണ്ട് സകല രാജാക്കന്മാരും സ്വയംവരത്തിനുവേണ്ടി ഇവിടെ വന്നിട്ടുണ്ട്. യോഗ്യന്മാരായ അവരെല്ലാം വെറുതേ തങ്ങളുടെ ഭവനത്തിലേക്ക് എങ്ങനെ പോകും?

16. അവമാന്യ നൃപാൻ സർവ്വാംസ്ത്വം കിം സുദർശനായ വൈ
ദാതുമിച്ഛസി പുത്രീം ച കിമനാര്യ മതഃ പരം

ഈ രാജാക്കന്മാരെയെല്ലാം വിളിച്ചുവരുത്തി അപമാനിച്ചിട്ട് താങ്കൾ മകളെ സുദർശനനു നൽകാൻ പോകുകയാണ്; അല്ലേ? ഇതിൽ പരം നിന്ദ്യമായ മറ്റെന്തുണ്ട്?

17. വിചാര്യ പുരുഷേണാദൗ കാര്യം വൈ ശുഭമിച്ഛതാ
ആരബ്ധവ്യം ത്വയാ തത്തു കൃതം രാജന്ന ജാനതാ

ശുഭേച്ഛയുള്ള മനുഷ്യൻ ചെയ്യേണ്ട കാര്യത്തെക്കുറിച്ച് ആദ്യമേ തന്നെ ആലോചിക്കണം. രാജാവേ, അറിവുള്ള താങ്കൾ അങ്ങനെ ചെയ്തില്ല.

18. ഏതാൻ വിഹായ നൃപതീൻ ബലവാഹനസംയുതാൻ
വരം സുദർശനം കർത്തും കഥമിച്ഛസി സാമ്പ്രതം

സൈന്യവും വാഹനങ്ങളുമുള്ള ഈ രാജാക്കന്മാരെയെല്ലാം ഉപേക്ഷിച്ചിട്ട് സുദർശനനെ ജാമാതാവാക്കാൻ താങ്കൾക്കിപ്പോൾ എങ്ങനെ ആഗ്രഹമുണ്ടായി?

19. അഹം ത്വാം ഹന്മി പാപിഷ്ഠം തഥാ പശ്ചാത്സുദർശനം
ദൗഹിത്രായാദ്യ തേ കന്യാം ദാസ്യാമീതി വിനിശ്ചയഃ

പാപിയായ താങ്കളെ ഞാനിപ്പോൾ കൊല്ലും; പിന്നെ ആ സുദർശനനെയും. കന്യകയെ പിന്നെ ഞാൻ എന്റെ ദൗഹിത്രന് നൽകുകയും ചെയ്യുമെന്ന് തീർച്ചയാണ്.

20. മയി തിഷ്ഠതി കോ ന്യോ/സ്തി യഃ കന്യാം ഹർത്തുമിച്ഛതി
സുദർശനഃ കിയാനദ്യ നിർധനോ നിർബലഃ ശിശുഃ

ഞാനുള്ളപ്പോൾ കന്യകയെ അപഹരിച്ചുകൊണ്ടുപോകാൻ ആരെങ്കിലും ഒരുമ്പെടുമോ? വെറും ശിശുതുല്യനും നിർധനനും ബലമില്ലാത്തവനുമായ സുദർശനന് എന്തു കഴിയും?

21. ഭാരദ്വാജാശ്രമേ പൂർവ്വം മുക്തോ മുനികൃതേ മയാ
നാദ്യാഹം മോചയിഷ്യാമി സർവ്വഥാ ജീവിതം ശിശോഃ

പണ്ട് ഭാരദ്വാജാശ്രമത്തിൽ വച്ച് മഹർഷി പറഞ്ഞതുകൊണ്ട് ഞാൻ അവനെ കൊല്ലാതെ വിട്ടതാണ്. ഇന്നു ഞാൻ എങ്ങനെയായാലും അവനെ ജീവനോടെ വിടാൻ പോകുന്നില്ല.

22. **തസ്മാദ്വിചാര്യ സമ്യക്ത്വം പുത്ര്യാ ച ഭാര്യയാ സഹ**
**ദൗഹിത്രായ പ്രിയാം കന്യാം ദേഹി മേ സുഭ്രുവം കില**

അതുകൊണ്ട് ഭാര്യയോടും പുത്രിയോടും വേണ്ടവണ്ണം ആലോചിച്ച് സുന്ദരിയായ പ്രിയപുത്രിയെ എന്റെ ദൗഹിത്രനു നൽകണം.

23. **സംബന്ധീ ഭവ ദത്വാ ത്വം പുത്രീമേതാം മനോരമാം**
**ഉച്ചാശ്രയഃ പ്രകർത്തവ്യഃ സർവ്വദാ ശുഭമിച്ഛതാ**

സുമുഖിയായ പുത്രിയെ തന്നിട്ട് താങ്കൾ എന്റെ ബന്ധുവാകുക. ശുഭം ആഗ്രഹിക്കുന്നവർ എല്ലായ്പ്പോഴും ഉന്നതനിലയിലുള്ളവരെ ആശ്രയിക്കുകയാണ് വേണ്ടത്.

24. **സുദർശനായ ദത്വാ ത്വം പുത്രീം പ്രാണപ്രിയാം ശുഭാം**
**ഏകാകിനേഽപ്യരാജ്യായ കിം സുഖം പ്രാപ്തുമിച്ഛസി**

പ്രാണനേക്കാൾ സ്നേഹിക്കുന്ന സ്വപുത്രിയെ ഏകാകിയും രാജ്യവിഹീനനുമായ സുദർശനനു നൽകിയിട്ട് താങ്കൾ എന്തു സുഖം നേടാനാണു പോകുന്നത്?

**"കുലം വിത്തം ബലം രൂപം രാജ്യം ദുർഗ്ഗം സുഹൃജ്ജനം**
**ദൃഷ്ട്വാ കന്യാ പ്രദാതവ്യാ നാന്യഥാ സുഖമൃച്ഛതി"**

കുലവും ധനവും ബലവും രൂപവും രാജ്യവും രക്ഷയും സുഹൃത്തുക്കളും നോക്കിയിട്ട് വേണം കന്യകയെ കൊടുക്കാൻ. അല്ലെങ്കിൽ സുഖമുണ്ടാവില്ല.

25. **പരിചിന്തയ ധർമ്മം ത്വം രാജനീതിം ച ശാശ്വതീം**
**കുരു കാര്യം യഥായോഗ്യം മാകൃഥാ മതിമന്യഥാ**

ഈ ധർമ്മശാസനത്തെയും ശാശ്വതമായ രാജനീതിയെയും കുറിച്ച് ആലോചിക്കുക. എന്നിട്ട് യഥായോഗ്യം കാര്യം നിർവഹിക്കുക. താങ്കൾ മറ്റൊന്നും വിചാരിക്കേണ്ട.

26. **സുഹൃദസി മമാത്യർത്ഥം ഹിതം തേ പ്രബ്രവീമ്യഹം**
**സമാനയ സുതാം രാജന്മണ്ഡപേ താം സഖീവൃതാം**

താങ്കൾ എന്റെ ഉറ്റമിത്രമാണ്. താങ്കൾക്ക് ഹിതമായിട്ടുള്ളതാണ് ഞാൻ പറയുന്നത്. രാജാവേ, പുത്രിയെ സഖിമാരോടുകൂടി സ്വയംവരമണ്ഡപത്തിലേക്ക് കൊണ്ടു വരൂ.

27. **സുദർശനമൃതേ ചേയം വരിഷ്യതി യദാപ്യസൗ**
**വിഗ്രഹോ മേ തദാ ന സ്യാദ്വിവാഹോഽസ്തു തവേപ്സിതഃ**

ഇവൾ സുദർശനനൊഴികെ മറ്റ് ആരെയെങ്കിലും വരിക്കട്ടെ. അങ്ങനെയാണെങ്കിൽ എനിക്കതിൽ തർക്കമില്ല. അങ്ങനെ താങ്കൾ ആഗ്രഹിച്ചമട്ടിൽ വിവാഹം നടക്കട്ടെ.

28. **അന്യേ നൃപതയഃ സർവ്വേ കുലീനാഃ സബലാഃ സമാഃ**
**വിരോധഃ കീദൃശസ്ത്വേനം വൃണോദ്യദി നൃപോത്തമ**

മറ്റു സകലരാജാക്കന്മാരും കുലീനരും സൈന്യസമേതരും സമന്മാരുമാണ്. രാജാവേ, അങ്ങനെയുള്ള ആരെയും അവൾ വരിച്ചുകൊള്ളട്ടെ. എനിക്കു എന്തു തർക്കം?

29. **അന്യഥാഽഹം ഹരിഷ്യേദ്യ ബലാത്കന്യാമിമാം ശുഭാം**
**മാ വിരോധം സുദുഃസാദ്ധ്യം ഗച്ഛ പാർത്ഥിവസത്തമ**

മറ്റൊരുതരത്തിലായാൽ ഞാൻ ഈ പെൺകുട്ടിയെ ബലമായി അപഹരിച്ചുകൊണ്ടുപോകും. രാജാവേ, പ്രയോജനമില്ലാതെ പിണങ്ങേണ്ട.

**വ്യാസ ഉവാച**

**30. യുധാജിതാ സമാദിഷ്ടഃ സുബാഹുഃ ശോകസംയുക്തഃ**
**നിഃശ്വസൻ ഭവനം ഗത്വാ ഭാര്യാം പ്രാഹ ശുചാവൃതഃ**

യുധാജിത്തിന്റെ ഈ നിർദ്ദേശം കേട്ട സുബാഹു ശോകത്തിലാണ്ടു. ദുഃഖത്താൽ നെടുവീർപ്പിട്ടുകൊണ്ടു ഗൃഹത്തിൽ ചെന്ന് ഭാര്യയോടു പറഞ്ഞു:-

**31. പുത്രീം ബ്രൂഹി സുധർമ്മജ്ഞേ കലഹേ സമുപസ്ഥിതേ**
**കിം കർത്തവ്യം മയാ ശക്യം ത്വദ്വശോ/സ്മി സുലോചനേ**

ധർമ്മം നന്നായിട്ട് അറിയുന്നവളാണല്ലോ നീ. കലഹം ഉണ്ടാകുമെന്ന സ്ഥിതിയിലായിരിക്കുന്നു കാര്യങ്ങൾ. നീ ചെന്ന് മകളോട് പറഞ്ഞുനോക്കൂ. എനിക്ക് ഇപ്പോൾ എന്തു ചെയ്യാൻ കഴിയും? ഞാനിപ്പോൾ നിനക്ക് അധീനനാണ്.

**വ്യാസ ഉവാച**

**32. സാ ശ്രുത്വാ പതിവാക്യം തു ഗത്വാ പ്രാഹ സുതാന്തികം**
**വത്സേ രാജാതി ദുഃഖാർത്തഃ പിതാതേ/പി വർത്തതേ**

ഭർത്താവു പറഞ്ഞതുകേട്ട ഉടൻ തന്നെ അവൾ പുത്രിയുടെ അരികിലെത്തിയിട്ട് പറഞ്ഞു: മകളേ, നിന്റെ അച്ഛനായ മഹാരാജാവ് ഇപ്പോഴ് അത്യധികം ദുഃഖവിവശനായിരിക്കുകയാണ്.

**33. ത്വദർത്ഥേ വിഗ്രഹഃ കാമം സമുത്പന്നോ/ദ്യ ഭൂഭൃതാം**
**അന്യം വരയ സുശ്രോണി സുദർശനമൃതേ നൃപം**

നിന്നെ ചൊല്ലി രാജാക്കന്മാർ തമ്മിൽ ഇപ്പോൾ യുദ്ധമുണ്ടാവാം.സുന്ദരീ, സുദർശനനൊഴികെ മറ്റ് ഏതെങ്കിലും ഒരു രാജാവിനെ നിനക്കു വരിച്ചുകൂടേ?

**34. യദി സുദർശനം വത്സേ ഹഠാത്ത്വം വൈ വരിഷ്യസി**
**യുധാജിത്തം ച മാം ചൈവ ഹനിഷ്യതി ബലാന്വിതഃ**

മകളേ, നീ സുദർശനനെത്തന്നെ നിർബന്ധമായും വരിക്കുകയാണെങ്കിൽ നല്ല സൈന്യബലമുള്ള ആ യുധാജിത്ത് അദ്ദേഹത്തെയും എന്നെയും കൊല്ലും; തീർച്ച.

**35. സുദർശനം ച രാജാ/സൗ ബലമത്തഃ പ്രതാപവാൻ**
**ദ്വിതീയസ്തേ പതിഃ പശ്ചാദ്ഭവിതാ കലഹേ സതി**

സൈന്യശക്തിയിൽ ഊറ്റംകൊള്ളുന്നവനും പ്രതാപവാനുമായ ആ യുധാജിത്ത് സുദർശനനെയും വധിക്കും. കലഹമുണ്ടാകുന്ന പക്ഷം രണ്ടാമതൊരുത്തനായിരിക്കും നിന്റെ ഭർത്താവായി ഭവിക്കുക.

**36. തസ്മാത് സുദർശനം ത്യക്ത്വാ വരയാന്യം നൃപോത്തമം**
**സുഖമിച്ഛസി ചേമ്മഹ്യം തുഭ്യംവാ മൃഗലോചനേ**
**ഇതി മാത്രാ ബോധിതാം താം പശ്ചാദ്രാജാപ്യബോധയത്**

അതിനാൽ സുദർശനനെ വിട്ട് മറ്റൊരു രാജാവിനെ വരിക്കുക. ഹേ സുന്ദരീ, എനിക്കും നിനക്കും സുഖമുണ്ടാകണമെന്ന് ആഗ്രഹിക്കുന്നപക്ഷം അങ്ങനെ ചെയ്യണം. ഇങ്ങനെ മാതാവു പ്രേരിപ്പിച്ച അവളെ പിതാവും പിന്നീട് പ്രേരിപ്പിച്ചു.

**37. ഉഭയോർ വചനം ശ്രുത്വാ നിർഭയോവാച കന്യകാ**

രണ്ടുപേരുടെയും ഉപദേശംകേട്ട കന്യക നിർഭയം പറഞ്ഞു:

**കന്യോവാച**

**സത്യമുക്തം നൃപശ്രേഷ്ഠ ജാനാസി ച വ്രതം മമ**

ഹേ നൃപോത്തമ, സത്യമാണു പറഞ്ഞത്. അങ്ങേയ്ക്ക് എന്റെ തീരുമാനം എന്തെന്നും അറിയാം.

**38. നാന്യം വൃണോമി ഭൂപാല സുദർശനമൃതേ ക്വചിത്**
**ബിഭേഷി യദി രാജേന്ദ്ര, നൃപേഭ്യഃ കില കാതരഃ**

സുദർശനൻ ഒഴികെ മറ്റൊരു രാജാവിനേയും ഒരിക്കലും ഞാൻ വരിക്കുകയില്ല. രാജാവേ, ദുഃഖിതനായ അങ്ങ് രാജാക്കന്മാരെ ഭയപ്പെടുന്നുണ്ടെങ്കിൽ,

**39. സുദർശനായ ദത്വാ മാം വിസർജ്ജയ പുരാദ്ബഹിഃ**
**സ മാം രഥേ സമാരോപ്യ നിർഗ്ഗമിഷ്യതി തേ പുരാത്**

സുദർശനന് എന്നെ വിധിപ്രകാരം നൽകിയിട്ട് ഈ നഗരത്തിനു പുറത്ത് എത്തിച്ചേയ്ക്കുക. അദ്ദേഹം എന്നെ തേരിലേറ്റി ഈ നഗരത്തിൽനിന്ന് നിർഗമിച്ചു കൊള്ളും.

**40. ഭവിതവ്യം തു പശ്ചാദ്വൈ ഭവിഷ്യതി ന ചാന്യഥാ**
**നാത്ര ചിന്താ ത്വയാ കാര്യാ ഭവിതവ്യേ നൃപോത്തമ**

ഭവിക്കേണ്ടത് എന്തോ അത് പിന്നീട് സംഭവിച്ചുകൊള്ളട്ടെ. അത്തരത്തിലല്ലാതെ അത് സംഭവിക്കുകയുമില്ല. അതുകൊണ്ട് എന്താണ് സംഭവിക്കുക എന്നതിനെപ്പറ്റി അങ്ങു വിചാരപ്പെടേണ്ട.

**41. യദ്ഭാവി തദ്ഭവത്യേവ സർവ്വഥാത്ര ന സംശയഃ**

എന്താണോ ഭവിക്കേണ്ടത് അതേ ഇവിടെ സംഭവിക്കൂ എന്നതിനു സംശയമില്ല.

**രാജോവാച**

**ന പുത്രി സാഹസം കാര്യം മതിമദ്ഭിഃ കദാചന**

മകളേ, ബുദ്ധിയുള്ളവർ ഒരിക്കലും സാഹസം കാട്ടരുത്.

**42. ബഹുഭിർന്ന വിരോദ്ധവ്യമിതി വേദവിദോ വിദുഃ**
**വിസ്രക്ഷ്യാമി കഥം കന്യാം ദത്വാ രാജസുതായ ച**

അനേകംപേരെ ശത്രുക്കളാക്കരുതെന്ന് വേദജ്ഞൻമാർക്കറിയാം. കന്യകയെ രാജകുമാരനു നൽകിയശേഷം നഗരത്തിൽനിന്ന് എങ്ങനെ പറഞ്ഞുവിടും?

**43. രാജാനോ വൈരസംയുക്താഃ കിംന കുര്യുരസാമ്പ്രതം**
**യദി തേ രോചതേ വത്സേ പണം സംവിദധാമ്യഹം**

വൈരം പുലർത്തുന്ന രാജാക്കൾ എന്തെല്ലാം അനിഷ്ടങ്ങൾ ഉണ്ടാക്കുകയില്ല? മകളേ, നിനക്ക് ഇഷ്ടപ്പെടുന്നപക്ഷം ഞാൻ "പന്തയം" വച്ചുള്ള വിവാഹം ഏർപ്പാടാക്കാം.

**44. ജനകേന യഥാ പൂർവ്വം കൃതഃ സീതാസ്വയംവരേ**
**ശൈവം ധനുർയഥാ തേന ധൃതം കൃത്വാ പണം തഥാ**

ജനകമഹാരാജാവ് സീതാസ്വയംവരത്തിന് പണ്ട് ശൈവചാപത്തെ പന്തയമായിട്ട് എങ്ങനെ വച്ചുവോ അതുപോലെ.

**45. തഥാ*f*ഹമപി തന്വംഗി കരോമ്യദ്യ ദുരാസദം**
**വിവാദോ യേന രാജ്ഞാം വൈ കൃതേ സതി സമം വ്രജേത്**

ഹേ സുന്ദരീ, ഞാനും അങ്ങനെ ദുർഘടമായ പല നിബന്ധനകളും വയ്ക്കാം. അങ്ങനെ ചെയ്താൽ രാജാക്കന്മാർ തമ്മിലുള്ള വിവാദവും ഒതുങ്ങിക്കൊള്ളും.

**46. പാലയിഷ്യതി യഃ കാമം സ തേ ഭർത്താ ഭവിഷ്യതി**
**സുദർശനസ്തഥാഽന്യോ വാ യഃ കശ്ചിദ്ബലവത്തരഃ**

ആരാണോ ആ നിബന്ധന നിറവേറ്റുന്നത് അവൻ നിന്റെ ഭർത്താവായി ഭവിക്കുകയും ചെയ്യും. സുദർശനനോ മറ്റൊരാളോ ആവട്ടെ,ആരാണോ അത്യധികം ബലമുള്ളത് അവൻ,

**47. പാലയിത്വാ പണം ത്വാം വൈ വരയിഷ്യതി സർവ്വഥാ**
**ഏവം കൃതേ നൃപാണാം തു വിവാദഃ ശമിതോ ഭവേത്**

പന്തയം ജയിച്ചിട്ട് ഏതുവിധത്തിലും നിന്നെ വരിക്കും. അങ്ങനെ ചെയ്താൽ രാജാക്കന്മാർ തമ്മിലുള്ള വിവാദവും ശമിക്കും.

**48. സുഖേനാഹം വിവാഹം തേ കരിഷ്യാമി തതഃ പരം**

ഒരു വിഷമവുമില്ലാതെ ഞാൻ നിന്റെ വിവാഹവും നടത്തിത്തരാം, പിന്നീട്.

**കന്യോവാച**

**സന്ദേഹേ നൈവ മജ്ജാമി മൂർഖകൃത്യമിദം യതഃ**

സംശയകരമായ ഈ കാര്യത്തിൽ മുഴുകാൻ ഞാനില്ല. കാരണം മൂർഖന്മാരുടെ പ്രവർത്തിയാണിത്.

**49. മയാ സുദർശനഃ പൂർവ്വം ധൃതശ്ചേതസി നാന്യഥാ**
**കാരണം പുണ്യപാപാനാം മന ഏവ മഹീപതേ**

ഞാൻ സുദർശനനെ നേരത്തെതന്നെ മനസ്സാ വരിച്ചിട്ടുണ്ട്. അതിനു മാറ്റമില്ല. രാജാവേ, പുണ്യ പാപങ്ങൾക്ക് കാരണം മനസ്സാണല്ലോ.

**50 മനസ്സാ വിധൃതം ത്യക്ത്വാ കഥമന്യം വൃണേ പിതഃ**
**കൃതേ പണേ മഹാരാജ സർവേഷാം വശഗാ ഹ്യഹം**

മനസ്സാ പരിഗ്രഹിച്ച ഒരാളിനെ ഉപേക്ഷിച്ചിട്ട്, അച്ഛാ, മറ്റൊരാളെ ഞാൻ എങ്ങനെ വരിക്കും? പന്തയം വച്ചാൽ ഞാൻ എല്ലാപേർക്കും വിധേയയാകേണ്ടിവരും.

**51. ഏകഃ പാലയിതാ ദ്വൗ വാ ബഹവോ വാ ഭവന്തിചേത്**
**കിം കർത്തവ്യം തദാ താത വിവാദേ സമുപസ്ഥിതേ**

പന്തയം ജയിക്കുന്നത് ഒരുവനോ രണ്ടുപേരോ അനേകംപേരോ ആയിക്കൂടായ്കയില്ലല്ലോ. അങ്ങനെയായാൽ വിവാദം ഉണ്ടാകും. അച്ഛാ, അപ്പോൾ ഞാൻ എന്തു ചെയ്യും?

**52. സംശയാധിഷ്ഠിതേ കാര്യേ മതിം നാഹം കാരോമ്യതഃ**
**മാ ചിന്താം കുരു രാജേന്ദ്ര ദേഹി സുദർശനായ മാം**

അതുകൊണ്ട് സംശയാധിഷ്ഠിതമായ കാര്യത്തിന് ഞാൻ സമ്മതിക്കില്ല. രാജാവേ, ഒട്ടും വിചാരപ്പെടാതെ എന്നെ സുദർശനനു നൽകിയാലും.

**53. വിവാഹം വിധിനാ കൃത്വാ ശം വിധാസ്യതി ചണ്ഡികാ**
**യന്നാമകീർത്തനാദേവ ദുഃഖൗഘോ വിലയം വ്രജേത്**

വിധിയനുസരിച്ച് വിവാഹം നടക്കട്ടെ. ചണ്ഡികാദേവി ശാന്തി നൽകിക്കൊള്ളും. ആ ദേവിയുടെ നാമസങ്കീർത്തനം കൊണ്ടുതന്നെ സകല ദുഃഖങ്ങളും ശമിച്ചുകൊള്ളും.

**54. താം സ്മൃത്വാ പരമാം ശക്തിം കുരു കാര്യമതന്ദ്രിതഃ**
**ഗത്വാ വദ നൃപേഭ്യസ്ത്വം കൃതാഞ്ജലിപുടോ/ദ്യ വൈ**

ആ പരമമായ ശക്തിയെ നിനച്ചുകൊണ്ട് ഒരു കുലുക്കവും കൂടാതെ കർത്തവ്യം നിറവേറ്റിയാലും. ആ രാജാക്കന്മാരോട് ഇപ്പോൾത്തന്നെ ചെന്ന് കൂപ്പുകൈയോടെ പറയുക,

**55. ആഗന്തവ്യം ച ശ്വഃ സർവ്വൈരിഹ ഭൂപൈഃ സ്വയംവരേ**
**ഇത്യുക്ത്വാ ത്വം വിസൃജ്യാശു സർവ്വം നൃപതിമണ്ഡലം**

'സ്വയംവരത്തിനുവേണ്ടി സകല രാജാക്കന്മാരും നാളെ ഇവിടെ ആഗതരാവണം' എന്ന്. എന്നിട്ട് എല്ലാ രാജാക്കന്മാരെയും പറഞ്ഞയയ്ക്കുക.

**56. വിവാഹം കുരു രാത്രൗ മേ വേദോക്തവിധിനാ നൃപ**
**പാരിബർഹം യഥായോഗ്യം ദത്വാ തസ്മൈ വിസർജ്ജയ**

വേദോക്ത വിധിയനുസരിച്ച് എന്റെ വിവാഹം രാത്രിയിൽത്തന്നെ നടത്തിയാലും. കഴിവനുസരിച്ച് അവനു സ്ത്രീധനവും നൽകി പറഞ്ഞയയ്ക്കണം.

**57. ഗമിഷ്യതി ഗൃഹീത്വാ മാം ധ്രുവസന്ധിസുതഃ കില**
**കദാചിത്തേ നൃപാഃ ക്രുദ്ധാഃ സംഗ്രാമം കർത്തുമുദ്യതാഃ**

ധ്രുവസന്ധിയുടെ ആ പുത്രൻ എന്നെയും സ്വീകരിച്ചുകൊണ്ട് പൊയ്ക്കൊള്ളും. ചിലപ്പോൾ രാജാക്കന്മാർ ക്രുദ്ധരായി യുദ്ധത്തിനു തയ്യാറായി എന്നും വരാം.

**58. ഭവിഷ്യതി തദാ ദേവീ സാഹായ്യം നഃ കരിഷ്യതി**
**സോ/പി രാജസുതൈസ്തൈസ്തു സംഗ്രാമം സംവിധാസ്യതി**

അപ്പോൾ ദേവി ആവിർഭവിച്ച് നമുക്ക് സഹായം നൽകും. സുദർശനനും ആ രാജകുമാരന്മാരോട് യുദ്ധം ചെയ്തുകൊള്ളും.

**59. ദൈവാന്മൃധേ മൃതേ തസ്മിൻ മരിഷ്യാമ്യഹമപ്യുത**
**സ്വസ്തിതേ/സ്തു ഗൃഹേ തിഷ്ഠ ദത്വാ മാം സഹസൈന്യകഃ**

ഭാഗ്യദോഷത്താൽ യുദ്ധത്തിൽ സുദർശനൻ മരിച്ചാൽ ഞാനും മരിക്കും. അങ്ങേയ്ക്ക് മംഗളമുണ്ടാവട്ടെ. എന്നെ സുദർശനന് നൽകിയിട്ട് സൈന്യങ്ങളോടുകൂടി ഗൃഹത്തിൽത്തന്നെ നിന്നാലും.

**60. ഏകൈവാഹം ഗമിഷ്യാമി തേന സാർധം രിരംസയാ**

ഞാൻ ഒറ്റയ്ക്ക് ആ സുദർശനനോടുകൂടി വിഹരിക്കാനായി പൊയ്ക്കൊള്ളാം.

**വ്യാസ ഉവാച**

**ഇതി തസ്യാ വചഃ ശ്രുത്വാ രാജാ/സൗ കൃതനിശ്ചയഃ**
**മതിം ചക്രേ തഥാ കർത്തും വിശ്വാസം പ്രതിപദ്യ ച**

ഇങ്ങനെ അവളുടെ വാക്കുകേട്ടപ്പോൾ രാജാവിന് ഉറപ്പായി. വിശ്വാസത്തോടേ അങ്ങനെതന്നെ ചെയ്യാൻ തീരുമാനിക്കുകയും ചെയ്തു.

ഇതി ശ്രീമദ്ദേവിഭാഗവതേ തൃതീയസ്കന്ധേ
ഏകവിംശോ/ദ്ധ്യായഃ

# അഥ ദ്വാവിംശോഽദ്ധ്യായഃ

## വ്യാസഉവാച

1. ശ്രുത്വാ സുതാവാക്യമനിന്ദിതാത്മാ
നൃപാംശ്ച ഗത്വാ നൃപതിർജഗാദ
വ്രജന്തു കാമം ശിബിരാണി ഭൂപാഃ
ശ്വോവാ വിവാഹം കില സംവിധാസ്യേ

മനഃശുദ്ധിയുള്ള ആ മഹാരാജാവ് പുത്രി പറഞ്ഞതു കേട്ട് രാജാക്കന്മാരുടെ സമീപത്തു ചെന്ന് ഇങ്ങനെ പറഞ്ഞുഃ രാജാക്കന്മാരേ, പുത്രിയുടെ വിവാഹം നാളെ നടത്താൻ വേണ്ടതു ചെയ്യുന്നുണ്ട്. ഇപ്പോൾ നിങ്ങൾ സ്വ ശിബിരങ്ങളിലേക്ക് പോയാലും

2. ഭക്ഷ്യാണി പേയാനി മയാർപ്പിതാനി
ഗൃഹ്ണന്തു സർവ്വേ മയി സുപ്രസന്നാഃ
ശ്വോ ഭാവി കാര്യം കില മണ്ഡപേഽത്ര
സമത്യേ സർവ്വൈരിഹ സംവിധേയം

സൽക്കാരപൂർവ്വം ഞാൻ നൽകുന്ന ഭക്ഷ്യപേയാദികളൊക്കെ സ്വീകരിച്ച് നിങ്ങൾ എന്നിൽ സന്തുഷ്ടരായിത്തീരണം. നാളെ ഈ മണ്ഡപത്തിൽ വച്ച് നമുക്ക് എല്ലാവർക്കും ചേർന്ന് വിവാഹകർമ്മം മംഗളമായി നടത്തുകയും ചെയ്യാം.

3. നായാതി പുത്രീ കില മണ്ഡപേഽദ്യ
കരോമി കിം ഭൂപതയോഽത്ര കാമം
പ്രാതഃ സമാശ്വാസ്യ സുതാം നയിഷ്യേ
ഗച്ഛന്തു തസ്മാച്ഛിബിരാണി ഭൂപാഃ

എന്റെ പുത്രിയായ ശശികല ഇന്ന് ഈ മണ്ഡപത്തിലേക്കു വരാൻ തീരെ കൂട്ടാക്കുന്നില്ല. രാജാക്കന്മാരേ,ഞാൻ എന്തു ചെയ്യട്ടെ! പുത്രിയെ വേണ്ടതുപോലെ പറഞ്ഞു ബോധ്യപ്പെടുത്തി ഞാൻ രാവിലെ ഇങ്ങോട്ടു കൊണ്ടു വരാം.അതു കൊണ്ട് ഇന്നേയ്ക്ക് ശിബിരങ്ങളിലേക്ക് പോയാലും.

4. നവിഗ്രഹോ ബുദ്ധിമതാം നിജാശ്രിതേ
കൃപാ വിധേയാ സതതം ഹ്യപത്യേ
വിധായ താം പ്രാതരിഹാനയിഷ്യേ
സുതാം തു ഗച്ഛന്തു നൃപാ യഥേഷ്ടം

ബുദ്ധിമാന്മാർ കലഹിക്കരുത്. പ്രത്യേകിച്ച് തങ്ങളെ ആശ്രയിക്കുന്നവരോട് കലഹം തീരെ പാടില്ല. സ്വസന്താനങ്ങളോട് സദാ കാരുണ്യമുള്ളവരായിരിക്കണം. ശശികലയോടു നിങ്ങൾ ദയ കാണിക്കണം. ഞാൻ അവളെ കാര്യങ്ങൾ പറഞ്ഞു ബോധ്യപ്പെടുത്തി രാവിലെ ഇവിടെ കൊണ്ടു വരാം. രാജാക്കന്മാരേ, ഇപ്പോൾ നിങ്ങൾ യഥേഷ്ടം പോകുവിൻ.

5. ഇച്ഛാ പണം വാ പരിചിന്ത്യ ചിത്തേ
പ്രാതഃ കരിഷ്യാമ്യഥ സംവിവാഹം
സർവ്വൈഃ സമേത്യാത്ര നൃപൈഃ സമേതൈഃ
സ്വയംവരഃ സർവ്വമതേന കാര്യഃ

ഇച്ഛാ സ്വയംവരമാണോ അതോ ശുല്ക്കമാണോ വേണ്ടതെന്ന് ആലോചിക്കട്ടെ. ഏതെങ്കിലും വ്യവസ്ഥയിൽ വിവാഹം നാളെ ഭംഗിയായി നടത്താം. വന്നിട്ടുള്ള രാജാക്കന്മാരെല്ലാം ഇവിടെ സമ്മേളിച്ച് എല്ലാവരുടെയും അഭിപ്രായം അറിഞ്ഞിട്ടു വേണം വിവാഹം നടത്താൻ.

6. ശ്രുത്വാ നൃപാസ്തേ/വിതഥം വിദിത്വാ
വാചോ യയുഃ സ്വാനി നികേതനാനി
വിധായ പാർശ്വേ നഗരസ്യ രക്ഷാം
ചക്രുഃ ക്രിയാ മധ്യദിനോദിതാശ്ച

ആ പറഞ്ഞത് സത്യമാണെന്ന വിചാരത്തോടെ രാജാക്കന്മാരെല്ലാം സ്വവാസസ്ഥാനങ്ങളിലേക്ക് പോയി. നഗരത്തിനു ചുറ്റും രക്ഷാസംവിധാനം ഏർപ്പെടുത്തി. പിന്നെ അദ്ദേഹം മാധ്യാഹ്നിക കർമ്മങ്ങളെല്ലാം ചെയ്തു.

7. സുബാഹുരപ്യാര്യജനൈഃ സമേത-
ശ്ചകാര കാര്യാണി വിവാഹകാലേ
പുത്രീം സമാഹൂയ ഗൃഹേ സുഗുപ്തേ
പുരോഹിതൈർവേദവിദാം വരിഷ്ഠൈഃ

സുബാഹു പുത്രിയെ ഗൃഹത്തിലെ ഒരു ഗോപ്യമായ സ്ഥലത്തേക്ക് വിളിച്ചു കൊണ്ടു വന്നു. അവിടെ വച്ച് ശ്രേഷ്ഠന്മാരും വേദജ്ഞാരുമായ ഉത്തമ പുരോഹിതന്മാരുടെ സഹായത്തോടെ വിവാഹ കാലത്തെ കർമ്മങ്ങൾ ചെയ്യാൻ തുടങ്ങി.

8. സ്നാനാദികം കർമ്മ വരസ്യ കൃത്വാ
വിവാഹഭൂഷാകരണം തഥൈവ
ആനായ്യ വേദീരചിതേ ഗൃഹേ വൈ
തസ്യാർഹണാം ഭൂമിപതിശ്ചകാര

വരനെ മംഗള സ്നാനം ചെയ്യിച്ചു. അതു പോലെ വിവാഹോചിതമായ വേഷഭൂഷകൾ അണിയിച്ചു. എന്നിട്ട് ഗൃഹത്തിനുള്ളിലെ വിവാഹ വേദിയിലേക്ക് ആനയിച്ചു. അപ്പോൾ രാജാവ് വരന് വിധിപ്രകാരമുള്ള പൂജാദികൾ ചെയ്തു.

9. സവിഷ്ഠരം ചാചമനീയമർഘ്യം
വസ്ത്രദ്വയം ഗാമഥ കുണ്ഡലേ ദ്വേ
സമർപ്യ തസ്മൈ വിധിവന്നരേന്ദ്ര
ഐച്ഛത് സുതാദാനമഹീനസത്വഃ

വിരിപ്പോടു കൂടിയ ഇരിപ്പിടം, ആചമനജലം, അർഘ്യജലം, രണ്ടു വസ്ത്രങ്ങൾ, പശു, രണ്ടു കുണ്ഡലങ്ങൾ എന്നിവ അവനു നൽകി. പിന്നെ, മഹാമനസ്കനായ രാജാവ് കന്യാദാനത്തിനു തയാറായി.

10. സോ/പ്യഗ്രഹീത് സർവ്വമദീനചേതാഃ
ശശാമ ചിന്താ/ഥ മനോരമായാഃ
കന്യാം സുകേശീം നിധികന്യകാസമാം
മേനേ തദാത്മാനമനുത്തമം ച

അവനും വ്യാകുലതയില്ലാതെ അവയെല്ലാം സ്വീകരിച്ചു. തന്റെ പുത്രന് രാജകുമാരിയെ നൽകുമോ ഇല്ലയോ എന്നു വിചാരപ്പെട്ടിരുന്ന മനോരമയുടെ മനസ്സും ശാന്തമായി. കുബേരപുത്രിയെപ്പോലുള്ള ആ കാർകൂന്തലാളെ ലഭിച്ചത് തന്റെ ഭാഗ്യമാണെന്നും അവൾ വിചാരിച്ചു.

11. സുപൂജിതം ഭൂഷണവസ്ത്രദാനൈർ
വരോത്തമം തം സചിവാസ്തദാനീം
നിന്യുശ്ച തേ കൗതുകമണ്ഡപാന്തർ
മുദാന്വിതാ വീതഭയാശ്ച സർവ്വേ

ഭൂഷണങ്ങൾ വസ്ത്രങ്ങൾ തുടങ്ങിയവ കൊണ്ട് പൂജിച്ച ഉത്തമനായ ആ വരനെ അപ്പോൾ മന്ത്രിമാർ കൗതുകമണ്ഡപത്തിലേക്ക് ആനയിച്ചു. അവരെല്ലാം വളരെ സന്തുഷ്ടരും നിർഭയരുമായിരുന്നു.

12. സമാപ്തഭൂഷാം വിധിവദ്വിധിജ്ഞാഃ
സ്ത്രിയശ്ച താം രാജസുതാം സുയാനേ
ആരോപ്യ നിന്ന്യുർ വരസന്നിധാനം
ചതുഷ്കയുക്തേ കില മണ്ഡപേ വൈ

വേണ്ടതു പോലെ വേഷഭൂഷാദികൾ അണിയിക്കാൻ അറിയുന്ന സ്ത്രീകൾ രാജകുമാരിയെ അണിയിച്ചൊരുക്കി പല്ലക്കിലേറ്റി വരന്റെ സന്നിധിയിലെ ചതുഷ്കോണ മണ്ഡപത്തിലേക്കു കൊണ്ടുവന്നു

13. അഗ്നിം സമാധായ പുരോഹിതഃ സ
ഹുത്വാ യഥാവച്ച തദന്തരാളേ
ആഹ്വായയത്തൗ കൃതകൗതുകൗ തു
വധൂവരൗ പ്രേമയുതൗ നികാമം

പുരോഹിതൻ അഗ്ന്യാധാനം ചെയ്ത് യഥാവിധി ഹോമാദികൾ നിർവഹിച്ചു.അതു കഴിഞ്ഞപ്പോൾ, കൗതുകം പൂണ്ടവരും അത്യധികം പ്രേമയുക്തരുമായ ആ വധുവരന്മാരെ മണ്ഡപത്തന്റെ മധ്യഭാഗത്തേക്ക് അച്ഛനമ്മമാർ വിളിച്ചു നിർത്തി.

14. ലാജാവിസർഗ്ഗം വിധിവദ്വിധായ
കൃത്വാ ഹുതാശസ്യ പ്രദക്ഷിണാം ച
തൗ ചക്രതുസ്തത്ര യഥോചിതം തത്-
സർവ്വം വിധാനം കുലഗോത്രജാതം

വിധി അനുസരിച്ച് ലാജഹോമം ചെയ്തു.(വിവാഹത്തിന്റെ വിധിയനുസരിച്ചുള്ള കർമ്മങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് ലാജ-മലർ ഹോമം) പിന്നെ അഗ്നിയെ പ്രദിക്ഷണം ചെയ്തു. അവർ അതെല്ലാം ഗോത്രത്തിനും കുലത്തിനും ഉചിതമായ വിധത്തിൽത്തന്നെ നിർവഹിച്ചു

15. ശതദ്വയം ചാശ്വയുജാം രഥാനാം
സുഭൂഷിതം ചാപി ശരൗഘസംയുതം
ദദൗ നൃപേന്ദ്രസ്തു സുദർശനായ
സുപൂജിതം പാരിബർഹം വിവാഹേ

ശരങ്ങൾ സജ്ജീകരിച്ചിട്ടുള്ളതും നന്നായി അലങ്കരിച്ചതും കുതിരകളെ ബന്ധിച്ചതുമായ ഇരുനൂറു രഥങ്ങൾ, കാശീപതിയായ സുബാഹു വളരെ ആദരവോടെ സുദർശനനു വിവാഹ സമ്മാനമായി നൽകി.

16. മദോത്കടാൻ ഹേമവിഭൂഷിതാംശ്ച
ഗജാൻ ഗിരേഃ ശൃംഗസമാനദേഹാൻ

ശതം സപാദം നൃപസൂനവേ*f*സൗ
ദദാവഥ പ്രേമയുതോ നൃപേന്ദ്രഃ

പർവ്വതശൃംഗത്തിനു തുല്യമായ ശരീരമുള്ളവയും സ്വർണ്ണം കൊണ്ട് അലങ്കരിച്ചവയുമായ നൂറ്റിഇരുപത്തി അഞ്ച് മദഗജങ്ങളെ ആ രാജാവ് വളരെ സ്നേഹത്തോടു കൂടി ആ രാജകുമാരനു നൽകി.

17. ദാസീശതം കാഞ്ചനഭൂഷിതം ച
കരേണുകാനാം ച ശതം സുചാരു
സമർപ്പയാമാസ വരായ രാജാ
വിവാഹകാലേ മുദിതോ*f*നുവേലം

നൂറു ദാസിമാരെയും തങ്കക്കോപ്പണിയിച്ച അഴകുള്ള നൂറു പിടിയാനകളെയും വർദ്ധിച്ച സന്തോഷത്തോടെ രാജാവ് വിവാഹ സമയത്ത് വരനു സമർപ്പിച്ചു.

18. അദാത്പുനർദാസസഹസ്രമേകം
സർവ്വായുധൈഃ സംഭൃതഭൂഷിതം ച
രത്നാനി വാസാംസി യഥോചിതാനി
ദിവ്യാനി ചിത്രാണി തഥാ*f*വികാനി

പിന്നെ ഒരായിരം ദാസന്മാരെ നൽകി. അവരെല്ലാം ആയുധവിഭൂഷിതരായിരുന്നു. രത്നങ്ങൾ ഉചിതമായ വസ്ത്രങ്ങൾ എന്നിവയും നൽകി. വിചിത്രങ്ങളും ദിവ്യങ്ങളുമായ പട്ടു വസ്ത്രങ്ങളായിരുന്നു അവയെല്ലാം.

19. ദദൗപുനർവാസഗൃഹാണി തസ്മൈ
രമ്യാണി ദീർഘാണി വിചിത്രിതാനി
സിന്ധൂദ്ഭവാനാം തുരഗോത്തമാനാം
അദാത് സഹസ്രദ്വിതയം സുരമ്യം

പിന്നീട് വിശേഷരൂപത്തിൽ നിർമ്മിച്ചിട്ടുള്ള വാസഗൃഹങ്ങൾ അവനു നൽകി. അവ രമ്യങ്ങളും വളരെ വലിപ്പമുള്ളവയുമായിരുന്നു. പിന്നെ കൊടുത്തത് സിന്ധുദേശത്ത് ജനിച്ച രണ്ടായിരം കുതിരകളെയാണ്.എല്ലാം ഒന്നാം തരത്തിൽപ്പെട്ട അഴകുള്ള കുതിരകൾ.

20. ക്രമേലകാനാം ച ശതത്രയം വൈ
പ്രത്യാദിശദ് ഭാരഭൃതാം സുചാരു
ശതദ്വയം വൈ ശകടോത്തമാനാം
തസ്മൈ ദദൗ ധാന്യരസൈഃപ്രപൂരിതം

ഭാരം വലിക്കാൻ കഴിവും അഴകും ഉള്ള മുന്നൂറ് ഒട്ടകങ്ങളെ കൊടുത്തു. ധാന്യരസങ്ങൾ നിറച്ച ഒന്നാംതരം ഇരുനൂറു വണ്ടികളും അവന് കൊടുത്തു.

21. മനോരമാം രാജസുതാം പ്രണമ്യ
ജഗാദവാക്യം വിഹിതാഞ്ജലിഃപുരഃ
ദാസോ *f*സ്മി തേ രാജസുതേ വരിഷ്ഠേ
തദ്ബ്രൂഹി യത്സ്യാത്തു മനോഗതം തേ

പിന്നീട് ആ സുബാഹു മനോരമയുടെ മുന്നിലെത്തി. രാജപുത്രിയായ അവരെ നമസ്ക്കരിച്ച് കൈകൂപ്പിക്കൊണ്ട് ഇങ്ങനെ പറഞ്ഞു: ശ്രേഷ്ഠയായ ഹേ രാജപുത്രി, ഞാൻ അവിടുത്തെ ദാസനാണ്. ഈ വിവാഹത്തെ സംബന്ധിച്ച് മറ്റ് എന്തെങ്കിലും ആഗ്രഹിക്കുന്നെങ്കിൽ അതെന്താണെന്നു പറയു.

22. തം ചാരുവാക്യം നിജഗാദ സാപി
സ്വസ്ത്യസ്തു തേ ഭൂപ കുലസ്യ വൃദ്ധിഃ
സമ്മാനിതാങ്കഹം മമ സൂനവേ ത്വയാ
ദത്താ യതോ രത്നവരാ സ്വകന്യാ

രാജാവിനോട് അവളും മധുരമായി പറഞ്ഞു: രാജൻ, അങ്ങേയ്ക്കു മംഗളമുണ്ടാവട്ടെ. കുലവും അഭിവൃദ്ധിപ്പെടട്ടെ. അങ്ങയുടെ അനർഘരത്നമായ പുത്രിയെ എന്റെ മകനു നൽകിയപ്പോൾത്തന്നെ ഞാൻ സമ്മാനിക്കപ്പെട്ടുകഴിഞ്ഞു.

23. ന ബന്ദിപുത്രീ നൃപ മാഗധീ വാ
സ്തൗമീഹ കിം ത്വാം സ്വജനം മഹത്തരം
സുമേരു തുല്യസ്തു കൃതഃ സുതോങ്കദ്യ
മേ സംബന്ധിനാ ഭൂപതിനോത്തമേന

രാജാവേ, ബന്ദിപുത്രിയോ(സ്തുതിപാഠകസ്ത്രീ) മാഗധിയോ അല്ലാത്ത ഞാൻ എന്റെ ഉത്തമ ബന്ധുവായ അങ്ങയെ സ്തുതിക്കാൻ എങ്ങനെ ശക്തയാവും.രാജകുലോത്തമനായ അങ്ങയോട് ബന്ധപ്പെട്ടതു നിമിത്തം അങ്ങ് എന്റെ മകനെ സുമേരുസമാനമായ ഔന്നത്യത്തിലെത്തിച്ചിരിക്കുന്നു.

24. അഹോങ്കതിചിത്രം നൃപതേശ്ചരിത്രം
പരം പവിത്രം തവ കിം വദാമി
യദ്ഭ്രഷ്ടരാജ്യായ സുതായ മേങ്കദ്യ
ദത്താ ത്വയാ പൂജ്യസുതാ വരിഷ്ഠാ

രാജൻ, അങ്ങയുടെ ചരിത്രം അതിവിചിത്രവും പരമപവിത്രവുമാണെന്നു ഞാൻ വിചാരിക്കുന്നു.അങ്ങയോട് ഞാൻ എന്താണു പറയേണ്ടത്. രാജ്യഭ്രഷ്ടനായ എന്റെ പുത്രന് അങ്ങ് പൂജനീയയായ ഉത്തമ പുത്രിയെ നൽകിയല്ലോ.

25. വനാധിവാസായ കിലാധനായ
പിത്രാ വിഹീനായ വിസൈന്യകായ
സർവ്വാനിമാൻ ഭൂമിപതീൻവിഹായ
ഫലാശനായാർത്ഥവിവർജ്ജിതായ

ഇവിടെ സ്വയംവരത്തിനു വേണ്ടി വന്നു ചേർന്നിരിക്കുന്ന രാജാക്കന്മാരെയെല്ലാം വെടിഞ്ഞ്, വനവാസിയും നിർധനനും അച്ഛനില്ലാത്തവനും സൈന്യമില്ലാത്തവനും കാട്ടിലെ ഫലമൂലാദികൾ തിന്ന് ജീവിക്കുന്നവനും ദരിദ്രനുമായ എന്റെ പുത്രനു സ്വപുത്രിയെ നൽകി.

26. സമാനവിത്തേƒഥ കുലേ ബലേ ച
ദദാതി പുത്രീം നൃപതിശ്ച ഭൂയഃ
ന കോƒപി മേ ഭൂപസുതേƒർത്ഥഹീനേ
ഗുണാന്വിതാം രൂപവതീം ച ദദ്യാത്

ഒരു രാജാവ് സ്വപുത്രിയെ നൽകുന്നത് -തനിക്കൊപ്പം ധനമുള്ളവനും കുലമഹിമയുള്ളവനും സൈന്യബലമുള്ളവനുമാണ്.രാജാവേ, ധനമില്ലാത്ത എന്റെ പുത്രന് ഒരു രാജാവും സർവ്വഗുണങ്ങളും തികഞ്ഞ സൗന്ദര്യവതിയായ സ്വപുത്രിയെ നൽകുകയില്ല.

27. വൈരം തു സർവ്വൈഃ സഹസംവിധായ
നൃപൈർവരിഷ്ഠൈർബലസംയുതൈശ്ച
സുദർശനായഥ സുതാങ്കർപ്പിതാ മേ
കിം വർണ്ണയേ ധൈര്യമിദം ത്വദീയം

സൈന്യസഹിതരായി ഇവിടെ വന്നു ചേർന്ന സകല രാജപ്രമുഖന്മാർക്കും വൈരം ഉണ്ടാക്കിക്കൊണ്ട്, അവരുടെ ശത്രുത്വത്തെ തീരെ അവഗണിച്ചുകൊണ്ട് എന്റെ സുദർശനന് മകളെ നൽകിയ അങ്ങയുടെ ധൈര്യത്തെ ഞാൻ എങ്ങനെ വർണ്ണിക്കും?

**28. നിശമ്യ വാക്യാനി നൃപഃപ്രഹൃഷ്ടഃ**
**കൃതാഞ്ജലിർവാക്യമുവാച ഭൂയഃ**
**ഗൃഹാണരാജ്യം മമ സുപ്രസിദ്ധം**
**ഭവാമി സേനാപതിരദ്യചാഹം**

മനോരമ പറഞ്ഞതുകേട്ട് അത്യന്തം പ്രഹൃഷ്ടചിത്തനായ രാജാവ് കൈകൂപ്പിത്തൊഴുതുകൊണ്ട് വീണ്ടും പറഞ്ഞു: സുപ്രസിദ്ധമായ എന്റെ ഈ രാജ്യം തന്നെ സ്വീകരിച്ചുകൊള്ളൂ.ഞാൻ പിന്നെ സേനാപതിയും ആയിക്കൊളളാം.

**29. നോചേത്തദർദ്ധം പ്രതിഗൃഹ്യചാത്ര**
**സുതാന്വിതോ രാജ്യഫലാനി ഭുംക്ഷ്വ**
**വിഹായ വാരാണസികാ നിവാസം**
**വനേ പുരേ വാസമതോ ന മേ ƒസ്തി**

അല്ലെങ്കിൽ അർദ്ധരാജ്യം സ്വീകരിച്ച് പുത്രനോടുകൂടി രാജ്യസുഖങ്ങൾ അനുഭവിച്ചാലും. വാരാണസിയിലല്ലാതെ മറ്റേതെങ്കിലും ഒരു പട്ടണത്തിലോ വനത്തിലോ നിങ്ങൾ വസിക്കുന്നത് എനിക്ക് ഇഷ്ടമല്ല.

**30. നൃപാസ്തു സന്ത്യേവ രുഷാന്വിതാ വൈ**
**ഗത്വാ കരിഷ്യേ പ്രഥമം തു സാന്ത്വനം**
**തതഃപരം ദ്വാവപരാവുപായൗ**
**നോ ചേത്തതോ യുദ്ധമഹം കരിഷ്യേ**

രാജാക്കന്മാർ കോപാവിഷ്ടരായിട്ടുണ്ട് എന്നു തീർച്ച. ഞാൻ ചെന്ന് ആദ്യം അവരെ സാന്ത്വനപ്പെടുത്താൻ നോക്കട്ടെ.ആ ഉപായം ഫലിച്ചില്ലെങ്കിൽ വേറെയും രണ്ടുപായങ്ങളുണ്ടല്ലോ. അതുപോരെങ്കിൽ പിന്നെ എനിക്ക് യുദ്ധം ചെയ്യേണ്ടിവരും.

**31. ജയാജയൗ ദൈവവശൗ തഥാപി**
**ധർമ്മേ ജയോ നൈവ കൃതേ ƒ പ്യധർമ്മേ**
**തേഷാം കിലാധർമ്മവതാം നൃപാണാം**
**കഥം ഭവിഷ്യത്യനുചിന്തിതം വൈ**

ജയാപജയങ്ങൾ ദൈവാധീനത്തെ ആശ്രയിച്ചിരിക്കും.എന്നാലും ധർമ്മമേ ജയിക്കൂ.അധർമ്മം ചെയ്താലും ജയമുണ്ടാകുകയില്ല. അധർമ്മനിഷ്ഠരാണ് ആരാജാക്കന്മാരെല്ലാം.അവർക്ക് എങ്ങനെ വീണ്ടുവിചാരമുണ്ടാവാനാണ്.

**32. ആകർണ്യ തദ്ഭാഷിതമർത്ഥവച്ച**
**ജഗാദ വാക്യം ഹിതകാരകം തം**
**മനോരമാ മാനമവാപ്യ തസ്മാത്**
**സർവ്വാത്മനാ മോദയുതാ പ്രസന്നാ**

അർത്ഥപൂർണ്ണമായ ആ ഭാഷണം കേട്ട് ഹിതാനുവർത്തിയായ അദ്ദേഹത്തോട് ആ രാജാവ് തനിക്ക് നൽകിയ മാനത്താൽ സർവ്വാത്മനാ സന്തുഷ്ടയും പ്രസന്നയുമായ മനോരമ ഇങ്ങനെ പറഞ്ഞു:

**33 രാജൻ ശിവം തേ ƒ സ്തു കുരുഷ്വ രാജ്യം**
**ത്യക്ത്വാ ഭയം ത്വം സ്വസുതൈഃ സമേതഃ**

**സുതേ ƒപി മേ നൂനമവാപ്യ രാജ്യം**
**സാകേതപുര്യാം പ്രതരിഷ്യതീഹ**

രാജാവേ, അങ്ങേയ്ക്കു മംഗളമുണ്ടാവട്ടെ. സ്വപുത്രനോടുകൂടി അങ്ങ് നിർഭയനായി രാജ്യം വാണു കൊള്ളൂ. എന്റെ മകൻ അയോദ്ധ്യാ രാജ്യം വീണ്ടെടുക്കുമെന്ന് തീർച്ചയാണ്. എന്നിട്ട് വിജയ ശ്രീലാളിതനായി ഇങ്ങ് എത്തുകയും ചെയ്യും.

**34. വിസർജ്ജയാസ്മാൻ നിജസദ്മ ഗന്തും**
**ശിവം ഭവാനീ തവ സംവിധാസ്യതി**
**ന കാപി ചിന്താ മമ ഭൂപ വർത്തതേ**
**സഞ്ചിന്തയന്ത്യാ പരമാംബികാം വൈ**

ഞങ്ങളെ ഇനി സ്വന്തം ഭവനത്തിലേക്ക് പോകാൻ അനുവദിക്കൂ. ഭവാനീ ദേവി അങ്ങേയ്ക്ക് സകല മംഗളങ്ങളും നൽകും.പരാശക്തിയായ ആ അംബികയെ ചിന്തിച്ചു കൊണ്ടിരിക്കുന്ന എനിക്ക് രാജൻ മറ്റൊരു ആഗ്രഹവുമില്ല.

**35. ദോഷാഗതാ വിവിധവാക്യപദൈ രസാളൈ**
**രന്യോന്യ ഭാഷണപദൈരമൃതോപമൈശ്ച**
**പ്രാതർനൃപാഃ സമധിഗമ്യ കൃതം വിവാഹം**
**രോഷാന്വിതാ നഗരബാഹ്യഗതസ്തഥോചുഃ**

രസകരങ്ങളായ അനേകം കാര്യങ്ങൾ അമൃതവാണികളിലൂടെ അന്യോന്യം മൊഴിഞ്ഞ് രാത്രി കടന്നു പോയി. പിറ്റേന്നു രാവിലെ നഗരത്തിനു പുറത്ത് കഴിഞ്ഞു കൂടിയിരുന്ന രാജാക്കന്മാർ വിവാഹം നടന്നു കഴിഞ്ഞു എന്ന വിവരം അറിഞ്ഞ് കോപാകുലരായി പറഞ്ഞു.

**36. അദ്യൈവ തം നൃപകളങ്കധരം ച ഹത്വാ**
**ബാലം തഥൈവ കില തം ന വിവാഹയോഗ്യം**
**ഗൃഹ്ണീമ താം ശശികലാം നൃപതേശ്ച ലക്ഷ്മീം**
**ലജ്ജാമവാപ്യ നിജസദ്മ കഥം വ്രജേമ**

രാജാക്കന്മാർക്ക് കളങ്കമായിട്ടുള്ള ആ രാജാവിനേയും അതുപോലെ തന്നെ വിവാഹ യോഗ്യനല്ലാത്ത ആ ബാലനേയും കൊന്നിട്ട് ആ ശശികലയെയും അവന്റെ സമ്പത്തിനേയും നമുക്ക് ഇപ്പോൾ തന്നെ കൈക്കലാക്കാം. ലജ്ജിച്ചിട്ട് നാം എങ്ങനെ സ്വന്തം ഭവനങ്ങളിലേക്ക് പോകും?

**37. ശൃണ്വന്തു തൂര്യനിനദാൻകില വാദ്യമാനാൻ**
**ശംഖസ്വനാനഭിഭവന്തി മൃദംഗശബ്ദാഃ**
**ഗീതധ്വനിം ച വിവിധം നിഗമസ്വനം ച**
**മന്യാമഹേ നൃപതിനാത്ര കൃതോ വിവാഹഃ**

കേൾക്കിൻ! പെരുമ്പറയടിക്കുന്ന ശബ്ദമല്ലേ അത്? ശംഖിന്റെ ശബ്ദത്തെ കവിഞ്ഞു നില്ക്കുന്നില്ലേ മൃദംഗത്തിന്റെ ശബ്ദം? പാട്ടുപാടുന്ന ശബ്ദമില്ലേ? പലതരം വേദമന്ത്രങ്ങൾ ചൊല്ലുന്ന ശബ്ദവും കേൾക്കുന്നുണ്ടല്ലോ! നമുക്ക് ഇതെല്ലാം കൊണ്ട് ഊഹിക്കരുതോ, രാജാവ് വിവാഹം നടത്തിക്കഴിഞ്ഞെന്ന്!

**38. അസ്മാൻ പ്രതാര്യ വചനൈർവിധിവച്ചകാര**
**വൈവാഹികേന വിധിനാ കരപീഡനം വൈ**
**കർത്തവ്യമദ്യ കിമഹോ പ്രവിചിന്തയന്തു**
**ഭൂപാഃ പരസ്പരമതിം ച സമർത്ഥയന്തു**

നമ്മെ പൊളിപറഞ്ഞുമയക്കിയിട്ട് വിധിപ്രകാരം അവൻ വിവാഹം നടത്തിയിട്ടുണ്ട്. രാജാക്കന്മാരേ, ഇനി നാമെന്താണു ചെയ്യേണ്ടത്? നമുക്ക് കൂടിയാലോചിച്ച് തീരുമാനിക്കാം.

**39. ഏവം വദത്സു നൃപതിഷ്വഥ കന്യകായാഃ**
**കൃത്വാ വിവാഹവിധിമപ്രതിമപ്രഭാവഃ**
**ഭൂപാന്നിമന്ത്രയിതുമാശു ജഗാമ രാജാ**
**കാശീപതിഃ സ്വസുഹൃദൈഃ പ്രഥിതപ്രഭാവൈഃ**

രാജാക്കന്മാർ ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ കാശീപതിയായ സുബാഹു കന്യകയുടെ വിവാഹം വിധിപ്രകാരം നടത്തിയതിനു ശേഷം പരാക്രമം കൊണ്ട് പ്രസിദ്ധരായ സുഹൃത്തുക്കളോടുകൂടി രാജാക്കന്മാരെ ക്ഷണിക്കുന്നതിനായി അവരുടെ അടുത്തേക്കു ചെന്നു

**40. ആഗച്ഛന്തം ച തം ദൃഷ്ട്വാ നൃപാഃ കാശീപതിം തദാ**
**നോചുഃ കിഞ്ചിദപി ക്രോധാന്മൗനമാധായ സംസ്ഥിതാഃ**

കാശീപതി വരുന്നതു കണ്ടിട്ട് ആ രാജാക്കന്മാർ കലികൊണ്ട് അങ്ങനെ മിണ്ടാതെ നിന്നു.

**41. സ ഗത്വാ പ്രണിപ്രത്യാഹ കൃതാഞ്ജലിരഭാഷത**
**ആഗന്തവ്യം നൃപൈഃ സർവൈർ ഭോജനാർത്ഥം ഗൃഹേ മമ**

അദ്ദേഹം അവരെ വണങ്ങിയിട്ട് കൂപ്പുകൈയോടെ അപേക്ഷിച്ചു: ''എല്ലാ രാജാക്കന്മാരും ഭോജനത്തിനായി എന്റെ ഗൃഹത്തിലേക്ക് വരണം.''

**42. കന്യയാ*f*സൗ വൃതോ ഭൂപഃ കിം കരോമി ഹിതാഹിതം**
**ഭവദ്ഭിസ്തു ശമഃ കാര്യോ മഹാന്തോ ഹി ദയാലവഃ**

കന്യക ആ രാജകുമാരനെ വരിച്ചു കഴിഞ്ഞു. ഹിതമായാലും അഹിതമായാലും എനിക്ക് എന്തുചെയ്യാൻ കഴിയും? ഭവാന്മാർ അത് ക്ഷമിക്കണം. മഹാത്മാക്കൾ ദയാലുക്കളാണല്ലോ.

**43. തന്നിശമ്യ വചസ്തസ്യ നൃപാഃ ക്രോധപരിപ്ളുതാഃ**
**പ്രത്യൂചുർഭുക്തമസ്മാഭിഃ സ്വ ഗൃഹം നൃപതേ വ്രജ**

അദ്ദേഹത്തിന്റെ വാക്കുകേട്ടപ്പോൾത്തന്നെ രാജാക്കന്മാരെല്ലാം ക്രോധാവിഷ്ടരായിത്തീർന്നു. അവർ പ്രതിവചിച്ചു: ''രാജാവേ ഞങ്ങളെല്ലാം ഉണ്ടു കഴിഞ്ഞു. താങ്കൾ വീട്ടിലേക്കു പൊയ്ക്കോളൂ.

**44. കുരു കാര്യാണ്യശേഷാണി യഥേഷ്ടം സുകൃതം കൃതം**
**നൃപാഃ സർവ്വേ പ്രയാന്ത്വദ്യ സ്വാനി സ്വാനി ഗൃഹാണി വൈ**

ഇനി ചെയ്തു തീർക്കേണ്ട കാര്യങ്ങളെല്ലാം ഇഷ്ടം പോലെ ചെയ്തോളൂ. ചെയ്തതെല്ലാം വളരെ നന്നായി. രാജാക്കന്മാരെ, എല്ലാവരും താന്താങ്ങളുടെ ഗൃഹങ്ങളിലേക്കു ഇപ്പോൾ പൊയ്ക്കൊൾവിൻ''

**45. സുബാഹുരപി തച്ഛ്രുത്വാ ജഗാമ ശങ്കിതോ ഗൃഹം**
**കിം കരിഷ്യന്തി സംവിഗ്നാഃ ക്രോധയുക്താ നൃപോത്തമാഃ**

സുബാഹു അതുകേട്ട്, നിരാശരായ രാജാക്കന്മാർ ക്രോധാവിഷ്ടരായി ഇനി എന്തെല്ലാമാണോ ചെയ്യുക എന്നു സംശയിച്ചുകൊണ്ട് സ്വഗൃഹത്തിലേക്ക് നടന്നു.

**46. ഗതേ തസ്മിൻ മഹീപാലാശ്ചക്രുശ്ച സമയം പുനഃ**
**രുദ്ധ്വാ മാർഗ്ഗം ഗ്രഹീഷ്യാമഃ കന്യാം ഹത്വാ സുദർശനം**

അദ്ദേഹം പോയപ്പോൾ രാജാക്കന്മാരെല്ലാം ചേർന്ന് തീരുമാനമെടുത്തു: ഇവനെ വഴിക്കുവച്ചു തടയണം. പിന്നെ സുദർശനനെയും കൊന്ന് കന്യകയെ കൈക്കലാക്കാം.

**47. കേചനോചുഃ കിമസ്മാകം ഹന്ത തേന നൃപേണ വൈ**
**ദൃഷ്ട്വാ തു കൗതുകം സർവ്വം ഗമിഷ്യാമി യഥാഗതം**

എന്നാൽ അതിഷ്ടപ്പെടാത്ത ചിലർ പറഞ്ഞു: ആവൂ! ആ രാജാവിനെക്കൊണ്ട് നമുക്കെന്തു പ്രയോജനം? കൗതുകകരമായതെല്ലാം കണ്ടിട്ട് നമുക്ക് വന്നപോലെ തിരിയെ പോകാം.

**48. ഇത്യുക്ത്വാ തേ നൃപാഃ സർവ്വേ മാർഗ്ഗമാക്രമ്യ സംസ്ഥിതാഃ**
**ചകാരോത്തരകാര്യാണി സുബാഹുഃ സ്വഗൃഹം ഗതഃ**

എന്നുപറഞ്ഞുകൊണ്ട് ആ രാജാക്കന്മാരെല്ലാം മാർഗ്ഗതടസ്സം ഉണ്ടാക്കിക്കൊണ്ട് വഴിയിലിറങ്ങി നിൽപായി. ഗൃഹത്തിലെത്തിയ സുബാഹുവാകട്ടെ, അവശേഷിച്ച കാര്യങ്ങൾ ഓരോന്നു ചെയ്യാൻ തുടങ്ങി.

ഇതി ശ്രീമദ്ദേവീഭാഗവതേ തൃതീയസ്കന്ധേ
ദ്വാവിംശോƒദ്ധ്യായഃ

# അഥ ത്രയോവിംശോƒദ്ധ്യായഃ

## വ്യാസഉവാച

**1. തസ്മൈ ഗൗരവ ഭോജ്യാനി വിധായ വിധിവത്തദാ**
**വാസരാണി ച ഷഡ്രാജാ ഭോജയാമാസ ഭക്തിതഃ**

ആ സുബാഹു പിന്നെയും ആറുദിവസം രാജകീയമായ വിഭവങ്ങൾ വിധിയാംവണ്ണം തയാറാക്കി ആദരപൂർവ്വം സുദർശനനെ ഊട്ടി.

**2. ഏവം വിവാഹകര്യാണി കൃത്വാ സർവ്വാണി പാർത്ഥിവഃ**
**പാരിബർഹം പ്രദത്വാƒഥ മന്ത്രയൻ സചിവൈഃ സഹ**

ഇങ്ങനെ വിവാഹത്തെ സംബന്ധിച്ച എല്ലാകാര്യങ്ങളും ആ രാജാവ് ചെയ്തുതീർത്തു. വേണ്ടത്ര സ്ത്രീധനവും നൽകി. പിന്നെ മന്ത്രിമാരുമായി ആലോചിച്ചു.

**3. ദൂതൈസ്തു കഥിതം ശ്രുത്വാ മാർഗ്ഗസംരോധനം കൃതം**
**ബഭൂവ വിമാനാ രാജാ സുബാഹുരമിതദ്യുതിഃ**

മാർഗ്ഗതടസ്സം ഉണ്ടാക്കിയിരിക്കുന്നതായി ദൂതന്മാർ വന്നുപറഞ്ഞത് സുബാഹു കേട്ടു. അമിതപരാക്രമിയാണെങ്കിലും അദ്ദേഹം വളരെ വ്യാകുലനായിത്തീർന്നു.

**4. സുദർശനസ്തദോവാച ശ്വശുരം സംശിതവ്രതഃ**
**അസ്മാൻവിസർജ്ജയാശു ത്വം ഗമിഷ്യാമോ ഹ്യശംകിതാഃ**

അപ്പോൾ വ്രതനിഷ്ഠയുള്ള സുദർശനൻ ശ്വശുരനോടു പറഞ്ഞു: അങ്ങ് വേഗം ഞങ്ങളെ പറഞ്ഞയക്കുക. ഒരു ഭയവുംകൂടാതെ ഞങ്ങൾ പൊയ്ക്കൊള്ളാം. ഞങ്ങളെ ആക്രമിക്കും എന്ന ഭയം അങ്ങേക്ക് ഉണ്ടാവേണ്ട.

**5. ഭാരദ്വാജാശ്രമം പുണ്യം ഗത്വാ തത്ര സമാഹിതാഃ**
**നിവാസായ വിചാരോ വൈ കർത്തവ്യഃ സർവ്വഥാ നൃപ**

രാജാവേ, ഭാരദ്വാജർഷിമാരുടെ പുണ്യാശ്രമത്തിൽ എത്തിയതിനുശേഷം, എവിടെയാണ് താമസിക്കേണ്ടതെന്നകാര്യം അവിടെയിരുന്ന് ശാന്തമായി ആലോചിക്കാം.

**6. നൃപേഭ്യശ്ച ന കർത്തവ്യം ഭയം കിഞ്ചിത്ത്വയാ*f*നഘ**
**ജഗന്മാതാ ഭവാനീ മേ സാഹായ്യം വൈ കരിഷ്യതി**

രാജാക്കന്മാർ എന്നെ ഉപദ്രവിക്കുമോ എന്നു സംശയിച്ച് നിഷ്കളങ്കനായ അങ്ങ് ഒട്ടും ഭയപ്പെടുകയും വേണ്ട. ജഗന്മാതാവായ ഭവാനി എനിക്കു സഹായത്തിനുണ്ട്.

**വ്യാസഉവാച**

**7. തസ്യേതി മതമാജ്ഞായ ജാമാതുർ നൃപസത്തമഃ**
**വിസ്സർജ്ജ ധനം ദത്വാ പ്രതസ്ഥേ സോ*f*പി സത്വരഃ**

ആ ജാമാതാവിന്റെ അഭിപ്രായം അതാണെന്നറിഞ്ഞ രാജാവ് വേണ്ടത്ര ധനം നൽകി അവനെ യാത്രയാക്കി. അവൻ വളരെ വേഗം അവിടെനിന്ന് പുറപ്പെടുകയും ചെയ്തു.

**8. ബലേന മഹതാവിഷ്ടോ യയാവനു നൃപോത്തമഃ**
**സുദർശനോ വൃതസ്തത്ര ചചാല പഥി നിർഭയഃ**

വലിയ ഒരു സൈന്യത്തോടുകൂടി രാജാവ് അവനെ അനുയാത്ര ചെയ്തു. സുദർശനനാകട്ടെ ഭാര്യയോടുകൂടി നിർഭയം യാത്ര തുടർന്നു.

**9. രഥൈഃ പരിവൃതഃ ശൂരഃ സദാരോ രഥ സംസ്ഥിതഃ**
**ഗച്ഛൻ ദദർശ സൈന്യാനി നൃപാണാം രഘുനന്ദനഃ**

ചുറ്റിലും രഥങ്ങളോടെ രഥത്തിൽ സഭാര്യനായി യാത്രചെയ്യുന്ന ശൂരനായ ആ രഘുനന്ദനൻ വഴിയ്ക്കുവച്ച് രാജാക്കന്മാരുടെ സൈന്യങ്ങളെ കണ്ടു.

**10. സുബാഹുരപി താൻ വീക്ഷ്യ ചിന്താവിഷ്ടോ ബഭൂവ ഹ**
**വിധിവത്സ ശിവാം ചിത്തേ ജഗാമ ശരണം മുദാ**

സുബാഹുവും അവരെകണ്ട് ചിന്താവിഷ്ടനായിത്തീർന്നു. സുദർശനനാകട്ടെ, ജഗദംബികയെ വിധിപോലെ മനസാസ്മരിച്ചുകൊണ്ട് സസന്തോഷം അവളെ ശരണം പ്രാപിച്ചു.

**11. ജജാപൈകാക്ഷരം മന്ത്രം കാമരാജമനുത്തമം**
**നിർഭയോ വീതശോകശ്ച പത്ന്യാ സഹ നവോഢയാ**

ഏകാക്ഷരമായ കാമരാജമന്ത്രം അവൻ ജപിച്ചുതുടങ്ങി. അതോടെ നവോഢയായ പത്നിയോടൊത്ത് അവൻ നിർഭയനും ശോകരഹിതനുമായിതീർന്നു.

**12. തതഃ സർവ്വേ മഹീപാലാഃ കൃത്വാ കോലാഹലം തദാ**
**ഉത്ഥിതാഃ സൈന്യസംയുക്താ ഹന്തുകാമാസ്തു കന്യകാം**

സകല രാജാക്കന്മാരും അപ്പോഴേക്കും കോലാഹലം കൂട്ടിത്തുടങ്ങി. കന്യകയ്ക്കുവേണ്ടി യുദ്ധം ചെയ്യാൻ സൈന്യങ്ങളോടൊത്ത് ഒരുങ്ങി നില്പായി.

**13. കാശിരാജസ്തു താൻ ദൃഷ്ട്വാ ഹന്തുകാമോ ബഭൂവഹ**
**നിവാരിതസ്തദാ*f*ത്യർത്ഥം രാഘവേണ ജിഗീഷതാ**

അവരെകണ്ട കാശിരാജാവ് ഉടൻതന്നെ യുദ്ധത്തിനൊരുമ്പെട്ടു. ജയേച്ഛുവായ രാജകുമാരൻ വളരെപണിപ്പെട്ട് അദ്ദേഹത്തെ തടയാൻ ശ്രമിച്ചു.

**14. തത്രാപി നേദുഃ ശംഖാശ്ച ഭേര്യശ്ചാനകദുന്ദുഭിഃ**
**സുബാഹോശ്ച നൃപാണാം ച പരസ്പരജിഘാംസതാം**

പരസ്പരം പൊരുതാൻ ഒരുങ്ങിനിൽക്കുന്ന സുബാഹുവിന്റെയും രാജാക്കന്മാരുടെയും സൈന്യങ്ങൾ അപ്പോഴേക്കും ശംഖുംകുഴലും പെരുമ്പറയും മുഴക്കി.

**15. ശത്രുജിത്തു സുസംവൃത്തഃ സ്ഥിതസ്തത്ര ജിഘാംസയാ**
**യുധാജിത് തത് സഹായാർത്ഥം സന്നദ്ധഃ പ്രബഭൂവ ഹ**

ശത്രുജിത്തും യുദ്ധസന്നദ്ധനായി സൈന്യങ്ങളോടുകൂടി ഒരുങ്ങി നിന്നു. അവനെ സഹായിക്കാൻ യുധാജിത്തും സൈന്യസമേതം പടക്കളത്തിലിറങ്ങി.

**16. കേചിച്ച പ്രേക്ഷകാസ്തസ്യ സഹാനീകൈഃ സ്ഥിതാസ്തദാ**
**യുധാജിദഗ്രതോ ഗത്വാ സുദർശനമുപസ്ഥിതഃ**

ചിലർ സൈന്യങ്ങളോടുകൂടി കാഴ്ചക്കാരായി അവിടെ നിന്നു. യുധാജിത്ത് അപ്പോഴേക്കും സുദർശനന്റെ നേരെ മുമ്പിൽത്തന്നെ സ്ഥാനം പിടിച്ചു.

**17. ശത്രുജിത്തേന സഹിതോ ഹന്തും ഭ്രാതരമാനുജഃ**
**പരസ്പരം തേ ബാണൗഘൈസ്തതക്ഷുഃ ക്രോധമൂർച്ഛിതാഃ**

തന്റെ ജ്യേഷ്ഠസഹോദരനെ കൊല്ലണമെന്ന വിചാരത്തോടെ അനുജനായ ശത്രുജിത്തും യുധാജിത്തിനോടൊപ്പം ചേർന്നു. ക്രോധമൂർച്ഛിതരായ അവർ പരസ്പരം അമ്പുകൾ വർഷിച്ചുതുടങ്ങി.

**18. സമ്മർദ്ദഃ സുമഹാംസ്തത്ര സമ്പ്രവൃത്തഃ സുമാർഗ്ഗണൈഃ**
**കാശീപതിസ്തദാ തൂർണ്ണം സൈന്യേന ബഹുനാവൃതഃ**

അസ്ത്ര വർഷംകൊണ്ട് യുദ്ധം അതിഭയങ്കരമായിത്തീർന്നു. കാശീപതി അപ്പോഴേക്കും ഒരു വലിയ സൈന്യത്തോടുകൂടി വേഗം,

**19. സാഹായ്യാർത്ഥം ജഗാമാശു ജാമാതരമനിന്ദിതം**
**ഏവം പ്രവൃത്തേ സംഗ്രാമേ ദാരുണേ ലോമഹർഷണേ**

യോഗ്യനായ തന്റെ ജാമാതാവിനെ സഹായിക്കാൻ വേണ്ടി വന്നെത്തി. രോമാഞ്ചജനകവും ഭയങ്കരവുമായ യുദ്ധം ഇങ്ങനെ നടക്കുമ്പോൾ,

**20. പ്രദുർബഭൂവ സഹസാ ദേവീ സിംഹോപരിസ്ഥിതാ**
**നാനായുധധരാ രമ്യാ വരാഭൂഷണഭൂഷിതാ**

ദേവി സിംഹവാഹനസ്ഥയായി വളരെ വേഗം അവിടെ ആവിർഭവിച്ചു.ആ ദേവി അനേകം ദിവ്യായുധങ്ങൾ ധരിച്ചിരുന്നു; വിശിഷ്ട ഭൂഷണങ്ങളണിഞ്ഞ് അഴകാണ്ടിരുന്നു.

**21. ദിവ്യാംബരപരീധാനാ മന്ദാരസ്രക്സുസംയുതാ**
**താം ദൃഷ്ട്വാ തേ/ഥ ഭൂപാലാ വിസ്മയം പരമം ഗതാഃ**

ദിവ്യാംബരംചുറ്റി മന്ദാരമാലയും ചൂടിയ ആ ദേവിയെ ദർശിച്ച രാജാക്കന്മാരെല്ലാം അത്യാധികം വിസ്മയിച്ചു:

**22. കേയം സിംഹസമാരൂഢാ കുതോ വേതി സമുത്ഥിതാ**
**സുദർശനസ്തു താം വീക്ഷ്യ സുബാഹുമിതി ചാബ്രവീത്**

''സിംഹത്തിന്റെ പുറത്തിരിക്കുന്ന ഇവൾ ആരാണ്? എവിടെനിന്നു വന്നു?'' എന്ന്. സുദർശനനാകട്ടെ ആ ദേവിയെ ദർശിച്ചിട്ട് സുബാഹുവിനോട് ഇങ്ങനെ പറഞ്ഞു:

**23. പശ്യ രാജൻ മഹാദേവീമാഗതാം ദിവ്യദർശനാം**
**അനുഗ്രഹായ മേ നൂനം പ്രാദുർഭൂതാ ദയാന്വിതാ**

''മഹാരാജാവേ, നോക്കു, ദിവ്യദർശനയായ മഹാദേവി എഴുന്നള്ളിയിരിക്കുന്നത്. ദയാമയിയായ ആദേവി പ്രാദുർഭവിച്ചത് എന്നെ അനുഗ്രഹിക്കാൻ വേണ്ടിത്തന്നെയാണ്.

**24. നിർഭയോ$f$ഹം മഹാരാജ ജാതോ$f$സ്മി നിർഭയാദപി**
**സുദർശനഃ സുബാഹുശ്ച താമാലോക്യ വരാനനാം**

''മഹാരാജാവേ, ഞാനിപ്പോൾ നിർഭയന്മാരിൽ വച്ചു നിർഭയനാണ്''. സുബാഹുവും സുദർശനും സുമുഖിയായ അംബികാദേവിയെ ദർശിച്ച്-

**25. പ്രണാമം ചക്രതുസ്തസ്യാ മുദിതൗ ദർശനേന ച**
**നനാദ ച തദാ സിംഹോ ഗജാസ്ത്രസ്താശ്ചകംപിരേ**

അവളെ നമസ്ക്കരിച്ചു. ദർശനംകൊണ്ടുതന്നെ അവർ സന്തുഷ്ടരായിത്തീർന്നു. അപ്പോൾ സിംഹമൊന്നു ഗർജ്ജിച്ചു; അതുകേട്ട് പടക്കളത്തിലെ മദഗജങ്ങൾ പേടിച്ചുവിറച്ചു.

**26. വവുർവാതാ മഹാഘോരാ ദിശശ്ചാസൻ സുദാരുണാഃ**
**സുദർശനസ്തദാ പ്രാഹ നിജം സേനാപതിം പ്രതി**

അതിഭയങ്കരമായ കൊടുങ്കാറ്റുവീശി; ദിക്കുകളെല്ലാം കറുത്തിരുണ്ടു. സുദർശനൻ അപ്പോൾ തന്റെ സേനാപതിയോടു പറഞ്ഞു:

**27. മാർഗേ വ്രജ ത്വം തരസാ ഭൂപാലാ യത്ര സംസ്ഥിതഃ**
**കിം കരിഷ്യന്തി രാജാനഃ കുപിതാ ദുഷ്ടചേതസഃ**

''രാജാക്കന്മാർ നില്ക്കുന്ന ആ വഴിയിലൂടെ നീ വേഗം പോകണം. ദുഷ്ടബുദ്ധികളും ക്രുദ്ധരുമായ ആ രാജാക്കന്മാർ എന്തുചെയ്യുമെന്ന് അറിയണമല്ലോ.

**28. ശരണാർത്ഥം ച സമ്പ്രാപ്താ ദേവീ ഭഗവതീ ഹി നഃ**
**നിരാതങ്കൈശ്ച ഗന്തവ്യം മാർഗ്ഗേ$f$സ്മിൻ ഭൂപസങ്കുലേ**

നമുക്കു ശരണം നൽകാനാണ് ഭഗവതി എഴുന്നള്ളിയിരിക്കുന്നത്. രാജാക്കന്മാർ നിറഞ്ഞ ആ വഴിയിലൂടെ ഒട്ടും ഭയപ്പെടാതെ നമുക്കു പോകാം.

**29. സ്മൃതാ മയാ മാഹാദേവീ രക്ഷണാർത്ഥമുപാഗതാ**
**തച്ഛ്രുത്വാ വചനം സേനാപതിസ്തേന പഥാ$f$വ്രജത്**

മഹാദേവിയെ ഞാൻ സ്മരിച്ചു; നമ്മെ രക്ഷിക്കാൻ എത്തുകയും ചെയ്തു''. അതുകേട്ട സേനാപതി ആ വഴിയിലൂടെ മുന്നോട്ടു നീങ്ങി.

**30. യുധാജിത്തു സുസംക്രുദ്ധസ്താനുവാച മഹീപതീൻ**
**കിം സ്ഥിതാ ഭയസംത്രസ്താ നിഘ്നന്തു കന്യകാന്വിതം**

അതുകണ്ട് അത്യാധികം കോപിച്ച യുധാജിത്ത് ആ രാജാക്കന്മാരോടുപറഞ്ഞു: ''പേടിച്ചുവിറച്ചു നില്ക്കുന്നോ? കന്യകയെ കൊണ്ടുവരുന്നവനെ കൊല്ല്''.

**31. അവമന്യ ച നഃ സർവ്വാൻ ബലഹീനോ ബലാധികാൻ**
**കന്യാം ഗൃഹിത്വാ സംയാതി നിർഭയസ്തരസാ ശിശുഃ**

ദുർബലനായ ഈ ചെറുക്കൻ ബലവാന്മാരായ നമ്മെയെല്ലാം അവഗണിച്ച് കന്യകയെയും കൊണ്ട് വേഗം ഒരു ഭയവുമില്ലാതെ പോകുന്നു!

**32. കിം ഭീതാഃ കാമിനീം വീക്ഷ്യ സിംഹോപരി സുസംസ്ഥിതാം**
**നോപേക്ഷ്യോ ഹി മാഹാഭാഗാ ഹന്തവ്യോƒത്ര സമാഹിതൈഃ**

സിംഹത്തിന്മേലിരിക്കുന്ന സുന്ദരിയെകണ്ട് എന്താ, നിങ്ങൾക്കെല്ലാം പേടിയാകുന്നോ? മഹാഭാഗന്മാരെ, അവനെ അങ്ങനെ വിടരുത്! നമുക്ക് ഒരുമിച്ചുചേർന്ന് അവനെ വകവരുത്താം.

**33. ഹത്വൈനം സംഗ്രഹീഷ്യാമഃ കന്യാം ചാരുവിഭൂഷണാം**
**നായം കേസരിണാƒƒദത്താം ശ്രേത്തുമർഹതി ജംബുകഃ**

അവനെ കൊന്നിട്ട് അണിഞ്ഞൊരുങ്ങി സുന്ദരിയായ ആ കന്യകയെ നമുക്ക് കൈക്കലാക്കാം. സിംഹം പിടികൂടിയതിനെ കുറുക്കൻ കൊണ്ടു പൊയ്ക്കൂടാ''.

**34. ഇത്യുക്ത്വാ സൈന്യസംയുക്തഃ ശത്രുജിത്സഹിതസ്തദാ**
**യോദ്ധുകാമഃ സുസമ്പ്രാപ്തോ യുധാജിത്ക്രോധസംവൃതഃ**

ഇങ്ങനെ പറഞ്ഞുകൊണ്ട് ശത്രുജിത്തിനോടുകൂടി,സൈന്യസമേതം ക്രോധാവിഷ്ടനായ യുധാജിത്ത് ഉടൻതന്നെ യുദ്ധത്തിനൊരുങ്ങി.

**35. മുമോച വിശിഖാഃസ്തൂർണ്ണം സമപുംഖാൻ ശിലാശിതാൻ**
**ധനുരാകൃഷ്യ കർണ്ണാന്തം കർമ്മാരപരിമാർജ്ജിതാൻ**

ഇരുമ്പുപണിക്കാരൻ രാകിക്കൂർപ്പിച്ച് മൂർച്ചവരുത്തിയതും കട ഒരുപോലുള്ളതുമായ അമ്പുകൾ, യുധാജിത്ത്, കർണ്ണാന്തത്തോളം ഞാൺ വലിച്ച് തുരുതുരെ പ്രയോഗിച്ചു.

**36. ഹന്തുകാമഃ സുദുർമേധാഃ സുദർശനമഥോപരി**
**സുദർശനസ്തു താൻ ബാണൈഃ ചിച്ഛേദാപതതഃ ക്ഷണാത്**

ദുഷ്ടബുദ്ധിയായ യുധാജിത്ത് സുദർശനനെ കൊല്ലണമെന്ന വിചാരത്തോടെ അവന്റെമേൽ കൂരമ്പുകൾ ചൊരിഞ്ഞു. സുദർശനനാകട്ടെ തന്റെ നേർക്കുപാഞ്ഞുവന്ന അമ്പുകളോരോന്നും മറു ബാണങ്ങൾകൊണ്ട് അപ്പോൾത്തന്നെ മുറിച്ചുകളഞ്ഞു.

**37. ഏവം യുദ്ധേ പ്രവൃത്തേƒഥ ചുകോപ ചണ്ഡികാ ഭൃശം**
**ദുർഗ്ഗാദേവീ മുമോചാഥ ബാണാൻ യുധാജിതം പ്രതി**

ഇങ്ങനെ യുദ്ധം മുറുകവെ ചണ്ഡിക വളരെ ക്രുദ്ധയായിത്തീർന്നു. യുധാജിത്തിന്റെനേർക്ക് ആ ദുർഗ്ഗാദേവി അമ്പുകൾ വർഷിച്ചു.

**38. നാനാരൂപാ തദാ ജാതാ നാനാശസ്ത്രധരാ ശിവാ**
**സമ്പ്രാപ്താ തുമൂലം തത്ര ചകാര ജഗദംബികാ**

അപ്പോഴേക്കും ആ ജഗദംബിക നാനാശസ്ത്രങ്ങൾ ധരിച്ച നാനാ രൂപം കൈകൊണ്ട് അതിഭയങ്കരമായ യുദ്ധം ചെയ്തു.

**39. ശത്രുജിന്നിഹതസ്ത്ര യുധാജിദപി പാർത്ഥിവഃ**
**പതിതൗ തൗ രഥാഭ്യാം തു ജയശബ്ദസ്തദാƒഭവത്**

ശത്രുജിത്തും മഹാരാജാവായ യുധാജിത്തും ആ യുദ്ധത്തിൽ കൊല്ലപ്പെട്ടു. രണ്ടുപേരും തേരിൽ നിന്നു വീണപ്പോഴേക്കും എങ്ങും ജയ ജയ ശബ്ദം മുഴങ്ങി.

**40. വിസ്മയം പരമം പ്രാപ്താ ഭൂപാഃ സർവ്വേ വിലോക്യ താം**
**നിധനം മാതുലസ്യാപി ഭാഗിനേയസ്യ സംയുഗേ**

രാജാക്കന്മാരെല്ലാം ദേവിയുടെ ദിവ്യ രൂപം കണ്ട് വിസ്മയിച്ചു. യുധാജിത്തിന്റെ പക്ഷത്തായിരുന്നു, സുബാഹുവിന്റെ മാതുലനും ഭാഗിനേയനും. അവരും യുദ്ധത്തിൽ കൊല്ലപ്പെട്ടു. അതും രാജാക്കന്മാരെ വിസ്മയിപ്പിച്ചു.

**41. സുബാഹുരപി തദ്ദൃഷ്ട്വാ നിധനം സംയുഗേ തയോഃ**
**തുഷ്ടാവ പരമപ്രീതോ ദുർഗ്ഗാം ദുർഗ്ഗതിനാശിനീം**

ആ രണ്ടുപേരും യുദ്ധത്തിൽ കൊല്ലപ്പെട്ടതായി കണ്ട സുബാഹു അത്യധികം സന്തുഷ്ടനായി ദുർതിനാശിനിയായ ദുർഗ്ഗയെ സ്തുതിച്ചു:

**42. നമോ ദേവ്യൈ ജഗദ്ധാത്ര്യൈ ശിവായൈ സതതം നമഃ**
**ദുർഗ്ഗായൈ ഭഗവത്യൈ തേ കാമദായൈ നമോ നമഃ**

ജഗത്തിനെ മുഴുവൻ ധരിച്ചുകൊണ്ടിരക്കുന്ന ദേവിക്കു നമസ്കാരം.ശിവേ, അവിടുത്തെ ഞാൻ സദാ നമിക്കുന്നു. ദുർഗ്ഗേ, ഭഗവതി, കാമദേ, അവിടുത്തേക്കു നമസ്കാരം.

**43. നമഃ ശിവായൈ ശാന്ത്യൈ തേ വിദ്യായൈ മോക്ഷദേ നമഃ**
**വിശ്യവ്യാപ്ത്യൈ ജഗന്മാതർജ്ജഗദ്ധാത്ര്യൈ നമഃ ശിവേ**

ശിവയും ശാന്തിരൂപിണിയുമായ അവിടുത്തേക്കുനമസ്കാരം. വിദ്യാസ്വരൂപിണിയും മോക്ഷദായിനിയുമായ അവിടുത്തേക്കു നമസ്കാരം. ഹേ ജഗന്മാതാവേ, ജഗദ്ധാരിണിയും, വിശ്വവ്യാപിനിയും മംഗളസ്വരൂപിണിയുമായ അവിടുത്തേക്കു നമസ്കാരം.

**44. നാഹം ഗതിം തവ ധിയാ പരിചിന്തയൻ വൈ**
**ജാനാമി ദേവി സഗുണഃ കില നിർഗുണായാഃ**
**കിം സ്തൗമി വിശ്വജനനീം പ്രകടപ്രഭാവാം**
**ഭക്താർത്തിനാശനപരാം പരമാം ച ശക്തിം**

ഞാൻ എന്റെ ബുദ്ധികൊണ്ട് എത്ര ആലോചിച്ചിട്ടും അവിടുത്തെ ഗതി അറിയാൻ കഴിയുന്നില്ല. ഒന്നു തീർച്ചയാണ്, അവിടുന്ന് നിർഗുണയാണ്; ഞാനോ സഗുണനും. അവിടുന്ന് പരമമായ ശക്തിയാണ്. ഭക്തന്മാരുടെ ആർത്തിയെ നശിപ്പിക്കുക അവിടുത്തെ സ്വഭാവമാണ്. ഇന്ന് ഞാൻ അവിടുത്തെ യഥാർത്ഥ സ്വഭാവം ഗ്രഹിച്ചു. ഞാൻ എന്തു സ്തുതിക്കാനാണ്?

**45. വാഗ്ദേവതാ ത്വമസി സർവ്വഗതൈവബുദ്ധിർ**
**വിദ്യാ മതിശ്ച ഗതിരപ്യസി സർവ്വജന്തോഃ**
**ത്വാം സ്തൗമി കിം ത്വമസി സർവ്വമനോനിയന്ത്രീ**
**കിം സ്തൂയതേ ഹി സതതം ഖലു ചാത്മരൂപം**

അവിടുന്ന് സരസ്വതീദേവിയാണ്. അവിടുന്ന് എല്ലായിടവും നിറഞ്ഞുനിൽക്കുന്നു. സർവ്വജീവികളിലും വിളങ്ങുന്ന ബുദ്ധിയും വിദ്യയും മതിയും ഗതിയും മറ്റാരുമല്ല. ഇവയെല്ലാം അവിടുത്തെ രൂപം തന്നെ. സർവ്വജന്തുക്കളുടെയും മനസ്സിനെ നിയന്ത്രിക്കുന്നതും അവിടുന്നുതന്നെ. ആത്മസ്വരൂപമായ അവിടുത്തെ ഞാൻ എന്തു സ്തുതിക്കാനാണ്?

**46. ബ്രഹ്മാ ഹരശ്ച ഹരിരപ്യനിശം സ്തുവന്തോ**
**നാന്തം ഗതാഃ സുരവരാഃ കില തേ ഗുണാനാം**
**ക്വാഹം വിഭേദമതിരംബ ഗുണൈർവൃതോ വൈ**
**വക്തും ക്ഷമസ്തവ ചരിത്രമഹോƒപ്രസിദ്ധഃ**

ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ തുടങ്ങിയ ദേവപ്രവരന്മാർ അവിടുത്തെ നിരന്തരം സ്തുതിക്കുന്നവരാണ്. അവർക്കും അവിടുത്തെ അനന്തഗുണമഹിമയുടെ അതിരുകാണാൻ കഴിഞ്ഞിട്ടില്ല. മന്ദബുദ്ധിയും ത്രിഗുണബദ്ധനും അപ്രസിദ്ധനുമായ ഈയുള്ളവന് എങ്ങനെ അവിടുത്തെ ചരിത്രം വർണ്ണിക്കാൻ കഴിയും?

47. സത്സംഗതിഃ കഥമഹോ ന കരോതികാമം
പ്രാസങ്ഗികാപി വിഹിതാ ഖലു ചിത്തശുദ്ധിഃ
ജാമാതുരസ്യ വിഹതേന സമാഗമേന
പ്രാപ്തം മയാദ്ഭുതമിദം തവ ദർശനം വൈ

സത്സംഗം കൊണ്ട് എന്തെല്ലാം ആഗ്രഹങ്ങൾ സാധിക്കുകയില്ല? അത് യാദൃച്ഛികമായി സാധിച്ചാൽത്തന്നെ ചിത്തശുദ്ധിയുണ്ടാകും. എന്റെ ജാമാതാവായ സുദർശനൻ അവിടുത്തെ ഭക്തനാണ്. അവനുമായി ബന്ധപ്പെട്ടതുകൊണ്ട് എനിക്ക് അദ്ഭുതകരമായ ദർശനം സാദ്ധ്യമായി.

48. ബ്രഹ്മാപി വാഞ്ചതി സദൈവ ഹരോ ഹരിശ്ച
സേന്ദ്രാഃ സുരാശ്ച മുനയോ വിദിതാർത്ഥതത്ത്വാഃ
യദ്ദർശനം ജനനി തേഽദ്യ മയാ ദുരാപം
പ്രാപ്തം വിനാ ദമശമാദിസമാധിഭിശ്ച

ബ്രഹ്മാവും ഹരനും ഹരിയും ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും തത്ത്വദർശികളായ മുനിമാരും ആരുടെ ദർശനമാണോ സദാ കാംക്ഷിച്ചുകൊണ്ടിരിക്കുന്നത് ആ ദുർലഭമായ ദർശനം ദമശമസമാധികളായ യോഗസാധനകൾ ഒന്നും കൂടാതെ എനിക്ക് ലഭിച്ചിരിക്കുന്നു.

49. ക്വാഹം സുമന്ദമതിരാശു തവാവലോകം
ക്വേദം ഭവാനി ഭവഭേഷജമദ്വിതീയം
ജ്ഞാതാസി ദേവിസതതം കില ഭാവയുക്താ
ഭക്താനുകമ്പനപരാഽമരവർഗ്ഗ പൂജ്യാ

ഹേ ഭവാനി, മൂർഖനായ ഞാൻ എവിടെ? സംസാരദുഃഖത്തെ ശമിപ്പിക്കുന്ന അതുല്യൗഷധമായ നിന്റെ ദർശനം എവിടെ? ദേവി, സ്വഭക്തരിൽ എല്ലായ്പ്പോഴും കാരുണ്യം വർഷിച്ചുകൊണ്ടിരക്കുന്നവൾ ദേവഗണങ്ങൾ പോലും സേവിക്കുന്ന അവിടുന്നുമാത്രമാണെന്ന് ഞാൻ ഇപ്പോൾ അറിയുന്നു.

50. കിം വർണ്ണയാമി തവ ദേവി ചരിത്രമേതത്
യദ്രക്ഷിതോഽസ്തി വിഷമേഽത്ര സുദർശനോഽയം
ശത്രു ഹതൗ സുബലിനൗ തരസാ ത്വയാദ്യ
ഭക്താനുകമ്പി ചരിതം പരമം പവിത്രം.

ദേവി, ഞാൻ അവിടുത്തെ ഈ അദ്ഭുതചരിത്രം വർണ്ണിക്കണോ? ഈ വിഷമാവസ്ഥയിൽ നിന്ന് അവിടുന്ന് സുദർശനനെ രക്ഷിച്ചുവല്ലോ. ബലവാന്മാരായ രണ്ടു ശത്രുക്കളെയും അവിടുന്ന് നിമിഷത്തിനകം സംഹരിച്ചു. ഭക്തന്മാരിൽ അനുകമ്പകാണിക്കുന്ന അവിടുത്തെ ചരിത്രം പരമപവിത്രമാണ്.

51. നാശ്ചര്യമേതദിതി ദേവി വിചാരിതേഽർത്ഥേ
ത്വം പാസി സർവ്വമഖിലം സ്ഥിരജംഗമം വൈ
ത്രാതസ്ത്വയാ ച വിനിഹത്യ രിപുർദ്ദയാതഃ
സംരക്ഷിതോഽയമധുനാ ധ്രുവസന്ധിസൂനുഃ

അർത്ഥം ശരിക്കാലോചിച്ചാൽ ഹേ ദേവി, ഇതിലദ്ഭുതമില്ല. കാരണം സ്ഥാവര ജംഗമാത്മകമായ ഈ വിശ്വത്തെമുഴുവൻ സംരക്ഷിക്കുന്നത് അവിടുന്നുതന്നെയാണല്ലോ. ശത്രുവിനെ കൊന്ന് ധ്രുവസന്ധിയുടെ പുത്രനായ ഈ സുദർശനനെ ദയയോടെ അവിടുന്ന് ഇപ്പോൾ രക്ഷിച്ചു.

52. ഭക്തസ്യ സേവനപരം സ്വയശോഽതിദീപ്തം
കർത്തും ഭവാനി രചിതം ചരിതം ത്വയൈതത്
നോ ചേത് കഥം സുപരിഗൃഹ്യ സുതാം മദിയാം
യുദ്ധേ ഭവേത്കുശലവാനനവദ്യ ശീലഃ

ഭക്തന്റെ സേവനതത്പരമായ യശസ്സ് അതിദീപ്തമാക്കിത്തീർക്കുന്നതിനുവേണ്ടിയാവാം അവിടുന്ന് ഇത്തരത്തിൽ ഇപ്പോൾ ഇവിടെ ആവിർഭവിച്ചത്. അങ്ങനെഅല്ലെങ്കിൽ എന്റെ പുത്രിയെ പാണിഗ്രഹണം ചെയ്തതിനുശേഷം ഉണ്ടായ ഈയുദ്ധത്തിൽ സുശീലനായഈ സുദർശനൻ എങ്ങനെ വിജയിക്കും?

**53. ശക്താ*f*സി ജന്മമരണാദിഭയാൻ വിഹന്തും**
**കിം ചിത്രമത്ര കില ഭക്തജനസ്യ കാമം**
**ത്വം ഗീയസേ ജനനി ഭക്തജനൈരപാരാ**
**ത്വം പാപപുണ്യരഹിതാ സഗുണാ*f*ഗുണാ ച**

ദേവി, സ്വ ഭക്തന്മാരെ ജനനമരണാദി ഭയത്തിൽ നിന്നു രക്ഷിക്കാൻ അവിടുന്നു സമർത്ഥയാണ്. എന്നിരിക്കെ അവരുടെ ലൗകികമായ ആഗ്രഹങ്ങൾ സാധിക്കുന്നതിൽ വലിയ അദ്ഭുതമുണ്ടോ? അമ്മേ, ഭക്തജനങ്ങൾ അവിടുത്തെ നിസ്സീമയായും പുണ്യപാപരഹിതയായും സഗുണയായും നിർഗുണയായും കീർത്തിക്കുന്നു.

**54. ത്വദ്ദർശനാദഹമഹോ സുകൃതീ കൃതാർത്ഥോ**
**ജാതോ*f*സ്മി ദേവി ഭുവനേശ്വരി ധന്യജന്മാ**
**ബീജം ന തേ ന ഭജനം കില വേദ്മി മാതർ-**
**ജ്ഞാതസ്തവാദ്യ മഹിമാ പ്രകടഭപ്രഭാവഃ**

ദേവി, അവിടുത്തെ ദർശനം സാധിച്ചതുനിമിത്തം ഞാൻ സുകൃതിയും കൃതാർത്ഥനുമായിരിക്കുന്നു. ഹേ ഭുവനേശ്വരി, എന്റെ ജന്മം ധന്യമായി. എനിക്ക് അവിടുത്തെ ബീജമന്ത്രം അറിഞ്ഞുകൂടാ; ഭജനവും അറിഞ്ഞുകൂടാ. എങ്കിലും അമ്മേ, ഇന്ന് എനിക്ക് അവിടുത്തെ മഹിമാതിതേകം പ്രത്യക്ഷമായി മനസ്സിലാക്കാൻ കഴിഞ്ഞു

### വ്യാസ ഉവാച

**55. ഏവം സ്തുതാ തദാ ദേവി പ്രസന്നവദനാ ശിവാ**
**ഉവാച ച നൃപം ദേവീ വരം വരയ സുവ്രത**

ഇങ്ങനെ സ്തുതിക്കപ്പെട്ടപ്പോൾ, പ്രസന്നവദനയും മംഗളസ്വരൂപിണിയുമായ ദേവി, ''ഹേ സുവ്രത വരം വരിച്ചുകൊള്ളൂ'' എന്ന് രാജാവിനോട് കല്പിച്ചു.

ഇതിശ്രീമദ്ദേവീഭാഗവതേ തൃതീയ സ്കന്ധേ
ത്രയോവിംശോ*f*ദ്ധ്യായഃ

## അഥ ചതുർവിംശോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

**1. തസ്യാസ്തദ്വചനം ശ്രുത്വാ ഭവാന്യാഃ സ നൃപോത്തമഃ**
**പ്രോവാ വചനം തത്ര സുബാഹുർ ഭക്തിസംയുതഃ**

ആ ദേവി ഇങ്ങനെ അരുളിച്ചെയ്തതു കേട്ടപ്പോൾ മഹാരാജാവായ സുബാഹു വളരെ ഭക്തിയോടുകൂടി പറഞ്ഞുഃ

**സുബാഹുരുവാച**

**2. ഏകതോ ദേവലോകസ്യ രാജ്യം ഭൂമണ്ഡലസ്യ ച**
**ഏകതോ ദർശനം തേ വൈ ന ച തുല്ല്യം കദാചന**

ഒരുവശത്ത് ഭൂലോകവും ദേവലോകവും. മറുഭാഗത്ത് അവിടുത്തെ ദർശനം. എന്നാൽ അവിടുത്തെ ദർശനത്തിന് ഒരിക്കലും തുല്ല്യമാകുകയില്ല, ആ രണ്ടു ലോകങ്ങളും.

**3. ദർശനാത് സദൃശം കിഞ്ചിത്ത്രിഷു ലോകേഷു നാസ്തി മേ**
**കം വരം ദേവി യാചേ/ഹം കൃതാർത്ഥോ/സ്മി ധരാതലേ**

അവിടുത്തെ പുണ്യദർശനത്തിന് തുല്ല്യമായി എന്നെസംബന്ധിച്ച് മൂന്ന്ലോകങ്ങളിലും മറ്റൊന്നില്ല.അവിടുത്തോട് ഞാൻ എന്തു യാചിക്കാനാണ്?. ഭൂമിയിൽ എന്റെ ജന്മം സഫലമായി.

**4. എതദിച്ഛാമ്യഹം മാതർയാചിതും വാഞ്ഛിതം വരം**
**തവ ഭക്തിഃ സദാ മേ/സ്തു നിശ്ചലാ ഹ്യനപായിനീ**

അമ്മേ, ഇഷ്ടപ്പെട്ട വരമായി ഞാൻ യാചിക്കാൻ ആഗ്രഹിക്കുന്നത് ഇതുമാത്രമാണ്ഃ"എനിക്ക് അവിടത്തോട് സദാ നിരന്തരവും അചഞ്ചലവുമായ ഭക്തിയുണ്ടായിരിക്കണേ".

**5. നഗരേ/ത്ര ത്വയാ മാതഃ സ്ഥാതവ്യം മമ സർവ്വദാ**
**ദുർഗ്ഗാദേവീതി നാമ്നാ വൈ ത്വം ശക്തിരിഹ സംസ്ഥിതാ**

അമ്മേ, ഈ കാശീനഗരത്തിൽ സദാ സന്നിഹിതയായിരിക്കണേ.ദുർഗ്ഗയെന്ന പേരിൽ ശക്തി സ്വരൂപിണിയായി ഇവിടെ കുടികൊള്ളണേ.

**6. രക്ഷാ ത്വയാ ച കർത്തവ്യാ സർവ്വദാ നഗരസ്യ ഹ**
**യഥാ സുദർശനസ്ത്രാതോ രിപുസംഘാദനാമയഃ**

അവിടുന്ന് എങ്ങനെയാണോ ശത്രുക്കളുടെ സമൂഹത്തിൽനിന്ന് സുദർശനനെ കാത്തുരക്ഷിച്ചത് അതുപോലെ ഈ നഗരത്തെയും സദാ സംരക്ഷിക്കണേ.

**7. തഥാ/ത്ര രക്ഷാ കർത്തവ്യാ വാരാണസ്യാസ്ത്വയാംബികേ**
**യാവത് പുരീ ഭവേദ്ഭൂമൗ സുപ്രതിഷ്ഠാ സുസംസ്ഥിതാ**

അംബികേ,ലോകത്തിൽ ഈ നഗരിക്ക് സുസ്ഥിതിയും ഉറപ്പും ഉണ്ടാകുന്നകാലം വരെ അവിടുന്ന് ഇതിനെ സംരക്ഷിക്കണേ.

**8. താവത്ത്വയാ/ത്ര സ്ഥാതവ്യം ദുർഗ്ഗേ ദേവി കൃപാനിധേ**
**വരോ/യം മമ തേ ദേയഃകിമന്യത്പ്രാർത്ഥയാമ്യഹം**

അത്രയും കാലം ഹേ ദേവി,ദുർഗ്ഗേ,കൃപാനിധേ അവിടന്ന് ഇവിടെ ഉണ്ടാവണേ.ഇതാണ് അവിടുന്ന് എനിക്കുനൽകേണ്ട വരം.അല്ലാതെ ഞാൻ മറ്റെന്തു പ്രാർത്ഥിക്കാനാണ്?

**9. വിവിധാൻ സകലാൻ കാമാൻ ദേഹി മേ വിദ്വിഷോ ജഹി**
**അഭദ്രാണാം വിനാശം ച കുരു ലോകസ്യ സർവ്വദാ**

പലതരത്തിലുള്ള അഭീഷ്ടങ്ങളും നൽകണേ.ശത്രുക്കളെ നശിപ്പിക്കണേ. ലോകത്തിന് സർവ്വമംഗളങ്ങളും നൽകണേ"

## വ്യാസഉവാച

10. **ഇതി സമ്പ്രാർത്ഥിതാ ദേവീ ദുർഗ്ഗാ ദുർഗതിനാശിനീ**
**തമുവാച നൃപം തത്ര സ്തുത്വാ വൈ സംസ്ഥിതം പുരഃ**

രാജാവ് ഇങ്ങനെ പ്രാർത്ഥിച്ചിട്ട് സ്തുതിച്ചുകൊണ്ട് മുന്നിൽതന്നെ നിന്നു. ആ രാജാവിനോട് ദുർഗ്ഗതിനാശിനിയായ ദേവി ഇങ്ങനെ അരുളിച്ചെയ്തു.

## ദുർഗ്ഗോവാച

11. **രാജൻ സദാ നിവാസോ മേ മുക്തിപുര്യാം ഭവിഷ്യതി**
**രക്ഷാർത്ഥം സർവ്വലോകാനാം യാവത്തിഷ്ഠതി മേദിനീ**

രാജൻ,കാശീപുരിയിൽ എന്റെ നിരന്തരനിവാസം ഉണ്ടാകും.സകല ജീവജാലങ്ങളുടെയും രക്ഷയ്ക്കുവേണ്ടി എത്രകാലം ഭൂമിനിലനിൽകുമോ അത്രയുംകാലം അവിടെ എന്റെ സാന്നിദ്ധ്യവും ഉണ്ടായിരിക്കും.

12. **അഥോ സുദർശനസ്തത്ര സമാഗത്യ മുദാന്വിതഃ**
**പ്രണമ്യ പരായാ ഭക്ത്യാ തുഷ്ടാവ ജഗദംബികാം**

അപ്പോഴേക്കും സുദർശനൻ സസന്തോഷം അവിടെ എത്തി.ദേവിയെ പ്രണമിച്ചു.ആ ജഗദംബികയെ പരമഭക്തിയോടെ സ്തുതിച്ചു.

13. **അഹോ കൃപാ തേ കഥയാമ്യഹം കിം**
**ത്രാതസ്ത്വയാ യത്കില ഭക്തിഹീനഃ**
**ഭക്താനുകമ്പീ സകലോ ജനോഽസ്തി**
**വിമുക്തഭക്തേരവനം വ്രതം തേ**

ആശ്ചര്യം തന്നെ!അവിടുത്തെ കൃപാതിരേകത്തെപ്പറ്റി ഞാൻ എന്തുപറയട്ടെ! ഭക്തിഹീനനായ ഈയുള്ളവനെ അവിടന്ന് രക്ഷിച്ചുവല്ലോ. സ്വഭക്തരിൽ അനുകമ്പയുള്ളവരാണ് എല്ലാവരും.എന്നാൽ ഭക്തിയില്ലാത്തവരെപ്പോലും രക്ഷിക്കുക എന്നതാണ് അവിടുത്തെ സ്വഭാവം.

14. **ത്വം ദേവി സർവ്വം സൃജസി പ്രപഞ്ചം**
**ശ്രുതം മയാ പാലയസി സ്വ സൃഷ്ടം**
**ത്വമത്സി സംഹാരപരേ ച കാലേ**
**ന തേഽത്ര ചിത്രം മമ രക്ഷണം വൈ**

ഈ ജഗത്തിനെ മുഴുവൻ സൃഷ്ടിക്കുന്നത് അവിടുന്നാണെന്ന് ഞാൻ കേട്ടിട്ടുണ്ട്.അതുപോലെതന്നെ സൃഷ്ടിച്ച ഇതിനെ രക്ഷിക്കുന്നതും. ഹേ സംഹാരരൂപിണി, അവിടുന്നാണ് ഇതിനെ യഥാകാലം സംഹരിക്കുന്നത്. അതുകൊണ്ട് അവിടന്ന് എന്നെ രക്ഷിച്ചതിൽ അത്ഭുതപ്പെടാനെന്തിരിക്കുന്നു?

15. **കരോമി കിം തേ വദ ദേവി കാര്യം**
**ക്വ വാ വ്രജാമീത്യനുമോദയാശു**
**കാര്യേ വിമൂഢോഽസ്മി തവാജ്ഞയാഽഹം**
**ഗച്ഛാമി തിഷ്ഠേ വിഹരാമി മാതഃ**

ദേവി, ഞാൻ എന്താണ് അവിടുത്തേക്ക് ചെയ്യേണ്ടതെന്ന് കല്പിച്ചാലും ഞാൻ എങ്ങോട്ടാണ് പോകേണ്ടതെന്ന് വേഗം നിർദ്ദേശിച്ചാലും. അമ്മേ, ഞാൻ കാര്യവിമൂഢനാണ്. അവിടത്തെ അനുജ്ഞ അനുസരിച്ച് ഞാൻ പോകുകയോ നിൽക്കുകയോ വിഹരിക്കുകയോ ചെയ്യാം.

16. തം തഥാ ഭാഷമാണം തു ദേവീ പ്രാഹ ദയാന്വിതാ
ഗച്ഛായോദ്ധ്യാം മഹാഭാഗ കുരു രാജ്യം കുലോചിതം

അങ്ങനെ സുദർശനൻ പ്രാർത്ഥിക്കെ ദേവി ജഗദംബിക ദയാലുവായി അരുളിച്ചെയ്തു: ഹേ മഹാഭാഗ, അങ്ങ് അയോദ്ധ്യയിലേക്ക് പോകുക. കുലോചിതമായി രാജ്യം ഭരിക്കുക.

17. സ്മരണീയാ സദാ ƒഹം തേ പൂജനീയാ പ്രയത്നതഃ
ശം വിധാസ്യാമ്യഹം നിത്യം രാജ്യം തേ നൃപസത്തമ

എന്നെ സദാ സ്മരിച്ചുകൊള്ളണം.പണിപ്പെട്ടായാലും പൂജിച്ചു കൊള്ളണം. രാജാവേ,നിന്റെ രാജ്യത്തിന് എന്നും ഞാൻ മംഗളം നൽകുന്നുണ്ട്.

18. അഷ്ടമ്യാം ച ചതുർദ്ദശ്യാം നവമ്യാം ച വിശേഷതഃ
മമ പൂജാ പ്രകർത്തവ്യാ ബലിദാനവിധാനതഃ

വിശേഷിച്ചും അഷ്ടമിയിലും ചതുർദ്ദശിയിലും നവമിയിലും എന്റെ പൂജ ബലിദാനാദി ചടങ്ങുകളോടുകൂടിത്തന്നെ നടത്തിക്കൊള്ളണം.

19. അർച്ചാ മദീയാ നഗരേ സ്ഥാപനീയാ ത്വയാ ƒനഘ
പൂജനീയാ പ്രയത്നേന ത്രികാലം ഭക്തിപൂർവ്വകം

രാജാവേ,അങ്ങ് നിഷ്കളങ്കനാണ്. നഗരത്തിൽ ക്ഷേത്രം പണിയിച്ച് എന്റെ വിഗ്രഹം പ്രതിഷ്ഠിക്കണം.മൂന്നുനേരവും പണിപ്പെട്ടായാലും ഭക്തിപൂർവ്വം പൂജിക്കണം.

20. ശരത്കാലേ മഹാപൂജാ കർത്തവ്യാ മമ സർവ്വദാ
നവരാത്രവിധാനേന ഭക്തിഭാവയുതേന ച

എല്ലാ ശരത്കാലത്തും നവരാത്രവിധി അനുസരിച്ച് വളരെ ഭക്തിഭാവത്തോടെ മഹാപൂജ നിർവ്വഹിക്കണം.

21. ചൈത്രേ ƒശ്വിനേ തഥാഷാഢേ മാഘേ കാര്യോ മഹോത്സവഃ
നവരാത്രേ മഹാരാജ പൂജാ കാര്യാ വിശേഷതഃ

ചൈത്രം ആശ്വിനം ആഷാഢം മാഘം എന്നീമാസങ്ങളിൽ മഹോത്സവം നടത്തണം•മഹാരാജാവേ, നവരാത്രിക്ക് വിശേഷാൽപൂജയും നടത്തണം.

22. കൃഷ്ണപക്ഷേ ചതുർദ്ദശ്യാം മമ ഭക്തിസമന്വിതൈഃ
കർത്തവ്യാ നൃപശാർദ്ദൂല തഥാ ƒഷ്ടമ്യാം സദാ ബുധൈഃ

കൃഷ്ണപക്ഷത്തിലെ ചതുർദ്ദശിയിലും അതുപോലെ അഷ്ടമിയിലും ഭക്തന്മാരായ വിദ്വാന്മാർ എന്റെ പൂജ മുടങ്ങാതെ നടത്തണം.

## വ്യാസ ഉവാച

23. ഇത്യുക്ത്വാന്തർഹിതാ ദേവീ ദുർഗ്ഗാ ദുർഗ്ഗതിനാശിനീ
നതാ സുദർശനേനാഥ സ്തുതാ ച ബഹുവിസ്തരം

ഇങ്ങനെ ആജ്ഞാപിച്ചിട്ട് ആ ദുർഗ്ഗതിനാശിനിയായ ദുർഗ അന്തർധാനം ചെയ്തു. സുദർശനൻ നമസ്കരിക്കുകയും ദേവിയെ വിസ്തരിച്ചു സ്തുതിക്കുകയും ചെയ്തു.

24. അന്തർഹിതാം തു താം ദൃഷ്ട്വാ രാജാനഃ സർവ്വ ഏവ തേ
പ്രണേമുസ്തം സമാഗമ്യ യഥാ ശക്രം സുരാസ്തഥാ

ദേവി അന്തർധാനം ചെയ്തു എന്നു കണ്ടിട്ട് ആ രാജാക്കന്മാരെല്ലാം അടുത്തു വന്ന്,ദേവന്മാർ ഇന്ദ്രനെയെന്നപോലെ സുദർശനനെ സ്തുതിക്കാൻ തുടങ്ങി.

25. സുബാഹുരപി തം നത്വാ സ്ഥിതശ്ചാഗ്രേ മുദാന്വിതഃ
ഊചുഃ സർവ്വേ മഹീപാലാ അയോദ്ധ്യാധിപതിം തദാ

സുബാഹുവും അദ്ദേഹത്തെ വണങ്ങിയിട്ട് സസന്തോഷം മുന്നിൽ ചെന്നു നിന്നു.അപ്പോൾ ആ രാജാക്കൻമാരെല്ലാവരും കൂടി അയോദ്ധ്യാധിപതിയായ സുദർശനോടു ചോദിച്ചു.

26. ത്വമസ്മാകം പ്രഭുഃ ശാസ്താ സേവകാസ്തേ വയം സദാ
കുരു രാജ്യമയോദ്ധ്യായാം പാലയാസ്മാൻ നൃപോത്തമ

രാജാവേ, അങ്ങാണ് ഞങ്ങളുടെ ശാസിതാവ്.ഞങ്ങൾ സദാ അങ്ങയുടെ സേവകരാണ്.അങ്ങ് അയോധ്യാധിപതിയായിത്തീർന്ന് ഞങ്ങളെയും രക്ഷിക്കുക.

27. ത്വത്പ്രസാദന്മഹാരാജ ദൃഷ്ടാ വിശ്വേശ്വരീ ശിവാ
ആദിശക്തിർഭവാനീ സാ ചതുർവർഗ്ഗഫലപ്രദാ

അങ്ങയുടെ പ്രസാദത്താൽ ഞങ്ങൾക്ക് മംഗളസ്വരൂപിണിയും വിശ്വേശ്വരിയും പുരുഷാർത്ഥപ്രദയും ആദിശക്തിയുമായ ഭവാനീദേവിയെ ദർശിക്കാൻ കഴിഞ്ഞുവല്ലോ.

28. ധന്യസ്ത്വം കൃതകൃത്യോ$f$സി ബഹുപുണ്യോ ധരാതലേ
യസ്മാച്ച ത്വത്കൃതേ ദേവീ പ്രാദുർഭൂതാ സനാതനീ

അങ്ങ് നധ്യനും കൃതകൃതനുമാണ്.ഭൂമിയിൽ അത്യധികം പുണ്യം ചെയ്തവനാണ്. കാരണം അങ്ങേയ്ക്കു വേണ്ടിയാണല്ലോ സനാതനിയായ ആ ദേവി പ്രാദുർഭവിച്ചത്.

29. ന ജാനീമോ വയം സർവ്വേ പ്രഭാവം നൃപസത്തമ
ചണ്ഡികായാസ്തമോയുക്താ മായയാ മോഹിതാഃ സദാ

രാജാവേ, അജ്ഞരും മായയാൽ മോഹിതരുമായ ഞങ്ങളാരും ആ ചണ്ഡികയുടെ പ്രഭാവം അറിയുന്നില്ല.

30. ധനദാരസുതനാം ച ചിന്തനേ$f$ഭിരതാഃ സദാ
മഗ്നാ മഹാർണ്ണവേ ഘോരേ കാമക്രോധഝഷാകുലേ

ഞങ്ങൾ ധനം,ഭാര്യ,പുത്രന്മാർ എന്നുതുടങ്ങിയ ചിന്തയിൽ സദാ മുഴുകിക്കഴിയുന്നവരാണ്.കാമം ക്രോധം എന്നീ മഹാമത്സ്യങ്ങളുള്ള ഘോരമായ സംസാരസാഗരത്തിൽ മുഴുകിയവരാണ്.

31. പൃച്ഛാമസ്ത്വാം മഹാഭാഗ സർവ്വജ്ഞോ$f$സി മഹാമതേ
കേയം ശക്തിഃ കുതോ ജാതോ കിംപ്രഭാവാ വദസ്വ തത്

മഹാമതേ,അങ്ങ് സവ്വജ്ഞനാണ്,മഹാഭാഗനായ അങ്ങയോട് ഞങ്ങൾ ചോദിക്കട്ടെ.ഈ ശക്തിസ്വരുപിണി ആരാണ്? എവിടെനിന്ന് ഉണ്ടായി?എത്രമാത്രം ശക്തിയുള്ളവളാണ്?ഈ കാര്യങ്ങൾ ഞങ്ങളോട് പറയണം.

32. ഭവ ത്വം നൗശ്ച സംസാരേ സാധവോ$f$തിദയാപരാഃ
തസ്മാന്നോ വദ കാകുത്സ്ഥ ദേവീമഹാത്മ്യമുത്തമം

അങ്ങ് ഞങ്ങൾക്ക് ഈ സംസാരത്തിലെ നൗകയായിതീർന്നാലും. ഞങ്ങൾ ദയാർഹരായ സാധുക്കളാണ്. ഹേ കാകുത്സ്ഥ,അതുകൊണ്ട് ഞങ്ങളോടു പറയൂ,അത്യുത്തമമായ ആ ദേവീമഹാത്മ്യം.

33. യത്പ്രഭാവാ ച സാ ദേവീ യത്സ്വരൂപാ യദുദ്ഭവാ
തത്സർവ്വം ശ്രോതുമിച്ഛാമസ്ത്വം ബ്രൂഹി നൃവരോത്തമ

എന്തുപ്രഭാവം ഉള്ളവളാണ് ആ ദേവി? എന്താണ് അവളുടെ സ്വരൂപം? എവിടെ നിന്നാണ് ഉദ്ഭവം?ഈ കാര്യങ്ങൾ മുഴുവൻ കേൾക്കാൻ ഞങ്ങക്ക് ആഗ്രഹമുണ്ട്.രാജാവേ, അതെല്ലാം ഞങ്ങളോടുപറഞ്ഞാലും.

### വ്യാസ ഉവാച

34. ഇതി പൃഷ്ടസ്തദാ തൈസ്തു ധ്രുവസന്ധിസുതോ നൃപഃ
വിചിന്ത്യ മനസാ ദേവിം താനുവാച മുദാന്വിതഃ

അവർ ഇങ്ങനെ പറഞ്ഞപ്പോൾ ധ്രുവസന്ധിയുടെ പുത്രനായ രാജാവ് ദേവിയെ മനസാ സ്മരിച്ചിട്ട് സസന്തോഷം അവരോടുപറഞ്ഞുഃ-

### സുദർശന ഉവാച

35. കിം ബ്രവീമി മഹീപാലാസ്തസ്യാശ്ചരിതമദ്ഭുതം
ബ്രഹ്മാദയോ നജാനന്തി സേശാഃ സുരഗണാസ്തഥാ

രാജാക്കന്മാരേ,ആ ദേവിയുടെ ആത്ഭുതചരിത്രത്തെക്കുറിച്ച് ഞാൻ ഏന്തു പറയട്ടെ! ബ്രഹ്മാദികളും അതുപോലെ ഇന്ദ്രാദിദേവഗണങ്ങളും ദേവിയുടെ മാഹാത്മ്യം അറിയുന്നില്ല.

36. സർവ്വസ്യാദ്യാ മഹാലക്ഷ്മീർവരേണ്യാ ശക്തിരുത്തമാ
സാത്വികീയം മഹീപാലാ ജഗത്പാലനതത്പരാ

എല്ലാറ്റിനും ആദ്യയും വരേണ്യയുമായ മഹാലക്ഷ്മിയാണ് ഇവൾ. രാജാക്കൻമാരേ,ജഗത്തിനെ പാലിക്കുന്നതിൽ തത്പരയായ സാത്വികീശക്തിയാണ് അവൾ(ദേവിയുടെ ചതുർവ്യൂഹാത്മകമായ സ്വരൂപത്തെയാണ് വർണ്ണിക്കുന്നത്. അതിൽ ആദ്യത്തേതാണ് മഹാലക്ഷ്മി. ഒന്നാം സ്കന്ധത്തിൽ ഇതിനെപ്പറ്റി പരമാർശിക്കുന്നുണ്ട്)

37. സൃജതേ യാ രജോരൂപാ സത്വരൂപാ ച പാലനേ
സംഹാരേ ച തമോരൂപാ ത്രിഗുണാ സാ സദാ മതാ

അവൾ രാജോരൂപിണിയായി ജഗത്സൃഷ്ടി നടത്തുന്നു. സത്വസ്വരൂപിണിയായി ജഗത്തിനെ രക്ഷിക്കുന്നു.തമോ രുപിണിയായി ജഗത്തിനെ സംഹരിക്കുന്നു. അവൾ സദാത്രിഗുണാത്മികയാണെന്നു പറയപ്പെടുന്നു.

38. നിർഗുണാ പരമാ ശക്തിഃ സർവ്വകാമഫലപ്രദാ
സർവ്വേഷാം കാരണം സാഹി ബ്രഹ്മാദീനാം നൃപോത്തമാഃ

ഗുണത്രയം സ്വീകരിച്ച് സൃഷ്ടിസ്ഥിതിസംഹാരാദികൾ നടത്തുന്നെങ്കിലും അവൾ നിർഗുണയായ പരാശക്തിയാണ്.അവൾ സർവ്വകാമങ്ങളും പ്രദാനം ചെയ്യാൻ സമർത്ഥയാണ്. രാജാക്കൻമാരേ, ബ്രഹ്മാദിസകലതിന്റെയും കാരണം അവൾ തന്നെ.

39. നിർഗുണാ സർവ്വഥാ ജ്ഞാതുമശക്യാ യോഗിഭിർനൃപാഃ
സഗുണാ സുഖസേവ്യാ സാ ചിന്തനീയാ സദാ ബുധൈഃ

രാജാക്കന്മാരേ, നിർഗുണയായ അവളെ യോഗികൾക്കും അറിയാൻ കഴിയുകയില്ല. അതുകൊണ്ടാണ് അവൾ സഗുണഭാവം കൈക്കൊള്ളുന്നത്. അവളുടെ സഗുണമായ രൂപം വിദ്വാൻമാർക്ക് നന്നായി ഉപാസിക്കാനും സ്മരിക്കാനും കഴിയും.

### രാജാന ഊചുഃ

40. ബാല ഏവ വനം പ്രാപ്തസ്ത്വം തു നൂനം ഭയാതുരഃ
കഥം ജ്ഞാത ത്വയാ ദേവീ പരമാ ശക്തിരുത്തമാ

ബാലനായിരിക്കുമ്പോൾതന്നെ ഭയപ്പെട്ട് വനത്തിൽ പോയവനാണല്ലോ അങ്ങ്. പരാശക്തിയായ ദേവിയെ അങ്ങേയ്ക്ക് എങ്ങനെ അറിയാൻ കഴിഞ്ഞു?

**41. ഉപാസിതാ കഥം ചൈവ പൂജിതാ ച കഥം നൃപ**
**യാ പ്രസന്നാ തു സാഹായ്യം ചകാര ത്വരയാന്വിതാ**

രാജൻ! അതിവേഗം പ്രസന്നയായി അങ്ങേയ്ക്കു സഹായത്തിന് ആവിർഭവിച്ച ആ ദേവിയെ അങ്ങ് എങ്ങനെയാണ് ഉപാസിച്ചത്? എങ്ങനെയാണ് പൂജിച്ചത്?

### സുദർശന ഉവാച

**42. ബാലഭാവാന്മയാ പ്രാപ്തം ബീജം തസ്യാഃ സുസമ്മതം**
**സ്മരാമി പ്രജപന്നിത്യം കാമബീജാഭിധം നൃപാഃ**

കുട്ടിക്കാലത്തുതന്നെ ആ ദേവിയുടെ സുസമ്മതമായ ബീജമന്ത്രം എനിക്ക് ലഭിക്കാനിടയായി. രാജാക്കന്മാരേ, കാമബീജം എന്നു പേരുള്ള ആ മന്ത്രം ഞാൻ നിത്യവും ജപിച്ചുകൊണ്ട് അംബികയെ സ്മരിക്കുന്നു..

**43. ഋഷിഭിഃ കഥ്യമാനാ സാ മയാ ജ്ഞാതാംബികാ ശിവാ**
**സ്മരാമി താം ദിവാരാത്രം ഭക്ത്യാ പരമയാ പരാം**

ഋഷിമാർ പറഞ്ഞിട്ടാണ് മംഗളസ്വരൂപിണിയായ അംബികയെ എനിക്ക് അറിയാൻ കഴിഞ്ഞത്. രാപകൽ ഞാൻ പരമഭക്തിയോടെ ആ പരാശക്തിയെ സ്മരിക്കുന്നു.

### വ്യാസ ഉവാച

**44. തന്നിശമ്യ വചസ്തസ്യ രാജാനോ ഭക്തിതത്പരാഃ**
**താം മത്വാ പരമാം ശക്തിം നിര്യയുഃ സ്വഗൃഹാൻ പ്രതി**

അദ്ദേഹം പറഞ്ഞതു കേട്ട് ആ രാജാക്കന്മാർ ഭക്തിയുള്ളവരായി, ആ ദേവിയാണ് പരമമായ ശക്തി എന്നു വിചാരിച്ചകൊണ്ട് സ്വഗൃഹങ്ങളിലേക്ക് പോയി.

**45. സുബാഹുരഗമത് കാശ്യാം തമാപൃച്ഛ്യ സുദർശനം**
**സുദർശനോഽപി ധർമ്മാത്മാ നിർജ്ജഗാമ സുകോസലാൻ**

സുബാഹു സുദർശനോടു ചോദിച്ചിട്ട് കാശിയിലേക്ക്ക് പോയി.ധർമ്മാത്മാവായ സുദർശനൻ കോസലദേശത്തേക്കും പുറപ്പെട്ടു.

**46. മന്ത്രിണസ്തു നൃപം ശ്രുത്വാ ഹതം ശത്രുജിതം മൃധേ**
**ജിതം സുദർശനം ചൈവ ബഭൂവുഃ പ്രേമസംയുതാഃ**

ശത്രുജിത്ത് യുദ്ധത്തിൽ കൊല്ലപ്പെടുകയും സുദർശനൻ ജയിക്കുകയും ചെയ്തു എന്ന് കേട്ട് അത്യധികം സന്തുഷ്ടരായിത്തീർന്നു,മന്ത്രിമാർ.

**47. ആഗച്ഛന്തം നൃപം ശ്രുത്വാ തം സാകേതനിവാസിനഃ**
**ഉപായനാന്യുപാദായ പ്രയയുഃ സമ്മുഖേ ജനാഃ**

യുദ്ധത്തിൽ ജയിച്ച് സുദർശന മഹാരാജാവു വരുന്നു എന്നുകേട്ട് സാകേതനിവാസികളായ ജനങ്ങൾ അദ്ദേഹത്തെ സ്വീകരിക്കാനായി ഉപഹാരങ്ങളോടുകൂടി ചെന്നു.

**48. തഥാ പ്രകൃതയഃ സർവ്വേ നാനോപായനപാണയഃ**
**ധ്രുവസന്ധിസുതം ദത്വാ മുദിതാ പ്രയയുഃപ്രജാഃ**

അതുപോലെതന്നെ മറ്റുജനങ്ങളും പല തരത്തിലുള്ള ഉപഹാരങ്ങൾ കോണ്ടുചെന്ന് ധ്രുവസന്ധിയുടെ പുത്രനു നൽകി സന്തുഷ്ടരായി തിരിയെപ്പോയി.

**49. സ്ത്രിയോപസംയുതഃ സോ/ഥ പ്രാപ്യായോദ്ധ്യാം സുദർശനഃ**
**സമ്മാന്യ സർവ്വലോകാംശ്ച യയൗ രാജാ നിവേശനം**

പത്നിയോടൊപ്പം അയോധ്യയിൽ എത്തിച്ചേർന്ന സുദർശനൻ സകല ജനങ്ങളെയും സമ്മാനിച്ചുകൊണ്ട് തന്റെ രാജധാനിയിലേക്ക് പ്രവേശിച്ചു.

**50. ബന്ദിഭിഃ സ്തൂയമാനസ്തു വന്ദ്യമാനശ്ച മന്ത്രിഭിഃ**
**കന്യാഭിഃ കീര്യമാണശ്ച ലാജൈഃ സുമനസൈസ്തഥാ**

വന്ദികൾ രാജാവിനെ സ്തുതിച്ചു; മന്ത്രിമാർ വന്ദിച്ചു; കന്യകമാരാവട്ടെ മലരും പൂക്കളും വാരിത്തൂകി.

ഇതിദേവീഭാഗവതേ തൃതീയസ്കന്ധേ
ചതുർവിംശോ/ദ്ധ്യായഃ

# അഥ പഞ്ചവിംശോ/ദ്ധ്യായഃ

## വ്യാസ ഉവാച

**1. ഗത്വാ/യോദ്ധ്യാം നൃപശ്രേഷ്ഠോ ഗൃഹം രാജ്ഞഃ സുഹൃദ്വൃതഃ**
**ശത്രുജിന്മാതരം പ്രാഹ പ്രണമ്യ ശോകസങ്കുലാം**

സുദർശന മഹാരാജാവ് അയോദ്ധ്യയിൽ ചെന്ന ഉടനെ സുഹൃത്തുക്കളോടുകൂടി രാജഗൃഹത്തിൽ എത്തി, ശത്രുജിത്തിന്റെ ദു:ഖാർത്തയായിരിക്കുന്ന മാതാവിനെ കണ്ട് നമസ്കരിച്ചു.

**2. മാതർന്ന തേ മയാ പുത്രഃ സംഗ്രാമേ നിഹതഃകില**
**ന പിതാ തേ യുധാജിച്ച ശപേ തേ ചരണൗ തഥാ**

അമ്മേ, അമ്മയുടെ പാദങ്ങളിൽ ഞാൻ ആണയിട്ടു പറയട്ടെ,അമ്മയുടെമകനെ ഞാനല്ല യുദ്ധത്തിൽ വധിച്ചത്. പിതാവായ യുധാജിത്തിനെ വധിച്ചതും ഞാനല്ല.

**3. ദുർഗ്ഗയാ തൗ ഹതൗ സംഖ്യേ നാപരാധോ മമാത്ര വൈ**
**അവശ്യം ഭാവിഭാവേഷു പ്രതീകാരോ ന വിദ്യതേ**

യുദ്ധത്തിൽ ദുർഗ്ഗാദേവിയാണ് അവരെ രണ്ടുപേരേയും വധിച്ചത്.ഞാനതിൽ അപരാധിയല്ല. അത് അവശ്യം സംഭവിക്കുന്ന കാര്യമായിരുന്നു. അതിൽ പ്രതികാരത്തിനു സ്ഥാനമില്ല.

**4. ന ശോകോ/ത്ര ത്വയാ കാര്യോ മൃതപുത്രസ്യ മാനിനി**
**സ്വകർമ്മവശഗോ ജീവോ ഭുംക്തേ ഭോഗാൻ സുഖാസുഖാൻ**

അഭിമാനവതിയായ അമ്മേ, മരിച്ച മകനെക്കുറിച്ച് ഇനി ചിന്തിച്ചു ദുഃഖിക്കേണ്ട കാര്യമില്ല. ഓരോ ജീവനും സ്വകർമ്മത്തിന് അധീനനാണ്. സ്വകർമ്മഫലമായുണ്ടാകുന്ന സുഖദുഃഖങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു.

**5. ദാസോ/സ്മി തവ ഭോ മാതർയഥാ മമ മനോരമാ**
**തഥാ ത്വമപി ധർമ്മജ്ഞേ ന ഭേദോ/സ്തി മനാഗപി**

അമ്മേ, ഞാൻ അവിടുത്തെ ദാസനാണ്. എന്റെ അമ്മ മനോരമ എങ്ങനെയോ അതുപോലെയാണ് എനിക്ക് അവിടുന്നും. ധർമ്മജ്ഞേ, എനിക്ക് നിങ്ങൾ തമ്മിൽ ഒട്ടും ഭേദമില്ല.

6. **അവശ്യമേവ ഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം**
**തസ്മാന്ന ശോചിതവ്യം തേ സുഖേ ദുഃഖേ കദാചന**

ചെയ്ത കർമ്മങ്ങളുടെ ശുഭാശുഭങ്ങൾ അനുഭവിച്ചേ മതിയാവൂ. അതുകൊണ്ട് ആ സുഖദുഃഖങ്ങളിൽ ഒരിക്കലും ശോചിക്കാൻ പാടില്ല.

7. **ദുഃഖേ ദുഃഖാധികാൻ പശ്യേത് സുഖേ പശ്യേത് സുഖാധികം**
**ആത്മാനം ശോകഹർഷാഭ്യാം ശത്രുഭ്യാമിവ നാർപ്പയേത്**

ദുഃഖം വരുമ്പോൾ അത്യധികമായി ദുഃഖിച്ചും സുഖം വരുമ്പോൾ അത്യധികമായി ആഹ്ലാദിച്ചും ആത്മാവിനെ, ശത്രുക്കൾക്കെന്നപോലെ ശോകഹർഷങ്ങൾക്കു സമർപ്പിക്കരുത്.

8. **ദൈവാധീനമിദം സർവ്വം നാത്മാധീനം കദാചന**
**ന ശോകേന തദാത്മാനം ശോഷയേന്മതിമാന്നരഃ**

ഈ ജഗത്തു മുഴുവൻ ഈശ്വരന് അധീനമാണ്. അത് ഒരിക്കലും തനിക്ക് അധീനമല്ല. അതുകൊണ്ട് ബുദ്ധിമാന്മാർ ദുഃഖത്താൽ ആത്മാവിനെ തളർത്തരുത്.

9. **യഥാ ദാരുമയീ യോഷാ നടാദീനാം പ്രചേഷ്ടതേ**
**തഥാ സ്വകർമ്മവശഗോ ദേഹീ സർവ്വത്ര വർത്തതേ**

പാവക്കൂത്തുകാരന്റെ കൈയിലെ മരപ്പാവ എങ്ങനെയാണോ ചലിക്കുന്നത് അതുപോലെ സ്വകർമ്മത്തിന് അധീനനായി ജീവനും സ്ഥിതിചെയ്യുന്നു.

10. **അഹം വനഗതോ മാതർന്നാഭവം ദുഃഖമാനസഃ**
**ചിന്തയൻ സ്വകൃതം കർമ്മ ഭോക്തവ്യമിതി വേദ്മി ച**

അമ്മേ, ഞാൻ വനത്തിൽ ആയിരുന്നപ്പോഴും സന്തപ്തചിത്തനായില്ല.കാരണം,സ്വകർമ്മഫലമാണ് അനുഭവിക്കേണ്ടിവരുന്നതെന്ന് എനിക്ക് അറിയാം

11. **മൃതോ മാതാമഹോഽത്രൈവ വിധുരാ ജനനീ മമ**
**ഭയാതുരാ ഗൃഹീത്വാ മാം നിര്യയൗ ഗഹനം വനം**

എന്റെ മാതാമഹൻ ഇവിടെ വച്ചു മരിച്ചു. എന്റെ അച്ഛൻ മരിക്കയാൽ അമ്മ വിധവയുമായി. ഭയപ്പെട്ട അമ്മയ്ക്ക് എന്നെയും കൊണ്ട് കൊടുങ്കാട്ടിലേക്കു പോകേണ്ടിവന്നു.

12. **ലുണ്ഠിതാ തസ്കരൈർമാർഗേ വസ്ത്രഹീനാ തഥാ കൃതാ**
**പാഥേയം ച ഹൃതം സർവ്വം ബാലപുത്രാ നിരാശ്രയാ**

വഴിക്കുവച്ച് കള്ളന്മാർ ആക്രമിച്ചു. വസ്ത്രഹീനയാക്കി. കൈയിലുണ്ടായിരുന്നതെല്ലാം അപഹരിച്ചു. കുട്ടിയുണ്ട് കൂടെ. തുണയ്ക്ക് ആരുമുണ്ടായിരുന്നില്ല.

13. **മാതാ ഗൃഹീത്വാ മാം പ്രാപ്താ ഭാരദ്വാജാശ്രമം പ്രതി**
**വിദല്ലോഽയം സമായാതസ്തഥാ ധാത്രേയികാഽബലാ**

അമ്മ എന്നെയും കുട്ടിക്കൊണ്ട് ഭാരദ്വാജാശ്രമത്തിൽ എത്തി. ഈ വിദല്ലൻ കൂടെ വന്നിട്ടുണ്ടായിരുന്നു. അബലയായ ധാത്രേയിയും.

14. **മുനിഭിർമുനിപത്നീഭിർ ദയായുക്തൈഃ സമന്തതഃ**
**പോഷിതാഃ ഫലനീവാരൈർവയം തത്ര സ്ഥിതാസ്ത്രയഃ**

അവിടെ എത്തിച്ചേർന്ന ഞങ്ങളെ മൂവരേയും അവിടെയുള്ള ദയാലുക്കളായ മുനിമാരും മുനിപത്നിമാരും പഴങ്ങളും വരിനെല്ലരിച്ചോറും തന്നു സംരക്ഷിച്ചു.

15. **ന ദുഃഖം മേ തദാ ഹ്യാസീത്സുഖം നാദ്യ ധനാഗമേ**
**ന വൈരം ന ച മാത്സര്യം മമ ചിത്തേ തു കർഹിചിത്**

അന്ന് എനിക്ക് ദുഃഖം ഉണ്ടായിരുന്നില്ല. ഇപ്പോൾ ഈ സമ്പത്ത് കൈവന്നതുകൊണ്ട് ആഹ്ലാദവും എനിക്കില്ല. എന്റെ മനസ്സിലൊരിക്കലും വൈരമോ മാത്സര്യമോ സ്ഥാനം പിടിച്ചിട്ടില്ല.

16. **നീവാരഭക്ഷണം ശ്രേഷ്ഠം രാജഭോഗാത് പരന്തപേ**
**തദശീ നരകം യാതി ന നീവാരാശനഃ ക്വചിത്**

രാജകീയ വിഭവങ്ങൾ ഭക്ഷിക്കുന്നതിനേക്കാൾ കാട്ടിലെ വരിനെല്ലരിച്ചോറുണ്ണുകയാണ് ഉത്തമമെന്ന് എനിക്കു തോന്നുന്നു. കാരണം രാജഭോഗങ്ങൾഅനുഭവിക്കുന്നവൻ നരകത്തിലേക്കാണു പോകുന്നത്. നീവാരം ഭക്ഷിക്കുന്നവന് അങ്ങോട്ടു പോകേണ്ടിവരില്ല.

17. **ധർമ്മസ്യാചരണം കാര്യം പുരുഷേണ വിജാനതാ**
**സംജിത്യേന്ദ്രിയവർഗ്ഗം വൈ യഥാ ന നരകം വ്രജേത്**

ധർമ്മം ആചരിക്കുകയാണ് അറിവുള്ളവന്റെ കർത്തവ്യം. നരകത്തിലേക്കു പോകാതിരിക്കത്തക്കവണ്ണം അവൻ ഇന്ദ്രിയങ്ങളെ ആകെ ജയിക്കുകയും വേണം.

18. **മാനുഷ്യം ദുർലഭം മാതഃ ഖണ്ഡേ/സ്മിൻ ഭാരതേ ശുഭേ**
**ആഹാരാദി സുഖം നൂനം ഭവേത്സർവ്വാസു യോനിഷു**

അമ്മേ, മനുഷ്യജന്മം ദുർലഭമാണ്. പ്രത്യേകിച്ച് പവിത്രമായ ഈ ഭാരതഭൂമിയിൽ മനുഷ്യനായി ജനിക്കുക എന്നത്. എല്ലാ പ്രാണിവർഗ്ഗത്തിനുംആഹാരാദിസുഖം ഉണ്ടെന്നുള്ളത് തീർച്ചയാണ്.

19. **പ്രാപ്യ തം മാനുഷം ദേഹം കർത്തവ്യം ധർമ്മസാധനം**
**സ്വർഗ്ഗമോക്ഷപ്രദം നൃണാം ദുർലഭം ചാന്യയോനിഷു**

അങ്ങനെ ദുർലഭമായ മനുഷ്യശരീരം ലഭിച്ചിട്ട് അതിനെ ധർമ്മാനുഷ്ഠാനത്തിനുള്ള ഉപാധിയാക്കുകയാണു ചെയ്യേണ്ടത്. മനുഷ്യർക്ക് അത് സ്വർഗ്ഗത്തേയും മോക്ഷത്തേയും പ്രദാനം ചെയ്യും. എന്നാൽ മറ്റു യോനികളിൽ ജനിച്ച പ്രാണികൾക്ക് അതു ദുർലഭവുമാണ്.

## വ്യാസ ഉവാച

20. **ഇത്യുക്താ സാ തദാ തേന ലീലാവത്യതിലജ്ജിതാ**
**പുത്രശോകം പരിത്യജ്യ തമാഹാശ്രുവിലോചനാ**

സുദർശൻ ഇത്രയും പറഞ്ഞതു കേട്ടപ്പോൾ ലീലാവതി വളരെ ലജ്ജിച്ചു.അവൾ പുത്രദുഃഖം വെടിഞ്ഞ് കണ്ണീരോടെ അവനോടു പറഞ്ഞു:

21. **സാപരാധാ/സ്മി പുത്രാഹം കൃതാ പുത്രാ യുധാജിതാ**
**ഹത്വാ മാതാമഹം തേ/ത്ര ഹൃതം രാജ്യം തു യേന വൈ**

മകനേ, ഞാൻ അപരാധം ചെയ്തവളാണ്. യുധാജിത്താണ് അതിനുകാരണം. അദ്ദേഹം നിന്റെ മാതാമഹനെ വധിച്ചു. രാജ്യം അപഹരിച്ചു.

22. **ന തം വാരയിതും ശക്താ തദാ/ഹം ന സുതം മമ**
**യത്കൃതം കർമ്മ തേനൈവ നാപരാധോ/സ്തി മേ സുത**

മകനേ, അന്ന് അദ്ദേഹത്തെയോ എന്റെ മകനേയോ തടയാൻ ഞാൻ അശക്തയായിരുന്നു. അദ്ദേഹമാണ് അതു ചെയ്തത്. ഞാൻ തെറ്റു ചെയ്തില്ല.

23. തൗ മൃതൗ സ്വകൃതേനൈവ കാരണം ത്വം തയോർന്ന ച
നാഹം ശോചാമി തം പുത്രം സദാ ശോചാമി തത്കൃതം

അവർ ഇരുവരും മരണമടഞ്ഞത് അവരുടെ കർമ്മത്താൽത്തന്നെ. അവരുടെമരണത്തിന് നീ ഒരു വിധത്തിലും കാരണമായിട്ടില്ല. ആ പുത്രനെ ഓർത്തു ഞാൻ ദുഃഖിക്കുന്നില്ല. എന്നാൽ അവന്റെ ചെയ്തികൾ ഓർത്തു ഞാൻ സദാ ദുഃഖിക്കുന്നു.

24. പുത്ര ത്വമസി കല്യാണി ഭഗിനീ മേ മനോരമാ
ന ക്രോധോ ന ച ശോകോ മേ ത്വയി പുത്ര മനാഗപി

പുണ്യശാലിയായവനേ, നീ എന്റെ പുത്രനാണ്. മനോരമ എന്റെ സഹോദരിയും. മകനേ, നിന്നോടെനിക്ക് കോപമില്ല. എനിക്ക് തീരെ ശോകവുമില്ല.

25. കുരു രാജ്യം മഹാഭാഗ പ്രജാഃ പാലയ സുവ്രത
ഭഗവത്യാഃ പ്രസാദേന പ്രാപ്തമേതദകണ്ടകം

മഹാഭാഗ്യശാലിയായുള്ളവനേ, നീ രാജ്യം ഭരിക്കണം. പ്രജകളെധർമ്മാനുസൃതം പാലിക്കണം. ഭഗവതിയുടെ പ്രസാദത്താൽ ഈ രാജ്യംഇപ്പോൾ ശത്രുരഹിതമായിരിക്കുന്നു.

26. തദാകർണ്യ വചോ മാതുർനത്വാ താം നൃപനന്ദനഃ
ജഗാമ ഭവനം രമ്യം യത്ര പൂർവ്വം മനോരമാ

ആ രാജകുമാരൻ മാതാവു പറഞ്ഞതെല്ലാം കേട്ടു. പിന്നെ അവരെ നമസ്കരിച്ചശേഷം തന്റെ മാതാവായ മനോരമ മുമ്പു താമസിച്ചിരുന്നമനോഹരമായ മന്ദിരത്തിലേക്കു പോയി.

27. നൃവസത്തത്ര ഗത്വാ തു സർവ്വാനാഹൂയ മന്ത്രിണഃ
ദൈവജ്ഞാനഥ പപ്രച്ഛ മുഹൂർത്തം ദിവസം ശുഭം

അവിടെ ചെന്നിട്ട് മന്ത്രിമാരെയെല്ലാം വിളിച്ചു വരുത്തി. ദൈവജ്ഞരെയുംവരുത്തി. പിന്നെ അവരോട് ശുഭമായ ദിവസവും മുഹൂർത്തവും ചോദിച്ചറിഞ്ഞു.

28. സിംഹാസനം തഥാ ഹൈമം കാരയിത്വാ മനോഹരം
സിംഹാസനേ സ്ഥിതാം ദേവീം പൂജയിഷ്യേ സദാƒപ്യഹം

മനോഹരമായ ഒരു സിംഹാസനം ഉണ്ടാക്കിച്ചു. സ്വർണ്ണമയമായ ഒന്ന്.''ആ സിംഹാസനസ്ഥിതയായ ദേവിയെ ഞാൻ സദാ പൂജിക്കും.

29. സ്ഥാപയിത്വാƒƒസനേ ദേവീം ധർമ്മാർത്ഥകാമമോക്ഷദാം
രാജ്യം പശ്ചാത് കരിഷ്യാമി യഥാ രാമാദിഭിഃകൃതം

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങൾ നൽകാൻ കഴിവുള്ള ദേവിയെ ആ സിംഹാസനത്തിൽ പ്രതിഷ്ഠിച്ചിട്ട്, രാമാദിരാജാക്കന്മാർ പണ്ടു ചെയ്തതുപോലെ, പിന്നീട് രാജ്യം ഭരിക്കാം.

30. പൂജനീയാ സദാ ദേവീ സർവ്വൈർനാഗരികൈർജനൈഃ
മാനനീയാ ശിവാ ശക്തിഃ സർവ്വകാമാർത്ഥസിദ്ധിദാ

കാമാർത്ഥാദികളെല്ലാം നൽകാൻ കഴിവുള്ളവളാണ് ശിവയും ശക്തിസ്വരൂപിണിയുമായ ദേവി. നഗരവാസികളായ ജനങ്ങളെല്ലാം ആ ദേവിയെ വന്ദിക്കുകയും പൂജിക്കുകയും വേണം.''

31. ഇത്യുക്താ മന്ത്രിണസ്തേ തു ചക്രുർവൈ രാജശാസനം
പ്രാസാദം കാരയാമാസുഃ ശില്പിഭിഃ സുമനോരമം

ഇങ്ങനെ പറഞ്ഞതുകേട്ട മന്ത്രിമാർ രാജശാസനം ശിരസാവഹിച്ചു. അതനുസരിച്ച് ശില്പികളെക്കൊണ്ട് അവർ അതിമനോഹരമായ ഒരു മന്ദിരംചെയ്യിച്ചു.

**32. പ്രതിമാം കാരയിത്വാ/ഥ മുഹൂർത്തേ/ഥ ശുഭേ ദിനേ**
**ദ്വിജാനാഹൂയ വേദജ്ഞാൻ സ്ഥാപയാമാസ ഭൂപതിഃ**

വിഗ്രഹവും ഉണ്ടാക്കിച്ചു. നല്ല ദിവസം ശുഭമുഹൂർത്തത്തിൽ അദ്ദേഹം വേദജ്ഞരായ ബ്രാഹ്മണരെ വിളിച്ചുവരുത്തി, അവരെക്കൊണ്ട് അത് പ്രതിഷ്ഠിപ്പിച്ചു.

**33. ഹവനം വിധിവത്കൃത്വാ പൂജയിത്വാ/ഥ ദേവതാം**
**പ്രാസാദേ മതിമാൻ ദേവ്യാഃ സ്ഥാപയാമാസ ഭൂമിപഃ**

വിധിപ്രകാരമുള്ള ഹവനങ്ങളും ദേവതാപൂജകളും നടത്തിയിട്ടാണ്ബുദ്ധിമാനായ രാജാവ് ദേവീമന്ദിരത്തിൽ വിഗ്രഹ പ്രതിഷ്ഠ നടത്തിയത്.

**34. ഉത്സവസ്തത്ര സംവൃത്തോ വാദിത്രാണാം ച നിസ്വനൈഃ**
**ബ്രാഹ്മണാനാം വേദഘോഷൈർഗാനൈസ്തു വിവിധൈർ നൃപ**

അതിൽ പിന്നെ വാദ്യഘോഷങ്ങളോടുകൂടിയ ഉത്സവം അവിടെ നടന്നു.ബ്രാഹമണരുടെ വേദോച്ചാരണഘോഷങ്ങളും വിവിധതരത്തിലുള്ള ഗാനങ്ങളും ഉണ്ടായിരുന്നു.

## വ്യാസ ഉവാച

**35. പ്രതിഷ്ഠാപ്യ ശിവാം ദേവീം വിധിവദ്വേദവാദിഭിഃ**
**പൂജാം നാനാവിധാം രാജാ ചകാരാതിവിധാനതഃ**

പ്രതിഷ്ഠ നടത്തിയ ശേഷം വേദജ്ഞരായ ബ്രാഹ്മണരെക്കൊണ്ട് മംഗളസ്വരൂപിണിയായ ദേവിക്ക് വിധിപ്രകാരമുള്ള വിവിധപൂജകൾ ചെയ്യിച്ചു.

**36. കൃത്വാ പൂജാവിധിം രാജാ രാജ്യം പ്രാപ്യ സ്വപൈതൃകം**
**വിഖ്യാതാ ചാംബികാ ദേവീ കോസലേഷു ബഭൂവ ഹ**

പൂജാദികർമ്മങ്ങളെല്ലാം ചെയ്യിച്ചശേഷം അദ്ദേഹം പൈതൃകമായ രാജ്യം ഭരിക്കാൻ ആരംഭിച്ചു. അംബികാദേവിയുടെ ഖ്യാതി അതോടെ കോസലരാജ്യത്തെങ്ങും ഉയർന്നു.

**37. രാജ്യം പ്രാപ്യ പുനഃ സർവ്വസാമന്തകനൃപാനഥ**
**വശേ ചക്രേ/തിധർമ്മിഷ്ഠാൻ സദ്ധർമ്മവിജയീ നൃപഃ**

സദ്ധർമ്മാനുഷ്ഠാനത്തിൽ വിജയം വരിച്ച ആ രാജാവ് രാജ്യം നേടിയശേഷം ധർമ്മിഷ്ഠരായ സകല സാമന്തരാജാക്കന്മാരേയും തന്റെ വശത്താക്കിത്തീർത്തു.

**38. യഥാ രാമഃ സ്വരാജ്യേ/ഭൂദ്ദിലീപസ്യ രഘുർയഥാ**
**പ്രജാനാം വൈ സുഖം തദ്വന്മര്യാദാ/പി തഥാ/ഭവത്**

രാമനെപ്പോലെയും ദിലീപപുത്രനായ രഘുവിനെപ്പോലെയും അദ്ദേഹം രാജ്യം ഭരിച്ചു. പ്രജകൾക്കെല്ലാം അന്നത്തെപ്പോലെ സുഖവും ധർമ്മശ്രദ്ധയും ഉണ്ടായി.

**39. ധർമ്മോ വർണ്ണാശ്രമാണാം ച ചതുഷ്പാദഭവത്തഥാ**
**നാധർമ്മേ രമതേ ചിത്തം കേഷാമപി മഹീതലേ**

അപ്രകാരം വർണ്ണാശ്രമധർമ്മങ്ങൾ നാലും വഴിപോലെ നിലനിർത്തി.രാജ്യത്ത് ഒരുവന്റെ പോലും മനസ്സ് അധർമ്മത്തിലേക്കു വഴുതിവീണില്ല.

**40. ഗ്രാമേ ഗ്രാമേ ച പ്രാസാദാംശ്ചക്രുഃ സർവ്വേ ജനാധിപാഃ**
**ദേവ്യാഃ പൂജാ തദാ പ്രീത്യാ കോസലേഷു പ്രവർത്തിതാ**

സാമന്തന്മാരായ രാജാക്കന്മാർ തങ്ങളുടെ രാജ്യത്തിലെ ഗ്രാമങ്ങൾതോറും ദേവീമന്ദിരങ്ങൾ പണിയിച്ചു. അങ്ങനെ കോസലരാജ്യത്തെങ്ങും ദേവീപൂജ സസന്തോഷം നിർവഹിക്കപ്പെട്ടുതുടങ്ങി.

**41. സുബാഹുരപി കാശ്യാം തു ദുർഗ്ഗായാഃ പ്രതിമാം ശുഭാം**
**കാരയിത്വാ ച പ്രാസാദം സ്ഥാപയാമാസ ഭക്തിതഃ**

സുബാഹുവും കാശിയിൽ ദേവീമന്ദിരങ്ങൾ നിർമ്മിച്ച് അവയിൽ ദുർഗ്ഗാദേവിയുടെ വിഗ്രഹം സ്ഥാപിച്ചു.

**42. തത്ര തസ്യാ ജനാ സർവ്വേ പ്രേമഭക്തിപരായണാഃ**
**പൂജാം ചക്രുർവിധാനേന യഥാ വിശ്വേശ്വരസ്യ ഹ**

ആ കാശീനഗരനിവാസികളെല്ലാവരും, വിശ്വനാഥനെ എങ്ങനെ പൂജിക്കുന്നുവോ അതുപോലെ പ്രേമഭക്തിയോടുകൂടി വിധിപ്രകാരം ദേവിയേയും പൂജിച്ചു.

**43. വിഖ്യാതാ സാ ബഭൂവാƒഥ ദുർഗ്ഗാദേവീ ധരാതലേ**
**ദേശേ ദേശേ മഹാരാജ തസ്യാ ഭക്തിർവ്യവർദ്ധത**

ആ ദുർഗ്ഗാദേവിയുടെ നാമം ഭൂമിയിലെങ്ങും പ്രസിദ്ധമായി. മഹാരാജാവേ,ദേശം തോറുമുള്ള ആളുകൾക്ക് ആ ദേവിയിൽ ഭക്തി അനുദിനം വർദ്ധിച്ചുവന്നു.

**44. സർവ്വത്ര ഭാരതേ ലോകേ സർവ്വവർണ്ണേഷു സർവ്വഥാ**
**ഭജനീയാ ഭവാനീ തു സർവ്വേഷാമഭവത്തദാ**

ഭാരതത്തിലെല്ലായിടത്തും എല്ലാ വർണ്ണത്തിലും പെട്ടവർക്ക് എല്ലാവിധത്തിലും ഭജനീയയായിത്തീർന്നു ഭവാനീദേവി.

**45. ശക്തിഭക്തിരതാഃ സർവ്വേ മാനിനശ്ചാഭവന്നൃപ**
**ആഗമോക്തൈരഥ സ്തോത്രൈർജപധ്യാനപരായണാഃ**

വേദോക്തമായ സ്ത്രോത്രങ്ങൾ ചൊല്ലിയും ജപധ്യാനാദികളിൽ മുഴുകിയും ശക്ത്യുപാസകരെന്ന് അഭിമാനം കൊള്ളുന്നവരായിത്തീർന്നു,എല്ലാ ജനങ്ങളും.

**46. നവരാത്രേഷു സർവ്വേഷു ചക്രുഃ സർവ്വേ വിധാനതഃ**
**അർച്ചനം ഹവനം യാഗം ദേവ്യാ ഭക്തിപരാ ജനാഃ**

നവരാത്രികൾ തോറും വിധിയനുസരിച്ച് അർച്ചനം, ഹവനം, യാഗം എന്നുതുടങ്ങിയവ ഭക്തിപൂർവ്വം ജനങ്ങൾ അനുഷ്ഠിച്ചു.

ഇതി ശ്രീമദ്ദേവീഭാഗവതേ തൃതീയസ്കന്ധേ
പഞ്ചവിംശോƒദ്ധ്യായഃ

## അഥ ഷഡ്വിംശോƒദ്ധ്യായഃ

### ജനമേജയ ഉവാച

**1. നവരാത്രേ തു സമ്പ്രാപ്തേ കിം കർത്തവ്യം ദ്വിജോത്തമ**
**വിധാനം വിധിവദ് ബ്രൂഹി ശരത്കാലേ വിശേഷതഃ**

ഹേ ബ്രാഹ്മണോത്തമ, നവരാത്രി ആരംഭിച്ചാൽ എന്താണു ചെയ്യേണ്ടത്?വിശേഷിച്ചും ശരത്കാലത്ത്, വിധിയനുസരിച്ചുള്ള പൂജാക്രമങ്ങൾ എന്താണെന്നു പറഞ്ഞാലും.

**2. കിം ഫലം ഖലു കസ്തത്ര വിധിഃ കാര്യോ മഹാമതേ**
**ഏതദ്വിസ്തരതോ ബ്രൂഹി കൃപയാ ദ്വിജസത്തമ**

ആ പൂജകൊണ്ടുണ്ടാവുന്ന പ്രയോജനമെന്ത്? അത് എങ്ങനെയാണു നടത്തേണ്ടത്? ബുദ്ധിമാനായ ഹേ ബ്രാഹ്മണ, ദയവായി അക്കാര്യം വിസ്തരിച്ചു പറഞ്ഞാലും.

## വ്യാസ ഉവാച

**3. ശൃണു രാജൻ പ്രവക്ഷ്യാമി നവരാത്രവ്രതം ശുഭം**
**ശരത്കാലേ വിശേഷണ കർത്തവ്യം വിധിപൂർവ്വകം**

രാജാവേ, ഉത്തമമായ നവരാത്രിവ്രതത്തെപ്പറ്റി ഞാൻ പറയാം. പ്രത്യേകിച്ചും ശരത്കാലത്ത് വിധിയനുസരിച്ച് ചെയ്യേണ്ട പൂജാവിധി എന്താണെന്ന് കേൾക്കൂ.

**4. വസന്തേ ച പ്രകർത്തവ്യം തഥൈവ പ്രേമപൂർവ്വകം**
**ദ്വാവൃതൂ യമദംഷ്ട്രാഖ്യൗ നൂനം സർവ്വജനേഷു വൈ**

വസന്തത്തിലും അപ്രകാരംതന്നെ നവരാത്രപൂജ ഭക്തിപൂർവ്വം നടത്തേണ്ടതാണ്. കാലദംഷ്ട്രം എന്നു പേരുള്ള ഈ രണ്ട് ഋതുക്കളും സകല ജനങ്ങളേയും ബാധിക്കുന്നതാണ്.

**5. ശരദ്വസന്തനാമാനൗ ദുർഗമൗ പ്രാണിനാമിഹ**
**തസ്മാദ്യത്നാദിദം കാര്യം സർവ്വത്ര ശുഭമിച്ഛതാ**

ശരത്തെന്നും വസന്തമെന്നും പേരുള്ള ഈ രണ്ട് ഋതുക്കളും സകല പ്രാണികൾക്കും ക്ലേശം നൽകുന്നവയാണ്. അതിനാൽ ശുഭം ആഗ്രഹിക്കുന്നവർ ഈ കാലത്ത് ദേവീപൂജയിൽ തത്പരരാവണം.

**6. ദ്വാവേവ സുമഹാഘോരാവൃതൂ രോഗകരൗ നൃണാം**
**വസന്തശരദാവേവ സർവ്വനാശകരാവുഭൗ**

മനുഷ്യർക്ക് മഹാരോഗം ഉണ്ടാക്കുന്നവയാണ് ഈ രണ്ട് ഋതുക്കളും. ഈ ശരദ്വസന്തങ്ങൾ സർവ്വനാശം വരുത്തിവയ്ക്കുകയും ചെയ്യും.

**7. തസ്മാത്തത്ര പ്രകർത്തവ്യം ചണ്ഡികാപൂജനം ബുധൈഃ**
**ചൈത്രാശ്വിനേ ശുഭേ മാസേ ഭക്തിപൂർവ്വം നരാധിപ**

അതുകൊണ്ട്, അറിവുള്ളവർ ആ സമയത്ത് ചണ്ഡികാപൂജ നടത്തുക തന്നെ വേണം. രാജാവേ,ഭക്തിപൂർവ്വം ചണ്ഡികാപൂജനടത്താൻ ശുഭമായ മാസങ്ങളാണ് ചൈത്രവും ആശ്വിനവും.

**8. അമാവാസ്യാം ച സമ്പ്രാപ്യ സംഭാരം കല്പയേച്ഛുഭം**
**ഹവിഷ്യം ചാശനം കാര്യമേകഭുക്തം തു തദ്ദിനേ**

അമാവാസി തുടങ്ങിയാൽ പൂജനടത്താനുള്ള ഒരുക്കങ്ങൾതുടങ്ങണം. ആ ദിവസം ഒരു നേരം ഹവിഷ്യന്നം മാത്രം ഭക്ഷിക്കാം.

**9. മണ്ഡപസ്തു പ്രകർത്തവ്യഃ സമേ ദേശേ ശുഭേ സ്ഥലേ**
**ഹസ്തഷോഡശമാനേന സ്തംഭഃ ധ്വജസമന്വിതഃ**

സമനിരപ്പുള്ള ശുചിയായ ഒരു സ്ഥലത്ത് മണ്ഡപം നിർമ്മിക്കണം. പതിനാറു മുഴം വിസ്താരം ഉണ്ടായിരിക്കണം.(ഇരുപത്തൊന്നുമുഴം വിസ്താരവുമാകാം) പതിനാറു തൂണുകളും കൊടിമരവും ഉണ്ടായിരിക്കണം

10. ഗൗരമൃദ്ഗോമയാഭ്യാം ച ലേപനം കാരയേത്തതഃ
തന്മദ്ധ്യേ വേദികാ ശുഭ്രാ കർത്തവ്യാ ച സമാ സ്ഥിരാ

വെളുത്തമണ്ണും ചാണകവും കൊണ്ട് പിന്നെ അത് മെഴുകി ശുദ്ധമാക്കണം. അതിന്റെ മധ്യഭാഗത്തായി ശുഭ്രവും സ്ഥിരവും സമവുമായ ഒരു വേദി ഒരുക്കണം.

11. ചതുർഹസ്താ ച ഹസ്തോച്ച്രാ പീഠാർത്ഥം സ്ഥാനമുത്തമം
തോരണാനി വിചിത്രാണി വിതാനം ച പ്രകല്പയേത്

ആ വേദിക്ക് നാലുമുഴം നീളവും വീതിയും ഒരു മുഴം ഉയരവും ഉണ്ടായിരിക്കണം. പീഠം വയ്ക്കാനുള്ള ഉത്തമസ്ഥാനമാണ് അത്. അത് തോരണവും മറ്റും കൊണ്ട് അലങ്കരിക്കുകയും ചെയ്തിരിക്കണം.

12. രാത്രൗ ദ്വിജാനഥാമന്ത്ര്യ ദേവീതത്ത്വവിശാരദാൻ
ആചാരനിരതാൻ ദാന്താൻ വേദവേദാംഗപാരഗാൻ

ദേവീതത്ത്വം അറിവുള്ളവരും ആചാരനിഷ്ഠരും വേദവേദാംഗങ്ങളിൽ അഗാധജ്ഞാനം ഉള്ളവരുമായ ബ്രാഹ്മണരെ അന്നുരാത്രിതന്നെ യജ്ഞാർത്ഥം ക്ഷണിക്കണം.

13. പ്രതിപദ്ദിവസേ കാര്യം പ്രാതഃസ്നാനം വിധാനതഃ
നദ്യാം നദേ തടാകേ വാ വാപ്യാം കൂപേ ഗൃഹേഽഥവാ

പ്രതിപദ്ദിവസം പ്രഭാതത്തിൽത്തന്നെ വിധിയനുസരിച്ച് സ്നാനം ചെയ്യണം. അത് നദിയിലോ സമുദ്രത്തിലോ തടാകത്തിലോ കുളത്തിലോ കിണറ്റിലോ ഗൃഹത്തിലോ ആകാം.

14. പ്രാതർനിത്യം പുരഃകൃത്വാ ദ്വിജാനാം വരണം തതഃ
അർഘ്യപാദ്യാദികം സർവം കർത്തവ്യം മധുപൂർവ്വകം

പ്രാതഃകാലത്ത് ചെയ്യേണ്ടതായ നിത്യകർമ്മാദികൾ ചെയ്തതിനുശേഷം യജ്ഞത്തിനു വേണ്ടി ദ്വിജന്മാരെ വരിക്കണം. മധുപർക്കത്തോടുകൂടി അർഘ്യപാദ്യാദികൾ എല്ലാം നൽകി വേണം വരിക്കാൻ.

15. വസ്ത്രാലങ്കരണാദീനി ദേയാനി ച സ്വശക്തിതഃ
വിത്തശാഠ്യം ന കർത്തവ്യം വിഭവേ സതി കർഹിചിത്

തന്റെ ശക്തിക്കനുസരിച്ച് വസ്ത്രാലങ്കാരാദികൾ നൽകണം. വേണ്ടത്ര ധനം ഉണ്ടെങ്കിൽ ലുബ്ധ് കാണിക്കുകയേ അരുത്.

16. വിപ്രൈഃ സന്തോഷിതൈഃ കാര്യം സമ്പൂർണ്ണം സർവ്വഥാ ഭവേത്
നവപഞ്ചസ്ത്രയശ്ചൈകോ ദേവ്യാഃ പാഠേ ദ്വിജാഃ സ്മൃതാഃ

ബ്രാഹ്മണർ സന്തുഷ്ഠരായാൽ കാര്യം സർവ്വഥാ സമ്പൂർണ്ണമായിത്തീരും. ചണ്ഡി, സപ്തശതി തുടങ്ങിയവ ഇതോടൊപ്പം പാരായണം ചെയ്യേണ്ടതാണ്. അതിനുവേണ്ടി ഒൻപതോ അഞ്ചോ മൂന്നോ ഒന്നോ ബ്രാഹ്മണർ ഉണ്ടായിരിക്കണം.

17. വരയേദ് ബ്രാഹ്മണം ശാന്തം പാരായണകൃതേ തദാ
സ്വസ്തിവാചനകം കാര്യം വേദമന്ത്രവിധാനതഃ

ശാന്തനായ ഒരു ബ്രാഹ്മണനെ പാരായണത്തിനായി വരിക്കണം. വേദമന്ത്രവിധിയനുസരിച്ച് സ്വസ്തിവാചകം ചെയ്യിക്കണം. (ചണ്ഡിക,സപ്തശതി തുടങ്ങിയവ പാരായണം ചെയ്യുന്നതിന് ഒരു ബ്രാഹ്മണനെ മാത്രമേ ക്ഷണിക്കുന്നുള്ളു എങ്കിൽ അദ്ദേഹത്തെ വരിക്കുന്ന കാര്യമാണ് ഇവിടെ പ്രസ്താവിച്ചിരിക്കുന്നത്.)

18. വേദ്യാം സിംഹാസനം സ്ഥാപ്യ ക്ഷൗമവസ്ത്രസമന്വിതം
തത്രസ്ഥാപ്യാംബികാ ദേവീ ചതുർഹസ്തായുധാന്വിതാ

വേദിയിൽ പട്ടുവസ്ത്രം വിരിച്ച സിംഹാസനം സ്ഥാപിക്കണം. അവിടെ നാലു തൃക്കൈകളിലും ആയുധങ്ങളോടുകൂടിയ ജഗദംബികാദേവിയെ പ്രതിഷ്ഠിക്കണം.

**19. രത്നഭൂഷണസംയുക്താ മുക്താഹാരവിരാജിതാ**
**ദിവ്യാംബരധരാ സൗമ്യാ സർവലക്ഷണസംയുതാ.**

രത്നഭൂഷണങ്ങളോടുകൂടിയതും മുത്തുമാലകൾ കഴുത്തിലണിഞ്ഞു ശോഭിക്കുന്നതും ദിവ്യാംബരം ധരിച്ചതും സൗമ്യമായതും സർവലക്ഷണങ്ങൾ ഉള്ളതും

**20. ശംഖചക്രഗദാപത്മധരാ സിംഹേ സ്ഥിതാ ശിവാ**
**അഷ്ടാദശഭുജാ വാപി പ്രതിഷ്ഠാപ്യാ സനാതനീ**

ശംഖം ചക്രം ഗദാ പത്മം എന്നിവ ധരിച്ചതും സിംഹത്തിൽ സ്ഥിതിചെയ്യുന്നതുമായ ദേവീവിഗ്രഹം പ്രതിഷ്ഠിക്കണം. പതിനെട്ടുകൈകളോടുകൂടിയ സനാതനിയായ ദേവിയുടെ വിഗ്രഹം പ്രതിഷ്ഠിക്കുകയുമാവാം.

**21. അർച്ചാഭാവേ തഥാ യന്ത്രം നവാർണമന്ത്രസംയുതം**
**സ്ഥാപയേത് പീഠപൂജാർത്ഥം കലശം തത്ര പാർശ്വതഃ**

ദേവീവിഗ്രഹം ലഭ്യമല്ലെങ്കിൽ നർവാർണ്ണമന്ത്രം ആലേഖനം ചെയ്ത യന്ത്രം പൂജയ്ക്കുവേണ്ടി പീഠത്തിൽ സ്ഥാപിക്കാം. ദക്ഷിണഭാഗത്തായോ മുന്നിലായോ കലശവും സ്ഥാപിക്കേണ്ടതാണ്.

**22. പഞ്ചപല്ലവസംയുക്തം വേദമന്ത്രൈഃ സുസംസ്കൃതം**
**സുതീർത്ഥജലസമ്പൂർണ്ണം ഹേമരത്നൈഃ സമന്വിതം**

കലശത്തിൽ പുണ്യജലം നിറച്ചിരിക്കണം. അത് സ്വർണ്ണവും പഞ്ചരത്നങ്ങളും നിക്ഷേപിച്ചതും വേദമന്ത്രങ്ങൾ ജപിച്ച് പരിശുദ്ധമാക്കിയതും ആയിരിക്കണം.

**23. പാർശ്വം പൂജാർത്ഥസംഭാരാൻ പരികല്പ്യ സമന്തതഃ**
**ഗീതവാദിത്രനിർഘോഷാൻ കാരയേന്മംഗളായ വൈ**

പൂജയ്ക്ക് വേണ്ടി സംഭരിച്ച സാധനങ്ങൾ പാർശ്വഭാഗത്ത് സജ്ജീകരിച്ചു വയ്ക്കണം. സർവ്വമംഗളങ്ങളും ഉണ്ടാക്കുന്നതിനായി ഗീതവാദ്യാദികൾ മുഴക്കണം.

**24. സ്ഥിതൗ ഹസ്താന്വിതായാം ച നന്ദായാം പൂജനം വരം**
**പ്രഥമേ ദിവസേ രാജൻ വിധിവത്കാമദം നൃണാം**

നന്ദാ തിഥിയിൽ, അതായത് പ്രതിപദത്തിൽ, അത്തംനക്ഷത്രത്തിൽ പൂജിക്കുന്നത് അത്യുത്തമമായിരിക്കും. രാജാവേ, ആദിവസം ഉത്തമവിധിയനുസരിച്ചു ചെയ്യുന്ന പൂജ മനുഷ്യർക്ക് സകലകാമങ്ങളും സമ്പൂർണ്ണമായി നൽകുന്നതാണ്.

**25. നിയമം പ്രഥമം കൃത്വാ പശ്ചാത്പൂജാം സമാചരേത്**
**ഉപവാസേന നക്തേന ചൈകഭക്തേന വാ പുനഃ**

പൂർണ്ണമായി ഉപവസിക്കുക, ഒരുനേരം മാത്രം ഭക്ഷിക്കുക,അഥവാ രാത്രിയിൽ ഉപവാസവ്രതം എടുക്കുക ഇങ്ങനെയുള്ള ഏതെങ്കിലും വ്രതത്തോടെ സങ്കല്പപൂജ നടത്തിയിട്ട് പിന്നെ യഥാവിധിപൂജ നടത്താം.

**26. കരിഷ്യാമി വ്രതം മാതർനവരാത്രമനുത്തമം**
**സാഹായ്യം കുരുമേ ദേവി ജഗദംബ മമാഖിലം**

അമ്മേ, ഉത്തമമായ നവരാത്രവ്രതം ഞാൻ ആരംഭിക്കട്ടെ. ദേവി, ജഗദംബികേ, എനിക്ക് അതിനുവേണ്ട എല്ലാ സഹായങ്ങളും അവിടന്നു നൽകണേ!

**27. ചന്ദനാഗുരുകർപ്പൂരൈഃ കുസുമൈശ്ച സുഗന്ധിഭിഃ**
**മന്ദാരകരജാശോകചമ്പകൈഃ കരവീരകൈഃ**

ചന്ദനം, അകിൽ, കർപ്പൂരം, മണമുള്ളപൂക്കൾ, മന്ദാരം, കരഞ്ജം, അശോകം, ചമ്പകം, കരവീരം.

**28. മാലതീബ്രാഹ്മകാപുഷ്പൈസ്തഥാ ബില്വദളൈഃ ശുഭൈഃ**
**പൂജയേജ്ജഗതാം ധാത്രീം ധൂപൈർദ്ദീപൈർവിധാനതഃ**

മാലതി, ബ്രഹ്മീപുഷ്പം, വില്വദളം എന്നിവകൊണ്ടും ധൂപദീപാദികൾ കൊണ്ടും ജഗജ്ജനനിയെ യഥാവിധി പൂജിക്കണം.

**29. ഫലൈർന്നാനാവിധൈരർഘ്യം പ്രദാതവ്യം ച തത്ര വൈ**
**നാരികേളൈർമാതുലംഗൈർദാഡിമീ കദളീഫലൈഃ**

അർഘ്യം കൊടുത്തതിനുശേഷം പലതരം ഫലങ്ങൾ അതായത്, നാളികേരം, മാതളനാരങ്ങ, ദാഡിമം. വാഴപ്പഴം,

**30. നാരംഗൈഃ പനസൈശ്ചൈവ തഥാ പൂർണ്ണഫലൈഃശുഭൈഃ**
**അന്നദാനം പ്രകർത്തവ്യം ഭക്തിപൂർവ്വം നരാധിപ**

നാരങ്ങ, ചക്കപ്പഴം, കുവളക്കായ് എന്നിങ്ങനെയുള്ള അനേകം ഉത്തമഫലങ്ങൾ നിവേദിക്കാം. രാജാവേ, പിന്നെ ഭക്തിപൂർവ്വം അന്നവും നിവേദിക്കണം.

**31. മാംസാശനം യേ കുർവന്തി തൈഃ കാര്യം പശുഹിംസനം**
**മഹിഷാജവരാഹാണാം ബലിദാനം വിശിഷ്യതേ**

മാംസം ഭക്ഷിക്കുന്നവർക്ക്, പോത്ത്, ആട്, പന്നി എന്നിമൃഗങ്ങളെ കൊന്ന് ബലിയർപ്പിക്കുന്നത് വിശേഷമാണ്.

**32. ദേവ്യഗ്രേ നിഹതാ യാന്തി പശവഃ സ്വർഗ്ഗമവ്യയം**
**ന ഹിംസാ പശുജാ തത്ര നിഘ്നതാം തത്കൃതേഽനഘ**

ദേവിയുടെ മുമ്പിൽ വച്ച് ബലിയ്ക്കായി ഹിംസിക്കപ്പെടുന്ന മൃഗങ്ങൾ അവ്യയമായ സ്വർഗ്ഗത്തെ പ്രാപിക്കും. രാജാവേ, അവയെ കൊല്ലുന്നവരെ ഹിംസചെയ്യുന്നതുകൊണ്ടുള്ള പാപം ബാധിക്കുന്നില്ല.

**33. അഹിംസാ യാജ്ഞികീ പ്രോക്താ സർവ്വശാസ്ത്രവിനിർണ്ണയേ**
**ദേവതാർത്ഥേ വിസൃഷ്ടാനാം പശൂനാം സ്വർഗ്ഗതിർധ്രുവാ**

യജ്ഞത്തിൽ ചെയ്യുന്ന ഹിംസ, ഹിംസയല്ലെന്ന് എല്ലാ ശാസ്ത്രങ്ങളും വിധിക്കുന്നുണ്ട്. അതുപോലെതന്നെ ഹിംസിക്കപ്പെടുന്ന മൃഗങ്ങൾക്ക് സ്വർഗ്ഗതി തീർച്ചയാണെന്നും.

**34. ഹോമാർത്ഥം ചൈവ കർത്തവ്യം കുണ്ഡം ചൈവ ത്രികോണകം**
**സ്ഥണ്ഡിലം വാ പ്രകർത്തവ്യം ത്രികോണം മാനതഃ ശുഭം**

ഹോമത്തിനുവേണ്ടി ത്രികോണത്തിൽ ഒരു കുണ്ഡം നിർമ്മിക്കണം. നാലുകോണുള്ളതുമാവാം. എങ്കിലും ഹോമാനുസൃതമായി ഒരു മുഴം മുതൽ പത്തുമുഴംവരെ ശുഭമായ അളവിലുള്ള ത്രികോണമാണ് ഉത്തമം.

**35. ത്രികാലം പൂജനം നിത്യം നാനാദ്രവ്യൈർമനോഹരൈഃ**
**ഗീതവാദിത്രനൃത്യൈശ്ച കർത്തവ്യശ്ച മഹോത്സവഃ**

ആകർഷകമായ വിവിധ ദ്രവ്യങ്ങൾ കൊണ്ട് മൂന്നു നേരവും മുടങ്ങാതെ പൂജ ചെയ്യണം. ഗീതവാദ്യാദികളോടുകൂടി ഉത്സവവും നടത്തണം.

36. നിത്യം ഭൂമൗ ച ശയനം കുമാരീണാം ച പൂജനം
വസ്ത്രാലങ്കരണൈർദ്ദിവ്യൈർഭോജനൈശ്ച സുധാമയൈഃ

നിത്യവും തറയിൽ കിടക്കണം. വസ്ത്രലങ്കാരാദികളും ദിവ്യവും അമൃതമയവുമായ ഭോജനവും നൽകി കുമാരികളെ പൂജിക്കണം.

37. ഏകൈകാം പൂജയേന്നിത്യമേകവൃദ്ധ്യാ തഥാ പുനഃ
ദ്വിഗുണം ത്രിഗുണം വാ/പി പ്രത്യേകം നവകം ച വാ

ആദ്യത്തെ ദിവസം ഒരു കുമാരിയെ പൂജിക്കണം. രണ്ടാമത്തെ ദിവസം രണ്ടു പേരെ. ഇങ്ങനെ ക്രമമായിഒൻപതാം ദിവസം ഒൻപതുപേരെ പൂജിക്കണം. ഓരോ ദിവസവും ഓരോരുത്തരെ പൂജിക്കണമെന്നും ഓരോദിവസവും പുതിയ ഒൻപതു കന്യകമാരെ പൂജിക്കണമെന്നും പക്ഷാന്തരമുണ്ട്.

38. വിഭവസ്യാനുസാരേണ കർത്തവ്യം പൂജനം കില
വിത്തശാഠ്യം ന കർത്തവ്യം രാജൻ ശക്തിമഖേ സദാ

സമ്പത്തിനനുസരിച്ച് പൂജാവിധികൾ വിസ്തരിച്ചോ ചുരുക്കിയോ ചെയ്യാം. രാജാവേ, അംബികാപൂജ നടത്തുമ്പോൾ ഒരിക്കലും ലുബ്ധു കാണിക്കരുത്.

39. ഏകവർഷാ ന കർത്തവ്യാ കന്യാ പൂജാവിധൗ നൃപ
പരമജ്ഞാതു ഭോഗാനാം ഗന്ധാദീനാം ച ബാലിക

ഒരു വയസ്സുമാത്രം പ്രായമുള്ള കന്യകയെ പൂജയ്ക്കുവേണ്ടി സ്വീകരിക്കരുത്. സുഗന്ധാദ്യനുഭവങ്ങളെക്കുറിച്ച് അവൾ തീരെ അറിവില്ലാത്തവളായിരിക്കും.

40. കുമാരികാ തു സാ പ്രോക്താ ദ്വിവർഷാ യാ ഭവേദിഹ
ത്രിമൂർത്തിശ്ച ത്രിവർഷാച കല്യാണീ ചതുരബ്ദികാ

രണ്ടു വയസ്സു പ്രായമുള്ള കന്യകയെയാണ് കുമാരിക എന്നു പറയുന്നത്. മൂന്നുവയസ്സുള്ളവളെ ത്രിമൂർത്തിയെന്നും നാലുവയസ്സുള്ളവളെ കല്യാണി എന്നും പറയാം.

41. രോഹിണീ പഞ്ചവർഷാ ച ഷഡ്വർഷാ കാളികാ സ്മൃതാ
ചണ്ഡികാ സപ്തവർഷാ സ്യാദഷ്ടവർഷാ ച ശാംഭവീ

അഞ്ചുവയസ്സുള്ളവൾ രോഹിണിയും ആറുവയസ്സുള്ളവൾ കാളികയുമാകുന്നു. ഏഴുവയസ്സുള്ള കന്യക ചണ്ഡികയും എട്ടുവയസ്സുള്ളവൾ ശാംഭവിയുമാണ്.

42. നവവർഷാ ഭവേദ്ദുർഗ്ഗാ സുഭദ്രാ ദശവാർഷികീ
അത ഊർദ്ധ്വം ന കർത്തവ്യാ സർവ്വകാര്യവിഗർഹിതാ

ഒൻപതുവയസ്സുള്ള കന്യകയെ ദുർഗ്ഗയെന്നും പത്തുവയസ്സുള്ളവളെ സുഭദ്രയെന്നും പറയാം. അതിനുമേൽ പ്രായമുള്ള കന്യകകളെ പൂജാദികർമ്മങ്ങളിൽ വർജ്ജിക്കേണ്ടതാണ്.

43. ഏഭിശ്ച നാമഭിഃപൂജാ കർത്തവ്യാ വിധിസംയുതാ
താസാം ഫലാനി വക്ഷ്യാമി നവാനാം പൂജനേ സദാ

മുൻചൊന്ന നാമങ്ങളാൽ ഓരോരുത്തരേയും പൂജിക്കണം. ഈ ഒൻപതുപേരേയും വിധിപ്രകാരം പൂജിക്കുന്നതുകൊണ്ടുള്ള ഫലം എന്തെന്നും പറയാം.

44. കുമാരീ പൂജിതാ കുര്യദ്ദുഃഖദാരിദ്ര്യനാശനം
ശത്രുക്ഷയം ധനായുഷ്യം ബലവൃദ്ധിം കരോതി വൈ

കുമാരിയെ പൂജിച്ചാൽ ദുഃഖവും ദാരിദ്ര്യവും ഇല്ലാതാകും.ശത്രുക്കൾ നശിക്കും. ധനവും ആയുസ്സും ഉണ്ടാകും. ബലവും അഭിവൃദ്ധിയും ഉണ്ടാകും.

**45. ത്രിമൂർത്തിപൂജനാദായുസ്ത്രിവർഗ്ഗസ്യ ഫലം ഭവേത്**
**ധനധാന്യാഗമശ്ചൈവ പുത്രപൗത്രാദിവൃദ്ധയഃ**

ത്രിമൂർത്തിയെ പൂജിക്കുന്നതുകൊണ്ട് ആയുസ്സും ധർമ്മാർത്ഥകാമങ്ങളുമാണ് ഫലം. ധനധാന്യങ്ങൾ വന്നുചേരും. പുത്ര പൗത്രാദികൾ ധാരാളം ഉണ്ടാകും.

**46. വിദ്യാർത്ഥീ വിജയാർത്ഥീ ച രാജ്യാർത്ഥീ യശ്ച പാർത്ഥിവഃ**
**സുഖാർത്ഥീ പൂജയേന്നിത്യം കല്യാണീം സർവ്വകാമദാം**

വിദ്യയെ ആഗ്രഹിക്കുന്നവനും വിജയം ആഗ്രഹിക്കുന്നവനും രാജ്യംലഭിക്കണമെന്ന് ആഗ്രഹിക്കുന്ന പാർത്ഥിവനും സുഖം വേണമെന്ന് ആഗ്രഹിക്കുന്നവനും സർവകാമപ്രദയായ കല്യാണിയെയാണു പൂജിക്കേണ്ടത്.

**47. കാളികാം ശത്രുനാശാർത്ഥം പൂജയേദ്ഭക്തിപൂർവ്വകം**
**ഐശ്വര്യധനകാമശ്ച ചണ്ഡികാം പരിപൂജയേത്**

ശത്രു നാശമാണ് ആഗ്രഹിക്കുന്നതെങ്കിൽ കാളികയെ ഭക്തിപൂർവ്വം പൂജിക്കണം.ഐശ്വര്യം ധനം എന്നിവ ആഗ്രഹിക്കുന്നവൻ ചണ്ഡികയെ നന്നായി പൂജിക്കണം.

**48. പൂജയേച്ഛാംഭവീം നിത്യം നൃപസമ്മോഹനായ ച**
**ദുഃഖദാരിദ്ര്യനാശായ സംഗ്രാമേ വിജയായ ച**

രാജാക്കന്മാരെ വശീകരിക്കാനും ദുഃഖദാരിദ്ര്യദികൾ ശമിക്കാനും യുദ്ധത്തിൽ വിജയം നേടാനും ആഗ്രഹിക്കുന്നവൻ ശാംഭവിയെ പൂജിക്കണം.

**49. ക്രൂരശത്രുവിനാശാർത്ഥം തഥോഗ്രകർമ്മസാധനേ**
**ദുർഗ്ഗാം ച പൂജയേദ്ഭക്ത്യാ പരലോകസുഖായ ച**

ക്രൂരന്മാരായ ശത്രുക്കളെ ഇല്ലാതാക്കാനും ഉഗ്രകർമ്മങ്ങൾ സാധിക്കാനും പരലോകസുഖത്തിനും ദുർഗ്ഗയെ ഭക്തിപൂർവ്വം പൂജിക്കണം

**50. വാഞ്ഛിതാർത്ഥസ്യ സിദ്ധ്യർത്ഥം സുഭദ്രാം പൂജയേത് സദാ**
**രോഹിണീം രോഗനാശായ പൂജയേത് വിധ വന്നരഃ**

അഭീഷ്ടങ്ങളെല്ലാം സാധിക്കുന്നതിന് സുഭദ്രയെയും രോഗശമനത്തിന് രോഹിണിയേയും വിധിയനുസരിച്ച് പൂജിക്കണം.

**51. ശ്രീരസ്ത്വിതി ച മന്ത്രേണ പൂജയേദ്ഭക്തിതത്പരഃ**
**ശ്രീയുക്തമന്ത്രൈരഥവാ ബീജമന്ത്രൈരഥാപി വാ**

ശ്രീരസ്തു എന്ന മന്ത്രം കൊണ്ടോ അഥവാ ശ്രീയുക്തമായ അന്യമന്ത്രങ്ങൾകൊണ്ടോ ബീജമന്ത്രംകൊണ്ടോ ഭക്തിയോടെ പൂജിക്കണം.

**52. കുമാരസ്യ ച തത്ത്വാനി യാ സൃജത്യപി ലീലയാ**
**കാദീനപി ച ദേവാംസ്താൻ കുമാരീം പൂജയാമ്യഹം**

ബാലസ്കന്ദന്റെ രഹസ്യതത്ത്വങ്ങളെയും ബ്രഹ്മാദിദേവൻമാരേയും ആരാണോ ലീലയാ സൃഷ്ടിക്കുന്നത് ആ കുമാരീദേവിയെ ഞാൻ പൂജിക്കുന്നു.

**53. സത്വാദിഭിസ്ത്രിമൂർത്തിർയാ തൈർഹി നാനാസ്വരൂപിണീ**
**ത്രികാലവ്യാപിനി ശക്തിസ്ത്രിമൂർത്തിം പൂജയാമ്യഹം**

ആരാണോ സത്വാദിഗുണങ്ങളിൽനിന്നും ലക്ഷ്മി തുടങ്ങിയ മൂന്നു മൂർത്തിഭേദം കൈക്കൊള്ളുന്നത്, ആർക്കാണോ ആഗുണഭേദത്താൽ അനേകം രൂപങ്ങൾ ഉള്ളത് ആരാണോ ത്രികാലത്തിലും വ്യാപിച്ചും എന്നാൽ കാലത്രയാബാധ്യയായ ചിദ്രൂപിണിയായും സ്ഥിതിചെയ്യുന്നത്, ആത്രിമൂർത്തിയെ ഞാൻ പൂജിക്കുന്നു.

**54. കല്യാണകാരിണി നിത്യം ഭക്താനാം പൂജിതാ/നിശം**
**പൂജയാമി ച താം ഭക്ത്യാ കല്യാണീം സർവ്വകാമദാം**

നിരന്തരം പൂജിക്കുന്നതുകൊണ്ട് ഭക്തന്മാർക്ക് സർവ്വമംഗളങ്ങളും നൽകികൊണ്ടിരിക്കുന്നത് ആരാണോ,സർവ്വകാമങ്ങളും പ്രദാനംചെയ്യുന്നത് ആരാണോ ആ കല്യാണിയെ ഞാൻ ഭക്തിപൂർവ്വം പൂജിക്കുന്നു.

**55. രോഹയന്തീ ച ബീജാനി പ്രാഗ്ജന്മസഞ്ചിതാനി വൈ**
**യാദേവീ സർവ്വഭൂതാനാം രോഹിണീം പൂജായാമ്യഹം**

സർവ്വഭൂതജാലങ്ങളുടേയും മുൻജന്മങ്ങളിൽ സഞ്ചിതമായിരിക്കുന്ന ബീജങ്ങളെ ആരാണോ അങ്കുരിപ്പക്കുന്നത് ആ രോഹിണീദേവിയെ ഞാൻ പൂജിക്കുന്നു.

**56. കാളീ കാലയതേ സർവ്വം ബ്രഹ്മാണ്ഡം സചരാചരം**
**കല്പാന്തസമയേ യാ താം കാളികാം പൂജയാമ്യഹം**

കല്പാന്തത്തിൽ ചരാചരാത്മകമായ അഖിലബ്രഹ്മാണ്ഡത്തെയും തന്നിൽ ലയിപ്പിക്കുന്നത് ആരാണോ ആ കാളിയെ ഞാൻ പൂജിക്കുന്നു.

**57. ചണ്ഡികാം ചണ്ഡരൂപാം ച ചണ്ഡമുണ്ഡവിനാശിനീം**
**താം ചണ്ഡപാപഹരണീം ചണ്ഡികാം പൂജയാമ്യഹം**

ആരുടെ രൂപമാണോ അത്യന്തം പ്രകാശമാനമായിരിക്കുന്നത്, ആരാണോ ചണ്ഡമുണ്ഡന്മാരെ സംഹരിച്ചത്, ആരുടെ കൃപകൊണ്ടാണോ ഘോരപാപങ്ങൾപോലും ഇല്ലാതാകുന്നത് ആ ചണ്ഡികയെ ഞാൻ പൂജിക്കുന്നു.

**58. അകാരണാത്സമുത്പത്തിര്യന്മയൈഃ പരികീർത്തിതാ**
**യസ്യാസ്താം സുഖദാം ദേവീം ശാംഭവീം പൂജയാമ്യഹം**

വേദം ആരുടെ സ്വരൂപമാണോ ആ വേദംതന്നെആരെയാണോ അകാരണജന്യയെന്ന് ഉദ്ഘോഷിക്കുന്നത് ആരാണോ തന്നിൽനിന്നുതന്നെ സ്വയം ആവിർഭവിക്കുന്നത് ആ സൗഖ്യദായിനിയായ ശാംഭവിയെ ഞാൻ പൂജിക്കുന്നു.

**59. ദുർഗ്ഗാത് ത്രായതി ഭക്തം യാ സദാ ദുർഗ്ഗതിനാശിനീ**
**ദുർജ്ഞേയാ സർവ്വദേവാനാം താം ദുർഗ്ഗാം പൂജയാമ്യഹം**

ആരാണോ ഭക്തനെ സദാ സങ്കടങ്ങളിൽനിന്നു രക്ഷിക്കുന്നത് ആരാണോ സർവദുഃഖങ്ങളെയും ദുരീകരിക്കുന്നത് ആരേയാണോ ദേവന്മാർക്കുപോലും അറിയാൻ കഴിയാതിരിക്കുന്നത് ആ ദുർഗ്ഗയെ ഞാൻ പൂജിക്കുന്നു.

**60. സുഭദ്രാണി ച ഭക്താനാം കുരുതേ പൂജിതാ സദാ**
**അഭദ്രനാശിനീം ദേവീം സുഭദ്രാം പൂജയാമ്യഹം**

പൂജിക്കുന്ന ഭക്തന്മാർക്ക് മംഗളം നൽകുന്നതിൽ സദാ ജാഗരൂകയായിരിക്കുന്നതാരോ ആ അശുഭവിനാശിനിയായ സുഭദ്രാദേവിയെ ഞാൻ പൂജിക്കുന്നു.

**61. ഏഭിർമന്ത്രൈഃ പൂജനീയാഃ കന്യകാഃ സർവ്വദാ ബുധൈഃ**
**വസ്ത്രാലങ്കരണൈർമല്യൈർഗന്ധൈരുച്ചാവചൈരപി**

ഈ മന്ത്രങ്ങൾകൊണ്ട് വിദ്വാൻമാർ കന്യകമാരെ പൂജിക്കണം. വസ്ത്രം ആഭരണം മാല ചന്ദനം തുടങ്ങിയ ഉത്തമപദാർത്ഥങ്ങൾ നൽകി വേണം പൂജിക്കാൻ.

ഇതി ശ്രീമദ്ദേവിഭാഗവതേ തൃതീയസ്കന്ധേ

ഷഡ്വിംശോ/ദ്ധ്യായഃ

# അഥ സപ്തവിംശോ/ദ്ധ്യായഃ

## വ്യാസ ഉവാച

**1. ഹീനാംഗീം വർജ്ജയേത്കന്യാം കുഷ്ഠയുക്താം വ്രണാങ്കിതാം**
**ഗന്ധസ്ഫുരിതഹീനാംഗീം വിശാലകുലസംഭവാം**

അംഗവൈകല്യമുള്ളവളെയും കുഷ്ഠരോഗംഉള്ളവളെയും കുലഭ്രംശം സംഭവിച്ചവളേയും ദുർഗന്ധം സ്ഫുരിക്കുന്ന അവയവമുള്ളവളെയും കുമാരിപൂജയിൽ വർജ്ജിക്കണം.

**2. ജാത്യന്ധാം കേകരാം കാണാം കുരൂപാം ബഹുരോമാശാം**
**സന്ത്യജേദ്രോഗിണീം കന്യാം രക്തപുഷ്പാദിനാങ്കിതാം**

ജന്മനാ അന്ധ, കോങ്കണ്ണി, ഒറ്റക്കണ്ണി, വിരൂപ, ശരീരത്തിൽ ധാരാളം രോമമുള്ളവൾ, രോഗിണി, രജസ്വല എന്നിലരെ പൂജയിൽ ഒഴിവാക്കണം.

**3. ക്ഷാമാം ഗർഭസമുദ്ഭൂതാം ഗോളകാം കന്യകോദ്ഭവാം**
**വർജ്ജനീയാഃ സദാ ചൈതാഃ സർവ്വപൂജാദികർമ്മസു**

തീരെമെലിഞ്ഞവൾ, പ്രസവിച്ചിട്ട് അധികനാൾ കഴിഞ്ഞിട്ടില്ലാത്തവൾ, വിധവാപുത്രി, കന്യകയെ പ്രസവിച്ചവൾ എന്നിവരെ സർവ്വപൂജാദികൾക്കും വർജ്ജിക്കണം.

**4. അരോഗിണീം സുരൂപാംഗീം സുന്ദരീം വ്രണവർജ്ജിതാം**
**ഏകവംശസമുദ്ഭൂതാം കന്യാം സമ്യക്പ്രപൂജയേത്**

രോഗമൊന്നും ഇല്ലാത്തവളും രൂപസൗഭാഗ്യമുള്ളവളും സൗന്ദര്യമുള്ളവളും വ്രണങ്ങൾ ഇല്ലാത്തവളും സ്വന്തം മാതാപിതാക്കളിൽനിന്നു ജനിച്ചവളുമായ കന്യകയെ നന്നായി പൂജിക്കണം.

**5. ബ്രാഹ്മണീ സർവ്വകാര്യേഷു ജയാർത്ഥേ നൃപവംശജാ**
**ലാഭാർത്ഥേ വൈശ്യവംശോത്ഥാ മതാ വാ ശൂദ്രവംശജാ**

സർവ്വകാര്യങ്ങളുടെയും ഫലപ്രാപ്തിക്കായി ബ്രാഹ്മണകന്യകയെയും ജയത്തിനായി രാജകന്യകയെയും ലാഭത്തിനായി വൈശകന്യകയെയും അഥവാ ശൂദ്രകന്യകയെയും പൂജിക്കണം. ഇതാണ് മതം.

**6. ബ്രാഹ്മണൈർബ്രഹ്മജാഃപൂജ്യാ രാജന്യൈർ ബ്രഹ്മവംശജാഃ**
**വൈശ്യൈസ്ത്രിവർഗ്ഗജാ പൂജ്യാശ്ചതസ്രഃ പാദസംഭവൈഃ**

ബ്രാഹ്മണനു ബ്രാഹ്മണകന്യകയെയും ക്ഷത്രിയനു ബ്രാഹ്മണകന്യകയെയും ക്ഷത്രിയകന്യകയെയും വൈശ്യനു ബ്രഹ്മണ-ക്ഷത്രിയ-വൈശ്യ കന്യകകളെയും ശൂദ്രന് നാലുവർണ്ണത്തിൽപ്പെട്ട കന്യകമാരെയും പൂജിക്കാം.

**7. കാരുഭിശ്ചൈവ വംശോത്ഥാ യഥായോഗ്യം പ്രപൂജയേത്**
**നവരാത്രവിധാനേന ഭക്തിപൂർവ്വം സദൈവ ഹി**

ശില്പികൾ യഥായോഗ്യം താന്താങ്ങളുടെ വംശത്തിൽപ്പെട്ട കന്യകകളെ പൂജിക്കണം. നവരാത്രവിധിയനുസരിച്ച് അവരും ഭക്തിപൂർവ്വം നിരന്തരം പൂജിക്കണം.

8. **അശക്തോ നിയതം പൂജാം കർത്തും ചേന്നവരാത്രകേ**
**അഷ്ടമ്യാം ച വിശേഷേണ കർത്തവ്യം പൂജനം സദാ**

നവരാത്രവിധി അനുസരിച്ച് നിത്യവും പൂജിക്കാൻ കഴിവില്ലെങ്കിൽ അഷ്ടമി ദിവസം വിശേഷാൽ പൂജ അവശ്യം ചെയ്യേണ്ടതാണ്.

9. **പുരാഽഷ്ടമ്യാം ഭദ്രകാളീ ദക്ഷയജ്ഞവിനാശിനീ**
**പ്രാദുർഭൂതാ മഹാഘോരാ യോഗിനീകോടിഭിഃ സഹ**

പണ്ട് ദക്ഷന്റെ യജ്ഞം മുടക്കിയ ഭദ്രകാളി പ്രാദുർഭവിച്ചത് അഷ്ടമി ദിവസമായിരുന്നു. അവളോടൊപ്പം കോടിസംഖ്യ യോഗിനികളും ഉണ്ടായിരുന്നു.

10. **അതോഽഷ്ടമ്യം വിശേഷേണ കർത്തവ്യം പൂജനം സദാ**
**നാനാവിധോപഹാരൈശ്ച ഗന്ധമാല്യാനുലേപനൈഃ**

അതുകൊണ്ട് അഷ്ടമിയിൽ ഭഗവതിക്ക് ഗന്ധം മാല്യം ചന്ദനം തുടങ്ങിയ ഉപഹാരങ്ങളോടുകൂടി വിശേഷാൽ പൂജ ചെയ്യണം.

11. **പായസൈരാമിഷൈർഹോമൈർ ബ്രാഹ്മണാനാം ച ഭോജനൈഃ**
**ഫലപുഷ്പോപഹാരൈശ്ച തോഷയേജ്ജഗദംബികാം.**

ആ ദിവസം പായസം മാംസം തുടങ്ങിയ നിവേദ്യങ്ങൾ, ഹോമങ്ങൾ, ബ്രാഹ്മണഭോജനം, ഫലപുഷ്പാദി സമർപ്പണം തുടങ്ങിയവകൊണ്ട് ജഗദംബയെ പ്രസന്നയാക്കണം.

12. **ഉപവാസേ ഹ്യശക്താനാം നവരാത്രവ്രതേ പുനഃ**
**ഉപോഷണത്രയം പ്രോക്തം യഥോക്തഫലദം നൃപ**

രാജാവേ, നവരാത്രദിനങ്ങളിൽ പൂർണ്ണമായി ഉപവസിക്കാൻ കഴിവില്ലാത്തവർ മൂന്നു ദിവസം ഉപവസിക്കുകയാണെങ്കിൽപോലും യഥോക്തഫലത്തിന് അർഹനാവും.

13. **സപ്തമ്യാം ച തഥാഷ്ടമ്യാം നവമ്യാം ഭക്തിഭാവതഃ**
**ത്രിരാത്രകരണാത് സർവ്വം ഫലം ഭവതി പൂജനാത്**

സപ്തമി, അഷ്ടമി, നവമി എന്നീ മൂന്നുദിവസം രാത്രിയിൽ ഉപവസിച്ചുകൊണ്ട് ചെയ്യുന്ന ദേവീപൂജ സർവ്വാഭീഷ്ടങ്ങളും നൽകുന്നതാണ്.

14. **പൂജാഭിശ്ചൈവ ഹോമൈശ്ച കുമാരീപൂജനൈസ്തഥാ**
**സമ്പൂർണ്ണം തദ്വ്രതം പ്രോക്തം വിപ്രാണം ചൈവ ഭോജനൈഃ**

ദേവീപൂജ, ഹോമം, കുമാരീപൂജനം,ബ്രാഹ്മണഭോജനം ഈ നാലും ചെയ്യുന്നതായാൽ അത് പൂർണ്ണമായ നവരാത്രവ്രതമാകുമെന്ന് പറയപ്പെടുന്നു.

15. **വ്രതാനി യാനി ചാന്യാനി ദാനാനി വിവിധാനി ച**
**നവരാത്രവ്രതസ്യാസ്യ നൈവ തുല്യാനി ഭൂതലേ**

ലോകത്ത് മറ്റെന്തെല്ലാം വ്രതങ്ങളും വിവിധതരം ദാനങ്ങളും ഉണ്ടോ അവയൊന്നും ഈ നവരാത്രവ്രതത്തോട് തുല്യമാകുകയില്ല.

16. **ധനധാന്യപ്രദം നിത്യം സുഖസന്താനവൃദ്ധിദം**
**ആയുരാരോഗ്യദം ചൈവ സ്വർഗ്ഗദം മോക്ഷദം തഥാ**

കാരണം, ഈ വ്രതം ധനധാന്യങ്ങൾ നൽകുന്നു; സുഖത്തെയും സന്താനാഭിവൃദ്ധിയെയും ഉണ്ടാക്കുന്നു; ആയുസ്സും ആരോഗ്യവും നല്കുന്നു; അതുപോലെ സ്വർഗ്ഗവും മോക്ഷവും നല്കുന്നു.

**17. വിദ്യാർത്ഥീ വാ ധനാർത്ഥീ വാ പുത്രാർത്ഥീ വാ ഭവേന്നരഃ**
**തദൈനം വിധിവത്കാര്യം വ്രതം സൗഭാഗ്യദം ശിവം**

അതുകൊണ്ട്, വിദ്യയോ ധനമോ പുത്രനേയോ ആഗ്രഹിക്കുന്ന മനുഷ്യൻ സൗഭാഗ്യപ്രദവും മംഗളകരവുമായ ഈ വ്രതം വിധിപൂർവ്വം അനുഷ്ഠിക്കേണ്ടതാണ്.

**18. വിദ്യാർത്ഥീ സർവ്വവിദ്യാം വൈ പ്രാപ്നോതി വ്രതസാധനാത്**
**രാജ്യഭ്രഷ്ടോ നൃപോ രാജ്യം സമവാപ്നോതി സർവദാ**

വിദ്യവേണമെന്ന് ആഗ്രഹിക്കുന്നവന് ഈ വ്രതപ്രഭാവത്താൽ സർവ്വവിദ്യകളും നേടാൻ കഴിയും. രാജ്യഭ്രഷ്ടനായ രാജാവിന് രാജ്യം വീണ്ടെടുക്കാനും സാധിക്കും.

**19. പൂർവ്വജന്മനി യൈർന്നൂനം ന കൃതം വ്രതമുത്തമം**
**തേ വ്യാധിനോ ദരിദ്രാശ്ച ഭവന്തി പുത്രവർജിതാഃ**

പൂർവ്വജന്മത്തിൽ ഉത്തമമായ ഈ നവരാത്രിവ്രതം അനുഷ്ഠിക്കാൻ കൂട്ടാക്കാത്തവരാണ് അടുത്ത ജന്മത്തിൽ രോഗികളും ദരിദ്രരും പുത്രഹീനരുമായി ഭവിക്കുന്നത്.

**20. വന്ധ്യാ ച യാ ഭവേന്നാരീ വിധവാ ധനവർജ്ജിതാ**
**അനുമാ തത്രകർത്തവ്യാ നേയം കൃതവതീ വ്രതം.**

ഏതു സ്ത്രീ വന്ധ്യയും വിധവയും അഥവാ ദരിദ്രയുമായിരിരക്കുന്നുവോ അവളെക്കുറിച്ചും ഇങ്ങനെ അനുമാനിച്ചുകൊള്ളണം. അതായത് അവളും പൂർവ്വ ജന്മത്തിൽ ഈ വ്രതം അനുഷ്ഠിച്ചിട്ടില്ലെന്ന്.

**21. നവരാത്രവ്രതം പ്രോക്തം ന കൃതം യേന ഭൂതലേ**
**സ കഥം വിഭവം പ്രാപ്യ മോദതേ ച തഥാ ദിവി**

ഈ നവരാത്രവ്രതം ലോകത്തിൽ ആര് അനുഷ്ഠിക്കുന്നില്ലയോ അവൻ എങ്ങനെ ഇവിടെ സകല ഐശ്വര്യങ്ങളും നേടും? എങ്ങനെ സ്വർഗ്ഗത്ത് സുഖം അനുഭവിക്കും?

**22. രക്തചന്ദനസമ്മിശ്രൈഃ കോമളൈർവില്വപത്രകൈഃ**
**ഭവാനീ പൂജിതാ യേന സ ഭവേന്നൃപതിഃ ക്ഷിതൗ**

ഭംഗിയുള്ള വില്വദളം രക്തചന്ദനം പുരട്ടി ഭവാനീദേവിയെ പൂജിക്കുന്നവൻ ഭൂമിയിൽ രാജാവായി ഭവിക്കും.

**23. നാരാധിതാ യേന ശിവാ സനാതനീ**
**ദുഃഖാർത്തിഹാ സിദ്ധികരീ ജഗദ്വരാ**
**ദുഃഖാവൃതഃ ശത്രുയുതശ്ച ഭൂതലേ**
**നൂനം ദരിദ്രോ ഭവതീഹ മാനവഃ**

മംഗള സ്വരൂപിണിയാണ് ദേവി. അവൾ നിത്യയും ദുഃഖത്തെ ഇല്ലാതാക്കുന്നതിൽ തത്പരയുമാണ്. സിദ്ധിപ്രദയായ അവൾ ജഗത്തിൽ മറ്റെല്ലാറ്റിലും ശ്രേഷ്ഠയാണ്. ആരാണോ ആ ദേവിയെ പൂജിക്കാത്തത് അവൻ ലോകത്തിൽ ദുഃഖിതനും ശത്രുഗ്രസ്തനും ദരിദ്രനുമായി ഭവിക്കും.

**24. യാം വിഷ്ണുരിന്ദ്രോ ഹരപത്മജൗ തഥാ**
**വഹ്നിഃ കുബേരോ വരുണോ ദിവാകരഃ**
**ധ്യായന്തി സർവ്വാർത്ഥ സമാപ്തി നന്ദിതാ-**
**സ്താം കിം മനുഷ്യാ ന ഭജന്തി ചണ്ഡികാം**

വിഷ്ണു, ഇന്ദ്രൻ, ശങ്കരൻ, ബ്രഹ്മാവ്, അഗ്നി, കുബേരൻ, വരുണൻ ആദിത്യൻ തുടങ്ങിയ ദേവൻമാർ സർവ്വാർത്ഥങ്ങളും നേടിയ സംതൃപ്തിയോടെ ആരെയാണോ ധ്യാനിക്കുന്നത് ആ ചണ്ഡികാദേവിയെ മനുഷ്യർ എന്തുകൊണ്ടു ഭജിക്കുന്നില്ല?

**25. സ്വാഹാ സ്വധാ നാമ മനുപ്രഭാവൈഃ**
**തൃപ്യന്തി ദേവാഃ പിതരസ്തഥൈവ**
**യജ്ഞേഷു സർവ്വേഷു മുദാ ഹരന്തി**
**യന്നാമ യുഗ്മശ്രുതിഭിർമുനീന്ദ്രാഃ**

സ്വാഹാ, സ്വധാ എന്നീ നാമങ്ങൾ മന്ത്രശക്തിയുള്ളതാകയാൽ ദേവൻമാരും അപ്രകാരം തന്നെ പിതൃക്കളും സംതൃപ്തരാവുന്നു. അതുകൊണ്ടാണ് എല്ലാ യജ്ഞങ്ങളിലും മുനിശ്രേഷ്ഠൻമാർ ഈ രണ്ടു നാമങ്ങളും സസന്തോഷം വേദമന്ത്രങ്ങളുടെ അന്ത്യത്തിൽ ഉച്ചരിക്കുന്നത്.

**26. യസ്യേച്ഛയാ സൃജതി വിശ്വമിദം പ്രജേശോ**
**നാനാവതാരകലനം കുരുതേ ഹരിശ്ച**
**നൂനം കരോതി ജഗതഃ കില ഭസ്മ ശംഭു-**
**സ്താം ശർമ്മദാം ന ഭജതേ നു കഥം മനുഷ്യഃ**

ആരുടെ ഇച്ഛയാലാണോ ബ്രഹ്മാവ് ഈ ജഗത്തിനെ സൃഷ്ടിക്കുന്നത്, വിഷ്ണു അനേകം അവതാരങ്ങൾ കൈക്കൊണ്ട് ഇതിനെ പാലിക്കുന്നത്, ശങ്കരൻ ഇതിനെ സംഹരിക്കുന്നതിൽ തത്പരനായിരിക്കുന്നത്, മംഗളദായിനിയായ ആ ദേവിയെ മനുഷ്യൻ എന്തുകൊണ്ട് ഭജിക്കുന്നില്ല?

**27. നൈകോഽസ്തി സർവ്വഭുവനേഷു തയാ വിഹിനോ**
**ദേവോ നരോഽഥ വിഹഗഃ കില പന്നഗോ വാ**
**ഗന്ധർവരാക്ഷസപിശാചനഗേഷു നൂനം**
**യഃ സ്പന്ദിതും ഭവതി ശക്തിയുതോ യഥേച്ഛം**

ആ ദേവിയുടെ ശക്തി കുടികൊള്ളാത്ത ദേവനോ മനുഷ്യനോ പക്ഷിയോ പാമ്പോ ഗന്ധർവനോ രാക്ഷസനോ എന്നുവേണ്ട ഒന്നും തന്നെ ഈ മൂന്നു ലോകത്തും ഉണ്ടാവില്ല. ആ ശക്തി ഓരോന്നിലും ഉള്ളതു കൊണ്ടാണ് അവയ്ക്കെല്ലാം ഇഷ്ടംപോലെ സ്പന്ദിക്കാൻ കഴിയുന്നതെന്ന് തീർച്ചയാണ്.

**28. താം ന സേവേത കശ്ചണ്ഡീം സർവ്വകാമാർത്ഥദാം ശിവാം**
**വ്രതം തസ്യ ന കഃ കുര്യാദ്വാഞ്ഛന്നർത്ഥചതുഷ്ടയം**

സർവ്വാഭിഷ്ടങ്ങളും നല്കുന്ന മംഗള സ്വരൂപിണിയായ ചണ്ഡികയെ ആരാണു ഭജിക്കാത്തത്? പുരുഷാർത്ഥചതുഷ്ടയം ആഗ്രഹിക്കുന്ന ഏതൊരുവനാണ് ദേവീവ്രതം അനുഷ്ഠിക്കാതിരിക്കുന്നത്?

**29. മഹാപാതകസംയുക്തോ നവരാത്രവ്രതം ചരേത്**
**മുച്യതേ സർവ്വപാപേഭ്യോ നാത്ര കാര്യാ വിചാരണാ**

മഹാപാതകങ്ങൾ ചെയ്തവനും നവരാത്രവ്രതം അനുഷ്ഠിക്കാം. അതുകൊണ്ടുതന്നെ അവൻ സർവ്വപാപങ്ങളിൽ നിന്നും മുക്തനാകുമെന്നതിൽ സംശയമില്ല.

**30. പുരാ കശ്ചിദ്വണിഗ്ദീനോ ധനഹീനഃ സുദുഃഖിതഃ**
**കുടുംബീ ചാഭവത്കശ്ചിത് കോസലേ നൃപസത്തമ**

രാജാവേ, പണ്ട് കോസാല രാജ്യത്ത് ദീനനും ദരിദ്രനും അത്യന്തം ദു;ഖിതനും ഗൃഹസ്ഥനുമായ ഒരു വൈശ്യൻ ഉണ്ടായിരുന്നു.

**31. അപത്യാനി ബഹൂന്യസ്യാഭവൻ ക്ഷുത്പീഡിതാനി ച**
**ഭക്ഷ്യം കിഞ്ചിത്തു സായാഹ്നേ പ്രാപുസ്തസ്യ ച ബാലകാഃ**

അയാൾക്ക് അനേകം സന്താനങ്ങളും ഉണ്ടായിരുന്നു. വിശപ്പുകൊണ്ട് എല്ലാവരും വളരെ വലഞ്ഞിരുന്നു. വൈകിട്ടു മാത്രമാണ് വിശപ്പടക്കാൻ എന്തെങ്കിലും ആ കുട്ടികൾക്കു കിട്ടിയിരുന്നത്.

**32. ഭൂങ്ക്തേസ്മ കാര്യകർത്താഽസൗ പരസ്യാഥ ബുഭുക്ഷിതഃ**
**കുടുംബഭരണം തത്ര ചകാരാതിനിരാകുലഃ**

അന്യർക്കുവേണ്ടി വേലചെയ്ത്, വിശന്ന് വളരെ കഷ്ടപ്പെട്ട് അവൻ സ്വന്തം കുടുംബത്തെ സംരക്ഷിച്ചുവന്നു.

**33. സദാ ധർമ്മരതഃ ശാന്തഃ സദാചാരശ്ച സത്യവാക്**
**അക്രോധനശ്ച ധൃതിമാന്നിർമദശ്ചാനസൂയകഃ**

എങ്കിലും അയാൾ ധർമ്മ നിഷ്ഠനും ശാന്തനും സദാചാരതത്പരനും സത്യസന്ധനും കോപമില്ലാത്തവനും ധൈര്യമുള്ളവനും അഹങ്കാരമോ അസൂയയോ ഇല്ലാത്തവനുമായിരുന്നു.

**34. സമ്പൂജ്യ ദേവതാ നിത്യം പിതൃനപ്യതിഥീംസ്തഥാ**
**ഭുഞ്ജാനേ പോഷ്യവർഗ്ഗേഽഥ കൃതവാൻ ഭോജനം വണിക്**

പിതൃക്കൾ, ദേവതകൾ, അതിഥികൾ എന്നിവരെ കഴിവനുസരിച്ച് നിത്യവും പൂജിച്ചിരുന്നു. താൻ സംരക്ഷിക്കേണ്ടവരെ ഊട്ടിയിട്ടാണ് ആ വൈശ്യൻ ഭക്ഷണം കഴിച്ചിരുന്നത്.

**35. ഏവം ഗച്ഛതി കാലേ വൈ സുശീലോ നാമതോ ഗുണൈഃ**
**ദാരിദ്ര്യാർത്തോ ദ്വിജം ശാന്തം പപ്രച്ഛാതിബുഭുക്ഷിതഃ**

പേരുകൊണ്ടും ഗുണങ്ങൾകൊണ്ടും 'സുശീല'നായ അയാൾ ഇങ്ങനെ കാലം കഴിക്കവേ, ദാരിദ്ര്യ പീഡിതനായി ഒട്ടിയ വയറോടെ ശാന്തനായ ഒരുബ്രാഹ്മണനോട് ഇങ്ങനെ ചോദിച്ചു:

## സുശീല ഉവാച

**36. ഭോ! ഭൂദേവ! കൃപാം കൃത്വാ വദസ്വാദ്യ മഹാമതേ**
**കഥം ദാരിദ്ര്യനാശഃ സ്യാദിതി മേ നിശ്ചയേന വൈ**

ബുദ്ധിമാനായ ഹേ ബ്രാഹ്മണ, ദയവായി പറയൂ, എന്റെ ദാരിദ്ര്യം ഇല്ലാതാക്കാൻ ഏറ്റവും പറ്റിയ ഒരു വഴി എന്താണ്?

**37. ധനൈഷണാ മേ നൈവാസ്തി ധനീസ്യാമിതി മാനദ**
**കുടുംബഭരണാർത്ഥം വൈ പൃച്ഛാമി ത്വാം ദ്വിജോത്തമ.**

ഹേ ബ്രാഹ്മണോത്തമാ ധനം സമ്പാദിക്കണമെന്നോ ധനികനാകണമെന്നോ ഞാൻ ആഗ്രഹിക്കുന്നില്ല. കുടുംബം പുലർത്തണമെന്നുള്ളതു കൊണ്ടുമാത്രം ചോദിച്ചതാണ്.

**38. പുത്രീസുതസ്തു മേ ബാലോ ഭക്ഷാർത്ഥീ രോദതേ ഭൃശം**
**താവന്മാത്രം ഗൃഹേ നാന്നം മുഷ്ടിമേകാം ദദാമ്യഹം**

എന്റെ മകളുടെ മകൻ കൊച്ചുകുട്ടിയാണ്. അവൻ വിശന്നു വാവിട്ടു കരയുകയാണ്. അവന് ഒരു പിടി ചോറു കൊടുക്കാൻ വേണ്ട വക പോലും എനിക്കുണ്ടായിരുന്നില്ല.

**39. വിസർജ്ജിതോ യതോ ഗേഹാദാഗതോ ബാലോ രുദൻ മയാ**
**അതോ മേ ദഹ്യതേഽത്യർത്ഥം കിം കരോമി ധനം വിനാ**

അതുകൊണ്ട് ഞാൻ അവനെ വീട്ടിൽനിന്നും പറഞ്ഞയച്ചു. ആ കുട്ടി കരഞ്ഞുകൊണ്ട് വീട്ടിൽ നിന്ന് ഇറങ്ങിപോയി അതുമൂലം എന്റെ മനസ്സ് നീറുകയാണ്. പണമില്ലാതെ എന്തുചെയ്യും?

**40. വിവാഹോഽസ്തി സുതായാ മേ നാസ്തി വിത്തം കരോമി കിം**
**ദശവർഷാധികായാസ്തു ദാനകാലോഽപി യാത്യലം**

മകളെ കല്യാണം കഴിച്ചയയ്ക്കണം ധനമില്ല. ഞാൻ എന്തു ചെയ്യും? അവൾക്ക് പ്രയം പത്തിലധികമായി. കൊടുക്കേണ്ട കാലവും കഴിഞ്ഞിരിക്കുന്നു.

**41. തേന ശോചാമി വിപ്രേന്ദ്ര സർവ്വജ്ഞോ/സി ദയാനിധേ**
**തപോ ദാനംവ്രതം കിഞ്ചിദ് ബ്രൂഹി മന്ത്രജപം തഥാ**

ബ്രാഹ്മണ അതാണ് എന്റെ ദു:ഖം. ദയാനിധേ, അങ്ങ് എല്ലാം അറിയുന്നവനാണല്ലോ. തപസ്സോ ദാനമോ വ്രതമോ മന്ത്രജപമോ എന്താണു ഞാൻ ചെയ്യേണ്ടതെന്നു പറയു.

**42. യേനാഹം പോഷ്യവർഗ്ഗസ്യ കരോമി ദ്വിജ പോഷണം**
**താവന്മേ സ്യാദ്ധനപ്രാപ്തിർന്നാധികം പ്രർത്ഥയേ കില**

ഹേ ബ്രാഹ്മണ, തീറ്റിപ്പോറ്റേണ്ടവരെ അങ്ങനെ എനിക്ക് രക്ഷിക്കാമല്ലോ. അത്രത്തോളം ദനമുണ്ടായാൽ മതി എനിക്ക്. അതിൽ കൂടുതൽ ഒട്ടും ഞാൻ ആഗ്രഹിക്കുന്നില്ല.

**43. ത്വത്പ്രസാദാത്കുടുംബം മേ സുഖിതം പ്രഭവേദിഹ**
**തത്കുരുഷ്വ മഹാഭാഗ ജ്ഞാനേന പരിചിന്ത്യ ച**

അങ്ങയുടെ പ്രസാദം കൊണ്ട് എന്റെ കുടുംബത്തിനു സുഖമുണ്ടാകണം.അതിനെന്താണു വഴി?അറിവുള്ളവനായ അങ്ങ് നന്നായി ആലോചിച്ച് പറഞ്ഞാലും

## വ്യാസ ഉവാച

**44. ഇതി പൃഷ്ടസ്തഥാ തേന ബ്രാഹ്മണഃ സംശിതവ്രതഃ**
**ഉവാച പരമപ്രീതസ്തം വൈശ്യം നൃപസത്തമ**

രാജാവേ,ഇങ്ങനെ വൈശ്യൻ പറഞ്ഞതുകേട്ട് വ്രതനിഷ്ഠനായ ആ ബ്രാഹ്മണൻ വളരെ സന്തോഷത്തോടെ അവനോടു പറഞ്ഞുഃ

**45. വൈശ്യവര്യ കുരുഷ്വാദ്യ നവരാത്രവ്രതം ശുഭം**
**പൂജനം ഭഗവത്യാശ്ച ഹവനം ഭോജനം തഥാ**

ഹേ വൈശ്യോത്തമ,നീ നവരാത്രവ്രതം അനുഷ്ഠിക്കൂ.അതുപോലെ ദേവിപൂജയും ഹോമവും ബ്രാഹ്മണഭോജനവും ചെയ്യൂ.

**46. വേദപാരായണം ശക്തിജപഹോമാദികം തഥാ**
**കുരുഷ്വാദ്യ യഥാശക്തി തവ കാര്യം ഭവിഷ്യതി**

വേദപാരായണം ഭഗവതീമന്ത്രജപം ഹോമങ്ങൾ തുടങ്ങിയവ യഥാശക്തി ചെയ്താൽ കാര്യം സഫലമാവും

**47. ഏതസ്മാദപരം കിഞ്ചിദ് വ്രതം നാസ്തി ധരാതലേ**
**നവരാത്രാഭിധം വൈശ്യ പാവനം സുഖദം തഥാ**

ഇതിനെക്കാൾ ശ്രേഷ്ഠമായ ഒരു വ്രതവും ഭൂമിയിലില്ല.നവരാത്രമെന്നു പേരുള്ള ഇത് ഹേ വൈശ്യ പരിപാവനവും സുഖപ്രദവുമായ വ്രതമാണ്

**48. ജ്ഞാനദം മോക്ഷദം ചൈവ സുഖസന്താനവർദ്ധനം**
**ശത്രുനാശകരം കാമം നവരാത്രവ്രതം സദാ**

ഇത് ജ്ഞാനപ്രദവും മോക്ഷപ്രദവുമാണ്.ഈവ്രതം അനുഷ്ഠിച്ചാൽ സുഖാഭിവൃദ്ധിയും സന്താനാഭിവൃദ്ധിയും ഉണ്ടാകും. ശത്രുനാശകരവുമാണ് ഈ വ്രതം.

**49. രാജ്യഭ്രഷ്ടേന രാമേണ സീതാവിരഹിതേന ച**
**കിഷ്കിന്ധായാം വ്രതം ചൈതത് കൃതം ദുഃഖാതുരേണ വൈ**

രാജ്യഭ്രഷ്ടനും സീതാവിരഹിതനും ദുഃഖവിവശനുമായ രാമചന്ദ്രൻ കിഷ്കിന്ധയിൽവച്ച് ഈ വ്രതം അനുഷ്ഠിക്കുകയുണ്ടായി.

**50. പ്രതപേ്തനാപി രാമേണ സീതാവിരഹവഹ്നിനാ**
**വിധിവത്പൂജിതാ ദേവീ നവരാത്രവ്രതേന വൈ**

സീതാവിരഹാഗ്നിയിൽ അത്യന്തം തപ്തനായിരുന്നെങ്കിലും രാമചന്ദ്രൻ നവരാത്രവ്രതംകൊണ്ട് ദേവിയെ വിധിയാംവണ്ണം പൂജിച്ചു.

**51. തേന പ്രാപ്താ/ഥ വൈദേഹീ കൃത്വാ സേതും മഹാർണ്ണവേ**
**ഹത്വാ മന്ദോദരീനാഥം കുംഭകർണ്ണം മഹാബലം**

അങ്ങനെ മഹാസമുദ്രത്തിൽ സേതുബന്ധിച്ച് മന്ദോദരീനാഥനായ രാവണനെയും മഹാപരാക്രമിയായ കുംഭകർണ്ണനെയും വധിച്ച് വൈദേഹിയെ നേടി.

**52. മേഘനാദം സുതം ഹത്വാ കൃത്വാ ഭൂപം വിഭീഷണം**
**പശ്ചാദയോദ്ധ്യാമാഗത്യ പ്രാപ്തം രാജ്യമകണ്ടകം**

മേഘനാദനെകൊന്ന് വിഭീഷണനെ രാജാവാക്കി. പിന്നീട് അയോദ്ധ്യയിൽ വന്ന് ശത്രുരഹിതമായ രാജ്യംനേടി.

**53. നവരാത്രവ്രതസ്യാസ്യ പ്രഭാവേണ വിശാംവര**
**സുഖം ഭൂമിതലേ പ്രാപ്തം രാമേണാമിതതേജസാ**

നവരാത്രവ്രതത്തിന്റെ മാഹാത്മ്യത്താൽ ഹേ വൈശ്യവര.അതിതേജസ്വിയായ രാമചന്ദ്രൻ ഭൂമിയിൽ സുഖം കൈവരിച്ചു.

## വ്യാസ ഉവാച

**54. ഇതി വിപ്രവചഃ ശ്രുത്വാ സ വൈശ്യസ്തം ദ്വിജം ഗുരും**
**കൃത്വാ ജഗ്രാഹ സന്മന്ത്രം മായാബീജാഭിധം നൃപ**

രാജാവേ,ബ്രാഹ്മണൻ പറഞ്ഞതുകേട്ട വൈശ്യൻ ആ ബ്രാഹ്മണനെ ഗുരുവായിവരിച്ചിട്ട് മായാബീജമെന്നു പേരുള്ള ഉത്തമമന്ത്രം അദ്ദേഹത്തിൽനിന്ന് ഗ്രഹിച്ചു.

**55. ജജാപ പരയാ ഭക്ത്യാ നവരാത്രമതന്ദ്രിതഃ**
**നാനാവിധോപഹാരൈശ്ച പൂജയാമാസ സാദരം**

ആ വൈശ്യൻ അശേഷവും മടിയില്ലാതെ ഭക്തിയോടുകൂടി നവരാത്രവ്രതനിഷ്ഠനായി ജപിച്ചു.പലവിധത്തിലുള്ള ഉപഹാരങ്ങൾ കൊണ്ട് ദേവിയെ സാദരം പൂജിച്ചു.

**56. നവസംവത്സരം ചൈവ മായാബീജപരായണഃ**
**നവമേ വത്സരാന്തേ തു മഹാഷ്ടമ്യാം മഹേശ്വരീ**

ഒൻപതുസംവത്സരക്കാലം ആ വൈശ്യൻ ദേവിയുടെ മായാബീജമന്ത്രം ജപിക്കുന്നതിൽ മുഴുകിക്കഴിഞ്ഞു.ഒൻപതാമത്തെ വർഷത്തിന്റെ അവസാനം അഷ്ടമിദിവസത്തിൽ മഹേശ്വരി,

**57. അർദ്ധരാത്രേ തു സംജാതേ പ്രത്യക്ഷം ദർശനം ദദൗ**
**നാനാവരപ്രദാനൈശ്ച കൃതകൃത്യം ചകാര തം**

അർദ്ധരാത്രിയായപ്പോൾ ആ വൈശ്യന് പ്രത്യക്ഷമായ ദർശനം നൽകി.അനേകപ്രകാരത്തിലുള്ള വരങ്ങൾ നൽകി അവനെ കൃതകൃത്യനാക്കുകയും ചെയ്തു.

ഇതിശ്രീമദ്ദേവീഭാഗവതേ തൃതീയസ്കന്ധേ
സപ്തവിംശോ/ദ്ധ്യായഃ

## അഥ അഷ്ടാവിംശോ/ദ്ധ്യായഃ

### ജനമേജയ ഉവാച

1. കഥം രാമേണ തച്ചീർണ്ണം വ്രതം ദേവ്യാഃ സുഖപ്രദം
രാജ്യഭ്രഷ്ടഃ കഥം സോ/ഥ കഥം സീതാ ഹൃതാ പുനഃ

രാമൻ, ദേവിയുടെ സുഖപ്രദമായ നവരാത്രവ്രതം എന്തിന് അനുഷ്ഠിച്ചു? അദ്ദേഹം എങ്ങനെ രാജ്യഭ്രഷ്ടനായി? സീത എങ്ങനെ അപഹരിക്കപ്പെട്ടു?

### വ്യാസ ഉവാച

2. രാജാ ദശരഥഃ ശ്രീമാനയോദ്ധ്യാധിപതിഃ പുരാ
സൂര്യവംശധരശ്ചാസീദ്ദേവബ്രാഹ്മണപൂജകഃ

പണ്ട് അയോധ്യാധിപതിയായി ദശരഥൻ എന്നൊരു രാജാവുണ്ടായിരുന്നു.സൂര്യവംശത്തിൽ ജനിച്ച അദ്ദേഹം ദേവന്മാരെയും ദ്വിജന്മാരെയും പൂജിക്കുന്നതിൽ അത്യധികം തത്പരനായിരുന്നു.

3. ചത്വാരോ ജജ്ഞിരേ തസ്യ പുത്രാ ലോകേഷു വിശ്രുതാഃ
രാമലക്ഷ്മണ ശത്രുഘ്നാ ഭരതശ്ചേതി നാമതഃ

അദ്ദേഹത്തിന് രാമൻ, ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ എന്നീ പേരുള്ള ലോകവിശ്രുതന്മാരായ നാലുപുത്രന്മാർ ജനിച്ചു.

4. രാജ്ഞഃ പ്രിയകരാഃ സർവ്വേ സദൃശാ ഗുണരൂപതഃ
കൗസല്യായാഃ സുതോ രാമഃ കൈകേയ്യാ ഭരതഃ സ്മൃതഃ

നാലുപേരും രാജാവിനു പ്രിയപ്പെട്ടവരും രൂപഗുണാദികളിൽ തുല്യരുമായിരുന്നു. അവരിൽ രാമൻ കൗസല്യയുടെ പുത്രനും ഭരതൻ കൈകേയിയുടെ പുത്രനുമായിരുന്നു.

5. സുമിത്രാതനയൗ ജാതൗ യമളൗ ദ്വൗ മനോഹരൗ
തേ ജാതാ വൈ കിശോരാശ്ച ധനുർബാണധരാഃ കില

സുമിത്രയ്ക്ക് ഇരട്ടകളായ രണ്ടു പുത്രന്മാരാണ് ജനിച്ചത്. രൂപസൗന്ദര്യം തികഞ്ഞ ലക്ഷ്മണശത്രുഘ്നന്മാർ. അവർ എല്ലാവരും ജനിച്ചതുതന്നെ അമ്പുംവില്ലും ധരിച്ചുകൊണ്ടാണെന്നു വേണംപറയാൻ.

6. സൂനവഃ കൃതസംസ്കാരാ ഭൂപതേഃ സുഖവർദ്ധകാഃ
കൗശികേന തദാ//ഗത്യ പ്രാർത്ഥിതോ രഘുനന്ദനഃ

പുത്രന്മാർക്ക് യഥാവിധി സംസ്ക്കാരകർമ്മങ്ങൾ ചെയ്ത് രാജാവ് സന്തുഷ്ടനായി. അക്കാലത്തൊരു ദിവസം വിശ്വാമിത്രൻ അവിടെ ചെന്ന് രഘുനന്ദനനെ തന്റെ കൂടെ അയയ്ക്കണമെന്ന് ദശരഥനോട് ആവശ്യപ്പെട്ടു.

7. രാഘവം മഖരക്ഷാർത്ഥം സൂനും ഷോഡശവാർഷികം
തസ്മൈ സോ/യം ദദൗ രാമം കൗശികായ സലക്ഷ്മണം

രാമന് അന്ന് പതിനാറുവയസ്സു പ്രായമുണ്ട്. ആ രാജകുമാരനെ യാഗരക്ഷയ്ക്കായി കൂട്ടിക്കൊണ്ടുപോകാനാണ് വിശ്വാമിത്രൻ എത്തിയത്.മഹാരാജാവ് രാമനോടൊപ്പം ലക്ഷ്മണനെയും ഋഷിയുടെകൂടെ പറഞ്ഞയച്ചു.

8. **തൗ സമേത്യ മുനിം മാർഗ്ഗേ ജഗ്മതുശ്ചാരുദർശനൗ**
**താടകാ നിഹതാ മാർഗ്ഗേ രാക്ഷസീ ഘോരദർശനാ**

പ്രിയദർശനരായ രാമലക്ഷ്മണന്മാർ വിശ്വാമിത്രനോടുകൂടി പുറപ്പെട്ടു.വഴിയ്ക്കുവച്ച് ഘോരരൂപിണിയായ താടകഎന്ന രാക്ഷസിയെ രാമൻ വധിച്ചു.

9. **രാമേണൈകേന ബാണേന മുനീനാം ദുഃഖദാ സദാ**
**യജ്ഞരക്ഷാ കൃതാ തത്ര സുബാഹുർനിഹതഃ ശഠഃ**

മുനിമാർക്ക് സദാ ദുഃഖം ഉണ്ടാക്കിക്കൊണ്ടിരുന്ന അവളെ രാമൻ ഒരൊറ്റ അമ്പുകൊണ്ടാണു കൊന്നത്. മൂർഖനായ സുബാഹുവിനെ വധിച്ച് വിശ്വാമിത്രന്റെ യാഗം രക്ഷിച്ചു.

10. **മാരീചോƒഥ മൃതപ്രായോ നിക്ഷിപ്തോ ബാണവേഗതഃ**
**ഏവം കൃത്വാ മഹത്കർമ്മ യജ്ഞസ്യ പരിരക്ഷണം**

യജ്ഞവിഘാതത്തിനായി വന്ന മാരീചനെ മൃതപ്രായനാക്കി അസ്ത്ര വേഗത്താൽ വിദൂരത്തിൽ വിക്ഷേപിച്ചു. ഇങ്ങനെ യജ്ഞസംരക്ഷണമെന്ന മഹത്തായകർമ്മം രാമൻ നിർവഹിച്ചു.

11. **ഗതാസ്തേ മിഥിലാം സർവ്വേ രാമലക്ഷ്മണകൗശികാഃ**
**അഹല്യാ മോചിതാ ശാപാന്നിഷ്പാപാ സാ കൃതാƒബലാ**

പിന്നീട് രാമനും ലക്ഷ്മണനും വിശ്വാമിത്രനും കൂടി മിഥിലയ്ക്കുപുറപ്പെട്ടു. അബലയായ അഹല്യയെ ശാപത്തിൽ നിന്നു മോചിപ്പിച്ച് പാപരഹിതയാക്കി.

12. **വിദേഹനഗരേ തൗ തു ജഗ്മതുർമുനിനാ സഹ**
**ബഭംജ ശിവചാപം ച ജനകേന പണീകൃതം**

രാമലക്ഷ്മണന്മാർ ഇരുവരും വിശ്വാമിത്രനോടുകൂടി വിദേഹനഗരത്തിലെത്തി. ജനകമഹാരാജാവ് 'പന്തയം' വച്ചിരുന്ന ശൈവചാപം രാമൻ ഭഞ്ജിച്ചു.

13. **ഉപയേമേ തതഃ സീതാം ജാനകീം ച രമാംശജാം**
**ലക്ഷ്മണായ ദദൗ രാജാ പുത്രീമേകാം തഥോർമിളാം**

ലക്ഷ്മീദേവിയുടെ അംശഭൂതയും ജനകപുത്രിയുമായ സീതയെ രാമൻ അങ്ങനെ വിവാഹം കഴിച്ചു. മറ്റൊരു പുത്രിയായ ഊർമ്മിളയെ ജനകൻ ലക്ഷ്മണനും നൽകി.

14. **കുശധ്വജസുതേ കന്യേ പ്രാപതുർഭ്രാതരാവുഭൗ**
**തഥാ ഭരതശത്രുഘ്നൗ സുശീലൗ ശുഭലക്ഷണൗ**

സുശീലരും ശുഭലക്ഷണരുമായ ഭരതശത്രുഘ്നന്മാർ കുശധ്വജന്റെ പുത്രിമാരായ മാണ്ഡവിയെയും ശ്രുതകീർത്തിയെയും യഥാക്രമം വിവാഹം കഴിച്ചു.

15. **ഏവം ദാരക്രിയാസ്തേഷാം ഭ്രാതൃണാം ചാഭവന്നൃപ**
**ചതുർണ്ണാം മിഥിലായാം തു യഥാവിധി വിധാനതഃ**

ഇങ്ങനെ ആ നാലു സഹോദരന്മാരുടെയും വിവാഹം യഥാവിധി മിഥിലയിൽവച്ചു നടത്തപ്പെട്ടു.

16. **രാജ്യയോഗ്യം സുതം ദൃഷ്ട്വാ രാജാ ദശരഥസ്തദാ**
**രാഘവായ ധുരം ദാതും മനശ്ചക്രേ നിജായ വൈ**

രാജ്യഭരണത്തിന് യോഗ്യനായിരിക്കുന്നു തന്റെ പുത്രൻ എന്നു കണ്ട് ദശരഥമഹാരാജാവ് ഭരണഭാരം രഘുകുമാരനെ ഏല്പിക്കണമെന്ന് മനസാ തീരുമാനിച്ചു.

17. സംഭാരം വിഹിതം ദൃഷ്ട്വാ കൈകേയീ പൂർവ്വകല്പിതൗ
വരൗ സമ്പ്രാർത്ഥയാമാസ ഭർത്താരം വശവർത്തിനം

രാമനെ രാജാവാക്കാൻ വേണ്ട ഒരുക്കങ്ങൾചെയ്യുന്നു എന്നു കണ്ട കൈകേയി, തന്റെ വശവർത്തിയായ ഭർത്താവിനോട് പണ്ട് പ്രതിജ്ഞ ചെയ്തിരുന്ന രണ്ടു വരങ്ങൾ അപ്പോൾത്തന്നെ വേണമെന്ന് ആവശ്യപ്പെട്ടു.

18. രാജ്യം സുതായ ചൈകേന ഭരതായ മഹാത്മനേ
രാമായ വനവാസം ച ചതുർദ്ദശസമാസ്തഥാ

തന്റെ മകനും മഹാത്മാവുമായ ഭരതന് രാജ്യം നൽകണമെന്നതായിരുന്നു കൈകേയി ആവശ്യപ്പെട്ട ഒരുവരം. മറ്റേത് രാമനെ പതിന്നാലുവർഷത്തേക്ക് വനവാസത്തിനയയ്ക്കണമെന്നതും.

19. രാമസ്തു വചനാത്തസ്യാഃ സീതാലക്ഷ്മണസംയുതഃ
ജഗാമ ദണ്ഡകാരണ്യം രാക്ഷസൈരുപസേവിതം

രാമൻ കൈകേയിയുടെ വാക്ക് അനുസരിച്ച് സീതയോടും ലക്ഷ്മണനോടും കൂടി രാക്ഷസന്മാർ നിവസിക്കുന്ന ദണ്ഡകാരണ്യത്തിലേക്ക് പോയി.

20. രാജാ ദശരഥഃ പുത്രവിരഹേണ പ്രപീഡിതഃ
ജഹൗ പ്രാണാനമേയാത്മാ പൂർവ്വശാപമനുസ്മരൻ

ദൃഢചിത്തനായ ദശരഥമഹാരാജാവ് പുത്രവിരഹത്താൽ അത്യധികം സന്തപ്തനായി തനിക്ക് പണ്ടുകിട്ടിയിരുന്ന ശാപത്തെയും ഓർത്തുകൊണ്ട് പ്രാണൻ ഉപേക്ഷിച്ചു.

21. ഭരതഃ പിതരം ദൃഷ്ട്വാ മൃതം മാതൃകൃതേന വൈ
രാജ്യമൃദ്ധം ന ജഗ്രാഹ ഭ്രാതുഃ പ്രിയചികീർഷയാ

തന്റെ മാതാവുനിമിത്തമാണ് പിതാവുമരണമടഞ്ഞതെന്ന് അറിഞ്ഞ ഭരതൻ സഹോദരന്റെ പ്രീതിയ്ക്കുവേണ്ടി സമ്പന്നമായ ആ രാജ്യം സ്വീകരിച്ചില്ല.

22. പഞ്ചവട്യാം വസൻ രാമോ രാവണാവരജാം വനേ
ശൂർപ്പണഖാം വിരൂപാം വൈ ചകാരാതിസ്മരാതുരാം

പഞ്ചവടിയിൽ പാർക്കുന്ന കാലത്ത് രാമൻ രാവണന്റെ സഹോദരിയും അത്യന്തം കാമപീഡിതയുമായ ശൂർപ്പണഖയെ വിരൂപയാക്കിത്തീർത്തു.

23. ഖരാദയസ്തു താം ദൃഷ്ട്വാ ഛിന്നനാസാം നിശചരാഃ
ചക്രുഃ സംഗ്രാമമതുലം രാമേണാമിതതേജസാ

ഖരൻ തുടങ്ങിയ രാക്ഷസന്മാർ മൂക്കുമുറിക്കപ്പെട്ട ശൂർപ്പണഖയെകണ്ട് അതിനുകാരണക്കാരനും അതിതേജസ്വിയുമായ രാമനുമായി അതിഭയങ്കരമായ യുദ്ധം ചെയ്തു.

24. സ ജഘാന ഖരാദീംശ്ച ദൈത്യാനതിബലാന്വിതാൻ
മുനീനാം ഹിതമന്വിച്ഛൻ രാമഃ സത്യപരാക്രമഃ

മുനിമാരുടെ ക്ഷേമം ആഗ്രഹിക്കുന്ന സത്യസന്ധനായ രാമൻ ആ യുദ്ധത്തിൽ വച്ച് അതിബലശാലികളായ ഖരൻ തുടങ്ങിയ രാക്ഷസന്മാരെ വധിച്ചു.

25. ഗത്വാ ശൂർപ്പണഖാ ലങ്കാം ഖരദൂഷണഘാതനം
ദൂഷിതാ കഥയാമാസ രാവണായ ച രാഘവാത്

ശൂർപ്പണഖ ലങ്കയിൽചെന്ന് തനിക്ക് അംഗഭംഗം സംഭവിച്ച കാര്യവും രാമൻ ഖരദൂഷണാദികളെ വധിച്ചകാര്യവും രാവണനെ പറഞ്ഞുകേൾപ്പിച്ചു.

**26. സോഽപി ശ്രുത്വാ വിനാശം തം ജാതഃ ക്രോധവശഃ ഖലഃ**
**ജഗാമ രഥമാരുഹ്യ മാരീചസ്യാശ്രമം തദാ**

ഖരദൂഷണന്മാരുടെ വധത്തെപ്പറ്റി കേട്ട ദുഷ്ടനായ രാവണൻ, കോപംകൊണ്ടു ജ്വലിച്ചു. രഥത്തിൽ കയറി വേഗം മാരീചാശ്രമത്തിലേയ്ക്കു ചെന്നു.

**27. കൃത്വാ ഹേമമൃഗം നേതും പ്രേഷയാമാസ രാവണഃ**
**സീതാപ്രലോഭനാർത്ഥായ മായാവിനമസംഭവം**

മാരീചൻ വലിയമായാവിയാണ്. അപൂർവ്വമായ പൊൻമാനിന്റെ വേഷത്തിൽ രാമാശ്രമത്തിൽ ചെന്ന് സീതയെ മോഹിപ്പിച്ച് ദൂരത്തേക്കു നയിക്കുന്നതിന് പ്രേരണ നൽകി, രാവണൻ മാരീചനെ പറഞ്ഞയച്ചു.

**28. സോഽഥ ഹേമമൃഗോ ഭൂത്വാ സീതാദൃഷ്ടിപഥം ഗതഃ**
**മായാവീ ചാതിചിത്രാംഗശ്ചരൻ പ്രബലമന്തികേ**

മായാവിയായ ആ മാരീചൻ പൊൻമാനിന്റെ വേഷത്തിൽ സീതയുടെ ദൃഷ്ടിപഥത്തിലെത്തി. അവന്റെ സർവാംഗങ്ങളും അദ്ഭുതകരങ്ങളായിരുന്നു. ആ മൃഗം പർണ്ണകുടീരത്തിനടുത്ത് വേഗം ചുറ്റിനടക്കാൻ തുടങ്ങി.

**29. തം ദൃഷ്ട്വാ ജാനകീ പ്രാഹ രാഘവം ദൈവനോദിതാ**
**ചർമ്മാനയസ്വ കാന്തേതി സ്വാധീനപതികാ യഥാ**

ഭർത്താവിനെ സ്വവശത്താക്കിയവളെപ്പോലെ വിധിവഞ്ചിതയായ സീത ആ മാനിനെ കണ്ടിട്ട് രാമനോടു പറഞ്ഞു: "പ്രിയപ്പെട്ടവനേ, എനിക്ക് ആ സ്വർണ്ണമൃഗത്തിന്റെ തോലുകൊണ്ടുവന്നു തരൂ".

**30. അവിചാര്യാഥ രാമോഽപി തത്ര സംസ്ഥാപ്യ ലക്ഷ്മണം**
**സശരം ധനുരാദായ യയൗ മൃഗപദാനുഗഃ**

രാമൻ മറ്റൊന്നും ചിന്തിക്കാതെ ലക്ഷ്മണനെ അവിടെനിർത്തിയിട്ട് അമ്പുംവില്ലുമെടുത്തുകൊണ്ട് മാൻ നടന്ന വഴി നോക്കിപോയി.

**31. സാരംഗോഽപി ഹരിം ദൃഷ്ട്വാ മായാകോടി വിശാരദഃ**
**ദൃശ്യാദൃശ്യോ ബഭൂവാഥ ജഗാമ ച വനാന്തരം**

രാമനെ കണ്ടപ്പോൾ അനേകം മായകൾ കാട്ടാൻ കഴിവുള്ള ആ മാൻ കണ്ടുകണ്ടില്ലെന്ന മട്ടിൽ ഓടിച്ചാടി ഘോരമായ കാട്ടിനുള്ളിലേക്കു കടന്നു.

**32. മത്വാ ഹസ്തഗതം രാമഃ ക്രോധാകൃഷ്ടധനുഃ പുനഃ**
**ജഘാന ചാതിതീക്ഷണേന ശരേണ കൃത്രിമം മൃഗം**

കൈക്കലെത്തിയെന്നു കണ്ടപ്പോൾ രാമൻ ക്രോധത്തോടെ വില്ലെടുത്തുകുലച്ച് തീക്ഷ്ണമായ അമ്പുതൊടുത്ത് അതിന്റെ നേർക്ക് അയച്ചു.

**33. സ ഹതോഽതിബലാത്തേന ചുക്രോശ ഭൃശദുഃഖിതഃ**
**ഹാ! ലക്ഷ്മണ ഹതോഽസ്മീതി മായാവീ നശ്വരഃ ഖലഃ**

ആ അമ്പ് ആഞ്ഞുതറച്ചവേദനയോടെ, മായാവിയും, അല്പനും ദുഷ്ടനുമായ മാരീചൻ അത്യുച്ചത്തിൽ വിളിച്ചു കരഞ്ഞു. "ഹാ! ലക്ഷ്മണ! എന്നെ കൊന്നല്ലോ".

**34. സ ശബ്ദസ്തുമുലസ്താവജ്ജാനക്യാ സംശ്രുതസ്തദാ**
**രാഘവസ്യേതി സാ മത്വാ ദീനാ ദേവരമബ്രവീത്**

അത്യന്തം ദീനമായ ആ ശബ്ദം കേട്ട ഉടൻ ജാനകി, ഹാ! അതുരാമന്റെ ശബ്ദമാണല്ലോ എന്നു വിചാരിച്ച് ദീനയായി ലക്ഷ്മണനോടു പറഞ്ഞു:

**35. ഗച്ഛലക്ഷ്മണ തൂർണ്ണം ത്വം ഹതോ/സൗ രഘുനന്ദനഃ**
**ത്വാമാഹ്വയതി സൗമിത്രേ സാഹായ്യം കുരു സത്വരം**

ലക്ഷ്മണ, നീ വേഗം ചെല്ല്. രഘുനന്ദനനു മുറിവേറ്റിരിക്കുന്നു സൗമിത്രേ, അദ്ദേഹം നിന്നെ വിളിക്കുന്നു. വേഗം ചെന്നു സഹായിക്കൂ.

**36. തത്രാഹ ലക്ഷ്മണഃ സീതാമംബ രാമവധാദപി**
**നാഹം ഗച്ഛേ/ദ്യ മുക്ത്വാ ത്വാമസഹായാമിഹാശ്രമേ**

അതുകേട്ട ലക്ഷ്മണൻ സീതയോടു പറഞ്ഞു: അമ്മേ, രാമൻ മരിച്ചാൽപോലും ഞാൻ ഈ ആശ്രമത്തിൽ നിന്ന് ഇപ്പോൾ ഭവതിയെ സഹായിക്കാനാരുമില്ലാതെ വിട്ടുപോകുകയില്ല.

**37. ആജ്ഞാ മേ രാഘവസ്യാത്ര തിഷ്ഠേതി ജനകാത്മജേ**
**ത ദതിക്രമഭീതോ/ഹം ന ത്യജാമി തവാന്തികം**

ഹേ ജാനകി, എന്നോടു രാമചന്ദ്രൻ കല്പിച്ചിരിക്കുന്നത് ഇവിടെ നില്ക്കാനാ് . ആ ആജ്ഞ തെറ്റിക്കാൻ എനിക്കു ഭയമായതുകൊണ്ട് ഭവതിയുടെ സമീപത്തുനിന്നു പോകുകയില്ല.

**38. ഹൃതം വൈ രാഘവം ദൃഷ്ട്വാ വനേ മായാവിനാ കില**
**ത്യക്ത്വാ ത്വാം നാധിഗച്ഛാമി പദമേകം ശുചിസ്മിതേ**

മായാവിയായ അവന്റെ പിന്നാലെ അപഹൃതചിത്തനായി രാമൻ വനത്തിൽ പോയിരിക്കെ ഭവതിയെ വെടിഞ്ഞ് ഞാൻ ഒരടി പോലും ദൂരത്തേക്കു പോകുകയില്ല.

**39. കുരു ധൈര്യം ന മന്യേ/ദ്യ രാമം ഹന്തും ക്ഷമം ക്ഷിതൗ**
**നാഹം ത്യക്ത്വാ ഗമിഷ്യാമി വിലംഘ്യ രാമഭാഷിതം**

ധൈര്യമായിരിക്കൂ, രാമനെ ഹനിക്കാൻ ഈ ഭൂമിയിലാർക്കും കഴിയുമെന്ന് എനിക്ക് തോന്നുന്നില്ല. രാമന്റെ കല്പനയെ അതിലംഘിച്ച് ഞാൻ ഭവതിയെ വിട്ടു പോകുകയില്ല.

## വ്യാസ ഉവാച

**40. രുദതീ സുദതീ പ്രാഹ തം തദാ വിധിനോദിതാ**
**അക്രൂരാ വചനം ക്രൂരം ലക്ഷ്മണം ശുഭലക്ഷണം**

സീത ക്രൂര സ്വഭാവയല്ലെങ്കിലും ആ സമയത്ത് ശുഭലക്ഷണനായ ലക്ഷ്മണനോടു പറഞ്ഞവാക്ക് വളരെ ക്രൂരമായിരുന്നു. വിധിവഞ്ചിതയായ അവൾ കരഞ്ഞുകൊണ്ട് അവനോടു പറഞ്ഞു:

**41. അഹം ജാനാമി സൗമിത്രേ സാനുരാഗം ച മാം പ്രതി**
**പ്രേരിതം ഭരതേനൈവ മദർത്ഥമിഹ സംഗതം**

എനിക്കറിയാം ലക്ഷ്മണ, നീ എന്നിൽ അനുരാഗമുള്ളവനാണെന്ന്. ഭരതൻ പ്രേരിപ്പിച്ചിട്ട് എന്നെ നേടാൻവേണ്ടി വന്നിരിക്കുന്നവനാണു നീ.

**42. നാഹം തഥാവിധാ നാരീ സ്വൈരിണീ കുഹകാധമ**
**മൃതേ രാമേ പതിം ത്വാം ന കർത്തുമിച്ഛാമി കാമതഃ**

വഞ്ചകാധമ, ഞാൻ അത്തരത്തിൽ സ്വൈരിണിയായ പെണ്ണല്ല. രാമൻ മരിച്ചാൽ പോലും നിന്നെ ഞാൻ ഇഷ്ടപ്പടി ഭർത്താവാക്കാൻ ആഗ്രഹിക്കുന്നില്ല.

43. നാഗമിഷ്യതി ചേദ്രാമോ ജീവിതം സന്ത്യജാമ്യഹം
വിനാ തേന ന ജീവാമി വിധുരാ ദുഃഖിതാ ഭൃശം

രാമൻ വനത്തിൽനിന്നു വരാത്തപക്ഷം ഞാനും ജീവനൊടുക്കും. അവനെകൂടാതെ എനിക്കൊരു ജീവിതമില്ല. രാമനെ പിരിഞ്ഞ് ദുഃഖിച്ച് എനിക്കു ജീവിക്കേണ്ട.

44. ഗച്ഛ വാ തിഷ്ഠ സൗമിത്രേ ന ജാനേƒഹം തവേപ്സിതം
ക്വ ഗതം തേƒദ്യ സൗഹാർദ്ദം ജ്യേഷ്ഠേ ധർമ്മരതേ കില

ലക്ഷ്മണ,നിനക്ക് പോകുകയോ നില്ക്കുകയോ ചെയ്യാം. നിന്റെ ഇഷ്ടം എന്തെന്ന് എനിക്ക് അറിഞ്ഞുകൂടാ. ധർമ്മനിരതനായ നിന്റെ ജ്യേഷ്ഠനിലുള്ള നിന്റെ സൗഹാർദ്ദം ഇപ്പോൾ എവിടെപ്പോയി?

45. തച്ഛ്രുത്വാ വചനം തസ്യാ ലക്ഷ്മണോ ദീനമാനസഃ
പ്രോവാച രുദ്ധകണ്ഠസ്തു താം തദാ ജനകാത്മജാം

അവൾ പറഞ്ഞതുകേട്ട് ദീനചിത്തനായ ലക്ഷ്മണൻ ആ ജനകപുത്രിയോട് കണ്ഠമിടറിക്കൊണ്ട് ഇങ്ങനെ പറഞ്ഞു:

46. കിമാത്ഥ ക്ഷിതിജേ വാക്യം മയി ക്രൂരതരം കില
കിം വദസ്യത്യനിഷ്ടം തേ ഭാവി ജാനേ ധിയാ ഹ്യഹം

ഹേ ഭൂമിപുത്രി, നീ എന്നോട്പറഞ്ഞവാക്ക് വളരെ ക്രൂരമായിപ്പോയി. നീ എന്തു പറയുന്നു?നിനക്ക് അത്യാപത്ത് അടുത്തിരിക്കുന്നതായിട്ട് എനിക്ക് തോന്നുന്നു.

47. ഇത്യുക്ത്വാ നിര്യയൗ വീരസ്താം ത്യക്ത്വാ പ്രരുദൻ ഭൃശം
അഗ്രജസ്യ യയൗ പശ്യൻ ശോകാർത്തഃ പൃഥിവീപതേ

എന്നുപറഞ്ഞ് ഉറക്കെ കരഞ്ഞ്കൊണ്ട് വീരനായ ലക്ഷ്മണൻ അവളെ ഉപേക്ഷിച്ച് ജ്യേഷ്ഠനെ തിരക്കി ദുഃഖിതനായി ഇറങ്ങിപ്പോയി

48. ഗതേƒഥ ലക്ഷ്മണേ തത്ര രാവണഃ കപടാകൃതിഃ
ഭിക്ഷുവേഷം തതഃ കൃത്വാ പ്രവിവേശ തദാശ്രമേ.

ലക്ഷ്മണൻ പോയ ഉടൻതന്നെ ആ ആശ്രമത്തിലേക്ക് ഒരു ഭിക്ഷുവിന്റെ കപടവേഷത്തിൽ രാവണൻ കടന്നു ചെന്നു.

49. ജാനകീ തം യതിം മത്വാ ദത്വാർഘ്യം വന്യമാദരാത്
ഭൈക്ഷ്യം സമർപ്പയാമാസ രാവണായ ദുരാത്മനേ

അതൊരു സന്ന്യാസിയാണെന്നു വിചാരിച്ച് ജാനകി ദുരാത്മാവായ ആ രാവണന് അർഘ്യവും വന്യഭക്ഷണങ്ങളും സമർപ്പിച്ചു.

50. താം പപ്രച്ഛ സ ദുഷ്ടാത്മാ നമ്രപൂർവം മൃദുസ്വരം
കാƒസി പത്മപലാശാക്ഷി വനേ ചൈകാകിനീ പ്രിയേ

ദുഷ്ടനായ ആ രാവണൻ വിനയത്തോടെ മൃദുസ്വരത്തിൽ അവളോടു ചോദിച്ചു: "ഹേ സുന്ദരി, നീ ആരാണ്? പ്രിയേ, വനത്തിൽ ഏകാകിനിയായി കഴിയുന്നതെന്ത്?

51. പിതാ കസ്തേƒഥ വാമോരു ഭ്രാതാ കഃ കഃ പതിസ്തവ
മുഢേവൈകാകിനീ ചാത്ര സ്ഥിതാസി വരവർണ്ണിനീ

നിന്റെ പിതാവ് ആര്? ഹേ സുന്ദരീ, നിന്റെ സഹോദരനാര്? ഭർത്താവ്ആര്?ഒട്ടും അറിവില്ലാത്തവളെപോലെ ഏകാകിനിയായിട്ടണല്ലോ നീ ഇവിടെ വസിക്കുന്നത്?

52. നിർജ്ജനേ വിപിനേ കിം ത്വം സൗധാർഹാ ത്വമസി പ്രിയേ
ഉടജേ മുനി പത്നീവദ്ദേവകന്യാസമപ്രഭാ

നീ ഈകാട്ടിൽ എന്തിനു കഴിയുന്നു? പ്രിയേ മണിമാളികയിൽ കഴിയേണ്ടവളാണുനീ. ദേവനാരിക്കു തുല്യയായ നീ മുനിപത്നിയെപ്പോലെ ഈപർണ്ണശാലയിൽ കഴിയുകയോ!

## വ്യാസ ഉവാച

53. ഇതി തദ്വചനം ശ്രുത്വാ പ്രത്യുവാച വിദേഹജാ
ദിവ്യം ദിഷ്ട്യാ യതിം ജ്ഞാത്വാ മന്ദോദര്യാഃ പതിം തദാ

അവന്റെ ഇപ്രകാരമുള്ള വാക്കുകേട്ടവിദേഹജ, അവനൊരു ദിവ്യനായ യതിയാണെന്ന് വിധിവശാൽതോന്നി ആ മന്ദോദരീ പതിയായ രാവണനോട് ഇങ്ങനെപറഞ്ഞു.

54. രാജാ ദശരഥഃ ശ്രീമാംശ്ചത്വാരാസ്തസ്യ വൈ സുതാഃ
തേഷാം ജ്യേഷ്ഠഃ പതിർമേ/സ്തി രാമനാമേതി വിശ്രുതഃ

ദശരഥൻ എന്നൊരു രാജാവുണ്ട് .അദ്ദേഹത്തിന് നാലുപുത്രൻമാരുംഉണ്ട്.അവരിൽജ്യേഷ്ഠനും ലോകവിശ്രുതനുമായ രാമനാണ് എന്റെ ഭർത്താവ്.

55. വിവാസിതോ/ഥ കൈകേയ്യാ കൃതേ ഭൂപതിനാ വരേ
ചതുർദ്ദശസമാ രാമോ വസതേ/ത്ര സലക്ഷ്മണഃ

രാജാവ് കൈകേയിക്ക് നൽകിയ വരത്തിന്റെ പേരിൽ അദ്ദേഹത്തിനു വനവാസം വരിക്കേണ്ടിവന്നു. പതിന്നാലുവർഷം വനത്തിൽ അദ്ദേഹത്തിനു ലക്ഷ്മണനോടു കൂടി വസിക്കണം.

56. ജനകസ്യ സുതാ ചാഹം സീതാ നാമ്നീതി വിശ്രുതാ
ഭങ്ക്ത്വാ ശൈവം ധനുഃ കാമം രാമേണാഹം വിവാഹിതാ

ജനകരാജാവിന്റെ വിഖ്യാതയായ പുത്രി സീതയാണു ഞാൻ. ശൈവചാപം ഭഞ്ജിച്ച് രാമൻ എന്നെ വിവാഹംകഴിച്ചു.

57. രാമബാഹുബാലേനാത്ര വസാമോ നിർഭയാ വനേ
കാഞ്ചനം മൃഗമാലോക്യ ഹന്തും മേ നിർഗ്ഗതഃ പതിഃ

രാമന്റെ കൈക്കരുത്തിന്റെകീഴിൽ ഞങ്ങൾ ഈ വനത്തിൻ നിർഭയം കഴിയുന്നു. ഒരു സ്വർണ്ണ മൃഗത്തെക്കണ്ട് അതിനെപിടിക്കാനായി പോയിരിക്കുകയാണ് എന്റെ ഭർത്താവ്.

58. ലക്ഷ്മണോ/പി പുനഃശ്രുത്വാ രവം ഭ്രാതുർഗതോ/ധുനാ
തയോർബാഹുബലാദത്ര നിർഭയാഹം വസാമി വൈ

ലക്ഷ്മണനും സഹോദരന്റെ ശബ്ദം കേട്ടതുകൊണ്ട് ഇപ്പോൾ അങ്ങോട്ട് പോയതേയുള്ളൂ. ആ രണ്ടുപേരുടെയും കൈക്കരുത്തുകൊണ്ട് ഞാൻ ഭയപ്പെടാതെ ഇവിടെ കഴിയുന്നു.

59. മയേദം കഥിതം സർവ്വം വൃത്താന്തം വനവാസകേ
തേ/ത്രാഗത്യാർഹണാം തേ വൈ കരിഷ്യന്തി യഥാവിധി

വനവാസത്തിന്റെ കഥയെല്ലാം ഞാൻപറഞ്ഞുകഴിഞ്ഞു. അവർഉടനെ ഇവിടെഎത്തും. എത്തിയാലുടൻ അങ്ങേക്ക് യഥാവിധി അതിഥി പൂജ ചെയ്യും.

**60. യതിർവിഷ്ണു സ്വരൂപോ$f$സി തസ്മാത്ത്വം പൂജിതോ മയാ**
**ആശ്രമോ വിപിനേ ഘോരേ കൃതോ$f$സ്തി രക്ഷസാം കുലേ**

യതിയായ അങ്ങ് വിഷ്ണുസ്വരൂപനാണ്. അതുകൊണ്ട് ഞാൻ അങ്ങയെ പൂജിച്ചു. രാക്ഷസൻമാർ നിവസിക്കുന്ന ഘോരമായ വനത്തിലാണ് ഈ ആശ്രമം നിർമ്മിച്ചിരിക്കുന്നത്.

**61. തസ്മാത്ത്വം പരിപൃച്ഛാമി സത്യം ബ്രൂഹി മമാഗ്രതഃ**
**കോ$f$സി ത്രിദണ്ഡരൂപേണ വിപിനേ ത്വം സമാഗതഃ**

അതുകൊണ്ട് ഞാൻഅങ്ങയോട് ചോദിക്കട്ടെ .എന്റെമുൻപിൽ സത്യം പറയണം. സന്യാസിവേഷത്തിൽ ഈവനത്തിൽവന്നിരിക്കുന്നഅങ്ങ് ആരാണ്?

**രാവണഉവാച**

**62. ലങ്കേശോ$f$ഹം മരാളാക്ഷി ശ്രീമാൻ മന്ദോതരീപതിഃ**
**ത്വത്കൃതേ തു കൃതം രൂപം മയേത്ഥം ശോഭനാകൃതേ**

ഹേ മരാളാക്ഷി,ഞാൻ ലങ്കാധിപതിയാണ്; മന്ദോദരിയുടെ ഭർത്താവാണ്. ഹേ, ശോഭനഗാത്രി, നിനക്കുവേണ്ടിയാണ് ഞാൻ ഈരൂപം ധരിച്ചത്.

**63. ആഗതോ$f$ഹം വരാരോഹേ ഭഗിന്യാ പ്രേരിതോ$f$ത്ര വൈ**
**ജനസ്ഥാനേ ഹതൗ ശ്രുത്വാ ഭ്രാതരൗ ഖരദൂഷണൗ**

ജനസ്ഥാനത്തുവെച്ച് എന്റെ സഹോദരൻമാരായ ഖരദൂഷണൻമാർ ഇരുവരും കൊല്ലപ്പെട്ടതായി സഹോദരിയിൽനിന്നും അറിഞ്ഞു. അവൾ പ്രേരിപ്പിച്ചതുകൊണ്ടാണ് ഞാൻ നിന്റെ സമീപത്തേക്ക് വന്നിരിക്കുന്നത്.

**64. അംഗീകുരു നൃപം മാം ത്വം ത്യക്ത്വാ തം മാനുഷം പതിം**
**ഹൃതരാജ്യം ഗതശ്രീകം നിർബലം വനവാസിനം**

രാജ്യം നഷ്ടപ്പെട്ട് ഐശ്വര്യവും പോയി സൈന്യവുമില്ലാതെ കാട്ടിൽ കഴിയുന്ന മനുഷ്യനായ ആ ഭർത്താവിനെ ഉപേക്ഷിച്ച് നീ രാജാവായ എന്നെ ഭർത്താവായി സ്വീകരിച്ചാലും.

**65. പട്ടരാജ്ഞീ ഭവ ത്വം മേ മന്ദോദര്യുപരിസ്ഫുടം**
**ദാസോ$f$സ്മി തവ തന്വംഗി സ്വാമിനീ ഭവ ഭാമിനീ**

മന്ദോതരിക്കുമീതേ, എന്റെ പട്ടമഹിഷിയായി ഭവിക്കൂ. ഹേ സുന്ദരീ, നിന്റെ ദാസനാണു ഞാൻ. നീ എന്റെ സ്വാമിനിയായി തീർന്നാലും.

**66. ജേതാഹം ലോകപാലാനാം പതാമി തവ പാദയോഃ**
**കരം ഗൃഹാണ മേ$f$ദ്യ ത്വം സനാഥം കുരു ജാനകീ**

ലോകപാലകന്മാരുടെ ജേതാവായ ഞാൻ നിന്റെ കാൽക്കൽ വീഴുകയാണ്. ഹേ ജാനകീ, നീ എന്റെ കരം ഗ്രഹിച്ച് എന്നെ സനാഥനാക്കിയാലും.

**67. പിതാ തേ യാചിതഃ പൂർവ്വം മയാ വൈ ത്വത് കൃതേ$f$ബലേ**
**ജനകോ മാമുവാചേത്ഥം പണബന്ധോ മയാ കൃതഃ**

പണ്ട് നിന്റെ പിതാവിനോട് ഞാൻ നിന്നെ ആവശ്യപ്പെട്ടതാണ്. പന്തയം ഞാൻ തീരുമാനിച്ചുപോയി എന്നാണ് അദ്ദേഹം എന്നോട് പറഞ്ഞത്.

**68. രുദ്രചാപഭയന്നാഹം സമ്പ്രാപ്തസ്തു സ്വയംവരേ**
**മനോ മേ സംസ്ഥിതം താവത് നിമഗ്നം വിരഹാതുരം**

രുദ്രചാപത്തെ ഭയന്ന് അന്നു ഞാൻ സ്വയംവരത്തിന് എത്തിയില്ല. അന്നുമുതൽ എന്റെ ഹൃദയം വിരഹതാപത്തിൽ മുഴുകിയിരിക്കുകയാണ്.

**69. വനേ/ത്ര സംസ്ഥിതാം ശ്രുത്വാ പൂർവ്വാനുരാഗമോഹിതാഃ**
**ആഗതോ/സ്മ്യസിതാപാംഗി സഫലം കുരു മേ ശ്രമം**

നീ ഈ വനത്തിൽ വസിക്കുകയാണെന്നുകേട്ട് പൂർവ്വാനുരാഗത്താൽ മോഹിതനായി ഞാൻ വന്നിരിക്കുകയാണ്. ഹേ സുമുഖി നീ എന്റെ ശ്രമം സഫലമാക്കിയാലും.

ഇതി ശ്രീമദ്ദേവിഭാഗവതേ തൃതീയസ്കന്ധേ
അഷ്ടാവിംശോ/ദ്ധ്യായഃ

## അഥ ഏകോനത്രിംശോ/ദ്ധ്യായഃ

### വ്യാസ ഉവാച

**1. തദാകർണ്ണ്യ വചോ ദുഷ്ടം ജാനകീ ഭയവിഹ്വലാ**
**വേപമാനാ സ്ഥിരം കൃത്വാ മനോ വാചമുവാച ഹ**

ആവാക്കുകേട്ട ജാനകി അത്യധികം ഭയപ്പെട്ടു. എങ്കിലും പണിപ്പെട്ട് മനസ്സിനെ ഉറപ്പിച്ചു നിർത്തി.എന്നിട്ട് വിറച്ചു കൊണ്ട് ആ ദുഷ്ടനോട് പറഞ്ഞു:

**2. പൗലസ്ത്യ കിമസദ്വാക്യം ത്വമാത്ഥ സ്മരമോഹിതഃ**
**നാഹം വൈ സ്വൈരിണീ കിന്തു ജനകസ്യ കുലോദ്ഭവാ**

ഹേ പൗലസ്ത്യ, സ്മരപീഡിതനായി, സജ്ജനങ്ങൾക്കു ചേരാത്ത വാക്ക് നീ എന്തിനു പറയുന്നു? ഞാൻ സ്വൈരിണിയല്ല. ജനകന്റെ കുലത്തിൽ ജനിച്ചവളാണ്.

**3. ഗച്ഛലങ്കാം ദശാസ്യത്വം രാമസ്ത്വാം വൈ ഹനിഷ്യതി**
**മത്കൃതേ മരണം തത്ര ഭവിഷ്യതി ന സംശയഃ**

ഹേ ദശാസ്യ നീ ലങ്കയിലേക്കു പൊയ്ക്കൊള്ളു. അല്ലെങ്കിൽ രാമൻ നിന്നെ കൊന്നുകളയും. ഞാൻ നിമിത്തം നിനക്കു മരണം സംഭവിക്കുമെന്നു തീർച്ചയാണ്.

**4. ഇത്യുക്ത്വാ പർണ്ണശാലായാം ഗതാ സാ വഹ്നിസന്നിധൗ**
**ഗച്ഛ ഗച്ഛേതി വദതീ രാവണം ലോകരാവണം**

ലോകഭയങ്കരനായ ആ രാവണനോട് 'പൊയ്ക്കോ' 'പൊയ്ക്കോ' എന്നു പറഞ്ഞു കൊണ്ട് അവൾ പർണ്ണശാലയ്ക്കുള്ളിലെ ഗാർഹപത്യാഗ്നി സമീപത്തേക്കു പോയി.

**5. സോ/ഥകൃത്വാ നിജം രൂപം ജഗാമോടജമന്തികം**
**ബലാദ് ജഗ്രാഹ താം ബാലാം രുദതീം ഭയവിഹ്വലാം**

അപ്പോഴേക്കും ആ രാവണൻ തന്റെ രാക്ഷസരുപം കൈക്കൊണ്ട് പർണ്ണശാലക്ക് അടുത്തേക്കു ചെന്നു. ഭയപ്പെട്ടു പരിഭ്രാന്തയായി കരയുന്ന അവളെ ബലാൽ വാരിയെടുത്തു.

**6. രാമരാമേതി ക്രന്ദന്തീ ലക്ഷ്മണേതി മുഹുർമുഹുഃ**
**ഗൃഹീത്വാ നിർഗ്ഗതഃ പാപോ രഥമാരോപ്യ സത്വരഃ**

രാമ ! രാമ ! ലക്ഷ്മണ ! എന്നിങ്ങനെ വീണ്ടും വീണ്ടും വിളിച്ചു നിലവിളിക്കുന്ന അവളെ രാവണൻ പിടിച്ചു രഥത്തിൽ കയറ്റിയിട്ട് അവിടെ നിന്ന് അതിവേഗം പാഞ്ഞു.

**7. ഗച്ഛന്നരുണപുത്രേണ മാർഗ്ഗേ രുദ്ധോ ജടായുഷാ**
**സംഗ്രാമോ*f*ഭൂന്മഹാരൗദ്രസ്തയോസ്തത്ര വനാന്തരേ**

പോകുന്നവഴിക്ക് അരുണപുത്രനായ ജടായു രഥം തടഞ്ഞു. ആ വനത്തിനുള്ളിൽ വച്ച് അവർ തമ്മിൽ അതിഘോരമായ യുദ്ധം നടന്നു.

**8. ഹത്വാ തം താം ഗൃഹീത്വാ ച ഗതോ*f*സൗ രാക്ഷസാധിപഃ**
**ലങ്കായാം ക്രന്ദതീ താത കുരരീവ ദുരാത്മനാ**

ആ രാക്ഷസാധിപതി ജടായുവിനെ വധിച്ചിട്ട് സീതയെയുംകൊണ്ട് പോയി. മാടപ്രാവിനെപ്പോലെ കരയുന്ന അവളെ ദുരാത്മാവായ അവൻ ലങ്കയിലെ,

**9. അശോകവനികായാം സാ സ്ഥാപിതാ രാക്ഷസീയുതാ**
**സ്വവൃത്താന്നൈവ ചലിതാ സാമദാനാദിഭിഃ കില**

അശോകവനികയിൽ രാക്ഷസിമാരോടൊപ്പം പാർപ്പിച്ചു. സാമദാനാദി ദണ്ഡമുറകൾക്കൊന്നും അവളെ സ്വനിശ്ചയത്തിൽനിന്ന് വ്യതിചലിപ്പിക്കാൻ കഴിഞ്ഞില്ല.

**10. രാമോ*f*പി തം മൃഗം ഹത്വാ ജഗാമാദായ നിർവൃതഃ**
**ആയാന്തം ലക്ഷ്മണം വീക്ഷ്യ കിം കൃതം തേ*f*നുജാസമം**

രാമനാകട്ടെ ആ മൃഗത്തെകൊന്ന് അതിനെയും കൊണ്ട് സന്തോഷം പർണ്ണശാലയിലേക്കു വരികയായിരുന്നു. അപ്പോൾ തന്റെ അടുക്കലേക്കു വരുന്ന ലക്ഷ്മണനെ കണ്ടിട്ട് ''നീ എന്താണ് അനിയാ, ഇത്ര ബുദ്ധിശൂന്യത കാട്ടിയത്?

**11. ഏകാകിനീം പ്രിയാം ഹിത്വാ കിമർത്ഥം ത്വമിഹാഗതഃ**
**ശ്രുത്വാ സ്വനം തു പാപസ്യ രാഘവസ്ത്വബ്രവീദിദം**

പ്രിയയെ ഏകാകിനിയായി പർണ്ണശാലയിൽ വിട്ടിട്ട് ആപാപിയായ മാരീചന്റെ വിളികേട്ട് നീ എന്തിനാണ് ഇങ്ങോട്ടു പോന്നത്?'' എന്നു രാമൻ ചോദിച്ചു.

**12. സൗമിത്രിസ്ത്വബ്രവീദ്വാക്യം സീതാവാഗ്ബാണപീഡിതഃ**
**പ്രഭോ*f*ത്രാഹം സമായാതഃ കാലയോഗാന്ന സംശയഃ**

സീതയുടെ വാക്ശരംകൊണ്ട് പീഡിതനായ ലക്ഷ്മണൻ പറഞ്ഞു, ''പ്രഭോ ഞാൻ ഇങ്ങോട്ടുപോന്നത് കാലക്കേടു കൊണ്ടാണ് എന്നതിനു സംശയമില്ല.''

**13. തദാ തൗ പർണ്ണശാലായാം ഗത്വാ വീക്ഷ്യാതിദുഃഖിതൗ**
**ജാനക്യന്വേഷണേ യത്നമുഭൗ കർത്തും സമുദ്യതൗ**

അവർ വേഗം പർണ്ണശാലയിലെത്തി നോക്കി. സീതയെ കാണാതെ വളരെ വിഷമിച്ചു. ഒട്ടും വൈകാതെ രണ്ടുപേരും കൂടി സീതയെ അന്വേഷിക്കാൻ ആരംഭിച്ചു.

**14. മാർഗ്ഗമാണൗ തു സമ്പ്രാപ്തൗ യത്രാസൗ പതിതഃ ഖഗഃ**
**ജടായുഃ പ്രാണശേഷസ്തു പതിതഃ പൃഥിവീതലേ**

അന്വേഷിച്ചുനടക്കവേ അവർ ജടായു വീണുകിടക്കുന്നിടത്തെത്തി. പ്രാണൻമാത്രം ശേഷിച്ചനിലയിൽ ആ പക്ഷി അവിടെ മണ്ണിൽ വീണുകിടപ്പുണ്ട്.

**15. തേനോക്തം രാവണേനാദ്യ ഹൃതാഽസൗജനകാത്മജാ**
**മയാ നിരുദ്ധഃ പാപാത്മാ പാതിതോഽഹം മൃധേ പുനഃ**

ആ ജടായു പറഞ്ഞു: ''ജനകപുത്രിയെ ഇപ്പോൾ രാവണൻ അപഹരിച്ചുകൊണ്ടുപോയിരിക്കുന്നു. ഞാൻ തടഞ്ഞുനോക്കി. അതെത്തുടർന്നുണ്ടായ പോരിൽ ആ മഹാപാപി എന്നെ വീഴ്ത്തികളഞ്ഞു.''

**16. ഇത്യുക്ത്വാഽസൗ ഗതഃപ്രാണഃ സംസ്കൃതോ രാഘവേണ വൈ**
**കൃത്വൗർദ്ധ്വദൈഹികം രാമലക്ഷ്മണൗ നിർഗ്ഗതൗ തതഃ**

എന്നു പറഞ്ഞതോടെ അവന്റെ പ്രാണനും പോയി. രാമൻ ആ പക്ഷിയെ യഥാവിധി സംസ്ക്കരിച്ചു. പിതൃകർമ്മങ്ങൾ ചെയ്തശേഷം അവർ സീതയെ അന്വേഷിച്ചുപുറപ്പെട്ടു.

**17. കബന്ധം ഘാതയിത്വാസൗ ശാപാച്ചാമോചയത് പ്രഭുഃ**
**വചനാത്തസ്യ ഹരിണാ സഖ്യം ചക്രേഽഥ രാഘവഃ**

കബന്ധനെ കൊല്ലുകയും അവനെ ശാപത്തിൽ നിന്ന് മോചിപ്പിക്കുകയും ചെയ്തു. ആ കബന്ധൻ പറഞ്ഞതനുസരിച്ച് രാമൻ സുഗ്രീവനുമായി സഖ്യം ചെയ്തു.

**18. ഹത്വാ ച ബാലിനം വീരം കിഷ്കിന്ധാരാജ്യമുത്തമം**
**സുഗ്രീവായ ദദൗ രാമഃ കൃതസഖ്യായ കാര്യതഃ**

വീരനായ ബാലിയെ കൊന്ന് കിഷ്കിന്ധാ രാജ്യം സഖ്യം ചെയ്ത സുഗ്രീവന് രാമൻ ദാനം ചെയ്തു.

**19. തത്രൈവ വാർഷികാന്മാസാംസ്തസ്ഥൗ ലക്ഷ്മണസംയുതഃ**
**ചിന്തയൻ ജാനകീം ചിത്തേ ദശാനനഹൃതാം പ്രിയാം**

ദശാനനൻ അപഹരിച്ചു കൊണ്ടുപോയ പ്രിയപ്പെട്ട സീതയെ ഓർത്തു ദുഃഖിച്ചു കൊണ്ട് ഒരു വർഷക്കാലം ലക്ഷ്മണനോടു കൂടി അവിടെ കഴിച്ചുകൂട്ടി.

**20. ലക്ഷ്മണം പ്രാഹ രാമസ്തു സീതാവിരഹപീഡിതഃ**
**സൗമിത്രേ കൈകയസുതാ ജാതാ പൂർണ്ണമനോരഥാ**

ഒരു ദിവസം സീതാവിരഹം സഹിക്കാനാവാതെ രാമൻ ലക്ഷ്മണനോടു പറഞ്ഞു: ''ലക്ഷ്മണാ കൈകേകിയുടെ മനോരഥം ഇപ്പോൾ പൂർത്തിയായി

**21. ന പ്രാപ്താ ജാനകീ നൂനം നാഹം ജീവാമി താം വിനാ**
**നാഗമിഷ്യാമ്യയോദ്ധ്യായാമൃതേ ജനകനന്ദിനീം**

ജാനകിയെ ഇതുവരെ കണ്ടുകിട്ടിയില്ല. അവളെക്കൂടാതെ എനിക്ക് ജീവിക്കാൻ വയ്യ. ജനകനന്ദിനിയെക്കൂടാതെ ഞാൻ അയോദ്ധ്യക്ക് മടങ്ങുകയുമില്ല.

**22. ഗതം രാജ്യം വനേ വാസോ മൃതസ്താതോ ഹൃതാ പ്രിയാ**
**പീഡയൻ മാം സദുഷ്ടാത്മാ ദൈവോഽഗ്രേ കിം കരിഷ്യതി**

രാജ്യം പോയി. വനത്തിൽ താമസമായി. അച്ഛൻ മരിച്ചു. ഭാര്യ അപഹരിക്കപ്പെട്ടു. എന്നെ നിരന്തരം പീഡിപ്പിക്കുന്ന ആ ദുഷിച്ച വിധി ഇനി എന്തെല്ലാം വരുത്തിവയ്ക്കില്ല?

**23. ദുർജ്ഞേയം ഭവിതവ്യം ഹി പ്രാണിനാം ഭരതാനുജ**
**ആവയോഃ കാ ഗതിസ്താത ഭവിഷ്യതി സുദുഃഖദാ**

വരാനിരിക്കുന്നതെന്തെന്ന് തീരെ അറിയാൻ കഴിയുകയില്ല. ഇനി നമ്മുടെ ഇരുവരുടെയും ഗതിഎന്താണ്? അത് അത്യന്തം ദുഃഖകരമായിരിക്കാനാണു വഴി.

**24. പ്രാപ്യ ജന്മ മനോർവംശേ രാജപുത്രാവുഭൗ കില**
**വനേ*f*തിദുഃഖഭോക്താരൗ ജാതൗ പൂർവ്വകൃതേന ച**

മനുവംശത്തിൽ ജനിച്ച രാജകുമാരന്മാരാണല്ലോ നാം രണ്ടുപേരും. കർമ്മഫലത്താൽ കാട്ടിൽ കഴിഞ്ഞ് അത്യന്തം ദുഃഖം അനുഭവിക്കുന്നവരായിതീർന്നിരിക്കുന്നു.

**25. ത്വക്ത്വാ ത്വമപി ഭോഗാംസ്തു മയാ സഹ വിനിർഗതഃ**
**ദൈവയോഗാച്ച സൗമിത്രേ ഭുംക്ഷ്വ ദുഃഖം ദുരത്യയം**

നീയും ഭോഗങ്ങളെല്ലാം വെടിഞ്ഞ് ഏന്നോടൊപ്പം വന്നിരിക്കുകയാണ്. ലക്ഷ്മണാ, തടുക്കാനാവാത്ത ദുഃഖത്തെ വിധിയോഗമനുസരിച്ച് അനുഭവിച്ചുകൊള്ളൂ.

**26. ന കോ*f*പ്യസ്മത്കുലേ പൂർവ്വം മത്സമോ ദുഃഖഭാങ്നരഃ**
**അകിഞ്ചനോ*f*ക്ഷമഃ ക്ലിഷ്ടോ ന ഭൂതോ ന ഭവിഷ്യതി**

എന്റെ വംശത്തിൽ എന്നെപ്പോലെ ദുഃഖം അനുഭവിക്കേണ്ടിവന്ന മനുഷ്യൻ മുമ്പ് ഉണ്ടായിട്ടില്ല. ഒന്നുമില്ലാത്തവനും കഴിവില്ലാത്തവനും ക്ലേശിക്കുന്നവനും മുമ്പുണ്ടായിട്ടില്ല. ഇനി ഉണ്ടാകുകയുമില്ല.

**27. കിം കരോമ്യദ്യ സൗമിത്രേ മഗ്നോ*f*സ്മി ദുഃഖസാഗരേ**
**ന ചാസ്തി തരണോപായോ ഹ്യസഹായസ്യമേ കില**

ലക്ഷ്മണാ, ശോകസാഗരത്തിൽ മുഴുകിക്കഴിയുന്ന ഞാൻ ഇപ്പോൾ എന്താണ് ചെയ്യേണ്ടത്? അസഹായനായ എനിക്ക് ഈ സമുദ്രം കടക്കാൻ ഒരു വഴിയുമില്ലല്ലോ.

**28. ന വിത്തം ന ബലം വീര ത്വമേകഃ സഹചാരകഃ**
**കോപം കസ്മിൻ കരോമ്യദ്യ ഭോഗേ*f*സ്മിൻ സ്വകൃതേ*f*നുജ**

ധനമില്ല, ബലമില്ല. നീ ഒരുവൻ മാത്രമുണ്ട് കൂടെ നടക്കാൻ. ഇപ്പോൾ ഞാൻ ആരോടു കോപിക്കും? അനുജാ, ഈ ദുഃഖാനുഭവങ്ങൾ ഞാൻ വരുത്തിവച്ചതാണല്ലോ.

**29. ഗതം ഹസ്തഗതം രാജ്യം ക്ഷണാദിന്ദ്രാസനോപമം**
**വനേ വാസസ്തു സമ്പ്രാപ്തഃ കോ വേദ വിധിനിർമ്മിതം**

കൈയ്യിൽ കിട്ടിക്കഴിഞ്ഞ രാജ്യം എത്രവേഗമാണു പൊയ്പ്പോയത്? അതോ ഇന്ദ്രപദത്തിന്നൊത്തത് ! വനത്തിലായി പാർപ്പ്. ആർക്കറിയാം വിധിയുടെ കൈക്രിയ?

**30. ബാലഭാവാച്ച വൈദേഹീ ചലിതാ ചാവയോഃ സഹ**
**നീതാ ദൈവേന ദുഷ്ടേന ശ്യാമാ ദുഃഖതരാം ദശാം**

ബാലസ്വഭാവത്തോടെയാണ് വൈദേഹി നമ്മോടൊപ്പം ഇറങ്ങിത്തിരിച്ചത്. ദുഃഖതരമായ അവസ്ഥയിലേക്ക് ദുഷ്ടനായ വിധി ആ സുന്ദരിയെ കൊണ്ടുപോയിരിക്കുന്നു.

**31. ലങ്കേശസ്യ ഗൃഹേ ശ്യാമാ കഥം ദുഃഖം ഭവിഷ്യതി**
**പതിവ്രതാ സുശീലാ ച മയി പ്രീതിയുതാ ഭൃശം**

ലങ്കാധിപന്റെ ഗൃഹത്തിൽ അവൾക്ക് എന്തെല്ലാം ദുഃഖങ്ങൾ ഉണ്ടാവും? അവളാകട്ടെ പതിവ്രതയും സുശീലയും എന്നിൽ അത്യധികം പ്രീതിയുള്ളവളും.

**32. ന ച ലക്ഷ്മണ വൈദേഹീ സാ തസ്യ വശഗാ ഭവേത്**
**സ്വൈരിണീവ വരാരോഹാ കഥം സ്യാജ്ജനകാത്മജാ**

ലക്ഷ്മണ, ആ വൈദേഹി അവനു വശപ്പെടുകയില്ല. ജനകനന്ദിനിക്ക് ഒരു സ്വൈരിണിയെപ്പോലെ യാവാൻ എങ്ങനെ സാധിക്കും?

**33. ത്യജേത് പ്രാണാൻ നിയന്തൃത്വേ മൈഥിലീ ഭരതാനുജ**
**ന രാവണസ്യ വശഗാ ഭവേദിതി സുനിശ്ചിതം**

മൈഥിലിയെ ബലാൽക്കാരം ചെയ്താൽ അവൾ പ്രാണനുപേക്ഷിക്കും.എന്നാലും അവൾ രാവണന് വശഗയാവില്ലെന്ന് തീർച്ചയാണ്.

**34. മൃതാ ചേജ്ജാനകീ വീര പ്രാണാൽ ത്യക്ഷ്യാമ്യസംശയം**
**മൃതാ ചേദസിതാപാംഗീ കിം മേ ദേഹേന ലക്ഷ്മണ**

ഹേ വീര, ലക്ഷ്മണ, ജാനകി മരിച്ചാൽ ഞാനും പ്രാണനൊടുക്കും. സംശയമില്ല. ആ സൗന്ദര്യധാമം മരിച്ചാൽ എന്റെ ഈശരീരം പിന്നെ എന്തിന്?''

**35. ഏവം വിലപമാനം തം രാമം കമലലോചനം**
**ലക്ഷ്മണഃ പ്രാഹ ധർമ്മാത്മാ സാന്ത്വയന്നൃതയാ ഗിരാ**

ഇങ്ങനെ വിലപിക്കുന്ന ചെന്താമരക്കണ്ണനായ രാമനോട് ധർമ്മാത്മാവായ ലക്ഷ്മണൻ യഥാർത്ഥമായ സാന്ത്വനവാക്കുകൾ ഓതി:

**36 ധൈര്യം കുരു മഹാബാഹോ ത്യക്ത്വാ കാതരതാമിഹ**
**ആനയിഷ്യാമി വൈദേഹീം ഹത്വാ തം രാക്ഷസാധമം**

'' മഹാബാഹോ, മനശ്ചാഞ്ചല്യം വെടിഞ്ഞ് ധൈര്യമായിരിക്കൂ. ആരാക്ഷസാധമനെ കൊന്ന് ഞാൻ വൈദേഹിയെ കൊണ്ടുവരുന്നുണ്ട്.

**37. ആപദി സമ്പദി തുല്യാ ധൈര്യാദ്ഭവന്തി തേ ധീരാഃ**
**അല്പധിയസ്തു നിമഗ്നാഃ കഷ്ടേ ഭവന്തി വിഭവേ/പി**

ആപത്തിലും സമ്പത്തിലും ഒരുപോലെ ധൈര്യം പുലർത്തുന്നവരാണു ധീരൻമാർ. അല്പബുദ്ധികൾ വിഭവങ്ങൾ ഉള്ളപ്പോഴും ക്ലേശത്തിൽ മുഴുകിയിരിക്കും.

**38. സംയോഗാ വിപ്രയോഗശ്ച ദൈവാധീനാവുഭാവപി**
**ശോകസ്തു കീദൃശസ്തത്ര ദേഹേനാത്മനി ച ക്വചിത്**

സമാഗമവും വിരഹവും രണ്ടും വിധിയെ ആശ്രയിച്ചിരിക്കുന്നവയാണ്. ആ നിലയ്ക്ക് ദേഹത്തിനോ ആത്മാവിനോ എങ്ങനെ ദുഃഖമുണ്ടാവാനാണ്?''

**39. രാജ്യാദ്യഥാ വനേ വാസോ വൈദേഹ്യാ ഹരണം യഥാ**
**തഥാ കാലേ സമീചീനേ സംയോഗോ/പി ഭവിഷ്യതി**

രാജ്യം വെടിഞ്ഞ് വനവാസം വരിക്കേണ്ടിവന്നതുപോലെ വൈദേഹിയുടെ അപഹരണവും സംഭവിച്ചു. രണ്ടും കാലക്കേടുകൊണ്ട് സംഭവിച്ചതു തന്നെ. കാലം നന്നാകുമ്പോൾ വിരഹം തീർന്ന് തമ്മിൽ ചേരാനും ഇടയാകും.

**40. പ്രാപ്തവ്യം സുഖദുഃഖാനാം ഭോഗാന്നിർവർത്തനം ക്വചിത്**
**നാന്യഥാ ജാനകീജാനേ തസ്താച്ഛോകം ത്യജാധുനാ**

സുഖമായാലും ദുഃഖമായാലും . മനുഷ്യൻ അനുഭവിച്ചേ മതിയാവൂ. ജാനകീപതേ, അതു മറ്റൊരുതരത്തിലാവില്ല. അതുകൊണ്ട് ദുഃഖം വെടിഞ്ഞാലും.

**41. വാനരാഃ സന്തി ഭൂയാംസോ ഗമിഷ്യന്തി ചതുർദ്ദിശം**
**ശുദ്ധിം ജനകനന്ദിന്യാ ആനയിഷ്യന്തി തേ കില**

വാനരന്മാർ ധാരാളമുണ്ടല്ലോ. അവർ നാലുദിക്കിലും പോയി സീതയെ തെരയും. അവർ ജനകപുത്രിയുടെ വൃത്താന്തം ശേഖരിച്ചുകൊണ്ടു വരും.

42. **ജ്ഞാത്വാ മാർഗ്ഗസ്ഥിതിം തത്ര ഗത്വാ കൃത്വാ പരാക്രമം**
**ഹത്വാ തം പാപകർമ്മാണമാനയിഷ്യാമി മൈഥിലീം**

വഴി മനസ്സിലാക്കി അവിടെ ചെന്ന് പരാക്രമത്താൽ ആ പാപിയെ വധിച്ച് മൈഥിലിയെ ഞാൻ കൊണ്ടുവരാം

43. **സസൈന്യം ഭരതം വാപി സമാഹൂയ സഹാനുജം**
**ഹനിഷ്യാമോ വയം ശത്രും കിം ശോചസി വൃഥാഗ്രജ**

അതെല്ലങ്കിൽ നമുക്ക് സൈന്യത്തോടുകൂടി ഭരതനെയും അനുജനെയും വിളിക്കാം. അങ്ങനെ ശത്രുവിനെ നമുക്ക് കൊല്ലാം. ജ്യേഷ്ഠ, എന്തിന് ഇങ്ങനെ ദുഃഖിക്കുന്നു.

44. **രഘുണൈകരഥേനൈവ ജിതാഃ സർവ്വാ ദിശഃപുരാ**
**തദ്വംശജഃ കഥം ശോകം കർത്തുമർഹസി രാഘവ**

പണ്ട് രഘു രഥത്തിൽ ഒറ്റക്ക് പോയി ദിക്കുകളെല്ലാം ജയിച്ചു. ആ വംശത്തിൽ ജനിച്ച അങ്ങേയ്ക്ക് ഈശോകം എങ്ങനെ ഉണ്ടായി?

45. **ഏകോ/ഹം സകലാൻ ജേതും സമർത്ഥോ/സ്മി സുരാസുരാൻ**
**കിം പുനഃ സസഹായോ വൈ രാവണം കുലപാംസനം**

ഞാൻ ഒറ്റയ്ക്ക് സുരാസുരന്മാരെ മുഴുവൻജയിക്കാൻ സമർത്ഥനാണ്. സഹായിക്കാൻ ആളുകളുള്ളപ്പോൾ കുലദ്രോഹിയായ രാവണനെ ജയിക്കാൻ എന്തുപ്രയാസം?

46. **ജനകം വാ സമാനീയ സാഹായ്യേ രഘുനന്ദന**
**ഹനിഷ്യാമി ദുരാചാരം രാവണം സുരകണ്ടകം**

ജനകനെക്കൂടി വേണമെങ്കിൽ സഹായത്തിനുക്കൂട്ടി ദുരാചാരിയും സുരകണ്ടകനുമായ രാവണനെ ഞാൻ കൊല്ലും.

47. **സുഖസ്യാനന്തരം ദുഃഖം ദുഃഖസ്യാനന്തരം സുഖം**
**ചക്രനേമിരിവൈകം തന്നഭവേദ്രഘുനന്ദന**

സുഖത്തിനുശേഷം ദുഃഖം. ദുഃഖത്തിനുശേഷം സുഖം. ഇങ്ങനെ തേരിന്റെ ചക്രം കണക്കെ സുഖദുഃഖങ്ങൾ ആവർത്തിച്ചു കൊണ്ടിരിക്കുന്നു. ഒന്നും സ്ഥിരമായി നില്ക്കുന്നില്ല.

48. **മനോ/തികാതരം യസ്യ സുഖദുഃഖസമുദ്ഭവേ**
**സ ശോകസാഗരേ മഗ്നോ ന സുഖീ സ്യാത് കദാചന**

സുഖദുഃഖങ്ങൾ ഉണ്ടാകുമ്പോൾ മനസ്സ് വളരെ ചഞ്ചലമാകുന്നുവെങ്കിൽ അവൻ ദുഃഖസമുദ്രത്തിൽ മുങ്ങിപ്പോകും. അവന് സുഖമേ ഉണ്ടാവുകയില്ല.

49. **ഇന്ദ്രേണ വ്യസനം പ്രാപ്തം പുരാ വൈ രഘുനന്ദന**
**നഹുഷഃ സ്ഥാപിതോ ദേവൈഃ സവൈർമഘവതഃ പദേ**

ഹേ രഘുനന്ദന, പണ്ട് ദേവേന്ദ്രനു പോലും ദുഃഖം അനുഭവിക്കേണ്ടിവന്നു. ദേവന്മാരെല്ലാം ചേർന്ന് നഹുഷനെ ഇന്ദ്രന്റെ സ്ഥാനത്ത് പ്രതിഷ്ഠിച്ചല്ലോ.

50. **സ്ഥിതഃ പങ്കജമദ്ധ്യേ ച ബഹുവർഷഗണാനപി**
**അജ്ഞാതവാസം മഘവാ ഭീതസ്ത്യക്ത്വാ നിജം പദം**

ഭയപ്പെട്ട് തന്റെ പദവിയും ഉപേക്ഷിച്ച് താമരയ്ക്കുള്ളിൽ അനേകസംവത്സരം ദേവേന്ദ്രന് അജ്ഞാതവാസം അനുഷ്ഠിക്കേണ്ടിവന്നില്ലേ?

**51. പുനഃപ്രാപ്തം നിജം സ്ഥാനം കാലേ വിപരിവർത്തിതേ**
**നഹുഷഃ പതിതോ ഭൂമൗ ശാപാദജഗരാകൃതിഃ**

കാലം അനുകൂലമായി വന്നപ്പോൾ ഇന്ദ്രൻ തന്റെ സ്ഥാനം വീണ്ടെടുത്തു. നഹുഷൻ ശാപം നിമിത്തം ഭൂമിയിൽ പെരുമ്പാമ്പിന്റെ രൂപത്തിൽ പതിക്കുകയും ചെയ്തു.

**52. ഇന്ദ്രാണീം കാമയാനസ്തു ബ്രാഹ്മണാനവമന്യ ച**
**അഗസ്ത്യകോപാത് സാജാതഃ സർപ്പദേഹോ മഹീപതിഃ**

ഇന്ദ്രാണിയെ കാമിക്കുകയും ബ്രാഹ്മണരെ നിന്ദിക്കുകയും ചെയ്തതുകൊണ്ട് അഗസ്ത്യകോപമുണ്ടായി. അങ്ങനെ ആ രാജാവ് സർപ്പമായിത്തീർന്നു.

**54. തസ്മാച്ഛോകോ ന കർത്തവ്യോ വ്യസനേ സതി രാഘവ**
**ഉദ്യമേ ചിത്തമാസ്ഥായ സ്ഥാതവ്യം ഹി വിപശ്ചിതാ**

ഹേ രാഘവ, അതുകൊണ്ട് വ്യസനമുണ്ടെന്നു കരുതി അതിൽ വിഷമിക്കേണ്ട കാര്യമില്ല. അറിവുള്ളവർ സദാ ഉദ്യമത്തിൽത്തന്നെ ഉറച്ചു നിൽക്കണം.

**54. സർവ്വജ്ഞോfസി മഹാഭാഗ സമർത്ഥോfസി ജഗത്പതേ**
**കിം പ്രാകൃത ഇവാത്യർത്ഥ്യം കുരുഷേ ശോകമാത്മനി**

ഹേ ജഗത്പതേ, അങ്ങ് സർവ്വജ്ഞനും സമർത്ഥനുമാണ്. ആ അങ്ങ് കേവലം പ്രാകൃതനെപ്പോലെ സ്വയം ദുഃഖിക്കുന്നതെന്തിന്?''

### വ്യാസഉവാച

**55. ഇതി ലക്ഷ്മണവാക്യേന ബോധിതോ രഘുനന്ദനഃ**
**ത്യക്ത്വാ ശോകം തഥാfത്യർത്ഥം ബഭൂവ വിഗതജ്വരഃ**

ഇങ്ങനെ ലക്ഷ്മണന്റെ വാക്യം കൊണ്ട് ബോധവാനായിത്തീർന്ന രാമൻ ഉൽക്കടമായ ശോകം പോയി ശാന്തനായി.

ഇതി ശ്രീമദ്ദേവിഭാഗവതേ തൃതീയസ്കന്ധേ
ഏകോനത്രിംശോfദ്ധ്യായഃ

## അഥ ത്രിംശോfദ്ധ്യായഃ

### വ്യാസഉവാച

**1. ഏവം തൗ സംവിദം കൃത്വാ യാവത്തൂഷ്ണീം ബഭൂവതുഃ**
**ആജഗാമ തദാകാശാന്നാരദോ ഭഗവാനൃഷിഃ**

ഇങ്ങനെ വിചാരിച്ച് രണ്ടുപേരും ശാന്തരായിരിക്കുന്ന നേരത്ത് ഭഗവാൻ നാരദമഹർഷി ആകാശത്തുനിന്ന് അവരുടെ അടുത്തേക്കു വന്നു.

**2. രണയൻ മഹതിം വീണാം സ്വരഗ്രാമവിഭൂഷിതാം**
**ഗായൻ ബൃഹദ്രഥം സാമ തദാ തമുപതസ്ഥിവാൻ**

സ്വരസമൂഹത്താൽ വിഭൂഷിതമായ മഹതിഎന്ന വീണയിൽ സാമവേദത്തിലെ ബൃഹദ്രഥം ആലപിച്ചുകൊണ്ട് അദ്ദേഹം രാമന്റെ അടുത്തെത്തി.

**3. ദൃഷ്ട്വാ തം രാമ ഉത്ഥായ ദദാവഥ വൃഷം ശുഭം**
**ആസനംചാർഘ്യം പാദ്യം ച കൃതവാനമിതദ്യുതിഃ**

അമിതതേജസ്വിയായ രാമൻ ഉടനെ എഴുന്നേറ്റ് അദ്ദേഹത്തിന് ഉത്തമമായ ആസനവും അർഘ്യപാദ്യാദികളും നൽകി സൽക്കരിച്ചു.

**4. പൂജാം പരമികാം കൃത്വാ കൃതാഞ്ജലിരുപസ്ഥിതഃ**
**ഉപവിഷ്ടഃ സമീപേതു കൃതാജ്ഞോ മുനിനാ ഹരിഃ**

ഉത്തമമായ പൂജചെയ്തിട്ട് കൈകൂപ്പികൊണ്ട് അടുത്തുചെന്നു നിന്നു.മുനിയുടെ അനുവാദത്തോടെ അദ്ദേഹത്തിന്റെ അടുത്തുതന്നെ ഉപവിഷ്ടനായി.

**5. ഉപവിഷ്ടം തദാരാമം സാനുജം ദുഃഖമാനസം**
**പപ്രച്ഛ നാരദഃ പ്രീത്യാ കുശലം മുനിസത്തമഃ**

അനുജനോടുകൂടി ദുഃഖിച്ചിരിക്കുന്ന രാമനോട് മുനിമുഖ്യനായ നാരദൻ സസന്തോഷം കുശലം ചോദിച്ചു.

**6. കഥം രാഘവ ശോകാർത്തോ യഥാ വൈ പ്രാകൃതോ നരഃ**
**ഹൃതാം സീതാം ച ജാനാമി രാവണേന ദുരാത്മനാ**

രാഘവ, അങ്ങ് ഒരു പ്രാകൃതമനുഷ്യനെപ്പോലെ ശോകാർത്തനായിരിക്കുന്നത് എന്താണ്? ദുരാത്മവായ രാവണൻ സീതയെ അപഹരിച്ച കാര്യം എനിക്കറിയാം.

**7. സുരസദ്മഗതശ്ചാഹം ശ്രുതവാൻ ജനകാത്മജാം**
**പൗലസ്ത്യേന ഹൃതാം മോഹാന്മരണം സ്വമജാനതാ**

ഞാൻ സ്വർഗ്ഗത്ത് പോയിരുന്നു.തന്റെ മരണത്തെക്കുറിച്ച് അറിവില്ലാത്ത രാവണൻ മോഹിതനായി ജനകപുത്രിയെ അപഹരിച്ചുഎന്ന് അവിടെവച്ചു ഞാൻ കേട്ടു.

**8. തവ ജന്മ ച കാകുൽസ്ഥ പൗലസ്ത്യനിധനായ വൈ**
**മൈഥിലീഹരണം ജാതമേതദർത്ഥം നരാധിപ**

കാകുൽസ്ഥനായ രാജർഷേ, അങ്ങു ജനിച്ചത് ആ രാവണനെ കൊല്ലാൻ വേണ്ടിയാണ്.അതിനുള്ള ഒരുനിമിത്തമാണ് മൈഥിലീഹരണം.

**9. പൂർവ്വജന്മനി വൈദേഹീമുനിപുത്രീ തപസ്വിനീ**
**രാവണേന വനേ ദൃഷ്ടാ തപസ്യന്തീ ശുചിസ്മിതാ**

പൂർവ്വ ജന്മത്തിൽ ഈവൈദേഹി തപസ്വിനിയായ ഒരു മുനിപുത്രിയായിരുന്നു.വനത്തിൽവച്ച് തപസ്സുചെയ്യുന്ന സുന്ദരിയായ അവളെ രാവണൻ കണ്ടു.

**10. പ്രാർത്ഥിതാ രാവണേനാസൗ ഭവ ഭാര്യേതി രാഘവ**
**തിരസ്കൃതസ്തയാ*f*സൗ വൈ ജഗ്രാഹ കബരം ബലാത്**

ഹേ രാമ,ആ രാവണൻ അപ്പോൾ അവളോട് തന്റെ ഭാര്യയായിരിക്കാൻ അപേക്ഷിച്ചു.അവൾ അതു - തിരസ്കരിച്ചപ്പോൾ അവൻ അവളുടെ തലമുടിക്കു ചുറ്റിപ്പിടിച്ചു.

**11. ശശാപ തത്ക്ഷണം രാമ രാവണം താപസീ ഭൃശം**
**കുപിതാ ത്യക്തുമിച്ഛന്തീ ദേഹം സംസ്പർശദൂഷിതം**

ഉടൻതന്നെ ആ തപസ്വിനി രാവണൻ സ്പർശിച്ച സ്വശരീരം ഉപേക്ഷിക്കാൻ ആഗ്രഹിച്ചുകൊണ്ട് അത്യധികമായ കോപത്തോടെ രാവണനെ ശപിച്ചു.

**12. ദുരാത്മംസ്തവ നാശാർത്ഥം ഭവിഷ്യാമി ധരാതലേ**
**അയോനിജാ വരാ നാരീ ത്വക്ത്വാ ദേഹം ജഹാവപി**

ദുരാത്മാവേ, നിന്റെ നാശത്തിനായി ഞാൻ അയോനിജയായ ഒരു ഉത്തമകന്യകയായി ഭൂമിയിൽ ജനിക്കും, എന്നു പറഞ്ഞുകൊണ്ട് ദേഹം ഉപേക്ഷിക്കുകയും ചെയ്തു.

**13. സേയം രമാംശസംഭൂതാ ഗൃഹീതാ തേന രക്ഷസാ**
**വിനാശാർത്ഥം കുലസ്യൈവ വ്യാലീ സ്രഗിവ സംഭ്രമാത്**

ലക്ഷ്മിദേവിയുടെ അംശസംഭൂതയായ അവളെയാണ് രാവണനിപ്പോൾ അപഹരിച്ചത്.അവന്റെ കുലത്തിനുതന്നെ അതുനാശകാരണമാണ്.പൂമാലയാണെന്ന് കരുതി അവൻ സംഭ്രമത്തോടെ എടുത്തത് സർപ്പത്തെയാണ്.

**14. തവ ജന്മ ച കാകുൽസ്ഥ തസ്യ നാശായ ചാമരൈഃ**
**പ്രാർത്ഥിതസ്യ ഹരേരംശാദജവംശേƒപ്യജന്മനഃ**

ദേവൻമാർ പ്രാർത്ഥിച്ചതുകൊണ്ട് അജനായ ഹരിയുടെ അംശഭൂതനായി അങ്ങ് അജവംശത്തിൽ ജനിച്ചു.ഹേ കാകുൽസ്ഥ,അവനെ നശിപ്പിക്കാൻ വേണ്ടിയാണ് അങ്ങയുടെ ജനനം.

**15. കുരു ധൈര്യം മഹാബാഹോ തത്ര സാ വർത്തതേƒവശാ**
**സതീധർമ്മരതാ സീതാ ത്വാം ധ്യായന്തീ ദിവാനിശം**

അതുകൊണ്ട് ഹേ മഹാബാഹോ, ധൈര്യമായിട്ടിരിക്കുക.ധർമ്മതത്പരയും പതിവ്രതയുമായ ആ സീത അവിടെ രാപകൽ അങ്ങയെത്തന്നെ ചിന്തിച്ചുകൊണ്ട് വിവശയായി കഴിയുന്നുണ്ട്.

**16. കാമധേനുപയഃ പാത്രേ കൃത്വാ മഘവതാ സ്വയം**
**പാനാർത്ഥം പ്രേഷിതം തസ്യാഃ പീതം ചൈവാമൃതം യഥാ**

കാമധേനുവിന്റെ പാല് ദേവേന്ദ്രൻ തന്നെ പാത്രത്തിലാക്കി അവൾക്കു കുടിക്കാൻ വേണ്ടി കൊടുത്തയക്കുകയും അവൾ അമൃതുപോലെ അത് കുടിക്കുകയും ചെയ്തു.

**17. സുരഭീദുഗ്ധപാനാത് സാ ക്ഷുത്തൃഡ്ദുഃഖവിവർജ്ജിതാ**
**ജാതാ കമലപത്രാക്ഷീ വർത്തതേ വീക്ഷിതാ മയാ**

കാമധേനുവിന്റെ പാൽ കുടിച്ചതുകൊണ്ട് വിശപ്പുംദാഹവും ക്ലേശിപ്പിക്കാത്ത നിലയിൽ ഇരിക്കുന്നവളായി ഞാൻ ആ താമരക്കണ്ണാളെ കാണുകയുണ്ടായി.

**18. ഉപായം കഥയാമ്യദ്യ തസ്യ നാശായ രാഘവ**
**വ്രതം കുരുഷ്വ ശ്രദ്ധാവാനാശ്വിനേ മാസി സാമ്പ്രതം**

ഹേ രാഘവ,അവന്റെ നാശത്തിനുള്ള ഉപായം ഞാൻ പറഞ്ഞുതരാം.ഈ ആശ്വിനമാസത്തിൽ അങ്ങ് വളരെ ശ്രദ്ധയോടെ ഒരു വ്രതമനുഷ്ഠിക്കണം.

**19. നവരാത്രോപവാസം ച ഭഗവത്യാഃ പ്രപൂജനം**
**സർവ്വസിദ്ധികരം രാമ ജപഹോമവിധാനതഃ**

നവരാത്രോപവാസവും ഭഗവതീപൂജയും ജപഹോമങ്ങളും വിധി അനുസരിച്ചുചെയ്താൽ ഹേരാമ,അത് സർവ്വസിദ്ധിപ്രദമാണ്.

**20. മേദ്ധ്യൈശ്ച പശുഭിർദേവ്യാ ബലിം ദത്വാ വിശം സിതൈഃ**
**ദശാംശം ഹവനം കൃത്വാ സശക്തസ്ത്വം ഭവ്യഷ്യസി**

ശുദ്ധമായ മൃഗങ്ങളെ കൊന്ന് ബലിയർപ്പിച്ചശേഷം ജപിച്ചതിന്റെ പത്തിലൊന്നു മന്ത്രങ്ങൾ കൊണ്ട് ഹോമവും ചെയ്താൽ അങ്ങ് ശക്തനായിത്തീരും.

**21. വിഷ്ണുനാ*ff*ചരിതം പൂർവ്വം മഹാദേവേന ബ്രഹ്മണാ**
**തഥാ മഘവതാ ചീർണ്ണം സ്വർഗ്ഗമദ്ധ്യസ്ഥിതേന വൈ**

വിഷ്ണുവും മഹാദേവനും ബ്രഹ്മാവും സ്വർഗ്ഗത്തെ അധിവസിക്കുന്ന ദേവേന്ദ്രനും ഈവ്രതം പണ്ട് ആചരിച്ചിട്ടുണ്ട്.

**22. സുഖിനാ രാമകർത്തവ്യം നവരാത്രവ്രതം ശുഭം**
**വിശേഷേണ ച കർത്തവ്യം പുംസാ കഷ്ടഗതേന വൈ**

സുഖിയായിരിക്കുന്നവൻ പോലും നവരാത്രവ്രതം അനുഷ്ഠിക്കേണ്ടതാണ്.പ്രത്യേകിച്ച് മഹാകഷ്ടത്തിൽപ്പെട്ട മനുഷ്യൻ തീർച്ചയായും ഈവ്രതം അനുഷ്ഠിക്കുകതന്നെവേണം.

**23. വിശ്വാമിത്രേണ കാകുൽസ്ഥ കൃതമേതന്ന സംശയഃ**
**ഭൃഗുണാ*f*ഥ വസിഷ്ഠേന കശ്യപേന തഥൈവ ച**

ഹേ കാകുൽസ്ഥ, വിശ്വാമിത്രൻ ഇതനുഷ്ഠിച്ചിട്ടുണ്ട്;നിശ്ചയം അതുപോലെതന്നെ ഭൃഗുവും വസിഷ്ഠനും കശ്യപനും.

**24. ഗുരുണാ ഹൃതദാരേണ കൃതമേതന്മഹാവ്രതം**
**തസ്മാത്ത്വം കുരു രാജേന്ദ്ര രാവണസ്യ വധായ ച**

ദാരാപഹരണ കാലത്ത് ബൃഹസ്പതിയും അത്യുത്തമമായ ഈവ്രതം അനുഷ്ഠിച്ചു.രാജശ്രേഷ്ഠ, അതുകൊണ്ട് അങ്ങും രാവണവധത്തിനുവേണ്ടി ഈവ്രതം അനുഷ്ഠിക്കണം.

**25. ഇന്ദ്രേണ വൃത്രനാശായ കൃതം വ്രതമനുത്തമം**
**ത്രിപുരസ്യ വിനാശായ ശിവേനാപി പുരാകൃതം**

ഇന്ദ്രൻ വൃത്രാസുരനെ വധിക്കാൻ വേണ്ടി ഈവ്രതം അനുഷ്ഠിക്കുകയുണ്ടായി.ത്രിപുരൻമാരെ വധിക്കാൻ പണ്ട് ശിവനും ഈ വ്രതം നോറ്റു.

**26. ഹരിണാ മധുനാശായ കൃതം മേരൗ മഹാമതേ**
**വിധിവത് കുരു കാകുൽസ്ഥ വ്രതമേതദതംന്ദ്രിതഃ**

വിഷ്ണുവും മധുവിനെ കൊല്ലാൻ മേരുവിൽവച്ച് ഈവ്രതം അനുഷ്ഠിച്ചു.ഹേ കാകുൽസ്ഥ,ഒരുമടിയും കൂടാതെ ഈവ്രതം വിധിയാംവണ്ണം അങ്ങും അനുഷ്ഠിക്കൂ.

## ശ്രീരാമ ഉവാച

**27. കാ ദേവീ കിംപ്രഭാവാ സാ കുതോ ജാതാ കിമാകൃതിഃ**
**വ്രതം കിം വിധിവദ്ബ്രൂഹി സർവ്വജ്ഞോ*f*സി ദയാനിധേ**

ആരാണ് ആദേവി?എന്താണ് ആദേവിയുടെ ശക്തിവിശേഷം?എവിടെ നിന്നുണ്ടായി?എന്താണ് ആദേവിയുടെ രൂപം? വിധിഅനുസരിച്ചുള്ള വ്രതമെന്താണെന്നു ദയവായി പറയൂ . അങ്ങേക്ക് എല്ലാം അറിയാമല്ലോ.

## നാരദ ഉവാച

**28. ശൃണു രാമ സദാ നിത്യാ ശക്തിരാദ്യാ സനാതനീ**
**സർവ്വകാമപ്രദാ ദേവീ പൂജിതാ ദുഃഖനാശിനീ**

രാമ,കേൾക്കു ബ്രഹ്മത്തിൽ ശക്തിരൂപേണ സ്ഥിതിചെയ്യുന്ന ആദേവി കാലത്രയത്തിലും നാശമില്ലാത്തവളും സർവ്വത്തിനും ആദികാരണമായിട്ടുള്ളവളും സനാതിനിയുമാണ്. പൂജിച്ചാൽ ധർമ്മാർത്ഥകാമമോക്ഷങ്ങളെ പ്രദാനം ചെയ്യുന്ന അവൾ ജനനമരണാദിസർവ്വദുഃഖങ്ങളെയും നശിപ്പിക്കും.

**29. കാരണം സർവ്വഭൂതാനാം ബ്രഹ്മാദീനാം രഘൂദ്വഹ**
**തസ്യാഃ ശക്തിം വിനാ കോഽപി സ്പന്ദിതും ന ക്ഷമോ ഭവേത്**

ഹേ രഘുനന്ദന,അവളാണ് ബ്രഹ്മാദികളായ സകല ജീവജാലങ്ങലുടെയും ഉത്പത്തിക്കു കാരണം. അവളുടെ ശക്തികൂടാതെ ഒരുവനും ഒന്നു സ്പന്ദിക്കാൻ പോലും ശക്തനാവുകയില്ല.

**30. വിഷ്ണോഃ പാലനശക്തിഃ സാ കർത്തൃശക്തിഃ പിതുർമമ**
**രുദ്രസ്യ നാശശക്തിഃ സാ ത്വന്യശക്തിഃ പരാ ശിവാ**

വിഷ്ണുവിന്റെ പാലനശക്തി അവളാണ്.എന്റെ പിതാവായ ബ്രഹ്മാവിന്റെ സൃഷ്ടിശക്തി അവളാണ്.രുദ്രന്റെ നാശശക്തിയും അവൾതന്നെ. പരാശക്തിയായ അവൾതന്നെ പരബ്രഹ്മശക്തി. ബ്രഹ്മവിഷ്ണു ശിവരൂപേണ വിളങ്ങുന്നതും ആ ശക്തി സ്വരൂപിണി തന്നെ.

**31. യച്ച കിഞ്ചിത് ക്വചിദ്വസ്തു സദസദ് ഭുവനത്രയേ**
**തസ്യ സർവ്വസ്യ യാ ശക്തിസ്തദുത്പത്തിഃ കുതോ ഭവേത്**

എന്തിനധികം?സത്തുമസത്തുമായി ത്രിഭുവനങ്ങളിലും എന്തെല്ലാംമുണ്ടോ അവയ്ക്കെല്ലാം മൂലശക്തി ആപരബ്രഹ്മസ്വരൂപിണിയായിരിക്കെ, അവൾ എവിടെ നിന്നുണ്ടാവാനാണ്?എങ്ങു നിന്നും ഉണ്ടായതല്ല. സർവ്വകാരണമായ ഒന്നിന് ഉത്പത്തി പറയാവുന്നതല്ലല്ലോ.

**32. ന ബ്രഹ്മാ ന യദാ വിഷ്ണുർന്ന രുദ്രോ ന ദിവാകരഃ**
**ന ചേന്ദ്രാദ്യാഃ സുരാഃ സർവ്വേ ന ധരാ ന ധരാധരാഃ**

ബ്രഹ്മാവും വിഷ്ണുവും രുദ്രനും ആദിത്യനും ഇന്ദ്രാദികളായ ദേവൻമാരും ഭൂമിയും പർവ്വതങ്ങളും ഒന്നും ഇല്ലാതിരുന്നപ്പോഴും,

**33. തദാ സാ പ്രകൃതിഃ പൂർണ്ണാ പുരുഷേണ പരേണ വൈ**
**സംയുതാ വിഹരത്യേവ യുഗാദൗ നിർഗുണാ ശിവാ**

ആ പ്രകൃതി പൂർണ്ണയായിരുന്നു.പൂർണ്ണയായ ആപരാശക്തി പരമപുരുഷനോടുകൂടി സാമ്യാവസ്ഥാരൂപത്തിൽ യുഗാദിയിൽ വിഹരിക്കുകയായിരുന്നു.

**34. സാ ഭൂത്വാ സഗുണാ പശ്ചാത് കരോതി ഭുവനത്രയം**
**പൂർവ്വം സംസൃജ്യ ബ്രഹ്മാദീൻ ദത്വാ ശക്തീശ്ച സർവ്വശഃ**

പിന്നെ അവൾ സഗുണഭാവം സ്വീകരിച്ച് അഥവാ ഗുണത്രയരൂപേണ ഭിന്നിച്ച് ആദ്യം ബ്രഹ്മാദികളെ സൃഷ്ടിച്ചു.അവർക്ക് തത്തദനുരൂപമായ ശക്തി നൽകി.അങ്ങനെ ഭുവനത്രസൃഷ്ടി നടത്തുന്നു.

**35. താം ജ്ഞാത്വാ മുച്യതേ ജന്തുർജ്ജന്മ സംസാരബന്ധനാത്**
**സാ വിദ്യാ പരമാ ജ്ഞേയാ വേദാദ്യാ വേദകാരിണീ**

ബ്രഹ്മസ്വരൂപിണിയാണ് അവൾ എന്ന് അറിഞ്ഞ ജീവൻ,ജന്മം തുടങ്ങിയ സംസാരബന്ധനത്തിൽനിന്ന് മുക്തനായിത്തീരുന്നു.ബ്രഹ്മരൂപിണിയായ ആ വിദ്യയാണ് വേദമൂലവും വേദവിധാത്രിയും.

**36. അസംഖ്യാതാനി നാമാനി തസ്യാ ബ്രഹ്മാദിഭിഃ കില**
**ഗുണകർമ്മവിധാനൈസ്തു കല്പിതാനി ച കിം ബ്രുവേ**

അനേകമനേകം നാമങ്ങൾ ഗുണകർമ്മഭേദമനുസരിച്ച് അവൾക്ക് ബ്രഹ്മാദികൾ കല്പിച്ചിട്ടുള്ളതുകൊണ്ട് ഞാനെന്താണു പറയുക? ചരാചരാത്മകമായി കാണുന്ന സകലതും അവളുടെ നാമരൂപങ്ങളാണെന്നു ചുരുക്കം.

**37. അകാരാദിക്ഷകാരാന്തൈഃ സ്വരൈർവ്വർണ്ണൈസ്തു യോജിതൈഃ**
**അസംഖ്യേയാനി നാമാനി ഭവന്തി രഘുനന്ദന**

ഹേ രഘുനന്ദന,അകാരം മുതൽ ക്ഷകാരം വരെയുള്ള സ്വരവർണ്ണങ്ങൾ യോജിച്ച് അനേകം നാമങ്ങൾ അവൾക്ക് ഉണ്ടായിട്ടുണ്ട്.

## രാമ ഉവാച

**38. വിധിം മേ ബ്രൂഹി വിപ്രഷേ വ്രതസ്യാസ്യ സമാസതഃ**
**കരോമ്യദ്യൈവ ശ്രദ്ധാവാൻ ശ്രീദേവ്യാഃപൂജനം തഥാ**

ഹേ വിപ്രർഷേ, ശ്രീദേവിപൂജനം ഉടനെതന്നെ എനിക്ക് ശ്രദ്ധാപൂർവ്വം തുടങ്ങാൻ വേണ്ടി വ്രതവിധികളെക്കുറിച്ച് വിശദമായി പറഞ്ഞാലും.

## നാരദ ഉവാച

**39. പീഠം കൃത്വാ സമേ സ്ഥാനേ സംസ്ഥാപ്യ ജഗദംബികാം**
**ഉപവാസാന്നവൈവ ത്വം കുരു രാമ വിധാനതഃ**

സമനിരപ്പായ ഒരു സ്ഥലത്ത് പീഠം വച്ച് ജഗദംബികയെ പ്രതിഷ്ഠിക്കണം.വ്രതമനുസരിച്ച് നവരാത്രങ്ങളിൽ അങ്ങ് ഉപവസിക്കണം.

**40. ആചാര്യോ ƒഹം ഭവിഷ്യാമി കർമ്മണ്യസ്മിൻ മഹീപതേ**
**ദേവകാര്യവിധാനാർത്ഥമുത്സാഹം പ്രകരോമ്യഹം**

ഈ കർമ്മത്തിൽ ഞാൻ അങ്ങയുടെ ആചാര്യനാവാം.ദേവകാര്യം സാധിക്കുന്നതിനുവേണ്ട ഉത്സാഹവും ചെയ്യാം.

## വ്യാസ ഉവാച

**41. തച്ഛ്രുത്വാ വചനം സത്യം മത്വാ രാമഃ പ്രതാപവാൻ**
**കാരയിത്വാ ശുഭം പീഠം സ്ഥാപയിത്വാംബികാം ശിവാം**

ആ വാക്കുകേട്ട് അതു സത്യമാണെന്ന് ഉറച്ച് പ്രതാപിയായ രാമൻ ഉത്തമമായ ഒരു പീഠം ഉണ്ടാക്കിച്ച് മംഗളകാരിണിയായ അംബികയെ പ്രതിഷ്ഠിച്ചു.

**42. വിധിവത്പൂജനം തസ്യാശ്ചകാര വ്രതവാൻ ഹരിഃ**
**സംപ്രാപ്തേ ചാശ്വിനേ മാസി തസ്മിൻ ഗിരിവരേ തദാ**

ആശ്വിനമാസമായപ്പോൾ ആപർവ്വതപ്രദേശത്തുവച്ച് രാമൻ വ്രതനിഷ്ഠയോടുകൂടി വിധിയാംവണ്ണം അംബികയെ പൂജിച്ചു.

**43. ഉപവാസപരോ രാമഃ കൃതവാൻ വ്രതമുത്തമം**
**ഹോമം ച വിധിവത്തത്ര ബലിദാനം ച പൂജനം**

ഉപവാസത്തോടെ ഉത്തമമായ നവരാത്രവ്രതം അനുഷ്ഠിച്ചു.ഹോമവും ബലിദാനങ്ങളും പൂജയും അവിടെവച്ച് വിധിയനുസരിച്ച് ചെയ്തു.

**44. ഭ്രാതരൗ ചക്രതുഃ പ്രേമ്ണാ വ്രതം നാരദസമ്മതം**
**അഷ്ടമ്യാം മധ്യരാത്രേ തു ദേവീ ഭഗവതീ ഹി സാ**

രണ്ടു സഹോദരന്മാരും നാരദസമ്മതമായവിധം ഭക്തിപൂർവ്വം വ്രതം നോറ്റു.അഷ്ടമിദിവസം അർദ്ധരാത്രിയിൽ ആഭഗവതീദേവി,

**45. സിംഹാരൂഢാ ദദൗ തത്ര ദർശനം പ്രതിപൂജിതാ**
**ഗിരിശൃങ്ഗേ സ്ഥിതോവാച രാഘവം സാനുജം ഗിരാ**
**46. മേഘഗംഭീരയാ ചേദം ഭക്തിഭാവേന തോഷിതാ**

ഗിരിശൃംഗത്തിൽ സിംഹാരൂഢയായി പ്രത്യക്ഷദർശനം നൽകി.ഭക്തിപരിതോഷിതയായ ആദേവി സാനുജനായ രാമനോട് മേഘഗംഭീരമായ ശബ്ദത്തിൽ ഇങ്ങനെ പറഞ്ഞു:

**ദേവ്യുവാച**

**രാമ രാമ മഹാ ബാഹോ തുഷ്ടാസ്മ്യദ്യ വ്രതേന തേ**
**47. പ്രാർത്ഥയസ്വ വരം കാമം യത്തേ മനസി വർത്തതേ**
**നാരായണാംശസംഭൂതസ്ത്വം വംശേ മാനവേƒനഘേ**

മഹാബാഹുവായ രാമ, ഞാൻ അങ്ങയുടെ പൂജയാൽ ഇന്നു സന്തുഷ്ടയായിരിക്കുന്നു.അങ്ങ് മനസാ ആഗ്രഹിക്കുന്ന വരം എന്തോ അതു ചോദിച്ചുകൊള്ളുക.പാവനമായ മനുവംശത്തിൽ ജനിച്ച അങ്ങ് നാരായണാംശസംഭവനാണ്.

**48. രാവണസ്യ വധായൈവ പ്രാർത്ഥിതസ്ത്വമരൈരസി**
**പുരാ മത്സ്യതനും കൃത്വാ ഹത്വാ ഘോരം ച രാക്ഷസം**

രാവണവധത്തിനായി ദേവൻമാർ അങ്ങയോട് പ്രാത്ഥിച്ചിട്ടുണ്ട്. പണ്ട്, അങ്ങ് മത്സ്യരൂപം കൈകൊണ്ട് ഭയങ്കരനായ രാക്ഷസനെ കൊന്ന്,

**49. ത്വയാ വൈ രക്ഷിതാ വേദാഃ സുരാണാം ഹിതമിച്ഛതാ**
**ഭൂത്വാ കച്ഛപരുപസ്തു ധൃതവാൻ മന്ദരം ഗിരിം**

വേദങ്ങളെ രക്ഷിച്ചു. ദേവൻമാർക്ക് ഹിതം ചെയ്യാൻ ആഗ്രഹിച്ചുകൊണ്ട് അങ്ങ് ആമയുടെ രൂപം സ്വീകരിച്ച് മന്ദരപർവ്വതത്തെ താങ്ങിനിർത്തി.

**50. അകൂപാരം പ്രമന്ഥാനം കൃത്വാ ദേവാനപോഷയഃ**
**കോലരൂപം പരം കൃത്വാ ദശനാഗ്രേണ മേദിനീം**

പാലാഴി കടയുന്നവനായിത്തീർന്ന് ദേവൻമാർക്കു ശക്തി നൽകി.പന്നിയുടെ രൂപം ധരിച്ച് ഭൂമിയെ സ്വന്തം തേറ്റയിൽ,

**51. ധൃതവാനസി യദ്രാമ ഹിരണ്യാക്ഷം ജഘാന ച**
**നാരസിംഹീം തനും കൃത്വാ ഹിരണ്യകശിപും പുരാ**

ഏറ്റി സ്വസ്ഥാനത്ത് ഉറപ്പിക്കുകയും ഹിരണ്യാക്ഷനെ വധിക്കുകയും ചെയ്തു.നരസിംഹശരീരം സ്വീകരിച്ച് മുമ്പ് ഹിരണ്യകശിപുവിനെ,

**52. പ്രഹ്ലാദം രാമ രക്ഷിത്വാ ഹതവനസി രാഘവ**
**വാമനം വപുരാസ്ഥായ പുരാ ഛലിതവാൻ ബലിം**

പ്രഹ്ലാദനെ രക്ഷിച്ചുകൊണ്ട് വധിച്ചു.ഹേ രാഘവ, അങ്ങ് വാമനരുപം സ്വീകരിച്ച് ബലിയെ പണ്ട് വഞ്ചിച്ചു.

**53. ഭൂത്വേന്ദ്രസ്യാനുജഃ കാമം ദേവകാര്യപ്രസാധകഃ**
**ജമദഗ്നിസുതസ്ത്വം മേ വിഷ്ണോരംശേന സംഗതഃ**

ദേവൻമാരെ സന്തോഷിപ്പിക്കാനായി ദേവേന്ദ്രന്റെ അനുജനായി ജനിച്ചാണ് ബലിയെ വഞ്ചിച്ചത്.എന്റെയും വിഷ്ണുവിന്റെയും അംശങ്ങൾ ചേർന്ന് ജമദഗ്നിസുതനായി ജനിച്ച്,

**54. കൃത്വാന്തം ക്ഷത്രിയാണാം തു ദാനം ഭൂമേരദാദ് ദ്വിജേ**
**തഥേദാനീം തു കാകുൽസ്ഥ ജാതോ ദശരഥാത്മജഃ**

ക്ഷത്രിയൻമാരെ മുഴുവൻ കൊന്നൊടുക്കി, ഭൂമി ബ്രാഹ്മണർക്ക് ദാനം കൊടുത്തു.ഹേ കാകുൽസ്ഥ,അതുപോലെ അങ്ങ് ഇപ്പോൾ ദശരഥപുത്രനായി ജനിച്ചിരിക്കുകയാണ്.

**55. പ്രാർത്ഥിതസ്തു സുരൈഃ സർവൈഃ രാവണേനാതി പീഡിതൈഃ**
**കപയസ്തേ സഹായാ വൈ ദേവാംശാ ബലവത്തരാഃ**

രാവണനാൽ പീഡിപ്പിക്കപ്പെട്ട ദേവൻമാരുടെ പ്രാർത്ഥനയനുസരിച്ചാണ് അങ്ങയുടെ ഈ ജനനം.ദേവാംശസംഭൂതരും ബലവാൻമാരുമായ വാനരൻമാരുടെ സഹായം അങ്ങേയ്ക്ക് ഉണ്ടാകും.

**56. ഭവിഷ്യന്തി നരവ്യാഘ്ര മച്ഛക്തിസംയുതാ ഹ്യമീ**
**ശേഷാംശോ$f$പ്യനുജസ്തേ$f$യം രാവണാത്മജനാശകഃ**

ഹേ പുരുഷോത്തമ,ഇവർ എന്റെ ശക്തി സമാവേശിച്ചവരായി ഭവിക്കും.ശേഷാംശസംഭവനായ ഈ നിന്റെ അനുജൻ രാവണന്റെ പുത്രന്റെ ഹന്താവായി,

**57. ഭവിഷ്യതി ന സന്ദേഹഃ കർത്തവ്യോ$f$ത്ര ത്വയാ$f$നഘ**
**വസന്തേസേവനം കാര്യം ത്വയാ തത്രാതിശ്രദ്ധയാ**

ഭവിക്കും.ഹേ പാപരഹിത, അങ്ങ് ഇക്കാര്യത്തിൽ തീരെ സംശയിക്കേണ്ട.വസന്തത്തിലും അങ്ങ്ഇവിടെ വച്ച് എന്നെ ഇതുപോലെ ശ്രദ്ധാപൂർവ്വം പുജിക്കണം.

**58. ഹത്വാ$f$ഥ രാവണം പാപം കുരു രാജ്യം യഥാസുഖം**
**ഏകാദശസഹസ്രാണി വർഷാണി പൃഥിവീതലേ**

പാപിയായ രാവണനെ കൊന്ന് യഥാസുഖം ഭൂമിയിൽ പതിനോരായിരം വർഷം ഭരണം നടത്തുക.

**59. കൃത്വാ രാജ്യം രഘുശ്രേഷ്ഠ ഗന്താ$f$സി ത്രിദിവം പുനഃ**

ഹേ രഘുശ്രേഷ്ഠ രാജ്യം വാണിട്ട് വീണ്ടും അങ്ങ് സ്വർഗ്ഗത്തേക്ക് പോകും.

## വ്യാസ ഉവാച

**ഇത്യുക്ത്വാന്തർദധേ ദേവീ രാമസ്തു പ്രീതമാനസഃ**

എന്നു പറഞ്ഞിട്ട് ദേവി അന്തർധാനം ചെയ്തു.രാമൻ അത്വധികം സന്തുഷ്ടചിത്തനായും തീർന്നു.

**60. സമാപ്യ തദ്വ്രതം ചക്രേ പ്രയാണം ദശമീദിനേ**
**വിജയാപൂജനം കൃത്വാ ദത്വാ ദാനാന്യനേകശഃ**

പത്താമത്തെ ദിവസം രാമൻ ആവ്രതം സമാപിപ്പിച്ചു.വിജയപുജനടത്തി.അനേകവിധ ദാനങ്ങളും ചെയ്തിട്ട് അവിടെ നിന്നു പുറപ്പെട്ടു.

**61. കപിപതിബലയുക്തഃ സാനുജഃ ശ്രീപതിശ്ച**
**പ്രകടപരമശക്ത്യ പ്രേരിതഃ പൂർണകാമഃ**
**ഉദധിതടഗതോ$f$സൗ സേതുബന്ധം വിധായാ-**
**വ്യഹനദമരശത്രും രാവണം ഗീതകീർത്തിഃ**

വാനരാധിപതിയായ സുഗ്രീവന്റെ സൈന്യത്തോടും അനുജനോടും കൂടി ശ്രീരാമൻ പൂർണ്ണകാമനും ശ്രീദേവിയുടെ ശക്തിയുറ്റ വാക്കിനാൽ പ്രേരിതനുമായി സമുദ്രതീരത്തെത്തി സേതുബന്ധിച്ച് ദേവശത്രുവായ രാവണനെ വധിച്ച് കീർത്തിയെങ്ങും പരത്തി.

**62. യഃ ശൃണോതി നരോ ഭക്ത്യാ ദേവ്യാശ്ചരിതമുത്തമം**
**സ ഭുക്ത്വാ വിപുലാൻ ഭോഗാൻ പ്രാപ്നോതി പരമം പദം**

ദേവിയുടെ അദ്ഭുതാവഹമായ ഈചരിത്രം കേൾക്കുന്ന മനുഷ്യൻ വിവിധഭോഗങ്ങൾ അനുഭവിച്ച ശേഷം പരമപദം പ്രാപിക്കും.

**63. സന്ത്യന്യാനി പുരാണാനി വിസ്തരാണി ബഹൂനി ച**
**ശ്രീമദ്ഭാഗവതസ്യാസ്യ ന തുല്യാനീതി മേ മതിഃ**

വിസ്തൃതമായ അന്യപുരാണങ്ങൾ അനേകമുണ്ട്.എന്നാൽ ഈ ശ്രീമദ്ഭാഗവതപുരാണത്തിനു തുല്ല്യമായി മറ്റൊന്നില്ലെന്നാണ് എന്റെ മതം.

ഇതി ശ്രീദേവിഭാഗവതേ തൃതീയസ്കന്ധേ
ത്രിംശോ*f*ദ്ധ്യായഃ

**സമാപ്തോ*f*യം തൃതീയസ്കന്ധഃ**

# ശ്രീമദ്ദേവീഭാഗവതം

## ചതുർത്ഥഃ സ്കന്ധഃ

### പ്രഥമോ/ദ്ധ്യായഃ

**ജനമേജയ ഉവാച**

**1. വാസവേയ മുനിശ്രേഷ്ഠ സർവ്വജ്ഞാനനിധേ/നഘ**
**പ്രഷ്ടുമിച്ഛാമ്യഹം സ്വാമിന്നസ്മാകം കുലവർദ്ധന**

മുനിശ്രേഷ്ഠനായ ഹേ വേദവ്യാസ, സർവ്വജ്ഞ, അനഘ, ഞങ്ങളുടെ കുലത്തിന് മംഗളം ചെയ്യുന്ന അല്ലയോ സ്വാമിൻ! ഞാൻ വീണ്ടും ചോദിച്ചുകൊള്ളട്ടെ.

**2. ശൂരസേനസുതഃ ശ്രീമാൻ വസുദേവഃ പ്രതാപവാൻ**
**ശ്രുതം മയാ ഹരിർയസ്യ പുത്രഭാവമവാപ്തവാൻ**

ശൂരസേനന്റെ, ഐശ്വര്യപൂർണ്ണനും പ്രതാപവാനുമായ പുത്രനാണല്ലോ വസുദേവൻ. ശ്രീഹരി അദ്ദേഹത്തിന്റെ പുത്രഭാവം കൈക്കൊണ്ടതായി ഞാൻ കേട്ടിട്ടുണ്ട്.

**3. ദേവാനാമപി പൂജ്യോ/ഭൂന്നാമ്നാ ചാനകദുന്ദുഭിഃ**
**കാരാഗാരേ കഥം ബദ്ധഃ കംസസ്യ ധർമ്മതത്പരഃ**

ആനകദുന്ദുഭി എന്നുപേരുള്ള അദ്ദേഹം ദേവൻമാർക്കുകൂടി പൂജ്യനായിരുന്നു. ധർമ്മതത്പരനായ അദ്ദേഹം കംസന്റെ കാരഗൃഹത്തിൽ ബദ്ധനായത് എങ്ങനെ?

**4. ദേവക്യാ ഭാര്യയാ സാർധം കിമാഗഃ കൃതവാനസൗ**
**ദേവക്യാ ബാലഷട്കസ്യ വിനാശശ്ച കൃതഃ പുനഃ**

ഭാര്യയായ ദേവകിയോടൊപ്പം അദ്ദേഹം എന്ത് അപരാധമാണു ചെയ്തത്? പിന്നെ ദേവകിയുടെ ആറുപുത്രന്മാരെ കൊന്നതും എന്തിന്?

**5. തേന കംസേന കസ്മാദ്വൈ യയാതികുലജേന ച**
**കാരാഗാരേ കഥം ജന്മ വാസുദേവസ്യ വൈ ഹരേഃ**

യയാതിയുടെ കുലത്തിൽ ജനിച്ച കംസൻ അങ്ങനെ ചെയ്യാൻ എന്താണുകാരണം? ശ്രീഹരിയായ വാസുദേവൻ കംസന്റെ കാരാഗൃഹത്തിൽ എങ്ങനെ ജനിച്ചു?

**6. ഗോകുലേ ച കഥം നീതോ ഭഗവാൻ സാത്വതാം പതിഃ**
**ഗതോ ജൻമാന്തരം കസ്മാത് പിതരൗ നിഗഡേ സ്ഥിതൗ**

സാത്വതശ്രേഷ്ഠനായ ഭഗവാനെ ഗോകുലത്തിലേക്ക് കൊണ്ടുപോയതെങ്ങനെ? ലോകദൃഷ്ടിയിൽ ഗോപാല ബാലനായിത്തീരേണ്ടിവന്നതെങ്ങനെ? അച്ഛനമ്മമാർ ബന്ധനസ്ഥരായി കഴിയുക യായിരുന്നല്ലോ!

**7. ദേവകീവസുദേവൗ ച കൃഷ്ണസ്യാമിതതേജസഃ**
**കഥം ന മോചിതൗ വൃദ്ധൗ പിതരൗ ഹരിണാ/മുനാ**

അമിതതേജസ്വിയായ കൃഷ്ണൻ തന്റെ പിതാക്കന്മാരും വൃദ്ധരുമായ ദേവകീവസുദേവന്മാരെ എന്തുകൊണ്ട് കാരാഗൃഹത്തിൽ നിന്ന് മോചിപ്പിച്ചില്ല?

8. ജഗത്കർത്തും സമർത്ഥേന സ്ഥിതേന ജനകോദരേ
പ്രാക്തനം കിം തയോഃ കർമ്മ ദുർവ്വിജ്ഞേയം മഹാത്മഭിഃ

ജഗത് സൃഷ്ടിചെയ്യുന്നതിന് സമർത്ഥനായ അദ്ദേഹം ഗർഭസ്ഥനായിരുന്നപ്പോൾത്തന്നെ എന്തുകൊണ്ട് അവരെ മോചിപ്പിച്ചില്ല? ആ മഹാത്മാക്കൾക്ക് ദുർവിജ്ഞേയമായിരുന്നുവോ രണ്ടുപേരുടെയും പ്രാക്തന കർമ്മങ്ങൾ?

9. ജന്മ വൈ വാസുദേവസ്യ യത്രാസീത് പരമാത്മനഃ
കേ തേ പുത്രാശ്ച കാ ബാലാ യാ കംസേന വിപോഥിതാ

അവരാണല്ലോ പരമാത്മാവായ വാസുദേവന്റെ ജന്മദാതാക്കൾ. ആ പുത്രന്മാർ ആരായിരുന്നു? കംസൻ കൊല്ലാൻ തുടങ്ങിയ ആ ബാലിക ആരായിരുന്നു?

10. ശിലായാം നിർഗ്ഗതാ വ്യോമ്നി ജാതാ ത്വഷ്ടഭുജാ പുനഃ
ഗാർഹസ്ഥ്യം ച ഹരേർബ്രൂഹി ബഹുഭാര്യസ്യ ചാനഘ

ശിലയിൽ അടിക്കെ ആകാശത്തേക്കുയർന്ന് പിന്നെ അഷ്ടഭുജയായിത്തീർന്നവൾ? ബഹുഭാര്യനായ കൃഷ്ണന്റെ ഗാർഹസ്ഥ്യം എമ്മട്ടായിരുന്നു?

11. കാര്യാണി തത്ര താന്യേവ ദേഹത്യാഗം ച തസ്യ വൈ
കിംവദന്ത്യാ ശ്രുതം യത്തന്മനോ മോഹയതീവ മേ

അദ്ദേഹം ചെയ്ത മറ്റുകർമ്മങ്ങൾ എന്തെല്ലാം? അദ്ദേഹത്തിന്റെ ദേഹത്യാഗം എങ്ങനെ? കിംവദന്തി കേട്ട് എന്റെ മനസ്സ് വല്ലാതെ മോഹിച്ചിരിക്കുന്നു.

12. ചരിതം വാസുദേവസ്യ ത്വമാഖ്യാഹി യഥാതഥം
നരനാരായണൗ ദേവൗ പുരാണാവൃഷിസത്തമൗ

വാസുദേവന്റെ ചരിതം യഥാതഥമായി അങ്ങ് എന്നോടു പറഞ്ഞാലും. നരനാരായണന്മാർ ദേവന്മാരും പുരാണ പുരുഷന്മാരും ഋഷിശ്രേഷ്ഠന്മാരുമായിരുന്നു.

13. ധർമ്മപുത്രൗ മഹാത്മാനൗ തപശ്ചേരതുരുത്തമം
യൗ മുനീ ബഹുവർഷാണി പുണ്യേ ബദരികാശ്രമേ

ധർമ്മന്റെ പുത്രന്മാരും മഹാത്മാക്കളുമായ ആ രണ്ടു മുനിമാരും അനേകം വർഷം പുണ്യമായ ബദരികാശ്രമത്തിൽ ഉത്തമമായ തപസ്സനുഷ്ടിച്ചു.

14. നിരാഹാരൗ ജിതാത്മാനൗ നിസ്പൃഹൗ ജിതഷഡ്ഗുണൗ
വിഷ്ണോരംശൗ ജഗത്സ്ഥേമ്നേ തപശ്ചേരതുരുത്തമം.

ആഹാരം വെടിഞ്ഞ്, മനസ്സിനെ നിയന്ത്രിച്ച്, ഒന്നിലും ഒരാഗ്രഹവുമില്ലാതെ, ഷഡ്ഗുണങ്ങളെ ജയിച്ച് വിഷ്ണ്വംശഭൂതരായ അവർ ജഗത് കല്യാണത്തിനുവേണ്ടി ഉത്തമമായ തപസ്സനുഷ്ടിച്ചു.

15. തയോരംശാവതാരൗ ഹി ജിഷ്ണുകൃഷ്ണൗ മഹാബലൗ
പ്രസിദ്ധൗ മുനിഭിഃ പ്രോക്തൗ സർവ്വജ്ഞൈർന്നാരദാദിഭിഃ

മഹാബലവാന്മാരായി പ്രകീർത്തിക്കപ്പെടുന്ന അർജ്ജുനനും കൃഷ്ണനും ആ നരനാരായണന്മാരുടെ അംശാവതാരങ്ങളാണെന്ന് സർവ്വജ്ഞരായ നാരദാദിമുനിമാർ പറഞ്ഞിട്ടുണ്ട്.

16. വിദ്യമാനശരീരൗ തൗ കഥം ദേഹാന്തരം ഗതൗ
നരനാരായണൗ ദേവൗ പുനഃ കൃഷ്ണാർജ്ജുനൗ കഥം

ആ നരനാരായണദേവന്മാർ സശരീരരായിരിക്കെ, കൃഷ്ണാർജ്ജുനന്മാരായി മറ്റു ശരീരം കൈക്കൊണ്ടത് എങ്ങനെ?

17. യൗ ചക്രതുസ്തപശ്ചോഗ്രം മുക്ത്യർത്ഥം മുനിസത്തമൗ
തൗ കഥം പ്രാപതുർദ്ദേഹൗ പ്രാപ്തയോഗൗ മഹാതപൗ

മുക്തിക്കുവേണ്ടി ഏതു മുനിസത്തമന്മാരാണോ ഉഗ്രമായ തപസ്സു ചെയ്തതും മഹാതപസ്സുകൊണ്ട് യോഗനില പ്രാപിച്ചതും അവർ വീണ്ടും ശരീരമെടുത്തത് എങ്ങനെ?

18. ശൂദ്രഃ സ്വധർമ്മനിഷ്ഠസ്തു ദേഹാന്തേ ക്ഷത്രിയസ്തു സഃ
ശുഭാചാരോ മൃതോ യോ വൈ സ ശൂദ്രോ ബ്രാഹ്മണോഭവേത്

സ്വധർമ്മനിരതനായ ശൂദ്രൻ മരിച്ചാൽ ക്ഷത്രിയനായി ജനിക്കും. ആചാരവിശുദ്ധനായ ശൂദ്രൻ മരിച്ചാൽ ബ്രാഹ്മണനായും ജനിക്കും.

19. ബ്രഹ്മണോ നിസ്പൃഹഃ ശാന്തോ ഭവരോഗാദ്വിമുച്യതേ
വിപരീതമിദം ഭാതി നരനാരായണൗ ച തൗ

അനാസക്തനും ശാന്തനുമായ ബ്രാഹ്മണൻ സംസാരരോഗത്തിൽനിന്ന് മുക്തനാകും. ആ നരനാരായണന്മാരെ സംബന്ധിച്ച് ഇതുവിപരീതമായിട്ടാണു തോന്നുന്നത്.

20. തപസാ ശോഷിതാത്മാനൗ ക്ഷത്രിയൗ തൗ ബഭൂവതുഃ
കേന തൗ കർമ്മണാ ശാന്തൗ ജാതൗ ശാപേന വാ പുനഃ

തപസ്സുകൊണ്ട് മനോനാശം വന്ന അവർ രണ്ടുപേരും ക്ഷത്രിയരായി ജനിച്ചു. ചിത്തവൃത്തികളടങ്ങിയ ആ രണ്ടുപേരും എന്തു കർമ്മം ചെയ്തിട്ടാണ് വീണ്ടും ജനിച്ചത്? ശാപം മൂലമാണോ?

21. ബ്രാഹ്മണൗ ക്ഷത്രിയൗ ജാതൗ കാരണം തന്മുനേ വദ
യാദവാനാം വിനാശശ്ച ബ്രഹ്മശാപദിതി ശ്രുതഃ

മഹർഷേ, ബ്രാഹ്മണർ ക്ഷത്രിയരായി ജനിക്കാൻ എന്താണുകാരണം എന്നു പറയൂ. യാദവന്മാരുടെ വിനാശം വിപ്രശാപം കൊണ്ടാണെന്നു കേട്ടിട്ടുണ്ട്.

22. കൃഷ്ണസ്യാപി ഹി ഗാന്ധാര്യാഃ ശാപേനൈവ കുലക്ഷയഃ
പ്രദ്യുമ്നാപഹരണം ചൈവ ശംബരേണ കഥം കൃതം

കൃഷ്ണന്റെ വംശം നശിച്ചത് ഗാന്ധാരിയുടെ ശാപം കൊണ്ടുതന്നെയാണല്ലോ. ശംബരൻ പ്രദ്യുമ്നനെ അപഹരിച്ചതും എങ്ങനെയാണ്?

23. വർത്തമാനേ വാസുദേവേ ദേവദേവേ ജനാർദ്ദനേ
പുത്രസ്യ സൂതികാഗേഹാദ്ധരണം ചാതിദുർഘടം.

ദേവദേവനും ജനാർദ്ദനനുമായ വാസുദേവൻ ജീവിച്ചിരിക്കെ പുത്രനെ സൂതികാഗൃഹത്തിൽ നിന്ന് അപഹരിക്കുക അതി ദുർഘടം തന്നെ. അത് എങ്ങനെ സംഭവിച്ചു?

24. ദ്വാരകാദുർഗ്ഗമദ്ധ്യാദ്വൈ ഹരിവേശ്മാദ്ദുരത്യായത്
ന ജ്ഞാതം വാസുദേവന തത്കഥം ദിവ്യചക്ഷുഷാ

ദ്വാരകയിലെ കടക്കാനാവാത്ത കോട്ടയ്ക്കുള്ളിലെ ഹരിഗൃഹത്തിൽനിന്ന് ശിശുവിനെ അപഗ്രഹിക്കെ ദിവ്യചക്ഷുസ്സായ വാസുദേവൻ എന്തുകൊണ്ട് അത് അറിഞ്ഞില്ല?

25. സന്ദേഹോഽയം മഹാൻ ബ്രാഹ്മന്നിഃസന്ദേഹം കുരു പ്രഭോ
യത്പത്ന്യോ വാസുദേവസ്യ ദസ്യുഭിർല്ലുണ്ഠിതാ ഹൃതാഃ

ഹേ ബ്രഹ്മജ്ഞ, എനിക്ക് ഇതിൽ വളരെ സംശയം ഉണ്ട്. പ്രഭോ എന്റെ സന്ദേഹം തീർത്താലും ആ വാസുദേവന്റെ പത്നിമാരെ ദാസന്മാർ ആക്രമിച്ച് അപഹരിച്ചുകൊണ്ടുപോയില്ലേ?

**26. സ്വർഗ്ഗതേ ദേവദേവേ തു തത്കഥം മുനിസത്തമ**
**സംശയോ ജായതേ ബ്രഹ്മൻ ചിത്താന്ദോളനകാരകഃ**

വാസുദേവൻ ദിവംഗതനായപ്പോഴാണല്ലോ അത്. അത് എങ്ങനെ സംഭവിച്ചു? ഹേ ബ്രാഹ്മണ, എന്റെ മനസ്സിനെ ഉലയ്ക്കുന്ന ഓരോ സംശയവും ഇങ്ങനെ ഉണ്ടായിക്കൊണ്ടിരിക്കുന്നു.

**27. വിഷ്ണോരംശഃ സമുത്ഭൂതഃ ശൗരിർഭൂഭാരഹാരകൃത്**
**സ കഥം മഥുരാരാജ്യം ഭയാത് ത്യക്ത്വാ ജനാർദ്ദനഃ**

ഭൂഭാരം ഇല്ലാതാക്കാനായി വിഷ്ണുവിന്റെ അംശത്താൽ അവതരിച്ചവനാണ് ശൗരി. ആ ജനാർദ്ദനൻ എങ്ങനെ ഭയപ്പെട്ട് മഥുരാരാജ്യം വെടിഞ്ഞ്,

**28. ദ്വാരവത്യാം ഗതഃ സാധോ സസൈന്യഃ സസുഹൃദ്ഗണഃ**
**അവതാരോ ഹരേഃ പ്രോക്തോ ഭൂഭാരഹരണായ വൈ**

സൈന്യങ്ങളോടും സുഹൃത്തുക്കളോടും കൂടി ദ്വാരകയിലെത്തി.ഹരിയുടെ അവതാരമാക്കട്ടെ ഭുഭാര ഹരണത്തിനാണെന്നും പറയുന്നുണ്ട്. അതായത്-

**29. പാപാത്മനാം വിനാശായ ധർമ്മസ്ഥാപനായ ച**
**തത്കഥം വാസുദേവേന ചൗരാസ്തേ ന നിപാതിതാഃ**

പാപാത്മാക്കളുടെ നാശത്തിനും ധർമ്മസംസ്ഥാപനത്തിനും എന്നിരിക്കെ, വാസുദേവൻ ആ കള്ളന്മാരെ എന്തുകൊണ്ട് വീഴ്ത്തിയില്ല?

**30. യൈർഹൃതാ വാസുദേവസ്യ പത്ന്യഃസംലുണ്ഠിതാശ്ച താഃ**
**സ്തേനാസ്തേ കിം ന വിജ്ഞാതാഃ സർവ്വജ്ഞേന സതാ പുനഃ**

അവരാണല്ലോ വാസുദേവപത്നിമാരെ ആക്രമിച്ചതും ആപഹരിച്ചതും.അവർ കള്ളൻമാരാണെന്ന് സർവ്വജ്ഞനായ അദ്ദേഹം അറിയാഞ്ഞതെന്തുകൊണ്ട്

**31. ഭീഷ്മദ്രോണവധഃ കാമം ഭൂഭാരഹരണേ മതഃ**
**അർച്ചിതാശ്ച മഹാത്മാനഃ പാണ്ഡവാ ധർമ്മതത്പരാഃ**

ഭീഷ്മദ്രോണാദിമഹാരഥന്മാരെ വധിച്ചത് ഭൂഭാരഹരണത്തിനാണോ? പൂജ്യരും മഹാത്മാക്കളും ധർമ്മതൽപരരുമായ പാണ്ഡവർ,

**32. കൃഷ്ണഭക്താഃ സദാചാരാ യുധിഷ്ഠിരപുരോഗമാഃ**
**തേ കൃത്വാ രാജസൂയം ച യജ്ഞരാജം വിധാനതഃ**

കൃഷ്ണഭക്തരും സദാചാരനിരതരുമായ യുധിഷ്ഠിരപ്രമുഖന്മാർ, മഖങ്ങളിൽ അത്യുത്തമമായ രാജസൂയം വിധിയാംവണ്ണം ചെയ്തിട്ടും,

**33. ദക്ഷിണാ വിവിധാ ദത്വാ ബ്രാഹ്മണേഭ്യോƒതിഭാവതഃ**
**പാണ്ഡുപുത്രാസ്തു ദേവാംശാ വാസുദേവാശ്രിതാ മുനേ**

ബ്രാഹ്മണർക്ക് അത്യുദാരമായ അനേകം ദക്ഷിണകൾ നൽകിയിട്ടും മഹർഷേ, ദേവാംശഭൂതരും വാസുദേവനെ സർവ്വാത്മനാ ആശ്രയിച്ചവരുമായ ആ പാണ്ഡവർക്ക്,

**34. ഘോരം ദുഃഖം കഥം പ്രാപ്താഃ ക്വ ഗതം സുകൃതം ച തത്**
**കിം തത് പാപം മഹാരൗദ്രം യേന തേ പീഡിതാ സദാ**

അതികഠിനമായ ദുഃഖം എങ്ങനെ ഉണ്ടായി? ആ സുകൃതം എവിടെ പോയി?അവരെ നിരന്തരം പീഡിപ്പിച്ചുകൊണ്ടിരുന്ന അതിഭയങ്കരമായ പാപം എന്തായിരുന്നു?

**35. ദ്രൗപദീ ച മഹാഭാഗാ വേദീമധ്യാത്മസമുത്ഥിതാ**
**രമാംശജാ ച സാധ്വീ ച കൃഷ്ണഭക്തിയുതാ തഥാ**

മഹാഭാഗയായ ദ്രൗപദി യജ്ഞവേദിയിൽ നിന്നാണു ജനിച്ചത്. രമാംശഭൂതയും സാധ്വിയുമാണ്. അതുപോലെ കൃഷ്ണഭക്തിയുള്ളവളും.

**36. സാ കഥം ദുഃഖമതുലം പ്രാപ ഘോരം പുനഃ പുനഃ**
**ദുഃശാസനേന സാ കേശേ ഗൃഹീതാ പീഡിതാ ഭൃശം**

അവർക്ക് എന്തുകൊണ്ട് അത്യധികമായദുഃഖം വീണ്ടും വീണ്ടും അനുഭവിക്കേണ്ടിവന്നു.?ദുശ്ശാസനൻ അവളുടെ കേശഭാരത്തിൽ പിടിച്ച് പീഡിപ്പിച്ചില്ലേ

**37. രജസ്വലാ സഭായാം തു നീതാ ഭീതൈകവാസസാ**
**വിരാടനഗരേ ദാസീ ജാതാ മത്സ്യസ്യ സാ പുനഃ**

രജസ്വലയും സംഭീതയുമായ അവളെ ഏകവസ്ത്രയായി സഭയിലേക്കു വലിച്ചിഴച്ചില്ലേ?വിരാടനഗരത്തിൽ മൽസ്യരാജാവിന്റെ ദാസിയായി അവൾക്ക് പിന്നീട് കഴിയേണ്ടിവന്നില്ലേ?

**38. ധർഷിതാ കീചകേനാഥ രുദതീ കുരരീ യഥാ**
**ഹൃതാ ജയദ്രഥേനാഥ ക്രന്ദമാനാതിദുഃഖിതാ**

കീചകൻ അവളെ അപമാനിച്ചു.അവൾ ഒരുമാടപ്രാവിനെപ്പോലെ വിലപിച്ചുകൊണ്ടിരുന്നു. അങ്ങനെ അത്യധികമായ ദുഃഖത്തോടെ വിലപിക്കുന്ന അവളെ പിന്നെ ജയദ്രഥൻ അപഹരിച്ചു.

**39. മോചിതാ പാണ്ഡവൈഃ പശ്ചാദ്ബലവദ്ഭിഃ മഹാത്മഭിഃ**
**പൂർവ്വജന്മകൃതം പാപം കിം തദ്യേന ച പീഡിതാഃ**

പിന്നീട്ശക്തന്മാരും മഹാത്മാക്കളുമായ പാണ്ഡവൻമാർ അവളെ മോചിപ്പിച്ചു. അവർ ഇത്രമാത്രം പീഡിതരാവത്തക്കവണ്ണം എന്തുപാപമാണ് മുജ്ജന്മത്ത് ചെയ്തത്?

**40. ദുഃഖാന്യനേകാന്യാപ്താസ്തേ കഥയാദ്യ മഹാമതേ**
**രാജസൂയം ക്രതുവരം കൃത്വാ തേ മമ പൂർവ്വജാഃ**

ബുദ്ധിമാനായ മഹർഷേ, രാജസൂയമഹായാഗം ചെയ്തിട്ടും എന്റെ പൂർവ്വികരായ അവർക്ക് ഒട്ടനേകം ദുഃഖം വന്നു ചേർന്നത് എന്തുകൊണ്ടാണെന്നു പറയൂ.

**41. ദുഃഖം മഹത്തരം പ്രാപ്തഃ പൂർവ്വജന്മകൃതേന വൈ**
**ദേവാംശാനാം കഥം തേഷാം സംശയോƒയം മഹാൻ ഹി മേ**

അവർക്ക് ഇത്രയധികം ദുഃഖം അനുഭവിക്കേണ്ടിവന്നത് പൂർവ്വജൻമ കർമ്മം കൊണ്ടു തന്നെയാവണം. ദേവാംശസംഭൂതരായ അവർക്ക് എന്തുകൊണ്ടിത്രമാത്രം ദുഃഖംമുണ്ടായി എന്നാണ് എന്റെ സംശയം

**42. സദാചാരൈസ്തു കൗന്തേയൈർ ഭീഷ്മദ്രോണാദയോ ഹതാഃ**
**ഛലേന ധനലോഭാർത്ഥം ജാനാനൈർനശ്വരം ജഗത്**

സദാചാരനിഷ്ഠരായ കുന്തീപുത്രന്മാരാണ് ഭീഷ്മദ്രോണാദികളെ നിഹനിച്ചത്. നശ്വരമാണ് ഈജഗത്തെന്നറിയാവുന്ന അവർ ധനലോഭം-രാജ്യലോഭം-നിമിത്തമാണല്ലോ അവരെ കൊന്നത്?

**43. പ്രേരിതാ വാസുദേവന പാപേ ഘോരേ മഹാത്മനാ**
**കുലം ക്ഷയിതവന്തസ്തേ ഹരിണാ പരമാത്മനാ**

ഘോരമായ പാപം ചെയ്ത് കുലം നശിപ്പിക്കുന്നവരായിത്തീർന്നത് മഹാത്മാവും പരമാത്മാവും ശ്രീഹരിയുമായ വാസുദേവൻ പ്രേരിപ്പിച്ചതുകൊണ്ടാണല്ലോ.

**44. വരം ഭിക്ഷാടനം സാധോ നീവാരൈർജീവനം വരം**
**യോധാന്ന ഹത്വാ ലോഭേന ശില്പേന ജീവനം വരം**

ലോഭം നിമിത്തം ഉത്തമയോദ്ധാക്കളെ ഹനിക്കാതെ, ഭിക്ഷയെടുത്തോ വരിനെല്ലുവെച്ചുണ്ടോ വേലചെയ്തോ ജീവിക്കുന്നതാണ് ശ്രേഷ്ഠം.

**45. വിച്ഛിന്നസ്തു ത്വയാ വംശോ രക്ഷിതോ മുനിസത്തമ**
**സമുത്പാദ്യ സുതാനാശു ഗോളകാൻ ശത്രുനാശനാത്**

ഹേ മുനിസത്തമ,കുറ്റിയറ്റവംശം ശത്രുക്കൾ നശിപ്പിക്കാതെ വിധവാപുത്രന്മാരെ ജനിപ്പിച്ച് രക്ഷിച്ചത് അങ്ങാണ്.

**46. സോƒല്പോനൈവ തു കാലേന വിരാടതനയാസുതഃ**
**താപസസ്യ ഗളേ സർപ്പം ന്യസ്തവാൻ കഥമദ്ഭുതം**

കുറച്ചുനാൾ കഴിഞ്ഞപ്പോൾ വിരാടപുത്രിയുടെ പുത്രനായ പരിക്ഷിത്ത് താപസനായ ശമീകന്റെ കഴുത്തിൽ സർപ്പത്തെ എടുത്തിട്ടത് എങ്ങനെ? അതാണ് അദ്ഭുതം.!

**47. നകോƒപി ബ്രാഹ്മണം ദ്വേഷ്ടി ക്ഷത്രിയസ്യ കുലോദ്ഭവഃ**
**താപസം മൗനസംയുക്തം പിത്രാ കിം തത്കൃതം മുനേ**

ക്ഷത്രിയകുലത്തിൽ പിറന്ന ഒരുവനും ബ്രാഹ്മണനെ ദ്വേഷിക്കുകയില്ല. മഹർഷേ, ആസ്ഥിതിക്ക്, എന്റെ പിതാവ് മൗനിയായിരുന്ന ആ താപസനോട് അങ്ങനെ ചെയ്തത് എന്തുകൊണ്ട്?

**48. ഏതൈരന്യൈശ്ച സന്ദേഹൈർവികലം മേ മനോƒധുനാ**
**സ്ഥിരം കുരു പിതഃ സാധോ സർവ്വജ്ഞോƒസി ദയാനിധേ**

ഈ സംശയങ്ങൾകൊണ്ടും മറ്റ് അനേകം സംശയങ്ങൾ കൊണ്ടും മഹർഷേ, എന്റെ മനസ്സിപ്പോൾ ചഞ്ചലമാണ്.അതിന്റെ സംശയങ്ങൾ നീക്കി അതിനെ സ്ഥിരമാക്കിയാലും.അങ്ങ് ദയാനിധിയും സർവ്വജ്ഞനുമാണല്ലോ.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
പ്രഥമോƒദ്ധ്യായഃ

## അഥ ദ്വിതീയോƒദ്ധ്യായഃ

### സൂത ഉവാച

**1. ഏവം പൃഷ്ടഃ പുരാണജ്ഞോ വ്യാസഃ സത്യവതീസുതഃ**
**പരീക്ഷിതസുതം ശാന്തം തതോ വൈ ജനമേജയം**

ഇങ്ങനെ ചോദിച്ചപ്പോൾ പുരാണജ്ഞനും സത്യവതീസുതനുമായ വ്യാസൻ പരീക്ഷിത്തിന്റെ പുത്രനും ശാന്തനുമായ ജനമേജയനോട്,

**2. ഉവാച സംശയച്ഛേത്തൃവാക്യം വാക്യവിശാരദഃ**

സംശയം തീരുമാറുള്ള മറുപടിപറഞ്ഞു: സംശയം പരിഹരിക്കാൻ സമർത്ഥനാണല്ലോ വ്യാസൻ.

### വ്യാസ ഉവാച

**രാജൻ കിമേതദ്വക്തവ്യം കർമ്മണോ ഗഹനാ ഗതിഃ**

രാജാവേ ഇതിനു ഞാൻ എന്ത് ഉത്തരം പറയാനാണ്! കർമ്മത്തിന്റെ ഗതി ഗഹനംതന്നെ!

**3. ദുർജ്ജേയാ കില ദേവാനാം മാനവാനാം ച കാ കഥാ**
**യദാ സമുത്ഥിതം ചൈതത് ബ്രഹ്മാണ്ഡം ത്രിഗുണാത്മകം**

കർമ്മ ഗതിയെ ജയിക്കാൻ ദേവൻമാർക്കും ആവില്ല. മനുഷ്യരുടെ കഥ പിന്നെ പറയാനുണ്ടോ? ത്രിഗുണാത്മകമായ ഈ ബ്രഹ്മാണ്ഡം ഉണ്ടായപ്പോൾത്തന്നെ,

**4. കർമ്മണൈവ സമുത്പത്തിഃ സർവ്വേഷാം നാത്ര സംശയഃ**
**അനാദിനിധനാ ജീവാഃ കർമ്മബീജസമുദ്ഭവാഃ**

അതു കർമ്മത്തോടു ബന്ധപ്പെട്ടിരിക്കുകയാണ്. ആദ്യന്തരഹിതമായ ജീവജാലങ്ങളെല്ലാം കർമ്മബീജത്തിൽ നിന്ന് ജനിച്ചവയാണ്. കർമ്മമാണ് സകലതിന്റെയും ഉൽപ്പത്തിക്കു കാരണമെന്നർത്ഥം

**5. നാനാ യോനിഷു ജായന്തേ മ്രിയന്തേ ച പുനഃ പുനഃ**
**കർമ്മണാ രഹിതോ ദേഹസംയോഗോ ന കദാചന**

ജീവന് ജനനമോ മരണമോ ഇല്ലെങ്കിലും കർമ്മരൂപമായ ബീജത്തിന്റെ ശക്തികൊണ്ട് അനേകം യോനികളിൽ വീണ്ടും വീണ്ടും ജനിക്കുകയും മരിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. കർമ്മം ഇല്ലാതായിക്കഴിഞ്ഞാൽ ജീവന് ശരീരവുമായി ഒരിക്കലും സംബന്ധമുണ്ടാവുന്നില്ല.

**6. ശുഭാശുഭൈസ്തഥാ മിശ്രൈഃ കർമ്മഭിർവേഷ്ടിതന്ത്വിദം**
**ത്രിവിധാനി ഹി താന്യാഹുർബുധാസ്തത്ത്വവിദശ്ച യേ**

ശുഭാശുഭകർമ്മങ്ങളും മിശ്രകർമ്മങ്ങളും വ്യാപിച്ചതാണ് ഈ ജഗത്ത്. അവ മൂന്നുതരത്തിലുണ്ടെന്ന് പണ്ഡിതൻമാരും തത്ത്വചിന്തകരും പറയുന്നു.

**7. സഞ്ചിതാനി ഭവിഷ്യന്തി പ്രാരബ്ധാനി തഥാ പുനഃ**
**വർത്തമാനാനി ദേഹേ/സ്മിൻ ത്രൈവിധ്യം കർമ്മണാം കില**

സഞ്ചിതം പ്രാരബ്ധം ആഗാമികം എന്നിങ്ങനെ മൂന്ന് വിധത്തിലുണ്ട് കർമ്മങ്ങൾ. ഈ ശരീരത്തിൽ മൂന്നുവിധത്തിലുള്ള കർമ്മങ്ങളുടെയും സമ്മിശ്രണം കാണാം.

**8. ബ്രഹ്മാദീനാം ച സർവ്വേഷാം തദ്വശത്വം നരാധിപ**
**സുഖം ദുഃഖം ജരാ മൃത്യുർ ഹർഷശോകാദയസ്തഥാ**

രാജാവേ, ബ്രഹ്മാവു തുടങ്ങി സകലതും ഈ കർമ്മത്തിന് അധീനമാണ്.സുഖം, ദുഃഖം, ജര, മൃത്യു, ഹർഷം ശോകം തുടങ്ങിയവയും,

**9. കാമക്രോധൗ ച ലോഭശ്ച സർവ്വേ ദേഹഗതാ ഗുണാഃ**
**ദൈവാധീനാശ്ച സർവ്വേഷാം പ്രഭവന്തി നരാധിപ**

കാമക്രോധങ്ങളും ലോഭവും എല്ലാം ദേഹത്തോടു ബന്ധപ്പെട്ടിരിക്കുന്ന ഗുണങ്ങളാണ്. പ്രാരബ്ധത്തിന്റെ പ്രേരണ നിമിത്തം അവ, തങ്ങളുടെ പ്രഭാവം പ്രകടിപ്പിക്കുന്നു.

**10. രാഗദ്വേഷാദയോ ഭാവാഃ സ്വർഗ്ഗേ/പി പ്രഭവന്തി ഹി**
**ദേവാനാം മാനവാനാം ച തിരശ്ചാം ച തഥാ പുനഃ**

സ്വർഗ്ഗം പോലും രാഗദ്വേഷാദിഭാവങ്ങളിൽനിന്ന് വിമുക്തമല്ല. എന്തെന്നാൽ ദേവൻമാരും മനുഷ്യരും തിര്യക്കുകളും എല്ലാം ഇവയുമായി ബന്ധപ്പെട്ടിരിക്കുന്നു.

**11. വികാരാഃ സർവ്വ ഏവൈതേ ദേഹേന സഹ സംഗതാഃ**
**പൂർവ്വവൈരാനുയോഗേന സ്നേഹയോഗേന വൈ പുനഃ**

ദേഹത്തോടു ബന്ധപ്പെട്ടിരിക്കുന്നവയാണ് ഈവികാരങ്ങളെല്ലാം. പൂർവ്വ ജന്മത്തിലുണ്ടായിരുന്ന വൈരത്തേയും സ്നേഹത്തേയും അനുസരിച്ചാണ് അവയ്ക്ക് ശരീരത്തോടുള്ള ബന്ധം.

12. **ഉത്പത്തിഃ സർവ്വ ജന്തൂനാം വിനാ കർമ്മ ന വിദ്യതേ**
**കർമ്മണാ ഭ്രമതേ സൂര്യഃ ശശാങ്കഃ ക്ഷയരോഗവാൻ**

കർമ്മം അവശേഷിക്കുന്നില്ലെങ്കിൽ ഒരു ജന്തുവിനും ഉത്പത്തി ഉണ്ടാവുകയില്ല. സൂര്യന്റെ ഭ്രമണവും ക്ഷയരോഗിയായ ചന്ദ്രന്റെ ഭ്രമണവും ഉണ്ടാവുന്നത് കർമ്മ ബദ്ധമായിട്ടാണ്.

13. **കപാലീ ച തഥാ രുദ്രഃ കർമ്മണൈവ ന സംശയഃ**
**അനാദിനിധനം ചൈതത് കാരണം കർമ്മ വിദ്യതേ**

കർമ്മം കൊണ്ടുതന്നെയാണ് രുദ്രൻ കപാലിയായത്, സംശയമില്ല. ആദ്യന്തരഹിതമായ ഈ കർമ്മമാണ് സകലതിന്റേയും ഉത്പത്തിക്കു കാരണം.

14. **തേനേഹ ശാശ്വതം സർവ്വം ജഗത്സ്ഥാവരജംഗമം**
**നിത്യാനിത്യവിചാരേƒത്ര നിമഗ്നാ മുനയഃ സദാ**

അതിനാൽ സ്ഥാവരജംഗമമായ സകല ജഗത്തും നിത്യമാണെന്നവിധം പ്രതിഭാസിക്കുന്നു. മുനിമാരാകട്ടെ ഇത് നിത്യമോ അനിത്യമോ എന്ന ചിന്തയിൽ മുഴുകിക്കഴിയുന്നു.

15. **ന ജാനന്തി കിമേതദ്വൈ നിത്യം വാƒനിത്യമേവ ച**
**മായയാം വിദ്യമാനായാം ജഗന്നിത്യം പ്രതീയതേ**

എന്നിട്ടും ഇത് നിത്യമാണോ അനിത്യമാണോ എന്ന് അവർക്ക് അറിയാൻ കഴിയുന്നില്ല. എന്തെന്നാൽ മായ നിലനില്ക്കുന്നിടത്തോളം ഇത് നിത്യമാണെന്ന പ്രതീതി ഉണ്ടാക്കിക്കൊണ്ടിരിക്കും.

16. **കാര്യാഭാവഃ കഥം വാച്യഃ കാരണേ സതി സർവ്വഥാ**
**മായാ നിത്യാ കാരണം ച സർവ്വേഷാം സർവ്വദാ കില**

കാരണമുണ്ടായിരിക്കെ, കാര്യമില്ലെന്ന് എങ്ങനെ പറയാൻ കഴിയും? രാജാവേ, മായ നിത്യവും എല്ലാവിധത്തിലും എല്ലാറ്റിനും കാരണവുമാണല്ലോ.

17. **കർമ്മ ബീജം തതോ നിത്യം ചിന്തനീയം സദാ ബുധൈഃ**
**ഭ്രമത്യേവ ജഗത്സർവ്വം രാജൻ കർമ്മനിയന്ത്രിതം**

അതിനാൽ കർമ്മമാകുന്ന ബീജം നിത്യമാണെന്ന് ബുദ്ധിയുള്ളവർ വിചാരിക്കണം. കർമ്മനിയന്ത്രിതമായിട്ടാണ് സകലജഗത്തിന്റെയും ഭ്രമണം. എപ്പോഴാണോ സർവ്വപ്രാണികളുടെയും പ്രാരബ്ധം നശിക്കുന്നത് അപ്പോൾ കാരണഭൂതമായ മായയുണ്ടെങ്കിലും കർമ്മമില്ലാത്തതിനാൽ ജനനവും ഉണ്ടാകുന്നില്ല.

18. **നാനാ യോനിഷു രാജേന്ദ്ര നാനാധർമ്മമയേഷു ച**
**ഇച്ഛയാ ച ഭവേജ്ജന്മ വിഷ്ണോരമിതതേജസഃ**

രാജാവേ, നാനാധർമ്മങ്ങളോടുകൂടിയ നാനായോനികളിൽ അമിതതേജസ്സായ വിഷ്ണുവും സ്വേച്ഛപ്രകാരമാണോ ചെന്നു ജനിക്കുന്നത്?

19. **യുഗേ യുഗേഷ്വനേകാസു നീച യോനിഷു തത്കഥം**
**ത്യക്ത്വാ വൈകുണ്ഠസംവാസം സുഖഭോഗാനനേകശഃ**

കർമ്മം നിയന്ത്രിക്കുന്നില്ലെങ്കിൽ വൈകുണ്ഠവാസവുംഅനേകവിധ സുഖഭോഗങ്ങളും ഉപേക്ഷിച്ച് യുഗന്തോറും അദ്ദേഹം അനേകം നീചയോനികളിൽ ചെന്നു ജനിക്കുമോ?

20. **വിൺമൂത്രമന്ദിരേ വാസം സംത്രസ്തഃ കോƒഭിവാഞ്ഛതി**
**പുഷ്പാവചയലീലാ ച ജലകേളിഃ സുഖാസനം**

മലമൂത്രമായ ഗൃഹത്തിൽ -ഗർഭത്തിൽ -കഷ്ടപ്പെട്ടുകഴിയാൻ ആര് ആഗ്രഹിക്കും? പൂവിറുക്കലും ജലക്രീഡയും സുഖമായ ഇരിപ്പിടവും,

21. ത്യക്ത്വാ ഗർഭഗൃഹേ വാസം കോഽഭിവാഞ്ഛതി ബുദ്ധിമാൻ
തൂലികാം മൃദു സംയുക്താം ദിവ്യാം ശയ്യാം വിനിർമ്മിതാം

ഉപേക്ഷിച്ച് ഗർഭഗൃഹത്തിൽ വസിക്കാൻ ബുദ്ധിയുള്ള ഏതൊരുവനാണ് ആഗ്രഹിക്കുന്നത്? സ്വർഗ്ഗത്തിലെ ഹംസത്തൂവൽ കൊണ്ടു നിർമ്മിച്ച മൃദുവായ ശയ്യ,

22. ത്യക്ത്വാഽധോമുഖവാസം ച കോഽഭിവാഞ്ഛതി പണ്ഡിതഃ
ഗീതം നൃത്ത്യം ച വാദ്യം ച നാനാഭാവസമന്വിതം

ഉപേക്ഷിച്ച് തലകീഴായിക്കിടക്കാൻ അറിവുള്ള ആരെങ്കിലും ആഗ്രഹിക്കുമോ? നാനാഭാവങ്ങളോടു ചേർന്ന നൃത്തം, ഗീതം, വാദ്യം എന്നിവ,

23. മുക്ത്വാ കോ നരകേ വാസം മനസാപി വിചിന്തയേത്
സിന്ധുജോദ്ഭൂത ഭാവാനാം രസം ത്യക്ത്വാ സുദുസ്ത്യജം

വെടിഞ്ഞിട്ട് നരകത്തിൽ കഴിയാൻ ആരെങ്കിലും മനസിൽപോലും വിചാരിക്കുമോ? ആഴിമങ്കയുടെ, ഉപേക്ഷിക്കാൻ വളരെ പ്രയാസമുള്ള വശ്യമായ ഭാവ രസങ്ങളെ ഉപേക്ഷിച്ചിട്ട്

24. വിൺമൂത്രരസപാനം ച ക ഇച്ഛേന്മതിമാൻ നരഃ
ഗർഭവാസാത്പരോ നാസ്തി നരകോ ഭുവനത്രയേ

മലമൂത്രരസം പാനം ചെയ്യാൻ ബുദ്ധിയുള്ള ആരെങ്കിലും ആഗ്രഹിക്കുമോ? ഗർഭവാസത്തെക്കാൾ ഭയങ്കരമായ വേറൊരു നരകം ഈ മുപ്പാരിലും ഇല്ല.

25. തദ്ഭീതാശ്ച പ്രകുവർന്തി മുനയോ ദുസ്തരം തപഃ
ഹിത്വാ ഭോഗം ച രാജ്യം ച വനേ യാന്തി മനസ്വിനഃ

അതിനെ ഭയപ്പെട്ടിട്ടാണ് മുനിമാർ അതികഠിനമായ തപസ്സു ചെയ്യുന്നത്. ഭോഗവും രാജ്യവും ഉപേക്ഷിച്ച് മനസ്വികൾ അതിനുവേണ്ടി വനത്തിലേക്കു പോകുന്നു.

26. തദ്ഭീതസ്തു വിമൂഢാത്മാ കസ്തം സേവിതുമിച്ഛതി
ഗർഭേ തുദന്തി കൃമയോ ജരാഗ്നിസ്തപത്യധഃ

അത്തരം നരകതുല്ല്യമായ ജന്മത്തെ പ്രാപിക്കാൻ ഏതു ബുദ്ധി ശൂന്യനെങ്കിലും ആഗ്രഹിക്കുമോ? ശരീരം കുത്തിത്തുളയ്ക്കുന്ന കൃമികൾ; അടിയിലായി ജഠരാഗ്നി; ഇതാണ് ഗർഭസ്ഥിതി

27. വപാസംവേഷ്ടനം ക്രൂരം കിം സുഖം തത്ര ഭൂപതേ
വരം കാരാഗൃഹേ വാസോ ബന്ധനം നിഗഡൈർവരം

വപകൊണ്ട് (നേരിയചർമ്മം) ശരീരം പൊതിഞ്ഞിരിക്കും. അതാണു ഭയങ്കരം. ആ ഗർഭത്തിൽ എന്താണൊരു സുഖം? രാജാവേ, കാരാഗൃഹത്തിൽ കിടക്കുകയാണ് അതിൽഭേദം; ചങ്ങലയിൽ ബദ്ധനായികിടക്കുകയാണ് അതിൽ ഭേദം.

28. അല്പമാത്രം ക്ഷണം നൈവ ഗർഭവാസഃ ക്വചിച്ഛുഭഃ
ഗർഭവാസേ മഹദ് ദുഃഖം ദശമാസനിവാസനം

ഗർഭവാസം ക്ഷണ നേരത്തേക്കു പോലും സുഖപ്രദമല്ല. പത്തു മാസത്തെ ഗർഭവാസം അത്യന്തം കഷ്ടവുമാണ്.

29. തഥാ നിസ്സാരണേ ദുഃഖം യോനിയന്ത്രേഽതിദാരുണേ
ബാലഭാവേ സദാ ദുഃഖം മൂകാജ്ഞഭാവസംയുതം

യോനി യന്ത്രത്തിലൂടെ പുറത്ത് വരിക അതിനെക്കാൾ കഷ്ടം. ബാലനായിരിക്കുക സദാ ദുഃഖപ്രദമാണ്. ഒന്നും അറിനാനോ പറയാനോ അപ്പോൾ സാധ്യവുമല്ല.

**30. ക്ഷുത്തൃഡാ വേദനാഽശക്തഃ പരതന്ത്രോഽതികാതരഃ**
**ക്ഷുധിതേ രുദിതേ ബാലേ മാതാ ചിന്താതുരാ തദാ**

ആ അവസ്ഥയിൽ വിശപ്പും ദാഹവും സഹിക്കാൻ അശക്തനാണ്. പരതന്ത്രനും അത്യധികം ഭയ വിഹ്വലനുമാണ്. വിശന്നു കരഞ്ഞാലോ മാതാവിനു ദുഃഖമായി.

**31. ഭൈഷജം പാതുമിച്ഛന്തീ ജ്ഞാത്വാ വ്യാധിവ്യഥാം ദൃഢാം**
**നാനാവിധാനി ദുഃഖാനി ബാലഭാവേ ഭവന്തി വൈ**

മാറാരോഗങ്ങളുണ്ടാവാതിരിക്കുന്നതിന് മാതാവിന്റെ ആഗ്രഹമനുസരിച്ച് മരുന്ന് കഴിക്കണം.ഇങ്ങനെ നാനാവിധ ദുഃഖങ്ങളാണ് ബാലനായിരിക്കുമ്പോൾ അനുഭവിക്കേണ്ടി വരിക.

**32. കിം സുഖം വിബുധാ ദൃഷ്ടാ ജന്മ വാഞ്ഛന്തി ചേച്ഛയാ**
**സംഗ്രാമമമരൈഃ സാർധം സുഖം ത്യക്ത്വാ നിരന്തരം**

എന്തു സുഖം കണ്ടിട്ടാണ് അറിവുള്ളവർ ജന്മം വേണമെന്ന് ആഗ്രഹിക്കുന്നത്? സുഖങ്ങളൊക്ക വേണ്ടെന്നു വച്ച് ദേവൻമാരോടുകൂടിനിരന്തരസമരം,

**33. കർത്തുമിച്ഛേച്ച കോ മൂഢഃ ശ്രമദം സുഖനാശനം**
**സർവ്വഥൈവ നൃപശ്രേഷ്ഠ സർവേ ബ്രഹ്മാദയഃ സുരാഃ**

ചെയ്യാൻ, ഏതുമൂഢനാണ് ആഗ്രഹിക്കുക? അത് ക്ലേശം ഉണ്ടാക്കുന്നതാണ്; സുഖത്തെ നശിപ്പിക്കുന്നതാണ്. രാജാവേ, ബ്രഹ്മാവ് തുടങ്ങിയ ദേവൻമാരെല്ലാം എല്ലാവിധത്തിലും

**34. കൃതകർമ്മവിപാകേന പ്രാപ്നുവന്തി സുഖാസുഖേ**
**അവശ്യമേവ ഭോക്തവ്യം കൃതം കർമ്മ ശുഭാശുഭം**
**ദേഹവദ്ഭിർനൃഭിർദ്ദേവൈസ്തിര്യഗ്ഭിശ്ച നൃപോത്തമ**

ചെയ്ത കർമ്മത്തിന്റെ ഫലമായി സുഖാസുഖങ്ങൾ അനുഭവിക്കുന്നു.ശുഭമായാലു അശുഭമായാലു ചെയ്തകർമ്മത്തിന്റെ ഫലം ദേഹമെടുത്ത ദേവൻമാർക്കും മനുഷ്യർക്കും തിര്യക്കുകൾക്കും അവശ്യം അനുഭവിക്കേണ്ടിവരും.

**35. തപസാ ദാനയജ്ഞൈശ്ച മാനവശ്ചേന്ദ്രതാം വ്രജേത്**
**ക്ഷീണേ പുണ്യേഽഥ ശക്രോഽപി പതത്യേവ ന സംശയഃ**

തപസ് ദാനം യജ്ഞം എന്നിവകൊണ്ട് മനുഷ്യന് ഇന്ദ്രപദം നേടാം. പിന്നെ പുണ്യം ക്ഷയിക്കുമ്പോൾ ഇന്ദ്രനായാലു താഴേക്ക് വീഴുകയും ചെയ്യും– മനുഷ്യനായിത്തീരുകയും ചെയ്യുമെന്നതിൽ സംശയമില്ല.

**36. രാമാവതാരയോഗേന ദേവാ വാനരതാം ഗതാഃ**
**തഥാ കൃഷ്ണസഹായാർത്ഥം ദേവാ യാദവതാം ഗതാഃ**

രാമാവതാരം ഉണ്ടായതുകൊണ്ട് ദേവൻമാർക്ക് വാനരൻമാരാകേണ്ടിവന്നു.അതുപോലെ കൃഷ്ണനെ സഹായിക്കാനായി ദേവൻമാർക്ക് യാദവരായും ജനിക്കേണ്ടിവന്നു.

**37. ഏവം യുഗേ യുഗേ വിഷ്ണുരവതാരാനനേകശഃ**
**കരോതി ധർമ്മരക്ഷാർത്ഥം ബ്രഹ്മണാ പ്രേരിതോ ഭൃശം**

ഇങ്ങനെ യുഗം തോറും ഭഗവാൻ വിഷ്ണു അനേകം അവതാരങ്ങൾ കൈക്കൊള്ളുന്നു. ധർമ്മം സംരക്ഷിക്കുന്നതിന് വേണ്ടി ബ്രഹ്മാവ് പ്രേരിപ്പിച്ചിട്ടാണ് ഇങ്ങനെ വിഷ്ണു അവതരിക്കുന്നത്.

**38. പുനഃ പുനർഹരേരേവം നാനായോനിഷു പാർത്ഥിവ**
**അവതാരാ ഭവന്ത്യന്യേ രഥചക്രവദദ്ഭുതാഃ**

ഹരിക്ക് ഇങ്ങനെ നാനായോനികളിലായി മറ്റ് അനേകം അവതാരങ്ങൾ വീണ്ടും വീണ്ടും രഥചക്രം കണക്കെ സംഭവിച്ചുകൊണ്ടിരിക്കുന്നു.

**39. ദൈത്യാനാം ഹനനം കർമ്മ കർത്തവ്യം ഹരിണാ സ്വയം**
**അംശാംശേന പൃഥിവ്യാം വൈ കൃത്വാ ജൻമ മഹാത്മനാ**

അംശത്തിൽ അംശംകൊണ്ട് ഭൂമിയിലവതരിച്ച് മഹാത്മാവായ ഹരി സ്വയം ദൈത്യൻമാരെ നിഗ്രഹിക്കുന്നു.

**40. തദഹം സമ്പ്രവക്ഷ്യാമി കൃഷ്ണജൻമകഥാം ശുഭാം**
**സ ഏവ ഭഗവാൻ വിഷ്ണുരവതീർണ്ണോ യദോഃ കുലേ**

ഇനി ഞാൻ ആ ശുഭമായ കൃഷ്ണന്റെജൻമകഥയെപ്പറ്റി പറയാം. ഭഗവാൻ വിഷ്ണു തന്നെയാണ് യദുകുലത്തിൽ അവതരിച്ചത്.

**41. കശ്യപസ്യ മുനേരംശോ വസുദേവഃ പ്രതാപവാൻ**
**ഗോവൃത്തിരഭവദ്രാജൻ പൂർവ്വശാപാനുഭാവതഃ**

കശ്യപമുനിയുടെ അംശസംഭവനാണ് പ്രതാപവാനായ വസുദേവൻ. പണ്ടു കിട്ടിയ ഒരുശാപം നിമിത്തം അദ്ദേഹത്തിന് പശുപാലവൃത്തി സ്വീകരിക്കേണ്ടിവന്നു.

**42. കശ്യപസ്യ ച ദ്വേ പത്ന്യൗ ശാപാദത്ര മഹീപതേ**
**അദിതിഃ സുരസാ ചൈവമാസതുഃ പൃഥിവീപതേ**

രാജാവേ കശ്യപന് രണ്ട് പത്നിമാരുണ്ടായിരുന്നു: അദിതിയും സുരസയും. ശാപംമൂലം ഭൂമിയിൽ പിറന്ന അവരാണ്,

**43. ദേവകീ രോഹിണീ ചോഭേ ഭഗിന്യൗ ഭരതഷർഭ**
**വരുണേന മഹാൻ ശാപോ ദത്തഃ കോപാദിതി ശ്രുതം**

ദേവകിയും രോഹിണിയും. രണ്ടുപേരുംസഹോദരികളായിരുന്നു. വരുണൻ കോപിച്ച് കശ്യപന് വലിയ ശാപം കൊടുത്തുഎന്നാണ് കേട്ടിട്ടുള്ളത്.

**രാജോവാച**

**44. കിം കൃതം കശ്യപേനാഗോ യേന ശപ്തോ മഹാനൃഷിഃ**
**സഭാര്യഃ സ കഥം ജാതസ്തദ്വദസ്വ മഹാമതേ**

ശാപം കിട്ടത്തക്കവണ്ണം മഹാനായ കശ്യപമഹർഷി ഭാര്യയോടുകൂടി എന്തുപാപമാണ് ചെയ്തത് എന്നു പറഞ്ഞാലും.

**45. കഥം ച ഭഗവാൻ വിഷ്ണുസ്തത്ര ജാതോƒസ്തി ഗോകുലേ**
**വാസീ വൈകുണ്ഠനിലയേ രമാപതിരഖണ്ഡിതഃ**

വൈകുണ്ഠത്തിൽ ലക്ഷ്മിദേവിയോട്കൂടിവസിക്കുന്ന പൂർണ്ണനായ ഭഗവാൻ വിഷ്ണു വൈകുണ്ഠത്തെ അപേക്ഷിച്ച് നികൃഷ്ടമായ ഗോകുലത്തിൽ വന്ന് ജനിക്കാൻ എന്താണ് കാരണം?

**46. നിദേശാത് കസ്യ ഭഗവാൻ വർത്തതേ പ്രഭുരവ്യയഃ**
**നാരായണഃ സുരശ്രേഷ്ഠോ യുഗാദിഃ സർവ്വധാരകഃ**

ആദ്യനും നാശരഹിതനും സർവ്വത്തിന്റെയും ആധാരഭൂതനും പ്രഭുവും സുരശ്രേഷ്ഠനുമായ ഭഗവാൻ നാരായണൻ ആരുടെ ആജ്ഞ അനുസരിച്ചാണ് വർത്തിക്കുന്നത്.

**47. സ കഥം സദനം ത്യക്ത്വാ കർമ്മവാനിവ മാനുഷേ**
**കരോതി ജനനം കസ്മാദത്ര മേ സംശയോ മഹാൻ**

ആ വിഷ്ണു തന്റെ വൈകുണ്ഠനിലയം വെടിഞ്ഞ് മനുഷ്യലോകത്തിൽ കർമ്മം ചെയ്യുന്നവനെപ്പോലെ ജനിച്ചതെന്തുകൊണ്ട്? അതാണ് എന്റെ ഏറ്റവും വലിയ സംശയം.

**48. പ്രാപ്യ മാനുഷദേഹം തു കരോതി ച വിഡംബനം**
**ഭാവാന്നാനാവിധാംസ്തത്ര മാനുഷേ ദുഷ്ടജന്മനി**

അദ്ദേഹം മനുഷ്യദേഹം സ്വീകരിച്ച് വഞ്ചനാവൃത്തിചെയ്യുന്നു! ദുഷിച്ച മാനുഷ ജൻമം സ്വീകരിച്ച് നാനാഭാവങ്ങൾ ഉൾക്കൊള്ളുന്നു!

**49. കാമക്രോധൌഽമർഷശോകൌ വൈരം പ്രീതിശ്ച കർഹിചിത്**
**സുഖം ദുഃഖം ഭയം നൃണാം ദൈന്യമാർജ്ജവമേവ ച**

കാമം, ക്രോധം, അമർഷം, ശോകം, വൈരം, പ്രീതി, സുഖം, ദുഃഖം,ഭയം, ദൈന്യം, ആർജ്ജവം

**50. ദുഷ്കൃതം സുകൃതം ചൈവ വചനം ഹനനം തഥാ**
**പോഷണം ചലനം താപോ വിമർശശ്ച വികത്ഥനം**

ദുഷ്കൃതം, സുകൃതം, മൃദുഭാഷണം,കൊല,പോഷണം,ചലനം ,സന്താപം,വിമർശനം,ജല്പനം

**51. ലോഭോ ദംഭസ്തഥാ മോഹഃ കപടഃ ശോചനം തഥാ**
**ഏതേചാന്യേ തഥാ ഭാവാ മാനുഷ്യേ സംഭവന്തി ഹി**

ലോഭം,ഡംഭ്,മോഹം,കാപട്യം,അനുശോചനം,ഇവയും അതുപോലെ അന്യഭാവങ്ങളും മനുഷ്യനായാൽ സംഭവിക്കും.

**52. സ കഥം ഭഗവാൻ വിഷ്ണുസ്ത്യക്ത്വാ സുഖമനശ്വരം**
**കരോതി മാനുഷം ജൻമ ഭാവൈസ്തൈസ്തൈരഭിദ്രുതം**

ഭഗവാൻ വിഷ്ണു അനശ്വരമായ സുഖത്തെ ഉപേക്ഷിച്ച് അതതുഭാവങ്ങളാൽ പീഡിപ്പിക്കപ്പെടുന്ന മാനുഷജൻമത്തെ എങ്ങനെ സ്വീകരിച്ചു?

**53. കിം സുഖം മാനുഷം പ്രാപ്യ ഭുവി ജൻമ മുനിശ്വര**
**കിം നിമിത്തം ഹരിഃ സാക്ഷാദ്ഗഭർവാസം കരോതി വൈ**

മുനീശ്വര, ഭൂമിയിൽ മനുഷ്യജൻമം സ്വീകരിച്ചാൽ എന്തുസുഖമാണുള്ളത്? ശ്രീഹരി ഗർഭവാസം വരിക്കാൻ എന്താണ് യഥാർത്ഥ ഹേതു?

**54. ഗർഭദുഃഖം ജന്മദുഃഖം ബാലഭാവേ തഥാ പുനഃ**
**യൗവനേ കാമജം ദുഃഖം ഗാർഹസ്ഥ്യേഽതിമഹത്തരം**

ഗർഭവാസം ദുഃഖപ്രദമാണ്; ജനനവും ദുഃഖപ്രദമാണ്; ബാല്യവും അങ്ങനെതന്നെ.യൗവനത്തിലോ കാമജന്യമായ ദുഃഖം. ഗാർഹസ്ഥ്യത്തിലേത് അതിഭയങ്കരമായ ദുഃഖം തന്നെ.

**55. ദുഃഖാന്യേതാന്യവാപ്നോതി മാനുഷേ ദ്വിജസത്തമ**
**കഥം സ ഭഗവാൻ വിഷ്ണുഃ അവതാരാൻ പുനഃ പുനഃ**

ഹേ ബ്രാഹ്മണോത്തമ, ഈ ദുഃഖങ്ങളെല്ലാം അനുഭവിക്കേണ്ടിവരുന്ന മർത്യജന്മത്തിൽ ആ ഭഗവാൻ വിഷ്ണു എന്തിന് വീണ്ടും വീണ്ടും അവതരിക്കുന്നു?

**56. പ്രാപ്യ രാമാവതാരം ഹി ഹരിണാ ബ്രഹ്മയോനിനാ**
**ദുഃഖം മഹത്തരം പ്രാപ്തം വനവാസേഽതിദാരുണേ**

ബ്രഹ്മയോനിയായ വിഷ്ണു രാമാവതാരം സ്വീകരിച്ചിട്ട് ഭയങ്കരമായ വനവാസം മൂലം അതികഠിനമായ ദുഃഖം അനുഭവിച്ചു.

**57. സീതാവിരഹജം ദുഃഖം സംഗ്രാമശ്ച പുനഃ പുനഃ**
**കാന്താത്യാഗോഽപ്യനേനൈവമനുഭൂതോ മഹാത്മനാ**

സീതാവിരഹം കൊണ്ടുള്ള ദുഃഖം വീണ്ടും വീണ്ടും യുദ്ധംചെയ്യേണ്ടിവന്നതുകൊണ്ടുള്ള ദുഃഖം ഇവയെല്ലാം അനുഭവിച്ചു. എന്നു മാത്രമല്ല ഭാര്യാപരിത്യാഗം മൂലമുള്ള ദുഃഖവും ആ മഹാത്മാവ് അനുഭവിച്ചില്ലേ?

**58. തഥാ കൃഷ്ണാവതാരേ/പി ജൻമ രക്ഷാഗൃഹേ പുനഃ**
**ഗോകുലേ ഗമനം ചൈവ ഗവാം ചാരണമിത്യുത**

അതുപോലെ തന്നെ കൃഷ്ണാവതാരത്തിലും. കാരാഗൃഹത്തിലെ ജനനം ഗോകുലത്തിലേക്കുള്ള ഗമനം; പിന്നെ ഗോപരിപാലനം.

**59. കംസസ്യ ഹനനം കഷ്ടാദ്വാരകാഗമനം പുനഃ**
**നാനാസംസാരദുഃഖാനി ഭുക്തവാൻഭഗവാൻകഥം**

കംസനിഗ്രഹം; കഷ്ടപ്പാടോടെ ദ്വാരകയിലേക്കുള്ള പ്രയാണം; പിന്നെ ഒട്ടനേകം സംസാരദുഃഖങ്ങൾ! ഇവയെല്ലാം ഭഗവാൻ അനുഭവിച്ചത് എങ്ങനെ?

**60. സ്വേച്ഛായാ കഃ പ്രതീക്ഷേത യുക്തോ ദുഃഖാനി ജ്ഞാനവാൻ**
**സംശയം ഛിന്ധി സർവ്വജ്ഞ മമ ചിത്തപ്രശാന്തയേ**

ഇത്തരം ദുഃഖങ്ങൾ അറിവുള്ള ആരെങ്കിലും സ്വേച്ഛായാ സ്വീകരിക്കുമോ? ഹേ സർവ്വജ്ഞ ഈ സംശയം എന്റെ മനഃസന്തോഷത്തിനു വേണ്ടി പരിഹരിച്ചാലും

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
ദ്വിതീയോ/ദ്ധ്യായഃ

# അഥ തൃതീയോ/ദ്ധ്യായഃ

## വ്യാസഉവാച

**1. കാരണാനി ബഹൂന്യത്രാപ്യവതാരേ ഹരേഃ കില**
**സർവ്വേഷാം ചൈവ ദേവാനാമംശാവതരണേഷ്വപി**

ദേവന്മാരുടെ എല്ലാം അംശാവതാരത്തിന് ഓരോ കാരണമുള്ളതുപോലെ ഹരിയുടെ ഈ അവതാരത്തിനും പലകാരണങ്ങൾ ഉണ്ട്.

**2. വസുദേവാവതാരസ്യ കാരണം ശൃണു തത്ത്വതഃ**
**ദേവക്യാശ്ചൈവ രോഹിണ്യാ അവതാരസ്യ കാരണം**

വസുദേവരുടെ ജനനത്തിനുള്ള യഥാർത്ഥമായ കാരണമെന്തായിരുന്നെന്ന് കേട്ടുകൊള്ളു. അതുപോലെ ദേവകിയുടെയും രോഹിണിയുടെയും ജനനത്തിനുള്ള കാരണവും.

**3. ഏകദാ കശ്യപഃ ശ്രീമാൻ യജ്ഞാർത്ഥം ധേനുമാഹരത്**
**യാചിതോ/യം ബഹുവിധം ന ദദൗ ധേനുമുത്തമാം**

ഒരിക്കൽ കശ്യപപ്രജാപതി യജ്ഞത്തിനുവേണ്ടി വരുണന്റെ ധേനുവിനെ അപഹരിച്ചു. വരുണൻ വന്ന് പലവിധത്തിൽ കേണ് അപേക്ഷിച്ചിട്ടും കശ്യപൻ അതിനെ കൊടുത്തില്ല.

**4. വരുണസ്തു തതോ ഗത്വാ ബ്രഹ്മാണം ജഗതഃ പ്രഭും**
**പ്രണമ്യോവാച ദീനാത്മാ സ്വദുഃഖം വിനയാന്വിതഃ**

അതുകൊണ്ട് വരുണൻ ജഗത്പ്രഭുവായ ബ്രഹ്മാവിന്റെ സന്നിധിയിലെത്തി, നമസ്കരിച്ചതിനുശേഷം ദീനമനസ്കനായ വരുണൻ സ്വദുഃഖം അദ്ദേഹത്തെ സവിനയം അറിയിച്ചു.

5. കിം കരോമി മഹാഭാഗ മത്തോ/സൗ ന ദദാതി ഗാം
ശാപോ മയാ വിസൃഷ്ടോ/സ്മൈ ഗോപാലോ ഭവ മാനുഷേ

മഹാഭാഗ, ഉന്മത്തനായ ആ കശ്യപൻ എന്റെ ധേനുവിനെ അപഹരിച്ചു കൊണ്ടു പോയി. ഞാൻ യാചിച്ചിട്ടും അതിനെ തിരിയെ തരുന്നില്ല. ഞാൻ എന്തു ചെയ്യട്ടെ! 'മനുഷ്യനായി പിറന്ന് പശുപാലകനായി ഭവിക്കട്ടെ' എന്ന് ഞാൻ അദ്ദേഹത്തെ ശപിക്കുകയും ചെയ്തു.

6. ഭാര്യേ ദ്വേ അപി തത്രൈവ ഭവേതാം ചാതിദുഃഖിതേ
യതോ വത്സാ രുദന്ത്യത്ര മാതൃഹീനാഃ സുദുഃഖിതാഃ

ആ മനുഷ്യജൻമത്തിലും അങ്ങേയ്ക്ക് ദുഃഖിതരായ രണ്ടു ഭാര്യമാർ ഉണ്ടായിരിക്കും. എന്തെന്നാൽ പൈക്കിടാക്കൾ തള്ളയില്ലാത്തവരായി കേഴുകയാണ്.

7. മൃതവത്സാ/ദിതിസ്തസ്മാദ്ഭവിഷ്യതി ധരാതലേ
കാരാഗാരനിവാസാ ച തേനാപി ബഹുദുഃഖിതാ

അതുകൊണ്ട് അദിതി ഭൂമിയിൽ ജനിച്ച് കുഞ്ഞുങ്ങൾ മരിച്ച മാതാവായിത്തീരും. കാരാഗൃഹത്തിൽ കിടന്ന് അത്യധികം ദുഃഖിക്കേണ്ടതായും വരും''.

### വ്യാസഉവാച

8. തച്ഛ്രുത്വാ വചനം തസ്യ യാദോനാഥസ്യ പത്മഭൂഃ
സമാഹൂയ മുനിം തത്ര തമുവാച പ്രജാപതിഃ

ജലാധിപതിയായ വരുണന്റെ വാക്കുകേട്ട പത്മസംഭവൻ മുനിയെ അവിടെ വിളിച്ചു വരുത്തിയിട്ട് ചോദിച്ചു;

9. കസ്മാത്ത്വയാ മഹാഭാഗ ലോകപാലസ്യ ധേനവഃ
ഹൃതാഃ പുനർന്ന ദത്താശ്ച കിമന്യായം കരോഷി ച

മഹാഭാഗ, ലോകപാലനായ വരുണന്റെ ഗോക്കളെ അങ്ങ് അപഹരിച്ചുകൊണ്ടു പോയല്ലോ. അദ്ദേഹം വന്നുയാചിച്ചിട്ടും അങ്ങ് അവയെ മടക്കികൊടുത്തില്ല. അങ്ങ് എന്ത്കൊണ്ട് ഈ അന്യായം ചെയ്തു?

10. ജാനന്ന്യായം മഹാഭാഗ പരവിത്താപഹാരണം
കൃതവാൻ കഥമന്യായം സർവ്വജ്ഞോ/സി മഹാമതേ

മഹാഭാഗ, ന്യായം അറിയാവുന്ന അങ്ങ് അന്യരുടെ ധനം അപഹരിക്കുക എന്ന അന്യായം ചെയ്തത് എന്തു കൊണ്ട്? മഹാമതേ, അങ്ങ് എല്ലാം അറിയുന്നവനാണല്ലോ.

11. അഹോ ലോഭസ്യ മഹിമാ മഹതോ/പി ന മുഞ്ചതി
ലോഭം നരകദം നൂനം പാപാകരമസംമതം

അമ്പേ, ലോഭത്തിന്റെ പിടിയിൽ നിന്ന് മഹാത്മാക്കളും വിമുക്തരല്ലല്ലോ! ലോഭം നരകപ്രദമാണ്; അത് പാപത്തിന്റെ ഉറവിടവും നിന്ദ്യവുമാണ്.

12. കശ്യപോ/പി ന തം ത്യക്തും സമർത്ഥഃ കിം കരോമ്യഹം
സർവ്വദൈവാധികസ്തസ്മാല്ലോഭോ വൈ കല്പിതോ മയാ

കശ്യപനും അതിനെ (ലോഭത്തെ) ഉപേക്ഷിക്കാൻ ശക്തനല്ല. ഞാൻ എന്തു ചെയ്യട്ടെ! അതു കൊണ്ടു എല്ലാത്തിനും മീതേയാണ് ഞാൻ ലോഭത്തിനു സ്ഥാനം നൽകിയതെന്ന് എനിക്കിപ്പോൾ തോന്നുന്നു.

13. ധന്യാസ്തേ മുനയഃ ശാന്താ ജിതോ യൈർലോഭ ഏവ ച
വൈഖാനസൈഃ ശമപരൈഃ പ്രതിഗ്രഹപരാങ്മുഖൈഃ

വൈഖാനസൻമാരും ശമം ശീലിച്ചവരും പ്രതിഗ്രഹത്തിൽ വിമുഖന്മാരുമായ ആ മുനിമാരാണ് ലോഭത്തെ ത്യജിച്ചവർ. അവരാണ് ധന്യർ.

**14. സംസാരേ ബലവാൻ ശത്രുർലോഭോƒമേധ്യോƒവരഃ സദാ**
**കശ്യപോƒപി ദുരാചാരഃ കൃതസ്നേഹീ ദുരാത്മനാ**

സംസാരത്തിലെ ഏററവും നിന്ദ്യനും നികൃഷ്ടനുമായ ശത്രുവാണു ലോഭം. ദുരാത്മാവായ ആ ശത്രു സ്നേഹവാനായ കശ്യപനേയും ദുഷിപ്പിച്ചു കളഞ്ഞുവല്ലോ!

**15. ബ്രഹ്മാപി തം ശശാപാഥ കശ്യപം മുനിസത്തമം**
**മര്യാദാരക്ഷണാർത്ഥം ഹി പൌത്രം പരമവല്ലഭം**

മുനിശ്രേഷ്ഠനും തന്റെ വത്സല പൗത്രനുമായ കശ്യപനെ ധർമ്മം രക്ഷിക്കാൻ വേണ്ടി ബ്രഹ്മാവും ശപിച്ചു.

**16. അംശേന ത്വം പൃഥിവ്യാം വൈ പ്രാപ്യ ജന്മ യദോഃ കുലേ**
**ഭാര്യായാം സംയുതസ്തത്ര ഗോപാലത്വം കരിഷ്യസി**

അംശം കൊണ്ട് അങ്ങ് ഭൂമിയിലെ യദുകുലത്തിൽ ജനിച്ച്, ഭാര്യമാരോടു കൂടി അവിടെ പശുപാലകനായി ഭവിക്കട്ടെ.

## വ്യാസഉവാച

**17. ഏവം ശപ്തഃ കശ്യപോƒസൗ വരുണേന ച ബ്രഹ്മണാ**
**അംശാവതരണാർത്ഥായ ഭൂഭാരഹരണായ ച**

ഹരിക്ക് അംശാവതാരം കൈക്കൊളളാനും അങ്ങനെ ഭൂഭാരം ഇല്ലാതാക്കാനും വേണ്ടി വരുണനും ബ്രഹ്മാവും കശ്യപനെ ശപിച്ചു.

**18. തഥാ ദിത്യാƒദിതിഃ ശപ്താ ശോകസന്തപ്തയാ ഭൃശം**
**ജാതാ ജാതാ വിനശ്യേരംസ്തവ പുത്രാസ്തു സപ്ത വൈ**

അതു പോലെ ശോകാർത്തയായ ദിതിയും അദിതിയെ ശപിച്ചു: "നിനക്കുണ്ടാവുന്ന ഏഴു പുത്രൻമാരും ഉണ്ടാവുന്ന ഉടൻതന്നെ നശിക്കട്ടെ."

## ജനമേജയ ഉവാച

**19. കസ്മാദ്ദിത്യാ ച ഭഗിനീ ശപ്തേന്ദ്രജനനീ മുനേ**
**കാരണം വദ ശാപേ ച ശോകസ്തു മുനിസത്തമ**

മുനേ, ഇന്ദ്രജനനിയായ അദിതിയെ എന്തിനാണ് അവളുടെ സഹോദരിയായ ദിതി ശപിച്ചത്? എന്താണ് അതിനു കാരണമെന്ന് പറയൂ. എനിക്കതിൽ ദുഃഖം തോന്നുന്നു.

## സൂത ഉവാച

**20. പാരീക്ഷിതേന പൃഷ്ടസ്തു വ്യാസഃ സത്യവതീസുതഃ**
**രാജാനം പ്രത്യുവാചേദം കാരണം സുസമാഹിതഃ**

പരീക്ഷിത്തിന്റെ പുത്രൻ ഇങ്ങനെ ചോദിച്ചത് കേട്ടപ്പോൾ സത്യവതീ പുത്രനായ വ്യാസൻ അല്പം ആലോചിച്ചിട്ട് അതിന്റെ കാരണമെന്തെന്ന് അദ്ദേഹത്തോട് പറഞ്ഞു:

## വ്യാസ ഉവാച

**21. രാജൻ ദക്ഷസുതേ ദ്വേ തു ദിതിശ്ചാദിതിരുത്തമേ**
**കശ്യപസ്യ പ്രിയേ ഭാര്യേ ബഭൂവതുരുരുക്രമേ**

രാജാവേ, ദക്ഷപ്രജാപതിയുടെ ഉത്തമ പുത്രിമാരായിരുന്നല്ലോ ദിതിയും അദിതിയും. രണ്ടുപേരും കശ്യപന്നു പ്രിയപ്പെട്ട പ്രധാന പത്നിമാരായിരുന്നു.

22. അദിത്യാം മഘവാ പുത്രോ യദാƒഭൂദതിവീര്യവാൻ
തദാ തു താദൃശം പുത്രം ചകമേ ദിതിരോജസാ

അദിതിയിൽ അതിവീര്യവാനായ ഇന്ദ്രൻ ഉണ്ടായപ്പോൾ മുതൽ അത്രത്തോളം ബലവാനായ ഒരു പുത്രൻ തനിക്കും ഉണ്ടാകണമെന്ന് ദിതിയും ആഗ്രഹിച്ചു തുടങ്ങി.

23. പതിമാഹാസിതാപാംഗീ പുത്രം മേ ദേഹി മാനദ
ഇന്ദ്രതുല്യം ബലം വീരം ധർമ്മിഷ്ഠം വീര്യവത്തമം

ഹേ മാനദ, അങ്ങ് ബലവാനും ധർമ്മിഷ്ഠനും വീരനും വീര്യവാന്മാരിൽ അഗ്രിമനും ഇന്ദ്രതുല്യനുമായ ഒരു പുത്രനെ എനിക്ക് നൽകിയാലും എന്ന് സുന്ദരിയായ ദിതി ഭർത്താവിനോട് അപേക്ഷിച്ചു.

24. താമുവാച മുനിഃ കാന്തേ സ്വസ്ഥാ ഭവ മയോദിതേ
വ്രതാന്തേ ഭവിതാ തുഭ്യം ശതക്രതുസമഃ സുതഃ

അവളോട് മുനി പറഞ്ഞു: പ്രിയേ, സമാധാനപ്പെടൂ. ഞാൻ പറഞ്ഞ വ്രതത്തിന്റെ അവസാനം നിനക്ക് ഇന്ദ്രതുല്യനായ ഒരു പുത്രൻ ജനിക്കും.

25. സാ തഥേതി പ്രതിശ്രുത്യ ചകാര വ്രതമുത്തമം
നിഷിക്തം മുനിനാ ഗർഭം ബിഭ്രാണാം സുമനോഹരം

അവൾ അങ്ങനെതന്നെ എന്നു തീരുമാനിച്ച് മഹർഷി ഉപദേശിച്ച ഉത്തമമായ വ്രതം അനുഷ്ഠിക്കാൻ തുടങ്ങി. മുനിയിൽനിന്ന് മനഃപ്രീതികരമായ ഗർഭവും ധരിച്ചുകൊണ്ട് അവൾ വ്രതമനുഷ്ഠിച്ചു.

26. ഭൂമൗ ചകാര ശയനം പയോവ്രതപരായണാ
പവിത്രാ ധാരണാ യുക്താ ബഭൂവ വരവർണ്ണിനീ

പരിശുദ്ധമായ ചിന്തയോടും വിശ്വാസത്തോടുംകൂടി കുലീനയായ അവൾ തറയിൽകിടന്ന് പയോവ്രതം അനുഷ്ഠിച്ചു.

27. ഏവം ജാതഃ സുസമ്പൂർണ്ണോ യദാ ഗർഭോƒതിവീര്യവാൻ
ശുഭ്രാംശുമതിദീപ്താംഗീം ദിതിം ദൃഷ്ട്വാതിദുഃഖിതാ

അതിവീര്യസംയുക്തമായ ഗർഭം പൂർണ്ണമായപ്പോൾ വെൺകതിർത്തിളക്കം പൂണ്ട ദിതിയെകണ്ട് അദിതിക്ക് വളരെ ദുഃഖമായി.

28. മഘവത്സദൃശഃ പുത്രോ ഭവിഷ്യതി മഹാബലഃ
ദിത്യാസ്തദാ മമ സുതസ്തേജോഹീനോ ഭവേത് കില

ഇന്ദ്രതുല്യനും ബലവാനുമായ പുത്രൻ ദിതിക്ക് ഉണ്ടാകുന്ന പക്ഷം എന്റെ പുത്രൻ തേജസ്സറ്റവ നായിത്തീരുമല്ലോ.

29. ഇതിചിന്താപരാ പുത്രമിന്ദ്രം ചോവാച മാനിനീ
ശത്രുസ്തേƒദ്യ സമുത്പന്നോ ദിതിഗർഭേƒതിവീര്യവാൻ

ഇങ്ങനെ ചിന്താധീനയായിത്തീർന്ന് ആ മാനിനി സ്വപുത്രനോട് പറഞ്ഞു: നിനക്ക് അതിശക്തനായ ഒരു ശത്രു ദിതിയുടെ ഗർഭത്തിൽ ജനിച്ചിട്ടുണ്ട്.

30. ഉപായം കുരു നാശായ ശത്രോരദ്യ വിചിന്ത്യ ച
ഉത്പത്തിരേവ ഹന്തവ്യാ ദിത്യാ ഗർഭസ്യ ശോഭന

ആ ശത്രുവിനെ നശിപ്പിക്കാൻ നല്ല പോലെ ആലോചിച്ച് ഒരു ഉപായം കണ്ടെത്തണം. ഹേ ശോഭന, ദിതി ഗർഭത്തിന്റെ മൂലച്ഛേദം തന്നെ നടത്തണം.

**31. വിക്ഷ്യ താമസിതാപാംഗീം സപത്നീഭാവമാസ്ഥിതാം**
**ദുനോതി ഹൃദയേ ചിന്താ സുഖമർമ്മവിനാശിനീ**

സപത്നീഭാവത്തിലിരിക്കുന്ന ആസുന്ദരാംഗിയെക്കണ്ടിട്ട് സുഖം കെടുത്തുന്ന ചിന്ത എന്റെ ഹൃദയത്തെ തളർത്തിക്കളയുന്നു.

**32. രാജയക്ഷ്മേവ സംവൃദ്ധോ നഷ്ടോ നൈവ ഭവേദ്രിപുഃ**
**തസ്മാദങ്കുരിതം ഹന്യാദ് ബുദ്ധിമാനഹിതം കില**

ആ ശത്രു ക്ഷയരോഗം പോലെ വളർന്നു കഴിഞ്ഞാൽ പിന്നെ നശിക്കുകയില്ല. അതുകൊണ്ട് ബുദ്ധിയുള്ളവൻ അഹിതമായ അതിനെ മുളയിലേ നുള്ളിക്കളയണം.

**33. ലോഹശങ്കുരിവ ക്ഷിപ്തോ ഗർഭോ വൈ ഹൃദയേ മമ**
**യേന കേനാപ്യുപായേന പാതയാദ്യ ശതക്രതോ**

അദിതിയുടെ ഗർഭം എന്റെ ഹൃദയത്തിൽ ഒരു ഇരുമ്പാണി കണക്കെ തുളച്ചു കയറുന്നു. ഇന്ദ്ര, അതിനെ ഏതു മാർഗ്ഗത്തിലൂടെയായാലും വേണ്ടില്ല നശിപ്പിക്കണം.

**34. സാമദാനബലേനാപി ഹിംസനീയസ്ത്വയാ സുത**
**ദിത്യാ ഗർഭോ മഹാഭാഗ മമ ചേദിച്ഛസി പ്രിയം**

മകനേ, എന്റെ ഇഷ്ടം വേണമെന്ന് നീ ആഗ്രഹിക്കുന്നെങ്കിൽ സാമദാനഭേദങ്ങളിൽ ഏതെങ്കിലും ഉപായം കൊണ്ട് അതിനെ നീ നശിപ്പിക്കണം''.

## വ്യാസ ഉവാച

**35. ശ്രുത്വാ മാതൃവചഃ ശക്രോ വിചിന്ത്യ മനസാ തതഃ**
**ജഗമാപരമാതുഃ സ സമീപമമരാധിപഃ**

അമരാധിപതിയായ ശക്രൻ അമ്മയുടെ വാക്ക് കേട്ട് മനസാ അൽപ്പമൊന്ന് ആലോചിച്ചു.പിന്നെ നേരേ ചിറ്റമ്മയുടെ അടുത്തേക്കുചെന്നു.

**36. വവന്ദേ വിനയാത് പാദൗ ദിത്യാ പാപമതിർനൃപ**
**പ്രോവാച വിനയേനാസൗ മധുരം വിഷഗർഭിതം**

രാജാവേ, ഇന്ദ്രൻ പാപചിന്തയോടുകൂടി ദിതിയുടെ പാദം വിനയപൂർവ്വം വന്ദിച്ചു. വിഷം ഉള്ളിൽ ഒതുക്കിവെച്ച് വിനയ മധുരമായി സംഭാഷണം ചെയ്തു.

## ഇന്ദ്ര ഉവാച

**37. മാതസ്ത്വം വ്രതയുക്താഽസി ക്ഷീണദേഹാഽതിദുർബലാ**
**സേവാർത്ഥമിഹ സമ്പ്രാപ്തഃ കിം കർത്തവ്യം വദസ്വ മേ**

അമ്മേ, അമ്മ വ്രതം നോറ്റിരിക്കുകയാണല്ലോ. ശരീരത്തിനുബലം കാണില്ല; ക്ഷീണവും ഉണ്ടാവും. ഞാൻ അമ്മയെ പരിചരിക്കാനാണുവന്നത്. എന്തു സഹായമാണു ചെയ്യേണ്ടതെന്നു പറയൂ.

**38. പാദസംവാഹനം തേഽഹം കരിഷ്യാമി പതിവ്രതേ**
**ഗുരുശുശ്രൂഷണാത് പുണ്യം ലഭതേ ഗതിമക്ഷയാം**

ഞാൻ അമ്മയുടെ കാലുതടവിത്തരട്ടേ?. പാതിവ്രത്യനിഷ്ഠയുള്ള അമ്മ എനിക്ക് ഗുരുവാണ്. ഗുരുശുശ്രൂഷകൊണ്ട് പുണ്യവും അനശ്വരമായ ഗതിയും ലഭിക്കും.

**39. നമേ കിമപി ഭേദോഽസ്തി തഥാദിത്യാ ശപേ കില**
**ഇത്യുക്ത്വാ ചരണൗ സ്പൃഷ്ട്വാ സംവാഹനപരോഽഭവത്**

'അമ്മയും എന്റെ പെറ്റമ്മയായ അദിതിയും തമ്മിൽ എനിക്ക് ഒരു ഭേദവുമില്ലെന്ന് ഞാൻ ആണയിട്ടുപറയാം'. എന്നു പറഞ്ഞുകൊണ്ട് ദിതിയുടെ കാലുതടവാൻ തുടങ്ങി.

40. സംവാഹനസുഖം പ്രാപ്യ നിദ്രാമാപ സുലോചനാ
ശ്രാന്താ വ്രതകൃശാ സുപ്താ വിശ്വസ്താ പരമാ സതീ

കാലുഴിയുന്ന സുഖത്താൽ ആ സുമുഖി ഉറങ്ങിപ്പോയി. വ്രതകൃശയും ക്ഷീണിതയുമായ ആസാധ്വി ഇന്ദ്രന്റെ വാക്കിൽ വിശ്വസിച്ച് ഉറക്കമായി.

41. താം നിദ്രാവശമാപന്നാം വിലോക്യ പ്രാവിശത്തനും
രൂപം കൃത്വാതിസൂക്ഷ്മം ച ശസ്ത്രപാണിഃ സമാഹിതഃ

അവൾ ഉറങ്ങിയെന്നു കണ്ടപ്പോൾ അതിസൂക്ഷ്മമായ രൂപം സ്വീകരിച്ച് ശ്രദ്ധയോടെ ശസ്ത്രപാണിയായി ദേവേന്ദ്രൻ ആ ശരീരത്തിൽ കടന്നു.

42. ഉദരം പ്രവിവേശാശു തസ്യാ യോഗബലേന വൈ
ഗർഭം ചകർത്ത വജ്രേണ സപ്തധാ പവിനായകഃ

വേഗം അവളുടെ ഉദരത്തിലേക്ക് യോഗബലത്താൽ പ്രവേശിച്ചിട്ട് വജ്രധാരി ആ ഗർഭത്തെ വജ്രംകൊണ്ട് ഏഴായി മുറിച്ചു.

43. രുരോദ ച തദാ ബാലോ വജ്രേണാഭിഹതസ്തദാ
മാ രുദേതി ശനൈർവാക്യമുവാച മഘവാനമും

വജ്രംകൊണ്ട് മുറിഞ്ഞ് ആ ശിശു കരഞ്ഞപ്പോൾ ഇന്ദ്രൻ അതിനോട് 'കരയരുതേ' എന്നു പതുക്കെപറഞ്ഞു.

44. ശകലാനി പുനഃ സപ്ത സപ്തധാ കർത്തിതാനി ച
തദാ ചൈകോനപഞ്ചാശൻ മരുതശ്ചാഭന്നൃപ

ഏഴായി മുറിച്ച ഓരോന്നും വീണ്ടും ഏഴായി മുറിച്ചു. അങ്ങനെ നാൽപ്പത്തിഒൻപതു മരുത്തുകൾ ഉണ്ടായി.

45. തദാ പ്രബുദ്ധാ സുദതീ ജ്ഞാത്വാ ഗർഭം തഥാ കൃതം
ഇന്ദ്രേണ ഛലരൂപേണ ചുകോപ ഭൃശദുഃഖിതാ

അപ്പോഴേക്കും ദിതി ഉണർന്നു കഴിഞ്ഞു. ഇന്ദ്രൻ കാപട്യം കാണിച്ച് തന്റെ ഗർഭത്തെ ഇങ്ങനെ മുറിച്ചതായി മനസ്സിലാക്കി വളരെ കോപിച്ചു.അവൾക്ക് ദുഃഖം അടക്കാൻ കഴിഞ്ഞില്ല.

46. ഭഗിനീകൃതം തു സാ ബുദ്ധ്വാ ശശാപ കുപിതാ തദാ
അദിതിം മഘവന്തം ച സത്യവ്രതപരായണാ

തന്റെ സഹോദരിയാണ് ഇങ്ങനെ ചെയ്യിച്ചതെന്നറിഞ്ഞ് കുപിതയായി. സത്യനിഷ്ഠയായ അവൾ അദിതിയെയും ഇന്ദ്രനേയും ശപിച്ചു.

47. യഥാ മേ കർത്തിതോ ഗർഭസ്തവ പുത്രേണ ഛദ്മനാ
തഥാ ത്വന്നാശമായാതു രാജ്യം ത്രിഭുവനസ്യ തു

നിന്റെ പുത്രൻ എന്റെ ഗർഭം കാപട്യത്താൽ നശിപ്പിച്ചതുകൊണ്ട് അവന് ത്രിഭുവനത്തിന്റെ നായകത്വം നഷ്ടപ്പെടട്ടെ.

48. യഥാ ഗുപ്തേന പാപേന മമ ഗർഭോ നിപാതിതഃ
അദിത്യാ പാപചാരിണ്യാ യഥാ മേ ഘാതിതഃ സുതഃ

പാപിയായ ഇന്ദ്രൻ കളവായി എന്റെ ഗർഭം വീഴ്ത്തിയതുപോലെ, പാപിഷ്ഠയായ അദിതി എന്റെ പുത്രനെ നശിപ്പിച്ചപോലെ.

**49. തസ്യാഃ പുത്രാസ്തു നശ്യന്തു ജാതാ ജാതാ പുനഃ പുനഃ**
**കാരാഗാരേ വസതേ്വഷാ പുത്രശോകാതുരാ ഭൃശം**

അവളുടെ പുത്രൻമാർ ഓരോരുത്തരും ജനിക്കുന്ന സമയത്തുതന്നെ നശിക്കാനിടവരട്ടെ. പുത്രദുഃഖം അനുഭവിച്ചുകൊണ്ട് അവൾ കാരാഗൃഹത്തിൽ കിടക്കാനിടയാവട്ടെ.

**50. അന്യജന്മനി ചാപ്യേവ മൃതാപത്യാ ഭവിഷ്യതി**

അടുത്ത ജന്മത്തിൽത്തന്നെ അവൾ മക്കൾ മരിച്ചവളായിത്തീരട്ടെ.

## വ്യാസ ഉവാച

**ഇത്യുത്സൃഷ്ടം തദാ ശ്രുത്വാ ശാപം മരീചിനന്ദനഃ**

ഇങ്ങനെ ശപിച്ചതുകേട്ടപ്പോൾ കശ്യപൻ,

**51. ഉവാച പ്രണയോപേതോ വചനം ശമയന്നിവ**
**മാ കോപം കുരു കല്യാണി പുത്രാസ്തേ ബലവത്തരാഃ**

വളരെ സ്നേഹത്തോടുകൂടി അവളെ ആശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു: ഭദ്രേ, കോപിക്കരുതേ. നിന്റെ പുത്രൻമാരെല്ലാം നല്ല ശക്തരായിത്തീരും.

**52. ഭവിഷ്യന്തി സുരാഃ സർവ്വേ മരുതോ മഘവത്സഖാഃ**
**ശാപോഽയം തവ വാമോരു ത്വഷ്ടാവിംശേഽഥ ദ്വാപരേ**

അവരെല്ലാം ദേവന്മാരും ദേവേന്ദ്രന്റെ ചങ്ങാതിമാരുമായിത്തീരും. ഹേ സുമുഖി, നിന്റെ ഈ ശാപം ഇരുപത്തിയെട്ടാമത്തെ ദ്വാപരയുഗത്തിൽ,

**53. അംശേന മാനുഷം ജന്മ പ്രാപ്യ ഭോക്ഷ്യതി ഭാമിനി**
**വരുണേനാപി ദത്തോഽസ്തി ശാപഃ സന്താപിതേന ച**

നിന്റെ സഹോദരി അംശംകൊണ്ട് മനുഷ്യജന്മം പ്രാപിച്ച് അനുഭവിക്കും. ദുഃഖിതനായ വരുണനും അവളെ ശപിച്ചിട്ടുണ്ട്.

**54. ഉഭയോഃ ശാപയോഗേന മാനുഷീയം ഭവിഷ്യതി**

രണ്ടുപേരുടേയും ശാപം ഏറ്റതുമൂലം ഇവൾ മനുഷ്യസ്ത്രീയായി ജനിക്കും.

## വ്യാസ ഉവാച

**പതിനാഽഽശ്വാസിതാ ദേവീ സന്തുഷ്ടാ സാഽഭവത്തദാ**

ഭർത്താവ് ഇങ്ങനെ ആശ്വസിപ്പിച്ചപ്പോൾ അവൾ സന്തുഷ്ടയായിത്തീർന്നു.

**55. നോവാച വിപ്രിയം കിഞ്ചിത്തതഃ സാ വരവർണ്ണിനീ**
**ഇതിതേ കഥിതം രാജൻ പൂർവ്വശാപസ്യ കാരണം**
**അദിതിർ ദേവകീ ജാതാ സ്വാംശേന നൃപസത്തമ**

പിന്നെ കുലീനയായ അവൾ അപ്രിയമായിട്ടൊന്നും പറഞ്ഞില്ല. രാജാവേ, ഇങ്ങനെ പൂർവ്വശാപത്തിന്റെ കാരണം ഞാൻ പറഞ്ഞു കഴിഞ്ഞു. അദിതി സ്വാംശം കൊണ്ട് ദേവകിയായി ജനിക്കുകയും ചെയ്തു.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
തൃതീയോഽദ്ധ്യായഃ

# അഥ ചതുർത്ഥോ/ദ്ധ്യായഃ

**രാജോവാച**

1. **വിസ്മിതോ/സ്മി മഹാഭാഗ ശ്രുത്വാ//ഖ്യാനം മഹാമതേ**
**സംസാരോ/യം പാപരൂപഃ കഥം മുച്യേത ബന്ധനാത്**

മഹാഭാഗ, ഈ കഥകേട്ടിട്ട് എനിക്ക് വളരെ അദ്ഭുതം തോന്നുന്നു.പാപം രൂപം പൂണ്ടതാണ് ഈ ജഗത്ത്. മഹാമതേ, ഈ ബന്ധനത്തിൽ നിന്ന് എങ്ങനെ മോചനമുണ്ടാകും ?

2. **കശ്യപസ്യാപി ദായാദസ്ത്രിലോകീവിഭവേ സതി**
**കൃതവാനീദൃശം കർമ്മ കോ ന കുര്യാജ്ജുഗുപ്സിതം**

മുപ്പാരിലെയും വിഭവങ്ങൾ ഉണ്ടായിരുന്നിട്ടും ഉത്തമകുലത്തിൽ ജനിച്ച കശ്യപപുത്രൻ ഇത്ര നിന്ദ്യമായ കർമ്മം ചെയ്ത നിലയ്ക്ക് ആരെല്ലാം ഇത്തരം പ്രവൃത്തികൾ ചെയ്യില്ല ? അപ്പോൾ സംസാരത്തിൽ നിന്ന് എങ്ങനെ ഒരുവൻ മുക്തനാകും ?

3. **ഗർഭേ പ്രവിശ്യ ബാലസ്യ ഹനനം ദാരുണം കില**
**സേവാമിഷേണ മാതുശ്ച കൃത്വാ ശപഥമദ്ഭുതം**

സേവ ചെയ്യാമെന്നു ശപഥം ചെയ്തിട്ട്, വ്യാജേന മാതൃഗർഭത്തിൽ കടന്ന് ശിശുഹത്യ എന്ന ക്രൂരകർമ്മം ചെയ്തല്ലോ ! കഷ്ടം !

4. **ശാസ്താ ധർമ്മസ്യ ഗോപ്താ ച ത്രിലോക്യാഃ പതിരപ്യുത**
**കൃതവാനീദൃശം കർമ്മ കോ ന കുര്യാദസാമ്പ്രതം**

മൂന്നു ലോകത്തിന്റെയും പ്രഭുവായ ഇന്ദ്രൻ ധർമ്മം നടത്തേണ്ടവനും ധർമ്മത്തെ സംരക്ഷിക്കേണ്ടവനുമാണ്. അദ്ദേഹം ഈ നിന്ദ്യമായ കർമ്മം ചെയ്താൽ ആർക്ക് എന്തെല്ലാം ചെയ്തുകൂടാ?

5. **പിതാമഹാ മേ സംഗ്രാമേ കുരുക്ഷേത്രേ/തി ദാരുണം**
**കൃതവന്തസ്തഥാ//ശ്ചര്യം ദൃഷ്ടം കർമ്മ ജഗദ്ഗുരോ**

കുരുക്ഷേത്രത്തിൽ വച്ചു നടന്ന അതിഭയങ്കരമായ യുദ്ധത്തിൽ, ഹേ ജഗദ്ഗുരോ, എന്റെ പിതാമഹന്മാരും ഗുരുക്കന്മാർ, ജ്യേഷ്ഠന്മാർ തുടങ്ങിയവരെ ഹനിക്കുക എന്ന ഇത്തരം നിന്ദ്യമായ കർമ്മം ചെയ്തല്ലോ! അദ്ഭുതം തന്നെ !

6. **ഭീഷ്മോ ദ്രോണഃ കർണ്ണോ ധർമ്മാംശോ/പി യുധിഷ്ഠിരഃ**
**സർവ്വേ വിരുദ്ധധർമ്മേണ വാസുദേവേന നോദിതാഃ**

ഭീഷ്മരും ദ്രോണരും കർണ്ണനും ധർമ്മാംശഭൂതനായ യുധിഷ്ഠിരനും എന്നു വേണ്ട സകലരും വാസുദേവന്റെ പ്രേരണ കൊണ്ട് ധർമ്മവിരുദ്ധമായിട്ടാണു പ്രവർത്തിച്ചത്.

7. **അസാരതാം വിജാനന്തഃ സംസാരസ്യ സുമേധസഃ**
**ദേവാംശാശ്ച കഥം ചക്രുർനിന്ദിതം ധർമ്മതത്പരാഃ**

സംസാരത്തിന്റെ നിസ്സാരതയെ അറിയാൻ കഴിവുള്ള ബുദ്ധിശാലികളായിരുന്നു, അവർ. ധർമ്മതത്പരരും ദേവാംശഭൂതരുമായ അവർ ഈ നിന്ദ്യകർമ്മം ചെയ്തത് എന്തു കൊണ്ട് ?

8. **കാ//സ്ഥാ ധർമ്മസ്യ വിപ്രേന്ദ്ര പ്രമാണം കിം വിനിശ്ചിതം**
**ചലചിത്തോ/സ്മി സംജാതഃ ശ്രുത്വാ ചൈതത് കഥാനകം**

ഇങ്ങനെയുള്ളവർ ഇത്തരം നിന്ദ്യകർമ്മം ചെയ്താൽ, ഹേ .ബ്രാഹ്മണോത്തമ,ധർമ്മത്തിൽ ശ്രദ്ധയുണ്ടാവുന്നതെങ്ങനെ ? ധർമ്മത്തെ സംബന്ധിച്ച നിശ്ചിതമായ പ്രമാണം എന്ത് ? ധർമ്മാചരണത്തിൽ ഈ അധർമ്മാത്മാക്കളാവില്ലേ, പ്രമാണം ? ധർമ്മാചരണത്തെ സംബന്ധിച്ച ഈ കഥ കേട്ടിട്ട് എന്റെ മനസ്സ് വളരെ ചഞ്ചലമായിരിക്കുന്നു.

9. **ആപ്തവാക്യം പ്രമാണം ചേദാപ്തഃ കഃ പരദേഹവാൻ**
**പുരുഷോ വിഷയാസക്തോ രാഗീ ഭവതീ സർവ്വഥാ**

ആപ്തവാക്യമാണ് പ്രമാണമെങ്കിൽ ഉത്തമനായ ആപ്തൻ ആര് ? വിഷയാസക്തനും രാഗിയും എല്ലാം ആപ്തന്മാരാണെന്നു പറയേണ്ടിവരും.

10. **രാഗോ ദ്വേഷോ ഭുവേന്നൂനമർത്ഥനാശാദസംശയം**
**ദ്വേഷാദസത്യവചനം വക്തവ്യം സ്വാർത്ഥസിദ്ധയേ**

അർത്ഥം നശിക്കുമ്പോൾ രാഗം, ദ്വേഷമായിത്തീരും; തീർച്ച. ദ്വേഷമുണ്ടായാൽ സ്വാർത്ഥലാഭത്തിനു വേണ്ടി പിന്നെ കളവു പറയാൻ ഇടയാവും. അപ്പോൾ ആപ്തനെവിടെ?

11. **ജരാസന്ധവിഘാതാർത്ഥം ഹരിണാ സത്വമൂർത്തിനാ**
**ഛലേന രചിതം രൂപം ബ്രാഹ്മണസ്യ വിജാനതാ**

സത്വമൂർത്തിയായ വിഷ്ണു പോലും ജരാസന്ധനെ വധിക്കുന്നതിനു വേണ്ടി ബോധപൂർവ്വം കപട ബ്രാഹ്മണവേഷം കെട്ടിയില്ലേ ?

12. **തദാപ്തഃ കഃ പ്രമാണം കിം സത്വമൂർത്തിരപീദൃശഃ**
**അർജ്ജുനോഽപിതഥൈവാത്ര കാര്യേ യജ്ഞവിനിർമ്മിതേ**

സത്വമൂർത്തിയായ ഹരി സ്വാർത്ഥത്തിനു വേണ്ടി ഇങ്ങനെ ചെയ്തെങ്കിൽ ആരാണ് ആപ്തൻ? പ്രമാണം എന്ത്? അർജ്ജുനനും യജ്ഞകാര്യത്തിനായി കപടവേഷം കൈക്കൊണ്ടില്ലേ?

13. **കീദൃശോഽയം കൃതോ യജ്ഞഃ കിമർത്ഥം ശമവർജ്ജിതഃ**
**പരലോകപദാർത്ഥം വാ യശസേ വാഽന്യഥാ കില**

ശിശുപാലവധം തുടങ്ങിയ അനർത്ഥങ്ങൾ നിറഞ്ഞ ഈ യാഗം എങ്ങനെയുള്ളതായിരുന്നു? സാത്വികമോ അതോ രാജസമോ? ശമം വെടിഞ്ഞ ഈ യത്നം എന്തിനു ചെയ്തു? പരലോകപദത്തിനോ, യശസ്സിനോ, അതോ മറ്റു വല്ലതിനുമോ?

14. **ധർമ്മസ്യ പ്രഥമഃ പാദഃ സത്യമേതച്ഛ്രുതേർവചഃ**
**ദ്വിതീയസ്തു തഥാ ശൗചം ദയാപാദസ്തൃതീയകഃ**

ധർമ്മത്തിന്റെ ആദ്യത്തെ പാദം സത്യമാണെന്ന് ശ്രുതി പറയുന്നു. രണ്ടാമത്തേത് ശൗചവും മൂന്നാമത്തേത് ദയയുമാണ്.

15. **ദാനം പാദശ്ചതുർത്ഥശ്ച പുരാണജ്ഞാ വദന്തി വൈ**
**തൈർവിഹീനഃ കഥം ധർമ്മസ്തിഷ്ഠേദിഹ സുസമ്മതഃ**

നാലാമത്തേത് ദാനമാണ്. പുരാണജ്ഞന്മാരും അങ്ങനെ തന്നെ പറയുന്നു. ഈ നാലു പാദങ്ങളുമില്ലാതെ സജ്ജനസമ്മതമായ ധർമ്മം എങ്ങനെ നില നില്ക്കും?

16. **ധർമ്മഹീനം കൃതം കർമ്മ കഥം തത് ഫലദം ഭവേത്**
**ധർമ്മേ സ്ഥിരാ മതിഃ ക്വാപി ന കസ്യാപി പ്രതീയതേ**

ധർമ്മനിഷ്ഠയില്ലാതെ പാണ്ഡവർ ചെയ്ത ആ യജ്ഞകർമ്മം എങ്ങനെ ഫലവത്താകും? അതുകൊണ്ട് ആ യജ്ഞം അഹങ്കാരത്തോടെ ചെയ്തതാണ്. അതിന്റെ കർത്താക്കൾ ആപ്തരാകുമോ ? ധർമ്മത്തിൽ ഉറച്ച ബുദ്ധി ആർക്കും ഒരിടത്തും കാണുന്നില്ല.

17. ഛലാർത്ഥം ച യദാ വിഷ്ണർവാമനോ/ഭൂജ്ജഗത്പ്രഭുഃ
യേന വാമനരൂപേണ വഞ്ചിതോ/സൗ ബലിർനൃപഃ

വഞ്ചിക്കാൻ വേണ്ടി ജഗത്പ്രഭുവായ വിഷ്ണു വാമനരൂപം പൂണ്ടു. ആ വാമനരൂപത്തിൽ ബലിമഹാരാജാവിനെ വഞ്ചിക്കുകയും ചെയ്തു.

18. വിഹർത്താ ശതയജ്ഞസ്യ വേദാനാം പരിപാലകഃ
ധർമ്മിഷ്ഠോ ദാനശീലശ്ച സത്യവാദീ ജിതേന്ദ്രിയഃ

നൂറു യജ്ഞം ചെയ്തവനും വേദങ്ങളുടെ സംരക്ഷകനും ധർമ്മിഷ്ഠനും ദാനശീലനും സത്യസന്ധനും ജിതേന്ദ്രിയനുമായിരുന്ന ബലിയെ,

19. സ്ഥാനാത് പ്രഭ്രംശിതോ/സ്മാദ്വിഷ്ണുനാ പ്രഭവിഷ്ണുനാ
ജിതം കേന തയോഃ കൃഷ്ണ ബലിനാ വാമനേന വാ

ഓർത്തിരിക്കാതെ രാജപദവിയിൽ നിന്ന് പ്രഭവിഷ്ണുവായ ഹരി ബലിയെ നോക്കി പരിഭ്രഷ്ടനാക്കി. ഹേ വ്യാസർഷേ, ഇവരിൽ ആരാണു ജയിച്ചത്? വാമനനോ അതോ ബലിയോ?

20. ഛലകർമ്മവിദാ ചായം സന്ദേഹോ/ത്ര മഹാന്മമ
വഞ്ചയിത്വാ വഞ്ചിതേന സത്യം വദ ദ്വിജോത്തമ

ഹേ ബ്രാഹ്മണശ്രേഷ്ഠാ, സത്യം പറയൂ. വ്യാജവേഷം പൂണ്ട വാമനനോ? അതോ മഹാബലിയോ? എനിക്കതിൽ വലിയ സംശയമുണ്ട്.

21. പുരാണകർത്താ ത്വമസി ധർമ്മജ്ഞശ്ച മഹാമതിഃ

അങ്ങ് പുരാണകർത്താവും ബുദ്ധിമാനും ധർമ്മജ്ഞനുമാണല്ലോ.

വ്യാസ ഉവാച

ജിതം വൈ ബലിനാ രാജൻ ദത്താ യേന ച മേദിനീ

രാജാവേ, ജയിച്ചത് ബലി തന്നെയാണ്. കാരണം അദ്ദേഹം പ്രതിജ്ഞ ചെയ്തതനുസരിച്ച് ഭൂമി ദാനവും ചെയ്തു.

22. ത്രിവിക്രമോ/പി നാമ്നാ യഃ പ്രഥിതോ വാമനോ/ഭവത്
ഛലനാർത്ഥമിദം രാജൻ വാമനത്വം നരാധിപ

ത്രിവിക്രമനാണെങ്കിലും വാമനനെന്ന പേരിൽ ഹരി പ്രസിദ്ധനായിതീർന്നു. രാജാവേ, ഈ വാമനവേഷം ബലിയെ വഞ്ചിക്കാൻവേണ്ടി സ്വീകരിച്ചതായിരുന്നു.

23. സമ്പ്രാപ്തം ഹരിണാ ഭൂയോ ദ്വാരപാലത്വമേവ ച
സത്യാദന്യതരന്നാസ്തി മൂലം ധർമ്മസ്യ പാർത്ഥിവ

ആ ഹരിക്ക് പിന്നീട് അദ്ദേഹത്തിന്റെ ദ്വാരപാലകനെന്ന അവസ്ഥയും ഉണ്ടായി. രാജാവേ, ധർമ്മത്തിന്റെ മൂലം സത്യമല്ലാതെ മറ്റൊന്നല്ല.

24. ദുഃസാധ്യം ദേഹിനാം രാജൻ സത്വം സർവ്വാത്മനാ കില
മായാ ബലവതീ ഭൂപ ത്രിഗുണാ ബഹുരൂപിണീ

രാജാവേ, ദേഹമെടുത്തവർക്ക് സത്യം പാലിക്കുക എന്നത് ഏതുവിധത്തിലും വളരെ പ്രയാസം തന്നെ. ത്രിഗുണാത്മികയായ മായ അത്യന്തം ബലവതിയും നാനാരൂപധാരിണിയുമാണ്.

25. യയേദം നിർമ്മിതം വിശ്വം ഗുണൈഃ ശബളിതം ത്രിഭിഃ
തസ്മാച്ഛലവതാം സത്യം കുതോ/വിദ്ധം ഭവേന്നൃപ

ആ മായയാണ് ത്രിഗുണസമ്മിശ്രമായി ഈ വിശ്വത്തെ ചമച്ചിരിക്കുന്നത്. അതുകൊണ്ട് മിഥ്യാസ്വരൂപുണിയായ മായ മൂടിയിരിക്കുന്നവന് അതിനെ ആശ്രയിക്കാതെ സത്യത്തെമാത്രം പാലിക്കാൻ കഴിയുമോ?

**26. മിശ്രേണ ജനിതശ്ചൈവ സ്ഥിതിരേഷാ സനാതനീ**
**വൈഖാനസാശ്ച മുനയോ നിഃസംഗാ നിഷ്പ്രതിഗ്രഹാഃ**

മനുഷ്യർ പ്രായേണ രജോഗുണപ്രധാനരാണ്. അവർക്ക് സത്യം സുദുർല്ലഭവുമാണ്. ഇതാണ് എന്നത്തേയും സ്ഥിതി. എന്നാൽ വൈഖാനസന്മാരായ മുനിമാരുണ്ടല്ലോ. അവർ നിഃസംഗരും പരിഗ്രഹേച്ഛ ഇല്ലാത്തവരുമാണ്.

**27. സത്യയുക്താ ഭവന്ത്യത്ര വീതരാഗാ ഗതതൃഷഃ**
**ദൃഷ്ടാന്തദർശനാത്ഥായ നിർമ്മിതാസ്തേ ച താദൃശാഃ**

അവർ സത്യത്തെ സംരക്ഷിക്കുന്നവരും വിഷയാസക്തിയില്ലാത്തവരും തൃഷ്ണാരഹിതരുമാണ്. അപ്രകാരമുള്ളവരെ സൃഷ്ടിച്ചിരിക്കുന്നത് ദൃഷ്ടാന്തത്തിനുവേണ്ടി മാതൃക കാണിക്കാൻ വേണ്ടി മാത്രമാണ്. അവരുടെ വാക്കുകളാണ് ആപ്തവാക്യങ്ങൾ.

**28. അന്യത്സർവ്വം ശബളിതം ഗുണൈരേഭിസ്ത്രിഭിർനൃപ**
**നൈകം വാക്യം പുരാണേഷു വേദേഷു നൃപസത്തമ.**

ഹേ നൃപോത്തമ, ഈ ഋഷികളിൽ നിന്ന് അന്യമായ ജീവി സമൂഹമെല്ലാം ത്രിഗുണസമ്മിശ്രമാണ്. അതുകൊണ്ടുതന്നെയാണ് അവരുടെ ദൃഷ്ടിയിൽ വേദങ്ങളിലും പുരാണങ്ങളിലും പ്രമാണഭേദമുള്ളതായി തോന്നുന്നത്.

**29. ധർമ്മശാസ്തേഷു ചാംഗേഷു സഗുണൈഃ രചിതേഷ്വിഹ**
**സഗുണഃ സഗുണം കുര്യാന്നിർഗുണം ന കരോതി വൈ**

വേദാംഗങ്ങളിലും ധർമ്മശാസ്ത്രങ്ങളിലും ഈമതഭേദം കാണാം. കാരണം അവയെല്ലാം സഗുണൻമാരുടെ സൃഷ്ടിയാണ്. സഗുണൻ രചിക്കുന്നത് സഗുണാത്മകമായിരിക്കും. നിർഗുണം ആയിരിക്കുകയില്ല.

**30. ഗുണാസ്തേ മിശ്രിതാഃ സർവ്വേ ന പൃഥഗ്ഭാവസംഗതാഃ**
**നിർവ്യളികേ സ്ഥിരേ ധർമ്മേ മതിഃ കസ്യാപി ന സ്ഥിരാ**

ഗുണങ്ങൾ എല്ലാം മിശ്രമായിട്ടല്ലാതെ ഒറ്റയ്ക്കുനിൽക്കില്ല. നിർവ്യാജവും സ്ഥിരവുമാണ് ധർമ്മം. അതിൽ ആരുടെയും മനസ്സ് ഉറച്ചുനില്ക്കുന്നില്ല.

**31. ഭവോദ്ഭവേ മഹാരാജ മായയാ മോഹിതസ്യ വൈ**
**ഇന്ദ്രിയാണി പ്രമാഥീനി തദാസക്തം മനസ്തഥാ**

മഹാരാജാവേ, സംസാരബന്ധത്തിൽപ്പെട്ട ആരും മായാമോഹിതരാവുമെന്ന് തീർച്ചയാണ്. ഇന്ദ്രിയങ്ങൾ ബലമായി പിടിച്ചുവലിക്കുമ്പോൾ അവയ്ക്കു കീഴ്പ്പെട്ടുപോകുന്നു.

**32. കരോതി വിവിധാൻ ഭാവാൻ ഗുണൈസ്തൈഃ പ്രേരിതോ ഭൃശം**
**ബ്രഹ്മാദിസ്തംബപര്യാന്താഃ പ്രാണിനഃ സ്ഥിരജംഗമാഃ**

ആ ഗുണങ്ങളുടെ പ്രേരണ അനുസരിച്ച് മനസ്സ് പല ഭാവങ്ങളും ഉൾക്കൊള്ളുന്നു. ബ്രഹ്മാവ് തുടങ്ങി പുൽക്കൊടി വരെയുള്ള ചരവും അചരവുമായ പ്രാണികൾ,

**33. സർവ്വേ മായാവശാ രാജൻ സാऽനുക്രീഡതി തൈരിഹ**
**സർവ്വാൻ വൈ മോഹയത്യേഷാ വികുർവത്യനിശം ജഗത്**

എല്ലാം മായയ്ക്കു വിധേയരാണ്. മായ അവയോടപ്പം വിളയാടുന്നു, എല്ലാറ്റിനെയും അവൾ മോഹിപ്പിക്കുന്നു; ജഗത്തിനെ സദാ രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു.

34. അസത്യോ ജായതേ രാജൻ കാര്യവാൻ പ്രഥമം നരഃ
ഇന്ദ്രിയാർ ത്ഥാംശ്ചിന്തയാനോ ന പ്രാപ്നോതി യദാ നരഃ

രാജാവേ, ഇന്ദ്രിയ വിഷയങ്ങളെപ്പറ്റി ചിന്തിച്ചുകൊണ്ടിരിക്കുന്നവൻ അതു ലഭിക്കാതെ വരുമ്പോൾ എങ്ങനെയെങ്കിലും അതുനേടണമെന്ന വിചാരത്തോടെ ആദ്യമായി അസത്യത്തിലേക്ക് വഴുതി വീഴുന്നു.

35. തദർത്ഥം ഫലമാദത്തേ ഫലാത്പാപേ പ്രവർത്തതേ
കാമഃ ക്രോധശ്ച ലോഭശ്ച വൈരിണോ ബലവത്തരാഃ

അതിനു വേണ്ടി കളവ് സ്വീകരിക്കുന്നു. ആ കളവ് പാപകർമ്മത്തിൽ പ്രവർത്തിക്കാൻ കാരണമാകുന്നു. കാമവും ക്രോധവും ലോഭവും ശക്തരായ ശത്രുക്കളാണ്.

36. കൃതാകൃതം ന ജാനന്തി പ്രാണിനസ്തദ്വശം ഗതാഃ
വിഭവേ സത്യഹംകാരഃ പ്രബലഃ പ്രഭവത്യപി

അവയ്ക്കു വിധേയരായവർക്ക് എന്തു ചെയ്യണം എന്തു ചെയ്യരുത് എന്ന് അറിയാൻ കഴിയാതെ പോകുന്നു. ഇപ്രകാരം അസത്യത്തിലൂടെ കാര്യസാദ്ധ്യമുണ്ടായിക്കഴിയുമ്പോൾ അഹങ്കാരം പ്രബലമായിത്തീരുന്നു.

37. അഹങ്കാരാദ്ഭവേന്മോഹോ മോഹാന്മരണമേവ ച
സങ്കല്പാ ബഹവസ്ത്ര വികല്പാഃ പ്രഭവന്തി ച

അഹങ്കാരത്തിൽ നിന്നു മോഹം ഉദ്ഭവിക്കും. മോഹത്താൽ മരണവും സംഭവിക്കും. ഒട്ടേറേ സങ്കല്പങ്ങൾ അവിടെ ഉണ്ടാകും; വികല്പങ്ങളും ഉണ്ടാകും.

38. ഈർഷ്യാസൂയാ തഥാ ദ്വേഷഃ പ്രാദുർഭവതി ചേതസി
ആശാ തൃഷ്ണാ തഥാദൈന്യം ദംഭോ*f*ധർമ്മമതിസ്തഥാ

ഈർഷ്യാ, അസൂയ, ദ്വേഷം എന്നിവ മനസ്സിൽ അതെത്തുടർന്ന് അങ്കുരിക്കുന്നു. അതുപോലെ തന്നെ ആശ, തൃഷ്ണ, ദൈന്യം, ദംഭം അധർമ്മബുദ്ധി എന്നിവയും.

39. പ്രാണിനാം പ്രഭവന്ത്യേതേ ഭാവാ മോഹസമുദ്ഭവാഃ
യജ്ഞദാനാനി തീർത്ഥാനി വ്രതാനി നിയമാസ്തഥാ

പ്രാണികൾക്ക് ഈ ഭാവങ്ങൾ ഉണ്ടാകുന്നത് മോഹത്തിൽ നിന്നാണ്. യജ്ഞങ്ങളും,ദാനങ്ങളും, തീർത്ഥാടനങ്ങളും, വ്രതങ്ങളും, യോഗോപയോഗികളായ നിയമങ്ങളും.

40. അഹങ്കാരാഭിഭൂതസ്തു കരോതി പുരുഷോ*f*ന്വഹം
അഹം ഭാവകൃതം സർവ്വം പ്രഭവേദ്വൈ ന ശൗചവത്

മനുഷ്യർ അനുദിനം ചെയ്യുന്നത് അങ്കാരവശഗനായിട്ടാണ്.അഹങ്കാരത്തോടെചെയ്യുന്ന ഒരു കാര്യവും ശുദ്ധമായിരിക്കുകയില്ല.

41. രാഗലോഭാത് കൃതം കർമ്മ സർവ്വാംഗം ശുദ്ധിവർജ്ജിതം
പ്രഥമം ദ്രവ്യശുദ്ധിശ്ച ദ്രഷ്ടവ്യാ വിബുധൈഃ കില

രാഗലോഭാദികളോടെ ചെയ്യുന്ന കർമ്മം മുഴുവനും അശുദ്ധമായിരിക്കും. അതുകൊണ്ട് വിദ്വാൻമാർ ആദ്യമായി നോക്കേണ്ടത് ദ്രവ്യം ശുദ്ധമാണോ എന്നാണ്.

42. അദ്രോഹേണാർജ്ജിതം ദ്രവ്യം പ്രശസ്തം ധർമ്മകർമ്മണി
ദ്രോഹാർജ്ജിതേന ദ്രവ്യേണ യത് കരോതി ശുഭം നരഃ

അന്യരെ ദ്രോഹിക്കാതെ സമ്പാദിക്കുന്ന ദ്രവ്യമാണ് കർമ്മത്തിന് ഉത്തമമായിട്ടുള്ളത്. പരദ്രോഹം ചെയ്ത് ആർജ്ജിക്കുന്ന ദ്രവ്യം കൊണ്ട് മനുഷ്യർ ചെയ്യുന്ന ശുഭകർമ്മം

**43. വിപരീതം ഭവേത്തത്തു ഫലകാലേ നൃപോത്തമ**
**മനോƒതി നിർമ്മലം യസ്യ സ സമ്യക്ഫലഭാഗ്ഭവേത്**

വിപരീതഫലമാണു നൽകുക.രാജാവേ, ആരുടെ മനസ്സാണോ നിർമ്മലമായിരിക്കുന്നത് അവന് സത്ഫലം ലഭിക്കുകയും ചെയ്യും.

**44. തസ്മിൻ വികാരയുക്തം തു ന യഥാഫലം ലഭേത്**
**കർത്താരഃ കർമ്മാണാം സർവ്വേ ആചാര്യഋത്വിജാദയാഃ**

വികാരത്തോടു കൂടിയതാണെങ്കിൽ ആ കർമ്മത്തിനു ശരിയായ ഫലം ലഭിക്കുകയില്ല. കർമ്മകർത്താക്കളായ ആചാര്യന്മാരും ഋത്വിക്കുകളും എല്ലാം

**45. സ്യുസ്തേ വിശുദ്ധമനസസ്തദാ പൂർണ്ണം ഭവേത്ഫലം**
**ദേശകാലക്രിയാദ്രവ്യകർത്തൃണാം ശുദ്ധതാ യദി**

നിർമ്മല ചിത്തരായിട്ടാണ് കർമ്മം ചെയ്യുന്നതെങ്കിൽ ആ കർമ്മത്തിനു പൂർണ്ണഫലം ലഭിക്കും. ദേശം, കാലം ദ്രവ്യം കർത്താക്കൾ ഇവയക്കെല്ലാം ശുദ്ധിയുണ്ടെങ്കിൽ,

**46. മന്ത്രണാം ച തദാ പൂർണ്ണം കർമ്മണാം ഫലമശ്നുതേ**
**ശത്രുണാം നാശമുദ്ദിശ്യ സ്വവൃദ്ധിം പരമാം തഥാ**

മന്ത്രങ്ങൾക്കും ശുദ്ധിയുണ്ടെങ്കിൽ കർമ്മത്തിന്റെ പൂർണ്ണമായ ഫലം അനുഭവിക്കാം. ശത്രു നാശം ഉദ്ദേശിച്ചോ തനിക്ക് അത്യധികമായ ഉത്കൃർഷമുണ്ടാകണമെന്ന് ഉദ്ദേശിച്ചോ,

**47. കരോതി സുകൃതം തദ്വദ്വിപരീതം ഭവേത് കില**
**സ്വാർത്ഥാസസക്തഃ പുമാന്നിത്യം ന ജാനാതി ശുഭാശുഭം**

ചെയ്യുന്ന സുകൃതകർമ്മങ്ങൾക്കും അതുപോലെ വിപരീതഫലമാണ് ഉണ്ടാവുക. സ്വാർത്ഥത്തിൽ മുങ്ങിയ മനുഷ്യൻ ഒരിക്കലും ശുഭാശുഭങ്ങളെ വേർതിരിച്ചറിയുന്നില്ല.

**48. ദൈവാധീനഃ സദാ കുര്യാത് പാപമേവ ന സത്കൃതം**
**പ്രാജാപത്യാഃ സുരാഃ സർവ്വേ ഹ്യസുരാശ്ച തദുദ്ഭവാഃ**

പ്രാരാബ്ധത്തിന് അധീനനായവൻ സദാ പാപം തന്നെ ചെയ്യുന്നു.പുണ്യം ചെയ്യുന്നിമില്ല.കശ്യപ പ്രജാപതിയുടെ സന്താനങ്ങളല്ലേ ദേവന്മാർ? അദ്ദേഹത്തിന്റെ തന്നെ സന്താനങ്ങളല്ലെ അസുരന്മാരും?

**49. സർവ്വേ തേ സ്വാർത്ഥ നിരതാഃ പരസ്പരവിരോധിനഃ**
**സത്വോദ്ഭവാഃ സുരാഃ സർവ്വേƒപ്യുക്താ വേദേഷു മാനുഷാഃ**

എങ്കിലും അവരെല്ലാം സ്വാർത്ഥികളും പരസ്പരവിദ്വേഷികളുമാണ്.ദേവന്മാരെല്ലാം സത്വഗുണത്തിൽ നിന്ന് ഉദ്ഭവിച്ചവരാണെന്നു വേദങ്ങളിൽ പറഞ്ഞിട്ടുണ്ട്. മനുഷ്യർ,

**50. രജോദ്ഭവാസ്താമസാസ്തു തിര്യഞ്ചഃ പരികീർത്തതാഃ**
**സത്വോദ്ഭവാനാം തൈർവൈരം പരസ്പരമനാരതം**

രജസ്സിൽ നിന്നുണ്ടായവരും തിര്യക്കുകൾ തമസ്സിൽ നിന്നുണ്ടാവരുമാണെന്ന് പറയപ്പെടുന്നു.സത്വ പ്രകൃതികളായ ദേവൻമാർക്കു തമ്മിൽ സദാവൈരമുണ്ടാകുന്നണ്ടല്ലോ.

**51. തിരശ്ചാമത്ര കിം ചിത്രം ജാതിവൈരസമുദ്ഭവേ**
**സദാ ദ്രോഹപരാ ദേവാസ്തപോവിഘ്നകരാസ്തഥാ**

ആ സ്ഥിതിക്ക് തമപ്രകൃതികളായ തിര്യക്കുകൾക്കു തമ്മിൽ ജാതി വൈരമുണ്ടാകുന്നതിൽ അദ്ഭുതമെന്ത്? സദാ ദ്രേഹപരരും തപോ വിഘ്നമുണ്ടാക്കുന്നവരുമാണ് ദേവന്മാർ. അതുപോലെ,

52. **അസന്തുഷ്ടാ ദ്വേഷപരാഃ പരസ്പരവിരോധിനഃ**
**അഹങ്കാരസമുദ്ഭൂതഃ സംസാരോ/യം യതോ നൃപ**
**രാഗദ്വേഷവിഹീനസ്തു സ കഥം ജായതേ നൃപ**

അസന്തുഷ്ടരും ദ്വേഷത്തോടുകൂടിയവരും പരസ്പരവിരോധമുള്ളവരുമാണ്. എന്തെന്നാൽ അഹങ്കരത്തിൽ നിന്നാണ് ഈ ജഗത്തിന്റെ ഉത്പത്തിതന്നെ. അതിൽ ജനിക്കുന്നവൻ എങ്ങനെ രാഗദ്വേഷാദികൾ ഇല്ലാത്തവനാകും?

ഇതി ശ്രീദേവിഭാഗവതേ ചതുർത്ഥസ്കന്ധേ
ചതുർത്ഥോ/ദ്ധ്യായഃ

# അഥ പഞ്ചമോ/ദ്ധ്യായ

## വ്യാസഉവാച

1. **അഥ കിം ബഹുനോക്തേന സംസാരേ/സ്മിൻ നൃപോത്തമ**
**ധർമ്മാത്മാ/ദ്രോഹബുദ്ധിസ്തു കശ്ചിദ്ഭവതി കർഹിചിത്**

നൃപോത്തമ, എന്തിനേറെ പറയുന്നു? ധർമ്മബുദ്ധിയുള്ളവനും ദ്രോഹബുദ്ധിയില്ലാത്തവനുമായ ഒരുവൻ ഈ ലോകത്ത് എവിടെയെങ്കിലും ഉണ്ടായെന്നുവരാം.

2. **രാഗദ്വേഷാവൃതം വിശ്വം സർവ്വം സ്ഥാവരജംഗമം**
**ആദ്യേ യുഗേ/പി രാജേന്ദ്ര കിമദ്യ കലിദൂഷിതേ**

ചരാചരാത്മകമായ സർവ്വജഗത്തും രാഗദ്വേഷങ്ങൾകൊണ്ട് ഓതപ്രോതമാണ്. യുഗാരംഭത്തിൽത്തന്നെ അതായിരുന്നു സ്ഥിതി. രാജാവേ, പിന്നെ, കലിദൂഷിതമായ ഈ യുഗത്തിലെ കഥ പറയാനുണ്ടോ?

3. **ദേവാഃ സേർഷ്യാശ്ച സദ്രോഹാഃ ഛലകർമ്മരതാഃ സദാ**
**മാനുഷാണാം തിരശ്ചാം ച കാ വാർത്താ നൃപ ഗണ്യതേ**

ദേവന്മാർപോലും ഈർഷ്യയുള്ളവരും ദ്രോഹബുദ്ധിയുള്ളവരും എപ്പോഴും വ്യാജവൃത്തിയിൽ മുഴുകിയവരുമാണ്. മനുഷ്യരുടേയും തിര്യക്കുകളുടെയും കഥ പിന്നെ എന്തുപറയാനാണ്!

4. **ദ്രോഹപരേ ദ്രോഹപരോ ഭവേദിതി സമാനതാ**
**അദ്രോഹിണി തഥാ ശാന്തേ വിദ്വേഷഃ ഖലതാ സ്മൃതാ**

ദ്രോഹിക്കുന്നവരോട് ദ്രോഹബുദ്ധിതോന്നുക സാധാരണയാണ്. ദ്രോഹം ചെയ്യാത്തവനേയും അതുപോലെ ശാന്തനെയും ദ്രോഹിക്കുന്നത് ദുഷ്ടത തന്നെ എന്നു പറയണം.

5. **യഃ കശ്ചിത്താപസഃ ശാന്തോ ജപധ്യാനപരായണഃ**
**ഭവേത്തസ്യ ജപേ വിഘ്നകർത്താ വൈ മഘവാ പരം**

ശാന്തനായി ജപാദികളിൽ മുഴുകിക്കഴിയുന്ന താപസന്റെ തപസ്സിന് ദേവേന്ദ്രൻ അങ്ങേഅറ്റം വിഘ്നം വരുത്തുകതന്നെ ചെയ്യും.

6. **സതാം സത്യയുഗം സാക്ഷാത് സർവ്വദൈവാസതാം കലിഃ**
**മധ്യമേ മധ്യമാനാം തു ക്രിയായോഗൗ യുഗേ സ്മൃതൗ**

എല്ലായുഗങ്ങളിലും മൂന്നുകൂട്ടരുണ്ടാകും. സാധുക്കളും അസാധുക്കളും മധ്യമന്മാരും. അവരിൽ സാധുക്കൾക്ക് എല്ലായുഗങ്ങളും സത്യയുഗമാണ്. അസാധുക്കൾക്ക് എല്ലായുഗങ്ങളും കലിയുഗം തന്നെ. ഏതുയുഗത്തിലാണോ ക്രിയായോഗം വ്യവസ്ഥചെയ്തിട്ടുള്ളത് ആ ത്രേതാദ്വാപരയുഗങ്ങൾ മധ്യമന്മാർക്കുള്ളതാണ്. സാധുക്കളും മധ്യമന്മാരും അവയെ ആശ്രയിച്ച് ധർമ്മം സ്ഥാപിക്കും.

7. കശ്ചിത് കദാചിത് ഭവതി സത്യധർമ്മാനുവർത്തകഃ
അന്യഥാ/ന്യയുഗാനാം വൈ സർവ്വേ ധർമ്മപരായണാഃ

സത്യധർമ്മാദികൾ അനുവർത്തിക്കുന്ന ഒരുവൻ ഒരിക്കൽ ഉണ്ടായെന്നുവരാം. അല്ലെങ്കിൽ എല്ലാവരും തന്നെ അന്യയുഗങ്ങളിലെ ധർമ്മം അനുഷ്ഠിക്കുന്നവരായിത്തീരും.

8. വാസനാ കാരണം രാജൻ സർവ്വത്ര ധർമ്മസംസ്ഥിതൗ
തസ്യാം വൈ മലിനായാം തു ധർമ്മോ/പി മലിനോ ഭവേത്

രാജാവേ, എവിടേയും ധർമ്മത്തിന്റെ നിലനിൽപ്പിനു കാരണം വാസനയാകുന്നു. ശുദ്ധമായ വാസന വളരെ കുറവാണ്. മലിനവാസനയാണ് കൂടുതലും. വാസന മലിനമായാൽ ധർമ്മവും മലിനമാവും.

9. മലിനാ വാസനാ സത്യം വിനാശയതി സർവ്വഥാ
ബ്രഹ്മണോ ഹൃദയാജ്ജാതഃ പുത്രോ ധർമ്മ ഇതി സ്മൃതഃ

മലിനവാസന എങ്ങനെയും സത്യത്തെ നശിപ്പിക്കും. ബ്രഹ്മാവിന്റെ ഹൃദയത്തിൽ നിന്നത്രേ ധർമ്മൻ എന്ന പുത്രൻ ജനിച്ചത് എന്നാണ് കേൾവി.

10. ബ്രാഹ്മണഃ സത്യസമ്പന്നോ വേദധർമ്മരതഃ സദാ
ദക്ഷസ്യ ദുഹിതാരോ ഹി വൃതാ ദശ മഹാത്മനാ

അദ്ദേഹം ബ്രഹ്മജ്ഞാനിയും സത്യസന്ധനും വേദധർമ്മങ്ങളിൽ സദാ തത്പരനുമായിരുന്നു. മഹാത്മാവായ അദ്ദേഹം ദക്ഷപ്രജാപതിയുടെ പത്തുപുത്രിമാരെയും വിവാഹം ചെയ്തു.

11. വിവാഹവിധിനാ സമ്യങ്മുനിനാ ഗൃഹധർമ്മിണാ
താസ്വജീജനയത് പുത്രാൻ ധർമ്മഃ സത്യവതാം വരഃ

മുനിയായ അദ്ദേഹം വിധിയനുസരിച്ച് അവരെ വിവാഹംചെയ്ത് ഗൃഹസ്ഥധർമ്മം പാലിച്ചു. സത്യസന്ധരിൽ മുമ്പനായ ധർമ്മൻ അവരിൽ പുത്രന്മാരെ ജനിപ്പിച്ചു.

12. ഹരിം കൃഷ്ണം ഹരം ചൈവ തഥാ നാരായണം നൃപ
യോഗാഭ്യാസരതോ നിത്യം ഹരിഃ കൃഷ്ണോ ബഭൂവ ഹ

രാജാവേ, ഹരി, കൃഷ്ണൻ, നരൻ, നാരായണൻ എന്നിങ്ങനെ നാലുപുത്രന്മാർ അദ്ദേഹത്തിനുണ്ടായിരുന്നു. അവരിൽ ഹരിയും കൃഷ്ണനും യോഗാഭ്യാസത്തിൽ സദാ തത്പരരായിത്തീർന്നു.

13. നരനാരായണൗ ചൈവ ചേരതുസ്തപ ഉത്തമം
പ്രാലേയാദ്രിം സമാഗത്യ തീർത്ഥേ ബദരികാശ്രമേ

നരനാരായണന്മാരാകട്ടെ ഹിമാലയത്തിലെ പുണ്യസ്ഥലമായ ബദരികാശ്രമത്തിലെത്തി അത്യുത്തമമായ തപസ്സിൽ മുഴുകി.

14. തപസ്വിഷു ധുരീണൗ തൗ പുരാണൗ മുനിസത്തമൗ
ഗൃണന്തൗ തത്പരം ബ്രഹ്മ ഗംഗായാ വിപുലേ തടേ

തപസ്സിൽ അഗ്രിമന്മാരും പൗരാണികരുമായ ആ മുനിശ്രേഷ്ഠന്മാർ ഗംഗയുടെ വിശാലമായ തീരത്തിരുന്ന് ഗായത്രിയെ ഉപാസിച്ചു.

15. ഹരേരംശൗ സ്ഥിതൗ തത്ര നരനാരായണാവൃഷീ
പൂർണ്ണം വർഷസഹസ്രം തു ചക്രാതേ തപ ഉത്തമം

ഹരിയുടെ അംശഭൂതരായ ആ നരനാരായണന്മാർ അവിടെയിരുന്ന് ആയിരം വർഷം നീണ്ടുനിന്ന ഉത്തമമായ തപസ്സനുഷ്ഠിച്ചു.

16. താപിതം ച ജഗത്സർവ്വം തപസാ സചരാചരം
നരനാരായണാഭ്യാം ച ശക്രഃ ക്ഷോഭം തദാ യയൗ

തപസ്സുകൊണ്ട് ചരാചരാത്മകമായ ലോകത്തെ മുഴുവൻ തപിപ്പിക്കുകയും ചെയ്തു. നരനാരായണന്മാരുടെ തപസ്സുമൂലം ഇന്ദ്രൻ അത്യന്തം ക്ഷുഭിതനായിത്തീർന്നു.

17. ചിന്താവിഷ്ടഃ സഹസ്രാക്ഷോ മനസാ സമകല്പയത്
കിം കർത്തവ്യം ധർമ്മപുത്രൗ താപസൗ ധ്യാനസംയുതൗ

ചിന്താവിഷ്ടനായ ദേവേന്ദ്രൻ മനസാ ആലോചിച്ചു.''എന്താണ് ഇക്കാര്യത്തിൽ ചെയ്യേണ്ടത്? ധർമ്മന്റെ പുത്രന്മാർ ധ്യാനനിഷ്ഠരായി തപസ്സു ചെയ്യുകയാണ്.

18. സിദ്ധാർത്ഥൗ സുഭൃശം പ്രേഷ്ഠമാസനം നഃ ഗൃഹീഷ്യത
വിഘ്നഃകഥം പ്രകർത്തവയസ്തചോ യേന ഭവേന്ന നി

അവർ തപസ്സിദ്ധി നേടിയാൽ നമ്മുടെ വിശിഷ്ടമായ സിംഹാസനം നഷ്ടമാകും. അവർക്ക് തപസ്സു പൂർത്തീകരിക്കാനാവാത്തവിധം എങ്ങനെ വിഘ്നമുണ്ടാക്കാം?

19. ഉത്പാദ്യ കാമം ക്രോധം ച ലോഭം വാപ്യതിദാരുണം
ഇത്യുദ്ദിശ്യ സഹസ്രാക്ഷഃ സമാരുഹ്യ ഗജോത്തമം

അത്യധികം തീവ്രമായ കാമവും ക്രോധവും ലോഭവും ജനിപ്പിച്ചിട്ട് അവരുടെ തപസ്സു മുടക്കാം.'' ഇങ്ങനെ ഉദ്ദേശിച്ചു കൊണ്ട് ദേവേന്ദ്രൻ ഐരാവതത്തിന്റെ പുറത്തുകയറി,

20. വിഘ്നകാമസ്തു തരസാ ജഗാമ ഗന്ധമാദനം
ഗത്വാ തത്രാശ്രമേ പുണ്യേ താവപശ്യച്ഛതക്രതുഃ

തപസ്സിന് വിഘ്നം ഉണ്ടാക്കണമെന്ന ആഗ്രഹത്തോടെ വേഗം ഗന്ധമാദനത്തിലേക്ക് പുറപ്പെട്ടു. അവിടെയുള്ള പുണ്യാശ്രമത്തിൽ തപസ്സിൽ മുഴുകിയിരിക്കുന്ന നരനാരായണന്മാരെ ദേവേന്ദ്രൻ കണ്ടു.

21. തപസാ ദീപ്തദേഹൗ തു ഭാസ്കാരാവിവ ചോദിതൗ
ബ്രഹ്മവിഷ്ണൂ കിമേതൗ വൈ പ്രകടൗ വാ വിഭാവസൂ

തപസ്സു കൊണ്ട് ആദിത്യനെ പ്പോലെ പ്രകാശിക്കുന്ന ഇരുവരെയും കണ്ട് കത്തിജ്വലിക്കുന്ന അഗ്നിയാണോ ഹരിബ്രഹ്മാദികളാണോ ഇവരെന്ന് ദേവേന്ദ്രൻ സംശയിച്ചു.

22. ധർമ്മപുത്രാവൃഷീ ഏതൗ തപസാ കിം കരിഷ്യതഃ
ഇതിസഞ്ചിന്ത്യ തൗ ദൃഷ്ട്വാ തദോവാച ശചീപതിഃ

ധർമ്മന്റെ പുത്രന്മാരായ ഈ ഋഷിമാർ തപസ്സുകൊണ്ട് എന്തുചെയ്യുമോ? ഇങ്ങനെ മനസ്സിൽ കരുതി അവരെ കണ്ടിട്ട് ദേവേന്ദ്രൻ ചോദിച്ചു.

23. കിം വാ കാര്യം മഹാഭാഗൗ ബ്രൂതം ധർമ്മസുതൗ കില
ദദാമി വാം വരം ശ്രേഷ്ഠം ദാതും യാതോഽസ്മ്യഹമൃഷീ

മഹാഭാഗന്മാരേ, ധർമ്മന്റെ പുത്രന്മാരാണല്ലോ നിങ്ങൾ. നിങ്ങൾക്ക് എന്തുവേണം? പറയിൻ. ശ്രേഷ്ഠമായ വരം ഞാൻ നിങ്ങൾക്കു നൽകാം. ഋഷിമാരേ, അതു നൽകാനാണു ഞാൻ വന്നിരിക്കുന്നത്.

24. അദേയമപി ദാസ്യാമി തുഷ്ടോഽസ്മി തപസാ കില

നൽകാൻ അസാധ്യമായതാണെങ്കിലും ഞാൻ നൽകാം. നിങ്ങളുടെ തപസ്സുമൂലം ഞാൻ സന്തുഷ്ടനായിരിക്കുന്നു.

## വ്യാസ ഉവാച

**ഏവം പുനഃ പുനഃ ശക്രസ്താവുവാച പുരഃ സ്ഥിതഃ**

ഇങ്ങനെ വീണ്ടും വീണ്ടും പറഞ്ഞുകൊണ്ട് ഇന്ദ്രൻ അവരുടെ മുമ്പിൽ നിന്നു.

**25. നോചതുസ്താവൃഷീ ധ്യാനസംസ്ഥിതൗ ദൃഢചേതസൗ**
**തതോ വൈ മോഹിനീം മായാം ചകാര ഭയദാം വൃഷഃ**

ദൃഢചിത്തരായി ധ്യാനത്തിൽ മുഴുകിയിരുന്നതല്ലാതെ ആ ഋഷിമാർ ഒന്നും പറഞ്ഞില്ല. അതുകൊണ്ട് ഇന്ദ്രൻ അവരെ ഭയപ്പെടുത്തുകയും മോഹിപ്പിക്കുകയും ചെയ്യുന്ന മായ പ്രയോഗിക്കാൻ തുടങ്ങി.

**26. വൃകാൻ സിംഹാംശ്ച വ്യാഘ്രാംശ്ച സമുത്പാദ്യാബിഭീഷയത്**
**വർഷം വാതം തഥാ വഹ്നിം സമുത്പാദ്യ പുനഃ പുനഃ**

ചെന്നായ്ക്കളെയും സിംഹങ്ങളെയും കടുവാകളെയും സൃഷ്ടിച്ച് ഭയപ്പെടുത്തി. അതിവർഷവും കൊടുങ്കാറ്റും കാട്ടുതീയും സൃഷ്ടിച്ച് വീണ്ടും വീണ്ടും,

**27. ഭീഷയാമാസ തൗ ശക്രോ മായാം കൃത്വാ വിമോഹിനീം**
**ഭയതോഽപി വശം നീതൗ ന തൗ ധർമ്മ സുതൗ മുനീ**

ഭയപ്പെടുത്തി. ഇന്ദ്രൻ ഇങ്ങനെ മായാപ്രയോഗത്താൽ മോഹിപ്പിക്കാൻ ശ്രമിച്ചെങ്കിലും ധർമ്മന്റെ പുത്രന്മാരായ ആ മുനിമാർ ഭീതരായിത്തീർന്നില്ല.

**28. നരനാരായണൗ ദൃഷ്ട്വാ ശക്രഃ സ്വഭവനം ഗതഃ**
**വരദാനേ പ്രലുബ്ധൗ ന ന ഭീതൗ വഹ്നിവായുതഃ**

ആ നരനാരായണന്മാരെ തപസ്സിൽ നിന്ന് ഇളക്കാൻ കഴിയുകയില്ലെന്ന് കണ്ടിട്ട് ശക്രൻ സ്വഭവനത്തിലേക്ക് പോയി. വരദാനങ്ങൾ കൊണ്ട് അവർ പ്രലോഭിതരാവുകയോ കാട്ടുതീ കാറ്റ് തുടങ്ങിയവ കണ്ട് സംഭീതരാവുകയോ ചെയ്തില്ല.

**29. വ്യാഘ്രസിംഹാദിഭിഃ ക്രാന്തൗ ചലിതൗ നാശ്രമാത് സ്വകാത്**
**ന തയോർധ്യാനഭംഗം വൈ കർത്തും കോഽപി ക്ഷമോഽഭവത്**

വ്യാഘ്ര സിംഹാദികളെ കണ്ട് സംഭ്രമിച്ച് തങ്ങളുടെ ആശ്രമനിഷ്ഠമായ തപസ്സിൽ നിന്ന് അവർ ചലിച്ചില്ല. അവരുടെ ധ്യാനത്തിനു ഭംഗം വരുത്താൻ ഇന്ദ്രന്റെ മായാ പ്രയോഗമൊന്നും ശക്തമായില്ല.

**30. ഇന്ദ്രോഽപി സദനം ഗത്വാ ചിന്തയാമാസ ദുഃഖിതഃ**
**ചലിതൗ ഭയലോഭാഭ്യാം നേമൗ മുനി വരോത്തമൗ**

ഇന്ദ്രനാകട്ടെ സ്വഭവനത്തിൽ ചെന്ന് ചിന്താവിവശനായിത്തീർന്നു. ഭയം പ്രലോഭനം എന്നിവകൊണ്ടൊന്നും ഈ മുനിശ്രേഷ്ഠന്മാരെ ഇളക്കാൻ ഇന്ദ്രനു കഴിഞ്ഞില്ല.

**31. ചിന്തയന്തൗ മഹാവിദ്യാമാദിശക്തിം സനാതനീം**
**ഈശ്വരീം സർവ്വലോകാനാം പരാം പ്രകൃതിമദ്ഭുതാം**

കാരണം, ആദിശക്തിയും മഹാവിദ്യാ സ്വരൂപിണിയും നിത്യയും സർവ്വ ലോകങ്ങളുടെയും ഈശ്വരിയും പരയും അദ്ഭുതപ്രകൃതിയുമായ ഭുവനേശ്വരിയെയാണ് അവർ ധ്യാനിച്ചു കൊണ്ടിരുന്നത്.

**32. ധ്യായതാം കഃ ക്ഷമോ ലോകേ ബഹുമായാവിദപ്യുത**
**യന്മൂലാഃ സകലാ മായാ ദേവാസുരകൃതാഃ കില**

ആ ജഗദീശ്വരിയെ ധ്യാനിക്കുന്നവരുടെ മനസ്സിനെ മായകൊണ്ട് ഇളക്കാൻ ബഹുമായാ വിദഗ്ധനായ ഒരുവനു കഴിയുമോ? കാരണം ദേവാസുരന്മാരുടെ മായാ പ്രവൃത്തികൾക്കെല്ലാം ആശ്രയമായിരിക്കുന്നത് ആ പരാശക്തിയാണല്ലോ.

33. തേ കഥം ബാധിതും ശക്താ ധ്യായന്തി ഗതകല്മഷാഃ
വാഗ്ബീജം കാമബീജം ച മായാബീജം തഥൈവ ച

ആരാണോ നിഷ്പാപരായി ദേവിയുടെ വാഗ്ബീജവും കാമബീജവും മായാബീജവും ധ്യാനിക്കുന്നത് അവരെ മറ്റെന്തെങ്കിലും ബാധിക്കുമോ?

34. ചിത്തേ യസ്യ ഭവേത്തം തു ബാധിതും കോഽപി ന ക്ഷമഃ
മയയാ മോഹിതഃ ശക്രോ ഭൂയസ്തസ്യ പ്രതിക്രിയാം

ആ മായാബീജം മനസ്സിലുള്ളവനെ ഭ്രമിപ്പിക്കാൻ ഒരുവനും കഴിയുകയില്ല. എന്നിട്ടും മായാ മോഹിതനായ ദേവേന്ദ്രൻ വീണ്ടും അതിനു പരിഹാരം,

35. കർത്തും കാമവസന്തൗ തു സമാഹൂയാബ്രവീദ്വചഃ
മനോഭവ വസന്തേന രത്യാ യുക്തോ വ്രജാധുനാ

ചെയ്യാൻ വേണ്ടി കാമദേവനെയും വസന്തനെയും വിളിച്ചു വരുത്തിയിട്ട് പറഞ്ഞു: ഹേ മനോഭവ, താങ്കൾ രതിയോടും വസന്തനോടും കൂടി ഇപ്പോൾ തന്നെ പോകുക.

36. അപ്സരോഭിഃ സമായുക്തസ്തരസാ ഗന്ധമാദനം
നരനാരായണൗ തത്ര പുരാണാവൃഷിസത്തമൗ

അപ്സരസുകളോടും കൂടി ഗന്ധമാദനപർവതത്തിലേക്കു പോകണം. പുരാണമുഖ്യരായ നരനാരായണന്മാർ അവിടെയുള്ള,

37. കുരുതസ്തപ ഏകാന്തേ സ്ഥിതൗ ബദരികാശ്രമേ
ഗത്വാ തത്ര സമീപേ തു തയോർമന്മഥ മാർഗ്ഗണൈഃ

ബദരികാശ്രമത്തിൽ ഏകാന്തമായ തപസ്സിൽ മുഴുകിയിരിക്കികയാണ്. അവരുടെ അടുക്കൽ ചെന്ന്, ഹേ മന്മഥ അമ്പുകൾ കൊണ്ട്,

38. ചിത്തം കാമാതുരം കാര്യം കുരു കാര്യം മമാധുനാ
മോഹയിത്വോച്ചാടയിത്വാ വിശിഖൈസ്താഡയാശു ച

മനസ്സ് കാമവിവശമാക്കിയിട്ട് എന്റെ ഉദ്ദേശ്യം ഇപ്പോൾ തന്നെ താങ്കൾ നിറവേറ്റണം. കാമബാണങ്ങൾ കൊണ്ട് അവരെ മോഹിപ്പിച്ച് അവരെ അടിച്ചു ചാടിക്കണം.

39. വശീകുരു മഹാഭാഗ മുനീ ധർമ്മസുതാവപി
കോ ഹ്യസ്മിൻ സർവ്വസംസാരേ ദേവോ ദൈത്യോഽഥ മാനവഃ

ഹേ മഹാഭാഗ, ധർമ്മന്റെ പുത്രന്മാരായ മുനിമാരാണെങ്കിലും അവരെ വശീകരിക്കണം. ലോകത്തെവിടെയും ദേവനായാലും ദൈത്യനായാലും മനുഷ്യനായാലും

40. യസ്തേ ബാണവശം പ്രാപ്തോ ന യാതി ഭൃശതാഡിതഃ
ബ്രഹ്മാഽഹം ഗിരിജാനാഥശ്ചന്ദ്രോ വഹ്നിർവിമോഹതഃ

താങ്കളുടെ അസ്ത്രങ്ങൾക്കു വിധേയനായി പീഡിപ്പിക്കപ്പെടാതെ ആരെങ്കിലുമുണ്ടോ? ബ്രഹ്മാവും ഞാനും ഗിരിജാനാഥനും ചന്ദ്രനും അഗ്നിയും നിന്റെ ബാണങ്ങളാൽ മോഹിതരായിട്ടില്ലേ?

41. ഗണനാ കാഽനയോഃ കാമ ത്വദ്ബാണാനാം പരാക്രമേ
വാരാംഗനാഗണോഽയം തേ സഹായാർത്ഥം മയേരിതഃ

കാമദേവ, താങ്കളുടെ ബാണങ്ങളുടെ പരാക്രമത്തിൽ ഈ രണ്ടു പേരെ പരിഗണിക്കേണ്ട കാര്യം തന്നെ ഉണ്ടോ? ഈ വാരസ്ത്രീഗണത്തെയും താങ്കളുടെ സഹായത്തിനായി ഞാൻ നിയോഗിച്ചിട്ടുണ്ട്.

**42. ആഗമിഷ്യതി തത്രൈവ രംഭാദീനാം മനോരമാഃ**
**ഏകാ തിലോത്തമാ രംഭാ കാര്യം സാധയിതും ക്ഷമാ.**

രംഭാദികളുടെകൂട്ടത്തിലെ സുന്ദരിമാർ എല്ലാം താങ്കളോടൊപ്പം അങ്ങോട്ടു വരും. തിലോത്തമയ്ക്കും രംഭയ്ക്കും ഒറ്റയ്ക്ക് ഇക്കാര്യം സാധിക്കാവുന്നതേയുള്ളൂ.

**43. ത്വമേവൈകഃ ക്ഷമഃ കാമം മിളിതൈഃ കസ്തു സംശയഃ**
**കുരു കാര്യം മഹാഭാഗ ദദാമി തവ വാഞ്ഛിതം**

താങ്കൾ ഒറ്റയ്ക്കുമതി കാര്യം നേടാൻ. ഇവർ കൂടി ചേർന്നാലോ സംശയിക്കേണ്ട കാര്യമേയില്ല. മഹാഭാഗ, എന്റെ കാര്യം നേടിത്തരണം. താങ്കളുടെ ഇഷ്ടം ഞാൻ സാധിച്ചു കൊള്ളാം.

**44. പ്രലോഭിതൗ മയാ/ത്യർത്ഥം വരദാനൈസ്തപസ്വിനൗ**
**സ്ഥാനാന്ന ചലിതൗ ശാന്തൗ വൃഥാ/യം മേ ഗതഃ ശ്രമഃ**

വരം നൽകാമെന്നു പറഞ്ഞ് ഞാൻ ആ തപസ്വികളെ വളരെ പ്രലോഭിപ്പിച്ചു നോക്കി. ശാന്തരായ അവർ അവിടെ നിന്ന് അനങ്ങിയതുപോലുമില്ല. എന്റെ ശ്രമം വിഫലമായിത്തീരുകയും ചെയ്തു.

**45. തഥാ വൈ മായയാ കൃത്വാ ഭീഷിതൗ താപസൗ ഭൃശം**
**തഥാപി നോത്ഥിതൗ സ്ഥാനാദ്ദേഹരക്ഷാപരൗ ന തൗ**

അതുപോലെ ഞാൻ ആ താപസന്മാരെ മായ കാട്ടി നന്നായി ഭയപ്പെടുത്തി നോക്കി. എന്നിട്ടും അവർ അവിടെ നിന്ന് എഴുന്നേറ്റില്ല. ശരീരം രക്ഷിക്കുന്നതിൽ പോലും താത്പര്യമില്ലാത്തവരാണ് ഇരുവരും.

**46. ഇതി തസ്യ വചഃ ശ്രുത്വാ ശക്രം പ്രാഹ മനോഭവഃ**
**വാസവാദ്യ കരിഷ്യാമി കാര്യം തേ മനസേപ്സിതം**

ഇങ്ങനെ പറഞ്ഞതുകേട്ട കാമദേവൻ ദേവേന്ദ്രനോടു പറഞ്ഞു: ഹേ വാസവ, അങ്ങയുടെ ആഗ്രഹം ഞാൻ ഉടനെ സാധിച്ചുതരാം.

**47. യദി വിഷ്ണും മഹേശം വാ ബ്രഹ്മാണം വാ ദിവാകരം**
**ധ്യായന്തൗ തൗ തദാ/സ്മാകം ഭവിതാരൗ വശൗ മുനീ**

വിഷ്ണുവിനെയോ മഹേശ്വരനെയോ ബ്രഹ്മാവിനെയോ അഥവാ ആദിത്യനെയോ ധ്യാനിക്കുന്നവരാണെങ്കിൽ ആ മുനിമാർ നമ്മുടെ വശവർത്തികളായിത്തീരും.

**48. ദേവീഭക്തം വശീകർത്തും നാഹം ശക്തഃ കഥഞ്ചന**
**കാമരാജം മഹാബീജം ചിന്തയന്തം മനസ്യലം**

എന്നാൽ കാമരാജമെന്ന മഹാബീജമന്ത്രത്തെ മനസാ നന്നായി ധ്യാനിച്ചു കൊണ്ടിരിക്കുന്ന ദേവീഭക്തരെ വശീകരിക്കാൻ എനിക്ക് ഒരിക്കലും കഴിയുകയില്ല.

**49. താം ദേവീം ചേന്മഹാശക്തിം സംശ്രിതൗ ഭക്തിഭാവതഃ**
**ന തദാ മമ ബാണാനാം ഗോചരൗ താപസൗ കില**

അവർ രണ്ടുപേരും ഭക്തിഭാവത്തോടെ മഹാശക്തിയെയാണ് ആശ്രയിച്ചിരിക്കുന്നതെങ്കിൽ ആ താപസ്സന്മാർ എന്റെ ബാണങ്ങൾക്ക് ലക്ഷ്യമായിത്തീരുകയില്ല.

**ഇന്ദ്ര ഉവാച**

**50. ഗച്ഛ ത്വം ച മഹാഭാഗ സർവ്വൈസ്തത്ര സമുദ്യതൈഃ**
**കാര്യം മമാതിദുഃസാധ്യം കർത്താ ഹിതമനുത്തമം**

മഹാ ഭാഗ, താങ്കൾ എല്ലാവരോടും ചേർന്ന് ഒരുങ്ങിപുറപ്പെടുക. എത്ര ദുഃസാധ്യമാണെങ്കിലും എനിക്ക് അത്യന്തം ഹിതം ചെയ്യുന്നവനാണ് താങ്കൾ.

**വ്യാസ ഉവാച**

**51. ഇതി തേന സമാദിഷ്ടാ യയുഃ സർവ്വേ സമുദ്യതാഃ**
**യത്ര തൗ ധർമ്മപുത്രൗ ദ്വൗ തേപാതേ ദുഷ്കരം തപഃ**

ഇങ്ങനെ ഇന്ദ്രൻ നിർദ്ദേശിച്ചതനുസരിച്ച് എല്ലാവരും ധർമ്മന്റെ പുത്രന്മാരായ ആ നരനാരായണന്മാർ ഇരുവരും ദുഷ്കരമായ തപസനുഷ്ഠിക്കുന്നിടത്തേക്ക് ഒരുങ്ങിപ്പുറപ്പെട്ടു.

ഇതി ശ്രീദേവിഭാഗവതേ ചതുർത്ഥ സ്കന്ധേ
പഞ്ചമോഽദ്ധ്യായഃ

# അഥ ഷഷ്ഠോഽദ്ധ്യായ:

**വ്യാസ ഉവാച**

**1. പ്രഥമം തത്ര സമ്പ്രാപ്തോ വസന്തഃ പർവ്വതോത്തമേ**
**പുഷ്പിതാഃ പാദപാഃ സർവേ ദ്വിരേഫാളിവിരാജിതാഃ**

കാമവസന്താദി ദേവൻമാർ ശ്രേഷ്ഠമായ ഗന്ധമാദന പർവ്വതത്തിൽഎത്തിച്ചേർന്നപ്പോൾ ആദ്യമായി അവിടെ വസന്തം പ്രത്യക്ഷപ്പെട്ടു.സകലമരങ്ങളും പൂത്തുലഞ്ഞു. അവയിലെല്ലാം വണ്ടിൻനിര ആർത്തുല്ലസിച്ചു.

**2. ആമ്രാശ്ച ബകുളാ രമ്യാസ്തിലകാഃ കിംശുകാഃ ശുഭാഃ**
**സാലാസ്താലാസ്തമാലാശ്ച മധൂകാഃ പുഷ്പിതാ ബഭുഃ**

തേൻമാവും ഇലഞ്ഞിയും മഞ്ചാടിമരവും പ്ളാശും പൈനും പനയും നീർമാതളവും ഇരിപ്പയും എന്നുവേണ്ട സകലമരങ്ങളും പൂവണിഞ്ഞു.

**3. ബഭ്രൂവുഃ കോകിലാലാപാഃ വൃക്ഷാഗ്രേഷു മനോഹരാഃ**
**വല്യോഽപി പുഷ്പിതാഃ സർവ്വാ ആലിലിംഗുർനഗോത്തമാൻ**

മാമരക്കൊമ്പുകളിലിരുന്നു കോകിലങ്ങൾ മധുരമായി കൂജനം ചെയ്തു. പൂവണിഞ്ഞ വല്ലികളെല്ലാം വൻമരങ്ങളെ ആലിംഗനം ചെയ്തു.

**4. പ്രാണിനഃ സ്വാസു ഭാര്യാസു പ്രേമയുക്താഃ സ്മരാതുരാഃ**
**ബഭ്രൂവുശ്ചാതിമത്താശ്ച ക്രീഡാസക്താഃ പരസ്പരം**

പ്രാണികൾ പ്രിയപത്നിമാരിൽ പ്രേമബദ്ധരും കാമാതുരരുമായിത്തീർന്നു. അത്യന്തം മത്തരും പരസ്പരക്രീഡാസക്തരുമായി ഭവിച്ചു.

**5. വവുർമന്ദാഃ സുഗന്ധാശ്ച സുസ്പർശാ ദക്ഷിണാനിലാഃ**
**ഇന്ദ്രിയാണി പ്രമാഥീനി മുനീനാമപി ചാഭവൻ**

സുഗന്ധവാഹിയായ തെക്കൻകാററ് സ്പർശസുഖം നൽകുമാറ് മന്ദംവീശി. മുനിമാരുടെപോലും ഇന്ദ്രിയങ്ങൾക്ക് ഇളക്കമുണ്ടായി.

**6. രതിയുക്തസ്തതഃ കാമഃ പൂരയൻ പഞ്ചമാർഗ്ഗണാന്‌**
**ചകാര ത്വരിതസ്തത്ര വാസം ബദരികാശ്രമേ**

കാമദേവൻ രതിയോടുകൂടി അഞ്ച് അമ്പുകളും സജ്ജമാക്കിക്കൊണ്ട് ഉടൻ തന്നെ ബദരികാശ്രമത്തിൽ താവളമടിച്ചു.

7. രംഭാ തിലോത്തമാദ്യാശ്ച ഗത്വാ തത്ര വരാശ്രമേ
ഗാനം ചക്രുഃ സുഗീതജ്ഞാഃ സ്വരതാനസമന്വിതം

നന്നായി പാടാനറിയാവുന്ന രംഭ തിലോത്തമ തുടങ്ങിയ അപ്സരസ്സുകൾ ആ പുണ്യാശ്രമത്തിലെത്തി സ്വരതാനാദികളോടെ പാടാൻ തുടങ്ങി.

8. തച്ഛ്രുത്വാ മധുരോദ്ഗീതം കോകിലാനാം ച കൂജിതം
ഭ്രമരാളിവിരാവം ച പ്രബുദ്ധൗ തൗ മുനീശ്വരൗ

അവരുടെ മനോരഞ്ജകമായ ഗാനവും കുയിലുകളുടെ കളകൂജനവും വണ്ടുകളുടെ മുരളലും കേട്ട് ആ നരനാരായണൻമാർ സമാധിയിൽ നിന്ന്ഉണർന്നു.

9. ഋതുരാജമകാലേ തു ദൃഷ്ട്വാ തൗ പുഷ്പിതം വനം
ജാതൗ ചിന്താപരൗ തത്ര നരനാരായണാവൃഷീ

അകാലത്തെ വസന്താഗമനത്താൽ വനം പൂത്തുലഞ്ഞു നിൽക്കുന്നതുകണ്ടിട്ട് നരനാരായണർഷിമാർ ചിന്താധീനരായി.

10. കിമദ്യ ശിശിരാപായഃ സംവൃതഃ സമയം വിനാ
പ്രാണിനോ വിഹ്വലാ സർവ്വേ ലക്ഷ്യതേ/തിസ്മരാതുരാഃ

കാലം മുഴുമിക്കാതെ ഇപ്പോൾ ശിശിരം പൊയ്പ്പോയിരിക്കുന്നല്ലോ. പ്രാണികളെല്ലാം ആകുലരും കാമാർത്തരുമായി കാണപ്പെടുന്നു.

11. കാലധർമ്മവിപര്യാസഃ കഥമദ്യ ദുരാസദഃ
നരം നാരായണഃ പ്രാഹ വിസ്മയോൽഫുല്ലലോചനഃ

മാററംവരാത്ത കാലധർമ്മമെന്താണിപ്പോൾ മാറിമറിഞ്ഞിരിക്കുന്നത്? വിസ്മയത്താൽ വിടർന്നകണ്ണുകളോടെ നാരായണൻ നരനോടു പറഞ്ഞു:

നാരായണ ഉവാച

12. പശ്യ ഭ്രാതരിമേ വൃക്ഷാഃ പുഷ്പിതാഃ പ്രതിഭാന്തി വൈ
കോകിലാലാസംഘുഷ്ടാ ഭ്രമരാളിവിരാജിതാഃ

നോക്കൂ, സോദര,ഈ വൃക്ഷങ്ങളെല്ലാം പൂത്ത് ഉല്ലസിച്ചു നില്ക്കുന്നത്.കുയിലുകൾ അവയിലിരുന്ന് മധുരമായി കുകുന്നു. വണ്ടിൻനിര ചുറ്റുംമുരണ്ടു നടക്കുന്നു.

13. ശിശിരം ഭീമമാതംഗം ദാരയൻ സ്വഖരൈർനഖൈഃ
വസന്തകേസരി പ്രാപ്തഃ പലാശകുസുമൈർമുനേ

മഹർഷേ, വസന്തമാകുന്ന സിംഹം പ്ളാശിൻ പൂക്കളാകുന്ന കൂർത്തനഖങ്ങളാൽ ശിശിരമാകുന്ന മത്തഗജത്തെ പിളർന്നു കൊണ്ട് വന്നെത്തിയിരിക്കുന്നു.

14. രക്താശോകകരാ തന്വീ ദേവർഷേ കിംശുകാംഘ്രികാ
നീലാശോകകചാ ശ്യാമാ വികാസികമലാനനാ

ദേവർഷേ, നോക്കൂ, ചെമന്ന അശോകമാകുന്ന കൈത്തലങ്ങളും പ്ളാശാകുന്ന കാലുകളും നീലാശോകമാകുന്ന വേണിയും വികസിച്ച ചെന്താമരയാകുന്ന മുഖവുമുള്ള ശ്യാമസുന്ദരിയെ.

15. നീലേന്ദീവരനേത്രാ സാ ബില്വവൃക്ഷഫലസ്തനീ
പ്രോൽഫുല്ലകുന്ദരദനാ മഞ്ജരീകർണ്ണശോഭിതാ

നീലത്തമാരകളാണ് അവളുടെ കണ്ണുകൾ. കൂവളക്കായ്കളാണ് സ്തനങ്ങൾ കുരുക്കുത്തിമുല്ലപ്പൂക്കളാണ് ദന്തങ്ങൾ. പൂങ്കുലകളാകുന്ന കർണ്ണങ്ങൾ അവൾക്ക് അഴകിയററുന്നു.

16. ബന്ധുജീവാധരാ ശുഭ്രാ സിന്ധുവാരനഖാദ്ഭൂതാ
പുംസ്കോകിലസ്വരാ പുണ്യാ കദംബവസനാ ശുഭാ

ഉച്ചമലരിച്ചുണ്ടും കരിനൊച്ചിനഖങ്ങളും പൂങ്കുയിൽ നാദവും കദംബവസനവുമുള്ള അവൾ ശുഭ്രയും ശുഭയും പുണ്യയുമാണ്.

17. ബർഹിവൃന്ദകലാപാ ച സാരസസ്വനനൂപുരാ
വാസന്തീ ബദ്ധരശനാ മത്തഹംസഗതിസ്തഥാ

മയിലുകളാണ് അവളുടെ ആഭരണങ്ങൾ; പണ്ടാരക്കോഴിയുടെ നാദമാണ് അവളുടെ ചിലമ്പൊലി; പിച്ചകപ്പൂക്കളാണ് അരഞ്ഞാണം മദിച്ച അരയന്നങ്ങളുടെ നടയാണ് അവളുടേത്.

18. പുത്രജീവാംശുകന്യസ്തരോമരാജിവിരാജിതാ
വസന്തലക്ഷ്മീഃ സമ്പ്രാപ്താ ബ്രഹ്മൻ ബദരികാശ്രമേ

കദംബവസനത്തിൽ മറച്ച പുത്തിലഞ്ഞിയാകുന്ന രോമരാജിയോടുകൂടി, ഹേബ്രഹ്മജ്ഞ, വസന്തലക്ഷ്മി ബദരികാശ്രമത്തിൽ വന്നണഞ്ഞിരിക്കുന്നു.

19. അകാലേ കിമിയം പ്രാപ്താ വിസ്മയോƒയം മാമധുനാ
തപോവിഘ്നകരാ നൂനം ദേവർഷേ പരിചിന്തയ

അകാലത്ത് ഇവൾ എങ്ങനെ വന്നു? അതാണ് എനിക്കിപ്പോൾ അദ്ഭുതം! ദേവർഷേ, ആലോചിച്ചു നോക്കു, ഇവൾ തപസ്സുമുടക്കന്നവളാണ്; തീർച്ച.

20. ശ്രൂയതേ സുരനാരീണാം ഗാനം ധ്യാനവിനാശനം
ആവയോസ്തപിഭംഗായ കൃതം മഘവതാ കില

ധ്യാനം മുടക്കുമാറ് ദേവാംഗനകൾ പാടുന്നതു കേൾക്കുന്നില്ലേ? നമ്മുടെ തപശ്ചര്യ മുടക്കാൻവേണ്ടി ദേവേന്ദ്രൻ ചെയ്യുന്നതാവണം.

21. ഋതുരാഡന്യഥാ കാലേ പ്രീതിം സംജനയേത് കഥം
വിഘ്നോƒയം വിഹിതോ ഭാതി ഭീതേനാസുരശത്രുണാ

അല്ലെങ്കിൽ അകാലത്തിൽ ഈ ഋതുരാജനെങ്ങനെ പ്രീതി ജനിപ്പിക്കാൻകഴിയും? ഭയപ്പെട്ട അസുരശത്രുവായ ദേവേന്ദ്രൻ ചെയ്യുന്ന വിഘ്നമാണ് ഇതെന്നു തോന്നുന്നു.

22. വാതാഃ സുഗന്ധാഃ ശീതാശ്ച സമായാന്തി മനോഹരാഃ
നാന്യത് കാരണമസ്തീഹ ശതക്രതുകൃതിം വിനാ

സുഗന്ധപൂരിതവും ശിതളവും മനസ്സിനെ മയക്കുന്നതുമായ മാരുതൻ വീശുന്നുണ്ട്. ദേവേന്ദ്രന്റെ കൃതി എന്നല്ലാതെ ഇതിന് മറെറാരു കാരണവുമില്ല.

23. ഇതി ബ്രുവതി വിപ്രാഗ്ര്യേ ദേവേ നാരായണേ വിഭൗ
സർവ്വേ ദൃഷ്ടിപഥം പ്രാപ്താ മൻമഥപ്രമുഖാസ്തദാ

ബ്രാഹ്മണോത്തമനും വിഭുവുമായ നാരായണൻ ഇങ്ങനെ പറയവേ, മന്മഥപ്രമുഖരായ ദേവഗണം അപ്പോൾ അവരുടെ ദൃഷ്ടിപഥത്തിലെത്തി.

24. ദദർശ ഭഗവാൻ സർവ്വാന്നരോ നാരായണസ്തഥാ
വിസ്മയാവിഷ്ടമനസൗ ബഭ്രൂവതുരുഭാവപി

നരനാരായണൻമാർ അവരെയെല്ലാം കണ്ടു. അവരെ കാൺകെ രണ്ടുപേരും വിസ്മയാവിഷ്ടർ ആയിത്തീർന്നു.

**25. മൻമഥം മേനകാം ചൈവ രംഭാം ചൈവ തിലോത്തമാം**
**പുഷ്പഗന്ധാം സുകേശിം ച മഹാശ്വേതാം മനോരമാം**

മന്മഥൻ, മേനക, രംഭ, തിലോത്തമ, പുഷ്പഗന്ധ, സുകേശി, മഹാശ്വേത, മനോരമ,

**26. പ്രമദ്വരാം ഘൃതാചീം ച ഗീതജ്ഞാം ചാരുഹാസിനീം**
**ചന്ദ്രപ്രഭാം ച സോമാം ച കോകിലാലാചമണ്ഡിതാം**

പ്രമദ്വര, ഘൃതാചി, ഗീതജ്ഞ, ചാരുഹാസിനി, ചന്ദ്രപ്രഭ, സോമ,കോകിലസ്വര,

**27. വിദ്യുന്മാലാംബുജാക്ഷീം ച തഥാ കാഞ്ചനമാലിനീം**
**ഏതാശ്ചാന്യാ വരാരോഹാ ദൃഷ്ടാസ്താഭ്യാം തദാƒന്തികേ**

വിദ്യുന്മാല, അംബുജാക്ഷി കാഞ്ചനമാലിനി എന്നിവരും മററുസുന്ദരാംഗികളും അപ്പോൾ തങ്ങളുടെ അടുത്തെത്തിയതായി രണ്ടു പേരും കണ്ടു.

**28. താസാം ദൃഷ്ട സഹസ്രാണി പഞ്ചാശദധികാനി ച**
**വീക്ഷ്യ തൗ വിസ്മിതൗ ജാതൗ കാമസൈന്യം സുവിസ്തരം**

പതിനാറായിരത്തി അമ്പതിലധികം വരുന്ന വിപുലമായ കാമന്റെ പടയെകണ്ട് അവർ രണ്ടുപേരും അത്യന്തം വിസ്മയിച്ചു.

**29. പ്രണമ്യാഗ്രേ സ്ഥിതാഃ സർവ്വാ ദേവവാരാംഗനാസ്തദാ**
**ദിവ്യാഭരണഭൂഷാഢ്യാ ദിവ്യമാല്യോപശോഭിതാഃ**

ദേവവേശാംഗനകളെല്ലാം കുമ്പിട്ടുകൊണ്ട് അവരുടെ മുമ്പിൽ നിന്നു.അവരെല്ലാം ദിവ്യാഭരണങ്ങൾ അണിഞ്ഞവരും ദിവ്യമാല്യങ്ങൾകൊണ്ട് വിഭൂഷിതരുമായിരുന്നു.

**30. ജഗുഃ ഛലേന താഃ സർവ്വാഃ പൃഥിവ്യാമതിദുർല്ലഭം**
**തത്തഥാവസ്ഥിതം ദിവ്യം മന്മഥാധിവിവർദ്ധനം**

ദിവ്യവും ഭൂമിയിൽ അതിദുർല്ലഭവും ശാസ്ത്രീയവുമായ രീതിയിൽ മന്മഥാധി വർദ്ധിപ്പിക്കുമാറ് അവരെല്ലാം വ്യാജമായി പാടി.

**31. ശുശ്രാവ ഭഗവാൻ വിഷ്ണുർന്നരോ നാരായണസ്തദാ**
**ശ്രുത്വാ പ്രോവാച താസ്തത്ര പ്രീത്യാ നാരായണോ മുനിഃ**

ഭഗവാൻ വിഷ്ണുവിന്റെ അംശഭൂതരായ നരനാരായണന്മാർ ആ ഗാനംകേട്ടു. അതുകേട്ട് സന്തുഷ്ടനായ നാരായണർഷി അവരോടു പറഞ്ഞു:

**32. ആസ്യതാം സുഖമത്രൈവ കരോമ്യതിഥ്യമദ്ഭുതം**
**ഭവന്ത്യോƒതിഥിധർമ്മേണ പ്രാപ്താഃ സ്വർഗ്ഗാത് സുമധ്യമാഃ**

സുഖമായി ഇവിടെ ഇരിക്കിൻ! അദ്ഭുതമായ ആതിഥ്യം ഞാൻ നൽകാം ഹേ, സന്ദരാംഗികളേ, നിങ്ങൾ അതിഥികളായി സ്വർഗ്ഗത്തിൻനിന്നു വന്നവരാണല്ലോ.

## വ്യാസ ഉവാച

**33. സാഭിമാനസ്തു സംജാതസ്തദാ നാരായണോ മുനിഃ**
**ഇന്ദ്രേണ പ്രേഷിതാ നൂനം തഥാ വിഘ്നചികീർഷയാ**

നാരായണമുനിയ്ക്ക് അപ്പോൾ അഭിമാനം നാമ്പെടുത്തു "വിഘ്നമുണ്ടാക്കണം തപസ്സിന് എന്ന വിചാരത്തോടെ ദേവേന്ദ്രൻ പറഞ്ഞയച്ചിരിക്കുകയാണ് ഇവരെ; നിശ്ചയം

**34. വരാക്യഃ കാ ഇമാഃ സർവ്വാഃ സൃജാമ്യദ്യ നവാഃ കില**
**ഏതാഭ്യോ ദിവ്യരൂപാശ്ച ദർശയാമി തപോബലം**

ഇവരെല്ലാം എത്രനിസ്സാരകൾ! ഞാനിന്ന് പുതുപുത്തൻ നാരിമാരെ സൃഷ്ടിക്കുന്നുണ്ട്. ഇവരെക്കാൾ ദിവ്യസ്വരൂപിണികളെ. തപശ്ശക്തി എത്രയുണ്ടെന്ന് ഞാനിവരെ കാണിക്കും"

**35. ഇതി സഞ്ചിന്ത്യ മനസാ കരേണോരും പ്രതാഡ്യ വൈ**
**തരസോത്പാദയാമാസ നാരീം സർവ്വാംഗസുന്ദരീം**

ഇങ്ങനെ മനസ്സിൽ ചിന്തിച്ചുറച്ചുകൊണ്ട് സ്വന്തം തുടയിൽ കൈ കൊണ്ട് ഒന്ന് അടിച്ചു. പെട്ടെന്ന് സർവ്വാംഗസുന്ദരിയായ ഒരു നാരിയെ സൃഷ്ടിച്ചു.

**36. നാരായണോരുസംഭൂതാ ഹ്യുർവ്വശീതി തതഃ ശുഭാ**
**ദദൃശുസ്താഃ സ്ഥിതാസ്തത്ര വിസ്മയം പരമം യയുഃ**

നാരായണന്റെ ഊരുവിൽ നിന്നു ജനിച്ചതുകൊണ്ട് അവൾ ഉർവ്വശിയായി. അവിടെയുണ്ടായിരുന്ന ദേവാംഗനകളെല്ലാം ഉർവ്വശിയെ കണ്ട് അത്യന്തം വിസ്മയിച്ചു.

**37. താസാം ച പരിചര്യാർത്ഥം താവതീശ്ചാതിസുന്ദരീഃ**
**പ്രാദുശ്ചകാര തരസാ തദാ മുനിരസംഭ്രമഃ**

ആ ദേവാംഗനമാരുടെ പരിചരണത്തിനുവേണ്ടി അത്രത്തോളം അതിസുന്ദരിമാരെയും ഒരു സംഭ്രമവും കൂടാതെ ആ മുനി വളരെ വേഗം സൃഷ്ടിച്ചു.

**38. ഗായന്ത്യശ്ച ഹസന്ത്യശ്ച നാനോപായന പാണയഃ**
**പ്രണേമുസ്താ മുനീ സർവ്വാഃ സ്ഥിതഃ കൃതാഞ്ജലിം പുരഃ**

നാനാവിധോപഹാരങ്ങളും കൈയിലേന്തി അവർ പാടുകയും ചിരിക്കുകയും ചെയ്തു. അവരെല്ലാം രണ്ടു മുനിമാരെയും വണങ്ങി കൈകുപ്പിക്കൊണ്ട് അവരുടെ മുമ്പിൽ ചെന്നുനിന്നു.

**39. താം വീക്ഷ്യ വിഭ്രമകരീം തപസോ വിഭൂതിം**
**ദേവാംഗനാ ഹി മുമുഹുഃ പ്രവിമോഹയന്ത്യഃ**
**ഊചുശ്ച തൗ പ്രമുദിതാനനപത്മശോഭാ**
**രോമോദ്ഗമോല്ലസിതചാരുനിജാംഗവല്ല്യഃ**

ദേവന്മാരെപ്പോലും വിഭ്രമിപ്പിക്കുന്ന തപോവിഭൂതികണ്ടിട്ട് അന്യരെസമ്മോഹിപ്പിക്കുന്ന ദേവാംഗനകൾ സ്വയം മുഗ്ധരായിത്തീർന്നു. നന്നേ തെളിഞ്ഞ മുഖകമലത്തോടും പുളകമണിഞ്ഞു തിളങ്ങുന്ന മനോജ്ഞമായ അംഗവല്ലികളോടും കൂടിയ അവർ നരനാരായണന്മാരോടു പറയുകയും ചെയ്തു.

**40. കുര്യുഃ കഥാ സ്തുതിമഹോ തപസോ മഹത്വം**
**ധൈര്യം തഥൈവ ഭവതാമഭിവീക്ഷ്യ ബാലാഃ**
**അസ്മത്കടാക്ഷവിഷദിഗ്ദ്ധശരേണ ദഗ്ദ്ധഃ**
**കോ വാ ന തത്രഭവതാം മനസോ വ്യഥാ ന**

ഞങ്ങൾക്കെങ്ങനെ സ്തുതിക്കാൻ കഴിയും? ഭവാന്മാരുടെ തപസ്സിന്റെമഹത്വവും അതുപോലെ ചിന്തിക്കാനാവിത്ത മനോധൈര്യവുംകണ്ടഞങ്ങൾവെറും മൂഢരാണ്. ഞങ്ങളുടെ വിഷലിപ്തമായ കടാക്ഷശരം ഭൂമിയലുള്ള ആരെയാണ് ദഹിപ്പിക്കാത്തത്? എന്നിരിക്കെ ഭവാൻമാരുടെ മനസ്സിന് ഒരു വികാരവുമില്ലാതിരിക്കുന്നതാണ് അത്ഭുതം!

41. ജ്ഞാതൗ യുവാം നരഹരേഃ പരമാംശഭൂതൗ
ദേവൗ മുനീ ശമദമാദിനിധീ സദൈവ
സേവാനിമിത്തമിഹ നോ ഗമനം ന കാമം
കാര്യം ഹരേഃ ശതമഖസ്യ വിധാതുമേവ

അതുകൊണ്ടുതന്നെ ഭവാൻമാർ അസാധാരണന്മാരാണെന്നറിയാം. വിഷ്ണുവിന്റെ പരമാംശഭൂതരും സദാശമദമാദികൾക്കിരിപ്പിടമായ്യദേവർഷിമാരുമാണ്. ഭവാൻമാരെ സേവിക്കാൻ വന്നവരല്ല ഞങ്ങൾ. ദേവേന്ദ്രൻ സ്വന്തം കാര്യസാധ്യത്തിനുവേണ്ടി കല്പിച്ചതുകൊണ്ടു വന്നവരാണ്.

42. ഭാഗ്യേന കേന യുവയോഃ കില ദർശനം നഃ
സമ്പാദിതം ന വിദിതം ഖലു സഞ്ചിതം തത്
ചിത്തം ക്ഷമം നിജജനേ വിഹിതം യുവാഭ്യാ-
മസ്മദ്വിധേ കില കൃതാഗസി താപമുക്തം

അപ്രകാരം ദുഷ്ടചിത്തരായ ഞങ്ങൾക്ക് ഭവാൻമാരെ ദർശിക്കാൻ കഴിഞ്ഞത് ഏതോ ഭാഗ്യംകൊണ്ടാണ്. അത് സഞ്ചിതമായ പുണ്യം നിമിത്തമാവാം. എന്നുമാത്രമല്ല, ഞങ്ങളെപോലെ അപരാധം ചെയ്തവരെ ശപിക്കാൻ സമർത്ഥരാണെങ്കിലും അങ്ങനെയൊന്നും ചെയ്ത് ഞങ്ങളെ ക്ളേശിപ്പിച്ചില്ല. ഭവാൻമാരുടെ ക്ഷമാശക്തി അദ്ഭുതംതന്നെ!

43. കുർവന്തി നൈവ വിബുധാസ്തപസോ വ്യയം വൈ
ശാപേന തുച്ഛഫലദേന മഹാനുഭാവാഃ

മഹാനുഭാവൻമാരായ വിദ്വജ്ജനങ്ങൾ തുച്ഛഫലംനൽകുന്ന ശാപത്തിനുവേണ്ടി തപശ്ശക്തിയെ ദുരുപയോഗപ്പെടുത്താറില്ല.

## വ്യാസഉവാച

ഇത്ഥം നിശമ്യ വചനം സുരകാമിനീനാം
താവൂചതുർമുനിവരൗ വിനയാനതാനാം
44. പ്രീതൗ പ്രസന്നവദനൗ ജിതകാമലോഭൗ
ധർമ്മത്മജൗ നിജതപോരുചിശോഭിതാംഗൗ

തങ്ങളുടെ തപസ്സുകൊണ്ട് അംഗശോഭയാർന്നവരും ധർമ്മന്റെ പുത്രൻമാരും കാമലോഭങ്ങളെ ജയിച്ചവരും സന്തുഷ്ടരും പ്രസന്നവദനരുമായ ആ മുനിശ്രേഷ്ഠന്മാർ ദേവാംഗനമാരുടെ ഇപ്രകാരംവിനയാന്വിതമായ വാക്കുകേട്ടിട്ട് അവരോടുപറഞ്ഞു:

## നരനാരായണാവൂചതുഃ

ബ്രുവന്തു വാഞ്ഛിതാൻ കാമാൻ ദദാവസ്തുഷ്ടമാനസൗ

ആഗ്രഹമുള്ള വരം ചോദിച്ചുകൊൾവിൻ. സസന്തോഷം ഞങ്ങൾ നൽകാം.

45. യാന്തു സ്വർഗ്ഗം ഗൃഹീത്വേമാവുർവ്വശിം ചാരുലോചനാം
ഉപായനമിയം ബാലാ ഗച്ഛത്വദ്യ മനോഹരാ

സുന്ദരാംഗിയായ ഈ ഉർവ്വശിയേയും കൂട്ടിക്കൊണ്ട് സ്വർഗത്തേക്കുപൊയ്ക്കൊള്ളിൻ. ഇവൾ ദേവേന്ദ്രനുള്ള മനോഹരമായ ഒരു ഉപഹാരമായിരിക്കട്ടെ.

46. ദത്താ*ff* വാഭ്യാം മഘവതഃ പ്രീണനായോരുസംഭവാ
സ്വസ്ത്യസ്തു സർവ്വദേവേഭ്യോ യഥേഷ്ടം പ്രവ്രജന്തു ച

ഊരുസംഭവയായ ഇവളെ ഇതാ ഇന്ദ്രനു പ്രീതിക്കായി ഞങ്ങൾ ഇരുവരുംകൂടി നൽകുന്നു. സകല ദേവൻമാർക്കും സ്വസ്തിഭവിക്കട്ടെ. നിങ്ങൾ യഥേഷ്ടം പൊയ്ക്കൊള്ളിൻ.

"ന കസ്യാപി തപോവിഘ്നം പ്രകർത്തവ്യമതഃ പരം"

ഇനിമേൽ ആരുടേയും തപസ്സ് നിങ്ങൾ മുടക്കരുത്.

**ദേവ്യ ഊചുഃ**

**47. ക്വ ഗച്ഛാമോ മഹാഭാഗ പ്രാപ്താസ്തേ പാദപങ്കജം**
**നാരായണ സുരശ്രേഷ്ഠ ഭക്ത്യാ പരമയാ മുദാ**

ഹേ മഹാഭാഗ, സുരശ്രേഷ്ഠ, നാരായണ, ഭക്തിയോട്ടം അത്യധികം സന്തോഷത്തോടും അങ്ങയുടെ പാദപങ്കജത്തിലെത്തിച്ചേർന്ന ഞങ്ങൾ ഇനിയും എവിടെ പോകാനാണ്?

**48. വാഞ്ഛിതം ചേദ്വരം നാഥ ദദാസി മധുസൂദന**
**തുഷ്ടഃ കമലപത്രാക്ഷ ബ്രവീമോ മനസേപ്സിതം**

ഹേ മധുസൂദന, കമലപത്രാക്ഷ, നാഥ ആഗ്രഹിച്ച വരം സസന്തോഷം നൽകുമെങ്കിൽ മനസ്സിലിരിക്കുന്ന ആഗ്രഹം എന്താണെന്നു ഞങ്ങൾ പറയാം.

**49. പതിസ്ത്വം ഭവ ദേവേശ വരമേനം പരന്തപ**
**ഭവാമഃ പ്രീതിയുക്താസ്ത്വാം സേവിതും ജഗദീശ്വര**

പരന്തപനായ ദേവേശ, അങ്ങു ഞങ്ങളുടെ ഭർത്താവായി ഭവിച്ചാലും. ഇതാണു ഞങ്ങൾക്കു വേണ്ട വരം. ജഗദീശ്വര, ഞങ്ങൾ സന്തോഷത്തോടെ അങ്ങയെ സേവിക്കുന്നവരായിത്തീരണം.

**50. ത്വയാ ചോത്പാദിതാ നാര്യഃ സന്ത്യന്യാശ്ചാരുലോചനാഃ**
**ഉർവ്വശ്യാദ്യാസ്തഥാ യാന്തു സ്വർഗ്ഗം വൈ ഭവദാജ്ഞയാ**

അങ്ങു സൃഷ്ടിച്ച ഉർവ്വശി തുടങ്ങിയ പതിനാറായിരത്തിൽപരം സുമുഖികളായ അംഗനമാരും അങ്ങയുടെ കൽപന അനുസരിച്ച് സ്വർഗത്തിലേക്കു പോകട്ടെ.

**51. സ്ത്രീണാം ഷോഡശസാഹസ്രം തിഷ്ഠത്വത്ര ശതാർദ്ധകം**
**സേവാം തേഽത്ര കരിഷ്യാമോ യുവയോസ്താപസോത്തമൗ**

താപസോത്തമൻമാരെ, പതിനാറായിരവും അമ്പതും സ്ത്രീകൾ ഇവിടെ നിൽക്കട്ടെ. നിങ്ങൾ ഇരുവരേയും സേവിച്ചുകൊണ്ട് ഞങ്ങൾ ഇവിടെ കഴിഞ്ഞു കൊള്ളാം.

**52. വാഞ്ഛിതം ദേഹി ദേവേശ സത്യവാഗ്ഭവ മാധവ**
**ആശാഭംഗോ ഹി നാരീണാം ഹിംസനം പരികീർത്തിതം**

ഹേ ദേവേശ, മാധവ, ഞങ്ങളുടെ അഭിഷ്ടം സാധിച്ച് സത്യവാക്കായി ഭവിച്ചാലും. ആശകെടുത്തുന്നത് നാരിമാരെ കൊല്ലുന്നതിനു തുല്ല്യമാണെന്നാണു ചൊല്ല്.

**53. കാമാർത്തനാം ച മുനിഭിർധർമ്മജ്ഞൈസ്തത്വദർശിഭിഃ**
**ഭാഗ്യയോഗാദിഹ പ്രാപ്താഃ സ്വർഗ്ഗാത് പ്രേമപരിപ്ളുതാഃ**

പ്രത്യേകിച്ച് കാമാർത്തകൾക്ക് ആശാഭംഗമുണ്ടാക്കരുത്. നിങ്ങൾ ധർമ്മജ്ഞരും തത്വദർശികളുമായ മുനിമാരാണല്ലോ. ഭഗ്യാതിരേകത്താൽ സ്വർഗത്തുനിന്ന് ഇവിടെ വന്നുചേർന്ന ഭക്തിനിമഗ്നരായ ഞങ്ങളെ,

**54. ത്യക്തും നാർഹസി ദേവേശ സമർത്ഥോഽസി ജഗത്പതേ**

ഹേദേവേശ, ജഗത്പതേ, ഉപേക്ഷിക്കരുതേ. അങ്ങ് വിവേചനാശക്തി ഉള്ളവനാണ്.

**നാരായണ ഉവാച**

**പൂർണ്ണം വർഷസഹസ്രം തു തപസ്തപ്തം മയാത്ര വൈ**

തികച്ചും ആയിരം വർഷം ഞാൻ ഇവിടെത്തന്നെയിരുന്നു തപസ്സുചെയ്തു.

**55. ജിതേന്ദ്രിയേണ ചാർവ്വംഗ്യഃ കഥം ഭംഗം കരോമ്യതഃ**
**നേച്ഛാ കാമേ സുഖേ കാചിത് സുഖധർമ്മവിനാശകേ**

ചാരുരൂപുണികളേ, ജിതേന്ദ്രിയനായ ഞാൻ അതിന് എങ്ങനെ ഭംഗം വരുത്തും? സുഖധർമ്മങ്ങൾ നശിപ്പിക്കുന്ന കാമസുഖത്തിൽ എനിക്കു തീരെ ആഗ്രഹമില്ല.

**56. പശൂനാമപി സാധർമ്മ്യേ രമതേ മതിമാൻ കഥം**

ഇക്കാര്യത്തിൽ തുല്യമായ താത്പര്യം മൃഗങ്ങൾക്കുമുണ്ട്. ബുദ്ധിയുള്ളവൻ അതിൽ രമിക്കുന്നതെങ്ങനെ?

**അപ്സരസ ഊചുഃ**

**ശബ്ദാദീനാം ച പഞ്ചാനാം മധ്യേ സ്പർശ സുഖം വരം**

സ്പർശാദികളായ അഞ്ച് ഇന്ദ്രിയവിഷയങ്ങളിൽ സ്പർശസുഖമാണ് ഉത്തമം.

**57. ആനന്ദരസമൂലം വൈ നാന്യദസ്തി സുഖം കില**
**അതോഽസ്മാകം മഹാരാജ വചനം കുരു സർവ്വഥാ**

അതാണ് ആനന്ദരസത്തിന്റെ നാരായവേർ. അതുപോലെ മറ്റേതെങ്കിലും ഒരുസുഖമുണ്ടോ? അതുകൊണ്ട് ഞങ്ങൾ പറഞ്ഞതുപോലെ ചെയ്താലും.

**58. നിർഭരം സുഖമാസാദ്യ ചരസ്വ ഗന്ധമാദനേ**
**യദിവാഞ്ഛസി നാകം ത്വം നാധികോ ഗന്ധമാദനാത്**
**രമസ്വാത്ര ശുഭേസ്ഥാനേ പ്രാപ്യ സർവ്വഃ സുരാംഗനാഃ**

സമ്പൂർണ്ണമായ സുഖം അനുഭവിച്ചുകൊണ്ട് ഗന്ധമാദനത്തിൽ വിഹരിച്ചാലും. സ്വർഗ്ഗമാണ് ആഗ്രഹിക്കുന്നതെങ്കിൽ അത് ഗന്ധമാദനത്തെക്കാൾ ഒട്ടുമീതെയല്ല. അതുഞങ്ങൾക്കറിയാം. അതുകൊണ്ട് സകല സുരാംഗനകളോടും ചേർന്ന് ഈ ശുഭ പ്രദേശത്ത് രമിച്ചാലും.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
ഷഷ്ഠോഽദ്ധ്യായഃ

## അഥ സപ്തമോഽദ്ധ്യായഃ

### വ്യാസ ഉവാച

**1. ഇത്യാകർണ്യ വചസ്താസാം ധർമ്മപുത്രഃ പ്രതാപവാൻ**
**വിമർശമകരോച്ചിത്തേ കിം കർത്തവ്യം മയാധുനാ**

ദേവാംഗനമാരുടെ ഇത്തരത്തിലുള്ള വാക്കു കേട്ട് ധർമ്മന്റെ പുത്രനും പ്രതാപിയുമായ നാരായണൻ 'ഞാൻ എന്താണ് ഈ അവസരത്തിൽ ചെയ്യേണ്ടത്' എന്നു മനസാ ആലോചിച്ചു.

**2. ഹാസ്യോഽഹം മുനിവൃന്ദേഷു ഭവിഷ്യാമ്യദ്യ സംഗമാത്**
**അഹങ്കാരാദിദം പ്രാപ്തം ദുഃഖം നാത്ര വിചാരണാ**

ദേവനാരിമാരുമായി സംഗമിച്ചാൽ മുനിഗണങ്ങളുടെ ഇടയിൽ ഞാൻ പരിഹാസ്യനായിത്തീരും. അഹങ്കാരം മൂലമാണ് ഈ ദുഃഖമുണ്ടായത്. അതിൽ സംശയമില്ല.

**3. മൂലം സംസാരവൃക്ഷസ്യ യതഃ പ്രോക്തോ മഹാത്മഭിഃ**
**ദൃഷ്ട്വാ മൗനം സമാധായ ന സ്ഥിതോ/ഹം സമാഗതം**

സംസാരവൃക്ഷത്തിന്റെ മൂലംതന്നെ അഹങ്കാരമാണെന്ന് മഹാത്മാക്കൾ പറഞ്ഞിട്ടുണ്ട്. ആ ദേവസ്ത്രീകൾ എത്തിയപ്പോൾ ഞാൻ മൗനം പൂണ്ട് ഇരുന്നില്ല.

**4. വാരാംഗനാഗണം ജുഷ്ടം തേനാസം ദുഃഖഭാജനം**
**ഉത്പാദിതാസ്തഥാ നാര്യോ മയാ ധർമ്മവ്യയേന വൈ**

വാരാംഗനാഗണം വന്നതാണ് എന്റെ ദുഃഖത്തിനു കാരണം. എന്നു മാത്രമല്ല ധർമ്മവും തപസ്സും നഷ്ടമായി. തപോബലംകൊണ്ട് നാരിമാരെ സൃഷ്ടിക്കുകയും ചെയ്തു.

**5. താസ്തു മാം ബാധിതും വൃത്താഃ കാമാർത്താഃ പ്രമദോത്തമാഃ**
**ഊർണ്ണനാഭിരിവാദ്യാഹം ജാലേന സ്വകൃതേന വൈ**

സ്വർഗ്ഗത്തുനിന്നുവന്ന ദേവസ്ത്രീകൾ കാമാർത്തരായി എന്നെ സ്വാധിനിക്കാനും തുടങ്ങി. ഞാനിപ്പോൾ ചിലന്തിയെപ്പോലെ സ്വയം നെയ്ത വലയിൽ,

**6. ബദ്ധോ/സ്മി സുദൃഢേനാത്ര കിം കർത്തവ്യമതഃ പരം**
**യദി ചിന്താം സമുത്സൃജ്യ സന്ത്യജാമ്യബലാ ഇമാഃ**

ദൃഢമായി ബദ്ധനായിരിക്കുന്നു. ഇനിയും എനിക്ക് എന്താണു ചെയ്യാൻ കഴിയുക? ഒന്നും ആലോചിക്കാതെ ഈ പെണ്ണുങ്ങളെ ഞാൻ ഉപേക്ഷിക്കുകയാണെങ്കിൽ ഇവർ,

**7. ശപ്ത്വാ ഭ്രഷ്ടാ വ്രജിഷ്യന്തി സർവ്വാ ഭഗ്നമനോരഥാഃ**
**മുക്തോ/ഹം സഞ്ചരിഷ്യാമി വിജനേ പരമം തപഃ**

ശപിച്ചിട്ട്, ആശാഭംഗം നേരിട്ടവരും ഭ്രഷ്ടരുമായി എല്ലാവരും മടങ്ങിക്കൊള്ളും. വിജനത്തിൽ ചെന്ന് എനിക്ക് സ്വതന്ത്രമായി തപസ്സിൽ മുഴുകുകയും ചെയ്യാം.

**8. തസ്മാത് ക്രോധം സമുത്പാദ്യ ത്യക്ഷ്യാമി സുന്ദരീഗണംഭ്**

അതിനാൽ കോപം കൈക്കൊണ്ട് ഈ സുന്ദരീഗണത്തെ ഉപേക്ഷിക്കാം.

## വ്യാസ ഉവാച

**ഇതി സഞ്ചിന്ത്യ മനസാ മുനിർനാരായണസ്തദാ**

എന്നിങ്ങനെ മനസാ വിചാരിച്ച് ഉറച്ച നാരായണർഷി വീണ്ടും

**9. വിമർശമകരോച്ചിത്തേ സുഖോത്പാദനസാധനേ**
**ദ്വിതീയോ/യം മഹാശത്രുഃ ക്രോധഃ സന്താപകാരകഃ**

സുഖം ഉണ്ടാവാനുള്ള ഉപായത്തെപ്പററി മനസ്സിൽ വിചാരിച്ചു. സന്താപമുണ്ടാക്കുന്ന രണ്ടാമത്തെ മഹാശത്രുവാണു ക്രോധം. (ആദ്യത്തെ ശത്രുവായ അഹങ്കാരത്തിന്റെ ഫലമാണ് ഇപ്പോൾ അനുഭവിക്കുന്നത്.)

**10. കാമാദത്യധികോ ലോകേ ലോഭാദപിച ദാരുണഃ**
**ക്രോധാഭിഭൂതഃ കുരുതേ ഹിംസാം പ്രാണവിഘാതിനീം**

ലോകത്തിൽ കാമത്തെക്കാററും ലോഭത്തെക്കാളും ഭയങ്കരനാണ് ക്രോധം. ക്രോധം ബാധിച്ചവൻ പ്രാണൻ ഒടുക്കുന്ന ഹിംസവരെ ചെയ്യും.

11. ദുഃഖദാം സർവ്വഭൂതാനാം നരകാരാമദീർഘികാം
യഥാ/ഗ്നിഘർഷണാജ്ജാതഃ പാദപം പ്രദഹേത്തഥാ

സർവ്വഭൂതങ്ങൾക്കും ദുഃഖമുണ്ടാക്കുന്ന നരകത്തിലെ ആരാമസരിത്താണ്ഹിംസ. അന്യോന്യം ഉരസി തീപിടിച്ച് മരം സ്വയം ദഹിക്കുന്നതെങ്ങനെയോ,

12. ദേഹോത്പന്നസ്തഥാ ക്രോധോ ദേഹം ദഹതി ദാരുണഃ

അതുപോലെ ദേഹത്തിലുണ്ടാവുന്ന ഭയങ്കരമായ ക്രോധം ദേഹത്തെ തന്നെ ദഹിപ്പിക്കുന്നു.

വ്യാസ ഉവാച

ഇതി സഞ്ചിന്ത്യമാനം തം ഭ്രാതരം ദീനമാനസം

ഇങ്ങനെ ചിന്തിച്ചു കൊണ്ടിരിക്കുന്ന ദീനചിത്തനായ ആ സഹോദരനോട്,

13. ഉവാച വചനം തഥ്യം നരോ ധർമ്മസുതോ/നുജഃ

ധർമ്മന്റെ പുത്രനും അനുജനുമായ നരൻ ഹിതമായ കാര്യം പറഞ്ഞു:

നര ഉവാച

നാരായണ മഹാഭാഗ കോപം യച്ഛ മഹാമതേ

മഹാഭാഗനായ നാരായണ കോപത്തെ അടക്കിയാലും. അങ്ങ് ബുദ്ധിമാനാണല്ലോ.

14. ശാന്തം ഭാവം സമാശ്രിത്യ നാശയാഹംകൃതിം പരാം
പുരാ/ഹങ്കാരദോഷേണ തപോ നഷ്ടം കിലാവയോഃ

ശാന്തഭാവം കൈക്കൊണ്ട് വർദ്ധിച്ച അഹങ്കാരത്തെ നശിപ്പിച്ചാലും. പണ്ട് അഹങ്കാരം എന്ന ദോഷം ബാധിച്ചതുകൊണ്ടല്ലേ നമ്മുടെ തപസ്സ് നഷ്ടമായത്?

15. സംഗ്രാമശ്ചാഭവത്താഭ്യാം ഭാവാഭ്യാമസുരേണ ഹ
ദിവ്യവർഷ സഹസ്രം തു പ്രഹ്ലാദേന മഹാദ്ഭുതം

ക്രോധാഹങ്കാരങ്ങൾ ബാധിച്ചതുമൂലം അസുരനായ പ്രഹ്ലാദനുമായി ആയിരം ദിവ്യവർഷം നമുക്ക് യുദ്ധം ചെയ്യേണ്ടിവന്നില്ലേ?

16. ദുഃഖം ബഹുതരം പ്രാപ്തം തത്രാവാഭ്യാം സുരോത്തമ
തസ്മാത് ക്രോധം പരിത്യജ ശാന്തോ ഭവ മുനീശ്വര

സുരശ്രേഷ്ഠാ, അതുനിമിത്തം നമുക്ക് അനേകതരം ദുഃഖങ്ങളും വന്നുകൂടി. അതുകൊണ്ട് ക്രോധം ഉപേക്ഷിച്ച് ഹേ മുനീശ്വര, ശാന്തനായിത്തീർന്നാലും.

"ശാന്തത്വം തപസോ മൂലം മുനിഭിഃ പരികീർത്തിതം"

ശാന്തതയാണ് തപസ്സിന്റെ മൂലമെന്ന് മുനിമാർ പറഞ്ഞിട്ടുണ്ട്.

വ്യാസ ഉവാച

17. ഇതി തസ്യ വചഃ ശ്രുത്വാ ശാന്തോ/ഭൂദ്ധർമ്മനന്ദനഃ

ഇപ്രകാരം നരൻ പറഞ്ഞതുകേട്ട് ധർമ്മനന്ദനനായ നാരായണൻ ശാന്തനായി.

ജനമേജയ ഉവാച

സംശയോ/യം മുനിശ്രേഷ്ഠ പ്രഹ്ലാദേന മഹാത്മനാ

ഹേ മുനിശ്രേഷ്ഠാ, ഇതെനിക്ക് സംശയം ഉണ്ടാക്കുന്നു. മഹാത്മാവായ പ്രഹ്ലാദൻ,

**18. വിഷ്ണുഭക്തേന ശാന്തേന കഥം യുദ്ധം കൃതം പുരാ**
**കൃതവന്തൗ കഥം യുദ്ധം നരനാരായണാവൃഷീ**

വിഷ്ണുഭക്തനും ശാന്തനുമാണല്ലോ. പണ്ട് അദ്ദേഹം എന്തിനാണ് യുദ്ധം ചെയ്തത്? ഋഷിമാരായ നരനാരായണന്മാർ എന്തിനു യുദ്ധം ചെയ്തു?

**19. താപസൗ ധർമ്മപുത്രൗ ദ്വൗ സുശാന്തമാനസാവുഭൗ**
**സമാഗമഃ കഥം ജാതസ്തയോർ ദൈത്യസുതസ്യ ച**

ധർമ്മന്റെ പുത്രന്മാരായ അവർ രണ്ടുപേരും താപസന്മാരും പ്രശാന്തചിത്തരുമാണ്. അവരും ദൈത്യസുനുവായ പ്രഹ്ലാദനും കൂടിച്ചേരാനിടവന്നതെങ്ങനെ?

**20. സംഗ്രാമസ്തു കഥം താഭ്യാം കൃതസ്തേന മഹാത്മനാ**
**പ്രഹ്ലാദോപ്യതിധർമ്മാത്മാ ജ്ഞാനവാൻ വിഷ്ണുതത്പരഃ**

മഹാത്മാവായ പ്രഹ്ലാദനോട് അവർക്ക് യുദ്ധം ചെയ്യേണ്ടിവന്നത് എന്തുകൊണ്ട്? പ്രഹ്ലാദനാവട്ടെ വളരെ ധർമ്മാത്മാവും ജ്ഞാനിയും വിഷ്ണുഭക്തനുമാണ്.

**21. നരനാരായണൗ തദ്വത്താപസൗ സത്വസംസ്ഥിതൗ**
**തേന താഭ്യാം സമുദ്ഭൂതം വൈരം യദി പരസ്പരം**

അതുപോലെ നരനാരായണന്മാർ താപസന്മാരും സത്വമൂർത്തികളുമാണ്. അവർക്കും പ്രഹ്ലാദനും തമ്മിൽ വൈരമുണ്ടായെന്നു വരുകിൽ,

**22. തദാ തപസി ധർമ്മേ ച ശ്രമ ഏവ ഹി കേവലം**
**ക്വ ജപഃ ക്വ തപശ്ചര്യാ പുരാ സത്യയുഗേഽപി ച**

ധർമ്മവും തപസ്സുമൊക്കെ വെറും പാഴ്‌വേല തന്നെയാണ്. പണ്ടത്തെ ആ സത്യ യുഗത്തിലും ജപവും തപശ്ചര്യയും എവിടെ?

**23. താദൃശൈർന ജിതം ചിത്തം ക്രോധാഹങ്കാരസംവൃതം**
**ന ക്രോധോ ന ച മാത്സര്യമഹങ്കാരാങ്കുരം വിനാ**

ക്രോധാഹങ്കാരങ്ങൾ വ്യാപിച്ച മനസ്സിനെ അത്തരക്കാർക്ക് ജയിക്കാൻ കഴിഞ്ഞിട്ടില്ല. അഹങ്കാരത്തിന്റെ അങ്കുരമില്ലാതെ ക്രോധമോ മാത്സര്യമോ ഉണ്ടാവില്ല.

**24. അഹങ്കാരാത്സമുത്പന്നാഃ കാമക്രോധാദയഃ കില**
**വർഷകോടിസഹസ്രം തു തപഃ കൃത്വാഽതിദാരുണം**

അഹങ്കാരത്തിൽ നിന്ന് ഉണ്ടാവുന്നവയാണ് കാമക്രോധാദികൾ. ആയിരം കോടി വർഷം അതിഭയങ്കരമായ തപസ്സു ചെയ്തിട്ടും

**25. അഹങ്കാരാങ്കുരേ ജാതേ വ്യർത്ഥം ഭവതി സർവ്വഥാ**
**യഥാ ഹ്യുര്യോദയേ ജാതേ തമോരൂപം ന തിഷ്ഠതി**

അഹങ്കാരം പൊടിച്ചുവരുന്നെങ്കിൽ ആ തപസ്സ് ഏതു പ്രകാരത്തിൽ നോക്കിയാലും വ്യർത്ഥമല്ലേ? സൂര്യനുദിച്ചു കഴിഞ്ഞാൽ പിന്നെ തമസ്സുണ്ടായിരിക്കുമോ?

**26. അഹങ്കാരാങ്കുരസ്യാഗ്രേ തഥാ പുണ്യം ന തിഷ്ഠതി**
**പ്രഹ്ലാദോഽപി മഹാഭാഗ ഹരിണാ സമയുദ്ധ്യത**

അതുപോലെ അഹങ്കാരപ്പൊടിപ്പിനു മുമ്പിൽ പുണ്യം നിൽക്കുകയില്ല. മഹാഭാഗനായ പ്രഹ്ലാദൻ പോലും വിഷ്ണുവിനോട് യുദ്ധം ചെയ്തെന്നോ?

**27. തദാ വ്യർത്ഥം കൃതം സർവ്വം സുകൃതം കില ഭൂതലേ**
**നരനാരായണൗ ശാന്തൗ വിഹായ പരമം തപഃ**

അങ്ങനെയാണെങ്കിൽ ലോകത്തിൽ ചെയ്യുന്ന സകല സുകൃതകർമ്മങ്ങളും വ്യർത്ഥമല്ലേ? ശാന്തചിത്തരായ നരനാരായണന്മാർ അത്യുത്തമമായ തപസ്സുപേക്ഷിച്ച്,

**28. കൃതവന്തൗ യദാ യുദ്ധം ക്വ ശമഃ സുകൃതം പുനഃ**
**ഈദൃഗ്ഭ്യാം സത്വയുക്താഭ്യാമജേയാ യദ്യഹംകൃതിഃ**

യുദ്ധം ചെയ്തപ്പോൾ ശമമെവിടെ? പിന്നല്ലേ സുകൃതം! ഇത്രത്തോളം സത്വപ്രകൃതികളായ നരനാരായണന്മാർക്കുപോലും അഹങ്കാരത്തെ ജയിക്കാൻ കഴിയുന്നില്ലെങ്കിൽ

**29. മാദൃശാനാം ച കാ വാർത്താ മുനേ/ഹംകാരസംക്ഷയേ**
**അഹങ്കാരപരിത്യക്തഃ കോ/പ്യസ്തി ഭുവനത്രയേ**

അഹങ്കാരം ഇല്ലാതാവുന്ന കാര്യത്തിൽ മഹർഷേ, എന്നെപ്പോലുള്ളവരുടെ കഥ എന്തായിരിക്കും? മൂന്നു ലോകത്തിലും അഹങ്കാരമില്ലാത്തവരായി ആരെങ്കിലുമുണ്ടോ?

**30. ന ഭൂതോ ഭവിതാ നൈവ യസ്ത്യക്തസ്തേന സർവ്വഥാ**
**മുച്യതേ ലോഹനിഗഡൈർബദ്ധഃ കാഷ്ഠമയൈസ്തഥാ**

അഹങ്കാരം ഉപേക്ഷിച്ച ഒരുവനും ഉണ്ടായിട്ടില്ല; ഉണ്ടാവുകയുമില്ല. ഇരുമ്പു കൊണ്ടോ തടി കൊണ്ടോ ഉണ്ടാക്കിയ ചങ്ങലയിൽ നിന്ന് ഒരുവനു മുക്തനാവാം.

**31. അഹങ്കാരനിബദ്ധസ്തു ന കദാചിദ്വിമുച്യതേ**
**അഹങ്കാരാവൃതം സർവ്വം ജഗത്സ്ഥാവരജംഗമം**

എന്നാൽ അഹങ്കാരച്ചങ്ങലയിൽ ബദ്ധനായ ഒരുവന് ഒരിക്കലും മോചനം ലഭിക്കുകയില്ല. ചരാചരാത്മകമായ ജഗത്തു മുഴുവനും അഹങ്കാരബദ്ധമാണു താനും.

**32. ഭ്രമത്യേവ ഹി സംസാരേ വിഷ്ടാമൂത്രപ്രദൂഷിതേ**
**ബ്രഹ്മജ്ഞാനം കുതസ്താവത്സംസാരേ മോഹസംവൃതേ**

മലമൂത്രമലീമസമായ ആ സംസാരത്തിൽപ്പെട്ടു ചുറ്റിത്തിരിയുകയാണ് ഓരോരുത്തരും. ആ നിലയ്ക്ക് മോഹാവൃതമായ ഈ സംസാരത്തിൽപ്പെട്ടവന് ബ്രഹ്മജ്ഞാനം എങ്ങനെ ലഭിക്കും?

**33. മതം മീമാംസകാനാം വൈ സമ്മതം ഭാതി സുവ്രത**
**മഹാന്തോ/പി സദാ യുക്തഃ കാമക്രോധാദിഭിർമുനേ**

വ്രതനിഷ്ഠനായ മഹർഷേ. മീമാംസകരുടെ അഭിപ്രായമാണ് ശരിയെന്നു തോന്നുന്നു.(കർമ്മം ചെയ്യുകയാണ് പ്രധാനം. എല്ലാവരും ചെയ്യേണ്ടതും അതു തന്നെയാണ്. അല്ലാതെ ബ്രഹ്മജ്ഞാനം തേടുകയല്ല.) മഹാത്മാക്കൾ പോലും സദാ കാമക്രോധാദി വികാരങ്ങൾ ഉള്ളവരാണ്.

**34. മാദൃശാനാം കലാവസ്മിൻ കാ കഥാ മുനിസത്തമ**

ഹേ മുനിസത്തമ, ഈ കലികാലത്ത് ഞങ്ങളെപ്പോലുള്ളവരുടെ കഥയെന്താണ്?

**വ്യാസ ഉവാച**

**കാര്യം വൈ കാരണാദ്ഭിന്നം കഥം ഭവതി ഭാരത**

ഭരതകുലത്തിൽ ജനിച്ചവനേ, കാരണത്തിൽനിന്ന് കാര്യം ഭിന്നമായിരിക്കുന്നതെങ്ങനെ?

**35. കടകം കുണ്ഡലം ചൈവ സുവർണ്ണസദൃശം ഭവേത്**
**അഹങ്കാരോദ്ഭവം സർവ്വം ബ്രഹ്മാണ്ഡം സ ചരാചരം**

കാപ്പും തോടയും രണ്ടു തരം ആഭരണങ്ങളാണെങ്കിലും രണ്ടിലുമുള്ളത് സ്വർണ്ണംതന്നെയാണ്. ചരാചരാത്മകമായ ഈ ബ്രഹ്മാണ്ഡമാകെ അഹങ്കാരത്തിൽ നിന്ന് ഉദ്ഭവിച്ചതാണ്. അതിനാൽ അഹങ്കാരരഹിതമായ ഒന്നുമില്ല പ്രപഞ്ചത്തിൽ.

**36. പടസ്തന്തുവശഃ പ്രോക്തസ്തദ്വിയുക്തഃ കഥംഭവേത്**
**മായാഗുണൈസ്ത്രിഭിഃ സർവ്വം രചിതം സ്ഥിരജംഗമം**

നൂലിൽനിന്നാണു വസ്ത്രമുണ്ടാകുന്നത്. നൂലില്ലാതെ വസ്ത്രത്തിനു നിലനിൽപ്പുണ്ടോ? സ്ഥാവരജംഗമമായ സകലതും മായാഗുണങ്ങളായ സത്വരജസ്തമോഗുണങ്ങൾ കൊണ്ടു രചിച്ചതാണ്.

**37. സതൃണം സ്തംബപര്യന്തം കാ തത്ര പരിദേവനാ**
**ബ്രഹ്മാ വിഷ്ണുസ്തഥാ രുദ്രസ്തേ ചാഹങ്കാര വിമോഹിതാഃ**

പുൽക്കൊടി മുതൽ സ്തംബം വരെ (പർവ്വതം വരെ)സകലതും മായാഗുണവിരചിതമായിരിക്കെ, അതിലെന്തു ദുഃഖിക്കാനുള്ളൂ? ബ്രഹ്മാവും, വിഷ്ണുവും രുദ്രനും എന്നുവേണ്ട എല്ലാവരും അഹങ്കാരമോഹിതർ തന്നെ.

**38. ഭ്രമന്ത്യസ്മിൻ മഹാഗാധേ സംസാരേ നൃപസത്തമ**
**വസിഷ്ഠനാരദാദ്യാശ്ച മുനയോ ജ്ഞാനിനഃ പരം**

രാജാവേ, അവരെല്ലാം അഗാധമായ സംസാരത്തിൽ വീണ് ഉഴലുന്നവരാണ്. മാത്രമല്ല, വസിഷ്ഠൻ, നാരദൻ തുടങ്ങിയ ജ്ഞാനികളായ മുനിമാരും

**39. തേഽഭിഭൂതാഃ സംസരതി സംസാരേഽസ്മിൻ പുനഃ പുനഃ**
**ന കോഽപ്യസ്തി നൃപശ്രേഷ്ഠ ത്രിഷുലോകേഷു ദേഹഭൃത്**

വീണ്ടും വീണ്ടും ഈ സംസാരബന്ധത്തിൽപ്പെട്ട് മോഹിച്ചു കഴിയുകയാണ്. രാജാവേ, മൂന്നുലോകത്തിലും ശരീരമെടുത്ത ഒരുവൻ പോലും ഉണ്ടായിരിക്കുകയില്ല,

**40. ഏഭിർമായാഗുണൈർമുക്തഃ ശാന്ത ആത്മസുഖേ സ്ഥിതഃ**
**കാമക്രോധൗ തഥാ ലോഭോ മോഹോഽഹങ്കാര സംഭവഃ**

ഈ മായാഗുണങ്ങളിൽനിന്നു മുക്തനും ശാന്തനും ആത്മാരാമനുമായിട്ട് കാമക്രോധങ്ങളും അതുപോലെ ലോഭവും മോഹവും അഹങ്കാരത്തിൽനിന്നാണ് ഉണ്ടാവുന്നത്.

**41. ന മുഞ്ചന്തി നരം സർവ്വം ദേഹവന്തം നൃപോത്തമ**
**അധീത്യ വേദശാസ്ത്രാണി പുരാണാനി വിചിന്ത്യ ച**

രാജൻ, ഇവയൊന്നും ദേഹമെടുത്തവനെ വിട്ടുപോകുകയില്ല. വേദശാസ്ത്രാദികൾ അഭ്യസിച്ചിട്ടും പുരാണങ്ങൾ പഠിച്ചിട്ടും

**42. കൃത്വാ തീർത്ഥാടനം ദാനം ധ്യാനം ചൈവ സുരാർച്ചനം**
**കരോതി വിഷയാസക്തഃ സർവ്വം കർമ്മ ച ചൗരവത്**

തീർഥാടനവും ദാനവും ധ്യാനവും ദേവപൂജയും ചെയ്തിട്ടും അഹങ്കാരം വിട്ടുപോകാത്ത വിഷയാസക്തൻ ദുർഗുണങ്ങൾ ഉള്ളിൽ ഒതുക്കിവച്ച് കള്ളനെപ്പോലെ സകല കർമ്മങ്ങളും ചെയ്യുന്നു.

**43. വിചാരയതി നോ പൂർവ്വം കാമമോഹമദാന്വിതഃ**
**കൃതേ യുഗേഽപി ത്രേതായാം ദ്വാപരേ കുരുനന്ദന**

കാമമോഹമദങ്ങൾക്ക് അടിപ്പെട്ടവൻ തന്റെ പൂർവ്വാവസ്ഥയെപ്പറ്റി അറിയുന്നില്ല.ഹേ കുരുനന്ദന കൃത ത്രേതദ്വാപരയുഗങ്ങളിലും,

**44. വിദ്ധോങ്കത്രാസ്തി ച ധർമ്മോപി കാ കഥാങ്കദ്യ കലൗ പുനഃ**
**സ്പർദ്ധാ സദൈവ സദ്രോഹാ ലോഭാമർഷൗ ച സർവ്വദാ**

ധർമ്മത്തിന് പിഴവുപറ്റിയിട്ടുണ്ട്. കലിയിലെ കഥപിന്നെ പറയാനുണ്ടോ? സ്പർദ്ധയോടുകൂടി ദ്രോഹവും ലോഭത്തോടുകൂടി കോപവും എപ്പോഴും ഉണ്ടായിരിക്കും.

**45. ഏവം വിധോƒസ്തി സംസാരോ നാത്ര കാര്യാ വിചാരണാ**
**സാധവോ വിരളാ ലോകേ ഭവന്തി ഗതമത്സരാഃ**

ഇങ്ങനെയൊക്കെയുള്ളതാണ് സംസാരം. അതിനെപ്പറ്റി എന്താണിത്ര ആലോചിക്കാനുള്ളത്? മത്സരമറ്റ സജ്ജനങ്ങൾ ലോകത്ത് വളരെ വിരളമാണ്.

**46. ജിതക്രോധാ ജിതാമർഷാ ദൃഷ്ടാന്താർത്ഥം വ്യവസ്ഥിതാഃ**

ക്രോധം അടക്കിയവരെന്നും അമർഷം അടക്കിയവരെന്നും മറ്റും പറയപ്പെടുന്നവർ ദൃഷ്ടാന്തപുരുഷൻമാർ മാത്രമാണ്. അങ്ങനെയുള്ളവർ ഒരുപക്ഷേ കണ്ടേന്നുവരാം.

**രാജോവാച**

**തേ ധന്യാ: കൃതപുണ്യാസ്തേ മദമോഹവിവർജ്ജിതാഃ**

മദമോഹാദികൾ ഇല്ലാത്തവരാണ് പുണ്യം ചെയ്തവർ. അവരാണുധന്യർ.

**47. ജിതേന്ദ്രിയാഃ സദാചാരാഃ ജിതം തൈർഭുവനത്രയം**
**ദുനോമി പാതകം സ്മൃത്വാ പിതുർമ്മ മഹാത്മനഃ**

ജിതേന്ദ്രിയരും സദാചാരനിരതരുമാണ് മൂന്നുലോകത്തെയും ജയിച്ചവർ. മഹാത്മാവായ എന്റെ പിതാവുചെയ്ത പാപം മൂലം അദ്ദേഹത്തിന് എന്തുഗതിയാണോ ലഭിക്കുക എന്നോർത്ത് ഞാൻ വളരെ ദു:ഖിക്കുന്നു.

**48. കൃതസ്തപസ്വിനഃ കണ്ഠേ മൃതസർപ്പോ ഹ്യഘം വിനാ**
**അതസ്തസ്യ മുനിശ്രേഷ്ഠ ഭവിതാകിം മമാഗ്രതഃ**

ഒരു പാപവും ചെയ്യാതെ മുനിയുടെ കഴുത്തിൽ ചത്തപാമ്പിനെ അദ്ദേഹം എടുത്തിട്ടല്ലോ. ഹേ മുനിശ്രേഷ്ഠ, അതുമൂലം അദ്ദേഹത്തിനു വന്നുഭവിക്കുന്നതെന്തെല്ലാമാണോ എനിക്കു കാണേണ്ടിവരിക?

**49. ന ജാനേ ബുദ്ധിസമ്മോഹാത് കിം വാ കാര്യം ഭവിഷ്യതി**
**മധു പശ്യതി മൂഢാത്മാ പ്രപാതം നൈവ പശ്യതി**

ഭാവിയിൽ എന്താണു സംഭവിക്കാൻ പോകുന്നതെന്ന് മോഹബുദ്ധിയായതിനാൽ എനിക്ക് അറിയാൻ കഴിയുന്നില്ല. ബുദ്ധികെട്ടവൻ മദ്യമേ കാണൂ;അതുകൊണ്ടുണ്ടാവുന്ന വീഴ്ച കാണുന്നില്ല.

**50. കരോതി നിന്ദിതം കർമ്മ നരകാന്ന ബിഭേതി ച**
**കഥം യുദ്ധം പുരാ വൃത്തം വിസ്തരാത്തദ്വദസ്വ മേ**

നിന്ദ്യമായ കർമ്മം ചെയ്യുമ്പോൾ അതുനിന്ദ്യമാണെന്നും അതിന്റെ ഫലം നരകമാണെന്നും ഭയപ്പെടുന്നവർ ആരുണ്ട്? ഇനി ആ യുദ്ധമുണ്ടായതെങ്ങനെയാണന്ന കഥ വിസ്തരിച്ച് എന്നോടുപറയണം.

**51. പ്രഹ്ലാദേന യഥാ ചോഗ്രം നരനാരായണസ്യ വൈ**
**പ്രഹ്ലാദസ്തു കഥം യാതഃ പാതാളാത്തദ്വദസ്വമേ**

പ്രഹ്ലാദനും നരനാരായണൻമാരും തമ്മിൽ എങ്ങനെയാണ് ഉഗ്രമായ യുദ്ധം ഉണ്ടായതെന്നും പ്രഹ്ലാദൻ എന്തിനാണ് പാതാളത്തിൽനിന്ന്(ബദരികാശ്രമത്തിലേക്ക്) പോയതെന്നും വിസ്തരിച്ചുപറയണം.

**52. സാരസ്വതേ മഹാതീർത്ഥേ പുണ്യേ ബദരികാശ്രമേ**
**നരനാരായണൗ ശാന്തൗ താപസൗ മുനിസത്തമൗ**

സാരസ്വതമഹാതീർത്ഥത്തിന്റെ തീരത്തെ പാവനമായ ബദരികാശ്രമത്തിലെ താപസരാണല്ലോ മുനിസത്തമൻമാരും ശാന്തരുമായ നരനാരായണൻമാർ.

53. കൃതവന്തൗ തഥാ യുദ്ധം ഹേതുനാ കേന മാനദ
വൈരം ഭവന്തി വിത്താർത്ഥം ദാരാർത്ഥം വാ പരസ്പരം

അവർ യുദ്ധം ചെയ്യാൻ എന്താണു കാരണം? പരസ്പരം വൈരമുണ്ടാകുന്നത് ധനം നിമിത്തമോ സ്ത്രീ നിമിത്തമോ ആയിരിക്കും.

54. ഏഷണാ രഹിതൗ കസ്മാച്ചക്രതുഃ പ്രധനം മഹത്
പ്രഹ്ലാദോ/പി ച ധർമ്മാത്മാ ജ്ഞാത്വാ ദേവൗ സനാതനൗ

ഏഷണാത്രയത്തിൽ ഒന്നുപോലുമില്ലാത്ത ഈ മഹർഷിമാർ ഇത്ര വലിയ യുദ്ധം ചെയ്യാൻ എന്താണുകാരണം? സനാതരായ ദേവൻമാരാണ് അവരെന്ന് ധർമ്മാവായ പ്രഹ്ലാദനും അറിവുണ്ടായിരുന്നില്ലേ?.

ഇതി ശ്രീദേവിഭാഗവതേ ചതുർത്ഥസ്കന്ധേ
സപ്തമോ/ദ്ധ്യായഃ

# അഥ അഷ്ടമോ/ദ്ധ്യായ:

## സൂത ഉവാച

1. ഇതി പൃഷ്ടസ്തദാ വിപ്രോ രാജ്ഞാ പാരിക്ഷിതേന വൈ
ഉവാച വിസ്തരാത്സർവ്വം വ്യാസഃ സത്യവതീസുതഃ

ഇങ്ങനെ പരീക്ഷിത്തിന്റെ മകനായ ജനമേജയൻ സംശയങ്ങൾ ചോദിച്ചപ്പോൾ സത്യവതീപുത്രനായ വ്യാസൻ ഓരോന്നിനും വിസ്തരിച്ച് മറുപടി പറഞ്ഞു.

2. ജനമേജയോ/പി ധർമ്മാത്മാ നിർവ്വേദം പരമം ഗതഃ
ചിത്തം ദുശ്ചരിതം മത്വാ വൈരാടിതനയസ്യ വൈ

തന്റെ പിതാവായ ഉത്തരാപുത്രൻ ദുഷ്ടചിത്തനായിരുന്നുവല്ലോ എന്ന് ഓർത്ത് ധർമ്മാത്മാവായ ജനമേജയൻ അത്യധികം ദുഃഖിച്ചു.

3. തസ്യൈവോദ്ധരണാർത്ഥായ ചകാര സതതം മനഃ
വിപ്രാവമാനപാപേന യമലോകഗതസ്യ വൈ

മഹർഷിയെ അപമാനിച്ചതു മൂലമുണ്ടായ പാപത്താൽ യമലോകം പൂകിയ അദ്ദേഹത്തെ ഉദ്ധരിക്കുന്ന കാര്യത്തിലാണ് ആ രാജാവിന്റെ മനസ്സ് സദാ മുഴുകിയിരിക്കുന്നത്.

4. പുന്നാമ നരകാദ്യസ്മാത് ത്രായതേ പിതരം സ്വകം
പുത്രേതി നാമ സാർത്ഥം സ്യാത്തേന തസ്യ മുനീശ്വരാഃ

ഹേ മഹർഷീശ്വരൻമാരേ, 'പും' നാമ നരകത്തിൽ നിന്ന് സ്വന്തം പിതാവിനെ രക്ഷിക്കുന്നവനു മാത്രമേ പുത്രശബ്ദം അർത്ഥവത്തായിത്തീരൂ.

5. സർപ്പദഷ്ടം നൃപം ശ്രുത്വാ ഹർമ്മ്യോപരി മൃതം തഥാ
വിപ്രശാപാദൗത്തരേയം സ്നാനദാനവിവർജ്ജിതം

വിപ്രശാപത്താൽ സർപ്പദംശനമേററ് സ്നാനദാനാദികളൊന്നും കൂടാതെ ഉത്തരാസുതനായ പരീക്ഷിത്ത് മാളികമുകളിൽക്കിടന്ന് മരിച്ചെന്നു കേൾക്കുകയും

**6. പിതുർഗതിം നിശമ്യാസൗ നിർവ്വേദം ഗതവാൻ നൃപഃ**
**പാരീക്ഷിതോ മാഹഭാഗഃ സന്തപ്തോ ഭയവിഹ്വലഃ**

തന്റെ പിതാവിനു ലഭിക്കാൻപോകുന്ന ദുർഗ്ഗതിയെപ്പററി മനസ്സിലാക്കുകയും ചെയ്തതിനാൽ അവശനായിത്തീർന്ന മഹാഭാഗനായ മഹാരാജാവ് ദുഃഖിതനും ഭയവിഹ്വലനുമായിത്തീർന്നു.

**7. പപ്രച്ഛാഥ മുനിം വ്യാസം ഗൃഹാഗതമനിന്ദിതഃ**
**നരനാരായണസ്യേമാം കഥാം പരമവിസ്തൃതാം**

അങ്ങനെയിരിക്കെയാണ് ഗൃഹാഗതനായ വ്യാസമുനിയോട് അദ്ദേഹം നരനാരായണന്മാരുടെ കഥ വിനയപൂർവം വിസ്തരിച്ചു ചോദിക്കാനിടയായത്.

## വ്യാസ ഉവാച

**8. സ യദാ നിഹതോ രൗദ്രോ ഹിരണ്യകശിപുർനൃപ**
**അഭിഷിക്തസ്തദാ രാജ്യേ പ്രഹ്ലാദോ നാമ തത്സുതഃ**

രൗദ്രമൂർത്തിയായ ഹിരണ്യകശിപു വധിക്കപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ പുത്രനായ പ്രഹ്ലാദൻ രാജാവായി അഭിഷേകം ചെയ്യപ്പെട്ടു.

**9. തസ്മിൻ ശാസതി ദൈത്യേന്ദ്രേ ദേവബ്രാഹ്മണപൂജകേ**
**മഖൈർഭൂമ്യാം നൃപതയോ യജന്തഃ ശ്രദ്ധയാന്വിതാഃ**

ദേവബ്രഹ്മണപൂജകനായ ആ ദൈത്യശ്രേഷ്ഠൻ രാജാവായി വാഴ്കെ, രാജാക്കന്മാർ ഭൂമിയിൽ ശ്രദ്ധയോടുകൂടി യാഗങ്ങൾ ചെയ്തു.

**10. ബ്രാഹ്മണാശ്ച തപോധർമ്മതീർത്ഥയാത്രാശ്ച കുർവ്വതേ**
**വൈശ്യാശ്ച സ്വസ്വവൃത്തിസ്ഥാഃ ശൂദ്രാഃ ശുശ്രൂഷണേ രതാഃ**

ബ്രാഹ്മണർ തപസ്സ്, ധർമ്മം, തീർത്ഥയാത്ര തുടങ്ങിയവ യഥാവിധി അനുഷ്ഠിച്ചു. വൈശ്യർ അവരുടെ വൃത്തികളിൽ മുഴുകി. ശൂദ്രർ ശുശ്രൂഷാനിരതരായി.

**11. നൃസിംഹേന ച പാതാളേ സ്ഥാപിതഃ സോ/ഥ ദൈത്യരാട്**
**രാജ്യം ചാകര തത്രൈവ പ്രജാപാലനതത്പരഃ**

പിന്നെ അദ്ദേഹത്തെ നരസിംഹമൂർത്തി പാതാളാധിപതിയാക്കി വാഴിച്ചു. അവിടെയും അദ്ദേഹം പ്രജാപാലന തത്പരനായി രാജ്യം വാണു.

**12. കദാചിദ് ഭൃഗുപുത്രോ/ഥ ച്യവനാഖ്യോ മഹാതപാഃ**
**ജഗാമ നർമ്മദാം സ്നാതും തീർത്ഥം വൈ വ്യാഹൃതീശ്വരം.**

ഒരിക്കൽ ഭൃഗു പുത്രനായ ച്യവനൻ എന്ന മഹാതപസ്വി നർമ്മദാനദിയിലെ തീർത്ഥസ്ഥാനമായ ഓങ്കാരകുണ്ഡത്തിലേക്ക് തീർത്ഥ സ്നാനത്തിനുപോയി.

**13. രേവാം മഹാനദീം ദൃഷ്ട്വാ തതസ്തസ്യാമവാതരത്**
**ഉത്തരന്തം പ്രജഗ്രാഹ നാഗോ വിഷഭയങ്കരഃ**

മഹാനദിയായ രേവയെ ദർശിക്കെ അദ്ദേഹം അതിലിറങ്ങി സ്നാനം ചെയ്തു. കരയ്ക്കു കയറാൻ തുടങ്ങിയപ്പോൾ അത്യുഗ്രവിഷമുള്ള ഒരു സർപ്പം അദ്ദേഹത്തെ പിടികൂടി.

**14. ഗൃഹീതോ ഭയഭീതസ്തു പാതാളേ മുനിസത്തമഃ**
**സസ്മാര മനസാ വിഷ്ണും ദേവദേവം ജനാർദ്ദനം**

പാതാളത്തിലേക്കു കൊണ്ടുപോകവേ ഭയസംഭ്രാന്തനായ ആ മുനിപുംഗവൻ മനസാ ദേവദേവനും ജനാർദ്ദനനുമായ വിഷ്ണുവിനെ സ്മരിച്ചു.

15. സംസ്മൃതേ പുണ്ഡരീകാക്ഷേ നിർവ്വിഷോ/ഭൂന്മഹോരഗഃ
ന പ്രാപ ച്യവനോ ദുഃഖം നീയമാനോ രസാതലം

പുണ്ഡരീകാക്ഷനെ സ്മരിച്ചപ്പോൾ ആ മഹാസർപ്പം വിഷമില്ലാത്തവനായി മാറി. അതുകൊണ്ട് രസാതലത്തിലേക്കു കൊണ്ടു പോകുമ്പോൾ ച്യവനന്നു ദുഃഖമുണ്ടായില്ല.

16. ദ്വിജിഹ്വേന മുനിസ്ത്യക്തോ നിർവിണ്ണേനാതിശങ്കിനാ
മാം ശപേത മുനിഃ ക്രുദ്ധസ്താപസോ/യം മഹാനിതി

ഇദ്ദേഹം മഹാതപസ്വിയാണ് കോപിച്ച് എന്നെ ശപിച്ചാലോ എന്നു ശങ്കിച്ച് സർപ്പരാജൻ അലസനായി അദ്ദേഹത്തെ വിട്ടു.

17. ചചാര നാഗകന്യാഭിഃ പൂജിതോ മുനിസത്തമഃ
വിവേശാപ്യഥ നാഗനാം ദാനവാനാം മഹത്പുരം

ആ മുനിപുംഗവൻ നാഗകന്യകമാരുടെ പൂജാസൽക്കാരാദികൾ കൈക്കൊണ്ട് അവിടെയെല്ലാം സഞ്ചരിച്ചു. അങ്ങനെ നടക്കവേ ദാനവാന്മാരായ നാഗന്മാരുടെ മഹാനഗരത്തിൽ അദ്ദേഹം എത്തിച്ചേർന്നു.

18. കദാചിദ്ഭൃഗുപുത്രം വിചരന്തം പുരോത്തമേ
ദദർശ ദൈത്യരാജോ/സൗ പ്രഹ്ലാദോ ധർമ്മവത്സലഃ

ഒരു ദിവസം, മഹാനഗരത്തിൽ സഞ്ചരിക്കുന്ന ആ ഭൃഗുസുതനെ ദൈത്യ രാജാവും ധർമ്മവത്സലനുമായ പ്രഹ്ലാദൻ കാണാനിടയായി.

19. ദൃഷ്ട്വാ തം പൂജയാമാസ മുനിം ദൈത്യപതിസ്തദാ
പപ്രച്ഛ കാരണം കിം തേ പാതാളാഗമനേ വദ

കണ്ട ഉടനെ ദൈത്യപതിയായ പ്രഹ്ലാദൻ അദ്ദേഹത്തെ യഥാവിധി പൂജിച്ചു. പിന്നെ ചോദിച്ചു: "അങ്ങ് ഈ പാതാളത്തിൽ വരാൻ കാരണമെന്താണ് എന്ന് പറയൂ."

20. പ്രേഷിതേ/സി കിമിന്ദ്രേണ സത്യം ബ്രൂഹി ദ്വിജോത്തമ
ദൈത്യവിദ്വേഷയുക്തേന മമ രാജ്യദിദൃക്ഷയാ

ഹേ ബ്രാഹ്മണ, സത്യം പറയണം; ദൈത്യവിരോധിയായ ദേവേന്ദ്രൻ എന്റെ രാജ്യം കണ്ടുവരാൻ ഇങ്ങോട്ട് അയച്ചതല്ലേ?"

## ച്യവന ഉവാച

21. കിം മേ മഘവതാ രാജൻ യദഹം പ്രേഷിതഃ പുനഃ
ദൂതകാര്യം പ്രകുർവ്വാണഃ പ്രാപ്തവാൻ നഗരേ തതഃ

രാജാവേ, അങ്ങയുടെ രാജ്യത്തേക്ക് എന്നെ അയച്ച് ദൂതകാര്യം നിറവേറ്റാൻ തക്കവണ്ണം എനിക്കും ദേവേന്ദ്രനും തമ്മിൽ എന്തു കാര്യം?.

22. വിദ്ധിമാം ഭൃഗുപുത്രം തം സ്വനേത്രം ധർമ്മതത്പരം
മാ ശങ്കാം കുരു ദൈത്യേന്ദ്ര വാസവപ്രേഷിതസ്യ വൈ.

ധർമ്മതത്പരനും ആത്മജ്ഞാനിയുമായ ഭൃഗുവിന്റെ പുത്രനാണു ഞാനെന്ന്അറിഞ്ഞാലും. ഹേ ദൈത്യേന്ദ്ര, ദേവേന്ദ്രൻ പറഞ്ഞയച്ചിട്ട് വന്നവനാണ് ഞാൻ എന്ന് അങ്ങ് ശങ്കിക്കേണ്ട.

23. സ്നാതർഥം നർമ്മദാം പ്രാപ്തഃ പുണ്യതീർത്ഥേ നൃപോത്തമ
നദ്യാമേവാവതീർണ്ണോ/ഹം ഗൃഹീതശ്ച മഹാഹിനാ

രാജാവേ,സ്നാനത്തിനായി ഞാൻ പുണ്യതീർത്ഥമായ നർമ്മദയിലെത്തി.നദിയിലിറങ്ങി സ്നാനം ചെയ്ത എന്നെ ഒരു വലിയ സർപ്പം പിടികൂടി.

24. ജാതോ/സൗ നിർവിഷഃ സർപ്പോ വിഷ്ണോഃ സംസ്മരണാദിവ
മുക്തോ/ഹം തേന നാഗേന പ്രഭാവാത് സ്മരണസ്യ വൈ

ഞാൻ വിഷ്ണുവിനെ ആ അവസരത്തിൽ സ്മരിച്ചതുകൊണ്ടാവാം ആ സർപ്പം വിഷമററവനായി ത്തീർന്നു.വിഷ്ണുസ്മരണയുടെ പ്രഭാവത്താൽ സർപ്പം എന്നെ വിടുകയും ചെയ്തു.

25. അത്രാഗതേന രാജേന്ദ്ര മയാ//പ്തം തവ ദർശനം
വിഷ്ണുഭക്തോ/സി ദൈത്യേന്ദ്ര തദ്ഭക്തം മാം വിചിന്തയ

ഹേ രാജേന്ദ്ര, ഇവിടെ വന്നതുകൊണ്ട് എനിക്ക് അങ്ങയെ കാണാൻ കഴിഞ്ഞു.ദൈത്യരാജാവേ,അങ്ങ് വിഷ്ണുഭക്തനാണല്ലോ.ഞാനും അദ്ദേഹത്തിന്റെ ഭക്തനാണെന്ന് അറിഞ്ഞാലും.

### വ്യാസ ഉവാച

26. തന്നിശമ്യ വചഃശ്ലക്ഷ്ണം ഹിരണ്യകശിപോഃസുതഃ
പപ്രച്ഛ പരയാ പ്രീത്യാ തീർത്ഥാനി വിവിധാനി ച

ആ മധുരമായ വാക്കുകേട്ടിട്ട് ഹിരണ്യകശിപുവിന്റെ പുത്രനായ പ്രഹ്ലാദൻ വളരെ സന്തോഷത്തോടെ വിവിധതീർത്ഥങ്ങളെപ്പററി അദ്ദേഹത്തോടു ചോദിച്ചു.

### പ്രഹ്ലാദ ഉവാച

27. പൃഥിവ്യാം കാനി തീർത്ഥാനി പുണ്യാനി മുനിസത്തമ
പാതാളേ ച തഥാ//കാശേ താനി നോ വദ വിസ്തരാത്

ഹേ മുനിപുംഗവ,ഭൂമിയിൽ ഏതെല്ലാം പുണ്യതീർത്ഥങ്ങളുണ്ട്.പാതാളത്തിലും അതുപോലെ സ്വർഗ്ഗത്തിലും ഉള്ള പുണ്യതീർത്ഥങ്ങൾ ഏതെല്ലാമാണ്?.അവയെക്കുറിച്ച് വിസ്തരിച്ചു പറയൂ.

### ച്യവന ഉവാച

28. മനോവാക്കായശുദ്ധാനാം രാജംസ്തീർത്ഥം പദേ പദേ
തഥാ മലിനചിത്താനാം ഗംഗാപി കീകടാധികാ

മനസ്സും വാക്കും ശരീരവും ശുദ്ധമായിട്ടുള്ളവർക്ക് ഓരോ പദവും തീർത്ഥമാണ്.അതുപോലെ മലിനചിത്തർക്ക് ഗംഗപോലും കീകടദേശത്തിനപ്പുറത്താണ്.അത്ര വിദൂരത്തിലുള്ളതാണ് എന്നർത്ഥം.

29. പ്രഥമം ചേന്മനഃശുദ്ധം ജാതം പാപവിവർജ്ജിതം
തഥാ തീർത്ഥാനി സർവ്വാണി പാവനാനി ഭവന്തി വൈ

ആദ്യം മനസ്സെപ്പോഴാണോ പരിശുദ്ധവും പാപരഹിതവുമായിത്തീരുന്നത് അപ്പോൾ എല്ലായിടവും പരിശുദ്ധതീർത്ഥങ്ങളായി ഭവിക്കും.

30. ഗംഗാതീരേ ഹി സർവ്വത്ര വസന്തി നഗരാണി ച
വ്രജശ്ചൈവാകരാ ഗ്രാമാ: സർവ്വേ ഖേടാസ്തഥാപരേ

ഗംഗാതീരത്തിലെങ്ങും നഗരങ്ങളും കുടിലുകളും ഗ്രാമങ്ങളും ഉപഗ്രാമങ്ങളുമില്ലേ? അതുപോലെ മററ്,

31. നിഷാദാനാം നിവാസാശ്ച കൈവർത്താനാം തഥാപരേ
ഹൂണവംഗഖസാനാം ച മ്ലേച്ഛാനാം ദൈത്യസത്തമ

കാട്ടുവർഗ്ഗക്കാരുടേയും മുക്കുവരുടേയും ഹൂണന്മാരുടെയും വംഗന്മാരുടെയും ഖസാക്കുകളുടെയും മ്ലേച്ഛന്മാരുടെയും പാർപ്പിടങ്ങളില്ലേ?.

**32. പിബന്തി സർവ്വദാ ഗാംഗം ജലം ബ്രഹ്മോപമം സദാ**
**സ്നാനം കുവർന്തി ദൈത്യേന്ദ്ര ത്രികാലം സേച്ഛയാ ജനാഃ**

അവിടെയുള്ള ആളുകൾ അമൃതോപമമായ ഗംഗാജലം എപ്പോഴും കുടിക്കുകയും അതിൽ മൂന്നുനേരവും മുങ്ങിക്കുളിക്കുകയും ചെയ്യുന്നില്ലേ?

**33. തത്രൈകോ/പി വിശുദ്ധാത്മാ ന ഭവത്യേവ മാരിഷ**
**കിം ഫലം തർഹി തീർത്ഥസ്യ വിഷയോപഹതാത്മസു.**

എന്നിട്ടും അവരിൽ ഒരുവനെങ്കിലുമുണ്ടോ ശുദ്ധചിത്തനായിട്ട്? അങ്ങനെയാണെങ്കിൽ വിഷയാസക്തരായി കഴിയുന്നവർക്ക് തീർത്ഥം കൊണ്ട് എന്തുപ്രയോജനം?

**34. കാരണം മന ഏവാത്രത നാന്യദ്രാജൻ വിചിന്തയ**
**മനഃ ശുദ്ധിഃ പ്രകർത്തവ്യാ സതതം ശുദ്ധിമിച്ഛതാ**

അതുകൊണ്ട് മനസ്സാണ് ഇതിനുകാരണം.മറ്റൊന്നല്ല എന്ന് അറിഞ്ഞാലും.ശുദ്ധി ആഗ്രഹിക്കുന്നവൻ സദാ മനഃശുദ്ധിയാണ് ഉണ്ടാക്കേണ്ടത്.

**35. തീർത്ഥവാസീ മഹാപാപീ ഭവേത്തത്രാത്മവഞ്ചനാത്**
**തത്രൈവാചരിതം പാപമാനന്ത്യായ പ്രകല്പതേ**

തീർത്ഥസ്ഥാനത്തു വസിക്കുന്നവൻ മഹാപാപിയാകും.കാരണം അവൻ ആത്മവഞ്ചകനാണ്.അവിടെ വച്ചു ചെയ്യുന്ന പാപം അനന്തമായി വർദ്ധിക്കുകയും ചെയ്യും.

**36. യഥേന്ദ്രവാരണം പക്വം മിഷ്ടം നൈവോപജായതേ**
**ഭാവദുഷ്ടസ്തഥാ തീർത്ഥകോടിസ്നാതോ ന ശുദ്ധ്യതി.**

കാട്ടുവെള്ളരി പഴുത്താലും സ്വാദുള്ളതാകാത്തതുപോലെ ഭാവശുദ്ധിയില്ലാത്തവൻ കോടിതീർത്ഥങ്ങളിൽ സ്നാനം ചെയ്താലും ശുദ്ധനാവുകയില്ല.

**37. പ്രഥമം മനസഃശുദ്ധിഃകർത്തവ്യാ ശുഭമിച്ഛതാ**
**ശുദ്ധേ മനസി ദ്രവ്യസ്യ ശുദ്ധിർഭവതി നാന്യഥാ**

അതുകൊണ്ട് ശുദ്ധി ആഗ്രഹിക്കുന്നവൻ ഒന്നാമതായി മനഃശുദ്ധി ഉണ്ടാക്കണം. മനസ്സ് ശുദ്ധമായി ത്തീർന്നാൽ ദ്രവ്യശുദ്ധിയും ഉണ്ടായിക്കൊള്ളും. ഇല്ലാതെ വരില്ല.

**38. തഥൈവാചാരശുദ്ധിഃ സ്യാത്തതസ്തീർത്ഥം പ്രസിദ്ധ്യതി**
**അന്യഥാ തു കൃതം സർവ്വം വ്യർത്ഥം ഭവതി തത്ക്ഷണാത്**
**''ഹീനവർണ്ണസ്യ സംസർഗ്ഗം തീർത്ഥേ ഗത്വാ സദാ ത്യജേത്''**

അപ്രകാരം തന്നെ ആചാരം ശുദ്ധമായിത്തീരും. അപ്പോൾ തീർത്ഥാടനത്തിന്റെ ഫലവും ലഭിക്കും. അതില്ലാതെ ചെയ്യുന്നതെന്തും അപ്പോൾത്തന്നെ വ്യർത്ഥമായിത്തീരുകയും ചെയ്യും. ''തീർത്ഥസ്നാനം ചെയ്യുന്നവൻ നീചന്മാരുമായുള്ള സംസർഗ്ഗം ഉപേക്ഷിക്കണം.''

**39. ഭൂതാനുകമ്പനം ചൈവ കർത്തവ്യം കർമ്മണാ ധിയാ**
**യദി പൃച്ഛസി രാജേന്ദ്ര തീർത്ഥം വക്ഷ്യാമ്യനുത്തമം**

ബുദ്ധികൊണ്ടും കർമ്മംകൊണ്ടും ജീവജാലങ്ങളോട് അനുകമ്പകാട്ടേണ്ടതാണ് .അങ്ങ് ചോദിച്ചതുകൊണ്ട് ഞാൻ ഉത്തമ തീർത്ഥങ്ങളെപ്പററി പറയാം.

**40. പ്രഥമം നൈമിഷം പുണ്യം ചക്രതീർത്ഥം ച പുഷ്കരം**
**അന്യേഷാം ചൈവ തീർത്ഥാനാം സംഖ്യാ നാസ്തി മഹീതലേ**

ആദ്യത്തെ പുണ്യതീർത്ഥം നൈമിഷമാണ്.പിന്നെ ചക്രതീർത്ഥവും പുഷ്കരവും .ഭൂമിയിലെ മററു തീർത്ഥങ്ങൾക്ക് കണക്കില്ല.

41. **പാവനാനി ച സ്ഥാനാനി ബഹൂനി നൃപസത്തമ**

രാജാവേ, പുണ്യസ്ഥലങ്ങൾ ഒട്ടനേകമുണ്ട്.

**വ്യാസ ഉവാച**

**തച്ഛ്രുത്വാ വചനം രാജാ നൈമിഷം ഗന്തുമുദ്യതഃ**

അതുകേട്ടപ്പോൾ രാജാവ് നൈമിഷത്തിലേക്കുപോകാൻ തിടുക്കം കൊണ്ടു.

42. **നോദയാമാസ ദൈത്യാൻ വൈ ഹർഷനിർഭരമാനസഃ**

സന്തോഷം നിറഞ്ഞ മനസ്സോടെ ദൈത്യന്മാരെ അതിനുവേണ്ടി ഉത്സാഹിപ്പിക്കുകയും ചെയ്തു.

**പ്രഹ്ലാദ ഉവാച**

**ഉത്തിഷ്ഠന്തു മഹാഭാഗാ ഗമിഷ്യാമോ/ദ്യ നൈമിഷം**

മഹാഭാഗന്മാരേ, എഴുന്നേറ്റാലും. നമുക്ക് ഇപ്പോൾ നൈമിഷത്തിലേക്കു പോകാം.

43. **ദ്രക്ഷ്യാമഃ പുണ്ഡരികാക്ഷം പീതവാസസമച്യുതം**

പീതവസനനും അച്യുതനുമായ പുണ്ഡരീകാക്ഷനെ ദർശിക്കാം.

**വ്യാസ ഉവാച**

**ഇത്യുക്ത്വാ വിഷ്ണുഭക്തേന സർവ്വേ തേ ദാനവാസ്തദാ**

ഇങ്ങനെ വിഷ്ണുഭക്തനായ പ്രഹ്ലാദൻ പറഞ്ഞതുകേട്ടപ്പോൾ ദാനവന്മാർ

44. **തേനൈവ സഹ പാതാളാന്നിര്യയുഃ പരയാ മുദാ**
**തേ സമേത്യ ച ദൈതേയാ ദാനവാശ്ച മഹാബലാഃ**

എല്ലാവരും അത്യധികം സന്തോഷത്തോടെ പ്രഹ്ലാദനോടുകൂടി പാതാളത്തിൽ നിന്ന് പുറപ്പെട്ടു. മഹാബലശാലികളായ ദാനവന്മാരും ദൈവതേയരും ഒത്തുചേർന്ന്,

45. **നൈമിഷാരണ്യമാസാദ്യ സ്നാനം ചക്രുർമുദാന്വിതാഃ**
**പ്രഹ്ലാദസ്തത്ര തീർത്ഥേഷു ചരൻ ദൈത്യൈസമന്വിതഃ**

നൈമിഷാരണ്യത്തിലെത്തി സസന്തോഷം സ്നാനം ചെയ്തു. അതിനുശേഷം പ്രഹ്ലാദൻ ദൈത്യന്മാരോടുകൂടി അവിടെയുള്ള തീർത്ഥസ്ഥാനങ്ങളിലെല്ലാം സഞ്ചരിച്ചു.

46. **സരസ്വതീം മഹാപുണ്യാം ദദർശ വിമലോദകാം**
**തീർത്ഥേ തത്ര നൃപശ്രേഷ്ഠ പ്രഹ്ലാദസ്യ മഹാത്മനഃ**

തെളിനീർ നിറഞ്ഞതും മഹാപുണ്യയുമായ സരസ്വതീനദി അദ്ദേഹം ദർശിച്ചു. രാജാവേ, ആ തീർത്ഥദർശനത്താൽ മഹാത്മാവായ പ്രഹ്ലാദന്റെ

47. **മനഃപ്രസന്നം സംജാതം സ്നാത്വാ സാരസ്വതേ ജലേ**
**വിധിവത്തത്ര ദൈത്യേന്ദ്രഃ സ്നാനദാനാദികം ശുഭേ**
**ചകാരാപി പ്രസന്നാത്മാ തീർത്ഥേ പരമപാവനേ**

മനസ്സ് പ്രസന്നമായിത്തീർന്നു. ആ സാരസ്വതതീർത്ഥത്തിൽ സ്നാനം ചെയ്തിട്ട് വിധിയനുസരിച്ച് സന്തോഷം ആ ദൈത്യ രാജാവ് ശുഭവും പാവനവുമായ തീർത്ഥപ്രദേശത്തുവച്ച് ദാനാദികളും നിർവഹിച്ചു.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
അഷ്ടമോƒദ്ധ്യായഃ

# അഥ നവമോƒദ്ധ്യായഃ

## വ്യാസ ഉവാച

1. **കുർവംസ്തീർത്ഥവിധിം തത്ര ഹിരണ്യകശിപോഃ സുതഃ**
**ന്യഗ്രോധം സുമഹച്ഛായമപശ്യത് പുരതസ്തദാ**

ഹിരണ്യകശിപുവിന്റെ പുത്രനായ പ്രഹ്ലാദൻ തീർത്ഥസ്നാനകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കെ തന്റെ മുമ്പിൽത്തന്നെ വളരെയധികം പടർന്നു പന്തലിച്ച ഒരു വടവൃക്ഷം നിൽക്കുന്നതു കണ്ടു.

2. **ദദർശ ബാണാനപരാന്നാനാജാതീയകാംസ്തദാ**
**ഗൃധ്രപക്ഷയുതാംസ്തീവ്രാൻ ശിലാധൗതാൻ മഹാബലാൻ**

അഗ്രം തേച്ച് മൂർച്ചവരുത്തിയതും തിളങ്ങുന്നതും നല്ല ബലമുള്ളതും കഴുകന്റെ തൂവൽ കൊണ്ട് അലങ്കരിച്ചതുമായ നാനാന്തരം ബാണങ്ങളുംഅദ്ദേഹമവിടെ കണ്ടു.

3. **ചിന്തയാമാസ മനസാ യസ്യേമേ വിശിഖാസ്ത്വിഹ**
**ഋഷീണാമാശ്രമേ പുണ്യേ തീർത്ഥേ പരമപാവനേ**

പരമപാവനമായ ഈ പുണ്യതീർത്ഥത്തിലുള്ള മഹർഷ്യാശ്രമത്തിൽ കാണുന്ന ഈ ബാണങ്ങൾ ആരുടെയായിരിക്കും? എന്ന് മനസാ ആലോചിച്ചു.

4. **ഏവം ചിന്തയതാ തേന കൃഷ്ണാജിനധരൗ മുനീ**
**സമുന്നതജടാഭാരൗ ദൃഷ്ടൗ ധർമ്മസുതൗ തദാ**

അങ്ങനെ ചിന്തിക്കെ കൃഷ്ണമൃഗത്തോലുടുത്തവരും ജടാഭാരം ഉയർത്തിക്കെട്ടിവച്ചവരും ധർമ്മന്റെ പുത്രന്മാരുമായ രണ്ട് ഋഷിമാരെ അപ്പോൾ അദ്ദേഹം അവിടെ കണ്ടു.

5. **തയോരഗ്രേ ധൃതേ ശുഭ്രേ ധനുഷീ ലക്ഷണാന്വിതേ**
**ശാർങ്ഗമാജഗവം ചൈവ തഥാƒക്ഷയ്യൗ മഹേഷുധീ**

ലക്ഷണയുക്തവും ശുഭ്രവുമായ രണ്ട് വില്ലുകളും ശാർങ്ഗചാപവും അതുപോലെ അമ്പൊടുങ്ങാത്ത ആവനാഴികളും അവരുടെ മുമ്പിലിരിക്കുന്നത് കാണാൻ കഴിഞ്ഞു.

6. **ധ്യാനസ്ഥൗ തൗ മഹാഭാഗൗ നരനാരായണാവൃഷീ**
**ദൃഷ്ട്വാ ധർമ്മസുതൗ തത്ര ദൈത്യാനാമധിപസ്തദാ**

ധ്യാനനിമഗ്നരായ ആ മഹാഭാഗന്മാർ ഋഷിമാരായ നരനാരായണന്മാരായിരുന്നു. ധർമ്മന്റെ പുത്രന്മാരായ അവരെ അവിടെ കണ്ടപ്പോൾ ദൈത്യാധിപതിയായ,

7. **ക്രോധരക്തേക്ഷണസ്തൗ തു പ്രോവാചാƒസുരപാലകഃ**
**കിം ഭവദ്ഭ്യാം സമാരബ്ധോ ദംഭോ ധർമ്മവിനാശനഃ**

അസുരസംരക്ഷകൻ ക്രോധത്താൽ കണ്ണുകലങ്ങി അവരോടു പറഞ്ഞു: "ഭവാന്മാർ ധർമ്മത്തെ ധ്വംസിക്കുന്ന അഹങ്കാരമല്ലേ ഈ കാണിക്കുന്നത്?

8. ന ശ്രുതം നൈവ ദൃഷ്ടം ഹി സംസാരേ/സ്മിൻ കദാപി ഹി
തപസശ്ചരണം തീവ്രം തഥാ ചാപസ്യ ധാരണം

തീവ്രമായ തപസ്സാചരിക്കുകയും ഒപ്പം ചാപം ധരിക്കുകയും ചെയ്യുന്നത് ഞാൻ ഇതേവരെ ലോകത്തിലെങ്ങും ഒരിക്കലും കണ്ടിട്ടുമില്ല; കേട്ടിട്ടുമില്ല.

9. വിരോധോ/യം യുഗേ ചാദ്യേ കഥം യുക്തം കലിപ്രിയം
ബ്രാഹ്മണസ്യ തപോ യുക്തം തത്ര കിം ചാപധാരണം

കലിയുഗത്തിൽ ഒരുപക്ഷേ ഇതു യോഗ്യമാകാമെങ്കിലും ആദ്യത്തേതായ കൃതയുഗത്തിൽ ഇത് എങ്ങനെ യോഗ്യമാകും?ബ്രാഹ്മണനു തപസ്സു യോജിച്ചതാണ്. എന്നാൽ ചാപം ധരിക്കുന്നത് യോജിച്ചതാണോ?

10. ക്വ ജടാധാരണം ദേഹേ ക്വേഷുധീ ച വിഡംബനൗ
ധർമ്മസ്യാചരണം യുക്തം യുവയോർദിവ്യഭാവയോഃ

ശിരസ്സിൽ ജടയും ദേഹത്ത് ആവനാഴിയും! ഇതു വഞ്ചനയാണ്. ദിവ്യഭാവമുള്ള നിങ്ങൾ ഇരുവരും ധർമ്മമാചരിക്കുകയാണു ചെയ്യേണ്ടത്.

## വ്യാസ ഉവാച

11. ഇതി തസ്യ വചഃ ശ്രുത്വാ നരഃ പ്രോവാച ഭാരത
കാ തേ ചിന്താ/ത്ര ദൈത്യേന്ദ്ര വൃഥാ തപസി ചാവയോഃ

ഇങ്ങനെ പ്രഹ്ലാദൻ പറഞ്ഞതുകേട്ടപ്പോൾ നരൻ പറഞ്ഞു: ഹേ ദൈത്യേന്ദ്ര, ഞങ്ങളുടെ തപസ്സ് അർത്ഥശൂന്യമാണെന്നാണോ അങ്ങു വിചാരിക്കുന്നത്?

12. സാമർത്ഥ്യേ സതിയത്കുര്യാത് തത്സമ്പദ്യേത തസ്യ ഹി
ആവാം കാര്യദ്വയേ മന്ദ സമർത്ഥൗ ലോകവിശ്രുതൗ

സാമർത്ഥ്യത്തോടെ ചെയ്യുന്ന ഏതുകർമ്മത്തിലും ഒരുവന് ഔന്നത്യം നേടാം. ഹേ മൂഢ, ഞങ്ങൾ ഇരുവരും ഈ രണ്ടു കാര്യത്തിലും സമർത്ഥരാണെന്ന് കീർത്തികേട്ടവരാണ്.

13. യുദ്ധേ തപസി സാമർത്ഥ്യം ത്വം പുനഃ കിം കരിഷ്യസി
ഗച്ഛ മാർഗ്ഗേ യഥാകാമം കസ്മാദത്ര വികത്ഥസേ

ഞങ്ങൾക്ക് യുദ്ധത്തിലും തപസ്സിലും സാമർത്ഥ്യമുണ്ട്. നീ എന്തു ചെയ്യും?വെറുതേനിന്നു പുലമ്പാതെ വന്നവഴിയ്ക്ക് പൊയ്ക്കോ.

14. ബ്രഹ്മതേജോ ദുരാരാദ്ധ്യം ന ത്വം വേദ വിമോഹിതഃ
വിപ്രചര്യാ ന കർത്തവ്യാ പ്രാണിഭിഃ സുഖമീപ്സുഭിഃ

മൂഢബുദ്ധിയായ നിനക്ക് ദുർജ്ഞേയമായ ബ്രഹ്മതേജസ്സിനെപ്പററി എന്തറിയാം? സുഖം വേണമെന്നുള്ളവൻ മുനിമാരുടെ ചെയ്തികളെപ്പറ്റി ഒന്നും ചർച്ചചെയ്യരുത്.

## പ്രഹ്ലാദ ഉവാച

15. താപസൗ മന്ദബുദ്ധീ സ്ഥൗ മൃഷാ വാം ഗർവ്വമോഹിതൗ
മയി തിഷ്ഠതി ദൈത്യേന്ദ്രേ ധർമ്മസേതുപ്രവർത്തകേ

ദൈത്യരാജാവായ ഞാൻ ധർമ്മരക്ഷകനായിരിക്കെ, ബുദ്ധികെട്ട താപസന്മാരായ നിങ്ങൾ വെറുതെ അഹങ്കരിക്കുകയാണ്.

**16. ന യുക്തമേതത്തീർത്ഥേ/സ്മിന്ന ധർമ്മാചരണം പുനഃ**
**കാ ശക്തിസ്തവ യുദ്ധേ/സ്തി ദർശയാദ്യ തപോധന**

ഈ തീർത്ഥക്കരയിൽ വച്ച് ഇതു ശരിയല്ല. പിന്നെ, ഇത് ധർമ്മാചരണവുമല്ല.അങ്ങേയ്ക്ക് യുദ്ധം ചെയ്യാൻ കഴിവുണ്ടോ?ഉണ്ടെങ്കിൽ ഹേ തപോധന അതിപ്പോൾ കാണണം.

**വ്യാസ ഉവാച**

**17. തദാകർണ്യ വചസ്തസ്യ നരസ്തം പ്രത്യുവാച ഹ**
**യുദ്ധ്യസ്വാദ്യ മയാ സാർധം യദി തേ മതിരീദൃശീ**

ആ വാക്കു കേട്ട നരൻ പ്രഹ്ലാദനോടു മറുപടി പറഞ്ഞു:''നിനക്ക് അങ്ങനെയാണു തോന്നുന്നതെങ്കിൽ എന്നോട് ഇപ്പോൾത്തന്നെ യുദ്ധം ചെയ്യാം.

**18. അദ്യതേ സ്ഫോടയിഷ്യാമി മൂർദ്ധാനമസുരാധമ**
**''യുദ്ധേ ശ്രദ്ധാ ന തേ പശ്ചാദ് ഭവിഷ്യതി കദാചന''**

എടാ അസുരാധമ, നിന്റെ തല ഇപ്പോൾത്തന്നെ ഞാൻ തല്ലിപ്പൊളിക്കുന്നുണ്ട്.''പിന്നെ നിനക്ക് യുദ്ധത്തിൽ ഒരിക്കലും കൊതിയുണ്ടാവുകയില്ല.''

**വ്യാസ ഉവാച**

**തന്നിശമ്യ വചസ്തസ്യ ദൈത്യേന്ദ്രഃ കുപിസ്തദാ**

അദ്ദേഹത്തിന്റെ ആ വാക്കു കേട്ടിട്ട് കുപിതനായിത്തീർന്നു, പ്രഹ്ലാദൻ.

**19. പ്രഹ്ലാദോ ബലവാനത്ര പ്രതിജ്ഞാമാരുരോഹ സ**
**യേന കേനാപ്യുപായേന ജേഷ്യാമി താവുഭാവപി**

ബലവാനായ പ്രഹ്ലാദൻ അപ്പോൾ ഇങ്ങനെ ഒരു പ്രതിജ്ഞ ചെയ്തു: ''ഏത് ഉപായം സ്വീകരിച്ചാലും ഇവർ ഇരുവരെയും ഞാൻ ജയിക്കും.

**20. നരനാരായണൗ ദാന്താവൃഷീ തപിസമന്വിതൗ**

താപസന്മാരും ദാന്തന്മാരുമായ ഋഷിമാരാണ് ഈ നരനാരായണന്മാർ. ഇവരെഞാൻ എങ്ങനെയും ജയിക്കും.''

**വ്യാസ ഉവാച**

**ഇത്യുക്ത്വാ വചനം ദൈത്യഃ പ്രതിഗൃഹ്യ ശരാസനം**

എന്നു പറഞ്ഞുകൊണ്ട് ദൈത്യാധിപനായ പ്രഹ്ലാദൻ വില്ലു കൈയിലെടുത്തു.

**21. ആകൃഷ്യ തരസാ ചാപം ജ്യാശബ്ദം ച ചകാര ഹ**
**നരോ/പി ധനുരാദായ ശരാംസ്തീവ്രാൻ ശിലാശിതാൻ**
**22. മുമോച ബഹുശഃ ക്രോധാത് പ്രഹ്ലാദോപരി പാർത്ഥിവ**

വില്ലു വലിച്ചു കുലച്ച് ഞാണൊലിമുഴക്കി. നരനും വില്ലു കൈയിലേന്തി മൂർച്ചയുള്ള തീഷ്ണശരങ്ങൾ, ക്രോധത്തോടെ പ്രഹ്ലാദന്റെ മേൽ തുരുതുരെ വർഷിച്ചു.

23. താൻ ദൈത്യരാജസ്തപനീയപുംഖൈഃ
ചിച്ഛേദ ബാണൈസ്തരസാ സമേത്യ
സമീക്ഷ്യ ഛിന്നാംശ്ച നരഃ സ്വസൃഷ്ടാ-
നന്യാൻ മുമോചാശു രുഷാന്വിതോ വൈ

ആ ദൈത്യരാജൻ സ്വർണ്ണംപോലെ തിളങ്ങുന്ന പിടിയുള്ള ബാണങ്ങൾ കൊണ്ട് അവയെല്ലാം മുറിച്ചു. തന്റെ ശരങ്ങളെല്ലാം ഛിന്നഭിന്നമായതുകണ്ട് നരൻ കുപിതനായി വേഗം സ്വസൃഷ്ടങ്ങളായ മറ്റുശരങ്ങൾ പ്രഹ്ലാദന്റെ മേൽ വർഷിച്ചു.

24. ദൈത്യാധിപസ്താനപി തീവ്രവേഗൈഃ
ഛിത്വാ ജഘാനോരസി തം മുനീന്ദ്രം
നരോങ്കപിതം പഞ്ചഭിരാശുഗൈശ്ച
ക്രുദ്ധോങ്കഹനദ്ദൈത്യപതിം ബാഹുദേശേ

ആ അമ്പുകളെയും അതിവേഗം പായുന്ന അമ്പുകൾ അയച്ച് ഛിന്നഭിന്നമാക്കിയിട്ട് പ്രഹ്ലാദൻ മുനീന്ദ്രനായ നരന്റെ മാറിടം ലാക്കാക്കി അസ്ത്രങ്ങൾ തൊടുത്തുവിട്ടു. ക്രുദ്ധനായ നരനാകട്ടെ ആ ദൈത്യാധിപന്റെ ഭുജങ്ങൾക്കുനേരേ അഞ്ച് അമ്പുകൾ പ്രയോഗിച്ചു.

25. സേന്ദ്രാഃ സുരാസ്തത്ര തയോർഹി യുദ്ധം
ദ്രഷ്ടും വിമാനൈർഗഗനസ്ഥിതാശ്ച
നരസ്യ വീര്യം യുധി സംസ്ഥിതസ്യ
തേ തുഷ്ടുവുർദൈത്യപതേശ്ച ഭൂയഃ

ദേവേന്ദ്രൻ തുടങ്ങിയ ദേവഗണങ്ങൾ, അവർ തമ്മിലുള്ള യുദ്ധം കാണാൻ വേണ്ടി വിമാനത്തിൽ ആകാശത്ത് അണിനിരന്നു. നരനും ദൈത്യരാജാവിനും യുദ്ധത്തിലുള്ള കഴിവിനെ അവർ വീണ്ടും വീണ്ടും പുകഴ്ത്തി.

26. വവർഷ ദൈത്യാധിപ ആത്തചാപഃ
ശിലീമുഖാനംബുധരോ യഥാപഃ
ആദായ ശാർങ്ഗം ധനുരപ്രമേയം
മുമോച ബാണാൻ ശിതഹേമപുംഖാൻ

വില്ലേന്തിയ ദൈത്യരാജൻ മേഘം വർഷിക്കുന്നതുപോലെ തീഷ്ണശരങ്ങൾ വർഷിച്ചു. അനന്തശക്തിയുള്ള ശാർങ്ഗം ധരിച്ച നരൻ സ്വർണ്ണപ്പിടിയുള്ള നിശിതബാണങ്ങൾ പ്രഹ്ലാദന്റെ നേർക്കും പ്രയോഗിച്ചു.

27. ബഭൂവ യുദ്ധം തുമുലം തയോസ്തു
ജയൈഷിണോഃ പാർത്ഥിവദേവദൈത്യയോഃ
വവർഷുരാകാശപഥേ സ്ഥിതാസ്തേ
പുഷ്പാണി ദിവ്യാനി പ്രഹൃഷ്ടചിത്താഃ

രാജാവേ, പരസ്പരം വിജിഗീഷുക്കളായ ദേവനും ദൈത്യനും തമ്മിൽ നടന്ന ആ യുദ്ധം അത്യന്തം ഭയാനകമായിത്തീർന്നു. ആകാശത്ത് അണിനിരന്ന ദേവന്മാർ സന്തുഷ്ടരായി ദിവ്യകുസുമങ്ങൾ വർഷിച്ചു.

28. ചുകോപ ദൈത്യാധിപതിർഹരൗ സ
മുമോച ബാണാനതിതീവ്രവേഗാൻ
ചിച്ഛേദ താൻ ധർമ്മസുതഃ സുതീക്ഷ്ണൈർ
ധനുർവിമുക്തൈർവിശിഖൈസ്തദാശു

ദൈത്യാധിപതിയായ പ്രഹ്ലാദൻ കോപിച്ച് നരന്റെ മേൽ അതിവേഗമുള്ള അസ്ത്രങ്ങൾ തൊടുത്തുവിട്ടു. തന്റെ വില്ലിൽ നിന്നു വിട്ട അത്യധികം മൂർച്ചയുള്ള ശരങ്ങൾകൊണ്ട് ധർമ്മസുതൻ അവയെല്ലാം ഛിന്നഭിന്നമാക്കി,അപ്പോൾത്തന്നെ.

**29. തതോ നാരായണം ബാണൈഃ പ്രഹ്ലാദശ്ചാതികർഷിതൈഃ**
**വവർഷ സുസ്ഥിതം വീരം ധർമ്മപുത്രം സനാതനം**
**നാരായണോഽപിതം വേഗാന്മുക്തൈർബാണൈഃ ശിലാശിതൈഃ**

കുപിതനായ പ്രഹ്ലാദൻ, ഒരിടത്തു മാറിനിന്നിരുന്ന ധർമ്മസൂനുവായ നാരായണന്റെ നേർക്കും നിശിതങ്ങളായ ബാണങ്ങൾ പ്രയോഗിച്ചു. നാരായണനും അതിവേഗം, മൂർച്ചയുള്ള ബാണങ്ങൾ,

**30. തുതോദാതീവ പുരതോ ദൈത്യാനാമധിപം സ്ഥിതം**
**സന്നിപാതോഽംബരേ തത്ര ദിദൃക്ഷൂണാം ബഭൂവ ഹ**

മുമ്പിൽ നിന്നു യുദ്ധം ചെയ്യുന്ന ദൈത്യാധിപന്റെ നേർക്കും പ്രയോഗിച്ചു. കാഴ്ചക്കാരായി ആകാശത്ത് ഒരുമിച്ചു ചേർന്ന്

**31. ദേവാനാം ദാനവാനാം ച കുർവ്വതാം ജയഘോഷണം**
**ഉഭയോഃ ശരവർഷേണ ഛാദിതേ ഗഗനേ യദാ**

ദേവന്മാരും ദാനവന്മാരും ജയഘോഷം മുഴക്കി. അപ്പോൾ ഇരുകൂട്ടരുടെയും ശരങ്ങൾകൊണ്ട് ആകാശം മൂടപ്പെട്ടിരുന്നു.

**32. ദിവാƒപി രാത്രിസദൃശം ബഭൂവ തിമിരം മഹത്**
**ഊചുഃ പരസ്പരം ദേവാ ദൈത്യാശ്ചാതീവ വിസ്മിതാഃ**

പകൽപ്പോലും രാത്രിയിലെപ്പോലെ വലിയ ഇരുൾ വ്യാപിച്ചു. ദേവന്മാരും ദൈത്യന്മാരും വിസ്മയത്തോടെ പരസ്പരം പറഞ്ഞു:

**33. അദൃഷ്ടപൂർവ്വം യുദ്ധം വൈ വർത്തതേഽദ്യ സുദാരുണം**
**ദേവർഷയോഽഥ ഗന്ധർവ്വാ യക്ഷകിന്നരപന്നഗാഃ**

ഇപ്പോൾ നടക്കുന്ന യുദ്ധം മുമ്പു കണ്ടിട്ടില്ലാത്തത്ര ഭയങ്കരമാണ്. ദേവർഷികളും ഗന്ധർവ്വന്മാരും യക്ഷന്മാരും കിന്നരന്മാരും പന്നഗങ്ങളും

**34. വിദ്യാധരാശ്ചാരണാശ്ച വിസ്മയം പരമം യയുഃ**
**നാരദഃ പർവ്വതശ്ചൈവ പ്രേക്ഷണാർത്ഥം സ്ഥിതൗ മുനീ**

വിദ്യാധരന്മാരും ചാരണന്മാരും അത്യന്തം വിസ്മയിച്ചു. യുദ്ധം കാണാൻ വേണ്ടി എത്തിച്ചേർന്നിരുന്നു, നാരദമഹർഷിയും പർവ്വതമഹർഷിയും.

**35. നാരദഃ പർവ്വതം പ്രാഹ നേദൃശം ചാഭവത് പുരാ**
**താരകാസുരയുദ്ധം ച തഥാ വൃത്രാസുരസ്യ ച**

നാരദൻ പർവ്വതനോടു പറഞ്ഞു: 'ഇങ്ങനെ ഒന്ന് മുമ്പ് ഉണ്ടായിട്ടില്ല. താരകാസുരന്റേയും വൃത്രാസുരന്റേയും യുദ്ധം ഇതിനു തുല്യമല്ല.

**36. മധുകൈടഭയോർയുദ്ധം ഹരിണാ ചേദൃശം കൃതം**
**പ്രഹ്ലാദഃ പ്രബലഃ ശൂരോ യസ്മാന്നാരായണേന ച**

മധുകൈടഭന്മാരും ഹരിയുമായി നടന്ന യുദ്ധം ഏതാണ്ട് ഇതിനു തുല്യമാണ്. എന്തെന്നാൽ ശക്തനും ശൂരനുമായ പ്രഹ്ലാദൻ നാരായണനോട്

**37. കരോതി സദൃശം യുദ്ധം സിദ്ധേനാദ്ഭുതകർമ്മണാ**

തുല്യനിലയ്ക്ക് യുദ്ധം ചെയ്യുന്നു. സിദ്ധനും അദ്ഭുതകർമ്മാവുമാണ് നാരായണൻ.

**വ്യാസ ഉവാച**

**ദിനേ ദിനേ തഥാ രാത്രൗ കൃത്വാ കൃത്വാ പുനഃ പുനഃ**

ദിവസം തോറും രാപകൽ ഭേദമെന്യേ നിരന്തരം,

**38. ചക്രതുഃ പരമം യുദ്ധം തൗ തദാ ദൈത്യതാപസൗ**
**നാരായണസ്തുചിച്ഛേദ പ്രഹ്ലാദസ്യ ശരാസനം**

ആ താപസരും ദൈത്യനും തമ്മിൽ അതിഭയങ്കരമായി യുദ്ധം ചെയ്തു. അങ്ങനെ നാരായണൻ പ്രഹ്ലാദന്റെ വില്ല് മുറിച്ചുകളഞ്ഞു.

**39. തരസൈകേന ബാണേന സ ചാന്യദ്ധ രാദദേ**
**നാരായണസ്തു തരസാ മുക്ത്വാന്യം ച ശിലീമുഖം**

അതോ, പെട്ടെന്നുള്ള ഒരൊറ്റബാണപ്രയോഗത്താൽ. ഉടൻ തന്നെ അദ്ദേഹം വേറൊന്ന് എടുത്തു. നാരായണനും ഉടൻ വേറൊരു അമ്പു പ്രയോഗിച്ചു,

**40. തദൈവ മദ്ധ്യതശ്ചാപം ചിച്ഛേദ ലഘുഹസ്തകഃ**
**ഛിന്നം ഛിന്നം പുനർദൈത്യോ ധനുരന്യത്സമാദദേ**

അനായാസം ആ വില്ല് ഉടൻ തന്നെ നടുക്കുവച്ച് രണ്ടായി മുറിച്ചു. മുറിയുന്തോറും പ്രഹ്ലാദൻ വേറെ വില്ലുമായി നേരിട്ടു.

**41. നാരായണസ്തു ചിച്ഛേദ വിശിഖൈരാശു കോപിതഃ**
**ഛിന്നേ ധനുഷി ദൈത്യേന്ദ്രഃ പരിഘം തു സമാദദേ**

കുപിതനായിത്തീർന്ന നാരായണൻ അതും അസ്ത്രം പ്രയോഗിച്ച് മുറിച്ചു. വില്ലു മുറിഞ്ഞപ്പോൾ ദൈത്യരാജാവ് ഇരുമ്പുലക്ക എടുത്തു.

**42. ജഘാന ധർമ്മജം തൂർണ്ണം ബാഹോർമദ്ധ്യേƒതികോപനഃ**
**തമായാന്തം സ ബലവാന്മാർഗ്ഗണൈർനവഭിർമുനിഃ**

എന്നിട്ട് അത് അത്യന്തം കോപത്തോടെ നാരായണന്റെ മാറിടത്തെ ലാക്കാക്കി അതിവേഗം എറിഞ്ഞു. തന്റെ നേർക്കു പാഞ്ഞുവരുന്ന അതു കണ്ട് ബലവാനായ മഹർഷി ഒമ്പത് അമ്പുകൾ കൊണ്ട്,

**43. ചിച്ഛേദ പരിഘം ഘോരം ദശഭിസ്തമതാഡയത്**
**ഗദാമാദയ ദൈത്യേന്ദ്രഃ സർവ്വായസമയീം ദൃഢാം**

ആ ഭയങ്കരമായ പരിഘം തകർത്തു. പത്ത് അമ്പുകൾ പ്രഹ്ലാദന്റെ നേർക്കും എയ്തുവിട്ടു. അപ്പോൾ ആ ദൈത്യരാജാവ് ഇരുമ്പു കൊണ്ട് ദൃഢമായി നിർമ്മിച്ച ഗദയെടുത്ത്,

**44. ജാനുദേശേ ജഘാനാശു ദേവം നാരായണം രുഷാ**
**ഗദയാ ചാപി ഗിരിവത്സംസ്ഥിതഃ സ്ഥിരമാനസഃ**

കോപത്തോടെ നാരായണദേവന്റെ മുട്ടുനോക്കി പ്രഹരിച്ചു. ഗദ കൊണ്ടുള്ള ആ അടിയേറ്റിട്ടും സ്ഥിരചിത്തനായ അദ്ദേഹം പർവ്വതം കണക്കെ ഒട്ടും കുലിങ്ങിയില്ല.

**45. ധർമ്മപുത്രോƒതിബാലവാൻ മുമോചാശു ശിലീമുഖാൻ**
**ഗദാം ചിച്ഛേദ ഭഗവാംസ്തദാ ദൈത്യപതേർദൃഢാം**

ബലശാലിയായ ധർമ്മസൂനു അപ്പോൾ പ്രഹ്ലാദന്റെ നേർക്ക് തീഷ്ണങ്ങളായ ബാണങ്ങൾ തൊടുത്തുവിട്ടു. അങ്ങനെ ദൈത്യരാജന്റെ കൈയിലിരുന്ന ഉറപ്പുള്ള ഗദ, ഭഗവാൻ നാരായണൻ ഛിന്നഭിന്നമാക്കി.

46. വിസ്മയം പരമം ജഗ്മുഃ പ്രേക്ഷകാ ഗഗനേസ്ഥിതാഃ
സ തു ശക്തിം സമാദായ പ്രഹ്ലാദഃ പരവീരഹാ

ആകാശത്തുണ്ടായിരുന്ന കാണികൾ അത്യന്തം വിസ്മയിച്ചു. ശത്രുസംഹാരകനായ പ്രഹ്ലാദൻ വേൽ കൈയിലേന്തി,

47. ചിക്ഷേപ തരസാ ക്രുദ്ധോ ബലാന്നാരായണോരസി
താമാപതന്തീം സംവീക്ഷ്യ ബാണേനൈകേന ലീലയാ

ക്രുദ്ധനായി വേഗം ശക്തിയോടെ നാരായണർഷിയുടെ മാറിടത്തിനുനേരെ എറിഞ്ഞു. തന്റെ നേർക്കും പാഞ്ഞുവരുന്ന ആ ആയുധത്തെ നിസ്സാരമട്ടിൽ ഒറ്റബാണം കൊണ്ട്,

48. സപ്തധാ കൃതവാനാശു സപ്തഭിസ്തം ജഘാന ഹ
ദിവ്യവർഷസഹസ്രം തു തദ്യുദ്ധം പരമം തയോഃ

വേഗം ഏഴായി പിളർന്നു. ഏഴു ബാണങ്ങൾ പ്രഹ്ലാദന്റെ നേർക്കും പ്രയോഗിച്ചു. അവർ തമ്മിലുള്ള യുദ്ധം ആയിരം ദിവ്യവർഷം,

49. ജാതം വിസ്മയദം രാജൻ സർവ്വേഷാം തത്ര ചാശ്രമേ
തദാജഗാമ തരസാ പീതവാസാശ്ചതുർഭുജഃ

നീണ്ടുനിന്നു. രാജാവേ, ആശ്രമത്തിലുള്ളവർക്കെല്ലാം അത് വിസ്മയപ്രദമായിരുന്നു. അപ്പോഴേക്കും പീതാംബരധാരിയും ചതുർഭുജനുമായ ഭഗവാൻ അവിടേക്ക് എഴുന്നള്ളി.

50. പ്രഹ്ലാദസ്യാശ്രമം തത്ര ജഗാദ ച ഗദാധരഃ
ചതുർഭുജോ രമാകാന്തോ രഥാംഗദരപത്മഭൃത്

ചതുർബാഹുവും രമാകാന്തനും ചക്രശംഖപത്മധാരിയുമായ ഭഗവാൻ ഗദാധരൻ പ്രഹ്ലാദന്റെ ആശ്രമത്തിൽ ചെല്ലകയും അദ്ദേഹത്തോട് സംഭാഷണം ചെയ്യുകയുമുണ്ടായി.

51. ദൃഷ്ട്വാ തമാഗതം തത്ര ഹിരണ്യകശിപോഃ സുതഃ
പ്രണമ്യ പരയാ ഭക്ത്യാ പ്രാജ്ഞലിഃ പ്രതുവാച ഹ

തന്റെ ആശ്രമത്തിലേക്ക് ഏരുന്നള്ളിയ അദ്ദേഹത്തെ കണ്ട് ഹിരണ്യ കശിപുവിന്റെ പുത്രൻ ഭക്തിപൂർവ്വം വണങ്ങി കൈകൂപ്പികൊണ്ട് പറഞ്ഞു:

## പ്രഹ്ലാദ ഉവാച

ദേവ ദേവ ജഗന്നാഥ ഭക്തവത്സല മാധവ

ദേവ ദേവ, ജഗനാഥ, ഭക്തവത്സല, മാധവ

52. കഥം ന ജിതവാനാജാവഹമേതൗ തപസ്വിനൗ
സംഗ്രാമസ്തു മയാ ദേവ കൃതഃ പൂർണ്ണം ശതം സമാഃ

എന്തുകൊണ്ടാണ് എനിക്ക് ഈ താപസന്മാരെ യുദ്ധത്തിൽ ജയിക്കാൻ കഴിയാതെ പോയത്? ഞാൻ പൂർണ്ണമായും നൂറുദിവ്യവർഷം യുദ്ധം ചെയ്തു.

53. സുരാണാം ന ജിതൗ കസ്മാദിതി മേ വിസ്മയോ മഹാൻ

എന്നിട്ടും എനിക്ക് അവരെ ജയിക്കാൻ കഴിഞ്ഞില്ല. അതാണ് ഏനിക്ക് വലിയ അദ്ഭുതം.

## വിഷ്ണരുവാച

സിദ്ധാവിമൗ മദംശൗ ച വിസ്മയഃ കോƒത്ര മാരിഷ

സിദ്ധന്മാരായ ഇവർ എന്റെ അംശഭൂതൻമാരാണ്. അതിനാൽ അദ്ഭുതപ്പെടാനെന്തുള്ളു?

**54. താപസൗ ന ജിതാത്മനൗ നരനാരായണൗ ജിതൗ**
**ഗച്ഛം ത്വം വിതലം രാജൻ കുരു ഭക്തിം മമാചലാം**

താപസന്മാരും ജിതാത്മാക്കളുമായ നരനാരായണന്മാരാണ് അവർ. അതുകൊണ്ട് അവരെ ജയിക്കാൻ കഴിഞ്ഞില്ല. അങ്ങ് വിതലത്തിലേക്ക് പൊയ്ക്കൊള്ളു. എന്നിൽ അചഞ്ചലമായ ഭക്തിയുള്ളവനായി ഭവിച്ചാലും.

**55. നാഭ്യാം കുരു വിരോധം ത്വം താപസാഭ്യാം മഹാമതേ**

മഹാമതേ, നീ ഈ താപസന്മാരുമായി വിരോധിക്കേണ്ട.

**വ്യാസ ഉവാച**

**ഇത്യാജ്ഞപ്തോ ദൈത്യരാജോ നിര്യയാവസുരൈഃ സഹ**
**നരനാരായണൗ ഭൂയസ്തപോയുക്തൗ ബഭൂവതുഃ**

ഇങ്ങനെ ആജ്ഞാപിക്കപ്പെട്ട ആ ദൈത്യരാജാവ് മറ്റ് അസുരന്മാരോടു കൂടി മടങ്ങി. നരനാരായണന്മാർ വീണ്ടും തപസ്സിൽ മുഴുകുകയും ചെയ്തു.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
നവമോ$f$ദ്ധ്യായഃ

## അഥ ദശമോ$f$ദ്ധ്യായഃ

**ജനമേജയ ഉവാച**

**1. സന്ദേഹോ$f$യം മഹാനത്ര പാരാശര്യ കഥാനകേ**
**നരനാരായണൗ ശാന്തൗ വൈഷ്ണവാംശൗ തപോധനൗ**

വ്യാസർഷേ എനിക്ക് ഈ കഥകേട്ടിട്ട് വലിയ സംശയം തോന്നുന്നു. നരനാരായണന്മാർ ശാന്തരും വിഷ്ണുവിന്റെ അംശഭൂതരും തപോധനന്മാരുമാണല്ലോ.

**2. തീർത്ഥാശ്രമൗ സത്വയുക്തൗ വന്യാശനപരൗ സദാ**
**ധർമ്മപുത്രൗ മനാത്മാനൗ താപസൗ സത്യസംസ്ഥിതൗ**

വന്യഫലങ്ങളും മറ്റുംഭക്ഷിച്ച് സദാതീർത്ഥസ്ഥാനത്തുവസിക്കുന്ന സാത്വിക പ്രകൃതികളുമാണ്. അവർ ധർമ്മന്റെ പുത്രന്മാരും സത്യസന്ധരും മഹാത്മാക്കളുമായ താപസന്മാരാണ്.

**3. കഥം രാഗസമായുക്തൗ ജാതൗ യുദ്ധേ പരസ്പരം**
**സംഗ്രാമം ചക്രതുഃ കസ്മാത്ത്യക്ത്വാ തപിമനുത്തമാം**

അവർ എങ്ങനെ യുദ്ധത്തിൽ താത്പര്യമുള്ളവരായിത്തീർന്നു. അത്യുത്തമമായ തപോനിഷ്ഠ വെടിഞ്ഞ് എന്തുകൊണ്ട് യുദ്ധം ചെയ്തു?

**4. പ്രഹ്ലാദേന സമം പൂർണ്ണം ദിവ്യവർഷശതം കില**
**നിത്വാ ശാന്തിസുഖം യുദ്ധം കൃതവന്തൗ കഥം മുനീ**

ആത്മശാന്തികൊണ്ടുണ്ടാവുന്ന സുഖം വേണ്ടെന്നു വച്ച് ഈ രണ്ട് മുനിമാരും നൂറുദിവ്യവർഷം പ്രഹ്ലാദനോടു യുദ്ധം ചെയ്യാൻ എന്താണു കാരണം?

5. കഥം തൗ ചക്രതുർയുദ്ധം പ്രഹ്ലാദേന സമം മുനീ
കഥയസ്വ മഹാഭാഗ കാരണം വിഗ്രഹസ്യ വൈ

അവർ പ്രഹ്ലാദനോട് എങ്ങനെ യുദ്ധം ചെയ്തു? ഹേ മഹാഭാഗ, പറയൂ, അങ്ങനെ യുദ്ധം ചെയ്യാൻ എന്താണു കാരണം?

6. കാമിനീ കനകം കാര്യം കാരണം വിഗ്രഹസ്യ വൈ
യുദ്ധബുദ്ധിഃ കഥം ജാതാ തയോശ്ച തദ്വിരക്തയോഃ

കാമിനിയോ കനകമോ ആണ് സാധാരണയായി യുദ്ധമുണ്ടാവാൻ കാരണം. അവയൊന്നും വേണ്ടാത്ത അവർക്ക് എങ്ങനെ യുദ്ധക്കൊതിയുണ്ടായി?

തഥാവിധം തപസ്തപ്തം താഭ്യാം ച കേന ഹേതുനാ

അവർ എന്തുകൊണ്ടാണ് അത്തരത്തിലുള്ള തപസ്സിൽ ഏർപ്പെട്ടത്?

7. മോഹനാർത്ഥം സുഖഭോഗാർത്ഥം സ്വർഗ്ഗാർത്ഥം വാ പരന്തപ
കൃതമത്യുത്ക്കടം താഭ്യാം തപഃ സർവ്വഫലപ്രദം

ആഗ്രഹങ്ങൾ സാധിക്കാൻ വേണ്ടിയോ? സുഖഭോഗങ്ങൾക്കുവേണ്ടിയോ? അതോ സ്വർഗ്ഗത്തിനു വേണ്ടിയോ? എന്തിനുവേണ്ടി അവർ അത്യുൽക്കടവുംസർവ്വഫലപ്രദവുമായ തപസ്സു ചെയ്തു?

8. മുനിഭ്യാം ശാന്തചിത്താഭ്യാം പ്രാപ്തം കിം ഫലമദ്ഭുതം
തപസാ പീഡിതോ ദേഹഃ സംഗ്രാമേണ പുനഃ പുനഃ

പ്രശാന്തചിത്തരായ ആ മുനിമാർ തപസ്സുചെയ്തതുകൊണ്ട് എന്തു പ്രയോജനമുണ്ടായി? തപസ്സുകൊണ്ട് ക്ഷീണിപ്പിച്ച ദേഹം യുദ്ധം കൊണ്ട് വീണ്ടും വീണ്ടും ക്ഷീണിപ്പിച്ചു.

9. ദിവ്യവർഷശതം പൂർണ്ണം ശ്രമേണ പരിപീഡിതൗ
ന രാജ്യാർത്ഥേ ധനേ വാƒപി നദാരേഷു ഗൃഹേഷുച

നൂറുദിവ്യ വർഷം യുദ്ധശ്രമത്താൽ പീഡിതരായി. രാജ്യത്തിനോ ധനത്തിനോ സ്ത്രീയ്ക്കോ ഗൃഹത്തിനോ വേണ്ടിയായിരുന്നില്ല അത്.

10. കിമർത്ഥം തു കൃതം യുദ്ധം താഭ്യാം തേന മഹാത്മനാ
നിരീഹഃ പുരുഷഃ കസ്മാത് പ്രകുര്യാദ്യുദ്ധമീദൃശം

പിന്നെ എന്തിനുവേണ്ടി അവർ ആ മഹാത്മാവുമായി അടരാടി? ഒരാഗ്രഹവുമില്ലാത്തവൻ എന്തിനു ഈ മാതിരി യുദ്ധം ചെയ്യണം?

11. ദുഃഖദം സർവ്വഥാ ദേഹേ ജാനൻ ധർമ്മം സനാതനം
സുബുദ്ധിഃ സുഖദാനീഹ കർമ്മാണി കുരുതേ സദാ

എല്ലാവിധത്തിലും ശരീരത്തിന് ദുഃഖം ഉണ്ടാക്കുന്നതാണ് യുദ്ധം. സനാതനമായ ധർമ്മം അറിയുന്ന ബുദ്ധിമാൻ സദാ സുഖപ്രദങ്ങളായ കർമ്മങ്ങളാണു ചെയ്യുക.

12. ന ദുഃഖദാനി ധർമ്മജ്ഞ സ്ഥിതിരേഷാ സനാതനീ
ധർമ്മപുത്രൗ നരേരംശൗ സർവജ്ഞൗ സർവ്വഭൂഷിതൗ

ഒരിക്കലും ദുഃഖപ്രദങ്ങളായ കർമ്മങ്ങൾ ചെയ്യുകയില്ല. ഹേ ധർമ്മജ്ഞ ഇതാണ് ശാശ്വതനിയമം. ധർമ്മന്റെ പുത്രന്മാർ ഹരിയുടെ അംശഭൂതരും സർവജ്ഞരും ഗുണസമ്പന്നരുമാണ്.

**13. കൃതവന്തൗ കഥം യുദ്ധം ദുഃഖം ധർമ്മവിനാശകം**
**ത്യക്ത്വാ തതഃ സമാധീതം സുഖാരാമം മഹത്ഫലം**

മഹത്തായ ഫലമുള്ളതും സമാധിജന്യവുമായ ആനന്ദം ഉപേക്ഷിച്ച് അവർ എന്തിന് ധർമ്മത്തെ നശിപ്പിക്കുന്നതും ദുഃഖപ്രദവുമായ യുദ്ധം ചെയ്തു?

**14. സംയുഗം ദാരുണം കൃഷ്ണ നൈവ മൂർഖോऽപി വാഞ്ഛതി**
**ശ്രുതോ മയാ യയാതിസ്തു ച്യുതഃ സ്വർഗ്ഗാന്മഹീപതിഃ**

ഹേ വ്യാസമഹർഷേ, ഭയങ്കരമായ യുദ്ധം ഒരു മൂർഖൻ പോലും ആഗ്രഹിക്കുകയില്ല. യയാതി മഹാരാജാവ് സ്വർഗ്ഗത്തു നിന്ന് നിപതിച്ചതായി ഞാൻ കേട്ടിട്ടുണ്ട്.

**15. അഹംകാരഭവാത് പാപാത് പാതിതഃ പൃഥിവീതലേ**
**യജ്ഞകൃദ്ദാനകർത്താ ച ധാർമ്മികഃ പൃഥിവീപതിഃ**

അഹങ്കാരം മൂലം ഉണ്ടായ പാപത്താൽ ഭൂമിയിലേക്ക് വീഴ്ത്തപ്പെട്ടു. "യജ്ഞകർത്താവും ദാനകർത്താവും ധാർമ്മികനുമായ രാജാവാണ് ഞാൻ".

**16. ശബ്ദോച്ചാരണ മാത്രേണ പാതിതോ വജ്രപാണിനാ**
**അഹങ്കാരമൃതേ യുദ്ധം ന ഭവത്യേവ നിശ്ചയഃ**

എന്നു പറഞ്ഞ മാത്രയിൽത്തന്നെ ദേവേന്ദ്രൻ അദ്ദേഹത്തെ വീഴ്ത്തി. അഹങ്കാരം കൂടാതെ യുദ്ധം ഉണ്ടാവുകയില്ലെന്നു തീർച്ചയാണ്.

**17. കിം ഫലഞ്ചാസ്യ യുദ്ധസ്യ മുനേഃ പുണ്യവിനാശനം**

മുനിക്ക് യുദ്ധംകൊണ്ട് എന്തു പ്രയോജനം? പുണ്യനാശം. അത്ര തന്നെ!

## വ്യാസ ഉവാച

**രാജൻ സംസാരമൂലം ഹി ത്രിവിധം പരികീർത്തിതം**

രാജാവേ, സംസാരത്തിനു മൂലമായ അഹങ്കാരം മൂന്നുപ്രകാരത്തിലുണ്ടെന്നു പറയപ്പെടുന്നു.

**18. അഹങ്കാരസ്തു സർവ്വജ്ഞൈർമുനിഭിർധർമ്മനിശ്ചയേ**
**സ കഥം മുനിനാ ത്യക്തും യോഗ്യോ ദേഹഭൃതാം കില**

അഹങ്കാരമാണ് സംസാരത്തിനു കാരണമെന്ന് ധർമ്മനിർണ്ണയം ചെയ്ത അവസരത്തിൽ സർവ്വജ്ഞരായ മുനിമാർ കണ്ടെത്തിയിട്ടുള്ളതാണ്. ദേഹമെടുത്തിട്ടുള്ളവർക്കെല്ലാമുള്ള ആ അഹങ്കാരം മുനിമാർക്കു മാത്രം ഇല്ലെന്നു വരുമോ?

**19. കാരണേന വിനാ കാര്യം ന ഭവത്യേവ നിശ്ചയഃ**
**തപോ ദാനം തഥാ യജ്ഞാഃ സാത്വികാത് പ്രഭവന്തി തേ**

കാരണം കടാതെ കാര്യം ഉണ്ടാവില്ലെന്നു തീർച്ചയാണ്. തപസ്സും ദാനവും യജ്ഞങ്ങളുമെല്ലാം ചെയ്യപ്പെടുന്നത് സാത്വികാഹങ്കാരത്തിന്റെ ഫലമായിട്ടാണ്.

**20. രാജസാദ്വാ മഹാഭാഗ താമസാത് കലഹസ്തഥാ**
**ക്രിയാ സ്വല്പാപി രാജേന്ദ്ര നാഹങ്കാരം വിനാ ക്വചിത്**

രാജസാഹങ്കാരവും അവയ്ക്കു കാരണമാവാം. മഹാഭാഗ, അതുപോലെ താമസാഹങ്കാരത്തിന്റെ ഫലമാണു കലഹം. രാജേന്ദ്ര, അഹങ്കാരമില്ലാതെ ഒരിക്കലും ഒരു നിസ്സാര കർമ്മം പോലും,

21. ശുഭാ വാ/പ്യശുഭാ വാ/പി പ്രഭവതപി നിശ്ചയഃ
അഹങ്കാരാദ്ബന്ധകാരീ നാന്യോ/സ്തി ജഗതീതലേ

അത് ശുഭമായാലും അശുഭമായാലും നടക്കുകയില്ലെന്നു തീർച്ചയാണ്. അഹങ്കാരത്തെക്കാൾ ബന്ധമുണ്ടാക്കുന്ന മറ്റൊന്നുമില്ല ഈ ലോകത്ത്.

22. യേനേദം രചിതം വിശ്വം കഥം തദ്രഹിതം ഭവേത്
ബ്രഹ്മാ രുദ്രസ്തഥാ വിഷ്ണുരഹങ്കാരയുതാസ്ത്വമീ

ഈ വിശ്വം ചമച്ചിരിക്കുന്നതു തന്നെ അഹങ്കാരം കൊണ്ടാണ്. അപ്പോൾ ആ ബന്ധനം ഈ വിശ്വത്തിനും ഇല്ലാതെ വരുമോ? ബ്രഹ്മാവും രുദ്രനും വിഷ്ണുവും എല്ലാം തന്നെ അഹങ്കാരത്തോടുകൂടിയവരാണ്.

23. അന്യേഷാം ചൈവ കാ വാർത്താ മുനീനാം വസുധാധിപ
അഹങ്കാരാവൃതം വിശ്വം ഭ്രമതീദം ചരാചരം

രാജാവേ,അപ്പോൾ മറ്റു മുനിമാരുടെ കാര്യം എന്തായിരിക്കും?ചരാചരാത്മകമായ ഈ ലോകം അഹങ്കാരം കൊണ്ടു മൂടി ചുറ്റിക്കറങ്ങുന്നു.

24. പുനർജന്മ പുനർമൃത്യുഃ സർവ്വം കർമ്മവശാനുഗം
ദേവതിര്യങ് മനുഷ്യാണാം സംസാരേ/സ്മിൻ മഹീപതേ

വീണ്ടും ജനിക്കുക; വീണ്ടും മരിക്കുക. അതാണ് ഭ്രമണമെന്നുപറയുന്നത്, അത് കർമ്മഫലത്തെ ആശ്രയിച്ചിരിക്കുന്നു. ദേവന്മാരും മനുഷ്യരും തിര്യക്കുകളുമെല്ലാം ഈ സംസാരത്തിൽ,

25. രഥാംഗവദസർവ്വാർത്ഥം ഭ്രമണം സർവ്വഥാ സ്മൃതം
വിഷ്ണോരപ്യവതരാണാം സംഖ്യാം ജാനാതി കഃ പുമാൻ

തേരുരുൾ കണക്കെ എപ്പോഴും കറങ്ങുകയാണെന്നു പറയാം. വിഷ്ണുവിന്റെ പോലും അവതാരങ്ങളുടെ കണക്ക് ആർക്കറിയാം?

26. വിതതേ/സ്മിംസ്തു സംസാരേ ഉത്തമാധമയോനിഷു
നാരായണോ ഹരിഃ സാക്ഷാത് മാത്സ്യം വപുരുപാശ്രിതഃ

വിസ്തൃതമായ ഈ സംസാരത്തിലെ ഉത്തമാധമയോനികളിൽ എത്ര തവണ അവതരിച്ചിട്ടുണ്ടെന്ന് ആർക്കറിയാം? സാക്ഷാൽ നാരായണനായ ഹരി മത്സ്യരൂപം കൈക്കൊണ്ടു.

27. കമഠം സൗകരം ചൈവ നാരസിംഹം ച വാമനം
യുഗേ യുഗേ ജഗന്നാഥോ വാസുദേവോ ജനാർദ്ദനാഃ

ആമയും പന്നിയുമായി അവതരിച്ചു. നരസിംഹവും വാമനനുമായി. യുഗംതോറും ജഗന്നാഥനായ വാസുദേവൻ, ജനാർദ്ദനൻ,

28. അവതാരാനസംഖ്യാതാൻ കരോതി വിധിയന്ത്രിതഃ
വൈവസ്വതേ മഹാരാജ സപ്തമേ ഭഗവാൻ ഹരിഃ

വിധിക്കു വിധേയനായി അസംഖ്യം അവതാരങ്ങൾ എടുക്കുന്നു. മഹാരാജാവേ, ഏഴാമത്തേതായ വൈവസ്വതമന്വന്തരത്തിൽ ഭഗവാൻ ഹരി,

29. മന്വന്തരേ/വതാരാൻ വൈ ചക്രേ താൻ ശ്രുണു തത്ത്വതഃ
ഭൃഗുശാപാന്മഹാരാജ വിഷ്ണുർദേവവരഃ പ്രഭുഃ

പലേ അവതാരങ്ങളും എടുത്തിട്ടുണ്ട്. അവ കേട്ടുകൊള്ളൂ. മഹാരാജാവേ, ഭൃഗുശാപം മൂലം ദേവോത്തമനും പ്രഭുവുമായ വിഷ്ണു

**30. അവതാരാനനേകാംസ്തു കൃതവാനഖിലേശ്വരഃ**

അനേകം അവതാരങ്ങൾ സ്വീകരിക്കുകയുണ്ടായി. അദ്ദേഹം അഖിലേശ്വരനാണല്ലോ.

**രാജോവാച**

**സന്ദേഹോഽയം മഹാഭാഗ ഹൃദയേമ മമ ജായതേ**

മഹാഭാഗനായ മുനേ എന്റെ മനസ്സിൽ ഇപ്പോൾ ഒരു സംശയം ഉണ്ടായിരിക്കുന്നു.

**31. ഭൃഗുണാ ഭഗവാൻ വിഷ്ണുഃ കഥം ശപ്തഃ പിതാമഹ**
**ഹരിണാ ച മുനേസ്തസ്യ വിപ്രിയം കിം കൃതം മുനേ**

പിതാമഹ, ഭൃഗുമഹർഷി ഭഗവാൻ വിഷ്ണുവിനെ എന്തിനാണു ശപിച്ചത്? മഹർഷേ, ഹരി എന്ത് അനിഷ്ടമാണ് ആ മുനിയോടു കാണിച്ചത്?

**32.യദ്രോഷാദ് ഭൃഗുണാ ശപ്തോ വിഷ്ണുർദേവനമസ്കൃതഃ**

ദേവവന്ദ്യനായ വിഷ്ണുവിനെ ഭൃഗു കോപിച്ച് ശപിക്കത്തക്കവണ്ണം അദ്ദേഹം എന്തപരാധം ചെയ്തു?

**വ്യാസ ഉവാച**

**ശൃണു രാജേന്ദ്ര വക്ഷ്യാമി ഭൃഗോഃ ശാപസ്യ കാരണം**

ഭൃഗു ശപിച്ചതിന്റെ കാരണം ഞാൻ പറയാം; കേട്ടുകൊള്ളൂ.

**33. പുരാ കശ്യപദായാദോ ഹിരണ്യകശിപുർ നൃപഃ**
**യദാ തദാ സുരൈഃ സാർധം കൃതം സംഖ്യം പരസ്പരം**

പണ്ട് കശ്യപന്റെ പുത്രനായ ഹിരണ്യകശിപു രാജാവായിരിക്കെ, ദേവാസുരന്മാർ തമ്മിൽ യുദ്ധമുണ്ടായി.

**34. കൃതേ സംഖ്യേ ജഗത്സർവ്വം വ്യാകുലം സമജായത**
**ഹതേ തസ്മിൻ നൃപേ രാജാ പ്രഹ്ലാദഃ സമജായത**

യുദ്ധം ഉണ്ടായപ്പോൾ ജഗത്താകെ വ്യാകുലപ്പെട്ടു. ഹിരണ്യകശിപു കൊല്ലപ്പെട്ടപ്പോൾ പ്രഹ്ലാദൻ രാജാവായി.

**35. ദേവാൻ സ പീഡയാമാസ പ്രഹ്ലാദഃ ശത്രുകർഷണഃ**
**സംഗ്രാമോ ഹ്യഭവദ്ഘോരഃ ശക്രപ്രഹ്ലാദയോസ്തദാ**

ശത്രു സംഹാരക്ഷമനായ പ്രഹ്ലാദൻ ദേവന്മാരെ പീഡിപ്പിച്ചുതുടങ്ങി. അതെത്തുടർന്ന് ദേവേന്ദ്രനും പ്രഹ്ലാദനും തമ്മിൽ അതിഭയങ്കരമായ യുദ്ധം ഉണ്ടായി.

**36. പൂർണ്ണം വർഷശതം രാജൻ ലോകവിസ്മയകാരകം**
**ദൈവൈർയുദ്ധം കൃതം ചോഗ്രം പ്രഹ്ലാദസ്തു പരാജിതഃ**

രാജാവേ, ലോകത്തെ അദ്ഭുതപ്പെടുത്തുന്ന തരത്തിലുള്ള ആ യുദ്ധം നൂറു വർഷം നീണ്ടുനിന്നു. ദേവന്മാർ ഉഗ്രമായ യുദ്ധം ചെയ്തു. പ്രഹ്ലാദൻ പരാജിതനായി.

**37. നിർവേദം പരമം പ്രാപ്തോ ജ്ഞാത്വാ ധർമ്മം സനാതനം**
**വിരോചനസുതം രാജ്യേ പ്രതിഷ്ഠാപ്യ ബലിം നൃപ**

സനാതനമായ ധർമ്മം എന്തെന്നറിഞ്ഞ പ്രഹ്ലാദൻ അത്യന്തം വിഷയവിരക്തനായിത്തീർന്നു. വിരോചനന്റെ പുത്രനായ ബലിയെ രാജാവായി വാഴിച്ചിട്ട്,

38. ജഗാമ സ തപസ്തപ്തും പർവ്വതേ ഗന്ധമാദനേ
പ്രാപ്യ രാജ്യം ബലിഃ ശ്രീമാൻ സുരൈർവൈരം ചകാര ഹ

തപസ്സു ചെയ്യാനായി ഗന്ധമാദനപർവ്വതത്തിലേക്കുപോയി. രാജ്യം ലഭിച്ചപ്പോൾ ബലിയും ദേവന്മാരോടു വൈരം കാട്ടിത്തുടങ്ങി.

39. തതഃ പരസ്പരം യുദ്ധം ജാതം പരമദാരുണം
തതഃ സുരൈർജിതാ ദൈത്യാ ഇന്ദ്രേണാമിതതേജസാ

അതെത്തുടർന്ന് ദേവന്മാരും അസുരന്മാരും തമ്മിൽ അതിഘോരമായ യുദ്ധം നടന്നു. ആ യുദ്ധത്തിൽ ദേവന്മാർ ജയിച്ചു. അമിതതേജസ്വിയായ ദേവേന്ദ്രന്റെയും,

40. വിഷ്ണുനാ ച സഹായേന രാജ്യഭ്രഷ്ടാഃ കൃതാ നൃപ
തതഃ പരാജിതാ ദൈത്യാഃ കാവ്യസ്യ ശരണം ഗതാഃ

വിഷ്ണുവിന്റെയും സഹായത്തോടെ ദേവന്മാർ ദൈത്യരെ രാജ്യത്തുനിന്ന് ഓടിച്ചു. രാജാവേ, അപ്പോൾ, പരാജിതരായ അസുരന്മാർ ശുക്രാചാര്യനെ ശരണം പ്രാപിച്ചു.

41. കിം ത്വം ന കുരുഷേ ബ്രഹ്മൻ സാഹായ്യം നഃ പ്രതാപവാൻ
സ്ഥാതും ന ശക്നുമോ ഹ്യത്ര പ്രവിശാമോ രസാതലം

ഹേ ബ്രഹ്മജ്ഞ, പ്രതാപശാലിയായ അങ്ങ് ഞങ്ങളെ സഹായിക്കുകയില്ലേ? ഞങ്ങൾക്കിവിടെ നില്ക്കാൻ കഴിയുന്നില്ല. ഞങ്ങൾ രസാതലത്തിലേക്കു പോകുകയാണ്.

യദിത്വം ന സഹായോഽസി ത്രാതും മന്ത്രവിദുത്തമ

ഹേ മന്ത്രവിത്തമ, രക്ഷിക്കാൻ അങ്ങ് സഹായിക്കുന്നില്ലെങ്കിൽ ഞങ്ങൾക്ക് പോകാതെ കഴിയുകയില്ല.

## വ്യാസ ഉവാച

42. ഇത്യുക്തഃ സോഽബ്രവീദ്ദൈത്യാൻ കാവ്യഃ കാരുണികോ മുനിഃ

കാരുണികനായ ശുക്രമുനി അതുകേട്ടപ്പോൾ ദൈത്യന്മാരോടു പറഞ്ഞു:

43. മാ ഭൈഷ്ട ധാരയിഷ്യാമി തേജസാ സ്വേന വോഽസുരാഃ
മന്ത്രൈസ്തഥൗഷധീഭിശ്ച സാഹായ്യം വഃ സദൈവ ഹി

ഹേ ദൈത്യന്മാരേ, ഭയപ്പെടേണ്ട.എന്റെ തേജസ്സുകൊണ്ട് ഞാൻ നിങ്ങളെ കാത്തുകൊള്ളാം. മന്ത്രങ്ങൾ കൊണ്ടും അതുപോലെ ഔഷധങ്ങൾ കൊണ്ടും നിങ്ങൾക്ക് സദാ സഹായം,

44. കരിഷ്യാമി കൃതോത്സാഹാ ഭവന്തു വിഗതജ്വരാഃ

ഞാൻ ചെയ്യുന്നുണ്ട് നിങ്ങൾ ഭീതി വെടിഞ്ഞ് ഉത്സാഹഭരിതരായിരിക്കുവിൻ!

## വ്യാസ ഉവാച

തതസ്തേ നിർഭയാ ജാതാ ദൈത്യാഃ കാവ്യസ്യ സംശ്രയാത്

അതിൽ പിന്നെ ശുക്രന്റെ സംരക്ഷണയാൽ ദൈത്യന്മാർ നിർഭയരായിത്തീർന്നു.

45. ദേവൈഃ ശ്രുതസ്തു വൃത്താന്തഃ സർവ്വശ്ചാരമുഖാത്കില
തത്ര സമ്മന്ത്ര്യതേ ദേവാഃ ശക്രേണ ച പരസ്പരം

ദേവന്മാർ വൃത്താന്തമെല്ലാം ചാരന്മാർ മുഖേന അറിഞ്ഞു. ആ ദേവന്മാർ ദേവേന്ദ്രനുമായി കൂടി ആലോചിച്ചു.

**46. മന്ത്രം ചക്രുഃ സുസംവിഗ്നാഃ കാവ്യമന്ത്രപ്രഭാവതഃ**
**യോദ്ധും ഗച്ഛാമഹേ തൂർണ്ണം യാവന്ന ച്യാവയന്തി വൈ**

അത്യന്തം ഭയപ്പെട്ട ദേവന്മാർ ആലോചിച്ചു: "ശുക്രാചാര്യരുടെ മന്ത്രശക്തിയാൽ സ്ഥാനഭ്രംശം ഉണ്ടാവുന്നതിനുമുമ്പായി വേഗം അവരോടു യുദ്ധംചെയ്യാൻ പോകാം.

**47. പ്രസഹ്യ ഹത്വാ ശിഷ്ടാംസ്തു പാതാളം പ്രാപയാമഹേ**
**ദൈത്യാൻ ജഗ്മുസ്തതോ ദേവാഃ സംരുഷ്ടാഃ ശസ്ത്രപാണയഃ**

യുദ്ധത്തിൽ അവരെ ബലമായി സംഹരിച്ചിട്ട് അവശേഷിക്കുന്നവരെ പാതാളത്തിലേക്കും പായിക്കാം". അങ്ങനെ ആലോചിച്ചിട്ട് ദേവന്മാർ ശസ്ത്രപ്രാണികളായി കോപത്തോടെ ദൈത്യന്മാരെ സമീപിച്ചു.

**48. ജഗ്മുസ്താൻ വിഷ്ണുസഹിതാ ദാനവാ ഹരിണോദിതാഃ**
**വധ്യമാനാസ്തു തേ ദൈത്യാഃ സന്ത്രസ്താ ഭയപീഡിതാഃ**

ദേവേന്ദ്രന്റെ പ്രേരണപ്രകാരം ദേവന്മാർ വിഷ്ണുവിനോടുകൂടി ദൈത്യന്മാരെ നിഹനിച്ചു തുടങ്ങി, അപ്പോൾ ഭയന്നു വിറച്ച ദൈത്യന്മാർ,

**49. കാവ്യസ്യ ശരണം ജഗ്മു രക്ഷ രക്ഷേതി ചാബ്രുവൻ**
**താൻ ശുക്രഃ പീഡിതാൻ ദൃഷ്ട്വാ ദേവൈർദൈത്യാന്മഹാബലാൻ**

'രക്ഷിക്കണേ' 'രക്ഷിക്കണേ' എന്നു പറഞ്ഞുകൊണ്ട് ശുക്രാചാര്യനെ ശരണം പ്രാപിച്ചു. ദേവന്മാർ മഹാശക്തന്മാരായ ദൈത്യന്മാരെ പീഡിപ്പിക്കുന്നതായി കണ്ട ശുക്രാചാര്യൻ

**50. മാ ഭൈഷ്ടേതി വചഃ പ്രാഹ മന്ത്രൗഷധബലാദ്വിഭുഃ**
**ദൃഷ്ട്വാ കാവ്യം സുരാഃ സർവ്വേ ത്യക്ത്വാ താൻ പ്രയയുഃകില**

'ഭയപ്പെടേണ്ട' എന്നു പറഞ്ഞ് ആശ്വസിപ്പിച്ചു. അതിനുതക്ക മന്ത്രൗഷധബലം അദ്ദേഹത്തിനുണ്ടായിരുന്നു. ശുക്രാചാര്യനെ കണ്ട് ദേവന്മാർ എല്ലാവരും അസുരന്മാരെ വിട്ട് പിന്തിരിഞ്ഞോടി.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
ദശമോ$\varsigma$ദ്ധ്യായഃ

## അഥ ഏകാദശോ$\varsigma$ദ്ധ്യായ:

### വ്യാസ ഉവാച

**1. തഥാ ഗതേഷു ദേവേഷു കാവ്യസ്താൻ പ്രത്യുവാച ഹ**
**ബ്രഹ്മണാ പൂർവമുക്തം യത് ശൃണുധ്വം ദാനവോത്തമാഃ**

ദേവന്മാർ പോയിക്കഴിഞ്ഞപ്പോൾ ശുക്രാചാര്യർ അസുരന്മാരോടു പറഞ്ഞു. ഹേ ദൈത്യശ്രേഷ്ഠന്മാരേ, ബ്രഹ്മാവ് പണ്ട് പറഞ്ഞിട്ടുള്ളത് എന്താണെന്നു കേൾക്കിൻ.

**2. വിഷ്ണുർദൈത്യവധേ യുക്തോ ഹനിഷ്യതി ജനാർദ്ദനഃ**
**വാരാഹരൂപം സംസ്ഥായ ഹിരണ്യാക്ഷോ യഥാ ഹതഃ**

ദൈത്യവധത്തിനു നിയുക്തനായ വിഷ്ണു ദൈത്യന്മാരെ കൊല്ലും.ആ ജനാർദ്ദനൻ വരാഹരൂപം സ്വീകരിച്ച് ഹിരണ്യാക്ഷനെ വധിച്ചപോലെ;

**3. യഥാ നൃസിംഹരൂപേണ ഹിരണ്യകശിപുർഹത:**
**തഥാ സർവ്വാൻ കൃതോത്സാഹോ ഹനിഷ്യതി ന ചാന്യഥാ**

നരസിംഹരൂപം കൈകൊണ്ട് ഹിരണ്യകശിപുവിനെ വധിച്ചപോലെ, ഉത്സാഹനിരതനായ അദ്ദേഹം എല്ലാവരേയും ഹനിക്കും; അല്ലാതെ വരില്ല.

4. ന മേ മന്ത്രബലം സമ്യക്പ്രതിഭാതി യഥാ ഹരിം
ജേതും യൂയം സമർത്ഥാഃ സ്മ മയാ ത്രാതാഃ സുരാനഥ

എന്റെ മന്ത്രത്തിന്റെ ശക്തികൊണ്ട് ഹരിയെയും സുരന്മാരെയും ജയിക്കാൻ ഞാൻ രക്ഷിച്ച നിങ്ങൾക്കു കഴിയുകയില്ല. എന്റെ മന്ത്രത്തിന് അത്രയ്ക്കൊന്നും ശക്തിയില്ല.

5. തസ്മാത് കാലം പ്രതീക്ഷധ്വം കിയന്തം ദാനവോത്തമാഃ
അഹമദ്യ മഹാദേവം മന്ത്രാർത്ഥം പ്രവ്രജാമി വൈ

അതുകൊണ്ട് ദാനവശ്രേഷ്ഠരേ, നിങ്ങൾ കുറെക്കാലം കാത്തിരിക്കുക. ഞാനിപ്പോൾ ശക്തിയുള്ള മന്ത്രം നേടാൻവേണ്ടി മഹാദേവനെ ആശ്രയിക്കാൻ പോകുകയാണ്.

6. പ്രാപ്യ മന്ത്രാൻ മഹാദേവാദാഗമിഷ്യാമി സാമ്പ്രതം
യുക്ഷ്മഭ്യം താൻ പ്രദാസ്യാമി യഥാർത്ഥം ദാനവോത്തമാഃ

ഹേ ദാനവോത്തമന്മാരേ, മഹാദേവനിൽനിന്ന് മന്ത്രങ്ങൾ നേടിക്കൊണ്ട് ഞാൻ വേഗം വരാം.ആ മന്ത്രങ്ങൾ നിങ്ങൾക്കു ഞാൻ യഥാർത്ഥമായും നൽകാം.

### ദൈത്യാ ഊചുഃ

7. പരാജിതാഃ കഥം സ്ഥാതും പൃഥിവ്യാം മുനിസത്തമ
ശക്താ ഭവാമോƒപ്യബലാസ്താവത്കാലം പ്രതീക്ഷിതും

ഹേ മുനിസത്തമ, പരാജിതരായ ഞങ്ങൾ എങ്ങനെ ഭൂമിയിൽ കഴിയും? അത്രയും കാലം കാത്തിരിക്കാൻ ബലമില്ലാത്ത ഞങ്ങൾ ശക്തന്മാരായി ഭവിക്കണം.

8. നിഹതാ ബലിനഃ സർവ്വേ കേചിത് ശിഷ്ടാശ്ച ദാനവാഃ
നാദ്യ യുക്താശ്ച സംഗ്രാമേ സ്ഥാതുമേവം സുഖാവഹാഃ

ശക്തന്മാരെല്ലാം കൊല്ലപ്പെട്ടു. അവശേഷിച്ച ദൈത്യന്മാരാകട്ടെ യുദ്ധത്തിനു കൊള്ളാവുന്നവരു മല്ലിപ്പോൾ. ഇങ്ങനെ സുഖിച്ചിരിക്കാൻ പറ്റിയതല്ലല്ലോ യുദ്ധം.

### ശുക്ര ഉവാച

9. യാവദഹം മന്ത്രവിദ്യാമാനയിഷ്യാമി ശങ്കരാത്
താവദ്ഭവദ്ഭിഃ സ്ഥാതവ്യം തപോയുക്തൈഃ ശമാന്വിതൈഃ

ഞാൻ ശങ്കരനിൽനിന്ന് മന്ത്രവിദ്യനേടിക്കൊണ്ടു വരുന്നതുവരെ നിങ്ങൾ ശമാദികൾ ശീലിച്ച് തപോനിരതരായിരിക്കണം.

10. സാമദാനാദയഃ പ്രോക്താ വിദ്വദ്ഭിഃ സമയോചിതാഃ
ദേശം കാലം ബലം വീരൈർജ്ഞാത്വാ ശക്തിബലം ബുധൈഃ

സാമദാനാദ്യുപായങ്ങൾ സമയോചിതമായി പ്രയോഗിക്കേണ്ടവയാണെന്ന് വിദ്വാന്മാർ പറഞ്ഞിട്ടുണ്ട്. അറിവുള്ള വീരന്മാർ ഓരോന്നു ചെയ്യുന്നത്, ദേശവും കാലവും ബലവും സൈന്യബലവും മറ്റും നോക്കിയായിരിക്കണം.

11. സേവാƒഥ സമയേ കാര്യാ ശത്രൂണാം ശുഭകാമ്യയാ
സ്വശക്ത്യുപചയേ കാലേ ഹന്തവ്യാസ്തേ മനീഷിഭിഃ

ശുഭം ആഗ്രഹിക്കുന്നപക്ഷം സമയം കണ്ട് ശത്രുവിനെ വേണ്ടിവന്നാൽ സേവിക്കണം.അതിൽ തെറ്റില്ല. സ്വന്തം ശക്തി വർദ്ധിച്ചിരിക്കുന്ന സമയത്ത് ബുദ്ധിയുള്ളവർ അവരെ സംഹരിക്കുകയും ചെയ്യണം.

12. തദദ്യ വിനയം കൃത്വാ സാമപൂർവ്വം ഛലേന വൈ
തിഷ്ഠധ്വം സ്വനികേതേഷു മദാഗമനകാംക്ഷയാ

അതുകൊണ്ട് നിങ്ങളിപ്പോൾ കളവായിവിനയം നടിച്ച് സൗമ്യരായി എന്റെ വരവും കാത്ത് സ്വസ്വഭവനങ്ങളിൽ കഴിഞ്ഞുകൂടണം.

13. പ്രാപ്യ മന്ത്രാൻ മഹാദേവാദാഗമിഷ്യാമി ദാനവാഃ
യുധ്യാമഹേ പുനർദ്ദേവാന്മന്ത്രമാസ്ഥായ വൈ ബലം

ദാനവരേ, മഹേശ്വരനിൽനിന്ന് മന്ത്രങ്ങൾ നേടിക്കൊണ്ട് ഞാൻ വരാം. പിന്നെ നമുക്ക് ആ മന്ത്രബലം വച്ചുകൊണ്ട് ദേവന്മാരോട് യുദ്ധം ചെയ്യാം.

14. ഇത്യുക്ത്വാ/ഥ ഭൃഗുസ്തഭ്യോ ജഗാമ കൃതനിശ്ചയഃ
മഹാദേവം മഹാരാജ മന്ത്രാർത്ഥം മുനിസത്തമഃ

ഇങ്ങനെ അവരോട് പറഞ്ഞിട്ട് ശുക്രാചാര്യർ നിശ്ചയചിത്തനായി പുറപ്പെട്ടു. മഹാരാജാവേ, മുനിസത്തമനായ അദ്ദേഹം മന്ത്രം നേടാൻ വേണ്ടി മഹാദേവസന്നിധിയിലേക്ക് പോയി.

15. ദാനവാഃ പ്രേഷയാമാസുഃ പ്രഹ്ളാദം സുരസന്നിധൗ
സത്യവാദിനമവ്യഗ്രം സുരാണാം പ്രത്യയപ്രദം

ദാനവന്മാരാകട്ടെ ശുക്രാചാര്യർ പോയിക്കഴിഞ്ഞപ്പോൾ പ്രഹ്ളാദനെ ദേവന്മാരുടെ അടുത്തേക്ക് അയച്ചു. അദ്ദേഹം സത്യവാദിയും ശ്രദ്ധാലുവും ദേവൻമാർക്ക് വിശ്വസ്തനുമാണല്ലോ.

16. പ്രഹ്ളാദസ്തു സുരാൻ പ്രാഹ പ്രശ്രയാവനതോ നൃപ
അസുരൈഃ സഹിതസ്തത്ര വചനം നമ്രതായുതം

രാജാവേ പ്രഹ്ളാദൻ മറ്റ് അസുരന്മാരോടുകൂടി ദേവന്മാരുടെ അടുത്തെത്തി പ്രണമിച്ചു. പിന്നെ വിനയത്തോടുകൂടി പറഞ്ഞു:

17. ന്യസ്തശസ്ത്രാ വയം സർവ്വേ നിഃസന്നാഹാസ്തഥൈവ ച
ദേവാസ്തപശ്ചരിഷ്യാമഃ സംവൃതാ വല്കലൈർയുതാഃ

ദേവന്മാരേ, ഞങ്ങളെല്ലാവരുമിപ്പോൾ ആയുധങ്ങൾ ഉപേക്ഷിച്ചിരിക്കുന്നു. അതുപോലെ യുദ്ധത്തിന് ഒരുങ്ങുന്നുമില്ല. മരവുരി ധരിച്ച് ഞങ്ങളിനി തപസ്സുചെയ്യാൻ പോകുകയാണ്.

18. പ്രഹ്ളാദസ്യ വചഃ ശ്രുത്വാ സത്യാഭിവ്യാഹൃതം തു തത്
തതോ ദേവാ ന്യവർത്തന്ത വിജ്വരാ മുദിതാശ്ച തേ

പ്രഹ്ളാദന്റെ വാക്കു കേട്ടിട്ട് അദ്ദേഹം പറഞ്ഞത് സത്യമാണെന്നു വിചാരിച്ച് ദേവന്മാർ മനഃപ്രയാസം കൂടാതെ സന്തുഷ്ടരായി മടങ്ങി.

19. ന്യസ്തശസ്ത്രേഷു ദൈത്യേഷു വിനിവൃത്താസ്തദാ സുരാഃ
വിശ്രബ്ധാഃ സ്വഗൃഹാൻ ഗത്വാ ക്രീഡാസക്താഃ സുസംസ്ഥിതാഃ

ദൈത്യന്മാർ ശസ്ത്രം ഉപേക്ഷിച്ചിരിക്കുന്നു എന്നു മനസ്സിലാക്കി മടങ്ങിയ ദേവന്മാർ വിശ്വാസത്തോടെ ഗൃഹങ്ങളിലെത്തി ക്രീഡാസക്തരും സ്വസ്ഥരുമായി കഴിഞ്ഞു.

20. ദൈത്യാ ദമം സമാലംബ്യ താപസാസ്തപിസംയുതാഃ
കശ്യപസ്യാശ്രമേ വാസം ചക്രുഃ കാവ്യാഗമേച്ഛയാ

ദൈത്യന്മാർ ദമനശീലരായി തപോവൃത്തിയിൽ മുഴുകി കശ്യപന്റെ ആശ്രമത്തിൽ ശുക്രന്റെ വരവും പ്രതീക്ഷിച്ച് വസിച്ചു.

**21. കാവ്യോ ഗത്വാ/ഥ കൈലാസം മഹാദേവം പ്രണമ്യ ച**
**ഉവാച വിഭുനാ പൃഷ്ടഃ കിം തേ കാര്യമിതി പ്രഭുഃ**

ശുക്രാചാര്യൻ കൈലാസത്തുചെന്ന് മഹാദേവനെ പ്രണമിച്ചു. നിനക്ക് എന്താണ് ആവശ്യമെന്ന് പ്രഭുവായ മഹാദേവൻ ചോദിച്ചപ്പോൾ ശുക്രൻ അദ്ദേഹത്തോടുപറഞ്ഞു:

**22. മന്ത്രാനിച്ഛാമ്യഹം ദേവ യേ ന സന്തി ബൃഹസ്പതൗ**
**പരാജയായ ദേവാനാമസുരാണാം ജയായ ച**

ദേവന്മാർക്ക് പരാജയമുണ്ടാവുന്നതിനും അസുരന്മാർക്ക് ജയമുണ്ടാകുന്നതിനും വേണ്ടി ഹേ മഹാദേവ, ബൃഹസ്പതിക്ക് സ്വാധീനമാവാത്തത്ര മന്ത്രങ്ങൾ എനിക്കു ലഭിക്കണം.

## വ്യാസ ഉവാച

**23. തച്ഛ്രുത്വാ വചനം തസ്യ സർവ്വജ്ഞഃ ശങ്കരഃ ശിവഃ**
**ചിന്തയാമാസ മനസാ കിം കർത്തവ്യമതഃ പരം**

ശുക്രാചാര്യർ പറഞ്ഞതുകേട്ടപ്പോൾ സർവ്വജ്ഞനും ശങ്കരനുമായ ശിവൻ എന്താണ് ഇനി ചെയ്യേണ്ടതെന്ന് മനസാ ആലോചിച്ചു.

**24. സുരേഷു ദ്രോഹബുദ്ധ്യാ/സൗ മന്ത്രാർത്ഥമിഹ സാമ്പ്രതം**
**പ്രാപ്തഃ കാവ്യോ ഗുരുസ്തേഷാം ദൈത്യാനാം വിജയായ ച**

ദേവന്മാരിൽ ദ്രോഹബുദ്ധിയോടുകൂടിയാണ് മന്ത്രം ലഭിക്കാൻ ഇവൻ ഇവിടെ വന്നിരിക്കുന്നത്. ദൈത്യഗുരുവായ ഈ ശുക്രൻ അവരുടെ വിജയം ആഗ്രഹിക്കുന്നു.

**25. രക്ഷണീയാ മയാ ദേവാ ഇതി സഞ്ചിന്ത്യ ശങ്കരഃ**
**ദുഷ്കരം വ്രതമത്യുഗ്രം തമുവാച മഹേശ്വരഃ**

ദേവന്മാരെ എങ്ങനെയും രക്ഷിക്കണം എന്നു ചിന്തിച്ചിട്ട് ശങ്കരൻ അദ്ദേഹത്തോട് ദുഷ്കരവും അത്യുഗ്രവുമായ വ്രതമനുഷ്ഠിക്കാൻ ആവശ്യപ്പെട്ടു.

**26. പൂർണ്ണം വർഷസഹസ്രം തു കണധൂമമവാക്ഛിരാഃ**
**യദി പാസ്യസി ഭദ്രം തേ തതോ മന്ത്രാനവാപ്സ്യസി**

പൂർണ്ണമായി ആയിരംവർഷം കിഴുക്കാം തൂക്കായി കിടന്ന് കണധൂമം പാനം ചെയ്യുന്ന പക്ഷം അങ്ങേയ്ക്ക് നന്മയുണ്ടാവും; മന്ത്രസിദ്ധിയും ഉണ്ടാവും.

**27. ഇത്യുക്തോ/സൗ പ്രണമ്യേശം ബാഢമിത്യബ്രവീദ്വചഃ**
**വ്രതം ചരാമ്യഹം ദേവ ത്വയാജ്ഞപ്തഃ സുരേശ്വര**

ഇങ്ങനെ പറഞ്ഞതുകേട്ട ശുക്രാചാര്യർ മഹേശ്വരനെ പ്രണമിച്ചിട്ട് പറഞ്ഞു 'ഹേ സുരേശ്വര, അങ്ങനെ ചെയ്യാം. അങ്ങ് കല്പിച്ചവണ്ണം വ്രതം ഞാൻ അനുഷ്ഠിക്കാം'

## വ്യാസ ഉവാച

**28. ഇത്യുക്ത്വാ ശങ്കരം കാവ്യശ്ചകാര വ്രതമുത്തമം**
**ധൂമപാനരതഃ ശാന്തോ മന്ത്രാർത്ഥകൃതനിശ്ചയഃ**

ഇങ്ങനെ ശങ്കരനോടു സമ്മതിച്ചിട്ട് ശുക്രാചാര്യർ, ധൂമപാനനിരതനായി, ശാന്തനായി മന്ത്രലബ്ധിയിൽ ഉറച്ചവിശ്വാസത്തോടെ അത്യുത്തമമായ ആ വ്രതം അനുഷ്ഠിക്കാൻ തുടങ്ങി.

**29. തതോ ദേവാഃ പരിജ്ഞാത്വാ കാവ്യം വ്രതരതം തദാ**
**ദൈത്യാൻ ദംഭരതാംശ്ചൈവ ബഭൂവുർമന്ത്രതത്പരാഃ**

ശുക്രാചാര്യർ വ്രതനിഷ്ഠയിലാണെന്നും അസുരന്മാർ അതുമൂലം അഹങ്കരിക്കുകയാണെന്നും മനസ്സിലാക്കിയിട്ട് ദേവന്മാർ അപ്പോൾ പരസ്പരം ആലോചിച്ചു.

**30. വിചാര്യ മനസാ സർവ്വേ സംഗ്രമായോദ്യതാ നൃപ**
**യയുർധൃതായുധാസ്തത്ര യത്ര തേ ദാനവോത്തമാഃ**

രാജാവേ, ദേവന്മാരെല്ലാം ഉറച്ചതീരുമാനമെടുത്തിട്ട് യുദ്ധത്തിന് തയ്യാറായി. ദാനവശ്രേഷ്ഠന്മാർ വസിക്കുന്നിടത്തേക്ക് ആയുധധാരികളായി പുറപ്പെട്ടു.

**31. താനാഗതാൻ സമീക്ഷ്യാഥ സായുധാൻ ദംശിതാംസ്തഥാ**
**ആസംസ്തേ ഭയസംവിഗ്നാ ദൈത്യാ ദേവാൻ സമന്തതഃ**

പടച്ചട്ടയണിഞ്ഞ് ആയുധധാരികളായി തങ്ങളുടെ സമീപത്തേക്ക് അണഞ്ഞുകൊണ്ടിരിക്കുന്ന ദേവന്മാരെ കണ്ട ദാനവന്മാർ ഭയസന്ത്രസ്തരായിത്തീർന്നു.

**32. ഉത്പേതുഃ സഹസാ തേ വൈ സന്നദ്ധാൻ ഭയകർശിതാഃ**
**അബ്രുവൻ വചനം തഥ്യം തേ ദേവാൻ ബലദർപ്പിതാൻ**

ആ ദൈത്യന്മാർ ഭയപ്പെട്ട് പെട്ടെന്ന് ചാടിഎണീറ്റ് ബലത്താൽ അഹങ്കരിക്കുന്നവരും സന്നദ്ധരുമായ ദേവന്മാരോട് സത്യമായി പറഞ്ഞു:

**33. ന്യസ്തശസ്ത്രേ ഭഗവതി ആചാര്യേ വ്രതമാസ്ഥിതേ**
**ദത്വാഭയം പുരാ ദേവാഃ സമ്പ്രാപ്താ നോ ജിഘാംസയാ**

ഞങ്ങളുടെ ആചാര്യൻ ആയുധങ്ങളുപേക്ഷിച്ച് വ്രതാനിഷ്ഠനായിരിക്കെ, ദേവന്മാരെ, നിങ്ങൾ ആദ്യം അഭയം നൽകിയിട്ട് ഇപ്പോൾ ഞങ്ങളെ വധിക്കാൻ വന്നിരിക്കുന്നുവോ?

**34. സത്യം വഃ ക്വ ഗതം ദേവാ ധർമ്മശ്ച ശ്രുതിനോദിതഃ**
**ന്യസ്തശസ്ത്രാ ന ഹന്തവ്യാ ഭീതാശ്ച ശരണം ഗതാഃ**

നിങ്ങളുടെ സത്യവും വേദനിഷ്ഠമായ ധർമ്മവും എവിടെപ്പോയി? ആയുധം വെടിഞ്ഞവരെയും ഭയപ്പെട്ടവരെയും അഭയംപ്രാപിച്ചവരെയും കൊല്ലാമോ?

### ദേവാ ഊചുഃ

**35. ഭവദ്ഭിഃ പ്രേഷിതഃ കാവ്യോ മന്ത്രാർത്ഥം കുഹകേന ച**
**തപോജ്ഞാനം ഹി യുഷ്മാകം തേന യുധ്യാമ ഏവ ഹി**

മന്ത്രലബ്ധിക്കുവേണ്ടി നിങ്ങൾ ശുക്രാചാര്യരെ അയച്ചിരിക്കുകയാണ്. നിങ്ങളുടെ തപസ്സും ജ്ഞാനവുമെല്ലാം വെറും ഭോഷ്കാണ്. അതുകൊണ്ട് ഞങ്ങൾ യുദ്ധം ചെയ്യാനാണു തുടങ്ങുന്നത്.

**36. സജ്ജാ ഭവന്തു യുദ്ധായ സംരബ്ധാഃ ശസ്ത്രപാണയഃ**
**ശത്രുഃ ഛിദ്രേണ ഹന്തവ്യ ഏഷ ധർമ്മഃ സനാതനഃ**

ആയുധവുമേന്തി യുദ്ധത്തിന് ഒരുങ്ങിക്കൊള്ളിൻ. തക്കം പാർത്ത് ശത്രുവിനെ സംഹരിക്കണമെന്നതാണ് ശാശ്വതനിയമം.

### വ്യാസ ഉവാച

**37. തച്ഛ്രുത്വാ വചനം ദൈത്യാ വിചാര്യ ച പരസ്പരം**
**പലായനപരാ സർവ്വേ നിർഗ്ഗതാ ഭയവിഹ്വലാഃ**

ആ വാക്കുകേട്ട ദൈത്യന്മാർ പരസ്പരം കൂടിയാലോചിച്ചു. ദേവന്മാരെ അപ്പോൾ യുദ്ധത്തിൽ ജയിക്കാനാവില്ലെന്നു മനസ്സിലാക്കി എല്ലാവരും ഭയപ്പെട്ട് ഓടിപ്പോയി.

**38. ശരണം ദാനവാ ജഗ്മുർഭീതാസ്തേ കാവ്യമാതരം**
**ദൃഷ്ട്വാ താനതിസന്തപ്താനഭയം ച ദദാവഥ**

ഭയപ്പെട്ട ദാനവന്മാർ ശുക്രമാതാവിനെ ശരണം പ്രാപിച്ചു. അവർ അത്യധികം ദു:ഖിതരാണെന്നുകണ്ട ആ മാതാവ് അവർക്ക് അഭയം നൽകി.

**കാവ്യമാതോവാച**

**39. ന ഭേതവ്യം ന ഭേതവ്യം ഭയം ത്യജത ദാനവാഃ**
**മത്സന്നിധൗ വർത്തമാനാന്ന ഭീർഭവിതുമനർഹതി**

ഹേ ദാനവന്മാരേ, നിങ്ങൾ ഭയപ്പെടേണ്ട; ഭയപ്പെടേണ്ട. നിങ്ങൾ ഭയം വെടിയിൻ. എന്റെ അടുത്തുനില്ക്കുന്ന നിങ്ങൾക്ക് ഭയപ്പെടേണ്ട ആവശ്യമില്ല.

**40. തച്ഛ്രുത്വാ വചനം ദൈത്യാഃ സ്ഥിതാസ്തത്ര ഗതവ്യഥാഃ**
**നിരായുധാ ഹ്യസംഭ്രാന്താസ്തത്രാശ്രമവരേ*f*സുരാഃ**

ആ വാക്കുകേട്ട്, ആയുധമില്ലാത്തവരാണെങ്കിലും അല്ലലില്ലാതെയും സംഭ്രമിക്കാതെയും ദൈത്യന്മാർ ആശ്രമത്തിൽത്തന്നെ നിന്നു.

**41. ദേവാസ്താൻ വിദ്രുതാൻ വീക്ഷ്യ ദാനവാംസ്തേ പദാനുഗാഃ**
**അഭിജഗ്മുഃ പ്രസഹ്യ താനവിചാര്യ ബലാബലം**

ദൈത്യന്മാരെല്ലാം ഭയപ്പെട്ട് ഓടിപ്പോയെന്നുകണ്ട ദേവന്മാർ ബലാബലം നോക്കാതെ അവരെ പിന്തുടർന്ന് കാവ്യമാതാവിന്റെ ആശ്രമത്തിലേക്ക് ബലാൽ കടന്നുചെന്നു.

**42. തത്രാഗതാഃ സുരാഃ സർവ്വേ ഹന്തും ദൈത്യാൻ സമുദ്യതാഃ**
**വാരിതാഃ കാവ്യമാത്രാ*f*പി ജഘ്നുസ്താനാശ്രമസ്ഥിതാൻ**

അവിടെ ചെന്നുചേർന്ന ദേവന്മാരെല്ലാം അസുരന്മാരെ കൊല്ലാൻ ഒരുമ്പെട്ടു. കാവ്യമാതാവുതടഞ്ഞെങ്കിലും ആശ്രമത്തിൽ നിന്നിരുന്ന ദൈത്യരെ അവർ വിട്ടില്ല.

**43. ഹന്യമാനാൻ സുരൈർ ദൃഷ്ട്വാ കാവ്യമാതാതിവേപിതാ**
**ഉപാച സർവാൻ സനിദ്രാംസ്തപസാ വൈ കരോമ്യഹം**

ദേവന്മാർ, തന്നെ അഭയം പ്രാപിച്ചവരെ കൊല്ലുന്നതുകണ്ടിട്ട് ഭയപ്പെട്ടുവിറച്ച കാവ്യമാതാവു പറഞ്ഞു: തപോബലത്താൻ ഞാൻ സകലരെയും ഉറക്കിക്കളയുന്നുണ്ട്.

**44. ഇത്യുക്ത്വാ പ്രേരിതാ നിദ്രാ താനാഗത്യ പപാത ച**
**സേന്ദ്രാ നിദ്രാവശം യാതാ ദേവാ മൂകവദാസ്ഥിതാഃ**

ഇങ്ങനെ പറഞ്ഞ് പ്രേരിപ്പിച്ചുവിട്ട നിദ്രാദേവി ദേവന്മാരെയെല്ലാം ബാധിച്ചു. ഇന്ദ്രനുൾപ്പെടെയുള്ളവർ നിദ്രയ്ക്കു വിധേയരായി മൂകന്മാരെപ്പോലെ ആയിത്തീർന്നു.

**45. ഇന്ദ്രം നിദ്രാജിതം ദൃഷ്ട്വാ ദീനം വിഷ്ണുരഭാഷത**
**മാം ത്വം പ്രവിശ ഭദ്രം തേ നയേ ത്വാം ച സുരോത്തമ**

ഇന്ദ്രൻ നിദ്രാധീനനായി ദീനനായിരിക്കുന്നെന്ന് കണ്ട വിഷ്ണു അദ്ദേഹത്തോടുപറഞ്ഞു: "നിനക്ക് മംഗളമുണ്ടാവട്ടെ. നീ എന്നിൽ കടന്നുകൂടിക്കൊള്ളുക. ഞാൻ നിന്നെ നയിച്ചുകൊള്ളാം".

**46. ഏവമുക്തസ്തതോ വിഷ്ണും പ്രവിവേശ പുരന്ദരഃ**
**നിർഭയോ ഗതനിദ്രശ്ച ബഭൂവ ഹരിരക്ഷിതഃ**

ഇങ്ങനെ പറഞ്ഞുകേട്ട ദേവേന്ദ്രൻ വിഷ്ണുവിൽ പ്രവേശിച്ചു. ഹരിയാൽ രക്ഷിക്കപ്പെട്ട അദ്ദേഹം അങ്ങനെ നിർഭയനും നിദ്രവിട്ടവനുമായി ഭവിച്ചു.

**47. രക്ഷിതം ഹരിണാ ദൃഷ്ട്വാ ശക്രം തത്ര ഗതവ്യഥം**
**കാവ്യമാതാ തതഃ ക്രുദ്ധാ വചനം ചേദമബ്രവീത്**

വിഷ്ണു രക്ഷിച്ചതുമൂലം ദുഃഖമറ്റവനായിത്തീർന്ന ഇന്ദ്രനെ കണ്ട കാവ്യമാതാവ് കോപത്തോടെ ഇങ്ങനെ പറഞ്ഞു:

**48. മഘവംസ്ത്വാം ഭക്ഷയാമി സവിഷ്ണും വൈ തപോബലാത്**
**പശ്യതാം സർവ്വദേവാനാമീദൃശം മേ തപോബലം**

"ഹേ ദേവേന്ദ്ര, തപോബലം കൊണ്ട് ഞാൻ നിന്നെ വിഷ്ണുവിനോടൊപ്പം ദേവന്മാർ കാൺകെ ഉടൻ തിന്നുന്നുണ്ട്.എന്റെ തപോബലം കണ്ടോളിൻ."

## വ്യാസ ഉവാച

**49. ഇത്യുക്തൗ തു തായ ദേവൗ വിഷ്ണ്വിന്ദ്രൗ യോഗവിദ്യയാ**
**അഭിഭൂതൗ മഹാത്മാനൗ സ്തബ്ധൗ തൗ സംബഭൂവതുഃ**

കാവ്യമാതാവ് അങ്ങനെ പറയവേ ദേവന്മാരും മഹാത്മാക്കളുമായ ആ വിഷ്ണുവും ഇന്ദ്രനും യോഗവിദ്യ ബാധിച്ചതിനാൽ ഒന്നും ചെയ്യാനാവാതെ സ്തബ്ധരായിപ്പോയി.

**50. വിസ്മിതാസ്തു തദാ ദേവാ ദൃഷ്ട്വാ താവതിബാധിതൗ**
**ചക്രുഃ കില കിലാ ശബ്ദം തതസ്തേ ദീനമാനസാഃ**

അവർ അത്യധികം പീഡിതരാണെന്നു കണ്ട ദേവന്മാർ വിസ്മയിച്ചുപോയി. ദീനമാനസരായ അവർ 'കില കില' ശബ്ദം പുറപ്പെടുവിച്ചു.

**51. ക്രോശമാനാൻ സുരാൻ ദൃഷ്ട്വാ വിഷ്ണും പ്രാഹ ശചീപതിഃ**
**വിശേഷേണാഭിഭൂതോഽസ്മി ത്വത്തോഽഹം മധുസൂദന**

വിലപിക്കുന്ന ദേവന്മാരെ കണ്ട ദേവേന്ദ്രൻ വിഷ്ണുവിനോടു പറഞ്ഞു: ഹേ മധുസൂദന, ഞാൻ പ്രത്യേകിച്ചും അങ്ങയേക്കാൾ അവശനായിത്തീർന്നിരിക്കുന്നു.

**52. ജഹ്യേനാം തരസാ വിഷ്ണോ യാവന്നൗ ന ദഹേത്പ്രഭോ**
**തപസാ ദർപ്പിതാം ദുഷ്ടാം മാ വിചാരയ മാധവ**

പ്രഭുവായ വിഷ്ണോ, നാം ദഹിക്കുന്നതിനു മുമ്പായി ഉടൻ തന്നെ ഇവളെ സംഹരിച്ചാലും. തപസ്സു കൊണ്ട് അഹങ്കരിക്കുന്ന ദുഷ്ടയാണിവൾ. ഇവളെ കൊല്ലുന്ന കാര്യത്തിൽ ഒന്നും ചിന്തിക്കാനില്ല.

**53. ഇത്യുക്തോ ഭഗവാൻ വിഷ്ണുഃ ശക്രേണ പ്രഥിതേന ച**
**ചക്രം സസ്മാര തരസാ ഘൃണാം ത്യക്ത്വാഥ മാധവഃ**

പ്രസിദ്ധനായ ഇന്ദ്രൻ ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ ഭഗവാൻ വിഷ്ണു ഒരു ദൈന്യതയും കൂടാതെ സുദർശനചക്രത്തെ സ്മരിച്ചു.

**54. സ്മൃതമാത്രം തു സമ്പ്രാപ്തം ചക്രം വിഷ്ണുവശാനുഗം**
**ദധാര ച കരേ ക്രുദ്ധോ വധാർത്ഥം ശക്രചോദിതഃ**

വിഷ്ണുവിന്റെ ആജ്ഞാനുവർത്തിയായ സുദർശനചക്രം സ്മരിച്ചമാത്രയിൽത്തന്നെ പ്രത്യക്ഷമായി. ശക്രൻ പ്രേരിപ്പിച്ചതു നിമിത്തം കാവ്യമാതാവിനെ വധിക്കുന്നതിനു വേണ്ടി അദ്ദേഹം ക്രോധത്തോടെ ചക്രം കൈയിലെടുത്തു.

**55. ഗൃഹീത്വാ തത്കരേ ചക്രം ശിരശ്ചിച്ഛേദ രംഹസാ**
**ഹതാം ദൃഷ്ട്വാ തു താം ശക്രോ മുദിതശ്ചാഭവത്തദാ**

ആ ചക്രം കൈയിലെടുത്തു അതിവേഗം അദ്ദേഹം അവളുടെ ശിരസ്സു ഛേദിച്ചു.അവൾ വധിക്കപ്പെട്ടതു കണ്ട ദേവേന്ദ്രൻ വളരെ സന്തുഷ്ടനാവുകയും ചെയ്തു.

**56. ദേവാശ്ചാതീവ സന്തുഷ്ടാ ഹരിം ജയ ജയേതി ച**
**തുഷ്ടുവുർമുദിതാഃ സർവ്വേ സംജാതാ വിഗതജ്വരാഃ**

ദേവന്മാർ വളരെ സന്തോഷിച്ച് ജയ ജയ ശബ്ദം മുഴക്കി ഹരിയെ സ്തുതിച്ചു.അങ്ങനെ ദേവന്മാർ സന്തുഷ്ടരും സന്താപമറ്റവരുമായിത്തീർന്നു.

**57. ഇന്ദ്രാവിഷ്ണൂ തു സംജാതൗ തത്ക്ഷണാദ്ധൃദയവ്യഥൗ**
**സ്ത്രീവധാച്ഛങ്കമാനൗ തു ഭൃഗോഃ ശാപം ദുരത്യയം**

തടുക്കാനാവാത്ത ഭൃഗുശാപത്തെപ്പറ്റിയും, സ്ത്രീവധത്തെപ്പറ്റിയും ആലോചിച്ചപ്പോൾ പെട്ടെന്ന് ദേവേന്ദ്രനും വിഷ്ണുവിനും ഹൃദയവ്യഥയുണ്ടായി.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
ഏകാദശോ*f*ദ്ധ്യായഃ

# അഥ ദ്വാദശോ*f*ദ്ധ്യായഃ

## വ്യാസ ഉവാച

**1. തം ദൃഷ്ട്വാ തു വധം ഘോരം ചുക്രോധ ഭഗവാൻ ഭൃഗുഃ**
**വേപമാനോ*f*തി ദുഃഖാർത്തഃ പ്രോവാച മധുസൂദനം.**

അതിഘോരമായ ആ സ്ത്രീവധം കണ്ട ഭൃഗു ക്രുദ്ധനായിത്തീർന്നു. അത്യന്തം ദുഃഖിതനായിത്തീർന്ന അദ്ദേഹം വിറച്ചുകൊണ്ട് വിഷ്ണുവിനോടു പറഞ്ഞു:

## ഭൃഗുരുവാച

**2. അകൃതം തേ കൃതം വിഷ്ണോ ജാനൻ പാപം മഹാമതേ**
**വധോ*f*യം വിപ്രജാതായാ മനസാ കർത്തുമക്ഷമഃ**

മഹാബുദ്ധിമാനായ ഹേ വിഷ്ണോ പാപത്തെക്കുറിച്ച് അറിയാവുന്ന അങ്ങ് ചെയ്യരുതാത്തതാണ് ചെയ്തത്. മനസ്സുകൊണ്ടുപോലും ചെയ്യാൻ യോഗ്യമല്ലാത്തതാണ് അങ്ങു ചെയ്ത ഈ വിപ്രസ്ത്രീവധം.

**3. ആഖ്യാതസ്ത്വം സത്വഗുണഃ സ്മൃതോ ബ്രഹ്മാ ച രാജസഃ**
**തഥാ*f*സൗ താമസഃ ശംഭുർവിപരീതം കഥം സ്മൃതം.**

അങ്ങ് സത്വഗുണ പ്രധാനനാണെന്നല്ലേ പറയുന്നത്.? ബ്രഹ്മാവ് രജോഗുണ പ്രധാനനും. അതുപോലെ ശംഭു താമസഗുണ പ്രധാനനുമാണ്. അതെങ്ങനെ വിപരീതമാകും?

**4. താമസസ്ത്വം കഥം ജാതഃ കൃതം കർമ്മാതിനിന്ദിതം**
**അവധ്യാ സ്ത്രീ ത്വയാ വിഷ്ണോ ഹതാ കസ്മാന്നിരാഗസാ.**

അങ്ങ് എങ്ങനെ തമഃ പ്രധാനനായി, അതിനിന്ദിതമായ ഈ കർമ്മം ചെയ്തു? ഹേ വിഷ്ണോ, അങ്ങ് സ്ത്രീയെ വധിക്കാൻ പാടില്ലാത്തതാണ്. എന്നിരിക്കെ, നിഷ്പാപയായ അവളെ എന്തിനു വധിച്ചു?

**5. ശപാമി ത്വാം ദുരാചാരം കിമന്യത് പ്രകരോമി തേ**
**വിധുരോ*f*ഹം കൃതഃ പാപ ത്വയാ*f*ഹം ശക്രകാരണാത്.**

ദുരാചാരനായ അങ്ങയെ ശപിക്കുകയല്ലാതെ മറ്റെന്താണു ഞാൻ ചെയ്യുക? ഹേ പാപിഷ്ഠാ, അങ്ങ് എന്നെ ശക്രനുവേണ്ടി ഭാര്യാവിരഹിതനാക്കി.

6. ന ശപേ*f*ഹം തഥാ ശക്രം ശപേ ത്വാം മധുസൂദന
സദാ ഛലപരോ*f*സി ത്വം കീടയോനിർദുരാശയഃ

ഞാൻ ഇന്ദ്രനെ അങ്ങനെ ശപിക്കാൻ പോകുന്നില്ല. ഹേ മധുസൂദന, അങ്ങയെയാണ് ശപിക്കുന്നത്. അങ്ങ് എപ്പോഴും വഞ്ചന ചെയ്യുന്നവനാണ്; കീടജന്മംകൊണ്ട ദുർബുദ്ധിയാണ്.

7. യേ ച ത്വാം സാത്വികം പ്രാഹുസ്തേ മൂർഖാ മുനയഃ കില
താമസസ്ത്വം ദുരാചാരഃ പ്രത്യക്ഷം മേ ജനാർദന.

അങ്ങ് സാത്വികനാണെന്നു പറയുന്ന മുനിമാർ മൂർഖന്മാർതന്നെ. സംശയമില്ല. ഹേ ജനാർദ്ദന അങ്ങ് താമസപ്രകൃതിയായ ദുരാചാരനാണെന്ന് എനിക്ക് നേരിട്ട് അറിയാൻ കഴിഞ്ഞു.

8. അവതാരാ മൃത്യുലോകേ സന്തു മച്ഛാപസംഭവാഃ
പ്രായോ ഗർഭഭവം ദുഃഖം ഭുങ്ക്ഷ്വ പാപാജ്ജനാർദ്ദന

ഞാൻ അങ്ങയെ ശപിക്കുന്നു: 'ഹേ ജനാർദ്ദന, അനേകം പ്രാവശ്യം അങ്ങേയ്ക്ക് ഭൂമിയിൽ ജനിക്കാൻ ഇടയാവട്ടെ. പാപം നിമിത്തം ഗർഭദുഃഖവും അനുഭവിക്കേണ്ടിവരട്ടെ.'

## വ്യാസ ഉവാച

9. തതസ്തേനാഥ ശാപേന നഷ്ടേ ധർമ്മേ പുനഃ പുനഃ
ലോകസ്യ ച ഹിതാർത്ഥായ ജായതേ മാനുഷേഷ്വിഹ.

അങ്ങനെ ഭൃഗു ശപിച്ചതുമൂലം ധർമ്മം നഷ്ടമാവുമ്പോൾ ലോകഹിതത്തിനുവേണ്ടി മനുഷ്യ ലോകത്തിൽ വഷ്ണു വീണ്ടും വീണ്ടും ജനിക്കുന്നു.

## രാജോവാച

10. ഭൃഗുഭാര്യാ ഹതാ തത്ര ചക്രേണാമിതതേജസാ
ഗാർഹസ്ഥ്യം ച പുനസ്തസ്യ കഥം ജാതം മഹാത്മനഃ

അത്യന്തം തേജോമയമായ ചക്രത്താൽ ഭാര്യ കൊല്ലപ്പെട്ടതിനു ശേഷം മഹാത്മാവായ ഭൃഗുവിന്റെ ഗൃഹസ്ഥജീവിതം എങ്ങനെയായിരുന്നു?

## വ്യാസഉവാച

11. ഇതി ശപ്ത്വാ ഹരിം രോഷാത്തദാദായ ശിരസ്ത്വരൻ
കായേ സംയോജ്യ തരസാ ഭൃഗുഃ പ്രോവാച കാര്യവിത്.

ഇങ്ങനെ കോപത്തോടെ അദ്ദേഹം വിഷ്ണുവിനെ ശപിച്ചു. വളരെ വേഗം സ്വപത്നിയുടെ ശിരസ്സ് എടുത്ത് ശരീരത്തോടു യോജിപ്പിച്ചു വച്ചുകൊണ്ട് കാര്യജ്ഞനായ ഭൃഗു പറഞ്ഞു:

12. അദ്യ ത്വാം വിഷ്ണുനാ ദേവി ഹതാം സഞ്ജീവയാമ്യഹം
യദി കൃത്സ്നോ മയാ ധർമ്മോ ജ്ഞായതേ ചരിതോ*f*പി വാ.

ഹേ ദേവി, വിഷ്ണു സംഹരിച്ച നിന്നെ ഞാൻ ജീവിപ്പിക്കാം. ഞാൻ സകലധർമ്മങ്ങളും അറിയുന്നവനും ആചരിക്കുന്നവനുമാണെങ്കിൽ,

13. തേന സത്യേന ജീവേത യദി സത്യം ബ്രവീമ്യഹം
പശ്യന്തു ദേവതാഃ സർവ്വാ മമ തേജോബലം മഹത്.

ഞാൻ സത്യമാണു പറയുന്നതെങ്കിൽ ആ സത്യത്താൽ ഇവൾ ജീവിക്കട്ടെ. എല്ലാ ദേവതകളും എന്റെ മഹത്തായ തേജോബലം കണ്ടുകൊള്ളിൻ.!

14. **അദ്ഭിസ്താം പ്രോക്ഷ്യ ശീതാഭിർ ജീവയാമി തപോബലാത്**
**സത്യം ശൗചം തഥാ വേദാ യദി മേ തപസോ ബലം**

സത്യവും ശൗചവും അതുപോലെ വേദവുമാണ് എന്റെ തപസ്സിന്റെ ശക്തിയെങ്കിൽ തണുത്തവെള്ളം തളിച്ച് ഇവളെ ഞാൻ തപോബലത്താൽ ജീവിപ്പിക്കും.

**വ്യാസ ഉവാച**

15. **അദ്ഭിഃ സംപ്രോക്ഷിതാ ദേവീ സദ്യഃ സംജീവിതാ തദാ**
**ഉത്ഥിതാ പരമപ്രീതാ ഭൃഗോർഭാര്യാ ശുചിസ്മിതാ.**

വെള്ളം തളിച്ച ഉടൻ തന്നെ ദേവി ജീവിക്കുകയും ചെയ്തു. ആ ഭൃഗുപത്നി സന്തുഷ്ടയും പ്രസന്നവദനയുമായി എഴുന്നേറ്റു

16. **തതസ്താം സർവ്വഭൂതാനി ദൃഷ്ട്വാ സുപ്തോത്ഥിതാമിവ**
**സാധു സാധ്വിതി തം താം തു തുഷ്ടുവുഃ സർവ്വതോദിശം.**

അവളെ കണ്ട സർവ്വപ്രാണികൾക്കും ഉറങ്ങിയെണീറ്റവളാണെന്നേ തോന്നിയുള്ളു. അദ്ദേഹത്തെയും അവളെയും 'നന്നായി' 'നന്നായി' എന്നുപറഞ്ഞുകൊണ്ടു എല്ലാദിക്കിൽ നിന്നും സ്തുതിക്കുകയുണ്ടായി.

17. **ഏവം സഞ്ജീവിതാ തേന ഭൃഗുണാ വരവർണ്ണിനീ**
**വിസ്മയം പരമം ജഗ്മുർദേവാഃ സേന്ദ്രാ വിലോക്യ യത്**

അങ്ങനെ ആ സുന്ദരി ഭൃഗുവിനാൽ ജീവിപ്പിക്കപ്പെട്ടു. ഇന്ദ്രാദികളായ സകല ദേവന്മാരും അതുകണ്ട് വളരെ അത്ഭുതപ്പെട്ടു.

18. **ഇന്ദ്രഃ സുരാനഥോവാച മുനിനാ ജീവിതാ സതീ**
**കാവ്യസ്തപ്ത്വാ തപോ ഘോരം കിം കരിഷ്യതി മന്ത്രവിത്.**

ഇന്ദ്രൻ അപ്പോൾ ദേവൻമാരോടു പറഞ്ഞു: ഭൃഗു ഈ സതിയെ ജീവിപ്പിച്ചു. ഇനി കാവ്യൻ ഘോരമായ തപസ്സു ചെയ്ത് മന്ത്രശക്തി നേടിയിട്ട് എന്തെല്ലാമാണോ ചെയ്യാൻ പോകുന്നത്!

**വ്യാസ ഉവാച**

19. **ഗതാ നിദ്രാ സുരേന്ദ്രസ്യ ദേഹേ *f*ക്ഷേമ മഭൂന്നൃപ**
**സ്മൃത്വാ കാവ്യസ്യ വൃത്താന്തം മന്ത്രാർത്ഥമതിദാരുണം**

രാജാവേ, മന്ത്രാർത്ഥം അറിഞ്ഞ് കാവ്യൻ തിരിച്ചു വരുമ്പോഴത്തെ കാര്യം ആലോചിച്ചിട്ട് ദേവേന്ദ്രന് ഉറക്കം ഇല്ലാതായി. ശരീരം ശോഷിച്ചു.

20. **വിമൃശ്യ മനസാ ശക്രോ ജയന്തീം സ്വസുതാം തദാ**
**ഉവാച കന്യാം ചാർവ്വംഗീം സ്മിതപൂർവ്വമിദം വചഃ**

അപ്പോൾ ശക്രൻ മനസ്സുകൊണ്ട് ഒരു തീരുമാനമെടുത്തിട്ട് തന്റെ പുത്രിയായ ജയന്തിയെ വിളിച്ചു. അദ്ദേഹം പുഞ്ചിരിച്ചുകൊണ്ട് സുന്ദരിയായ ആ കന്യകയോട് ഇങ്ങനെ പറഞ്ഞു:

21. **ഗച്ഛ പുത്രി മയാ ദത്താ കാവ്യായ ത്വം തപസ്വിനേ**
**സമാരാധയ തന്വംഗി മത്കൃതേ തം വശം കുരു.**

മകളേ, തപസ്വിയായ കാവ്യന് നിന്നെ ഞാൻ ദാനം ചെയ്തിരിക്കുകയാണ്. ഹേ സുന്ദരി, എനിക്കുവേണ്ടി നീ അദ്ദേഹത്തെ പരിചരിച്ച് വശത്താക്കണം.

22. **ഉപചാരൈർമുനിസ്തൈസ്തൈഃ സമാരാധ്യ മനഃ പ്രിയൈഃ**
**ഭയം മേ തരസാ ഗത്വാ ഹര തത്ര വരാശ്രമേ.**

ശ്രേഷ്ഠമായ ആ ആശ്രമത്തിൽ ചെന്ന് അദ്ദേഹത്തിന്റെ മനസ്സിന് ഹിതകരങ്ങളായ ഓരോരോപരിചര്യകൾ ചെയ്ത് എന്റെ ഭയം നീ ഇല്ലാതാക്കണം.

23. സാ പിതുർവചനം ശ്രുത്വാ തത്രാഗച്ഛന്മനോരമാ
തമപശ്യദ്വിശാലാക്ഷീ പിബന്തം ധൂമമാശ്രമേ

പിതാവിന്റെ വാക്കുകേട്ട് മനോരമയായ അവൾ ആ ആശ്രമത്തിലെത്തി. സുമുഖിയായ അവൾ ആശ്രമത്തിൽ ധൂമപാനം ചെയ്തുകൊണ്ടിരിക്കുന്ന ശുക്രാചാര്യനെ കണ്ടു.

24. തസ്യ ദേഹം സമാലോക്യ സ്മൃത്വാ വാക്യം പിതുസ്തദാ
കദളീദളമാദായ വീജയാമാസ തം മുനിം

അപ്പോൾ അദ്ദേഹത്തിന്റെ ദേഹം കണ്ടു. പിതാവു പറഞ്ഞകാര്യവും അപ്പോൾ ഓർത്തു. വാഴയില എടുത്തുകൊണ്ടുവന്ന് അവൾ ആ മുനിയെ വീശിത്തുടങ്ങി.

25. നിർമ്മലം ശീതളം വാരി സമാനീയ സുവാസിതം
പാനായ കല്പയാമാസ ഭക്ത്യാ പരമയാ ലഘു

നിർമ്മലവും ശീതളവും സുഗന്ധപൂരിതവുമായ ജലം കൊണ്ടുവന്ന് അതീവ ഭക്തിയോടെ അല്പം കുടിക്കാനായി അദ്ദേഹത്തിനുകൊടുത്തു.

26. ഛായാം വസ്ത്രാതപത്രേണ ഭാസ്കരേ മധ്യഗേ സതി
രചയാമാസ തന്വംഗീ സ്വയം ധർമ്മേ സ്ഥിതാ സതീ

സുന്ദരിയായ അവൾ ധർമ്മാനുഷ്ഠാനത്തിൽ ഉറപ്പുള്ളവളായി നട്ടുച്ചസമയത്ത് വസ്ത്രമാകുന്ന കുടകൊണ്ട് തണൽ ഉണ്ടാക്കികൊടുത്തു.

27. ഫലാന്യാനീയ ദിവ്യാനി പക്വാനി മധുരാണി ച
മുമോചാഗ്രേ മുനേസ്തസ്യ ഭക്ഷ്യാർത്ഥം വിഹിതാനി ച

പഴുത്തതും മധുരമുള്ളതും ദിവ്യവുമായ ഫലങ്ങൾ കൊണ്ടുവന്ന് ആ മഹർഷിയുടെ മുമ്പിൽ ഭക്ഷിക്കുന്നതിനുവേണ്ടി ഒരുക്കിവച്ചുകൊടുത്തു.

28. കുശാഃ പ്രാദേശമാത്രാ ഹി ഹരിതാഃ ശുകസന്നിഭാഃ
ദധാരാഗ്രേƒഥ പുഷ്പാണി നിത്യകർമ്മസമൃദ്ധയേ

തത്തയുടെ ഇളം പച്ചനിറമുള്ള ദർഭകൾ യഥായോഗ്യം മുറിച്ച് പുഷ്പങ്ങളോടൊപ്പം ഒട്ടും ലോപിക്കാതെ നിത്യകർമ്മം നടത്തുന്നതിനുവേണ്ടി മുന്നിൽ ഒരുക്കിവച്ചുകൊടുത്തു.

29. നിദ്രാർത്ഥം കല്പയാമാസ സംസ്തരം പല്ലവാന്വിതം
തസ്മിൻ മുനൗ ചാദരസ്ഥാ ചകാര വ്യജനം ശനൈഃ

ഉറങ്ങുന്നതിന് തളിരുകൊണ്ടുള്ള ശയ്യ രചിച്ചു. അതിൽ ശയിച്ച മുനിയെ ആദരവോടെ സാവകാശം വീശിക്കൊടുത്തു.

30. ഹാവഭാവാദികം കിഞ്ചിദ്വികാര ജനനം ച തത്
ന ചകാര ജയന്തീ സാ ശാപഭീതാ മുനേസ്തദാ

വികാരത്തെ തെല്ലെങ്കിലും ഉളക്കിവിടുന്ന ഭാഗഹാവാദികളൊന്നും ആ ജയന്തി മുനിശാപം ഭയന്ന് വെളിപ്പെടുത്തിയില്ല.

31. സ്തുതീം ചകാര തന്വംഗീ ഗീർഭിസ്തസ്യ മഹാത്മനഃ
സുഭാഷിണ്യനുകൂലാഭിഃ പ്രീതികർത്രീർഭിരപ്യുത

ആ സുഭാഷിണി അനുകൂലങ്ങളും പ്രിയജനകങ്ങളുമായ വാക്കുകൾ കൊണ്ട് മഹാത്മാവായ അദ്ദേഹത്തെ സ്തുതിച്ചു.

**32. പ്രബുദ്ധേ ജലമാദായ ദധാരാചമനായ ച**
**മനോ/നുകൂലം സതതം കുർവ്വന്തീ വ്യചരത്തദാ**

ഉണരുമ്പോൾ ആചമിക്കാൻവേണ്ടി ജലമെടുത്തുകൊടുത്തു. ആ മുനിയുടെ മനസ്സിന് പ്രിയമായ പ്രവൃത്തികൾ ഓരോന്നു ചെയ്തുകൊണ്ട് അങ്ങനെ അവൾ അവിടെ കഴിഞ്ഞു.

**33. ഇന്ദ്രോ/പി സേവകാസ്തത്ര പ്രേഷയാമാസ ചാതുരഃ**
**പ്രവൃത്തിം ജ്ഞാതുകാമോ വൈ മുനേസ്തസ്യ ജിതാത്മനഃ**

കൗശലക്കാരനായ ഇന്ദ്രൻ, ജിതാത്മാവായ ആ മുനിയുടെ പ്രവൃത്തികളെപ്പറ്റി അറിയാൻവേണ്ടി സേവകന്മാരെ നിയോഗിച്ചിരുന്നു.

**34. ഏവം ബഹൂനി വർഷാണി പരിചര്യാപരാ/ഭവത്**
**നിർവികാരാ ജിതക്രോധാ ബ്രഹ്മചര്യപരാ സതീ**

ജയന്തിയാകട്ടെ ഇങ്ങനെ അനേകം വർഷം വികാരരഹിതയായി, ക്രോധമടക്കി പൂർണ്ണബ്രഹ്മചാരിണിയായി മുനിയെ പരിചരിക്കുന്നതിൽ മാത്രം മുഴുകി കഴിഞ്ഞു.

**35. പൂർണ്ണേ വർഷസഹസ്രേ തു പരിതുഷ്ടോ മഹേശ്വരഃ**
**വരേണ ഛന്ദയാമാസ കാവ്യം പ്രതി മനോഹരഃ**

ആയിരം വർഷം പൂർത്തിയായപ്പോൾ സന്തുഷ്ടനായ പരമേശ്വരൻ അദ്ദേഹത്തിന് വരം നൽകി സന്തോഷിപ്പിച്ചു.

**ഈശ്വര ഉവാച**

**36. യച്ച കിഞ്ചിദപി ബ്രഹ്മൻ വിദ്യതേ ഭൃഗുനന്ദന,**
**പ്രതിപശ്യസി യത്സർവ്വം തച്ച വാച്യം ന കസ്യചിത്.**

ഹേ ഭൃഗുനന്ദന, എന്തെല്ലാം ഈ ലോകത്തുണ്ടോ, ആർക്കും പറയാൻ പാടില്ലാത്തതായി നീ എന്തെല്ലാം കാണുന്നുവോ,

**37. സർവ്വാഭിഭാവകത്വേന ഭവിഷ്യതി ന സംശയഃ**
**അവദ്ധ്യഃ സർവഭൂതാനാം പ്രജേശശ്ച ദ്വിജോത്തമഃ**

നീ, അവയെ എല്ലാം ജയിച്ചവനായി ഭവിക്കും, സംശയമില്ല. നീ സർവ്വഭൂതങ്ങളക്കും അവധ്യനും പ്രജേശനും ബ്രാഹ്മണനുമായി ഭവിക്കും.

**വ്യാസ ഉപാച**

**38. ഏവം ദത്വാ വരാൻ ശംഭുസ്തത്രൈവാന്തരധീയത**
**കാവ്യസ്താമഥ സംവീക്ഷ്യ ജയന്തീം വാക്യമബ്രവീത്.**

ഇങ്ങനെ വരം നൽകിയിട്ട് ശംഭു അവിടെത്തന്നെ അന്തർധാനം ചെയ്തു. അപ്പോൾ കാവ്യൻ ആ ജയന്തിയെ നോക്കിയിട്ട് അവളോടുപറഞ്ഞു:

**39. കാ/സി കസ്യാസി സുശ്രോണി ബ്രൂഹി കിം തേ ചികീർഷിതം**
**കിമർത്ഥമിഹ സമ്പ്രാപ്താ കാര്യം വദ വരോരു മേ.**

നീ ആരാണ്? ആരുടെ മകളാണ്? ഹേ സുന്ദരി, നിന്റെ ആഗ്രഹം എന്താണെന്ന് പറയൂ. എന്തിനാണ് ഇവിടെ വന്നത്? ഹേ ശുഭാംഗീ, കാര്യം പറയൂ.

**40. കിം വാഞ്ഛസി കരോമ്യദ്യ ദുഷ്കരം ചേത് സുലോചനേ**
**പ്രീതോ/സ്മി ത്വത്കൃതേനാദ്യ വരം വരയ സുവ്രതേ**

മൈക്കണ്ണാളേ, നീ ആഗ്രഹിക്കുന്നത് ദുഷ്ക്കരമായ ഒന്നായാൽപോലും ഞാൻ അത് സാധിച്ചുതരാം. നിന്റെ സേവനം കൊണ്ട് ഞാൻ സന്തുഷ്ടനായിരിക്കുന്നു. വ്രതനിഷ്ഠയുള്ളവളേ, വരം വരിച്ചു കൊൾക.

**41. തതഃ സാ തു മുനിം പ്രാഹ ജയന്തീ മുദിതാനനാ**
**ചികിർഷിതം മേ ഭഗവൻ തപസാ ജ്ഞാതുമർഹസി**

അപ്പോൾ ആ ജയന്തി പ്രസന്നവദനയായി മുനിയോട് പറഞ്ഞു: എന്റെ ആഗ്രഹമെന്താണെന്ന് അങ്ങേക്ക് തപോബലം കൊണ്ട് അറിയാമല്ലോ.

### വ്യാസ ഉപാച

**42. ജ്ഞാതം മയാ തഥാപി ത്വം ബ്രൂഹിയന്മനസേപ്സിതം**
**കരോമി സർവ്വഥാ ഭദ്രം പ്രീതോ/സ്മി പരിചര്യയാ**

എനിക്കറിയാം. എന്നാലും പറയൂ എന്താണ് മനസാ ആഗ്രഹിക്കുന്നതെന്ന്. സർവ്വഥാ മംഗളമായിട്ടുള്ളത് ഞാൻ ചെയ്യാം. നിന്റെ പരിചരണം കൊണ്ട് ഞാൻ പ്രീതനാണ്.

### ജയന്ത്യുവാച

**43. ശുക്രസ്യാഹം സുതാ ബ്രഹ്മൻ പിത്രാ തുഭ്യം സമർപ്പിതാ**
**ജയന്തീ നാമതശ്ചാഹം ജയന്താവരജാ മുനേ**

ഹേ ബ്രഹ്മജ്ഞനായ മഹർഷേ, ഞാൻ ദേവേന്ദ്രന്റെ മകളാണ്.പിതാവ് എന്നെ അങ്ങേയ്ക്ക് സമർപ്പിച്ചിരിക്കുകയാണ്. ജയന്തി എന്നുപേരുള്ള ഞാൻ ജയന്തന്റെ അനുജത്തിയാണ്.

**44. സകാമാ/സ്മി ത്വയി വിഭോ വാഞ്ഛിതം കുരു മേ/ധുനാ**
**രംസ്യേ ത്വയാ മഹാഭാഗ ധർമ്മതഃ പ്രീതിപൂർവ്വകം**

വിഭോ, ഞാൻ അങ്ങയെ കാമിക്കുന്നവളാണ്. എന്റെ ആഗ്രഹം അങ്ങു സാധിച്ചുതരണം. മഹാഭാഗ,അങ്ങയോടൊത്ത് ധർമ്മമനുസരിച്ച് സന്തോഷപൂർവ്വം എനിക്കു രമിക്കണം.

### ശുക്ര ഉവാച

**45. മയാ സഹ ത്വം സുശ്രോണി ദശ വർഷാണി ഭാമിനി**
**സർവ്വൈർഭൂതൈരദൃശ്യാ ച രമസ്വേഹ യദൃച്ഛയാ**

ഭാമിനി, എന്നോടൊത്ത് നീ പത്തുവർഷം സർവ്വഭൂതങ്ങൾക്കും അദൃശ്യയായി സ്വൈരമായി രമിച്ചുകൊള്ളൂ

### വ്യാസ ഉവാച

**46. ഏവമുക്ത്വാ ഗൃഹം ഗത്വാ ജയന്ത്യാഃ പാണിമുദ്വഹൻ**
**തയാ സഹാവസദ്ദേവ്യാ ദശവർഷാണി ഭാർഗ്ഗവഃ**

എന്നു പറഞ്ഞിട്ട് അദ്ദേഹം ഗൃഹത്തിൽ ചെന്ന് ജയന്തിയുടെ പാണിഗ്രഹണം നടത്തി. ആ ദേവിയോടുകൂടി ശുക്രൻ പത്തു വർഷം പാർത്തു.

**47. അദൃശ്യഃ സർവ്വഭൂതാനാം മായയാ സംവൃതഃ പ്രഭുഃ**
**ദൈത്യാസ്തമാഗതം ശ്രുത്വാ കൃതാർത്ഥം മന്ത്രസംയുതം**

ഒരുപ്രാണിക്കും കാണാനാവാത്തവണ്ണം മായയാൽ മൂടപ്പെട്ടവനായി ജീവിച്ചു. ദൈത്യന്മാരാകട്ടെ, അദ്ദേഹം മന്ത്രങ്ങൾ നേടി കൃതാർത്ഥനായി തിരിയെ വന്നിട്ടുണ്ടെന്ന് കേട്ട്,

**48. അഭിജഗ്മുർ ഗൃഹേ തസ്യ മുദിതാസ്തേ ദിദൃക്ഷവഃ**
**നാപശ്യൻ രമമാണം തേ ജയന്ത്യാ സഹ സംയുതം**

അദ്ദേഹത്തിന്റെ ഭവനത്തിലേക്ക് ചെന്നു. സന്തുഷ്ടരായ അവർ അദ്ദേഹത്തെകാണാൻ ഉൽക്കണ്ഠിതരായിരുന്നു. എന്നാൽ ജയന്തിയോടുകൂടി രമിച്ചു കഴിയുന്ന അദ്ദേഹത്തെ അവർക്ക് കാണാൻ കഴിഞ്ഞില്ല.

**49. തദാ വിമനസഃ സർവ്വേ ജാതാ ഭഗ്നോദ്യമാശ്ച തേ**
**ചിന്താപരാതിദീനാശ്ച വീക്ഷമാണാഃ പുനഃ പുനഃ**

അപ്പോൾ ആ ദൈത്യന്മാരെല്ലാം മനംമടുത്തവരും ഉത്സാഹം കെട്ടവരുമായിത്തീർന്നു. ചിന്താമഗ്നരും അത്യന്തം ദീനരുമായി അവർ അദ്ദേഹത്തെ വീണ്ടും വീണ്ടും അന്വേഷിച്ചു.

**50. അദൃഷ്ട്വാ തം തു സംവൃത്തം പ്രതിജഗ്മുർയഥാഗതം**
**സ്വഗൃഹാൻ ദൈത്യവര്യാസ്തേ ചിന്താവിഷ്ടാ ഭയാതുരാഃ**

കാണാൻ കഴിയാഞ്ഞതുകൊണ്ട് ചിന്താവിഷ്ടരും ഭയപീഡിതരുമായി ആ ദൈത്യന്മാരെല്ലാം വന്നപോലെ വീടുകളിലേക്കു മടങ്ങി.

**51. രമമാണം തഥാ ജ്ഞാത്വാ ശക്രഃ പ്രോവാച തം ഗുരും**
**ബൃഹസ്പതിം മഹാഭാഗം കിം കർത്തവ്യമതഃ പരം**

ശുക്രാചാര്യർ അങ്ങനെ ജയന്തിയോടോത്ത് അജ്ഞാതനായി കഴിയുകയാണെന്നറിഞ്ഞ ദേവേന്ദ്രൻ ഗുരുവും മഹാഭാഗനുമായ ബൃഹസ്പതിയോട് ഇനി എന്താണ് ചെയ്യേണ്ടത് എന്ന് അന്വേഷിച്ചു.

**52. ഗച്ഛാദ്യ ദാനവാൻ ബ്രഹ്മൻ മായയാ ത്വം പ്രലോഭയ**
**അസ്മാകം കുരു കാര്യം ത്വം ബുദ്ധ്യാ സഞ്ചിന്ത്യ മാനദ**

ഹേ ബ്രഹ്മജ്ഞ, അങ്ങ് ദാനവൻമാരെ സമീപിച്ച് അവരെ മായ കൊണ്ട് പ്രലോഭിപ്പിക്കണം. ശത്രുക്കളെ സംഹരിക്കാൻ കഴിവുള്ള അങ്ങ് സ്വബുദ്ധ്യാ ആലോചിച്ച് നമ്മുടെ കാര്യം നിറവേറ്റണം.

**53. തച്ഛ്രുത്വാ വചനം കാവ്യം രമമാണം സുസംവൃതം**
**ജ്ഞാത്വാ തദ്രൂപമാസ്ഥായ ദൈത്യാൻ പ്രതി യയൗ ഗുരുഃ**

ആരും അറിയാത്തവിധം മായയാൽ ആവൃതനായി ക്രീഡയിൽമുഴുകി കഴിയുകയാണ് ശുക്രാചാര്യൻ എന്ന് മനസിലാക്കിയിട്ട് ബൃഹസ്പതി കാവ്യന്റെ വേഷത്തിൽ ദൈത്യന്മാരുടെ അടുക്കലേക്ക് പോയി.

**54. ഗത്വാ തത്രാതിഭക്ത്യാസൗ ദാനവാൻ സമുപാഹ്വയത്**
**ആഗതാസ്തേഽസുരാഃ സർവ്വേ ദദൃശുഃ കാവ്യമഗ്രതഃ**

ബൃഹസ്പതി അവിടെചെന്ന് അത്യന്തം ഭക്തിയോടെ ദാനവന്മാരെ വിളിച്ചു. വന്ന ദൈത്യന്മാരെല്ലാം തങ്ങളുടെ മുന്നിൽ നില്ക്കുന്ന കാവ്യനെ കണ്ടു.

**55. പ്രണമ്യ സംസ്ഥിതാഃ സർവ്വേ കാവ്യം മത്വാഽതിമോഹിതാഃ**
**ന വിദുസ്തേ ഗുരോർമായാം കാവ്യരൂപവിഭാവിനീം**

എല്ലാവരും നമസ്കരിച്ച് മാറിനിന്നു. അത്യന്തം മോഹിതരായ അവർ അത് കാവ്യനാണെന്നുതന്നെ കരുതി. കാവ്യവേഷത്തിൽ വന്ന ബൃഹസ്പതിയാണെന്ന് മായ നിമിത്തം അവർക്ക് അറിയാൻ കഴിഞ്ഞില്ല.

56. **താനുവാച ഗുരുഃ കാവ്യരൂപഃ പ്രച്ഛന്നമായയാ**
**സ്വാഗതം മമ യാജ്യാനാം പ്രാപ്തോ/ഹം വോഹിതായ വൈ**

മായകൊണ്ട് കാവ്യന്റെ വേഷം കൈക്കൊണ്ട ഗുരു പറഞ്ഞു: "എന്റെ യാഗകർത്താക്കൾക്കു സ്വാഗതം. ഞാൻ നിങ്ങളുടെ ഹിതത്തിനായി വന്നു ചേർന്നിരിക്കുകയാണ്.

57. **അഹം വോ ബോധയിഷ്യാമി വിദ്യാം പ്രാപ്താ മമായയാ**
**തപസാ തോഷിതഃ ശംഭുർ യുഷ്മത് കല്യാണഹേതവേ**

നിസ്വാർത്ഥമായ വ്രതചര്യനിമിത്തം സന്തുഷ്ടനായ ശംഭുവിൽനിന്ന് ഞാൻ നേടിയ വിദ്യ നിങ്ങളുടെ നന്മയ്ക്കുവേണ്ടി നിങ്ങളെയും അറിയിക്കാം."

58. **തച്ഛ്രുത്വാ പ്രീതമനസോ ജാതാസ്തേ ദാനവോത്തമാഃ**
**കൃതകാര്യം ഗുരും മത്വാ ജഹൃഷുസ്തേ വിമോഹിതാഃ**

അതുകേട്ടു ദാനവൻമാരെല്ലാം സന്തുഷ്ടരായിതീർന്നു. മായാമോഹിതരായ അവർ, ഗുരു കാര്യം നേടി വന്നിരികികുകയാണെന്നു വിചാരിച്ച് ഹർഷം പൂണ്ടു.

59. **പ്രണേമുസ്തേ മുദായുക്താ നിരാതങ്കാ ഗതവ്യഥാഃ**
**ദേവേഭ്യശ്ച ഭയം ത്യക്ത്വാ തസ്ഥുഃ സർവ്വേ നിരാമയാഃ**

അവർ ദു:ഖം വെടിഞ്ഞ് സംശയരഹിതരായി സന്തോഷത്തോടെ ഗുരുവിനെ നമസ്കരിച്ചു. ദേവൻമാരിലുള്ള ഭയം ഉപേക്ഷിച്ച് അല്ലലില്ലാത്തവരായി സ്ഥിതിചെയ്തു.

ഇതി ശ്രീദേവീഭാഗവതേ ചതുത്ഥസ്കന്ധേ
ദ്വാദശോ/ധ്യായഃ

## അഥ ത്രയോദശോ/ദ്ധ്യായഃ

**രാജോവാച**

1. **കിം കൃതം ഗുരുണാ പശ്ചാദ്ഭൃഗുരൂപേണ വർത്തതാ**
**ഛലേനൈവ ഹി ദൈത്യാനാം പൗരോഹിത്യേന ധീമതാ**

വ്യാജമായി ദൈത്യന്മാരുടെ പൗരോഹിത്യം ധൈര്യത്തോടെ കൈക്കൊണ്ട് ഭൃഗുവിന്റെ വേഷത്തിൽ അവിടെ ചെന്ന ബൃഹസ്പതി പിന്നീട് എന്തു ചെയ്തു?

2. **ഗുരുഃ സുരാണാമനിശം സർവ്വവിദ്യാനിധിസ്തഥാ**
**സുതാംഗിരസ ഏവാസൗ സ കഥം ഛലകൃന്മുനിഃ**

ദേവൻമാരുടെയെല്ലാം ഗുരുവും സർവ്വവിദ്യാനിധിയും അംഗിരസ്സിന്റെ പുത്രനുമായ ആ മുനി എങ്ങനെ വഞ്ചകനായി?

3. **ധർമ്മശാസ്ത്രേഷു സർവേഷു സത്യം ധർമ്മസ്യ കാരണം**
**കഥിതം മുനിഭിർയേന പരമാത്മാ/പി ലഭ്യതേ**

എല്ലാ ധർമ്മശാസ്ത്രങ്ങളിലും മുനിമാർ പറഞ്ഞിട്ടുണ്ട്, ധർമ്മത്തിനു കാരണം സത്യമാണെന്നും അതുമൂലം പരമാത്മലാഭം പോലും ഉണ്ടാകുമെന്നും.

**4. വാചസ്പതിസ്തഥാ മിഥ്യാ വക്താ ചേദ്ദാനവാൻ പ്രതി**
**കഃ സത്യവക്താ സംസാരേ ഭവിഷ്യതി ഗൃഹാശ്രമീ**

ബൃഹസ്പതി അങ്ങനെ ദാനവന്മാരോട് അസത്യം പറഞ്ഞെങ്കിൽ ഈ സംസാരത്തിൽ പിന്നെ ഗൃഹസ്ഥാശ്രമിയായ ആരാണ് സത്യം പറയുന്നവൻ?

**5. ആഹാരാദധികം ഭോജ്യം ബ്രഹ്മാണ്ഡവിഭവേ/പി ന**
**തദർത്ഥം മുനയോ മിഥ്യാ പ്രവർത്തന്തേ കഥം മുനേ**

ബ്രഹ്മാണ്ഡത്തിലെ സകല വിഭവങ്ങളുമുണ്ടെങ്കിലും ഭക്ഷിക്കാവുന്നതിലധികം ഭക്ഷിക്കാൻ കഴിയുമോ? അതിനുവേണ്ടി മഹർഷിമാർ വ്യാജം പ്രവർത്തിക്കുന്നതെങ്ങനെ?

**6. ശബ്ദപ്രമാണമുച്ഛേദം ശിഷ്ടാഭാവേ ഗതം ന കിം**
**ഛലകർമ്മ പ്രവൃത്തേ വാ/വിഗീതത്വം ഗുരൗ കഥം**

ശിഷ്ഠനായി ഒരുവനുമില്ലെങ്കിൽ പ്രമാണവചനങ്ങെല്ലാം വെറും ശബ്ദ ജാലങ്ങൾ മാത്രമാകും. വഞ്ചകനായ ഗുരുവിന്റെ വാക്യം എങ്ങനെ പ്രമാണമാകും?(ഗുരുവാക്യം ആപ്തവാക്യമാണ്; അത് പ്രമാണീകരിക്കുകയും ചെയ്യാം എന്നാണ് വ്യവസ്ഥ.)

**7. ദേവാഃ സത്വസമുദ്ഭൂതാ രാജസാ മാനവാ സ്മൃതാഃ**
**തിര്യഞ്ചസ്താമസാഃ പ്രോക്താ ഉത്പത്തൗ മുനിഭിഃ കില**

ദേവൻമാർ സത്വഗുണത്തിൽനിന്ന് ജനിച്ചവരാണ്. മനുഷ്യർ രാജോഗുണത്തിൽനിന്നു ജനിച്ചവരും. തിര്യക്കുകളാകട്ടെ തമോഗുണത്തിൽ നിന്നു ജനിച്ചവരാണെന്നും മുനിമാർ വ്യക്തമാക്കിയിട്ടുണ്ടല്ലോ.

**8. അമരാണാം ഗുരുഃ സാക്ഷാന്മിഥ്യാവാദഃ സ്വയം യദി**
**തദാ കഃ സത്യവക്താ സ്യാദ്രാജസസ്താമസഃ പുനഃ**

ദേവഗുരുവായ സാക്ഷാൽ ബൃഹസ്പതി സ്വയം അസത്യവാദിയാണെങ്കിൽ രാജസന്മാരിലും താമസന്മാരിലും സത്യം പറയുന്ന ആരുണ്ടാവും?

**9. ക്വ സ്ഥിതിസ്തസ്യ ധർമ്മസ്യ സന്ദേഹോ/യം മമാത്മനഃ**
**കാ ഗതിഃ സർവ്വജന്തൂനാം മിഥ്യാഭൂതേ ജഗത്ത്രയേ**

അങ്ങനെ വരുമ്പോൾ ധർമ്മത്തിന്റെ നില എവിടെയാകും? എനിക്കതിൽ വളരെ സംശയമുണ്ട്. മൂന്നു ലോകവും മിഥ്യ നിറഞ്ഞതാണെങ്കിൽ പിന്നെ സകല ജന്തുക്കളുടെയും സ്ഥിതി എന്താകും?

**10. ഹരിർബ്രഹ്മാ ശചീകാന്തസ്തഥാന്യേ സുരസത്തമാഃ**
**സർവ്വേ ഛലവിധൗ ദക്ഷാ മനുഷ്യാണാം ച കാ കഥാ**

ഹരിയും ബ്രഹ്മാവും ദേവേന്ദ്രനും അതുപോലെ മറ്റു ദേവശ്രേഷ്ഠന്മാരുമെല്ലാം വഞ്ചനയ്ക്ക് മിടുക്കന്മാരാണ്. അപ്പോൾ മനുഷ്യരുടെ കഥ പറയാനുണ്ടോ?

**11. കാമക്രോധാഭിസന്തപ്താ ലോഭോപഹത ചേതസഃ**
**ഛലേ ദക്ഷാഃ സുരാഃ സർവ്വേ മുനയശ്ച തപോധനാഃ**

കാമക്രോധാദികൾ നിമിത്തം ദുഃഖിക്കുന്നവരും ലോഭത്താൽ മനസ്സുദുഷിച്ചവരും കള്ളം കാണിക്കാൻ സമർത്ഥരുമാണ് തപോധനന്മാരായ സകല മുനിമാരും.

**12. വസിഷ്ഠോ വാമദേവശ്ച വിശ്വാമിത്രോ ഗുരുസ്തഥാ**
**ഏതേ പാപരതാഃ കാ/ത്ര ഗതിർധർമ്മസ്യ മാനദ**

വസിഷ്ഠനും വാമദേവനും വിശ്വാമിത്രനും ദേവഗുരുവുമെല്ലാം പാപ കർമ്മ നിരതരാണ്. എന്നിരിക്കെ ധർമ്മത്തിന്റെ ഗതി എന്താണ്?

**13. ഇന്ദ്രോƒഗ്നിശ്ചന്ദ്രമാ വേധാഃ പരദാരാഭിലമ്പടാഃ**
**ആര്യത്വം ഭുവനേഷ്വേഷു സ്ഥിതം കുത്ര മുനേ വദ**

ഇന്ദ്രനും അഗ്നിയും ചന്ദ്രനും ബ്രഹ്മാവും പരദാരങ്ങളിൽ ഭ്രമിച്ചവരാണല്ലോ. മഹർഷേ, ഈ ഭുവനങ്ങളിൽ എവിടെയുണ്ട് യോഗ്യത എന്ന് എന്നോട് പറഞ്ഞാലും.

**14. വചനം കസ്യ മന്തവ്യമുപദേശധിയാƒനഘ**
**സർവ്വേ ലോഭാഭിഭൂതാസ്തേ ദേവാശ്ചമുനയസ്തദാ**

ഹേ പാപരഹിതനായ മഹർഷേ, ഉപദേശമെന്ന വിചാരത്തോടെ സ്വീകരിക്കേണ്ടത് ആരുടെ വാക്കാണ്. ആ മുനിമാരും ദേവൻമാരുമെല്ലാം ലോഭം ബാധിച്ചവരാണല്ലോ.

**വ്യാസ ഉവാച**

**15. കിം വിഷ്ണുഃ കിം ശിവോ ബ്രഹ്മാ മഘവാ കിം ബൃഹസ്പതിഃ**
**ദേഹവാൻ പ്രഭവത്യേവ വികാരൈഃ സംയുതസ്തദാ**

വിഷ്ണുവും ശിവനും ബ്രഹ്മാവും ഇന്ദ്രനും ബൃഹസ്പതിയും ദേഹത്തോടുകൂടി ജനിച്ചവരല്ലേ? അപ്പോൾ അവർക്ക് വികാരങ്ങളും ഉണ്ടായിരിക്കും.

**16. രാഗീ വിഷ്ണുഃ ശിവോ രാഗീ ബ്രഹ്മാƒപി രാഗസംയുതഃ**
**"രാഗവാൻ കിമകൃത്യം വൈ ന കരോതി നരാധിപ"**
**രാഗവാനപി ചാതുര്യാദ്വിദേഹ ഇവ ലക്ഷ്യതേ**

വിഷ്ണു വിഷയാസക്തനാണ്. ശിവനും ബ്രഹ്മാവും വിഷയാസക്തരാണ്. "രാജാവേ, വിഷയാസക്തൻ അകൃത്യം ചെയ്യുകയില്ലേ?" എന്നാൽ വിഷയാസക്തരാണെങ്കിലും ചിലമിടുക്കൻമാർ വിദേഹനെപ്പോലെ നടിച്ചെന്ന് വരും.

**17. സമ്പ്രാപ്തേ സങ്കടേ സോƒപി ഗുണൈഃ സംബാധ്യതേ കില**
**കാരണാദ്രഹിതം കാര്യം കഥം ഭവിതുമർഹതി**

വിഷമസ്ഥിതിയിലെത്തുമ്പോൾ അവനും ഗുണങ്ങൾക്ക് അധീനനായിത്തീരുന്നു. കാരണമില്ലാതെ കാര്യമുണ്ടാവുന്നതെങ്ങനെ?

**18. ബ്രഹ്മാദീനാം ച സർവ്വേഷാം ഗുണാ ഏവ ഹി കാരണം**
**പഞ്ചവിംശത്സമുദ്ഭൂതാ ദേഹാസ്തേഷാം ന ചാന്യഥാ**

ബ്രഹ്മാവു തുടങ്ങിയവർക്കെല്ലാം കാരണം ത്രിഗുണങ്ങൾ തന്നെ. അവരുടെ ദേഹവും ഇരുപത്തഞ്ചു തത്ത്വങ്ങൾ കൊണ്ടുണ്ടായിട്ടുള്ളതാണ്. മറ്റൊരുതരത്തിലുള്ളതല്ല.

**19. കാലേ മരണധർമ്മാസ്തേ സന്ദേഹഃ കോƒത്ര തേ നൃപ**
**പരോപദേശേ വിസ്പഷ്ടം ശിഷ്ടാഃ സർവ്വേ ഭവന്തി ച**

കാലാവധി വരുമ്പോൾ അവരും മരിക്കുന്നു. രാജാവേ, അതിൽ സംശയമെന്താണ്? അന്യരെ ഉപദേശിക്കുവാൻ എല്ലാവരും സമർത്ഥരാണ്.

**20. വിപ്ലുതിർഹ്യവിശേഷേണ സ്വകാര്യേ സമുപസ്ഥിതേ**
**കാമഃക്രോധസ്തഥാ ലോഭദ്രോഹാഹംകാരമത്സരാഃ**

എന്നാൽ സ്വന്തം കാര്യം വരുമ്പോൾ അവർക്കും ഭാവവ്യത്യാസം ഉണ്ടാകുന്നു. കാമം, ക്രോധം, ലോഭം, ദ്രോഹം, അഹങ്കാരം, മാത്സര്യം

**21. ദേഹവാൻ കഃ പരിത്യക്തുമീശോ ഭവതി താൻ പുനഃ**
**സംസാരോ/യം മഹാരാജ സദൈവൈവം വിധഃ സ്മൃതഃ**

എന്നിവയെ ഉപേക്ഷിക്കുവാൻ ദേഹമുള്ളിടത്തോളം കാലം ആർക്കെങ്കിലും കഴിയുമോ? രാജാവേ, ഈ സംസാരം എപ്പോഴും ഇങ്ങനെയൊക്കെത്തന്നെ ഉള്ളതാണെന്ന് പറയാം.

**22. നന്യഥാ പ്രഭവത്യേവ ശുഭാശുഭമയഃ കില**
**കദാചിദ്ഭഗവാൻ വിഷ്ണുസ്തപശ്ചരതി ദാരുണം**

അല്ലെങ്കിൽ ഈ ലോകം ശുഭാശുഭമയമായിത്തീരുന്നതെങ്ങനെ? ഭഗവാൻ വിഷ്ണു പോലും ചിലപ്പോൾ അതികഠിനമായ തപസ്സുചെയ്യുന്നു.

**23. കദാചിദ്വിവിധാൻ യജ്ഞാൻ വിതനോതി സുരാധിപഃ**
**കദാചിത്തു രമാരംഗരഞ്ജിതഃ പരമേശ്വരഃ**

ദേവാധിപനായ അദ്ദേഹം ചിലപ്പോൾ പലവിധ യജ്ഞങ്ങൾ ചെയ്യുകയാവും. മറ്റുചിലസമയത്ത് ആ പരമേശ്വരൻ മഹാലക്ഷ്മിയോടുകൂടി,

**24. രമതേ കില വൈകുണ്ഠേ തദ്വശസ്തരുണോ വിഭുഃ**
**കദാചിദ്ദാനവൈഃ സാർധം യുദ്ധം പരമദാരുണം**

വൈകുണ്ഠത്തിൽ അവൾക്കു വിധേയനായി തരുണനെപ്പോലെ രമിക്കുന്നു. അസുരൻമാരുമായി ചിലപ്പോൾ ഭയങ്കരമായ യുദ്ധം,

**25. കരോതി കരുണാസിന്ധുസ്തദ്ബാണാപീഡിതോ ഭൃശം**
**കദാചിജ്ജയമാപ്നോതി ദൈവാത്സോ/പി പരാജയം**

ചെയ്യുന്നു. കരുണാനിധിയായ അദ്ദേഹം അസുരൻമാരുടെ ബാണങ്ങൾ കൊണ്ട് പീഡിതനായി ത്തീരുന്നു. ചിലപ്പോൾ ജയം നേടുന്നു; ഭാഗ്യദോഷത്താൽ ചിലപ്പോൾ പരാജിതനാവുന്നു.

**26. സുഖദുഃഖാഭിഭൂതോ/സൗ ഭവത്യേവ ന സംശയഃ**
**ശേഷേ ശേതേ കദാചിദ്വൈ യോഗനിദ്രാസമാവൃതഃ**

അദ്ദേഹവും സുഖദുഃഖങ്ങൾക്ക് അധീനനാണ് എന്നതിനു സംശയമില്ല. ചിലപ്പോൾ അദ്ദേഹം യോഗനിദ്രപൂണ്ട് ശേഷനിൽ പള്ളികൊള്ളുന്നു.

**27. കാലേ ജാഗർത്തി വിശ്വാത്മാ സ്വഭാവപ്രതിബോധിതഃ**
**ശർവ്വോ ബ്രഹ്മാ ഹരിശ്ചേതി ഇന്ദ്രാദ്യാ യേ സുരാസ്തഥാ**

വിശ്വാത്മാവായ അദ്ദേഹം യഥാസമയം സ്വാഭാവികമായ പ്രേരണ കൊണ്ടുതന്നെ യോഗനിദ്രയിൽനിന്ന് ഉണരുന്നു. ശിവനും ബ്രഹ്മാവും ഹരിയും ഇന്ദ്രാദികളായ ദേവൻമാരും

**28. മുനയശ്ച വിനിർമ്മാണൈഃ സ്വായുഷോ വിചരന്തി ഹി**
**നിശാവസാനേ സംജാതേ ജഗത്സ്ഥാവരജംഗമം**

മുനിമാരും ആയുസ്സുള്ളേടത്തോളം കാലമേ ശരീരത്തോടുകൂടി കഴിയുന്നുള്ളൂ. അന്ത്യരാത്രിയെത്തുമ്പോൾ ചരാചരാത്മകമായ ഈ ലോകവും,

**29. മ്രിയതേ നാത്ര സന്ദേഹോ നൃപ കിഞ്ചിത് കദാപി ച**
**സ്വായുഷോ/ന്തേ പത്മജാദ്യാഃ ക്ഷയമൃച്ഛന്തി പാർത്ഥിവ**

നശിക്കുന്നു. രാജാവേ, ഇതിൽ ആർക്കും ഒരിക്കലും സംശയം വേണ്ട. ബ്രഹ്മാദികളും ആയുസ് അവസാനിക്കുമ്പോൾ നശിക്കുന്നവരാണ്.

**30. പ്രഭവന്തി പുനർവിഷ്ണുഹരശക്രാദയഃ സുരാഃ**
**തസ്മാത് കാമാദികാൻ ഭാവാൻ ദേഹവാൻ പ്രതിപദ്യതേ**

വിഷ്ണു ശിവൻ ദേവേന്ദ്രൻ തുടങ്ങിയ ദേവൻമാരെല്ലാം വീണ്ടും ജനിക്കുന്നു. കാമാദികളായ ചിത്തവൃത്തികൾ ദേഹമുള്ളവർക്കെല്ലാം ഉണ്ടായിരിക്കുമെന്ന് തീർച്ചയാണ്.

**31. നാത്ര തേ വിസ്മയഃ കാര്യഃ കദാചിദപി പാർത്ഥിവ**
**സംസാരോ/യം തു സന്ദിഗ്ദ്ധഃ കാമക്രോധാദിഭിർനൃപ**

അതിനാൽ രാജാവേ, ഇതിലൊന്നും അദ്ഭുതപ്പെടേണ്ട കാര്യമില്ല. ഈ സംസാരമാകട്ടെ കാമക്രോധാദികൾ നിറഞ്ഞതാണ്.

**32. ദുർലഭസ്തദ്വിനിർമുക്തഃ പുരുഷഃ പരമാർത്ഥവിത്**
**യോ ബിഭേതീഹ സംസാരേ സ ദാരാന്ന കരോത്യപി**

അവയിൽനിന്ന് മുക്തനായി പരമാർത്ഥതത്ത്വം അറിയുന്നവൻ ദുർലഭനാണ്. സംസാരത്തെ ഭയപ്പെടുന്നവൻ ഗൃഹസ്ഥനാവുന്നതുമില്ല.

**33. വിമുക്തഃ സർവ്വസംഗേഭ്യോ വിചരത്യവിശങ്കതഃ**
**തസ്മാദ്ബൃഹസ്പതേർഭാര്യാ ശശിനാലംഭിതാ പുനഃ**

അവൻ സർവ്വസംഗങ്ങളിൽ നിന്നും മുക്തനായി നിർഭയനായി സഞ്ചരിക്കുന്നു. എന്നാൽ അതല്ലല്ലോ ഗൃഹാശ്രമികളുടെ കഥ. അവർ ഗുണങ്ങൾക്ക് അധീനരാണ്. അതുകൊണ്ടല്ലേ ചന്ദ്രൻ ബൃഹസ്പതിയുടെ പത്നിയെ കൈക്കലാക്കിയത്.

**34. ഗുരുണാലംഭിതാ ഭാര്യാ തഥാ ഭ്രാതുർയവീയസഃ**
**ഏവം സംസാരചക്രേ/സ്മിൻ രാഗലോഭാദിഭിർവൃതഃ**

ഗുരു തന്റെ അനുജന്റെ പത്നിയെ പ്രാപിക്കാനും അതല്ലേ കാരണം? ഇങ്ങനെ ഈ സംസാരചക്രത്തിൽ രാഗലോഭങ്ങൾക്കു വിധേയനായി.

**35. ഗാർഗസ്ഥ്യം ച സമാസ്ഥായ കഥം മുക്തോ ഭവേന്നരഃ**
**തസ്മാത് സർവ്വപ്രയത്നേന ഹിത്വാ സംസാരസാരതാം**

ഗൃഹസ്ഥാശ്രമം സ്വീകരിച്ച ഒരുവൻ എങ്ങനെ മുക്തനായിത്തീരും? അതുകൊണ്ട് ഈസംസാരത്തെ സകല കഴിവുകളും പ്രയോഗിച്ചും സാരമായി കരുതാതെ ഉപേക്ഷിച്ചിട്ട്,

**36. ആരാധയേന്മഹേശാനീം സച്ചിദാനന്ദരൂപിണീം**
**തന്മായാ ഗുണതശ്ഛന്നം ജഗദേതച്ചരാചരം**

സച്ചിദാനന്ദരൂപിണിയായ മഹേശ്വരിയെ ആരാധിക്കണം. ആ ദേവിയുടെ മായാഗുണം ചരാചരാത്മകമായ ഈപ്രപഞ്ചത്തിലെങ്ങും വ്യാപിച്ചിരിക്കുന്നു.

**37. ഭ്രമത്യുന്മത്തവത്സർവ്വം മദിരാമത്തവന്നൃപ**
**തസ്യാ ആരാധനേനൈവ ഗുണാൻ സർവ്വാൻ വിമൃദ്യ ച**

രാജാവേ, സർവ്വചരാചരവും മദിരയാൽ മദിച്ചതുപോലെ ഉന്മത്തമായി ചുറ്റിത്തിരിയുന്നു. ദേവിയെ ആരാധിക്കുന്നതുമൂലം സർവ്വ ഗുണങ്ങളെയും ജയിച്ച്,

**38. മുക്തിം ഭജേത മതിമാന്നാന്യഃ പന്ഥാസ്ത്വിതഃ പരഃ**
**ആരാധിതാ മഹേശാനീ ന യാവത് കുരുതേ കൃപാം**

ബുദ്ധിമാൻ മുക്തിയെ പ്രാപിക്കണം. രാജാവേ, ഇതിനപ്പുറം മറ്റൊരു മാർഗ്ഗവുമില്ല. ആരാധിച്ചിട്ടും മഹേശ്വരി കൃപ കാണിക്കുന്നില്ലെങ്കിൽ,

39. താവദ്ഭവേത്സുഖം കസ്മാത് കോന്യോഽസ്തി ദയയാ യുതഃ
കരുണാസാഗരാമേതാം ഭജേത്തസ്മാദമായയാ

വേറെ ആരെ ഭജിച്ചാൽ സുഖം ലഭിക്കും? ദയയുള്ള വേറെ ആരുണ്ട്? അതിനാൽ നിഷ്കളങ്കമായി ആ കാരുണ്യവാരിധിയെത്തന്നെ ഭജിക്കണം.

40. യസ്യാസ്തു ഭജനേനൈവ ജീവന്മുക്തത്വമശ്നുതേ
മാനുഷ്യം ദുർലഭം പ്രാപ്യ സേവിതാ ന മഹേശ്വരീ

അവളെ സേവിക്കുന്നതുകൊണ്ടുതന്നെ ജീവന്മുക്താവസ്ഥ പ്രാപിക്കാം. ദുർലഭമായ മനുഷ്യജന്മം ലഭിച്ചിട്ട് മഹേശ്വരിയെ സേവിക്കുന്നില്ലെങ്കിൽ,

41. നിഃശ്രേണികാഗ്രാത് പതിതാ അധ ഇത്യേവ വിദ്മഹേ
അഹങ്കാരാവൃതം വിശ്വം ഗുണത്രയസമന്വിതം

കോവേണിയുടെ മുകളിൽനിന്ന് താഴെവീണവനാണെന്നുതന്നെ നാം വിചാരിക്കുന്നു. അഹങ്കാരപൂരിതമായ ഈ ജഗത്ത് ഗുണത്രയത്തോടുകൂടിയതും

42. അസത്യേനാപി സംബദ്ധം മുച്യതേ കഥമന്യഥാ
ഹിത്വാ സർവ്വം തതഃ സർവ്വൈഃ സംസേവ്യാ ഭുവനേശ്വരീ

അസത്യത്തോടു ബന്ധിക്കപ്പെട്ടതുമാണ്. അത് മറ്റൊരുവിധത്തിൽ മോചിക്കപ്പെടുന്നതെങ്ങനെ? അതുകൊണ്ട് എല്ലാവരും മറ്റെല്ലാം വെടിഞ്ഞിട്ട് ഭുവനേശ്വരിയെ സേവിക്കണം.

രാജോവാച

43. കിം കൃതം ഗുരുണാ തത്ര കാവ്യരൂപധരേണ ച
കദാ ശുക്രഃ സമായാതസ്തന്മേ ബ്രൂഹി പിതാമഹ

കാവ്യന്റെ രൂപം കൈക്കൊണ്ട ഗുരു പിന്നെ എന്തുചെയ്തു? പിതാമഹ, ശുക്രാചാര്യർ പിന്നെ എപ്പോഴാണ് ദൈത്യന്മാരുടെ അടുക്കൽ ചെന്നതെന്നും പറയൂ.

വ്യാസ ഉവാച

44. ശൃണു രാജൻ പ്രവക്ഷ്യാമി യത്കൃതം ഗുരുണാ തദാ
കൃത്വാ കാവ്യസ്വരൂപം ച പ്രച്ഛന്നേന മഹാത്മനാ

രാജാവേ, പറയാം കേൾക്കൂ, ഗുരു പിന്നെ എന്താണു ചെയ്തതെന്ന്. കാവ്യന്റെ പ്രച്ഛന്നരൂപം സ്വീകരിച്ചിട്ട് മഹാത്മാവായ,

45. ഗുരുണാ ബോധിതാ ദൈത്യാ മത്വാ കാവ്യം സ്വകം ഗുരും
വിശ്വാസം പരമം കൃത്വാ ബഭൂവുസ്തന്മയാസ്തദാ

ഗുരു, ദൈത്യന്മാരെ ഉദ്ബോധിപ്പിച്ചപ്പോൾ അവർ അത് തങ്ങളുടെ ഗുരുവായ ശുക്രാചാര്യരാണെന്ന് ഉറച്ച വിശ്വാസം വന്നവരായിത്തീർന്നു.

46. വിദ്യാർത്ഥം ശരണം പ്രാപ്താ ഭൃഗും മത്വാതിമോഹിതാഃ
ഗുരുണാ വിപ്രലബ്ധാസ്തേ ലോഭാത് കോ വാ ന മുഹ്യതി

ഭൃഗുവാണെന്ന വിശ്വാസത്തിൽ അത്യാർത്തിയോടെ മന്ത്രവിദ്യയ്ക്കു വേണ്ടി അവർ ഗുരുവിനെ ശരണം പ്രാപിച്ചു. എന്നാൽ ഗുരു അവരെ വഞ്ചിക്കുകയായിരുന്നു. ലോഭം നിമിത്തം ആരാണ് ഭ്രമിച്ചു പോകാത്തത്?

47. ദശവർഷാത്മകേ കാലേ സമ്പൂർണ്ണസമയേ തദാ
ജയന്ത്യാ സഹ ക്രീഡിത്വാ കാവ്യോ യാജ്യാനചിന്തയത്.

ജയന്തിയോടൊത്ത് പത്തുവർഷം പൂർണ്ണമായി സകലസമയവും രമിച്ചു കഴിഞ്ഞ ശുക്രാചാര്യർ തന്റെ ശിഷ്യന്മാരെക്കുറിച്ച് ഓർത്തു.

**48. ആശയാ മമ മാർഗം തേ പശ്യന്തഃ സംസ്ഥിതാഃ കില**
**ഗത്വാ താൻ വൈ പ്രപശ്യേƒഹം യാജ്യാനതിഭയാതുരാൻ**

ഞാൻ ചെല്ലുന്നതും നോക്കി അവർ ഉത്കണ്ഠയോടെ കാത്തിരിക്കുന്നുണ്ടാവും. അത്യന്തം ഭയപ്പെട്ടിരിക്കുന്ന ആ ശിഷ്യന്മാരെ ഉടനെതന്നെ എനിക്കു ചെന്നു കാണണം.

**49. മാ ദേവേഭ്യോ ഭയം തേഷാം മദ്ഭക്താനാം ഭവേദിതി**
**സഞ്ചിന്ത്യ ബുദ്ധിമാസ്ഥായ ജയന്തിം പ്രത്യുവാച ഹ**

എന്റെ ഭക്തന്മാരായ അവർക്ക് ദേവന്മാരിൽനിന്ന് ഭയമുണ്ടാവരു ത്, എന്നുവിചാരിച്ചുകൊണ്ട് ശുക്രാചാര്യർ ജയന്തിയോട് ബുദ്ധിപൂർവ്വം ഇങ്ങനെ പറഞ്ഞു.

**50. ദേവാനേവോപസംയാന്തി പുത്രാ മേ ചാരുലോചനേ**
**സമയസ്തേƒദ്യ സമ്പൂർണ്ണോ ജാതോƒയം ദശവാർഷികഃ**

ഹേ സുമുഖീ, ഞാൻ നിന്നോട് പ്രതിജ്ഞ ചെയ്തിരുന്ന പത്തുവർഷം ഇപ്പോൾ പൂർത്തിയായിരിക്കുന്നു. എന്റെ ശിഷ്യന്മാരെല്ലാം ഇപ്പോൾ ദേവന്മാരെത്തന്നെ ശരണം പ്രാപിച്ചിരിക്കുകയാണ്.

**51. തസ്മാദ്ഗച്ഛാമ്യഹം ദേവി ദ്രഷ്ടും യാജ്യാൻ സുമധ്യമേ**
**പുനരേവാഗമിഷ്യാമി തവാന്തികമനുദ്രുതഃ**

അതുകൊണ്ട് സുന്ദരാംഗിയായ ഹേ ദേവി, ഞാൻ ആ ശിഷ്യന്മാരെ കാണാൻ പോകട്ടെ. അധികം താമസിയാതെ ഞാൻ നിന്റെ അടുക്കലേക്കുവരാം.

**52. തഥേതി തമുവാചാഥ ജയന്തീ ധർമ്മവിത്തമാ**
**യഥേഷ്ടം ഗച്ഛ ധർമ്മജ്ഞ ന തേ ധർമ്മം വിലോപയേ**

'അങ്ങനെയാവട്ടെ' എന്ന് ധർമ്മവിത്തമയായ ജയന്തി സമ്മതിച്ചു. "യഥേഷ്ടം പോയാലും ഹേ ധർമ്മജ്ഞ, ഞാൻ അങ്ങയുടെ ധർമ്മത്തിന് ഭംഗം വരുത്തുകയില്ല."

**53. തച്ഛ്രുത്വാ വചനം കാവ്യോ ജഗാമ ത്വരിതസ്തതഃ**
**അപശ്യദ്ദാനവാനാം ച പാർശ്വേ വാചസ്പതിം തദാ**

അതുകേട്ട ശുക്രാചാര്യർ അതിവേഗം അവിടെനിന്നു പുറപ്പെട്ടു. അവിടെ ചെന്നപ്പോൾ ദേവഗുരു ദൈത്യന്മാരുടെ അടുക്കൽ നില്ക്കുന്നതാണ് കണ്ടത്.

**54. ഛത്മരൂപധരം സൗമ്യം ബോധയന്തം ഛലേന താൻ**
**ജൈനം ധർമ്മം കൃതം സ്വേന യജ്ഞനിന്ദാപരം തഥാ**

കപടവേഷം പൂണ്ട് സൗമ്യനായി അദ്ദേഹം, ദൈത്യന്മാരെ യജ്ഞങ്ങളെ നിന്ദിക്കുന്നതും താൻ തന്നെ നിർമ്മിച്ചതുമായ ജൈന ധർമ്മങ്ങൾ ഉദ്ബോധിപ്പിക്കുകയായിരുന്നു.

**55. ഭോ! ദേവരിപവഃ സത്യം ബ്രവീമി ഭവതാം ഹിതം**
**അഹിംസാ പരമോ ധർമ്മോƒഹന്തവ്യാ ഹ്യാതതായിനഃ**

'ഹേ ദേവശത്രുക്കളേ, ഭവാന്മാർക്ക് ഹിതമായ സത്യം ഞാൻ പറയാം. അഹിംസയാണ് പരമമായ ധർമ്മം. വധിക്കാൻ വരുന്നവരെപ്പോലും കൊല്ലാൻ പാടില്ല.

**56. ദ്വിജൈർഭോഗരതൈർവേദേ ദർശിതം ഹിംസനം പശോഃ**
**ജിഹ്വാസ്വാദപരൈഃ കാമമഹിംസൈവ പരാ മതാ**

ഭോഗലാലസരും ഭക്ഷണപ്രിയരുമായ ബ്രാഹ്മണരാണ് വേദങ്ങളിൽ പശുഹിംസയെ പ്രകീർത്തിക്കുന്നത്. അഹിംസതന്നെയാണ് അത്യുത്തമം."

**57. ഏവംവിധാനി വാക്യാനി വേദശാസ്ത്ര പരാണിച**
**ബ്രുവാണം ഗുരുമാകർണ്യ വിസ്മിതോഽസൗ ഭൃഗോഃസുതഃ**

ഇങ്ങനെയുള്ള വാക്യങ്ങളും വേദശാസ്ത്രങ്ങളും ദേവഗുരു പറഞ്ഞു കൊടുക്കുന്നതുകേട്ട് ശുക്രാചാര്യർ വളരെ വിസ്മയിച്ചു.

**58. ചിന്തയാമാസ മനസാ മമ ദ്വേഷ്യോ ഗുരുഃ കില**
**വഞ്ചിതാഃ കില ധൂർത്തേന യാജ്യാ മേ നാത്ര സംശയഃ**

ഉള്ളാലെ ഇങ്ങനെ ആലോചിച്ചു: എന്റെ ശത്രുവാണ് ഈ ബൃഹസ്പതി. എന്റെ ശിഷ്യന്മാർ വഞ്ചിക്കപ്പെട്ടിരിക്കുന്നു എന്നതിനു സംശയമില്ല.

**59. ധിഗ്ല്ലോഭം പാപബീജം വൈ നരകദ്വാരമൂർജ്ജിതം**
**ഗുരുരപ്യനൃതം ബ്രൂതേ പ്രേരിതോ യേന പാപ്മനാ**

കഷ്ടം! പാപത്തിനു ബീജം ലോഭം തന്നെ. നരകത്തിലേക്കുള്ള ഉറച്ച കവാടവും അതുതന്നെ. പാപപ്രേരിതനായി ദേവഗുരുപോലും കള്ളം പറയുന്നു!

**60. പ്രമാണം വചനം യസ്യ സോഽപി പാഖണ്ഡധാരകഃ**
**ഗുരുഃ സുരാണാം സർവ്വേഷാം ധർമ്മശാസ്ത്രപ്രവർത്തകഃ**

ആരുടെ വാക്കാണോ പ്രമാണീകരിക്കാവുന്നത് അവനും വേദനിന്ദകനായിരിക്കുന്നു! ആ ഗുരുവാകട്ടെ സകല ദേവന്മാരുടെയും ആചാര്യനും ധർമ്മശാസ്ത്രപ്രവർത്തകനും!

**61. കിം കിം ന ലഭതേ ലോഭാന്മലിനീകൃതമാനസഃ**
**അന്യോഽപി ഗുരുരപ്യേവം ജാതഃ പാഖണ്ഡപീഡിതഃ**

ഗുരുപോലും ഇങ്ങനെ വേദനിന്ദകനായിത്തീർന്നാൽ ലോഭത്താൽ മലിനചിത്തരായ മറ്റുള്ളവർ എന്തെല്ലാം കാട്ടില്ല!

**62. ശൈലൂഷചേഷ്ടിതം സർവ്വം പരിഗൃഹ്യ ദ്വിജോത്തമഃ**
**വഞ്ചയത്യതിസമ്മൂഢാൻ ദൈത്യാൻ യാജ്യാന്മമാപ്യസൗ**

ഈ ബ്രാഹ്മണോത്തമൻ നടനെപ്പോലെ സകലതും അഭിനയിക്കുന്നു. അങ്ങനെ അത്യന്തം മൂഢന്മാരായ എന്റെ ഈ ശിഷ്യന്മാരെ വഞ്ചിക്കുകയാണ് ഇദ്ദേഹം ചെയ്യുന്നത്.

ഇതി ശ്രീദേവിഭാഗവതേ ചതുർത്ഥസ്കന്ധേ
ത്രയോദശോഽദ്ധ്യായഃ

## അഥ ചതുർദ്ദശോഽദ്ധ്യായ:

### വ്യാസ ഉവാച

**1. ഇതി സഞ്ചിന്ത്യ മനസാ താനുവാച ഹസന്നിവ**
**വഞ്ചിതാ മത്സ്വരൂപേണ ദൈത്യാഃ കിം ഗുരുണാ കില**

ഇങ്ങനെ വിചാരിച്ച് ചിരിച്ചുകൊണ്ട് ശുക്രാചാര്യൻ ആ ദൈത്യന്മാരോടു പറഞ്ഞു: 'ഹേ ദൈത്യന്മാരേ, ബൃഹസ്പതി എന്റെ വേഷത്തിൽ നിങ്ങളെ വഞ്ചിക്കുകയായിരുന്നില്ലേ?

2. അഹം കാവ്യോ ഗുരുശ്ചായം ദേവകാര്യപ്രസാധകഃ
അനേന വഞ്ചിതാ യൂയം മദ്യാജ്യാ നാഽത്ര സംശയഃ

ഞാൻ ശുക്രാചാര്യനും ഇവൻ ദേവകാര്യം നടത്തുന്ന ബൃഹസ്പതിയുമാണ്. എന്റെ ശിഷ്യൻമാരായ നിങ്ങളെ ഇവൻ വഞ്ചിച്ചിരിക്കുന്നു; സംശയമില്ല.

3. മാ ശ്രദ്ധധ്വം വചോഽസ്യാര്യാ ദാംഭികോഽയം മദാകൃതിഃ
അനുഗച്ഛത മാ യാജ്യാസ്ത്യജതൈനം ബൃഹസ്പതിം

നിങ്ങൾ ഇവന്റെ വാക്കു ശ്രദ്ധിക്കരുതേ. എന്റെ രൂപത്തിൽ വന്ന വഞ്ചകനാണ് ഇവൻ. ശിഷ്യൻമാരേ, ഞാൻ പറയുന്നത് കേൾക്കിൻ! ഈ ബൃഹസ്പതിയെ ഉപേക്ഷിക്കിൻ!'

4. ഇത്യാകർണ്യ വചസ്തസ്യ ദൃഷ്ട്വാ തൗ സദൃശൗ പുനഃ
വിസ്മയം പരമം ജഗ്മുഃ കാവ്യോഽയമിതി നിശ്ചിതാഃ

അദ്ദേഹം ഇങ്ങനെ പറയുന്നത് അവർ കേട്ടു. രണ്ടുപേരും ഒരേ രൂപത്തിലുള്ളവരാണെന്നു കാണുകയും ചെയ്തു. അവർ വളരെ അദ്ഭുതപ്പെട്ടു. ഒടുക്കം ഇവൻ തന്നെയാണ് കാവ്യനെന്നു നിശ്ചയിച്ചു.

5. സ താൻവീക്ഷ്യ സുസംഭ്രാന്താൻ ഗുരുർവാക്യമുവാച ഹ
ഗുരുർവോ വഞ്ചയത്യേവ മദ്രൂപോഽയം ബൃഹസ്പതിഃ

ദേവ ഗുരുവാകട്ടെ ദൈത്യന്മാരെല്ലാം സംഭ്രാന്തരാണെന്നു കണ്ടിട്ട് അവരോട് ഇങ്ങനെ പറഞ്ഞു: 'ദേവഗുരു നിങ്ങളെ വഞ്ചിക്കുകയാണ്. ഇവൻ എന്റെ രൂപത്തിൽ വന്ന ബൃഹസ്പതിയാണ്.

6. പ്രാപ്തോ വഞ്ചയിതും യുഷ്മാൻ ദേവകാര്യാർത്ഥസിദ്ധയേ
മാ വിശ്വാസം വചസ്തസ്യ കുരുധ്വം ദൈത്യസത്തമാഃ

ദേവകാര്യം സാധിക്കുന്നതിനുവേണ്ടി നിങ്ങളെ വഞ്ചിക്കാൻ ഇവൻ എത്തിയിരിക്കുകയാണ്. ഹേ ദൈത്യമുഖ്യരേ, നിങ്ങൾ അവന്റെ വാക്കു വിശ്വസിക്കരുത്.

7. പ്രാപ്തോ വിദ്യാം മയാ ശംഭോർയുഷ്മാനധ്യാപയാമി താം
ദേവേഭ്യോ വിജയം നൂനം കരിഷ്യാമി ന സംശയഃ

ശംഭുവിൽ നിന്ന് മന്ത്രവിദ്യ നേടിക്കൊണ്ടാണു ഞാൻ വന്നിരിക്കുന്നത്. അതു ഞാൻ നിങ്ങളെ പഠിപ്പിക്കാം. ദേവന്മാരിൽനിന്ന് നിങ്ങൾക്കു വിജയം നേടിത്തരാം. ഒട്ടും സംശയിക്കേണ്ട.'

8. ഇതി ശ്രുത്വാ ഗുരോർവാക്യം കാവ്യരൂപധരസ്യ തേ
വിശ്വാസം പരമം ജഗ്മുഃ കാവ്യോഽയമിതി നിശ്ചയാത്

ഇങ്ങനെ കാവ്യരൂപത്തിൽ വന്ന ദേവഗുരു പറഞ്ഞതു കേട്ട് ദൈത്യന്മാർ ഇദ്ദേഹം തന്നെയാണ് സാക്ഷാൽ കാവ്യനെന്ന് ഉറച്ചു വിശ്വസിച്ചു.

9. കാവ്യേന ബഹുധാ തത്ര ബോധിതാഃ കില ദാനവാഃ
ബുബുധുർന്ന ഗുരോർമായാമോഹിതാഃ കാലപര്യയാത്

എന്നാൽ യഥാർത്ഥ കാവ്യൻ, താനാണ് കാവ്യനെന്ന് ദാനവന്മാരെ പല പ്രകാരത്തിൽ ബോധ്യപ്പെടുത്താൻ ശ്രമിച്ചു. എങ്കിലും ദേവഗുരുവിന്റെ മായയിൽ മോഹിച്ചുപോയ അവർക്ക് കാലദോഷത്താൽ അതു ബോധ്യമായില്ല.

10. ഏവം തേ നിശ്ചയം കൃത്വാ തതോ ഭാർഗ്ഗവമബ്രുവൻ
അയം ഗുരുർനോ ധർമ്മാത്മാ ബുദ്ധിദശ്ച ഹിതേ രതഃ

അങ്ങനെ ഉറച്ചു വിശ്വസിച്ചുകൊണ്ട് ശുക്രാചാര്യനോട് അവർ പറഞ്ഞു:'ഇദ്ദേഹമാണ് ഞങ്ങളുടെ ഗുരു. ഇദ്ദേഹം ധർമ്മാത്മാവും ഞങ്ങൾക്ക് ബുദ്ധിഉപദേശിക്കുന്നവനും ഞങ്ങൾക്ക് നന്മവരുന്നതിൽ താത്പര്യമുള്ളവനുമാണ്.

11. ദശവർഷാണി സതതമയം നഃ ശാസ്തി ഭാർഗ്ഗവഃ
ഗച്ഛ ത്വം കുഹകോ ഭാസി നാസ്മാകം ഗുരുരപ്യുത

ഈ ഭൃഗുസുതൻ കഴിഞ്ഞ പത്തുവർഷമായി ഞങ്ങളെ നിത്യവും ഉപദേശിച്ചുകൊണ്ടിരിക്കുന്നവനാണ്. പൊയ്ക്കോ. നീ വഞ്ചകനാണ്. ഞങ്ങളുടെ ഗുരുവുമല്ല നീ.'

12. ഇത്യുക്ത്വാ ഭാർഗ്ഗവം മൂഢാ നിർഭർത്സ്യ ച പുനഃ പുനഃ
ജഗൃഹുസ്തം ഗുരും പ്രീത്യാ പ്രണിപത്യാഭിവാദ്യ ച

മൂഢന്മാരായ ആ ദൈത്യന്മാർ ശുക്രാചാര്യനെ ഇങ്ങനെ പറഞ്ഞ് വീണ്ടും വീണ്ടും ശകാരിച്ചു. പിന്നെ ശുക്രവേഷം പൂണ്ടിരുന്ന ദേവഗുരുവിനെ സന്തോഷത്തോടെ സ്വീകരിച്ച് അഭിവാദ്യം ചെയ്തു നമസ്കരിച്ചു.

13. കാവ്യസ്തു തന്മയാൻ ദൃഷ്ട്വാ ചുകോപാഥ ശശാപ ച
ദൈത്യാൻ വിബോധിതാൻ മത്വാ ഗുരുണാ ചാതിവഞ്ചിതാൻ

കാവ്യനാകട്ടെ, ആ ദൈത്യന്മാർ ദേവഗുരുവിനു വിധേയരും അദ്ദേഹത്തിന്റെ ഉപദേശം കേൾക്കുന്നവരും അദ്ദേഹത്താൽ നന്നായി വഞ്ചിക്കപ്പെട്ടവരുമാണെന്ന് വിചാരിച്ച് കോപിക്കുകയും അവരെ ശപിക്കുകയും ചെയ്തു.

14. യസ്മാന്മയാ ബോധിതാ വൈ ഗൃഹ്ണീയുർന ച മേ വചഃ
തസ്മാത് പ്രനഷ്ടസംജ്ഞാ വൈ പരാഭവമവാപ്സ്യഥ

"ഞാൻ ഉദ്ബോധിപ്പിച്ചിട്ടും നിങ്ങൾ എന്റെ വാക്കു കേൾക്കാത്തതു കൊണ്ട് ബുദ്ധികെട്ട് നിങ്ങൾ പരാജിതരായിത്തീരട്ടെ.

15. മദവജ്ഞാഫലം കാമം സ്വല്പേ കാലേ ഹ്യവാപ്സ്യഥ
തദാ$സ്യ കപടം സർവ്വം പരിജ്ഞാതം ഭവിഷ്യതി

എന്നെ അപമാനപ്പെടുത്തിയതിന്റെ ഫലം അല്പകാലത്തിനകം നിങ്ങൾക്ക് അനുഭവിപ്പാനിടവരും. അപ്പോൾ ഈ ദേവഗുരുവിന്റെ കാപട്യമെല്ലാം ശരിക്ക് അറിയാനും ഇടയാകും."

16. ഇത്യുക്ത്വാ$സൗ ജഗാമാശു ഭാർഗ്ഗവഃ ക്രോധസംയുതഃ
ബൃഹസ്പതിർമുദം പ്രാപ്യ തസ്ഥൗ തത്ര സമാഹിതഃ

എന്നു പറഞ്ഞുകൊണ്ട് ഭൃഗുപുത്രൻ കോപത്തോടെ അവിടെനിന്ന് വേഗം പോയി. ബൃഹസ്പതി സന്തോഷത്തോടെ ദൃഢചിത്തനായിത്തന്നെ അവിടെനിന്നു.

17. തതഃ ശപ്താൻ ഗുരുർജ്ഞാത്വാ ദൈത്യാംസ്താൻ ഭാർഗ്ഗവേണ ഹി
ജഗാമ തരസാ ത്യക്ത്വാ സ്വരൂപം സ്വം വിധായ ച

അപ്പോൾ ഭൃഗുസുതൻ ദൈത്യന്മാരെ ശപിച്ചത് മനസ്സിലാക്കിയ ദേവഗുരു ആരൂപം ഉപേക്ഷിച്ച് സ്വന്തം രൂപം സ്വീകരിച്ച് അവിടെ നിന്നു വേഗം പുറപ്പെട്ടു.

18. ഗത്വോവാച തദാ ശക്രം കൃതം കാര്യം മയാ ധ്രുവം
ശപ്താഃ ശുക്രേണ തേ ദൈത്യാ മയാ ത്യക്താഃ പുനഃ കില

ദേവ ലോകത്തു ചെന്ന് ദേവേന്ദ്രനോട് ഇങ്ങനെ പറഞ്ഞു: "ഞാൻ വേണ്ട വണ്ണം കാര്യം നിർവ്വഹിച്ചിട്ടുണ്ട്. ആ ദൈത്യന്മാരെ ശുക്രൻ ശപിച്ചു. എന്നു മാത്രമല്ല, ഞാനും അവരെ ഉപേക്ഷിച്ചു.

19. നിരാധാരാഃ കൃതാഃ നൂനം യതധ്വം സുരസത്തമാഃ
സംഗ്രാമായ മഹാഭാഗാ ശാപദഗ്ദ്ധാ മയാ കൃതഃ

ഹേ ദേവശ്രേഷ്ഠന്മാരെ, അവരെ ഞാൻ നിരാധാരരാക്കിക്കഴിഞ്ഞു. ഇനി യുദ്ധത്തിനു വേണ്ടി പ്രയത്നിച്ചു കൊള്ളിൻ! മഹാഭാഗന്മാരെ, ഞാൻ നിമിത്തം അവർ ശാപദഗ്ധരായിത്തീർന്നു."

**20. ഇതി ശ്രുത്വാ ഗുരോർവാക്യം മഘവാ മുദമാപ്തവാൻ**
**ജഹൃഷ്ടശ്ച സുരാഃ സർവ്വേ പ്രതിപൂജ്യ ബൃഹസ്പതിം**

ഇങ്ങനെ ദേവഗുരു പറഞ്ഞതു കേട്ട് ദേവേന്ദ്രനു സന്തോഷമായി. സകല ദേവന്മാരും ആഹ്ലാദിച്ച് ബൃഹസ്പതിയെ അഭിനന്ദിച്ചു.

**21. സംഗ്രാമായ മതീം ചക്രുഃ സംവിചാര്യ മിഥഃ പുനഃ**
**നിര്യയുർമിളിതാഃ സർവ്വേ ദാനവാഭിമുഖാഃ സുരാഃ**

പിന്നീട് എല്ലാവരും കൂടി ആലോചിച്ച് അസുരന്മാരോട് യുദ്ധം ചെയ്യാൻ തീരുമാനിച്ചു. ദേവന്മാരെല്ലാം ഒത്തു ചേർന്ന് ദാനവന്മാർക്കെതിരെ യുദ്ധത്തിനായി പുറപ്പെട്ടു.

**22. സുരാൻ സമുദ്യതാൻ ജ്ഞാത്വാ കൃതോദ്യോഗാൻ മഹാബലാൻ**
**അന്തർഹിതം ഗുരും ചൈവ ബഭൂവുശ്ചിന്തയാന്വിതാഃ**

വലിയ സൈന്യത്തോടുകൂടി യുദ്ധസന്നദ്ധരായി ദേവന്മാർ വരുന്നുണ്ടെന്നും ഗുരു അപ്രത്യക്ഷനായെന്നും മനസ്സിലാക്കിയ അസുരന്മാർ ചിന്താകുലരായിത്തീർന്നു.

**23. പരസ്പരമഥോചുസ്തേ മോഹിതാസ്തസ്യ മായയാ**
**സമ്പ്രസാദ്യോ മഹാത്മാ ച യാതോƒസൗ നഷ്ടമാനസഃ**

ഗുരുവിന്റെ മായയ്ക്കു വിധേയരായിത്തീർന്ന അവർ പരസ്പരം പറഞ്ഞു: 'പ്രസാദിപ്പിക്കേണ്ടിയിരുന്ന മഹാത്മാവായ ശുക്രാചാര്യർ മനഃപ്രയാസത്തോടെയാണ് പോയത്.

**24. വഞ്ചയിത്വാ ഗതഃ പാപോ ഗുരുഃ കപടപണ്ഡിതഃ**
**ഭ്രാതൃസ്ത്രീലംഭനഃ പ്രായോ മലിനോƒന്തർബഹിഃ ശുചിഃ**

കപട പണ്ഡിതനും പാപിയുമായ ആ ദേവഗുരു നമ്മെ വഞ്ചിച്ചിട്ട് കടന്നു കളഞ്ഞു. സഹോദരപത്നിയെ പരിഗ്രഹിച്ചവന്റെ മനസ്സ് പ്രായേണ മലിനമാണ്; പുറം മാത്രമാണ് ശുദ്ധം.

**25. കിം കുർമ്മഃ ക്വ ച ഗച്ഛാമഃ കഥം കാവ്യം പ്രകോപിതം**
**കുർവ്വീമഹി സഹായാർത്ഥം പ്രസന്നം ഹൃഷ്ടമാനസം**

നാമെന്താണ് ചെയ്യേണ്ടത്? എവിടെ പോകും? നമ്മെ സഹായിക്കാൻ കഴിയുന്നത് ശുക്രാചാര്യർക്കാണ്. അദ്ദേഹം ഇപ്പോൾ കോപിച്ചിരിക്കുകയാണ്. ആ കാവ്യനെ എങ്ങനെ പ്രസന്നനും സന്തുഷ്ട ചിത്തനുമാക്കാം?"

**26. ഇതി സഞ്ചിന്ത്യ തേ സർവ്വേ മിളിതാ ഭയകമ്പിതാഃ**
**പ്രഹ്ളാദം പുരതഃ കൃത്വാ ജഗ്മുസ്തേ ഭാർഗ്ഗവം പുനഃ**

ഇങ്ങനെ ആലോചിച്ചുകൊണ്ട് അവരെല്ലാം കൂടി പ്രഹ്ളാദനെ മുൻനിർത്തി ഭൃഗുസുതന്റെ സന്നിധിയിലേയ്ക്ക് വീണ്ടും ചെന്നു.

**27. പ്രണേമുശ്ചരണൗ തസ്യ മുനിർമൗനഭൃതസ്തദാ**
**ഭാർഗ്ഗവസ്താനുവാചാഥ രോഷസംരക്തലോചനഃ**

അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണു നമസ്കരിച്ചു. അപ്പോൾ മൗനമവലംബിച്ചിരുന്ന ആ ഭൃഗുസുതനായ മുനി കോപം കൊണ്ട് കണ്ണുചെമന്ന് അവരോട് ഇങ്ങനെ പറഞ്ഞു:

**28. മയാ പ്രബോധിതാ യൂയം മോഹിതാ ഗുരുമായയാ**
**ന ഗൃഹീതം വചോ യോഗ്യം തദാ യാജ്യാ ഹിതം ശുചി**

ഞാൻ നിങ്ങളെ ഉദ്ബോധിപ്പിച്ചിട്ടും ഗുരുമായകൊണ്ട് മോഹിതരായ നിങ്ങൾ, നിങ്ങൾക്ക് ഹിതവും യോജിച്ചതുമായ നല്ലവാക്ക് കേട്ടില്ല.

29. തദാഽവഗണിതശ്ചാഹം ഭവദ്ഭിസ്തദ്വശംഗതൈഃ
പ്രാപ്തം നൂനം മദോന്മത്തൈഃ മമാവമാനജം ഫലം

മാത്രമല്ല, അപ്പോൾ നിങ്ങൾ എന്നെ അവഗണിച്ചു. അവന്റെ പക്ഷത്തായിരുന്ന, ആസമയത്ത് നിങ്ങളെല്ലാം. മദോന്മത്തരായി നിങ്ങൾ എന്നെ അപമാനിച്ചതിന്റെ ഫലം നിങ്ങൾക്കു കിട്ടി.

30. തത്ര ഗച്ഛത സദ്ഭ്രഷ്ടാ യത്രാസൗ കപടാകൃതിഃ
വഞ്ചകഃ സുരകാര്യാർത്ഥീ നാഹം തദ്വദ്ധി വഞ്ചകഃ

നിങ്ങൾ സജ്ജനം നിന്ദിച്ച ആ കപടവേഷക്കാരന്റെ അടുത്തേയ്ക്കുതന്നെ ചെല്ലിൻ. ദേവകാര്യം സാധിക്കുന്നതിനുവേണ്ടി വഞ്ചന ചെയ്യുന്നവനാണ് അവൻ. ഞാനത്തരം വഞ്ചകനല്ലതന്നെ.

## വ്യാസ ഉവാച

31. ഏവം ബ്രുവന്തം ശുക്രം തു വാക്യസന്ദിഗ്ദ്ധയാ ഗിരാ
പ്രഹ്ലാദസ്തം തദോവാച ഗൃഹീത്വാ ചരണൗ തദാ

ഇങ്ങനെ സംശയാസ്പദമായ വിധം ശുക്രാചാര്യൻ പറയുന്നതുകേട്ട് പ്രഹ്ലാദൻ അദ്ദേഹത്തിന്റെ കാലുരണ്ടും പിടിച്ച് പറഞ്ഞു:

## പ്രഹ്ലാദ ഉവാച

32. ഭാർഗ്ഗവാദ്യ സമായാതാൻ യാജ്യാനസ്മാൻ തഥാതുരാൻ
ത്യക്തും നാർഹസി സർവ്വജ്ഞ ത്വദ്ധിതാൻ തനയാൻ ഹി നഃ

ഹേ ഭൃഗുസുത, ഇപ്പോൾ വളരെ സങ്കടത്തോടെ ഇവിടെ വന്നിരിക്കുന്ന, അങ്ങയുടെ ശിഷ്യൻമാരായ ഞങ്ങളെ അങ്ങ് ഉപേക്ഷിക്കരുത്. ഹേ സർവ്വജ്ഞ, അങ്ങയുടെ ഹിതാനുവർത്തികളായ മക്കളാണു ഞങ്ങൾ.

33. ഗതേ ത്വയി തു മന്ത്രാർത്ഥം ശൈലൂഷേണ ദുരാത്മനാ
ത്വദ്വേഷമധുരാലാപൈർവയം തേന പ്രവഞ്ചിതാഃ

മന്ത്രസിദ്ധിക്കായി അങ്ങ് പോയിരുന്നപ്പോൾ നാട്യക്കാരനായ ആ ദുരാത്മാവ്, അങ്ങയുടെ വേഷത്തിൽ വന്ന് മധുരവാക്കുകൾ പറഞ്ഞ് ഞങ്ങളെ വഞ്ചിച്ചു.

34. അജ്ഞാനകൃതദോഷേണ നൈവം കുപ്യതി ശാന്തിമാൻ
സർവ്വജ്ഞസ്ത്വം വിജാനാസി ചിത്തം നഃ പ്രവണം ത്വയി

അറിയാതെ ചെയ്ത തെറ്റിന് ഞങ്ങളോട് ശാന്തചിത്തനായ അങ്ങ് ഇങ്ങനെ കോപിക്കരുത്. അങ്ങയിൽ ആസക്തചിത്തരാണ് ഞങ്ങളെന്ന് സർവ്വജ്ഞനായ അങ്ങേയ്ക്ക് അറിയാൻ കഴിയുമല്ലോ.

35. ജ്ഞാത്വാ നസ്തപസാ ഭാവം ത്യജ കോപം മഹാമതേ
ബ്രുവന്തി മുനയഃ സർവ്വേ ക്ഷണകോപാ ഹി സാധവഃ

മഹാമതേ,തപസ്സുകൊണ്ട് ഞങ്ങളുടെ മനോഭാവം എന്താണെന്ന് അറിഞ്ഞിട്ട് കോപം വെടിഞ്ഞാലും. സജ്ജനങ്ങളുടെ കോപം ക്ഷണനേരത്തേക്കേ ഉള്ളൂ എന്ന് മുനിമാരെല്ലാം പറഞ്ഞിട്ടുണ്ട്.

36. ജലം സ്വഭാവതഃ ശീതം വഹ്ന്യാതപസമാഗമാത്
ഭവത്യുഷ്ണം വിയോഗാച്ച ശീതത്വമനുഗച്ഛതി

ജലം സ്വഭാവേന ശീതളമാണ്. തീയും വെയിലുമേറ്റാൽ അതു ചൂടാവും. അതുപോയാൽ തണുക്കുകയും ചെയ്യും.

37. ക്രോധശ്ചാണ്ഡാലരൂപോ വൈ ത്യക്തവ്യഃ സർവ്വഥാ ബുധൈഃ
തസ്മാദ്രോഷം പരിത്യജ്യ പ്രസാദം കുരു സുവ്രത

ബുദ്ധിമാന്മാർ കോപത്തെ ചണ്ഡാലനെപ്പോലെ ഏതുവിധത്തിലും ഉപേക്ഷിക്കണം.അതുകൊണ്ട് കോപം വെടിഞ്ഞ് വ്രതനിഷ്ഠനായ അങ്ങ് പ്രസാദിക്കണം.

38. യദി ന ത്യജസി ക്രോധം ത്യജസ്യസ്മാൻ സുദുഃഖിതാൻ
ത്വയാ ത്യക്താ മഹാഭാഗ ഗമിഷ്യാമോ രസാതലം

അങ്ങ് കോപം വെടിയുന്നില്ലെങ്കിൽ അത്യന്തം ദുഃഖിതരായ ഞങ്ങളെയും വെടിയുകയാണെങ്കിൽ അങ്ങ് ഉപേക്ഷിച്ച ഞങ്ങൾ ഹേ മഹാഭാഗ, രസാതലത്തിലേക്കു പോകും.

## വ്യാസ ഉവാച

39. പ്രഹ്ലാദസ്യ വചഃ ശ്രുത്വാ ഭാർഗ്ഗവോ ജ്ഞാനചക്ഷുഷാ
വിലോക്യ സുമനാ ഭൂത്വാ താനുവാച ഹസന്നിവ

പ്രഹ്ലാദന്റെ വാക്കുകേട്ട് ശുക്രാചാര്യർ ജ്ഞാനചക്ഷുസ്സുകൊണ്ട് ദൈത്യന്മാരുടെ സ്ഥിതി അറിഞ്ഞ് സന്തുഷ്ടനായിത്തീർന്നു. പുഞ്ചിരിച്ചുകൊണ്ട് അദ്ദേഹം അവരോടുപറഞ്ഞു:

40. ന ഭേതവ്യം ന ഗന്തവ്യം ദാനവാ വാ രസാതലം
രക്ഷയിഷ്യാമി വോ യാജ്യാന്മന്ത്രൈരവിതഥൈഃ കില

"ദാനവന്മാരേ, നിങ്ങൾ ഭയപ്പെടുകയോ രസതലത്തിലേക്കു പോകുകയോ ചെയ്യേണ്ട. ശിഷ്യരായ നിങ്ങളെ ഞാൻ ശരിയായ മന്ത്രങ്ങൾ കൊണ്ട് രക്ഷിച്ചുകൊള്ളാം.

41. ഹിതം സത്യം ബ്രവീമ്യദ്യ ശൃണുധ്വം തത്തു നിശ്ചയം
വചനം മമ ധർമ്മജ്ഞാഃ ശ്രുതം യദ്ബ്രഹ്മണഃ പുരാ

ഹേ ധർമ്മജ്ഞരേ, ഹിതവും സത്യവുമായിട്ടുള്ളത് ഞാൻ ഇപ്പോൾ പറയാം. കേൾക്കിൻ! അത് തെറ്റില്ലാത്ത വാക്കാണ്. പണ്ട് ബ്രഹ്മാവ് പറഞ്ഞ് ഞാൻ കേട്ടതാണ്.

42. അവശ്യം ഭാവിനോ ഭാവാഃ പ്രഭവന്തി ശുഭാശുഭാഃ
ദൈവം ന ചാന്യഥാ കർത്തും ക്ഷമഃ കോപി ധരാതലേ

ശുഭമായാലും അശുഭമായാലും അവശ്യം സംഭവിക്കേണ്ടത് സംഭവിച്ചേതീരു. വിധിനിയോഗത്തെ മറ്റൊരു തരത്തിലാക്കാൻ ഭൂമിയിൽ ആർക്കും കഴിയുകയില്ല.

43. അദ്യ മന്ദബലാ യൂയം കാലയോഗാദസംശയം
ദേവൈർജിതാഃ സകൃച്ചാപി പാതാളം പ്രതിപത്സ്യഥ

നിങ്ങൾ ഇപ്പോൾ ദുർബലരാണ്. അതിനുകാരണം കാലക്കേടു തന്നെ; തീർച്ച. നിങ്ങൾക്ക് ഒരുതവണ, ദേവന്മാരോടു പരാജയപ്പെട്ട് പാതാളത്തിലേക്ക് പോകേണ്ടിവരും.

44. പ്രാപ്തഃ പര്യായകാലോ വ ഇതി ബ്രഹ്മാഽഭ്യഭാഷത
ഭുക്തം രാജ്യം ഭവദ്ഭിശ്ച പൂർണ്ണം സർവ്വം സമൃദ്ധിമത്

നിങ്ങൾക്ക് കഷ്ടകാലം വന്നിരിക്കുന്നു എന്നാണ് ബ്രഹ്മാവുപറഞ്ഞത്. ഇത്രയും കാലം രാജ്യം നിങ്ങൾവാണു. സർവ്വൈശ്വര്യസമൃദ്ധിയും പൂർണ്ണമായും നിങ്ങൾ അനുഭവിച്ചു.

45. യുഗാനി ദശ പൂർണ്ണാനി ദേവാനാക്രമ്യ മൂർധനി
ദൈവയോഗാച്ച യുഷ്മാഭിർഭുക്തം ത്രൈലോക്യമൂർജിതം

പത്തുയുഗം പൂർണ്ണമായി ദേവന്മാരെ കീഴ്പ്പെടുത്തിവയ്ക്കുകയും അത്രയും കാലം ദൈവയോഗത്താൽ ത്രൈലോക്യവിഭവങ്ങൾ അനുഭവിക്കുകയും ചെയ്തല്ലോ.

46. സാവർണികേ മനൗ രാജ്യം പുനസ്തത്തു ഭവിഷ്യതി
പൗത്ര സ്ത്രൈലോക്യവിജയീ രാജ്യം പ്രാപ്സ്യതി തേ ബലിഃ

സാവർണ്ണിക മനുവിന്റെ കാലത്ത് നിങ്ങൾക്ക് ആ രാജ്യം വീണ്ടും ലഭിക്കും. അങ്ങയുടെ പൗത്രനായ ബലി ത്രൈലോക്യ വിജയിയായി രാജ്യം ഭരിക്കും.

47. യദാ വാമനരൂപേണ ഹൃതം ദേവേന വിഷ്ണുനാ
തദൈവ ച ഭവത്പൗത്രഃ പ്രോക്തോ ദേവേന ജിഷ്ണുനാ

വിഷ്ണു വാമനരൂപത്തിൻ എപ്പോഴാണോ രാജ്യം വീണ്ടെടുത്തത് അപ്പോൾ അങ്ങയുടെ പൗത്രനോട് വിജയിയായ വിഷ്ണു ഇങ്ങനെ പറഞ്ഞിട്ടുണ്ട്.

48. ഹൃതം യേന ബലേ രാജ്യം ദേവവാഞ്ഛാർത്ഥസിദ്ധയേ
ത്വമിന്ദ്രോ ഭവിതാ ചാഗ്രേ സ്ഥിതേ സാവർണികേ മനൗ

ബലി മഹാരാജാവേ, ദേവന്മാരുടെ ആഗ്രഹം സാധിക്കാനായി ഞാൻ അങ്ങയുടെ രാജ്യം അപഹരിച്ചു. വരാനിരിക്കുന്ന സാവർണ്ണികമന്വന്തരത്തിൽ അങ്ങ് ഇന്ദ്രനായി ഭവിക്കും.

ഭാർഗവ ഉവാച

49. ഇത്യുക്തോ ഹരിണാ പൗത്രസ്തവ പ്രഹ്ലാദ സാമ്പ്രതം
അദൃശ്യഃ സർവ്വ ഭൂതാനാം ഗുപ്തശ്ചരതി ഭീതവത്

ഹേ പ്രഹ്ലാദ, അങ്ങയുടെ പൗത്രനോട് ഇപ്രകാരം വിഷ്ണു പറഞ്ഞതു കേട്ടപ്പോൾ മുതൽ അദ്ദേഹം ആരും കാണാതെ ഒളിച്ച് ഭയപ്പെട്ടാണ് കഴിയുന്നത്.

50. ഏകദാ വാസവേനത്സൗ ബലിർഗർദ്ദഭരൂപഭാക്
ശൂന്യേ ഗൃഹേ സ്ഥിതഃ കാമം ഭയഭീതഃ ശതക്രതോഃ

ഒരിക്കൽ ഈ ബലിമഹാരാജാവ് ദേവേന്ദ്രനെ ഭയപ്പെട്ട് കഴുതയുടെ രൂപത്തിൽ ആൾപ്പാർപ്പില്ലാത്ത ഒരു വീട്ടിൽ നിൽക്കുന്നതായി ദേവേന്ദ്രൻ കണ്ടു.

51. പൃഷ്ടശ്ച ബഹുധാ തേന വാസവേന ബലിസ്തദാ
കിമർത്ഥം ഗർദഭം രൂപം കൃതവാൻ ദൈത്യപുംഗവ

"ഹേ ദൈത്യശ്രേഷ്ഠ, അങ്ങ് എന്തിനാണ് കഴുതയുടെ രൂപം കൈകൊണ്ടിരിക്കുന്നത്?" എന്ന് ദേവേന്ദ്രൻ പലതവണ ചോദിച്ചു.

52. ഭോക്താ ത്വം സർവ്വലോകസ്യ ദൈത്യാനാം ച പ്രശാസിതാ
"ന ലജ്ജാ ഖരരൂപേണ തവ രാക്ഷസസത്തമ"
തസ്യ തദ്വചനം ശ്രുത്വാ ദൈത്യരാജോ ബലിസ്തദാ

അങ്ങ് സകല ലോകങ്ങളുടെയും ഭരണകർത്താവും ദൈത്യന്മാരുടെ ശാസകനുമാണല്ലോ. "ഹേ ദൈത്യപതേ, അങ്ങേയ്ക്ക് ഈ കഴുതയുടെ രൂപത്തിൽ നടക്കാൻ ലജ്ജയില്ലേ" അദ്ദേഹം ചോദിച്ചതുകേട്ട് ദൈത്യരാജാവായ ബലി അപ്പോൾ,

53. പ്രോവാച വചനം ശക്രം കോഽത്ര ശോകഃ ശത ക്രതോ
യഥാ വിഷ്ണുർമഹാതേജാ മത്സ്യകച്ഛപതാം ഗതഃ

ദേവേന്ദ്രനോട് പറഞ്ഞു: "ദേവേന്ദ്ര, ഇതിൽ ദുഃഖിക്കാനെന്ത്? മഹാതേജസ്വിയായ വിഷ്ണു മത്സ്യത്തിന്റെയും ആമയുടെയും രൂപമെടുത്തില്ലേ?

**54. തഥാ/ഹം ഖരരൂപേണ സംസ്ഥിതഃ കാലയോഗതഃ**
**യഥാ ത്വം കമലേ ലീനഃ സംസ്ഥിതോ ബ്രഹ്മഹത്യയാ**

ബ്രഹ്മഹത്യയെ ഭയപ്പെട്ട് അങ്ങ് പണ്ട് താമരയ്ക്കുള്ളിൽ ഒളിച്ചിരുന്നില്ലേ? അതുപോലെ വിധിനിയോഗത്താൽ ഞാനും കഴുതയുടെ രൂപം പൂണ്ടിരിക്കുന്നു.

**55. പീഡിതശ്ച തഥാ ഹ്യദ്യ സ്ഥിതോ/ഹം ഖരരൂപധൃക്**
**ദൈവാധീനസ്യ കിം ദുഃഖം കിം സുഖം പാകശാസന**

ഇപ്പോൾ ഞാൻ കഴുതയുടെ രൂപത്തിൽ പീഡിപ്പിക്കപ്പെട്ടു കഴിയുന്നു. ദേവേന്ദ്ര, വിധിക്കു വിധേയനായവന്ന് എന്തു സുഖദുഃഖങ്ങൾ?

**56. കാലഃ കാരോതി വൈ നൂനം യദിച്ഛതി യഥാ തഥാ**

കാലം എന്താണോ ആഗ്രഹിക്കുന്നത് അത് അതുപോലെ നടക്കും. തീർച്ചയാണ്.''

**ഭാർഗവ ഉവാച**

**ഇതി തൗ ബലിദേവേശൗ കൃത്വാ സംവിദമുത്തമാം**

ഇങ്ങനെ ബലിയും ഇന്ദ്രനും തമ്മിൽ പ്രയോജനകരമായ സംഭാഷണത്തിൽ ഏർപ്പെട്ട്,

**57. പ്രബോധം പ്രാപതുഃ കാമം യഥാസ്ഥാനം ച ജഗ്മതുഃ**
**ഇത്യേതത്തേ സമാഖ്യാതാ മയാ ദൈവബലിഷ്ഠതാ**
**ദൈവാധീനം ജഗത് സർവ്വം സദേവാസുരമാനുഷം**

വേണ്ട വിജ്ഞാനം നേടുകയും പിന്നെ തങ്ങളുടെ സ്ഥാനങ്ങളിലേക്ക് പോകുകയും ചെയ്തു. വിധിയുടെ ബലം ബോധ്യപ്പെടുത്തുവാൻ വേണ്ടിയാണ് ഞാൻ അങ്ങയോട് ഇത്രയും പറഞ്ഞത്. ദേവന്മാരും അസുരന്മാരും മനുഷ്യരും ഉൾപ്പെടുന്ന ഈ ജഗത്ത് ദൈവാധീനമാണ്.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
ചതുർദ്ദശോ/ധ്യായഃ

## അഥ പഞ്ചദശോ/ദ്ധ്യായഃ

### വ്യാസഉവാച

**1. ഇതി തസ്യവചഃ ശ്രുത്വാ ഭാർഗ്ഗവസ്യ മഹാത്മനഃ**
**പ്രഹ്ളാദസ്തു സംഹൃഷ്ടോ ബഭൂവ നൃപനന്ദന**

മഹാരാജാവേ, മഹാത്മാവായ ഭൃഗുപുത്രന്റെ വാക്കുകേട്ടപ്പോൾ പ്രഹ്ളാദൻ വളരെ സന്തുഷ്ടനായിത്തീർന്നു.

**2. ജ്ഞാത്വാ ദൈവം ബലിഷ്ഠം ച പ്രഹ്ളാദസ്താനുവാച ഹ**
**കൃതേപി യുദ്ധേ ന ജയോ ഭവിഷ്യതി കദാചന**

വിധിക്കാണു ബലം കൂടുതൽ എന്നു മനസ്സിലാക്കിയിട്ട് പ്രഹ്ളാദൻ അദ്ദേഹത്തോടു പറഞ്ഞു: യുദ്ധം ചെയ്താലും ഒരിക്കലും ജയം കിട്ടാൻ പോകുന്നില്ല.

**3. തദാ തേ ജയിനഃ പ്രോചുർദാനവാ മദഗർവിതാഃ**
**സംഗ്രാമസ്തു പ്രകർത്തവ്യോ ദൈവം കിം ന വിദാമഹേ**

എന്നാൽ ആ സമയത്ത് അഹങ്കാരികളും ജയേച്ഛുക്കളുമായ ദാനവന്മാർ പറഞ്ഞു: യുദ്ധം ചെയ്യുകതന്നെ വേണം. എന്താണ് വിധി? ഞങ്ങൾക്കറിഞ്ഞുകൂടാ അത് എന്താണെന്ന്!

**4. നിരുദ്യമാനാം ദൈവം ഹി പ്രധാനമസുരാധിപ**
**കേന ദൃഷ്ടം ക്വ വാ ദൃഷ്ടം കീദൃശം കേന നിർമ്മിതം**

ഹേ ദൈത്യപുംഗവ, പൗരുഷമില്ലാത്തവർക്കുള്ളതാണ് വിധി. അവർ അതിനെയാണ് പ്രധാനമായും ആശ്രയിക്കുന്നത്. അത് ആരുകണ്ടിട്ടുണ്ട്? എവിടെയാണു കണ്ടിട്ടുള്ളത്? എങ്ങനെയുള്ളതാണ്? ആര് ഉണ്ടാക്കിയതാണ്?

**5. തസ്മാദ്യുദ്ധം കരിഷ്യാമോ ബലമാസ്ഥായ സാമ്പ്രതം**
**ഭവാഗ്രേ ദൈത്യവര്യ ത്വം സർവ്വജ്ഞോസി മഹാമതേ**

അതുകൊണ്ട് നമുക്കിപ്പോൾ ദേവന്മാരോടു യുദ്ധം ചെയ്യാം. അതിനുള്ള കരുത്ത് നമുക്കുവേണം. ഹേ ദൈത്യശ്രേഷ്ഠാ, അങ്ങ് സർവ്വജ്ഞനാണല്ലോ. മഹാമതേ, അങ്ങ് ഞങ്ങളുടെ മുമ്പിൽ നിൽക്കണം

**6. ഇത്യുക്തസ്തൈ സ്തദാ രാജൻ പ്രഹ്ളാദഃ പ്രബലാരിഹാ**
**സേനാനീശ്ച തദാ ഭൂത്വാ ദേവാൻ യുദ്ധേ സമാഹ്വയത്**

രാജൻ, അവർ ഇങ്ങനെ പറഞ്ഞതുകേട്ടപ്പോൾ ശത്രുസംഹാരക്ഷമനായ പ്രഹ്ളാദൻ സേനയുടെ നേതൃത്വം വഹിച്ച് ദേവൻമാരെ യുദ്ധത്തിനു വിളിച്ചു.

**7. തേഽപി തത്രാസുരാൻ ദൃഷ്ട്വാ സംഗ്രാമേ സമുപസ്ഥിതാൻ**
**സർവ്വേ സംഭൃതസംഭാരാ ദേവാസ്താൻ സമയോധയൻ**

അസുരൻമാരെല്ലാം യുദ്ധത്തിന് ഒരുങ്ങിപ്പുറപ്പെട്ടിരിക്കുന്നതായി കണ്ടപ്പോൾ ദേവൻമാരും ഒരുക്കങ്ങളോടുകൂടി അവരോട് ഏറ്റുമുട്ടി.

**8. സംഗ്രാമസ്തു തദാ ഘോരഃ ശക്രപ്രഹ്ളാദയോരഭൂത്**
**പൂർണ്ണം വർഷശതം തത്ര മുനീനാം വിസ്മയാവഹഃ**

അപ്പോൾ ദേവേന്ദ്രനും പ്രഹ്ളാദനും തമ്മിൽ ഘോരമായ യുദ്ധം നടന്നു. മഹർഷിമാർക്കുപോലും അദ്ഭുതമുണ്ടാകുമാറ് തികച്ചും നൂറു വർഷം ആ യുദ്ധം നീണ്ടു നിന്നു.

**9. വർത്തമാനേ മഹായുദ്ധേ ശുക്രേണ പ്രതിപാലിതാഃ**
**ജയമാപുസ്തദാ ദൈത്യാഃ പ്രഹ്ളാദപ്രമുഖാ നൃപ**

യുദ്ധം നടന്നുകൊണ്ടിരിക്കെ, ശുക്രൻ സഹായിച്ചതുകൊണ്ട് പ്രഹ്ളാദൻ തുടങ്ങിയുള്ള ദൈത്യൻമാർ വിജയം നേടി.

**10. തദൈവേന്ദ്രോ ഗുരോർവാക്യാത് സർവ്വദുഃഖവിനാശിനീം**
**സസ്മാര മനസാ ദേവീം മുക്തിദാം പരമാം ശിവാം.**

ദേവേന്ദ്രൻ അപ്പോൾത്തന്നെ ദേവഗുരുവിന്റെ ഉപദേശമനുസരിച്ച്, സർവ്വദുഃഖങ്ങളും ഇല്ലാതാക്കി മുക്തിനൽകുന്ന പരമമംഗളസ്വരൂപിണിയായ ദേവിയെ മനസാ സ്മരിച്ചു

### ഇന്ദ്ര ഉവാച

**11. ജയദേവി മഹാമായേ ശൂലധാരിണി ചാംബികേ**
**ശംഖചക്രഗദാപത്മഖഡ്ഗഹസ്തേഽഭയപ്രദേ**

ദേവി,മഹാമായേ,ശൂലധാരിണി,അംബികേ ജയിച്ചാലും. ശംഖ്, ചക്രം, ഗദ, പദ്മം, ഖഡ്ഗം എന്നീ ആയുധങ്ങൾ ധരിച്ച അഭയപ്രദയായ ദേവി, ജയിച്ചാലും.

12 നമസ്തേ ഭുവനേശാനി ശക്തിദർശനനായികേ
ദശതത്ത്വാത്മികേ മാതർമഹാബിന്ദുസ്വരൂപിണീ

ഹേ ഭുവനേശ്വരി, ശൈവ-ശാക്ത-സൗര-ഗാണപത്യ- വൈഷ്ണവ-നാസ്തിക ദർശനങ്ങൾക്കും നായികയായിട്ടുള്ളവളേ, ശാക്തദർശനത്തിലെ പത്തുതത്ത്വങ്ങൾ രൂപംപൂണ്ടവളേ, അംബികേ, മായാവിശിഷ്ടയായ ബ്രഹ്മസ്വരൂപിണി, നിനക്കു നമസ്ക്കാരം

13 മഹാകുണ്ഡലിനീരൂപേ സച്ചിദാനന്ദരൂപിണീ
പ്രാണാഽഗ്നിഹോത്രവിദ്യേ തേ നമോ ദീപശിഖാത്മികേ

മഹാകുണ്ഡലിനീരൂപേ, സച്ചിദാനന്ദരൂപിണി, പ്രാണാഗ്നിഹോത്രം, പ്രപഞ്ചയാഗം എന്നീ രണ്ട് യാഗാഗ്നികൾക്കും അധിദേവതയായിട്ടുള്ളവളേ, അഗ്നിശിഖാസ്വരൂപിണി, നിനക്കു നമസ്ക്കാരം

14 പഞ്ചകോശാന്തരഗതേ പുച്ഛേ ബ്രഹ്മസ്വരൂപിണീ
ആനന്ദകലികേ മാതഃ സർവ്വോപനിഷദർച്ചിതേ

അന്നമയാദികോശങ്ങൾക്ക് ഉള്ളിൽ വിളങ്ങുന്നവളേ, ആനന്ദമയകോശത്തിന്റെ പുച്ഛമായി സ്ഥിതിചെയ്യുന്ന ബ്രഹ്മസ്വരൂപിണി, ആനന്ദകലികേ, സർവ്വോപനിഷത്തുകളും അർച്ചിക്കുന്നവളേ, അംബികേ, നിനക്കു നമസ്ക്കാരം.

15 മാതഃപ്രസാദസുമുഖീ ഭവ ഹീനസത്വാൻ
ത്രായസ്വ നോ ജനനി ദൈത്യപരാജിതൻ വൈ
ത്വം ദേവി നഃ ശരണദാ ഭുവനേ പ്രമാണാ
ശക്താഽസി ദുഃഖശമനേഽഖിലവീര്യയുക്തേ

അമ്മേ, പ്രസന്നമുഖിയായിത്തീരണേ, ദൈത്യന്മാരോടു പരാജയപ്പെട്ട ഈ ദുർബലൻമാരെ രക്ഷിക്കണേ, ഹേദേവി, നീയാണു ഞങ്ങൾകക്കു ശരണം. നീയാണു ഞങ്ങൾക്കു പ്രമാണം . സകല പരാക്രമവും തികഞ്ഞവളേ, ഞങ്ങളുടെ ദുഃഖം ഇല്ലാതാക്കാൻ നിനക്കുമാത്രമാണു കഴിവുള്ളത്.

16 ധ്യായന്തി യേഽപി സുഖിനോ നിതരാം ഭവന്തി
ദുഃഖാന്വിതാഽവിഗതശോകഭയാസ്തഥാഽന്യേ
മോക്ഷാർത്ഥിനോ വിഗതമാനവിമുക്തസംഗാഃ
സംസാരവാരിധിജലം പ്രതരന്തി സന്തഃ

നിന്നെ ധ്യാനിക്കുന്നവർ അത്യന്തം സുഖികളായിത്തീരുന്നു. ധ്യാനിക്കാത്തവരാകട്ടെ ദുഃഖിതരും ശോകഭയങ്ങൾ വിട്ടുപോകാത്തവരുമായി ഭവിക്കുന്നു.മോക്ഷത്തിനുവേണ്ടി ധ്യാനിക്കുന്നവർ ദേഹാഭിമാനം പൊയ്പ്പോയവരും ആസക്തിയില്ലാത്തവരുമായി സംസാരസാഗരത്തെ തരണം ചെയ്യുന്നു.

17 ത്വംദേവി വിശ്വജനനി പ്രഥിതപ്രഭാവാ
സംരക്ഷണാർത്ഥമുദിതാഽർത്തിഹരപ്രതാപാ
സംഹർത്തുമേതദഖിലം കില കാലരൂപാ
കോ വേത്തി തേഽമ്ബ ചരിതം നനു മന്ദബുദ്ധിഃ

ഹേ വിശ്വജനനിയായ ദേവി നിന്റെ പ്രഭാവം സർവ്വവിദിതമാണ്, ദുഃഖമില്ലാതാക്കി ലോകരക്ഷ ചെയ്യുന്നതിൽ നീ പ്രതാപമുള്ളവളാണ്. ഈ വിശ്വത്തെ മുഴുവൻ സംഹരിക്കേണ്ടിവരുമ്പോൾ നീ കാലസ്വരൂപിണിയായിത്തീരുന്നു.അമ്മേ,നിന്റെ വിസ്മയാവഹമായ ചരിത്രം മൂഢൻമാർ എങ്ങനെ അറിയും? (സത്വഗുണമില്ലാതെ സംരക്ഷണമില്ല. തമോഗുണമില്ലതെ സംഹാരവുമില്ല. മാതാവ് സത്വഗുണ പ്രധാനയായി പുത്രനെ രക്ഷിക്കുന്നു. സംഹാരം അവൾക്കില്ല. നീ വിശ്വമാതാവാണ്, ലോകത്തെ സത്വഗുണപ്രധാനയായി രക്ഷിക്കുന്നു. തമോഗുണപ്രധാനയായി സംഹരിക്കുകയും ചെയ്യുന്നു. ഈ രണ്ടു ഗുണങ്ങളും ഒരുമിച്ച് ഒരു മാതാവിൽ കാണുക വിലക്ഷണമാണല്ലോ അതുകൊണ്ട് നിന്റെ ചരിത്രം അറിയാൻ വിഷമം തന്നെ.)

18 ബ്രഹ്മാ ഹരശ്ച ഹരിദശ്വരഥോ ഹരിശ്ച
ഇന്ദ്രോ യമോഽത്ര വരുണോഽഗ്നി സമീരണൗ ച
ജ്ഞാതും ക്ഷമാ ന മുനയോഽപി മഹാനുഭാവാ
യസ്യാഃ പ്രഭാവമതുലം നിഗമാഗമാശ്ച

ബ്രഹ്മാവ്,ശിവൻ,ആദിത്യൻ,വിഷ്ണു,ഇന്ദ്രൻ,യമൻ,വരുണൻ,അഗ്നി,വായു എന്നീ ദേവശ്രേഷ്ഠന്മാരും മഹാനുഭാവൻമാരായ മുനിമാർ തുടങ്ങിയവരും നിഗമാഗമങ്ങളും നിന്റെ പ്രഭാവം അറിയൻ ശകതരല്ല.

19 ധന്യാസ്ത ഏവ തവ ഭക്തിപരാ മഹാന്തഃ
സംസാര ദുഃഖരഹിതാഃ സുഖസിന്ധുമഗ്നാഃ
യേ ഭക്തിഭാവരഹിതാ ന കദാപി ദുഃഖാം-
ബോധിം ജനിക്ഷയതരംഗമുമേ തരന്തി

നിന്നെ ഭജിക്കുന്ന മഹാൻമാർ തന്നെയാണു ധന്യൻമാർ. അവർ സംസാരദുഃഖം അറിയുന്നില്ല. അവർ സുഖസാഗരത്തിൽ നിമഗ്നരാണ്. ഭക്തിഭാവം ഇല്ലാത്തവരാകട്ടെ ഒരിക്കലും ജനനമരണ രൂപമായ തരംഗങ്ങളുള്ള ദുഃഖ സാഗരത്തെ കടക്കുന്നില്ല.

20 യേ വീജ്യമാനാഃ സിതചാമരൈശ്ച
ക്രീഡന്തി ധന്യാഃ ശിബികാധിരൂഢാഃ
തൈഃ പൂജിതാ ത്വം കില പൂർവ്വദേഹേ
നാനോപഹാരൈരിതി ചിന്തയാമി

വെഞ്ചാമരംകൊണ്ട് വീശപ്പെട്ട് മഞ്ചത്തിലിരുന്നു രമിക്കുന്ന ധന്യന്മാർ പൂർവ്വജൻമത്ത് അനേകം ഉപഹാരദ്രവ്യങ്ങളോടുകൂടി നിന്നെ പൂജിച്ചവരായിരിക്കുമെന്ന് ഞാൻ വിചാരിക്കുന്നു

21 യേ പൂജ്യമാനാ വര വാരണസ്ഥാ
വിലാസിനീവൃന്ദവിലാസയുക്താഃ
സാമന്തകൈശ്ചോപനതൈർ വ്രജന്തി
മന്യേ ഹി തൈസ്ത്വം കില പൂജിതാഽസി

സമ്പൂജ്യരായി കൊമ്പനാനപ്പുറത്തിരിക്കുന്നവരും വിലാസിനീ ഗണങ്ങളുമായി രമിക്കുന്നവരും സാമന്തരാജാക്കൻമാരാൽ പൂജിക്കപ്പെടുന്നവരുംനിന്നെപൂജിച്ചിട്ടുള്ളവരാണെന്ന് ഞാൻ വിചാരിക്കുന്നു.

## വ്യാസ ഉവാച

22 ഏവം സ്തുതാ മഘവതാ ദേവീ വിശ്വേശ്വരീ തദാ
പ്രാദുർബഭൂവ തരസാ സിംഹാരൂഢാ ചതുർഭുജാ

ഇങ്ങനെ ദേവേന്ദ്രൻ വിശ്വേശ്വരിയായ ദേവിയെ സ്തുതിച്ചപ്പോൾ സിംഹാരരൂഢയും ചതുർഭുജയുമായി ദേവി വേഗം പ്രത്യക്ഷപ്പെട്ടു.

23. ശംഖചക്രഗദാപത്മാൻ ബിഭ്രതീ ചാരുലോചനാ
രക്താംബരധരാ ദേവീ ദിവ്യമാല്യവിഭൂഷണാ

ശംഖം,ചക്രം,ഗദപത്മം എന്നിവ ധരിച്ചവളും അഴകാർന്ന കണ്ണുകൾ ഉള്ളവളും രക്താംബരം ധരിച്ചവളും ദിവ്യമാല്യങ്ങൾ അണിഞ്ഞവളുമായ ആ ദേവി,

24 താനുവാച സുരാൻ ദേവീ പ്രസന്നവദനാ ഗിരാ
ഭയം ത്യജന്തു ഭോ ദേവാഃ ശം വിധാസ്യേ കിലാധുനാ

പ്രസന്നവദനയായി ആദേവൻമാരോടു പറഞ്ഞു: ''ഹേ ദേവൻമാരേ, ഭയപ്പെടേണ്ട. ഞാൻ ഉടൻതന്നെ നിങ്ങൾക്ക് നന്മ വരുത്തുന്നുണ്ട്.'

25. ഇത്യുക്ത്വാ സാ തദാ ദേവീ സിംഹാരൂഢാതിസുന്ദരീ
ജഗാമ തരസാ തത്ര യത്ര ദൈത്യാ മദാന്വിതാഃ

ഇങ്ങനെ അവരോടു പറഞ്ഞിട്ട് സിംഹാരൂഢയും അതിസുന്ദരിയുമായ ആ ദേവി ദൈത്യൻമാരുടെ അടുത്തേക്കുപോയി.

26. പ്രഹ്ളാദപ്രമുഖാഃ സർവ്വേ ദൃഷ്ട്വാ ദേവീം പുരഃസ്ഥിതാം
ഊചുഃ പരസ്പരം ഭീതാഃ കിം കർത്തവ്യമിതസ്തദാ

പ്രഹ്ളാദപ്രമുഖരായ ദൈത്യൻമാരെല്ലാവരും തങ്ങളുടെ മുന്നിൽ സന്നിഹിതരായിരിക്കുന്ന ദേവിയെ കണ്ടു. അവർ ഭയപ്പെട്ട് പരസ്പരം മന്ത്രിച്ചു: എന്താണിപ്പോൾ ചെയ്യേണ്ടത്?

27. ദേവം നാരായണം ചാത്ര സംപ്രാപ്താ ചണ്ഡികാ കില
മഹിഷാന്തകരീ നൂനം ചണ്ഡമുണ്ഡവിനാശിനീ

ദേവനായ നാരായണനെ സഹായിക്കാനാണ് ഈ ചണ്ഡിക വന്നിരിക്കുന്നതെന്നു തീർച്ചയാണ്. ഇവളാണ് മഹിഷാസുരനെ കൊന്നത്., ചണ്ഡമുണ്ഡൻമാരെ സംഹരിച്ചത്.

28. നിഹനിഷ്യതി നഃ സർവ്വാനംബികാ നാത്രസംശയഃ
വക്രദൃഷ്ട്യാ യഥാ പൂർവ്വം നിഹതൗ മധുകൈടഭൗ

പണ്ട് കടക്കണ്ണുകൊണ്ടാണ് ഇവൾ മധുകൈടഭൻമാരെ കൊന്നത്. അതുപോലെ ഈ അംബിക നമ്മെയെല്ലാം സംഹരിക്കും, സംശയമില്ല.

29. ഏവം ചിന്താതുരാൻ വീക്ഷ്യ പ്രഹ്ളാദസ്താനുവാച ഹ
യോദ്ധ്യവ്യം നാഽഥ ഗന്തവ്യം പലായ്യ ദാനവോത്തമാഃ

ഇങ്ങനെ ചിന്താക്രാന്തരായി നിൽക്കുന്ന ദൈത്യൻമാരെ നോക്കി പ്രഹ്ളാദൻ പറഞ്ഞുഃ ദാനവരേ, യുദ്ധം ചെയ്യേണ്ട; നമുക്ക് ഓടിപ്പൊയ്ക്കളയാം

30. നമുചിസ്താനുവാചാഥ പലായനപരാനിഹ
ഹനിഷ്യതി ജഗന്മാതാ രുഷിതാകില ഹേതിഭിഃ

ഓടിപ്പോകാൻ ഒരുങ്ങിയ അവരോട് നമുചി അപ്പോൾ പറഞ്ഞുഃ കോപിച്ചാൽ ജഗന്മാതാവായ ഇവൾ നമ്മെ വാളുകൊണ്ട് വെട്ടിക്കൊല്ലും

31. തഥാകുരു മഹാഭാഗ യഥാ ദുഃഖ ന ജായതേ
പ്രജാമോഽദ്യൈവ പാതാളം താം സ്തുത്വാ തദനുജ്ഞയാ

നമുചി ഇങ്ങനെ ദൈത്യൻമാരോടു പറഞ്ഞിട്ട് പ്രഹ്ളാദനോടു പറഞ്ഞുഃ മഹാഭാഗ, നമുക്ക് ദുഃഖം ഉണ്ടാവാത്തതരത്തിൽ പ്രവർത്തിക്കണം ഇപ്പോൾത്തന്നെ നമുക്ക് ഇവളെ സ്തുതിച്ചിട്ട് അനുജ്ഞയും വാങ്ങി പാതാളത്തിലേക്കുപോകാം.

### പ്രഹ്ളാദ ഉവാച

32. സ്തൗമി ദേവീം മഹാമായാം സൃഷ്ടിസ്ഥിത്യന്തകാരിണീം
സർവ്വേഷാം ജനനീം ശക്തീം ഭക്താനാമഭയംകരീം

മഹാമായയുംസൃഷ്ടിസ്ഥിതിലയങ്ങൾക്ക്കാരണഭൂതയും സകലജഗത്തിന്റേയും മാതാവും ശക്തിസ്വരൂപിണിയും ഭക്തൻമാർക്ക് അഭയം നൽകുന്നവളുമായ ദേവിയെ ഞാൻ സ്തുതിക്കാം

### വ്യാസ ഉവാച

33. ഇത്യുക്ത്വാ വിഷ്ണുഭക്തസ്തു പ്രഹ്ളാദഃ പരമാർത്ഥവിത്
തുഷ്ടാവ ജഗതാം ധാത്രീം കൃതാഞ്ജലിപുടസ്തദാ

ഇങ്ങനെ പറഞ്ഞിട്ട് വിഷ്ണു ഭക്തനും പരമാർത്ഥ വേദിയുമായ പ്രഹ്ളാദൻ കൈകൂപ്പികക്കൊണ്ട് ജഗജ്ജനനിയെ സ്തുതിച്ചു.

34. മാലാ സർപ്പവദാഭാതി യസ്യാം സർവ്വം ചാരാചരം
സർവ്വാധിഷ്ഠാനരൂപായൈ തസ്യൈ ഹ്രീം മൂർത്തയേ നമഃ

മാലയിൽ സർപ്പഭ്രാന്തിപോലെ ആരിലാണോ ചരാചരാത്മകമായ ഈ ജഗത്ത് സ്ഥിതിചെയ്യുന്നത് എല്ലാറ്റിനും അധിഷ്ഠാന ഭൂതയായ ആ 'ഹ്രീം' എന്ന ബീജാക്ഷര മൂർത്തിയെ ഞാൻ നമസ്ക്കരിക്കുന്നു.

35. ത്വത്തഃ സർവ്വമിദം വിശ്വം സ്ഥാവരം ജംഗമം തഥാ
അന്യേ നിമിത്തമാത്രാസ്തേ കർത്താരസ്തവ നിർമ്മിതാഃ

സ്ഥാവരവും ജംഗമവുമായ ജഗത്തെല്ലാം സമുദ്ഭവിച്ചത് നിന്നിൽ നിന്നാണ്. മറ്റുള്ള സൃഷ്ടികർത്താക്കൾ വെറും കാരണക്കാരും നീ സൃഷ്ടിച്ചവരുമാണ്

36. നമോ ദേവി മഹാമായേ സർവ്വേഷാം ജനനീ സ്മൃതാ
കോ ഭേദസ്തവ ദേവേഷു ദൈത്യേഷു സ്വകൃതേഷു ച

ദേവി,മഹാമായേ,നീ സർവ്വരുടേയും മാതാവാണ്. നീ സൃഷ്ടിച്ചവരാണ് ദേവൻമാരും ദൈത്യൻമാരും. അവരിൽ നിനക്ക് എന്തു ഭേദം?

37. മാതുഃ പുത്രേഷു കോ ഭേദോƒപ്യശുഭേഷു ശുഭേഷു ച
തഥൈവ ദേവേഷ്വസ്മാസു ന കർത്തവ്യസ്ത്വയാƒധുനാ

നല്ലതായാലും ചീത്തയായാലും ഒരമ്മയ്ക്ക് മക്കൾതമ്മിൽ ഭേദമുണ്ടാകുമോ? അതുപോലെ ദേവൻമാരും ഞങ്ങളും തമ്മിൽ നിനക്ക് ഇപ്പോൾ ഭേദമുണ്ടാവരുതേ.

38. യാദൃശാസ്താദൃശാ മാതഃ സുതാസ്തേ ദാനവാഃ കില
യതസ്ത്വം വിശ്വജനനീ പുരാണേഷു പ്രകീർത്തിതാ

അമ്മേ ദേവൻമാരെപ്പോലെ ഞങ്ങളും അമ്മയുടെ മക്കളല്ലേ? അതുകൊണ്ടാണല്ലോ പുരാണങ്ങൾ നിന്നെ വിശ്വജനനിയെന്ന് പ്രകീർത്തിക്കുന്നത്

39. തേƒപി സ്വാർത്ഥപരാ നൂനം തഥൈവ വയമപ്യുത
നാന്തരം ദൈത്യസുരയോർ ഭേദോƒയം മോഹസംഭവഃ

ആ ദേവൻമാരും സ്വാർത്ഥപരരാണ്, തീർച്ച, അതുപോലെ തന്നെയാണ് ഞങ്ങളും. ഇക്കാര്യത്തിൽ ദൈത്യൻമാരും ദേവൻമാരും തമ്മിൽ ഭേദമില്ല. ഭേദം അജ്ഞാനം കൊണ്ട് ഉണ്ടാകുന്നതാണ്.

40. ധനദാരാദിഭോഗേഷു വയം സക്താ ദിവാനിശം
തഥൈവ ദേവാ ദേവേശി കോ ഭേദോƒസുരദേവയോഃ

ധനം, ഭാര്യ തുടങ്ങിയ ഭോഗ്യവിഷയങ്ങളിൽ രാപകൽ മുഴുകിയിരിക്കുന്നവരാണു ഞങ്ങൾ. അതുപോലെ തന്നെയല്ലേ, ദേവൻമാരും? പിന്നെ, ദേവാസുരൻമാർക്കു തമ്മിൽ എന്തു ഭേദം?

41 തേƒപി കശ്യപദായാദാ വയം തത്സംഭവാഃ കില
കുതോ വിരോധസംഭൂതിർജാതാ മാതസ്തവാധുനാ

അവരും കശ്യപന്റെ സന്താനങ്ങളാണ്. ഞങ്ങളും അദ്ദേഹത്തിൽനിന്ന് ജനിച്ചവരാണല്ലോ. അമ്മേ, പിന്നെ എന്തുകൊണ്ട് നിനക്കിപ്പോൾ ഞങ്ങളോട് വിരോധമുണ്ടായി?

42. ന തഥാ വിഹിതം മാതസ്ത്വയി സർവ്വസമുദ്ഭവേ
സാമ്യതൈവ ത്വയാ സ്ഥാപ്യാ ദേവേഷ്വസ്മാസു ചൈവ ഹി

അമ്മേ, അങ്ങനെ വിരോധം കാട്ടുന്നത് യുക്തമല്ല. നീ സർവ്വ ജഗത്തിനും ഉത്പത്തി സ്ഥാനമല്ലേ ? ദേവൻമാരിലും അസുരൻമാരിലും നീ സമത്വ ബുദ്ധിയാണു നിലനിർത്തേണ്ടത്.

**43. ഗുണവ്യതികരാത്സർവ്വേ സമുത്പന്നാഃ സുരാസുരാഃ**
**ഗുണാന്വിതാ ഭവേയുസ്തേ കഥം ദേഹഭൃതോ*f*മരാഃ**

ഗുണമിശ്രിതത്തിൽ നിന്നാണ് ദേവൻമാരുടെയും അസുരൻമാരുടെയും എല്ലാം ജനനം. പിന്നെ എങ്ങനെ ദേഹമുള്ള ദേവൻമാർമാത്രം സത്വഗുണപധാനരാകും?

**44. കാമഃ ക്രോധശ്ച ലോഭശ്ച സർവ്വദേഹേഷു സംസ്ഥിതാഃ**
**വർത്തതേ സർവ്വദാ തസ്മാത് കോ*f*വിരോധീ ഭവേജ്ജനഃ**

കാമവും ക്രോധവും ലോഭവും ദേഹമെടുത്ത സകലർക്കുമുണ്ട്; എപ്പോഴുമുണ്ട്. അതിനാൽ വൈരമില്ലാത്തവരായി ആരുണ്ട് ലോകത്തിൽ?

**45. ത്വയാ മിഥോ വിരോധോ*f*യം കല്പിതഃ കില കൗതുകാത്**
**മന്യാമഹേ വിഭേദേന നൂനം യുദ്ധദിദൃക്ഷയാ**

തമ്മിൽ പരസ്പരവിരോധം നീ കല്പിച്ചത് കൗതുകംകൊണ്ടുമാത്രമാണോ? ഭേദംകല്പിച്ച്, തമ്മിൽ യുദ്ധം ചെയ്യുന്ന കാണാനുള്ള ആഗ്രഹം കൊണ്ടാണെന്നു നാം തീർച്ചയായും കരുതുന്നു.

**46. അന്യഥാ ഖലു ഭ്രാതൃണാം വിരോധഃ കിദൃശോ*f*നഘേ**
**ത്വം ചേന്നേച്ഛസി ചാമുണ്ഡേ വീക്ഷിതും കലഹം കില**

ഹേ ചാമുണ്ഡേ, നീ ഞങ്ങൾ തമ്മിലുള്ള കലഹം കാണാൻ ആഗ്രഹിക്കുന്നില്ലെങ്കിൽ, മറ്റേതെങ്കിലും വിധത്തിൽ ഭ്രാതാക്കളായ ഞങ്ങൾ തമ്മിൽ വിരോധമുണ്ടാകുന്നതെങ്ങനെ?

**47. ജാനാമി ധർമ്മം ധർമ്മജ്ഞേ ന വേദ്മി ചാഹം ശതക്രതും**
**തഥാപി കലഹോ*f*സ്മാകം ഭോഗാർത്ഥം ദേവി സർവ്വദാ**

ധർമ്മജ്ഞേ, ധർമ്മം എന്തെന്ന് എനിക്കറിയാം. എന്നിരുന്നാലും ഹേ ദേവി, എപ്പോഴും ഭോഗത്തിനു വേണ്ടിയുള്ളതാണ് ഞങ്ങൾ തമ്മിലുള്ള കലഹം

**48. ഏകഃ കോ*f*പി ന ശാസ്താ*f*സ്തി സംസാരേ ത്വാം വിനാംബികേ**
**സ്പൃഹാവതസ്തു കഃ കർത്തും ക്ഷമതേ വചനം ബുധഃ**

അംബികേ, നീ അല്ലാതെ ഈ സംസാരത്തിൽ അനുശാസിക്കാൻ കഴിവുള്ള വേറെ ഒരൊറ്റ ആളെങ്കിലുമുണ്ടോ? വിഷയാസക്തനായ ഒരുവന്റെ വാക്ക് ഏത് ബുദ്ധിമാനാണു വകവയ്ക്കുക?

**49. ദേവാസുരൈരയം സിന്ധുർമഥിതഃ സമയേ ക്വചിത്**
**വിഷ്ണുനാ വിഹിതോ ഭേദഃ സുധാരത്നച്ഛലേന വൈ**

ഒരിക്കൽ ദേവൻമാരും അസുരൻമാരും ചേർന്ന് ഈ പാൽക്കടൽ കടഞ്ഞല്ലോ. അന്ന് വിഷ്ണു സുധാരത്നങ്ങളുടെ പേരിൽ ഭേദം കാണിച്ചു.

**50. ത്വയാ*f*സൗ കല്പിതഃ ശൗരിഃ പാലകത്വേ ജഗദ്ഗുരുഃ**
**തേന ലക്ഷ്മീഃ സ്വയം ലോഭാദ് ഗൃഹീതാ*f*മരസുന്ദരീ**

ജഗദ്ഗുരുവായ ഈ വിഷ്ണുവിനെ അന്നു നീ പാലകനായി കല്പിച്ചു. അന്ന് ഇവൻ ലോഭം നിമിത്തം സുരസുന്ദരിയായ ലക്ഷ്മിയെ സ്വയം സ്വീകരിച്ചു.

**51. ഐരാവതസ്തഥേന്ദ്രേണ പാരിജാതോ*f*ഥ കാമധുക്**
**സുരൈരുച്ചൈഃശ്രവാഃ സർവ്വം ഗൃഹീതം വൈഷ്ണവേച്ഛയാ**

അതുപോലെ ദേവേന്ദ്രൻ ഐരാവതത്തെയും പാരിജാതത്തെയും കാമധേനുവിനേയും കൈക്കലാക്കി. അതുപോലെ ഉച്ചൈഃ ശ്രവസ് എന്ന അശ്വത്തേയും. വിഷ്ണുവിന്റെ ആഗ്രഹമനുസരിച്ച് ദേവൻമാർ എല്ലാം സ്വന്തമാക്കി.

**52. അനയം താദൃശം കൃത്വാ ജാതാ ദേവാസ്തു സാധവഃ**
**"അന്യായിനഃ സുരാ നൂനം പശ്യ ത്വം ധർമ്മലക്ഷണം"**
**സംസ്ഥാപിതാ സുരാ നൂനം വിഷ്ണുനാ ബഹുമാനിനാ**

അങ്ങനെ അന്യായം എല്ലാം കാണിച്ചിട്ടും ദേവൻമാർ സജ്ജനങ്ങളാണു പോലും. "അന്യായം ചെയ്തവരാണ് ദേവൻമാർ.ധർമ്മത്തിന്റെ ലക്ഷണം നിനക്ക് അറിയുകയും ചെയ്യാമല്ലോ! " വിഷ്ണു അവരെ മാനിച്ച് സംശയം കൂടാതെ വാഴിക്കുകയും ചെയ്തു.

**53. നൂനം ദൈത്യാ: പരാഭൂവൻ പശ്യ ത്വം ധർമ്മലക്ഷണം**
**ക്വ ധർമ്മഃ കീദൃശോ ധർമ്മ ക്വ കാര്യം ക്വ ച സാധുതാ**

അങ്ങനെ ദൈത്യന്മാർ പരാജയപ്പെട്ടു. ധർമ്മലക്ഷണം എന്താണെന്നു നോക്കൂ! ഇതിൽ ധർമ്മം എവിടെ?ധർമ്മം എങ്ങനെയുള്ളതാണ്?വസ്തുത എവിടെ?ശരിയെവിടെ?

**54. കഥയാമി ച കസ്യാഗ്രേ സിദ്ധം മൈമാംസികം മതം**
**താർക്കികാ യുക്തിവാദജ്ഞാ വിധിജ്ഞാ വേദവാദകാഃ**

സംഭവിച്ചിരിക്കുന്നത് നിരീശ്വരമതം! ആരോടുപറയാനാണ്!താർക്കികൻമാർ യുക്തിവാദികളാണ്; വേദവാകർ വിധികർത്താക്കളും!

**55. ഉക്താഃ സകർത്തൃകം വിശ്വം വിവദന്തേ ജഡാത്മകാഃ**
**കർത്താ ഭവതി ചേദസ്മിൻ സംസാരേ വിതതേ കില**

ഈവിശ്വം സകർത്തൃകമാണെന്ന് അറിവില്ലാത്തവരേ പറയൂ.വിശാലമായ ഈ പ്രപഞ്ചത്തിന് ഒരാൾ കർത്താവായിട്ടുണ്ടെങ്കിൽ,

**56. വിരോധഃ കീദൃശസ്തത്ര ചൈകകർമ്മണി വൈ മിഥഃ**
**വേദേനൈകമതിഃ കസ്മാത് ശാസ്ത്രേഷ്വ പി തഥാ പുനഃ**

ഒരേ സൃഷ്ടിയിൽത്തന്നെ ഇങ്ങനെ പരസ്പരഭേദം വരുമോ?വേദങ്ങളിലും അതുപോലെ ശാസ്ത്രങ്ങളിലും വിരുദ്ധാഭിപ്രായങ്ങൾ കാണുന്നതെന്തുകൊണ്ട്?

**57. നൈകവാക്യം വചസ്തേഷാമപി വേദവിദാം പുനഃ**
**യതഃ സ്വാർത്ഥപരം സർവ്വം ജഗത് സ്ഥാവരജംഗമം**

വേദജ്ഞന്മാരുടെ വാക്യങ്ങളും ഒരേപോലെയല്ല.അതിലും ഭേദമുണ്ട്. എന്തെന്നാൽ സ്ഥാവരജംഗമാത്മക മായ ഈ ജഗത്തെല്ലാം സ്വാർത്ഥപരമാണ്.

**58. നിസ്പൃഹഃ കോഽപി സംസാരേ ന ഭവേന്നഭവിഷ്യതി**
**ശശിനാഥ ഗുരോർഭാര്യാ ഹൃതാ ജ്ഞാത്വാ ബലാദപി**

ആസക്തിയില്ലാത്ത ഒരുവൻ ഇതേവരെ ഉണ്ടായിട്ടില്ല.ഉണ്ടാകുകയുമില്ല.വിദ്വാനായ ചന്ദ്രൻപോലും അറിഞ്ഞുകൊണ്ട് ഗുരുപത്നിയെ അപഹരിച്ചു.

**59. ഗൗതമസ്യ തഥേന്ദ്രേണ ജാനതാ ധർമ്മനിശ്ചയം**
**ഗുരുണാഽനുജഭാര്യാ ച ഭുക്താ ഗർഭവതീ ബലാത്**

ധർമ്മത്തെക്കുറിച്ച് അറിവുള്ള ഇന്ദ്രൻ ഗൗതമപത്നിയെ പ്രാപിച്ചു.ദേവഗുരു അനുജന്റെ ഗർഭവതിയായ ഭാര്യയെ ബലാൽ അനുഭവിച്ചു.

60. ശപ്തോ ഗർഭഗതോ ബാലഃ കൃതശ്ചാന്ധസ്തഥാ പുനഃ
വിഷ്ണുനാഥ ശിരച്ഛിന്നം രാഹോശ്ചക്രേണ വൈ ബലാത്

ആ നിന്ദ്യ കർമ്മത്തെ നിഷേധിച്ച ഗർഭഗതനായ ബാലനെ ദേവഗുരു ശപിച്ച് അന്ധനാക്കി. വിഷ്ണുവിന്റെ കഥയോ?അദ്ദേഹം രാഹുവിന്റെ ശിരസ്സ് ചക്രം കൊണ്ട് ബലാൽ ഛേദിച്ചു.

61. അപരാധം വിനാ കാമം തദാ സത്വവതാംബികേ
പൗത്രോ ധർമ്മവതാം ശൂരഃ സത്യവ്രതപരായണഃ

അംബികേ ,രാഹു ഒരു അപരാധവും ചെയ്തവനല്ല.വിഷ്ണുവോ,സത്വഗുണപ്രധാനനും!എന്റെ പൗത്രൻ ശൂരനും സത്യവ്രതത്തിൽ ഉറച്ചവനുമാണ്.

62. യജ്വാ ദാനപതിഃ ശാന്തഃ സർവജ്ഞഃസർവ്വപൂജകഃ
കൃത്വാƒഥ വാമനം രൂപം ഹരിണാ ഛലവേദിനാ

യാഗം ചെയ്തവനും ദാനശീലനും ശാന്തനും സർവ്വജ്ഞനും സർവ്വപൂജകനുമാണ്. വഞ്ചനവശമാക്കിയ വിഷ്ണുവാമനരൂപം പൂണ്ട്

63. വഞ്ചിതോƒസൗ ബലിഃസർവ്വം ഹൃതം രാജ്യം പുരാ കില
തഥാƒ പി ദേവാൻ ധർമ്മസ്ഥാൻ പ്രവദന്തി മനീഷിണഃ

ആബലിയെ വഞ്ചിച്ച് രാജ്യവും സർവ്വസ്വവും അപഹരിച്ചു.എന്നിട്ടും ബുദ്ധിമാന്മാർ പറയുന്നത് ദേവൻമാർ ധർമ്മിഷ്ഠരാണെന്നത്രേ.

64. വദന്തി ചാടുവാദാംശ്ച ധർമ്മവാദാൻ ജയം ഗതാഃ
ഏവം ജ്ഞാത്വാ ജഗൻമാതർ യഥേച്ഛസി തഥാ കുരു.

ജയിച്ചവരെന്നമട്ടിൽ ചാടുവാദങ്ങളും ധർമ്മവാദങ്ങളും അവർ മുഴക്കുന്നു.ഹേ ജഗദംബേ, ഇതെല്ലാം മനസ്സിലാക്കിയിട്ട് നീ എന്താണോ ആഗ്രഹിക്കുന്നത് അതു ചെയ്താലും.

65. ശരണാ ദാനവാ സർവ്വേ ജഹി വാ രക്ഷ വാ പുനഃ

ദാനവന്മാരെല്ലാം നിന്നെ ശരണം പ്രാപിച്ചിരിക്കുന്നു. രക്ഷിക്കുകയേഉപേക്ഷിക്കുകയോ ചെയ്യാം.

ശ്രീദേവ്യു ഉവാച

സർവ്വേ ഗച്ഛത പാതാളം തത്ര വാസം യഥേപ്സിതം.

എല്ലാവരും പാതാളത്തിലേക്കു പോയി അവിടെ യഥേഷ്ടം വസിച്ചു കൊൾവിൻ.

66. കുരുധ്വം ദാനവാ സർവ്വേ നിർഭയാ ഗതമന്യവഃ
കാലഃ പ്രതീക്ഷ്യോ യുഷ്മാഭിഃ കാരണം സ ശുഭേƒശുഭേ

എല്ലാ ദാനവൻമാരും ഭയവും കോപവും വെടിഞ്ഞ് കാലം കാത്തിരിക്കിൻ! കാലമാണ് ശുഭാശുഭങ്ങൾക്കു കാരണം.

67. സുനിർവേദപരാണാം ഹി സുഖം സർവത്ര സർവ്വദാ
ത്രൈലോക്യസ്യ ച രാജ്യേƒപി ന സുഖം ലോഭചേതസാം

നല്ല വിരക്തി വന്നവർക്ക് എവിടെയും എല്ലായ്പോഴും സുഖമാണ്.മനസ്സിൽ ലോഭം തിങ്ങിയവർക്ക് ത്രൈലോക്യം മുഴുവൻ ലഭിച്ചാലും സുഖമുണ്ടാവുകയില്ല.അതുകൊണ്ട് ഈ ഭൂമി വെടിഞ്ഞ് പാതാളത്തിലേക്ക് പൊയ്ക്കൊൾവിൻ.

69. മമാജ്ഞാം പുരതഃകൃത്വാ സർവ്വേ വിഗതകല്മഷാഃ

ഞാൻ പറഞ്ഞതനിസരിച്ച് എല്ലാവരും ഒരു ദുഷ്ടചിന്തയുമില്ലാതെ പൊയ്ക്കൊൾവിൻ.

**വ്യാസ ഉവാച**

**തച്ഛ്രുത്വാ വചനം ദേവ്യസ്തഥേത്യുക്ത്വാ രസാതലം**

ദേവിയുടെ ആവാക്കു കേട്ട് 'ആകട്ടെ'എന്നുപറഞ്ഞുകൊണ്ട് രസാതലത്തിലേക്ക്

**70. പ്രണമ്യ ദാനവാഃ സർവ്വേ ഗതാഃ ശക്ത്യാഽഭിരക്ഷിതാഃ**
**അന്തർദധേ തതോ ദേവീ ദേവാഃസ്വ ഭുവനം ഗതാഃ**

ദേവിയെ പ്രണമിച്ചിട്ട് സകല ദാനവരും ദേവീശക്തിയാൽ സുരക്ഷിതരായി പോകുകയും ചെയ്തു. ദേവി ഉടൻ തന്നെ അന്തർധാനം ചെയ്തു.ദേവൻമാർ സ്വഭുവനങ്ങളിലേക്കും പോയി.

**71. ത്യക്ത്വാ വൈരം സ്ഥിതാഃ സർവ്വേ തേ തദാ ദേവദാനവാഃ**
**ഏതദാഖ്യാനമഖിലം യഃശൃണോതി വദത്യഥ**
**സർവ്വ ദുഖവിനിർമുക്തഃപ്രയാതി പദമുത്തമം**

ദേവൻമാരും ദാനവൻമാരും പരസ്പരവൈരം കൂടാതെ അങ്ങനെ കഴിഞ്ഞു.ആരാണോ ഈകഥ കേൾക്കുന്നതും പറയുന്നതും അവർ സകല ദുഃഖങ്ങളിൽ നിന്നും വിമുക്തരായി ഉത്തമപദം പ്രാപിക്കും.

ഇതി ശ്രീദേവീഭാഗവണേ ചതുർത്ഥസ്കന്ധേ
പഞ്ചദശോഽദ്ധ്യായ:

# അഥഷോഡശോഽദ്ധ്യായഃ

**ജനമേജയഉവാച**

**1. ഭൃഗുശാപാന്മുനിശ്രേഷ്ഠ ഹരേരദ്ഭുതകർമ്മണഃ**
**അവതാരാഃ കഥം ജാതാഃ കസ്മിന്മന്വന്തരേ വിഭോ**

പ്രഭോ മുനിശ്രേഷ്ഠാ, ഭൃഗുവിന്റെ ശാപം നിമിത്തം അത്ഭുതകർമ്മാവായ ഹരിയുടെ അവതാരങ്ങൾ ഏതു മന്വന്തരത്തിൽ എങ്ങനെ ഉണ്ടായി?

**2. വിസ്തരാദ്വദ ധർമ്മജ്ഞ അവതാരകഥാം ഹരേഃ**
**പാപനാശകരീം ബ്രഹ്മൻ ശ്രുതാം സർവസുഖാവഹാം**

ഹേ ധർമ്മജ്ഞ ഹരിയുടെ അവതാരകഥ വിസ്തരിച്ചു പറയൂ. ബ്രഹ്മജ്ഞ, വിശ്രുതവും ഏവർക്കും സുഖമുണ്ടാക്കുന്നതും പാപങ്ങളെ നശിപ്പിക്കുന്നതുമാണല്ലോ അത്.

**വ്യാസ ഉവാച**

**3. ശൃണു രാജൻ പ്രവക്ഷ്യാമി അവതാരാൻ ഹരേർയഥാ**
**യസ്മിൻ മന്വന്തരേ ജാതാ യുഗേ യസ്മിന്നരാധിപ**

മഹാരാജാവോ ഹരിയുടെ അവതാരങ്ങൾ ഏതെല്ലാമാണെന്നു പറയാം. ഏതു യുഗത്തിൽ ഏതു മന്വന്തരത്തിൽ ഓരോന്നും ഉണ്ടായി എന്നും പറയാം.

**4. യേന രൂപേണ യത്കാര്യം കൃതം നാരായണേന വൈ**
**തത്സർവ്വം നൃപ വക്ഷ്യാമി സംക്ഷേപേണ തവാധുനാ**

ഭഗവാൻ നാരായണൻ ഏതു രൂപത്തിൽ അവതരിച്ചു; എന്തു കാര്യം സാധിച്ചു എന്നുള്ളതെല്ലാം അങ്ങയോടു ഞാനിപ്പോൾ ചുരുക്കി പറയാം.

5. ധർമ്മസ്യൈവാവതാരോ/ഭൂച്ചാക്ഷുഷേ മനുസംഭവേ
നരനാരായണൗ ധർമ്മപുത്രൗ ഖ്യാതൗ മഹീതലേ

പണ്ട് ചാക്ഷുഷമന്വന്തരത്തിൽ ധർമ്മത്തിന്റെ അവതാരമൂർത്തികളെന്നവണ്ണം ധർമ്മന്റെ പുത്രന്മാരായി വിഖ്യാതരായ നരനാരായണന്മാർ ജനിച്ചു.

6. അഥ വൈവസ്വതാഖ്യേ/സ്മിൻ ദ്വിതീയേ തു യുഗേ പുനഃ
ദത്താത്രേയോ/വതാരോ/ത്രേഃ പുത്രത്വമഗമദ്ധരിഃ

പിന്നെ വൈവസ്വതമെന്നു പേരായ ഈ രണ്ടാമത്തെ യുഗത്തിൽ ഹരി അത്രിയുടെ പുത്രനായി ദത്താത്രേയനെന്ന പേരിൽ അവതരിച്ചു.

7. ബ്രഹ്മാ വിഷ്ണുസ്തഥാ രുദ്രസ്ത്രയോ/മീ ദേവസത്തമാഃ
പുത്രത്വമഗമൻ ദേവാഃ തസ്യാത്രേർഭാര്യയാ വൃതാഃ

ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ ഈ മൂന്നു ദേവശ്രേഷ്ഠന്മാർ അത്രിപത്നിയുടെ അപേക്ഷ അനുസരിച്ച് മക്കളായി ജനിച്ചു.

8. അനസൂയാ/ത്രി പത്നീ ച സതീനാമുത്തമാ സതീ
യയാ സമ്പ്രാർത്ഥിതാ ദേവാഃ പുത്രത്വമഗമംസ്ത്രയഃ

അത്രിപത്നിയായ അനസൂയയും സതികളിൽ ഉത്തമരായിരുന്നു. അവൾ പ്രാർത്ഥിച്ചതുകൊണ്ടാണ് മൂന്നു ദേവന്മാരും മക്കളായി ജനിച്ചത്.

9. ബ്രഹ്മാ/ഭൂത് സോമരൂപസ്തു ദത്താത്രേയോ ഹരിഃസ്വയം
ദുർവ്വാസാ രുദ്രരൂപോ/സൗ പുത്രത്വം തേ പ്രപേദിരേ

ബ്രഹ്മാവ് സോമനായി ജനിച്ചു. ഹരി ദത്താത്രേയനായി. രുദ്രൻ ദുർവാസാവുമായി.ഇങ്ങനെയാണ് അവർ പുത്രത്വം പ്രാപിച്ചത്.

10. നൃസിംഹസ്യാവതാരസ്തു ദേവകാര്യാർത്ഥസിദ്ധയേ
ചതുർത്ഥേ തു യുഗേ ജാതോ ദ്വിധാരൂപോ മനോഹരഃ

ദേവകാര്യം സാധിക്കുന്നതിനുവേണ്ടി നാലാമത്തെ യുഗത്തിൽ രണ്ടു വിഭിന്ന രൂപങ്ങൾ ഭംഗിയായിചേർന്ന നൃസിംഹരൂപത്തിൽ ഹരി അവതരിച്ചു.

11. ഹിരണ്യകശിപോഃ സമ്യഗ്വധായ ഭഗവാൻ ഹരിഃ
ചക്രേ രൂപം നാരസിംഹം ദേവാനാം വിസ്മയപ്രദം

ദേവന്മാർക്കുപോലും വിസ്മയപ്രദമായിരുന്ന ആ നരസിംഹരൂപം ഭഗവാൻ ഹരി കൈക്കൊണ്ടത് ഹിരണ്യകശിപുവിനെ വധിക്കുന്നതിനായിരുന്നു.

12. ബലേർനിയമനാർത്ഥായ ശ്രേഷ്ഠേ ത്രേതായുഗേ തഥാ
ചകാര രൂപം ഭഗവാൻ വാമനം കശ്യപാന്മുനേഃ

അതുപോലെ, ശ്രേഷ്ഠമായ ത്രേതായുഗത്തിൽ ബലിയുടെ അഹങ്കാരം ശമിപ്പിക്കുന്നതിനുവേണ്ടി വാമനനെന്ന പേരിൽ കശ്യപമുനിയുടെ പുത്രനായി ഹരി അവതരിച്ചു.

13. ഛലയിത്വാ മഖേ ഭൂപം രാജ്യം തസ്യ ജഹാര ഹ
പാതാളേ സ്ഥാപയാമാസ ബലിം വാമനരൂപധൃക്

യജ്ഞം നടക്കുന്ന അവസരത്തിൽ അവിടെ ചെന്ന് ബലിമഹാരാജാവിനെ വഞ്ചിച്ച് വാമനരൂപധാരിയായ ഹരി അദ്ദേഹത്തിന്റെ രാജ്യം അപഹരിച്ചു. എന്നിട്ട് ബലിയെ പാതാളത്തിൽ വാഴിക്കുകയും ചെയ്തു.

14. യുഗേ ചൈകോനവിംശേ*f*ഥ ത്രേതാഖ്യേ ഭഗവാൻ ഹരിഃ
ജമദഗ്നിസുതോ ജാതോ രാമോ നാമ മഹാബലഃ

പിന്നെ 'ത്രേത'യെന്നു പേരായ പത്തൊമ്പതാമത്തെ യുഗത്തിൽ ഭഗവാൻ ഹരി ജമദഗ്നിയുടെ പുത്രനായി പരാക്രമശാലിയായ രാമനായി അവതരിച്ചു.

15. ക്ഷത്രിയാന്തകരഃ ശ്രീമാൻ സത്യവാദീ ജിതേന്ദ്രിയഃ
ദത്തവാൻ മേദിനീം കൃത്സ്നാം കശ്യപായ മഹാത്മനേ

ജിതേന്ദ്രിയനും സത്യവാദിയുമായ ആ രാമൻ ക്ഷത്രിയകുലത്തെ ആകെ നശിപ്പിച്ചിട്ട് സമസ്തഭൂമണ്ഡലത്തെയും മഹാത്മാവായ കശ്യപമുനിക്കു ദാനം ചെയ്തു.

16. യോ വൈ പരശുരാമാഖ്യോ ഹരേരദ്ഭുതകർമ്മണഃ
അവതാരസ്തു രാജേന്ദ്ര കഥിതഃ പാപനാശനഃ

രാജാവേ, അദ്ഭുതകർമ്മാവായ ഹരിയുടെ പരശുരാമനെന്നുപേരുള്ള ഈ അവതാരത്തിന്റെ കഥ പാപനാശനമാണെന്നു പറയുന്നു.

17. ത്രേതായുഗേ രാഘോർവംശേ രാമോ ദശരഥാത്മജഃ
നരനാരായണാംശൗ ദ്വൗ ജാതൗ ഭുവി മഹാബലൗ

ത്രേതായുഗത്തിൽ ദശരഥപുത്രനായി രാമനെന്ന പേരിൽ അവതരിച്ചു. പിന്നത്തെ അവതാരം മഹാബലവാന്മാരും നരനാരായണാംശരുമായ രണ്ടു പേരായിട്ടാണ്.

18. അഷ്ടാവിംശേ യുഗേ ശസ്തൗ ദ്വാപരേർജ്ജുന ശൗരിണൗ
ധരാഭാരാവതാർത്ഥം ജാതൗ കൃഷ്ണാർജ്ജുനൗ ഭുവി.

ഇരുപത്തിയെട്ടാമത്തെ ദ്വാപരയുഗത്തിൽ അർജ്ജുനകൃഷ്ണന്മാരായി അവതരിച്ചു. ഇരുവരും പ്രസിദ്ധരായിരുന്നു. കൃഷ്ണാർജ്ജുനന്മാരായി ഭൂമിയിൽ അവതരിച്ചത് ഭൂഭാരം തീർക്കുന്നതിനുവേണ്ടിയായിരുന്നു.

19. കൃതവന്തൗ മഹായുദ്ധം കുരുക്ഷേത്രേ*f*തിദാരുണം
ഏവം യുഗേ യുഗേ രാജന്നവതാരാ ഹരേഃ കില

രണ്ടുപേരും കുരുക്ഷേത്രത്തിൽ വച്ചു നടന്ന അതിഭയങ്കരമായ യുദ്ധത്തിൽ പങ്കെടുത്തു. രാജാവേ, ഇങ്ങനെ യുഗം തോറും ഹരിയുടെ അവതാരങ്ങൾ ഉണ്ടാക്കുന്നുണ്ട്.

20. ഭവന്തി ബഹവഃ കാമം പ്രകൃതേരനുരൂപതഃ
പ്രകൃതേരഖിലം സർവ്വം വശമേതജ്ജഗത്രയം

പ്രകൃതിയുടെ നിയോഗത്തിന് അനുരൂപമായി അനേകം അവതാരങ്ങൾ ഉണ്ടാക്കുന്നു. ഈ മൂന്നു ലോകവും ആ പ്രകൃതിക്ക് അധീനമായിട്ടാണ് സ്ഥിതി ചെയ്യുന്നത്.

21. യഥേച്ഛതി തഥൈവേയം ഭ്രാമയത്യനിശം ജഗത്
പുരുഷസ്യ പ്രിയാർത്ഥം സാ രചയത്യഖിലം ജഗത്

ഈ ജഗത്തിനെ അവൾ ഇച്ഛിക്കുന്ന വിധത്തിൽ സദാ തിരിച്ചുകൊണ്ടിരിക്കുന്നു. പരംപുരുഷന്റെ പ്രീതിക്കുവേണ്ടി അവൾ ഈ വിശ്വം ചമയ്ക്കുന്നു.

22. സൃഷ്ടാ പുരാ ഹി ഭഗവാൻ ജഗദേതച്ചരാചരം
സർവ്വാദി സർവ്വഗശ്ചാസൗ ദുർജ്ഞേയഃ പരമോ*f*വ്യയഃ

പണ്ട് ചരാചരാത്മകമായ ഈ ജഗത്തിനെ സൃഷ്ടിച്ച ഭഗവാൻ സർവ്വാദിയും സർവ്വഗതനും ദുർജ്ഞേയനും പരംപുമാനും അവ്യയനും

**23. നിരാലംബോ നിരാകാരോ നിസ്പൃഹശ്ച പരാത്പരഃ**
**ഉപാധിതസ്ത്രിധാ ഭാതി യസ്യാഃ സാപ്രകൃതിഃ പരാ**

നിരാലംബനും നിരാകാരനും നിസ്പൃഹനും പരാത്പരനുമാകുന്നു. മായോപാധിഭേദമനുസരിച്ച് ബ്രഹ്മാവിഷ്ണുമഹേശ്വരരൂപേണ മൂന്നായി കാണപ്പെടുന്നു. ആ ഭേദപ്രതീതി ഉണ്ടാക്കുന്നതെന്തോ അതാണ് മൂലപ്രകൃതി. പരമാത്മാവിന് ആ യോഗമായയുമായി അഭിന്നമായ ബന്ധമാണുള്ളത്.

**24. ഉത്പത്തികാല യോഗാത്മാ ഭിന്നാ ഭാതി ശിവാ തദാ**
**സാ വിശ്വം കുരുതേ കാമം സാ പാലയതി കാമദാ**

പ്രപഞ്ചോത്പത്തിസമയത്ത് ശിവാത്മികയായ പ്രകൃതി ആ പരമാത്മാവിൽ നിന്ന് ഭിന്നയായതുപോലെ കാണപ്പെടുന്നു. എപ്പോഴാണോ ബഹിർമുഖയായിത്തീരുന്നത് അപ്പോഴാണ് ഭിന്നയാണെന്ന പ്രതീതി ഉണ്ടാകുന്നത് .എന്നാൽ പരമാത്മാഭിന്നയും ഏകയുമാണ് അവൾ. അവൾ വിശ്വം രചിക്കുന്നു; പാലിക്കുന്നു; എല്ലാ ജീവികളുടേയും മനോരഥം സാധിക്കുന്നു.

**25. കല്പാന്തേ സംഹരത്യേവ ത്രിരൂപാ വിശ്വമോഹിനീ**
**തയാ യുക്തോƒസൃജദ് ബ്രഹ്മാ വിഷ്ണുഃ പാതി തയാന്വിതഃ**

കല്പാവസാനം ഈ വിശ്വത്തെ സംഹരിക്കുന്നതും അവൾ തന്നെ. വിശ്വമോഹിനിയായ അവൾക്ക് മൂന്നുരൂപങ്ങളാണുള്ളത്. അവളുടെ ഒരു രൂപവുമായി ചേർന്ന് ബ്രഹ്മാവ് സൃഷ്ടിനടത്തുന്നു. മറ്റൊന്നുമായി ചേർന്ന് വിഷ്ണു പരിപാലിക്കുന്നു

**26. രുദ്രഃ സംഹരതേ കാമം തയാ സംമിളിതഃ ശിവഃ**
**സാ ചൈവോത്പാദ്യ കാകുത്സ്ഥം പുരാ വൈ നൃപസത്തമം**

അവളോടു ചേർന്ന് രുദ്രൻ സംഹരിക്കുകയും ചെയ്യുന്നു. ഈ പ്രകൃതിതന്നെയാണ് പണ്ട് രാജർഷിയായ രാമചന്ദ്രനെ സൃഷ്ടിച്ചിട്ട്,

**27. കുത്രചിത് സ്ഥാപയാമാസ ദാനവാനാം ജയായ ച**
**ഏവമസ്മിംശ്ച സംസാരേ സുഖദുഃഖാന്വിതാഃ കില**
**ഭവന്തി പ്രാണിനഃ സർവ്വേ വിധിതന്ത്രനിയന്ത്രിതാഃ**

ദാനവന്മാരെ ജയിക്കുന്നതിനുവേണ്ടി അദ്ദേഹത്തെ എങ്ങോ വാഴിച്ചു. ഇങ്ങനെ ഈ സംസാരത്തിൽ സകല പ്രാണികളും വിധിതന്ത്രത്തിനു വിധേയരായി സുഖദുഃഖങ്ങൾ അനുഭവിക്കുന്നു.

ഇതി ശ്രീ ദേവിഭാഗവതേ ചതുർത്ഥസ്കന്ധേ
ഷോഡശോƒദ്ധ്യായഃ

## അഥ സപ്തദശോƒദ്ധ്യായഃ

### ജനമേജയ ഉവാച

**1. വാരാംഗനാസ്ത്വയാഖ്യാതാ നരനാരായണാശ്രമേ**
**ഏകം നാരായണം ശാന്തം കാമയാനാഃ സ്മരാതുരാഃ**

സ്വർവേശ്യകൾ നരനാരായണാശ്രമത്തിൽ ചെന്നെന്നും മാരമാൽമൂത്ത് അവർ ശാന്തമൂർത്തിയായ നാരായണനെ കാമിച്ചു എന്നും അങ്ങ് പറഞ്ഞുവല്ലോ.

**2. ശപ്തുകാമസ്തദാ ജാതോ മുനിർനാരായണശ്ച താഃ**
**നിവാരിതോ നരേണാഥ ഭ്രാത്രാ ധർമ്മവിദാ നൃപ**

അപ്പോൾ നാരായണമുനി അവരെ ശപിക്കാൻ തുടങ്ങിയെന്നും ധർമ്മജ്ഞനും സഹോദരനുമായ നരൻ അദ്ദേഹത്തെ അതിൽ നിന്ന് തടഞ്ഞെന്നും അങ്ങ് പറഞ്ഞു.

**3. കിം കൃതം മുനിനാ തേന വ്യസനേ സമുപസ്ഥിതേ**
**താഭിഃ സങ്കല്പിതേനാഥ കാമാർത്ഥാഭിർഭൃശം മുനേ**

ധർമ്മ സങ്കടത്തിൽപെട്ട നാരായണമുനി അപ്പോൾ എന്തു ചെയ്തു? മഹർഷേ, ആ സ്വർവേശ്യകളാൽ കാമിക്കപ്പെട്ടവനായിരുന്നുവല്ലോ അദ്ദേഹം.

**4. ശക്രേണോത്പാദിതാഭിശ്ച ബഹുപ്രാർത്ഥനയാ പുനഃ**
**യാചിതേന വിവാഹാർത്ഥം കിം കൃതം തേന ജിഷ്ണുനാ**

ശക്ര സൃഷ്ടികളായ ആ സ്വർവേശ്യകൾ വിവാഹത്തിനു വേണ്ടി പല തവണ പ്രാർത്ഥിച്ച് അപേക്ഷിച്ചു. അപ്പോൾ ആ ജിഷ്ണു എന്തു ചെയ്തു?

**5. ഇത്യേതത് ശ്രോതുമിച്ഛാമി ചരിതം തസ്യ മോക്ഷദം**
**നാരായണസ്യ മേ ബ്രൂഹി വിസ്തരേണ പിതാമഹ**

മോക്ഷപ്രദമായ ആ നാരായണചരിതം കേൾക്കാൻ എനിക്ക് ആഗ്രഹം ഉണ്ട്. പിതാമഹ,അത് വിസ്തരിച്ച് എന്നോടു പറഞ്ഞാലും.

## വ്യാസ ഉവാച

**6. ശൃണു രാജൻ പ്രവക്ഷ്യാമി യഥാ തസ്യ മഹാത്മനഃ**
**ധർമ്മപുത്രസ്യ ധർമ്മജ്ഞ വിസ്തരേണ വദാമി തേ**

രാജാവേ, പറയാം. കേൾക്കൂ. ഹേ ധർമ്മജ്ഞ, മഹാത്മാവായ ധർമ്മസുതന്റെ കഥ ഞാൻ അങ്ങയോടു പറയാം.

**7. ശപ്തുകാമസ്തു സംദൃഷ്ടോ നരേണാഥ യദാ ഹരിഃ**
**വാരിതോƒസൗ സമാശ്വാസ്യ മുനിർനാരായണസ്തദാ**

നാരായണമുനി അവരെ ശപിക്കാൻ ഭാവിക്കുന്നതു കണ്ട നരൻ അദ്ദേഹത്തെ തടഞ്ഞ് ആശ്വസിപ്പിച്ചു. അപ്പോൾ ആ നാരായണ മുനി,

**8. ശാന്തകോപസ്തദോവാച താസ്തപസ്വീ മഹാമുനിഃ**
**സ്മിതപൂർവ്വമിദം വാക്യം മധുരം ധർമ്മനന്ദനഃ**

കോപം ശമിച്ചവനായിത്തീർന്നു. എന്നിട്ട്, തപസ്വിയും മഹാമുനിയുമായ ധർമ്മസൂനു പുഞ്ചിരിച്ചു കൊണ്ട് സ്വർവേശ്യകളോട് മധുരമായി പറഞ്ഞു:

**9. അസ്മിൻ ജന്മനി ചാർവംഗ്യഃ കൃതസങ്കല്പവാനഹം**
**ആവാഭ്യാം ച ന കർത്തവ്യഃ സർവ്വഥാ ദാരസംഗ്രഹഃ**

ഹേ സുന്ദരാംഗികളേ,ഈ ജന്മത്ത് ഞാനൊരു വ്രതമെടുത്തിരിക്കുകയാണ്. ഞങ്ങൾക്കു രണ്ടു പേർക്കും ഈ ജന്മത്ത് ഭാര്യമാരെ സ്വീകരിച്ചു കൂടാ.

**10. തസ്മാദ് ഗച്ഛന്തു ത്രിദിവം കൃപാം കൃത്വാ മമോപരി**
**ധർമ്മജ്ഞാ ന പ്രകുർവന്തി വ്രതഭംഗം പരസ്യ വൈ**

അതുകൊണ്ട് എന്നിൽ കൃപയുള്ളവരായി നിങ്ങൾ സ്വർഗ്ഗത്തിലേക്കു പോകുവിൻ. ധർമ്മം അറിയാവുന്നവർ അന്യർക്ക് വ്രതഭംഗം ഉണ്ടാക്കുകയില്ല.

**11. ശൃംഗാരേ/സ്മിൻ രസേ നൂനം സ്ഥായീഭാവോ രതിഃ സ്മൃതഃ**
**കഥം കരോമി സംബന്ധം തദഭാവേ സുലോചനാഃ**

സുലോചനമാരേ, ഈ ശൃംഗാര രസത്തിന്റെ സ്ഥായീഭാവം രതിയാണെന്നാണ് വയ്പ്. അതില്ലാതെ ഞാൻ നിങ്ങളോട് എങ്ങനെ ബന്ധപ്പെടും?

**12. കാരണേന വിനാ കാര്യം ന ഭവേദിതി നിശ്ചയഃ**
**കവിഭിഃ കഥിതം ശാസ്ത്രേ സ്ഥായീ ഭാവോ രസഃകില**

കാരണമില്ലാതെ കാര്യം ഉണ്ടാവില്ലെന്നു തീർച്ച. കവികൾ ശാസ്ത്ര ഗ്രന്ഥങ്ങളിൽ പറഞ്ഞു വച്ചിട്ടുണ്ട് സ്ഥായീ ഭാവമാണു രസമെന്ന്.

**13. ധന്യഃ സുചാരുസർവ്വാംഗഃ സഭാഗ്യോ/ഹം ധരാതലേ**
**പ്രീതിപാത്രം യതോ ജാതോ ഭവതീനാമകൃത്രിമം**

നിങ്ങളുടെ അകൃത്രിമ പ്രേമത്തിന് പാത്രമായതുകൊണ്ട് ഞാൻ ധന്യനും സർവ്വാംഗസുന്ദരനും ഭാഗ്യമുള്ളവനുമാണ് ഈ ലോകത്ത്.

**14. ഭവതീഭിഃ കൃപാം കൃത്വാ രക്ഷണീയം വ്രതം മമ**
**ഭവിഷ്യാമി മഹാഭാഗാഃ പതിരപ്യന്യജന്മനി**

നിങ്ങൾ കൃപ കാണിച്ച് എന്റെ വ്രതം സംരക്ഷിക്കണം. ഹേ മഹാ ഭാഗ്യവതികളേ, മറ്റൊരു ജന്മത്ത് ഞാൻ നിങ്ങളുടെ ഭർത്താവായിത്തീർന്നുണ്കൊള്ളാം.

**15. അഷ്ടാ വിംശേ വിശാലാക്ഷ്യോ ദ്വാപരേ/സ്മിൻ ധരാതലേ**
**ദേവാനാം കാര്യസിദ്ധ്യർഥം പ്രഭവിഷ്യാമി സർവ്വഥാ**

ഹേ വിശാലാക്ഷിമാരേ, ഇരുപത്തിയെട്ടാമത്തെ ദ്വാപരയുഗത്തിൽ ഞാൻ ഈ ഭൂമിയിൽ ദേവകാര്യം നിർവ്വഹിക്കുന്നതിനുവേണ്ടി ജനിക്കും.

**16. തദാ ഭവത്യോ മദ്ദാരാഃ പ്രാപ്യ ജന്മ പൃഥക് പൃഥക്**
**ഭൂപതീനാം സുതാ ഭൂത്വാ പത്നീഭാവം ഗമിഷ്യഥ**

അന്ന് നിങ്ങൾ എന്റെ ഭാര്യമാരായിത്തീരും. ഓരോരോ രാജാക്കൻമാരുടെ പുത്രിമാരായി പ്രത്യേകം പ്രത്യേകം ജന്മമെടുത്ത് എന്റെ പത്നിമാരായിത്തീരും.

**17. ഇത്യാശ്വാസ്യ ഹരിസ്താസ്തു പ്രതിശ്രുത്യ പരിഗ്രഹം**
**വ്യസർജ്ജയത്സ ഭഗവാൻ ജഗ്മുശ്ച വിഗതജ്വരാഃ**

ഇങ്ങനെ പറഞ്ഞ് ആശ്വസിപ്പിക്കുകയും പത്നീപദം ഉറപ്പു നൽകുകയും ചെയ്തിട്ട്നാരായണർഷി അവരെ പറഞ്ഞയച്ചു. അവർ മനഃക്ലേശമില്ലാതെ പോകുകയും ചെയ്തു.

**18. ഏവം വിസർജ്ജിതാസ്തേന ഗതാഃ സ്വർഗ്ഗം തദാംഗനാഃ**
**ശക്രായ കഥയാമാസുഃകാരണം സകലം പുനഃ**

ഇങ്ങനെ അദ്ദേഹം പറഞ്ഞുവിട്ട് സ്വർഗ്ഗത്തു ചെന്ന ദേവാംഗനകൾ തങ്ങൾ തിരിയെ വന്നതിന്റെ കാരണം ഓന്നൊഴിയാതെ ദേവേന്ദ്രനെ പറഞ്ഞു കേൾപ്പിച്ചു.

**19. ആശ്രുത്യ മഘവാംസ്താഭ്യോ വൃത്താന്തം തസ്യ വിസ്തരാത്**
**തുഷ്ടാവ തം മഹാത്മാനം നാരീർദൃഷ്ട്വാ തഥോർവ്വശീഃ**

നാരായണ മുനിയുടെ ചരിത്രം അവരിൽ നിന്നു വിസ്തരിച്ചു കേട്ട ദേവേന്ദ്രൻ ഉർവശ്യാദി ദേവാംഗനകളെ നോക്കിക്കൊണ്ട് മഹാത്മാവായ അദ്ദേഹത്തെ സ്തുതിച്ചു.

**ഇന്ദ്ര ഉവാച**

**20. അഹോധൈര്യം മുനേ കാമം തഥൈവ ച തപോബലം**
**യേനോർവശ്യഃ സ്വതപസാ താദൃഗ്രൂപാഃ പ്രകല്പിതാഃ**

എന്തൊരു ധൈര്യമാണ് ആ മഹർഷിയുടേത്! തപശ്ശക്തി അദ്ഭുതം തന്നെ! സ്വതപോബലം കൊണ്ട് ഇപ്രകാരമുള്ള ഉർവശ്യാദികളെ സൃഷ്ടിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞല്ലോ!

**21. ഇതിസ്തുത്വാ പ്രസന്നാത്മാ ബ ഭൂവ സുരരാട് തതഃ**
**നാരായണോഽപി ധർമ്മാത്മാ തപസ്യഭിരതോഽഭവത്**

ഇങ്ങനെ ദേവേന്ദ്രൻ സന്തുഷ്ടനായി മുനിയെ സ്തുതിച്ചു. നാരായണ മുനിയാകട്ടെ ,തപസ്സിൽ കൂടുതൽ തത്പരനായിത്തീരുകയും ചെയ്തു.

**22. ഇത്യേതത് സർവ്വമാഖ്യാതം മുനേർവൃത്താന്തമദ്ഭുതം**
**നാരായണസ്യ സകലം നരസ്യ ച മഹാമുനേഃ**

ഇങ്ങനെ ആ നാരായണ മുനിയുടെയും മഹാമുനിയായ നരന്റേയും അദ്ഭുത കഥയെല്ലാം ഞാൻ പറഞ്ഞു കഴിഞ്ഞു.

**23. തൗ ഹി കൃഷ്ണാർജ്ജുനൗ വീരൗ ഭൂഭാരഹരണായ ച**
**ജാതൗ തൗ ഭരതശ്രേഷ്ഠ ഭൃഗോഃ ശാപവശാദിഹ**

ഹേ ഭരതശ്രേഷ്ഠ, അവരാണ് ഭൂഭാരം തീർക്കാനായി ഭൃഗുശാപത്താൽ ഭൂമിയിൽ വീരന്മാരായ കൃഷ്ണാർജ്ജുനൻമാരായി അവതരിച്ചത്.

**രാജോവാച**

**24. കൃഷ്ണാവതാര ചരിതം വിസ്തരേണ വദസ്വ മേ**
**സന്ദേഹോ മമ ചിത്തേഽസ്തി തം നിവാരയ മാനദ**

കൃഷ്ണാവതാര കഥ എന്നോടു വിസ്തരിച്ചു പറയണം. അതിനെപ്പറ്റി എന്റെ മനസ്സിൽ അനേകം സംശയങ്ങൾ ഉണ്ട്. അങ്ങ് അവ മാറ്റിത്തരണം.

**25. യയോഃ പുത്രത്വമാപന്നോ ഹര്യനന്തൗ മഹാബലൗ**
**ദേവകീ വസുദേവൗ തൗ ദുഃഖഭാജൗ കഥം മുനേ**

മഹാബലവാന്മാരായ ഹരിയും അനന്തനും ആരുടെ പുത്രൻമാരായി ജനിച്ചുവോ ആ ദേവകീ വസുദേവൻമാർ അത്യധികം ദുഃഖിക്കേണ്ടിവന്നത് എന്തു കൊണ്ടാണ്?

**26. കംസേന നിഗഡേ ബദ്ധൗ പീഡിതൗ ബഹുവത്സരാൻ**
**യയോഃപുത്രോ ഹരിഃസാക്ഷാത്തപസാ തോഷിതോഽഭവത്**

തപസ്സു കൊണ്ട് സന്തുഷ്ടനായിത്തീർന്ന സാക്ഷാൽ ഹരി ആരുടെ പുത്രനായി ജനിച്ചുവോ ആ ദേവകീ വസുദേവൻമാരെ കംസൻ ചങ്ങല കൊണ്ടു ബന്ധിച്ച് അനേക വർഷം പീഡിപ്പിച്ചില്ലേ?

**27. ജാതോഽസൗ മഥുരായാം തു ഗോകുലേ സ കഥം ഗതഃ**
**കംസം ഹത്വാ ദ്വാരവത്യാം നിവാസം കൃതവാൻ കഥം**

മഥുരയിൽ ജനിച്ച അദ്ദേഹം എങ്ങനെ ഗോകുലത്തിലെത്തി? കംസനെ കൊന്ന ശേഷം ദ്വാരകയിൽ താമസമാക്കിയത് എങ്ങനെ?

**28. പിത്രാദിസേവിതം ദേശം സമൃദ്ധം പാവനം കില**
**ത്യക്ത്വാ ദേശാന്തരേഽനാര്യം ഗതവാൻ സ കഥം ഹരിഃ**

പിതാക്കൻമാർ വാണിരുന്ന നാട് ഐശ്വര്യസമൃദ്ധവും പവിത്രവുമായിരുന്നല്ലോ. അത് ഉപേക്ഷിച്ച് ഹരി ശ്രേഷഠന്മാരില്ലാത്ത അന്യദേശത്തേക്ക് പോയതെന്തു കൊണ്ട്?

29. കുലം ച ദ്വിജശാപേന കഥമുത്സാദിതം ഹരേഃ
ഭാരാവതാരണം കൃത്വാ വാസുദേവഃസനാതനഃ

ഹരിയുടെ വംശം ബ്രാഹ്മണ ശാപം മൂലം നശിച്ചതെങ്ങനെ? ഭൂഭാരം ഇല്ലാതാക്കിയിട്ട് സനാതനനും വാസുദേവനുമായ,

30. ദേഹം മുമോച തരസാ ജഗാമ ച ദിവം ഹരിഃ
പാപിഷ്ഠാനാം ച ഭാരേണ വ്യാകുലാഭൂച്ച മേദിനി

ഹരി ദേഹമുപേക്ഷിച്ചു സ്വർഗ്ഗത്തിലേക്കു പോയി. പാപിഷ്ഠൻമാരുടെ ഭാരംകൊണ്ട് ഭൂമി വ്യാകുലയായിത്തീർന്നപ്പോൾ

31. തേ ഹതാ വാസുദേവേന പാർത്ഥേനാമിതകർമ്മണാ
ലുണ്ഠിതാ യൈർഹരേഃ പത്ന്യസ്തേ കഥം ന നിപാതിതാഃ

വാസുദേവനും പരാക്രമിയായ പാർത്ഥനും ചേർന്ന് അവരെ ഒടുക്കി. എന്നാൽ ഹരിപത്നിമാരെ കൊള്ള ചെയ്തവരെ വീഴ്ത്താൻ എന്തു കൊണ്ടു കഴിഞ്ഞില്ല?

32. ഭീഷ്മോ ദ്രോണസ്തഥാ കർണ്ണോ ബാഹ്ലീകോƒപൃഥ പാർത്ഥിവഃ
വൈരാടോƒഥ വികർണ്ണശ്ച ധൃഷ്ടദ്യുമ്നശ്ച പാർത്ഥിവഃ

ഭീഷ്മർ, ദ്രോണർ, കർണ്ണൻ, ബാഹ്ലീകൻ, വിരാടരാജാവ്, വികർണ്ണൻ, ധൃഷ്ടദ്യുമ്നൻ,

33. സോമദത്താദയഃസർവ്വേ നിഹതാഃ സമരേ നൃപ
തേഷാമുത്താരിതോ ഭാരശ്ചൗരാണാം ന ഹൃതഃ കഥം

സോമദത്തൻ തുടങ്ങിയ എല്ലാവരും യുദ്ധത്തിൽ കൊല്ലപ്പെട്ടു. അവരുടെ ഭാരം അങ്ങനെ ഇല്ലാതാക്കി. എന്നാൽ ആ കള്ളൻമാരുടെ ഭാരം ഒഴിക്കാഞ്ഞതെന്തുകൊണ്ട്?

34. കൃഷ്ണപത്ന്യഃ കഥം ദുഃഖം പ്രാപ്താഃ പ്രാന്തേ പതിവ്രതാഃ
സന്ദേഹോƒയം മുനിശ്രേഷ്ഠ ചിത്തേ മേ പരിവർത്തതേ

എന്തു കൊണ്ട് പതിവ്രതകളായ കൃഷ്ണപത്നിമാർക്ക് ഒടുക്കം ദുഃഖം വന്നു കൂടി? ഹേ മുനിശ്രേഷ്ഠ,എന്റെ മനസ്സിൽ ഈ സംശയം കിടന്ന് ഇളകുന്നു.

35. വസുദേവസ്തു ധർമ്മാത്മാ പുത്രദുഃഖേന താപിതഃ
ത്യക്തവാൻ സ കഥം പ്രാണാനപമൃത്യും ജഗാമ ഹ

ധർമ്മാത്മാവായ വാസുദേവൻ പുത്ര ദുഃഖം കൊണ്ടു നീറി പ്രാണനെ ത്യജിക്കേണ്ടി വന്നത് എന്തു കൊണ്ട്?

36. പാണ്ഡവാഃ ധർമ്മസംയുക്താഃകൃഷ്ണേ ച നിരതാഃ സദാ
തേ കഥം ദുഃഖഭോക്താരോ ഹ്യഭവൻ മുനിസത്തമ

ധർമ്മാത്മാക്കളായ പാണ്ഡവർ കൃഷ്ണ ചിന്തയിൽ സദാ മുഴുകിയവർ ആയിരുന്നുവല്ലോ. മഹർഷേ അവർക്ക് ദുഃഖം അനുഭവിക്കേണ്ടിവന്നത് എന്തു കൊണ്ട്?

37. ദ്രൗപദീച മഹാഭാഗാ കഥം ദുഃഖസ്യ ഭാഗിനീ
വേദീമദ്ധ്യാച്ച സംജാതാ ലക്ഷ്മ്യംശസംഭവാ കില

ലക്ഷ്മ്യംശസംഭൂതയാണു ദ്രൗപദി. മഹാഭാഗയായ അവൾ വേദിമധ്യത്തിൽ നിന്നാണ് ജനിച്ചത്. അവൾക്കും ദുഃഖം അനുഭവിക്കേണ്ടി വന്നില്ലേ?

38. സഭായാം ച സമാനീതാ രജോദോഷസമന്വിതാ
ബാലാ ദുഃശാസനേനാഥ കേശഗ്രഹണകർശിതാ

രജസ്വലയായ അവളെ ദുഃശാസനൻ തലമുടിക്കു പിടിച്ച് വലിച്ചിഴച്ചു സഭയിലേക്കു കൊണ്ടു വന്നില്ലേ?

39. പീഡിതാ സിന്ധുരാജ്ഞാ/ഥ വനമദ്ധ്യഗതാ സതീ
തഥൈവ കീചകേനാപി പീഡിതാ രുദതീ ഭൃശം

വനമദ്ധ്യത്തിൽ വച്ച് സിന്ധു രാജാവ് അവളെ പീഡിപ്പിച്ചില്ലേ?പിന്നെ കീചകന്റെ ശല്യം നിമിത്തം അവൾ വാവിട്ടു കേണില്ലേ?

40. പുത്രാഃ പഞ്ചൈവ തസ്യാസ്തു നിഹതാ ദ്രൗണിനാ ഗൃഹേ
സുഭദ്രായാഃസുതോ യുദ്ധേ ബാല ഏവ നിപാതിതഃ

ഗൃഹത്തിൽ വച്ച് അവളുടെ അഞ്ചു പുത്രൻമാരേയും അശ്വത്ഥാമാവ് കൊന്നില്ലേ? സുഭദ്രയുടെ പുത്രനാകട്ടെ ബാലനായിരിക്കെ യുദ്ധത്തിൽ മൃതിയടഞ്ഞു.

41. തഥാ ച ദേവകീപുത്രാഃ ഷട് കംസേന നിഷൂദിതാഃ
സമർത്ഥേനാപി ഹരിണാ ദൈവേന കൃതമന്യഥാ

അതുപോലെ ദേവകിയുടെ ആറു പുത്രൻമാരേയും കംസൻ കൊന്നു. എന്തു കൊണ്ട് സമർത്ഥനായ കൃഷ്ണന് വിധി വിഹിതം മാറ്റാൻ കഴിഞ്ഞില്ല?

42. യാദവാനാം യഥാശാപഃ പ്രഭാസേ നിധനം പുനഃ
കുലക്ഷയസ്തഥാ തീവ്രസ്തത്പത്നീനാം ച ലുണ്ഠനം

യാദവൻമാർക്കു കിട്ടിയ ശാപവും പ്രഭാസത്തിൽ അവർക്കുണ്ടായ നാശവും ഭയങ്കരമായ കുലനാശവും കൃഷ്ണ പത്നിമാരുടെ പീഡിപ്പിക്കപ്പെടലും എന്തു കൊണ്ട് ഒഴിവാക്കാൻ കഴിഞ്ഞില്ല?

43. വിഷ്ണുനാ ചേശ്വരേണാ/പി സാക്ഷാത് നാരായണേന ച
ഉഗ്രസേനസ്യ സേവാ വൈ ദാസവത് സതതം കൃതാ

നാരായണനായ വിഷ്ണു സാക്ഷാൽ ഈശ്വരനാണെങ്കിലും ഉഗ്രസേന മഹാരാജാവിനെ സദാ ഒരു ദാസനെപ്പോലെ സേവിക്കുകയാണല്ലോ ചെയ്തത്?

44. സന്ദേഹോ/യം മഹാഭാഗ തത്ര നാരായണേ മുനൗ
സർവ്വജന്തുസമാനത്വം വ്യവഹാരേ നിരന്തരം

മഹാഭാഗാ,ഈ കാര്യങ്ങളിൽ സംശയം തോന്നുന്നു. നാരായണ മുനിക്ക് സർവ്വ ജീവരാശികളോടും സദാ സമ ഭാവനയാണല്ലോ ഉള്ളത്.

45. ഹർഷശോകാദയോ ഭാവാഃ സർവ്വേ ഷാം സദൃശഃ കഥം
ഈശ്വരസ്യ ഹരേർജാതാ കഥമപ്യന്യഥാ ഗതിഃ

എന്നാൽ ഹർഷ ശോകാദി ഭാവങ്ങൾ എല്ലാവർക്കും തുല്യമായിരിക്കുന്നത് എങ്ങനെ?ഈശ്വരനായ കൃഷ്ണന്റെ പോക്ക് മറ്റോരു വിധമാകുന്നതെങ്ങനെ?

46. തസ്മാദ്വിസ്തരതോ ബ്രൂഹി കൃഷ്ണസ്യ ചരിതം മഹത്
അലൗകികേന ഹരിണാ കൃതം കർമ്മ മഹീതലേ

അതു കൊണ്ട് ഭൂമിയിൽ അമാനുഷനായി അവതരിച്ച് കൃഷ്ണൻ ചെയ്ത കർമ്മങ്ങളും അതുപോലെ കൃഷ്ണകഥയും വിസ്തരിച്ച് എന്നോടു പറയണം

**47. ഹതാഃ ആയുഃക്ഷയേ ദൈത്യാഃ ക്ലേശേന മഹതാ പുനഃ**
**ക്വേശ്വര്യശക്തിഃ പ്രഥിതാ ഹരിണാ മുനിസത്തമ**

ആയുസ്സുതീർന്ന ദൈത്യന്മാരെ ഹരി വളരെ ക്ലേശിച്ചാണു കൊന്നത്.ഹേ മുനിസത്തമ,പ്രസിദ്ധമായ ഈശ്വരീയശക്തിക്ക് അവിടെ എന്താണു സ്ഥാനം?

**48. രുക്മിണിഹരണം നൂനം ഗൃഹിത്വാ$f$ഥ പലായനം**
**കൃതം ഹി വാസുദേവന ചോരവച്ചരിതം തദാ**

രുക്മിണീദേവിയെ അപഹരിച്ചുകൊണ്ട് ആ കൃഷ്ണൻ പാലായനം ചെയ്യുകയായിരുന്നില്ലേ?ഒരു കള്ളന്റെ വിധത്തിലായിരുന്നില്ലേ വാസുദേവന്റെ പ്രവൃത്തി?

**49. മഥുരാമണ്ഡലം ത്യക്ത്വാ സമൃദ്ധം കുലസമ്മതം**
**ജരാസന്ധഭയാത്തേന ദ്വാരകാഗമനം കൃതം**

തന്റെ വംശത്തിനു യോജിച്ച സമൃദ്ധമായ മഥുരാരാജ്യംവിട്ട് ജരാസന്ധനെ ഭയന്ന് അദ്ദേഹം ദ്വാരകയിലേക്കു പോയില്ലേ?

**50. തദാ കേനാപി ന ജ്ഞാതോ ഭഗവാൻ ഹരിരീശ്വരഃ**
**കിഞ്ചിത് പ്രബ്രൂഹി മേ ബ്രഹ്മൻ കാരണം വ്രജഗോപനം**

അപ്പോൾ ആരും അറിഞ്ഞില്ല,കൃഷ്ണൻ ഈശ്വരനാണെന്ന്,ഗോകുലത്തിൽ ചെന്ന് ഒളിച്ചതിനും എന്തെങ്കിലും കാരണം ഉണ്ടാവും.

**51. ഏതേ ചാന്യേ ച ബഹവഃ സന്ദേഹാ വാസവീസുത**
**നാശയാദ്യ മഹാഭാഗ സർവ്വജ്ഞോ$f$സി ദ്വിജോത്തമ**

ഹേ മുനിശ്രേഷ്ഠ, ഇതും ഇതുപോലെ അനേകം സംശയങ്ങളും ഉണ്ട്. മഹാഭാഗനായബ്രഹ്മണ, അതു തിർത്തുതരണം. അങ്ങ് സർവ്വജ്ഞനാണല്ലോ.

**52. ഗോപ്യസ്തദൈകഃ സന്ദേഹോ ഹൃദയാന്ന നിവർതേ**
**പാഞ്ചാല്യാഃ പഞ്ച ഭർത്തൃത്വം ലോകേ കിം ന ജുഗുപ്സിതം.**

അതുപോല വേറൊരുസംശയം എന്റെ മനസ്സിൽനിന്നു പോകുന്നില്ല. പാഞ്ചാലിക്ക് അഞ്ചുഭർത്താക്കന്മാരുണ്ടെന്ന കാര്യം. അതുലോകനിന്ദ്യമല്ലേ?

**53. സദാചാരം പ്രമാണം ഹി പ്രവദന്തി മനീഷിണഃ**
**പശുധർമ്മഃ കഥം തൈസ്തു സമർത്ഥൈരപി സംശ്രിതഃ**

സജ്ജനങ്ങൾ ആചരിക്കുന്നതാണ് പ്രമാണമെന്ന് വിദ്വാന്മാർ പറയുന്നു.സമർത്ഥരായ അവർ എന്തുകൊണ്ട് ഈ പശുധർമ്മം ആചരിച്ചു?

**54. ഭീഷ്മേണാ$f$ പി കൃതം കിം വാ ദേവരൂപേണ ഭൂതലേ**
**ഗോളകൗ തൗ സമുത്പാദ്യ യത്ത്വ വംശസ്യ രക്ഷണം**

ദേവരൂപിയായ ഭീഷ്മർ പോലും ഇപിടെ എന്താണു ചെയ്തത്?വിധവാ പുത്രന്മാരെ സൃഷ്ടിച്ച് വംശം സംരക്ഷിക്കുകയായിരുന്നില്ലേ?

**55. ധിഗ് ധർമ്മ നിർണ്ണയഃ കാമം മുനിഭിഃ പരിദർശിതഃ**
**യേന കേനാപ്യുപായനേ പുത്രോത്പാദന ലക്ഷണഃ**

കഷ്ടം! ഏതെങ്കിലും ഉപായം സ്വീകരിച്ച് സന്തത്യുത്പാദനം നിർവഹിക്കുന്നത് ധർമ്മ നിശ്ചയമായിട്ടാണോ മഹർഷിമാർ കരുതുന്നത്?

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥ സ്കന്ധേ
സപ്തദശോ*f*ദ്ധ്യായഃ

## അഥ അഷ്ടാദശോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

1. **ശൃണു രാജൻ പ്രവക്ഷ്യാമി കൃഷ്ണസ്യ ചരിതം മഹത്**
**അവതാരകാരണം ചൈവ ദേവ്യാശ്ചരിതമദ്ഭുതം**

രാജാവേ, മഹത്തായ കൃഷ്ണചരിതവും, കൃഷ്ണാവതാരത്തിന്റെ കാരണവും ദേവിയുടെ അദ്ഭുതചരിതവും ഞാൻ അങ്ങയോടു പറയാം. കേട്ടാലും.

2. **ധരൈകദാ ഭരാക്രാന്താ രുദതീ ചാതികർശിതാ**
**ഗോരൂപധാരിണീ ദീനാ ഭീതാ*f*ഗച്ഛത് ത്രിവിഷ്ടപം**

ഒരിക്കൽ ഭൂമിദേവി, ഗോരൂപം ധരിച്ച് ഭൂഭാരം താങ്ങാനാവാതെ ദുഃഖിച്ച്, വളരെക്ഷീണിച്ച് ഭയപ്പെട്ടു കരഞ്ഞ് അവശയായി ദേവലോകത്തേക്കു ചെന്നു.

3. **പൃഷ്ടാ ശക്രേണ കിം തേ*f*ദ്യ വർത്തതേ ഭയമിത്യഥ**
**കേന വൈ പീഡിതാ*f*സി ത്വം കിം തേ ദുഃഖം വസുന്ധരേ**

അവിടെ ചെന്നപ്പോൾ ദേവേന്ദ്രൻ ചോദിച്ചു: "വസുന്ധരേ, നിനക്ക് ഇപ്പോൾ ഉള്ള ഭയമെന്താണ്? ആരെങ്കിലും നിന്നെ ഉപദ്രവിച്ചുവോ? എന്താണു നിന്റെ ദുഃഖം?"

4. **തച്ഛ്രുത്വേളാ തദോവാച ശൃണു ദേവേശ മേ*f*ഖിലം**
**ദുഃഖം പൃച്ഛസി യത്ത്വം മേ ഭാരാക്രാന്താസ്മി മാനദ**

അതുകേട്ടപ്പോൾ ഭൂമീദേവിപറഞ്ഞു: 'എല്ലാം ഞാൻ പറയാം കേൾക്കൂ. എന്റെ ദുഃഖം എന്താണെന്നല്ലേ ചോദിച്ചത്? ഞാൻ ഭാരം സഹിക്കാനാവാതെ തളർന്നിരിക്കുകയാണ്.

5. **ജരാസന്ധോ മഹാപാപീ മാഗധേഷു പതിർമമ**
**ശിശുപാലസ്തഥാ ചൈദ്യഃ കാശിരാജഃ പ്രതാപവാൻ**

മാഗധരാജാവായ ജരാസന്ധനില്ലേ? മഹാപാപിയായ അദ്ദേഹമാണ് എന്റെ ഭർത്താവ്. ചേദിപതിയായ ശിശുപാലനും പ്രതാപിയായ കാശിരാജാവും,

6. **രുക്മീ ച ബലവാൻ കംസോ നരകശ്ച മഹാബലഃ**
**ശാല്വഃ സൗഭപതിഃ ക്രൂരഃ കേശീ ധേനുകവത്സകൗ**

രുക്മിയും ബലവാനായ കംസനും മഹാപരാക്രമിയായ നരകനും സൗഭപതിയായ ശാല്വനും ക്രൂരനായ കേശിയും ധേനുകവത്സകന്മാരും

7. **സർവ്വേ ധർമ്മവിഹീനാശ്ച പരസ്പരവിരോധിനഃ**
**പാപാചാരാ മദോന്മത്താഃ കാലരൂപാശ്ച പാർത്ഥിവാഃ**

എല്ലാം ധർമ്മവിഹീനരും പരസ്പരവിരോധികളും പാപകർമ്മികളും മദദാന്ധത്തരും കാലരൂപംപൂണ്ട രാജാക്കന്മാരുമാണ്.

8. തൈരഹം പീഡിതാ ശക്ര ഭാരാക്രാന്താ*f*ക്ഷമാ വിഭോ
കിം കരോമി ക്വ ഗച്ഛാമി ചിന്താമേ മഹതീ സ്ഥിതാ

വിഭോ, അവർ എന്നെ പീഡിപ്പിക്കുകയാണ്. ഭാരം താങ്ങാൻ ഞാൻ അശക്തയായിത്തീർന്നിരിക്കുന്നു. എന്തുചെയ്യാം? എവിടെ പോകും ഞാൻ? ഇതാണ് എന്റെ വലിയ ആലോചന.

9. പീഡിതാ*f*ഹം വരാഹേണ വിഷ്ണുനാ പ്രഭവിഷ്ണുനാ
ശക്ര ജാനീഹി ഹരിണാ ദുഃഖാദ് ദുഃഖതരം ഗതാ

പ്രഭവിഷ്ണുവായ വിഷ്ണു വരാഹരൂപം കൈക്കൊണ്ട് എന്നെ ഉപദ്രവിക്കുകയായിരുന്നു. ഹേ ദേവേന്ദ്ര, അങ്ങേയ്ക്ക് അറിയാമല്ലോ, ഹരിനിമിത്തം ഞാൻ അത്യധികം ദുഃഖിക്കുകയാണെന്ന്.

10. യാതാ*f*ഹം ദുഷ്ടദൈത്യേന കശ്യപസ്യാത്മജേന വൈ
ഹൃതാ*f*ഹം ഹിരണ്യാക്ഷേണ മഗ്നാ തസ്മിൻ മഹാർണ്ണവേ

കശ്യപന്റെ പുത്രനും ദുഷ്ടനുമായ ഹിരണ്യാക്ഷനെന്ന അസുരൻ അപഹരിച്ചുകൊണ്ടുപോയി ആ മഹാസമുദ്രത്തിൽ മുക്കിത്താഴ്ത്തി.

11. തദാ സൂകരരൂപേണ വിഷ്ണുനാ നിഹതോ*f*പ്യസൗ
ഉദ്ധൃതാ*f*ഹം വരാഹേണ സ്ഥാപിതാ ഹി സ്ഥിരാ കൃതാ

അപ്പോൾ പന്നിയുടെ രൂപത്തിൽ അവതരിച്ച് വിഷ്ണു എന്നെ സമുദ്രത്തിൽനിന്ന് ഉദ്ധരിക്കുകയും ഒരിടത്ത് സ്ഥാപിക്കുകയും ചെയ്തു.

12. നോ ചേദ്രസാതലേ സ്വസ്ഥാ സ്ഥിതാ സ്യാം സുഖശായിനീ
ന ശക്താ*f*സ്മ്യദ്യ ദേവേശ ഭാരം വോഢും ദുരാത്മനാം

അല്ലെങ്കിൽ എനിക്ക് രസാതലത്തിൽത്തന്നെ സ്വസ്ഥമായി കിടക്കാമായിരുന്നു. ദേവേശ, ഇന്നു ഞാൻ ഈ ദുരാത്മക്കളുടെ ഭാരം താങ്ങാൻ അശക്തയാണ്.

13. അഗ്രേ ദുഷ്ടഃ സമായാതി ഹ്യഷ്ടാവിംശസ്തഥാ കലിഃ
തദാ*f*ഹം പീഡിതാ ശക്ര ഗന്താ*f*സ്മ്യാശു രസാതലം

ഇരുപത്തിഎട്ടാമനും ദുഷ്ടനുമായ കലി മുന്നിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. അപ്പോൾ അവൻ എന്നെ ഉപദ്രവിക്കും. എനിക്ക് രസാതലത്തിലേക്കു പോകേണ്ടിവരും.

14. തസ്മാത്ത്വം ദേവദേവേശ ദുഃഖരൂപാർണ്ണവസ്യ ച
പാരദോ ഭവ ഭാരം മേ ഹര പാദൗ നമാമി തേ

അതുകൊണ്ട് ഹേ ദേവദേവേശ, എന്നെ ദുഃഖസാഗരത്തിന്റെ മറുകര കടത്തുന്നവനായിത്തീർന്നാലും. എന്റെ ഭാരം ഇല്ലാതാക്കിയാലും. അങ്ങയുടെ കാൽക്കൽ ഞാൻ നമസ്കരിക്കുന്നു.

ഇന്ദ്ര ഉവാച

15. ഇളേ, കിം തേ കരോമ്യദ്യ ബ്രഹ്മാണം ശരണം വ്രജ
അഹം തത്രാഗമിഷ്യാമി സ തേ ദുഃഖം ഹരിഷ്യതി

ഹേ വസുന്ധരേ, എനിക്കിപ്പോൾ എന്തുചെയ്യാൻ കഴിയും? ബ്രഹ്മാവിനെ ശരണം പ്രാപിക്കൂ. ഞാനും അങ്ങോട്ടുവരാം. അദ്ദേഹം നിന്റെ ദുഃഖം ഇല്ലാതാക്കും.

16. തച്ഛ്രുത്വാ ത്വരിതാ പൃഥ്വീ ബ്രഹ്മലോകം ഗതാ തദാ
ശക്രോ/പി പൃഷ്ഠതഃ പ്രാപ്തഃ സർവ്വദേവപുരഃസരഃ

അതുകേട്ടപ്പോൾ ഭൂമിദേവി വേഗം ബ്രഹ്മലോകത്തേക്കു പോയി. ശക്രനും എല്ലാദേവന്മാരോടും കൂടി പിന്നാലെ ചെന്നു.

17. സുരഭീമാഗതാം തത്ര ദൃഷ്ട്വോവാച പ്രജാപതിഃ
മഹീം ജ്ഞാത്വാ മഹാരാജ ധ്യാനേന സമുപസ്ഥിതാം

പ്രജാപതിയായ ബ്രഹ്മദേവൻ, ധേനുരൂപത്തിൽ അവിടെവന്നുചേർന്നത് ഭൂമീദേവിയാണെന്ന് ധ്യാനത്താൽ മനസ്സിലാക്കിയിട്ട് പറഞ്ഞു:

18. കസ്മാദ്രുദസി കല്യാണി കിം തേ ദുഃഖം വദാധുനാ
പീഡിതാ/സി ച കേന ത്വം പാപാചാരേണ ഭൂർവദ

ഹേ ഭദ്രേ, നീ എന്തിനാണു കരയുന്നത്? നിനക്കിപ്പോൾ എന്താണു ദുഃഖമെന്നു പറയൂ; ഏതു പാപചാരിയാണു നിന്നെ ഉപദ്രവിക്കുന്നതെന്നു പറയൂ.

ധരോവാച

19. കലിരായാതി ദുഷ്ടോ/യം ബിഭേമി തദ്ഭയാദഹം
പാപാചാരാഃ പ്രജാസ്തത്ര ഭവിഷ്യന്തി ജഗത്പതേ

ജഗത്പതേ, ദുഷ്ടനായ കലി വന്നുകഴിഞ്ഞിരിക്കുന്നു. അവനെയാണു ഞാൻ ഭയപ്പെടുന്നത്. അപ്പോൾ പാപം ചെയ്യുന്ന മനുഷ്യരും ഏറുമല്ലോ.

20. രാജാനശ്ച ദുരാചാരാഃ പരസ്പരവിരോധിനഃ
ചൗരകർമ്മരതാഃ സർവ്വേ രാക്ഷസാഃ പൂർണ്ണവൈരിണഃ

രാജാക്കന്മാർ പരസ്പരവിരോധികളും ദുരാചാരന്മാരുമായിത്തീരും. സകലരും കള്ളന്മാരും സമ്പൂർണ്ണ വൈരികളായ രാക്ഷസന്മാരുമായിത്തീരും.

21. താൻ ഹത്വാ നൃപതീൻ ഭാരം ഹര മേ/ദ്യ പിതാമഹ
പീഡിതാസ്മി മഹാരാജ സൈന്യഭാരേണ ഭൂഭൃതാം

രാജാക്കന്മാരുടെ സൈന്യഭാരം താങ്ങാനാവാതെ ഞാൻ കഷ്ടപ്പെടുകയാണ്. ആ രാജാക്കന്മാരെ കൊന്ന് എന്റെ ഭാരം ഒഴിവാക്കണം.

ബ്രഹ്മോവാച

22. നാഹം ശക്തസ്തഥാ ദേവി ഭാരാവതരണേ തവ
ഗച്ഛാവഃ സദനം വിഷ്ണോർദേവദേവസ്യ ചക്രിണഃ

ഹേ ഭൂമിദേവി, നിന്റെ ഭാരം ഇറക്കിവയ്ക്കാൻ ഞാൻ ശക്തനല്ല. നമുക്കെല്ലാവർക്കും കൂടി ദേവദേവനും ചക്രായുധനുമായ വിഷ്ണുവിന്റെ ഭവനത്തിലേക്കു പോകാം.

23. സ തേ ഭാരാപനോദം വൈ കരിഷ്യതി ജനാർദ്ദനഃ
പൂർവ്വം മയാപിതേകാര്യം ചിന്തിതം സുവിചാര്യ ച

ആ ജനാർദ്ദനൻ നിന്റെ ഭാരം ഇല്ലാതാക്കും. നേരത്തേതന്നെ ഈ കാര്യം ഞാൻ നല്ലപോലെ ആലോചിച്ചിട്ടുള്ളതാണ്.

24. തത്ര ഗച്ഛ സുരശ്രേഷ്ഠ യത്ര ദേവോ ജനാർദ്ദനഃ

സുരശ്രേഷ്ഠ, ജനാർദ്ദനന്റെ വാസസ്ഥാനത്തേക്കുതന്നെ നമുക്കു പോകാം.

വ്യാസ ഉവാച

**ഇത്യുക്ത്വാ വേദകർത്താഽസൗ പുരസ്കൃത്യ സുരാംശ്ച ഗാം**

എന്നു പറഞ്ഞിട്ട് വേദകർത്താവായ ബ്രഹ്മാവ് ഭൂമിയേയും ദേവന്മാരെയും മുൻനിർത്തി,

**25. ജഗാമ വിഷ്ണുസദനം ഹംസാരൂഢശ്ചതുർമുഖഃ**
**തുഷ്ടാവ വേദവാക്യൈശ്ച ഭക്തിപ്രവണമാനസഃ**

ഹംസാരൂഢനായി വിഷ്ണുലോകത്തേക്കു പോയി. അവിടെചെന്ന്, വേദസൂക്തങ്ങൾകൊണ്ട് ഭക്തിപൂർണ്ണമായ ഹൃദയത്തോടെ വിഷ്ണുവിനെ സ്തുതിച്ചു.

ബ്രഹ്മോവാച

**26. സഹസ്രശീർഷാസ്ത്വമസി സഹസ്രാക്ഷഃ സഹസ്രപാത്**
**ത്വം വേദപുരുഷഃ പൂർവ്വം ദേവദേവഃ സനാതനഃ**

ഹേ വിഷ്ണോ, അങ്ങ് സഹസ്രശീർഷനും സഹസ്രാക്ഷനും സഹസ്രപാദനുമാകുന്നു. ആദ്യനും വേദപുരുഷനും ദേവദേവനും സനാതനനുമാകുന്നു.

**27. ഭൂതപൂർവ്വം ഭവിഷ്യച്ച വർത്തമാനം ച യദ്വിഭോ**
**അമരത്വം ത്വയാ ദത്തമസ്മാകം ച രമാപതേ**

മുമ്പേയുള്ളവനും ഭാവിയിൽ ഉണ്ടായിരിക്കുന്നവനും ഇപ്പോൾ ഉള്ളവനും വിഭോ, അങ്ങുതന്നെയാണ്. ഹേ രമാപതേ, അങ്ങാണ് ഞങ്ങൾക്ക് അമരത്വം നൽകിയത്.

**28. ഏതാവാൻ മഹിമാ തേഽസ്തി കോ ന വേത്തി ജഗത്ത്രയേ**
**ത്വം കർത്താഽപ്യവിതാ ഹർത്താ ത്വം സർവ്വഗതിരീശ്വരഃ**

അത്രത്തോളം മഹിമ അങ്ങേയ്ക്കുണ്ടെന്ന് അറിയാത്തവരായി മൂന്നുലോകത്തിലും ആരുണ്ട്? അങ്ങ് കർത്താവും രക്ഷിതാവും സംഹർത്താവുമാണ്. അങ്ങ് ഈശ്വരനും സർവ്വരുടേയും പ്രാപ്തിസ്ഥാനവുമാണ്.

വ്യാസ ഉവാച

**29. ഇതീഡിതഃ പ്രഭുർവിഷ്ണുഃ പ്രസന്നോ ഗരുഡധ്വജഃ**
**ദർശനം ച ദദൗ തേഭ്യോ ബ്രഹ്മാദിഭ്യോഽമലാശയ**

ഗരുഡധ്വജനും പ്രഭുവുമായ വിഷ്ണു സ്തുതികേട്ട് പ്രസന്നനും നിർമ്മലചിത്തനുമായി ബ്രഹ്മാദികളായ ആ ദേവന്മാർക്ക് ദർശനം നൽകി.

**30. പപ്രച്ഛ സ്വാഗതം ദേവാൻ പ്രസന്നവദനോ ഹരിഃ**
**തതസ്ത്വാഗമനേ തേഷാം കാരണം ച സവിസ്തരം**

പ്രസന്നവദനനായ ഹരി ആ ദേവന്മാരെ സ്വാഗതം ചെയ്തിട്ട് അവരുടെ ആഗമനകാരണം വിസ്തരിച്ച് അന്വേഷിച്ചു.

**31. തമുവാചാബ്ജജോ നത്വാ ധരാദുഃഖം ച സംസ്മരൻ**
**ഭാരാവതരണം വിഷ്ണോ കർത്തവ്യം തേ ജനാർദ്ദന**

ബ്രഹ്മാവ് അദ്ദേഹത്തെ നമസ്കരിച്ചിട്ട് ഭൂമിയുടെ ദുഃഖത്തെ അനുസ്മരി പ്പിച്ചുകൊണ്ട് പറഞ്ഞു: ഹേ ജനാർദ്ദന, ഭൂഭാരം തീർക്കുക അവിടുത്തെ കർത്തവ്യമായിരിക്കുന്നു.

32. ഭുവിധൃത്വാവതാരം ത്വം ദ്വാപരാന്തേ സമാഗതേ
ഹത്വാ ദുഷ്ടാൻ നൃപാനുർവ്യാം ഹര ഭാരം ദയാനിധേ

വരാൻ പോകുന്നു ദ്വാപരയുഗത്തിന്റെ അവസാനം അങ്ങ് ഭൂമിയിൽ അവതരിച്ച് ഭൂമിയിലെ ദുഷ്ടന്മാരായ രാജാക്കന്മാരെ കൊന്ന്, ഹേ ദയാനിധേ, ഭൂഭാരം ഇല്ലാതാക്കിയാലും.

### വിഷ്ണുരുവാച

33. നാഹം സ്വതന്ത്ര ഏവാത്ര ന ബ്രഹ്മാ ന ശിവസ്തഥാ
നേന്ദ്രോƒഗ്നിർന യമസ്ത്വഷ്ടാ ന സൂര്യോ വരുണസ്തഥാ

ഇക്കാര്യത്തിൽ ഞാൻ സ്വതന്ത്രനല്ല. ബ്രഹ്മാവോ ശിവനോ സ്വതന്ത്രനല്ല. ഇന്ദ്രനും അഗ്നിയും യമനും ത്വഷ്ടാവും സൂര്യനും വരുണനും സ്വതന്ത്രരല്ല.

34. യോഗമായാവശേ സർവ്വമിദം സ്ഥാവരജംഗമം
ബ്രഹ്മാദിസ്തംബപര്യന്തം ഗ്രഥിതം ഗുണസൂത്രതഃ

സ്ഥാവരജംഗമാത്മകമായ ഈ ജഗത്ത് എല്ലാം യോഗമായയ്ക്ക് അധീന മാണ്. ബ്രഹ്മാവുമുതൽ തൃണം വരെ സകലതും 'ഗുണ'സൂത്രത്താൽ കോർത്തിണക്കപ്പെട്ടിരിക്കുകയാണ്.

35. യഥാ സാ സ്വേച്ഛയാ പൂർവ്വം കർത്തുമിച്ഛതി സുവ്രത
തഥാ കരോതി സഹിതാ വയം സർവ്വേƒപി തദ്വശാഃ

ഹേ സുവ്രത, ആ യോഗമായ സ്വേച്ഛാനുസൃതം നേരത്തെ ഓരോന്നു ചെയ്യാൻ തീരുമാനിക്കുന്നു. അതനുസരിച്ച് നാമെല്ലാം ചേർന്ന് അവൾക്കു വിധേയയായി ഓരോന്നു ചെയ്യുന്നു എന്നുമാത്രം.

36. യദ്യഹം സ്യാം സ്വതന്ത്രോ വൈ ചിന്തയന്തു ധിയാ കില
കുതോƒഭവം മത്സ്യവപുഃ കച്ഛപോ വാ മഹാർണ്ണവേ

നിങ്ങൾ ആലോചിച്ചുനോക്കൂ, ഞാൻ സ്വതന്ത്രനായിരുന്നെങ്കിൽ മഹാസാഗരത്തിൽ മത്സ്യമായി ഭവിക്കുമോ? ആമയായി ഭവിക്കുമോ?

37. തിര്യഗ്യോനിഷു കോ ഭോഗഃ കാ കീർത്തിഃ കിം സുഖം പുനഃ
കിം പുണ്യം കിം ഫലം തത്ര ക്ഷുദ്രയോനിഗതസ്യമേ

തിര്യക് യോനിയിൽ പിറന്നാൽ എന്തുഭോഗം? എന്തുകീർത്തി? എന്തുസുഖം? എന്തുപുണ്യം? എന്തുപ്രയോജനം? ഭൂമിയിൽ ഒരു ക്ഷുദ്രയോനിയിൽ ജനിച്ച എനിക്ക്!

38. കോലോ വാƒഥ നൃസിംഹോ വാ വാമനോ വാƒഭവം കുതഃ
ജമദഗ്നിസുതഃ കസ്മാത് സംഭവേയം പിതാമഹ

പന്നിയായിട്ടോ നരസിംഹമായിട്ടോ വാമനനായിട്ടോ ഞാൻ ജനിക്കുമോ? ഹേ പിതാമഹ, ജമദഗ്നിയുടെ പുത്രനായി ജനിച്ചതും എന്തുകൊണ്ട്?

39. നൃശംസം വാ കഥം കർമ്മ കൃതവാനസ്മി ഭൂതലേ
ക്ഷതജൈസ്തു ഹ്രദാൻ സർവാൻ പൂരയേയം കഥം പുനഃ

ഭൂമിയിൽ അനേകം ക്രൂരകർമ്മങ്ങൾ ഞാൻ എന്തുകൊണ്ട് ചെയ്തു? രക്തത്താൽ തടാകങ്ങളെല്ലാം നിറച്ചതെന്തുകൊണ്ട്?

40. തത്കഥം ജമദഗ്നേശ്ച പുത്രോ ഭൂത്വാ ദ്വിജോത്തമഃ
ക്ഷത്രിയാൻ ഹതവാനാദൗ നിർദയോ ഗർഭഗാനപി

ജമദഗ്നിയുടെ പുത്രനായി ഒരു ഉത്തമബ്രാഹ്മണനായി ജനിച്ചിട്ട് ഗർഭത്തിലുള്ള ക്ഷത്രിയന്മാരെവരെ ആദ്യം കൊന്നത് എന്തുകൊണ്ട്?

**41. രാമോ ഭൂത്വാ/ഥ ദേവേന്ദ്ര പ്രാവിശദ്ദണ്ഡകം വനം**
**പദാതിശ്ചീരവാസാശ്ച ജടാവല്ക്കലവാൻ പുനഃ**

ഹേ ദേവേന്ദ്ര, രാമനായി ജനിച്ച ഞാൻ ദണ്ഡകാരണ്യം പൂകി. അവിടെ മരവുരിയും ചുറ്റി നടന്നു. പിന്നെ ജടാവല്ക്കലധാരിയായിട്ടും.

**42. അസഹായോ ഹ്യപാതഥേയോ ഭീഷണേ നിർജനേ വനേ**
**കുർവന്നാഖേടകം തത്ര വ്യചരം വിഗതത്രപഃ**

അതും സഹായിക്കാനാരുമില്ലാതെ, വഴിക്ക് തിന്നാനൊന്നുമില്ലാതെ, ഭീഷണിനിറഞ്ഞ നിർജനമായ വനത്തിൽ. അവിടെ ഒരു നാണവുമില്ലാതെ നായാടിക്കൊണ്ടുനടന്നു.

**43. ന ജ്ഞാതവാൻ മൃഗം ഹൈമം മായയാ പിഹിതസ്തദാ**
**ഉടജേ ജാനകിം ത്യക്ത്വാ നിർഗതസ്തത്പദാനുഗഃ**

മായാമോഹിതയായി സ്വർണ്ണമൃഗത്തെ തിരിച്ചറിയാതെ, പർണ്ണശാലയിൽ ജാനകിയേയും ഉപേക്ഷിച്ച് അതിന്റെ പിന്നാലെ പാഞ്ഞു.

**44. ലക്ഷ്മണോ/പി ച താം ത്യക്ത്വാ നിർഗതോ മത്പദാനുഗഃ**
**വാരിതോ/പി മയാ/ത്യർത്ഥം മോഹിതഃ പ്രാകൃതൈർഗുണൈഃ**

ജാനകിയെ വിട്ടു വരരുതെന്ന് ഞാൻ വിലക്കിയിരുന്നെങ്കിലും പ്രകൃതി ഗുണങ്ങൾക്കു വിധേയനായി ലക്ഷ്മണനും അവളെവിട്ട് എന്നെ അന്വേഷിച്ചു പുറപ്പെട്ടു.

**45. ഭിക്ഷുരൂപം തതഃ കൃത്വാ രാവണഃ കപടാകൃതിഃ**
**ജഹാര തരസാ രക്ഷോ ജാനകീം ശോകകർശിതാം**

അപ്പോൾ ഭിക്ഷുവിന്റെ കപടവേഷം സ്വീകരിച്ച് രാക്ഷസനായ രാവണൻ ശോകകർശിതയായിരുന്ന ജാനകിയെ വേഗം അപഹരിച്ചു കൊണ്ടുപോയി.

**46. ദുഃഖാർത്തനേ മയാ തത്ര രുദിതം ച വനേ വനേ**
**സുഗ്രീവേണ ച മിത്രത്വം കൃതം കാര്യവശാന്മയാ**

ദുഃഖാർത്തനായ ഞാൻ വനം തോറും വിലപിച്ചുകൊണ്ടുനടന്നു. കാര്യ സാദ്ധ്യത്തിനായി ഞാൻ സുഗ്രീവനുമായി സഖ്യം ചെയ്തു.

**47. അന്യായേന ഹതോബാലീ ശാപാച്ചൈവ നിവാരിതഃ**
**സഹായാൻ വാനരാൻ കൃത്വാ ലങ്കയാം ചലിതം പുനഃ**

അന്യായമായി ബാലിയെ കൊന്നു. ശാപത്തിൽനിന്ന് മുക്തനാക്കപ്പെടുകയും ചെയ്തു. വാനരന്മാരെ സഹായത്തിനു കൂട്ടിക്കൊണ്ട് ലങ്കയിലേക്കു പോയി.

**48. ബദ്ധോ/ഹം നാഗപാശൈശ്ച ലക്ഷ്മണശ്ച മമാനുജഃ**
**വിസംജ്ഞൗ പതിതൗ ദൃഷ്ട്വാ വാനരാ വിസ്മയം ഗതാഃ**

നാഗപാശത്താൽ ഞാനും അനുജനായ ലക്ഷ്മണനും ബന്ധിക്കപ്പെട്ടു. ഇരുവരും നഷ്ടപ്രജ്ഞരായിവീണതുകണ്ട് വാനരസൈന്യം വിസ്മയിച്ചു.

**49. ഗരുഡേന തദാ//ഗത്യ മോചിതൗ ഭ്രാതരൗ കില**
**ചിന്താ മേഹതീ ജാതാ ദൈവം കിം വാ കരിഷ്യതി.**

ഉടൻ ഗരുഡൻ വന്ന് സഹോദരന്മാരായ ഞങ്ങളെ രണ്ടുപേരെയും രക്ഷിക്കുകയായിരുന്നുവല്ലോ. വിധി എന്തെല്ലാമാണോ ഇനി ചെയ്യാൻ പോകുന്നതെന്നോർത്ത് അന്നു ഞാൻ ചിന്താവിവശനായിരുന്നു.

**50. ഹൃതം രാജ്യം വനേ വാസോ മൃതഃതാതഃപ്രിയാ ഹൃതാ**
**യുദ്ധം കഷ്ടം ദദാത്യേവമഗ്രേ കിം വാ കരിഷ്യതി**

രാജ്യം നഷ്ടപ്പെട്ടു; വനത്തിലായി വാസം; പിതാവു മരിച്ചു. ഭാര്യ അപഹരിക്കപ്പെട്ടു. നാശകരമായ യുദ്ധവും ഉണ്ടായി. ഇനി എന്തെല്ലാമാണോ വരാനിരിക്കുന്നത്!

**51. പ്രഥമം തു മഹാദുഃഖമരാജ്യസ്യ വനാശ്രയം**
**രാജപുത്ര്യാfന്വിതസ്യൈവ ധനഹീനസ്യ മേസുരാഃ**

ആദ്യത്തെ വലിയദു:ഖം രാജ്യം ലഭിക്കാതെ കാട്ടിൽപോകേണ്ടിവന്നതാണ്. രാജപുത്രിയായ ജാനകിയോടുകൂടിയ എനിക്ക് നിർധനനായി പുറപ്പെടുകയും ചെയ്യേണ്ടിവന്നു.

**52. വാരാടികാfപി പിത്രാ മേ ന ദത്താ വനനിർഗമേ**
**പദാതിരസഹായോfഹം ധനഹീനശ്ച നിർഗതഃ**

കാട്ടിലേക്കു പോകുന്ന സമയത്ത് മാറാൻ ഒരു മുണ്ടുപോലും അച്ഛൻ തന്നിരുന്നില്ല. ആരും സഹായിക്കാനില്ലാതെ ധനവും ഇല്ലാതെ പാദചാരിയാരി പുറപ്പെട്ടു.

**53. ചതുർദ്ദശൈവ വർഷാണി നീതാനി ച തദാ മയാ**
**ക്ഷാത്രം ധർമ്മം പരിത്യജ്യ വ്യാധവൃത്യാ മഹാവനേ**

ക്ഷത്രിയ വൃത്തി വെടിഞ്ഞ് കാട്ടാളന്റെ വൃത്തി സ്വീകരിച്ചു. അങ്ങനെ ആ മഹാരണ്യത്തിൽ പതിനാലു വർഷം ഞാൻ കഴിച്ചു കൂട്ടി.

**54. ദൈവാദ്യുദ്ധേ ജയഃ പ്രാപ്തോ നിഹതോfസൗ മഹാസുരഃ**
**ആനീതാ ച പുനഃ സീതാ പ്രാപ്താfയോദ്ധ്യാ മയാ തഥാ**

ഭാഗ്യം കൊണ്ട് യുദ്ധത്തിൽ ജയിച്ചു. മഹാസുരനായ രാവണൻ കൊല്ലപ്പെട്ടു. സീതയെ വിണ്ടെടുത്ത് അങ്ങനെ ഞാൻ വീണ്ടും അയോദ്ധ്യയിലെത്തി.

**55. വർഷാണി കതിചിത്തത്ര സുഖം സംസാരസംഭവം**
**പ്രാപ്തം രാജ്യം ച സമ്പൂർണ്ണം കോസാലാനധിതിഷ്ഠതാ**

കോസാലത്തിലെത്തിയ എനിക്ക് രാജ്യം മുഴുവൻ ലഭിച്ചു. സംസാരഭോഗങ്ങൾ അനുഭവിച്ചുകൊണ്ട് കുറെക്കാലം സസുഖം അവിടെ വസിച്ചു.

**56. പുരൈവം വർത്തമാനേന പ്രപ്തരാജ്യേന വൈ തദാ**
**ലോകാപവാദഭീതേന ത്യക്താ സീതാ വനേ മയാ**

ഇങ്ങനെ രാജ്യം വീണ്ടും ലഭിച്ച് ഭരിച്ചു വരവേ ലോകാപവാദത്തെ ഭയന്ന് സീതയെ വനത്തിൽ ഉപേക്ഷിച്ചു

**57. കാന്താവിരഹജം ദുഃഖം പുനഃപ്രാപ്തം ദുരാസദം**
**പാതാളം സാ ഗതാ പശ്ചാദ്ധരാം ഭിത്വാ ധരാത്മജാ**

അസഹ്യമായ ഭാര്യാവിരഹദുഃഖം വീണ്ടും അനുഭവിക്കേണ്ടിവന്നു. ഭൂമിപുത്രിയായ അവൾ ഭൂമിപിളർന്ന് പാതാളത്തിലേക്ക് പോകുകയും ചെയ്തു.

**58. ഏവം രാമാവതാരേfപി ദുഃഖംപ്രാപ്തം നിരന്തരം**
**പരതന്ത്രേണ മേ നൂനം സ്വതന്ത്രഃ കോ ഭവേത്തദാ**

ഇങ്ങനെ പരതന്ത്രനായ എനിക്ക് രാമാവതാരത്തിൽപോലും നിരന്തരമായി ദുഃഖങ്ങൾ അനുഭവിക്കേണ്ടിവന്നു. അപ്പോൾ ആരാണ് സ്വതന്ത്രനായിട്ടുള്ളത്?

**59. പശ്ചാത്കാലവശാത്പ്രാപ്തഃ സ്വർഗ്ഗോ മേ ഭ്രാതൃഭിഃ സഹ**
**പരതന്ത്രസ്യ കാ വാർത്താ വക്തവ്യാ വിബുധേന വൈ**

പിന്നെ സമയം സമാഗതമായപ്പോൾ സഹോദരന്മാരോടുകൂടി ഞാൻ സ്വർഗ്ഗംപൂകി. വിദ്വജ്ജനത്തിന് പരതന്ത്രനെപ്പോലെ എന്തെങ്കിലും ദുഃഖമുണ്ടോ, പറയത്തക്കതായി?

**60. പരതന്ത്രോഽസ്മ്യഹം നൂനം പത്മയോനേ നിശാമയ**
**തഥാ ത്വമപി രുദ്രശ്ച സർവ്വേ ചാന്യേ സുരോത്തമാഃ**

ഹേ പത്മസംഭവ, ഞാൻ തികച്ചും പരതന്ത്രനാണെന്ന് മനസ്സിലാക്കൂ. അതുപോലെതന്നെയാണ് അങ്ങും രുദ്രനും മറ്റു സകല ദേവൻമാരും.

ഇതി ശ്രീ ദേവീഭാഗവതേ ചതുർത്ഥ സ്കന്ധേ
അഷ്ടാദശോഽദ്ധ്യയഃ

# അഥ ഏകോനവിംശോഽദ്ധ്യായഃ

## വ്യാസഉവാച

**1. ഇത്യുക്ത്വാ ഭഗവാൻ വിഷ്ണുഃ പുനരാഹ പ്രജാപതിം**
**യന്മായാമോഹിതഃ സർവസ്തത്ത്വം ജാനാതി നോ ജനഃ**

ഇത്രയും പറഞ്ഞതിനുശേഷം ഭഗവാൻ വിഷ്ണു വിണ്ടും ബ്രഹ്മാവിനോടു പറഞ്ഞു: "മായാമോഹിതരായ സകല മനുഷ്യരും തത്ത്വം എന്താണെന്ന് അറിയുന്നില്ല.

**2. വയം മായാവൃതാ കാമം ന സ്മരാമോ ജഗദ്ഗുരും**
**പരമം പുരുഷം ശാന്തം സച്ചിദാനന്ദമവ്യയം**

മായാവൃതരായ നാം ജഗദ്ഗുരുവിനെ സ്മരിക്കുന്നതേ ഇല്ല. അദ്ദേഹം പരമപുരുഷനും ശാന്തനും സച്ചിദാനന്ദമൂർത്തിയും നാശരഹിതനുമാകുന്നു.

**3. അഹം വിഷ്ണുരഹം ബ്രഹ്മാ ശിവോഽഹമിതി മോഹിതഃ**
**ന ജാനീമോ വയം ധാതഃ പരം വസ്തു സനാതനം**

ഞാൻ വിഷ്ണുവാണ്; ഞാൻ ബ്രഹ്മാവാണ്; ഞാൻ ശിവനാണ് എന്നിങ്ങനെ മായാമോഹിതരായി, പരമവും നിത്യവുമായ വസ്തു എന്തെന്ന്, ഹേ ബ്രഹ്മാവേ, നാം അറിയുന്നില്ല.

**4. യന്മായാമോഹിതശ്ചാഹം സദാ വർത്തേ പരാത്മനഃ**
**പരവാൻ ദാരുപാഞ്ചാലീ മായികസ്യ യഥാ വശേ**

എന്തെന്നാൽ ഞാനും പരമാത്മാവിന്നധീനമായ മായാശക്തിക്കു വിധേയരായി മായാജാലക്കാരന്റെ കൈയിലെ മരപ്പാവയെപ്പോലെ സദാ വർത്തിക്കുന്നു.

**5. ഭവതാഽപി തഥാ ദൃഷ്ടാ വിഭൂതിസ്തസ്യ ചാദ്ഭുതാ**
**കല്പാദൗ ഭവയുക്തേന മയാഽപി ച സുധാർണ്ണവേ**

കല്പാദിയിൽ സുധാർണ്ണവത്തിൽ വച്ച് ശിവനോടുകൂടി ഞാനും അങ്ങും ആ പരമാത്മാവിന്റെ അദ്ഭുതവിഭൂതികൾ കണ്ടതുമാണല്ലോ.

**6. മണിദ്വീപേഽഥ മന്ദാരവിടപേ രാസമണ്ഡലേ**
**സമാജേ തത്ര സാ ദൃഷ്ടാ ശ്രുതാ ന വചസാപി ച**

മണിദ്വീപത്തിലും മന്ദാരവാടികയിലും കേളീസദനത്തിലും സർവ്വദേവന്മാരുടേയും സമാജത്തിലും വച്ച് വാക്കുകൾ കൊണ്ട് കേൾക്കുക പോലും ചെയ്തിട്ടില്ലാത്ത അവളെ-പരമാത്മാവിന്റെ യോഗമായയെ കാണുകയുണ്ടായി.

**7. തസ്മാത്താം പരമാം ശക്തിം സ്മരന്ത്വദ്യ സുരാഃ ശിവാം**
**സർവ്വകാമപ്രദാം മായാമാദ്യാം ശക്തിം പരാത്മനഃ**

ദേവന്മാരേ, അതുകൊണ്ട് ആ പരയും മംഗളസ്വരൂപിണിയും ആയ ആ ശക്തിയെ ഇപ്പോൾ സ്മരിക്കുവിൻ. ആ ശക്തി, പരമാത്മാവിന്റെ, സർവകാമപ്രദയായ ആദിശക്തിയാണ്. ആ മായാശക്തിയെ സ്മരിക്കുവിൻ.

## വ്യാസഉവാച

**8. ഇത്യുക്താ ഹരിണാ ദേവാ ബ്രഹ്മാദ്യാ ഭുവനേശ്വരീം**
**സസ്മരുർമനസാ ദേവീം യോഗമായാം സനാതനീം**

ഇങ്ങനെ വിഷ്ണു പറഞ്ഞതു കേട്ട ബ്രഹ്മാദികളായ ദേവന്മാർ നിത്യയും യോഗമായയുമായ ഭുവനേശ്വരീദേവിയെ മനസാ സ്മരിച്ചു.

**9. സ്മൃതമാത്രാ തദാദേവീ പ്രത്യക്ഷം ദർശനം ദദൗ**
**പാശാങ്കുശവരാ ഭീതിധരാ ദേവീ ജപാരുണാ**

സ്മരിച്ച മാത്രയിൽത്തന്നെ ദേവി അവർക്ക് പ്രത്യക്ഷദർശനം നൽകി. ചെമ്പരുത്തിപ്പൂവുപോലെ അരുണനിറമുള്ളവളും പാശം, അങ്കുശം എന്നീ ആയുധങ്ങളോടും വരാഭയമുദ്രകളോടും കൂടിയവളും ദർശനീയയുമായ ആ ദേവിയെ കണ്ടിട്ട് ദേവന്മാർ സന്തുഷ്ടരായി സ്തുതിച്ചു.

## ദേവാഊചുഃ

**10. ഊർണ്ണനാഭാദ്യഥാ തന്തുർവിസ്ഫുലിംഗാ വിഭാവസോഃ**
**തഥാ ജഗദ്യദേതസ്യാ നിർഗതം താം നതാ വയം**

ചിലന്തി എപ്രകാരമാണോ നൂലും അഗ്നി സ്ഫുലിംഗവും സൃഷ്ടിക്കുന്നത് അതുപോലെ ഈ ജഗത്ത് ആരിൽനിന്നാണോ ആവിർഭവിക്കുന്നത് ആ ദേവിയെ ഞങ്ങൾ നമസ്കരിക്കുന്നു.

**11. യന്മായാശക്തിസംക്ലപ്തം ജഗത്സർവ്വം ചരാചരം**
**താം ചിതം ഭുവനാധീശാം സ്മരാമഃ കരുണാർണ്ണവാം**

ആരുടെ മായാശക്തിയാൽ ചരാചരാത്മകമായ ഈ ജഗത്ത് നിയന്ത്രിക്കപ്പെടുന്നുവോ ആ കാരുണ്യവാരിധിയും ഭുവനേശ്വരിയുമായ ചിത്ശക്തിയെ ഞങ്ങൾ സ്മരിക്കുന്നു.

**12. യദജ്ഞാനാദ് ഭവോത്പത്തിർയജ്ജ്ഞാനാദ് ഭവനാശനം**
**സംവിദ്രൂപാം ച താം ദേവീം സ്മരാമഃ സാ പ്രചോദയാത്**

ഏതൊരു ശക്തിയെ അറിയാത്തതു കൊണ്ട് സംസാരം നിലനില്ക്കുന്നുവോ ഏതൊരു ശക്തിയെ അറിയുന്നതു കൊണ്ട് സംസാരം നശിക്കുന്നുവോ സംവിദ് (ബോധം) സ്വരൂപിണിയായ ആ ദേവിയെ ഞങ്ങൾ സ്മരിക്കുന്നു. അവൾ നമുക്ക് ഉണർവു നൽകട്ടെ.

**13. മഹാലക്ഷ്മ്യൈ ച വിദ്മഹേ സർവ്വശക്ത്യൈ ച ധീമഹി**
**തന്നോ ദേവീ പ്രചോദയാത്.**

നമുക്ക് മഹാലക്ഷ്മിയെപ്പറ്റി ചിന്തിക്കാം. ആ സർവ്വശക്തിമയിയെ ധ്യാനിക്കാം. ആ ദേവി നമുക്ക് പ്രചോദനം നൽക്കട്ടെ.

**14. മാതർന്നതാഃ സ്മ ഭുവനാർത്തിഹരേ പ്രസീദ**
**ശംനോ വിധേഹി കുരു കാര്യമിദം ദയാർദ്രേ**

**ഭാരം ഹരസ്വ വിനിഹത്യ സുരാരിവർഗ്ഗം**
**മഹ്യാ മഹേശ്വരി സതാം കുരു ശം ഭവാനി**

അമ്മേ, ഞങ്ങൾ നമസ്കരിക്കുന്നു. ഭുവനത്തിന്റെ ആർത്തി ശമിപ്പിക്കുന്നവളേ, പ്രസാദിക്കണേ. ഞങ്ങൾക്ക് സുഖം നൽകണേ. ദയാമയേ, ഇക്കാര്യം സാധിക്കണേ. അസുരവർഗ്ഗത്തെ നശിപ്പിച്ച് ഹേ മഹേശ്വരി, ഭൂമിയുടെ ഭാരം ഇല്ലാതാക്കണേ. ഹേ ഭവാനി, സജ്ജനങ്ങൾക്ക് സുഖം നൽകണേ.

**15. യദ്യംബുജാക്ഷി ദയസേ ന സുരാൻകദാചിൽ**
**കിം തേ ക്ഷമാ രണമുഖേ$f$സിശരൈഃ പ്രഹർത്തും.**
**ഏതത്ത്വയൈവ ഗദിതം നനു യക്ഷരൂപം**
**ധൃത്വാ തൃണം ദഹ ഹുതാശപദാഭിലാപൈഃ**

ഹേ അംബുജാക്ഷി നീ ദയകാണിക്കുന്നില്ലെങ്കിൽ യുദ്ധംചെയ്യുന്ന ദേവന്മാർക്ക് എപ്പോഴെങ്കിലും വാളും ശരങ്ങളും കൊണ്ട് ശത്രുക്കളെ പ്രഹരിക്കാൻ കഴിയുമോ? പണ്ട് തേജോമയമായ രൂപം ധരിച്ച് (യക്ഷരൂപം) ഒരു തൃണമെടുത്തു കാണിച്ചുകൊണ്ട് അഗ്നിയോട് അതു ദഹിപ്പിക്കാൻ പറഞ്ഞതിലൂടെ, നിന്റെ സഹായമില്ലാതെ ദേവന്മാർക്കൊന്നും ചെയ്യാൻ സാധ്യമല്ലെന്നു വ്യക്തമാക്കിയിട്ടുണ്ടല്ലോ.

**16. കംസഃ കുജോ$f$ഥ യവനേന്ദ്രസുതശ്ച കേശീ**
**ബാർഹദ്രഥോ ബകബകീഖരശാല്വ മുഖ്യാഃ**
**യേ$f$ന്യേ തഥാ നൃപതയോ ഭുവി സന്തി താംസ്ത്വം**
**ഹത്വാ ഹരസ്വ ജഗതോ ഭരമാശു മാതഃ**

കംസൻ, നരകാസുരൻ, കാലയവനൻ, കേശി, പൂതന, ബാർഹദ്രഥൻ, ശാല്വൻ, ബകൻ, ഖരൻ തുടങ്ങിയവരും ഭൂമിയിൽ മറ്റു രാജാക്കന്മാരുമുണ്ട്. അവരെയെല്ലാം നിഹനിച്ചിട്ട്, അമ്മേ, വേഗം ഭൂഭാരം ഇല്ലാതാക്കണേ.

**17. യേ വിഷ്ണുനാ ന നിഹതാഃ കില ശങ്കരേണ**
**യേ വാ വിഗൃഹ്യ ജലജാക്ഷി പുരന്ദരേണ**
**തേ തേ മുഖം സുഖകരം സുസമീക്ഷമാണാഃ**
**സംഖ്യേ ശരൈർവിനിഹതാ നിജലീലയാ തേ**

ഹേ ജലജാക്ഷി, വിഷ്ണുവിന്നും ശങ്കരന്നും ഇന്ദ്രന്നും ആരെയാണോ യുദ്ധത്തിൽ കൊല്ലാൻ കഴിയാതിരുന്നത് അവരെല്ലാം നിന്റെ സുഖകരവും സുന്ദരവുമായ വദനം നന്നായിവീക്ഷിച്ചുകൊണ്ടിരിക്കെ ലീലയാ നീ തൊടുത്തുവിട്ട ശരങ്ങളാൽ കൊല്ലപ്പെടുകയുണ്ടായി.

**18. ശക്തിം വിനാ ഹരിഹരപ്രമുഖാഃ സുരാശ്ച**
**നൈവേശ്വരാ വിചലിതും തവ ദേവദേവി**
**കിം ധാരണാ വിരഹിതഃ പ്രഭുരപ്യനന്തോ**
**ധർത്തും ധരാം ച രജനീശകലാവതംസേ**

ഹേ ദേവി ,ഹരിഹരപ്രമുഖന്മാരായ ദേവന്മാരും നിന്റെ ശക്തിയില്ലാതെ ചലിക്കുന്നതിനുപോലും ശക്തരല്ല. ഹേ തിങ്കൾക്കലാധാരിണി, ധരിക്കാനുള്ള നിന്റെ കഴിവു ലഭിക്കാത്ത പക്ഷം പ്രഭുവായ അനന്തൻപോലും ഭൂമിയെ താങ്ങാൻ ശക്തനായിത്തീരുകയില്ല.

### ഇന്ദ്രഉവാച

**19. വാചാ വിനാ വിധിരലം ഭവതീഹ വിശ്വം**
**കർത്തും ഹരിഃ കിമു രമാരഹിതോ$f$ഥ പാതും**
**സംഹർത്തുമീശ ഉമയോത്ധിത ഈശ്വരഃ കിം**
**തേ താഭിരേവ സഹിതാഃ പ്രഭവഃ പ്രജേശാഃ**

വാഗ്ദേവതയെക്കൂടാതെ വിധിക്ക് വിശ്വം ചമയ്ക്കാനോ രമയെ കൂടാതെ വിഷ്ണുവിന് അത് പാലിക്കാനോ ശിവന് ഉമയെക്കൂടാതെ അതു സംഹരിക്കാനോ കഴിയുമോ? അവരോടു ചേരുമ്പോൾ മാത്രമാണ് പ്രജേശന്മാർ അതിന് ശക്തന്മാരായിത്തീരുന്നത്.

## വിഷ്ണുരുവാച

**20. കർത്തും പ്രഭുർന്ന ദ്രുഹിണോ ന കദാചനാഹം**
**നാപീശ്വരസ്തവ കലാരഹിതസ്ത്രിലോക്യാഃ**
**കർത്തും പ്രഭുത്വമനഘേ/ത്ര തഥാ വിഹർത്തും**
**ത്വം വൈ സമസ്തവിഭവേശ്വരി ഭാസി നൂനം**

അനഘേ, നിന്റെ ശക്തിയുടെ അംശമില്ലാതെ ബ്രഹ്മാവിന് സൃഷ്ടിക്കുന്നതിനോ, എനിക്ക് സംരക്ഷിക്കുന്നതിനോ ഒരിക്കലും കഴിയുകയില്ല. സമസ്തവിഭവങ്ങൾക്കും ഈശ്വരിയായിട്ടുള്ളവളേ, മുപ്പാരും സൃഷ്ടിക്കുന്നതിനും സംഹരിക്കുന്നതിനും സമർത്ഥയായിരിക്കുന്നത് നീ തന്നെയാണെന്നു തീർച്ച.

## വ്യാസഉവാച

**21. ഏവം സ്തുതാ തദാ ദേവീ താനാഹ വിബുധേശ്വരാൻ**
**കിം തത് കാര്യം വദന്ത്വദ്യ കരോമി വിഗതജ്വരാഃ**

ഇങ്ങനെ സ്തുതിക്കപ്പെട്ട ദേവി അപ്പോൾ ആ ദേവന്മാരോട് അരുളിച്ചെയ്തുഃ എന്താണ് കാര്യമെന്നു പറയിൻ. ഞാനത് സാധിച്ചുതരാം. ദുഃഖിക്കേണ്ട.

**22. അസാധ്യമപി ലോകേ/സ്മിൻ തത്കരോമി സുരേപ്സിതം**
**ശംസന്തു ഭവതാം ദുഃഖം ധരായാശ്ച സുരോത്തമാഃ**

ദേവന്മാർ ആഗ്രഹിക്കുന്ന, അസാധ്യമായിവിചാരിക്കുന്ന ഈ ലോകത്തുള്ള എന്തും ഞാൻ സാധിച്ചുതരാം. ദേവന്മാരേ, നിങ്ങളുടെയും ഭൂമിയുടെയും ദുഃഖം എന്താണെന്നു പറയുവിൻ.

## ദേവാ ഊചുഃ

**23. വസുധേയം ഭരാക്രാന്താ സമ്പ്രാപ്താ വിബുധാൻ പ്രതി**
**രുദതീ വേപമാനാ ച പീഡിതാ ദുഷ്ട ഭൂഭുജൈഃ**

ഈ ഭൂമീദേവി ഭാരം താങ്ങാനാവാതെ വിഷമിച്ച് ദേവന്മാരെ സമീപിച്ചു. ദുഷ്ടന്മാരായ രാജാക്കന്മാരാൽ പീഡിതയായ ഇവൾ കരയുകയും വിറയ്ക്കുകയും ചെയ്തിരുന്നു.

**24. ഭാരാപഹരണം ചാസ്യാഃ കർത്തവ്യം ഭുവനേശ്വരി**
**ദേവാനാമീപ്സിതം കാര്യമേതദേവാധുനാ ശിവേ**

ഹേ ഭുവനേശ്വരി, അവളുടെ ഭാരം ഇല്ലാതാക്കണം. ശിവേ, ദേവന്മാർ ഇപ്പോൾ ആഗ്രഹിക്കുന്നത് ഇതാണ്.

**25. ഘാതിതസ്തു പുരാ മാതാസ്ത്വയാ മഹിഷരൂപഭൃത്**
**ദാനവോ/തിബലക്രാന്തസ്തത്സഹായാശ്ച കോടിശഃ**

അമ്മേ, പണ്ട് മഹിഷരൂപം ധരിച്ച അത്യന്തം പരാക്രമിയായ അസുരനെയും കോടിക്കണക്കിനുള്ള അവന്റെ സഹായികളെയും നീ സംഹരിച്ചു.

**26. തഥാ ശുംഭോ നിശുംഭശ്ച രക്തബീജസ്തഥാപരഃ**
**ചണ്ഡമുണ്ഡൗ മഹാവീര്യൗ തഥൈവ ധൂമ്രലോചനഃ**

അപ്രകാരം ശുംഭനെയും നിശുംഭനെയും രക്തബീജനെന്ന മറ്റൊരുവനെയും മഹാവീരന്മാരായ ചണ്ഡമുണ്ഡന്മാരെയും അതേപോലെ ധൂമ്രലോചനെയും

**27. ദുർമുഖോ ദുഃസഹശ്ചൈവ കരാളശ്ചാതിവീര്യവാൻ**
**അന്യേ ച ബഹവഃ ക്രൂരാസ്ത്വയൈവ ച നിപാതിതാഃ**

ദുർമുഖനെയും ദുഃസഹനെയും അതിവീരനായ കരാളനെയും മറ്റ് അനേകം ക്രൂരന്മാരെയും നീ തന്നെ വധിച്ചു.

**28. തഥൈവ ച സുരാരീംശ്ച ജഹി സർവ്വാൻ മഹീശ്വരാൻ**
**"ഭാരം ഹര ധരായാശ്ച ദുർധരം ദുഷ്ടഭൂഭുജാം"**

അപ്രകാരം തന്നെ ദേവവൈരികളായ സകലരാജാക്കന്മാരെയും ഹനിച്ചാലും. "ഭൂമിക്കു നാങ്ങാനാവാത്ത ദുഷ്ടരാജാക്കന്മാരുടെ ഭാരം ഇല്ലാതാക്കിയാലും.'

## വ്യാസഉവാച

**ഇത്യുക്താ സാ തദാ ദേവീ ദേവാനാഹാംബികാ ശിവാ**

എന്ന് അപേക്ഷിച്ചതു കേട്ട് ശിവസ്വരൂപിണിയായ അംബികാദേവി ദേവന്മാരോട്.

**29. സമ്പ്രഹസ്യാസിതാപാംഗീ മേഘഗംഭീരയാഗിരാ**

പുഞ്ചിരിച്ചുകൊണ്ട് കടക്കണ്ണാൽ കടാക്ഷിച്ചിട്ട് മേഘഗംഭീരമായ ശബ്ദത്തോടെ അരുളിച്ചെയ്തു.

## ശ്രീദേവ്യുവാച

**മായേദം ചിന്തിതം പൂർവ്വമംശാവതരണം സുരാഃ**

ദേവന്മാരേ, ഞാൻ നേരത്തേതന്നെ അംശാവതരണത്തെപ്പറ്റി ആലോചിച്ചിട്ടുണ്ട്.

**30. ഭാരാവതരണം ചൈവ യഥാസ്യാദ്ദുഷ്ടഭൂഭുജാം**
**മയാ സർവ്വേഹി ഹന്തവ്യാ ദൈത്യേശാ യേ മഹീഭുജാഃ**

ദുഷ്ടന്മാരായ രാജാക്കന്മാർ നിമിത്തം ഭൂമിക്കുണ്ടായ ഭാരം ഇല്ലാതാക്കുന്നത് എങ്ങനെയാണ്? എന്നും. ദൈത്യാധിപന്മാരായ രാജക്കന്മാർ എല്ലാം എന്നാൽ ഹനിക്കപ്പെടേണ്ടവർതന്നെയാണ്.

**31. മാഗധാദ്യാ മഹാഭാഗാഃ സ്വശക്ത്യാ മന്ദതേജസഃ**
**ഭവദ്ഭിരപി സ്വൈരംശൈരവതീര്യ ധരാതലേ**

തേജസ്സറ്റ മാഗധൻ തുടങ്ങിയ മഹാഭാഗന്മാരെ ഞാൻ സ്വന്തം ശക്തികൊണ്ട് സംഹരിക്കാം. നിങ്ങളും സ്വാംശംകൊണ്ട് ഭൂമിയിൽ അവതരിച്ച്,

**32. മച്ഛക്തിയുക്തൈഃ കർത്തവ്യം ഭാരാവതരണം സുരാഃ**
**കശ്യപോ ഭാര്യയാ സാർധം ദിവിജാനാം പ്രജാപതിഃ**

ഹേ ദേവന്മാരേ, എന്റെ ശക്തിയുൾക്കൊണ്ടവരായി ഭൂഭാരം ഇല്ലാതാക്കാൻ ശ്രമിക്കണം. ദേവന്മാരുടെ പ്രജാപതിയായ കശ്യപൻ ഭാര്യയോടുകൂടി,

**33. യാദവനാം കുലേ പൂർവ്വം ഭവിതാഽനകദുന്ദുഭിഃ**
**തഥൈവ ഭൃഗുശാപാദ്വൈ ഭഗവാൻ വിഷ്ണുരവ്യയഃ**

യാദവകുലത്തുൽ ആദ്യമേ തന്നെ ആനകദുന്ദുഭി എന്ന പേരിൽ ജനിക്കണം. അപ്രകാരം തന്നെ ഭൃഗുശാപത്തിനു വിധേയനായി അവ്യയനായ ഭഗവാൻ വിഷ്ണു,

**34. അംശേന ഭവിതാ തത്ര വസുദേവസുതോ ഹരിഃ**
**തദാഽഹം പ്രഭവിഷ്യാമി യശോദായാം ച ഗോകുലേ**

സ്വാംശത്താൽ അവിടെ വസുദേവപുത്രനായ കൃഷ്ണനായും ഭവിക്കണം. അപ്പോൾ ഞാൻ ഗോകുലത്തിൽ യശോദയിലും വന്നു ജനിക്കാം.

**35. കാര്യം സർവ്വം കരിഷ്യാമി സുരാണാം സുരസത്തമാഃ**
**കാരാഗാരേ ഗതം വിഷ്ണും പ്രാപയിഷ്യാമി ഗോകുലേ**

ഹേ ദേവശ്രേഷ്ഠരേ, ദേവന്മാരായ നിങ്ങളുടെ എല്ലാകാര്യങ്ങളും അങ്ങനെ ഞാൻ നിർവഹിക്കാം. കാരാഗൃഹത്തിൽ ജനിച്ച വിഷ്ണുവിനെ ഞാൻ ഗോകുലത്തിൽ എത്തിക്കാം.

**36. ശേഷം ച ദേവകീഗർഭാത് പ്രാപയിഷ്യാമി രോഹിണീം**
**മച്ഛക്ത്യോപചിതൗ തൗ ച കർത്താരൗ ദുഷ്ടസംക്ഷയം**

ദേവകിയുടെ ഗർഭത്തിൽ സ്ഥിതിചെയ്യുന്ന ശേഷനെ അവിടെനിന്ന് ഞാൻ രോഹിണിയിലേക്ക് മാറ്റുന്നുണ്ട്. എന്റെ ശക്തിസമാർജ്ജിച്ച അവർ രണ്ടുപേരും കൂടി ദുഷ്ടന്മാരെ വക വരുത്തും.

**37. ദുഷ്ടാനാം ഭൂഭുജാം കാമം ദ്വാപരാന്തേ സുനിശ്ചിതാ**
**ഇന്ദ്രാംശോƒപ്യർജ്ജുനഃ സാക്ഷാത് കരിഷ്യതി ബലക്ഷയം**

ദുഷ്ടന്മാരായ രാജാക്കന്മാരെ അവർ ദ്വാപരയുഗത്തിന്റെ അന്ത്യത്തിൽ സംഹരിക്കുമെന്നു തീർച്ചയാണ്. ഇന്ദ്രന്റെ അംശഭൂതനായി സാക്ഷാൽ അർജ്ജുനൻ സൈന്യങ്ങളെ നശിപ്പിക്കും.

**38. ധർമ്മാംശോƒപി മഹാരാജോ ഭവിഷ്യതി യുധിഷ്ഠിരഃ**
**വായ്വംശോ ഭീമസേനശ്ചാശ്വിന്യംശൗ ച യമാവപി**

യമധർമ്മന്റെ അംശമായി മഹാരാജാവായ യുധിഷ്ഠിരനും ജനിക്കും. വായുവിന്റെ അംശമായി ഭീമസേനനും അശ്വനീദേവന്മാരുടെ അംശമായി നകുലസഹദേവന്മാരും ജനിക്കും.

**39. വസോരംശോƒഥ ഗാംഗേയഃ കരിഷ്യതി ബലക്ഷയം**
**വ്രജന്തു ച ഭവന്തോƒദ്യ ധരാ ഭവതു സുസ്ഥിരാ**

വസുവിന്റെ അംശമായി ഗാംഗേയനും ജനിച്ച് അസുരശക്തിയെ നശിപ്പിക്കും. നിങ്ങൾ ഇപ്പോൾ പൊയ്ക്കൊൾവിൻ. ഭൂമി സുസ്ഥിരചിത്തയായിരിക്കട്ടെ.

**40. ഭാരാവതരണം നൂനം കരിഷ്യാമി സുരോത്തമാഃ**
**കൃത്വാ നിമിത്തമാത്രാംസ്താൻ സ്വശക്ത്യാƒഹം ന സംശയഃ**

ദേവശ്രേഷ്ഠരേ, ഞാൻ ഭൂഭാരം ഇല്ലാതാക്കാം. അവരെ നിമിത്തമാക്കിക്കൊണ്ട് ഞാൻ എന്റെ ശക്തിയാൽ ഇതെല്ലാം ചെയ്യുന്നുണ്ട്; സംശയിക്കേണ്ട.

**41. കുരുക്ഷേത്രേ കരിഷ്യാമി ക്ഷത്രിയാണാം ച സംക്ഷയം**
**അസൂയേർഷ്യാ മതിസ്തൃഷ്ണാ മമതാഭിമതാ സ്പൃഹാ**

കുരുക്ഷേത്രത്തിൽ വച്ച് എന്റെ ശക്തികൊണ്ട് ക്ഷത്രീയന്മാരെ ഞാൻ നശിപ്പിക്കും. അസൂയ, ഈർഷ്യ, അത്യാഗ്രഹം, മമത, അഭിമാനം, ആസക്തി,

**42. ജിഗീഷാ മദനോ മോഹോ ദോഷൈർനംക്ഷ്യതി യാദവാഃ**
**ബ്രാഹ്മണസ്യ ച ശാപേന വംശനാശോ ഭവിഷ്യതി**

വിജയേച്ഛ, കാമം, മോഹം എന്നിങ്ങനെയുള്ള ദോഷങ്ങളാൽ യാദവർ നശിക്കും. ബ്രാഹ്മണ ശാപത്താൽ വംശനാശവും ഉണ്ടാകും.

**43. ഭഗവാനപി ശാപേന ത്വക്ഷ്യത്യേത് കളേബരം**
**ഭവന്തോƒപി നിജാംശൈശ്ച സഹായാഃ ശാർങ്ഗധന്വനഃ**

ഭഗവാനും ശാപവിധേയനായി ഈ ശരീരം ഉപേക്ഷിക്കും. നിങ്ങളും സ്വാംശത്താൽ വിഷ്ണുവിനു സഹായികളായി.

**44. പ്രഭവന്തു സനാരീകാ മഥുരായാം ച ഗോകുലേ**

പത്നിമാരോടും കൂടി മഥുരയിലും ഗോകുലത്തിലും വന്നു ജനിക്കണം.

**വ്യാസ ഉവാച**

**ഇത്യുക്ത്വാന്തർദധേ ദേവീ യോഗമായാ പരാത്മനഃ**

എന്നിങ്ങനെ അരുളിച്ചെയ്തിട്ട് പരമപുരുഷന്റെ യോഗമായയായ ദേവി അന്തർധാനം ചെയ്തു.

**45. സധരാ വൈ സുരാ സർവ്വേ ജഗ്മുഃ സ്വാന്യാലയാനി ച**
**ധരാഽപി സുസ്ഥിരാ ജാതാ തസ്യാ വാക്യേന തോഷിതാ**

ഭൂമീദേവിയോടു കൂടി ദേവന്മാരെല്ലാം തങ്ങളുടെ ഭവനങ്ങളിലേക്കു പോയി. ദേവന്മാരെല്ലാം വാക്കുകേട്ട് സന്തോഷിച്ച് ഭൂമിയും ചാഞ്ചല്യം ഇല്ലാത്തവളായിത്തീർന്നു.

**46. ഓഷധീ വീരുധോപേതാ ബഭൂവ ജനമേജയ**
**പ്രജാശ്ച സുഖിനോ ജാതാ ദ്വിജാശ്ചാപുർമഹോദയം**
**സന്തുഷ്ടാ മുനയഃ സർവേ ബഭുവുർധർമ്മതത്പരാഃ**

ഹേ ജനമേജയ, ഭൂമിയിൽ ഓഷധികളും പൂച്ചെടികളും ധാരാളം ഉണ്ടായി. പ്രജകൾക്കു സുഖവും ഭൂദേവന്മാർക്ക് അഭിവൃദ്ധിയും ഉണ്ടായി. മുനിമാരെല്ലാം സന്തുഷ്ടരും ധർമ്മതത്പരരുമായിത്തീർന്നു.

ഇതിശ്രീ ദേവീഭാഗവതേ ചതുർത്ഥ സ്കന്ധേ
ഏകോനവിംശോഽദ്ധ്യായഃ

# അഥ വിംശോഽദ്ധ്യായഃ

**വ്യാസ ഉവാച**

**1. ശൃണു ഭാരത വക്ഷ്യാമി ഭാരാവതരണം തഥാ**
**കുരുക്ഷേത്രേ പ്രഭാസേ ച ക്ഷപിതം യോഗമായയാ**

ഹേ ഭാരത,കുരുക്ഷേത്രത്തിലും പ്രഭാസത്തിലും വച്ച് ആ യോഗമായ ഭൂഭാരം തീർത്തത് എങ്ങനെയാണെന്ന് ഞാൻ പറയാം;കേട്ടു കൊള്ളൂ.

**2. യദുവംശേ സമുത്പത്തിർവിഷ്ണോരമിതതേജസഃ**
**ഭൃഗുശാപപ്രതാപേന മഹാമായാബലേന ച**

ഭൃഗുശാപത്തിന്റെ തീവ്രതയും യോഗമായയുടെ ശക്തിയും നിമിത്തമാണല്ലോ അമിത തേജസ്വിയായ വിഷ്ണു യദുവംശത്തിൽ വന്ന് അവതരിക്കാൻ ഇടയായത്. അത്,

**3. ക്ഷിതിഭാരസമുത്താരനിമിത്തമിതി മേ മതിഃ**
**മായയാ വിഹിതോ യോഗോ വിഷ്ണോർജന്മ ധരാതലേ**

ഭൂഭാരത്തെ ഇല്ലാതാക്കാനാണെന്ന് ഞാൻ വിചാരിക്കുന്നു.ഭൂമിയിൽ വിഷ്ണു അവതരിച്ചത് യോഗമായയുടെ നിയോഗം നിമിത്തമാണ്.

**4. കിം ചിത്രം നൃപ ദേവീ സാ ബ്രഹ്മവിഷ്ണു സുരാനപി**
**നർത്തയത്യനിശം മായാ ത്രിഗുണാനപരാൻ കിമു**

രാജാവേ,എന്താണ് ഇതിൽ അദ്ഭുതപ്പെടാൻ? മായാസ്വരൂപിണിയായ ആ ദേവി ബ്രഹ്മാവ്, വിഷ്ണു, ദേവന്മാർ എന്നു തുടങ്ങിയവരെപ്പോലും തുള്ളിക്കുന്നു. അപ്പോൾ ത്രിഗുണാധീനരായ മറ്റുള്ളവരുടെ കാര്യം പറയാനുണ്ടോ?

**5. ഗർഭവാസോദ്ഭവം ദുഃഖം വിൺമൂത്രസ്നായുസംയുതം**
**വിഷ്ണോരാപാദിതം സമ്യഗ് യയാ വിഗതലീലയാ**

മലമൂത്രസിരാദികളോടുകൂടിയ ഗർഭവാസത്തിൽ നിന്നുണ്ടാകുന്ന ദുഃഖം വിശിഷ്ടലീലാ വിധായിനിയായ അവൾ വിഷ്ണുവിനും ശരിക്ക് അനുഭവിക്കുമാറാക്കി.

**6. പുരാ രാമാവതാരേഽപി നിർജരാ വാനരാഃ കൃതാഃ**
**വിദിതം തേ യഥാ വിഷ്ണുർ ദുഃഖപാശേന മോഹിതഃ**

പണ്ട് രാമാവതാരകാലത്ത് ദേവന്മാരെ അവൾ വാനരന്മാരാക്കി. അന്ന് വിഷ്ണു ദുഃഖപാശം കൊണ്ട് എങ്ങനെയാണ് മോഹിതനായതെന്ന് അങ്ങേയ്ക്ക് അറിയാമല്ലോ.

**7. അഹം മമേതി പാശേന സുദൃഢേന നരാധിപ**
**യോഗിനോ മുക്തസംഗാശ്ച ഭുക്തികാമാ മുമുക്ഷവഃ**

രാജാവേ, 'ഞാൻ' 'എന്റേത്' എന്ന ബലവത്തായ ദുഃഖപാശമായിരുന്നു, അദ്ദേഹത്തെ ബന്ധിച്ചിരുന്നത്. ഏഷണകളെല്ലാം അറ്റയോഗികളും മുക്തി ആഗ്രഹിക്കുന്നവരാണെങ്കിലും ഭോഗേച്ഛയുള്ള മുമുക്ഷുക്കളും,

**8. താമേവ സമുപാസന്തേ ദേവീം വിശ്വേശ്വരീം ശിവാം**
**തദ്ഭക്തിലേശലേശാംശം ലേശലേശലവാംശകം**

വിശ്വേശ്വരിയും ശിവയുമായ ആ ദേവിയെത്തന്നെ ഉപാസിക്കുന്നു. ദേവീഭക്തിയുടെ ലേശലേശാംശമോ അതിന്റെ ലേശാംശലവമെങ്കിലുമോ,

**9. ലബ്ധ്വാ മുക്തോ ഭവേജ്ജന്തുസ്താം ന സേവേത കോ ജനഃ**
**ഭുവനേശീത്യേവ വക്ത്രേ ദദാതി ഭുവനത്രയം**

ലഭിച്ചാൽ ജീവിക്ക് മുക്തി ലഭിക്കും. ആ ദേവിയെ ഏതൊരുവനാണ് ഉപാസിക്കാത്തത്? 'ഭുവനേശീ'എന്ന് ഉച്ചരിച്ചാൽ തന്നെ അവൾ ഭുവനത്രയവും നൽകും.

**10. മാം പാഹീത്യസ്യ വചസോ ദേയാഭാവാദൃണാന്വിതാ**
**വിദ്യാഽവിദ്യേതി തസ്യാ ദ്വേ രൂപേ ജാനീഹി പാർത്ഥിവ**

'ഭുവനേശീ' എന്നുച്ചരിക്കുന്നവൻ 'എന്നെ രക്ഷിക്കണേ'എന്നുകൂടി പറഞ്ഞാൽ ത്രൈലോക്യത്തിനപ്പുറം ഒന്നും നൽകാനില്ലാത്തതിനാൽ അവനു കടപ്പെട്ടവളായിത്തീരും. രാജാവേ, അവൾക്ക് വിദ്യയെന്നും അവിദ്യയെന്നും രണ്ടു രൂപങ്ങളുണ്ടെന്ന് അറിഞ്ഞാലും.

**11. വിദ്യയാ മുച്യതേ ജന്തുർ ബദ്ധ്യതേഽവിദ്യയാ പുനഃ**
**ബ്രഹ്മാ വിഷ്ണുശ്ച രുദ്രശ്ച സർവ്വേ തസ്യാ വശാനുഗാഃ**

വിദ്യകൊണ്ട് ജീവി മോചിക്കപ്പെടുന്നു. അവിദ്യകൊണ്ട് വീണ്ടും ബദ്ധനായിത്തീരുകയും ചെയ്യുന്നു. ബ്രഹ്മാവും വിഷ്ണുവും രുദ്രനും എല്ലാവരും അവളുടെ വശവർത്തികളാണ്.

**12. അവതാരാഃ സർവ്വ ഏവ യന്ത്രിതാ ഇവ ദാമഭിഃ**
**കദാചിച്ച സുഖം ഭുങ്ക്തേ വൈകുണ്ഠേ ക്ഷീരസാഗരേ**

എല്ലാ അവതാരങ്ങളും കയറുകൊണ്ടു ബദ്ധരെന്നപോലെ നിയന്ത്രിതരാണ്. വിഷ്ണു ചിലപ്പോൾ വൈകുണ്ഠത്തിലും ക്ഷീരസാഗരത്തിലും സുഖം അനുഭവിച്ചെന്നുവരും.

**13. കദാചിത് കുരുതേ യുദ്ധം ദാനവൈർബലവത്തരൈഃ**
**ഹരിഃ കദാചിദ്യജ്ഞാൻ വൈ വിതതാൻ പ്രകരോതി ച**

ചിലപ്പോൾ അതിബലവാന്മാരായ ദാനവന്മാരുമായി യുദ്ധം ചെയ്യുക യാവും. ചിലപ്പോൾ ആ ഹരി വിസ്തരിച്ച് യജ്ഞകർമ്മങ്ങൾ നിർവ്വഹിക്കുകയായിരിക്കും.

14. കദാചിച്ച തപ സ്തീവ്രം തീർത്ഥേ ചരതി സുവ്രത
കദാചിച്ഛയനേ ശേതേ യോഗനിദ്രാമുപാശ്രിതഃ

ചില സമയത്ത് തീവ്രമായ തപസ്സ് ചെയ്യുകയാവാം. ചിലപ്പോൾ തീർത്ഥാടനത്തിൽ ഏർപ്പെട്ടിരിക്കുകയാവും ചിലപ്പോൾ യോഗ നിദ്രകൈക്കൊണ്ട് ശേഷനിൽ ശയിക്കുകയാവും.

15. ന സ്വതന്ത്രഃ കദാചിച്ച ഭഗവാൻ മധുസൂദനഃ
തഥാ ബ്രഹ്മാ തഥാ രുദ്രസ്തഥേന്ദ്രോ വരുണോ യമഃ

ഭഗവാൻ മധുസൂദനൻ ഒരിക്കലും സ്വതന്ത്രനല്ല. അതുപോലെ തന്നെയാണ് ബ്രഹ്മാവും രുദ്രനും ഇന്ദ്രനും വരുണനും യമനും.

16. കുബേരോഽഗ്നീ രവീന്ദൂ ച തഥാഽന്യേ സുരസത്തമാഃ
മുനയഃ സനകാദ്യാശ്ച വസിഷ്ഠാദ്യാസ്തഥാപരേ

കുബേരനും അഗ്നിയും ആദിത്യചന്ദ്രന്മാരും അപ്രകാരം മറ്റുദേവശ്രേഷ്ഠന്മാരും. സനകാദികളായ മുനിമാരും അതുപോലെ വസിഷ്ഠാദികളായ മറ്റുള്ളവരും.

17. സർവ്വേം ഽബാവശഗാ നിത്യം പാഞ്ചാലീവ നരസ്യ ച
നസി പ്രോതാ യഥാ ഗാവോ വിചരന്തി വശാനുഗാഃ

എല്ലാവരും മനുഷ്യന്റെ കൈയിലെ മരപ്പാവപോലെ അംബയ്ക്ക് വിധേയരാണ്. മൂക്കുകയറിട്ട പശുക്കളെപ്പോലെ അവൾക്ക് അധീനരായി ചലിക്കുന്നു.

18. തഥൈവ ദേവതാഃ സർവ്വാഃ കാലപാശനിയന്ത്രിതാഃ
ഹർഷശോകാദയോ ഭാവാ നിദ്രാതന്ദ്രാലസാദയഃ

അതുപോലേ കാലപാശത്താൽ നിയന്ത്രിതരാണ് സമസ്ത ദേവതകളും. ഹർഷം ശോകം, നിദ്രാ, മാന്ദ്യം ആലസ്യം തുടങ്ങിയ ഭാവങ്ങളും,

19. സർവ്വേഷാം സർവ്വദാ രാജൻ ദേഹിനാം ദേഹ സംശ്രിതാഃ
അമരാ നിർജരാഃ പ്രോക്താ ദേവാശ്ച ഗ്രന്ഥകാരകൈഃ

രാജാവേ, ദേഹികളുടെ ദേഹത്തിൽ കുടികൊള്ളുന്നവയാണ്. ദേവന്മാർ അമരന്മാരും (മരണമില്ലാത്തവർ) നിർജരന്മാരും(ജരയില്ലാത്തവർ) ആണെന്ന് ഗ്രന്ഥകാരന്മാർ പറഞ്ഞിട്ടുണ്ട്.

20. അഭിധാനതശ്ചാർത്ഥതോ ന നൂനം താദൃശാഃ ക്വചിത്
ഉത്പത്തിസ്ഥിതിനാശാഖ്യാ ഭാവാ യേഷാം നിരന്തരം

പേരുകൊണ്ട് അങ്ങനെയാണെങ്കിലും അർത്ഥാൽ ഒരിക്കലും അവർ അങ്ങനെയുള്ളവരല്ല. തീർച്ച. ഉത്പത്തി, സ്ഥിതി, നാശം എന്നുപറയുന്ന വികാരങ്ങൾക്ക് നിരന്തരം വിധേയരാകുന്നതിനാൽ അവരെ,

21. അമരാസ്തേ കഥം വാച്യാ നിർജരാശ്ച കഥം പുനഃ
കഥം ദുഃഖാഭിഭൂതാ വാ ജായന്തേ വിബുധോത്തമാഃ

അമരന്മാർ എന്ന് എങ്ങനെ പറയും? നിർജരന്മാരെന്നും എങ്ങനെ പറയും? ദുഃഖപീഡിതർ എങ്ങനെ 'വിബുധോ'ത്തമന്മാരായിത്തീരും?

22. കഥം ദേവാശ്ച വക്തവ്യാ വ്യസനേ ക്രീഡനം കഥം
ക്ഷണാദുത്പത്തി നാശശ്ച ദൃശ്യതേഽസ്മിന്ന സംശയഃ

ദേവന്മാരെന്നും എങ്ങനെ പറയും? ദുഃഖിതരാകുമ്പോൾ ക്രീഡ സാധ്യമാണോ? ഉത്പത്തിയും നാശവും അതിവേഗം ഇവർക്കും സംഭവിക്കുന്നതു കാണാം. അതിൽ സംശയമില്ല.

**23. ജലജാനാം ച കീടാനാം മശകാനാം തഥാ പുനഃ**
**ഉപമാ ന കഥം ചൈഷാമായുഷോഽന്തേ മരാഃ സ്മൃതാഃ**

ക്ഷണികജീവികളായ, വെള്ളത്തിലെ കീടങ്ങളോടും കൊതുകുകളോടും ഇവരെ എന്തു കൊണ്ട് ഉപമിച്ചുകൂടാ? അതുകൊണ്ട് ആയുസ്സൊടുങ്ങിയാൽ അമരന്മാരും മരന്മാർ(മരണമുള്ളവർ)തന്നെ.

**24. തതോ വർഷായുഷശ്ചാപി ശതവർഷായുഷസ്തഥാ**
**മനുഷ്യാഹ്യമരാ ദേവാസ്തസ്മാത് ബ്രഹ്മാ പരഃസ്മൃതഃ**

ഒരുവർഷവും നൂറുവർഷവും ആയുസ്സുള്ള മനുഷ്യരുണ്ടല്ലോ. അവരെ അപേക്ഷിച്ച് ദേവന്മാർ അമരന്മാരാണ് എന്നേയുള്ളൂ. ബ്രഹ്മാവിനാണ് പരമായുസ്സ്.

**25. രുദ്രസ്തഥാ തഥാവിഷ്ണുഃ ക്രമശശ്ച ഭവന്തി ഹി**
**നശ്യന്തി ക്രമശശ്ചൈവ വർദ്ധന്തി ചോത്തരോത്തരം**

അതിനെക്കാൾ രുദ്രനും രുദ്രനെക്കാൾ വിഷ്ണുവിനും ആയുസ്സുണ്ട്. ക്രമത്തിന് ഓരോരുത്തരും നശിക്കുകയും ഉത്തരോത്തരം വർദ്ധിക്കുകയും ചെയ്യുന്നു.

**26. നൂനം ദേഹവതാം നാശോ മൃതസ്യോത്പത്തിരേവ ച**
**ചക്രവദ്ഭ്രമണം രാജൻ സർവ്വേഷാം നാത്രസംശയഃ**

ദേഹമുള്ളർക്കെല്ലാം നാശവുമുണ്ടെന്നു തീർച്ചയാണ്. മരിച്ചവന് ജനനവുമുണ്ട്. രാജാവേ, ചക്രംപോലെ ഏവരും ജനനമരണത്തിൽപ്പെട്ടു ചുറ്റിക്കൊണ്ടിരിക്കുന്നു.

**27. മോഹജാലാവൃതോ ജന്തുർമുച്യതേ ന കദാചന**
**മായായാം വിദ്യമാനായാം മോഹജാലം ന നശ്യതി**

മോഹജാലത്തിൽപ്പെട്ട മനുഷ്യൻ ഒരിക്കലും മുക്തനാവുകയില്ല. മായ നിലനിൽക്കുന്നിടത്തോളംകാലം മോഹജാലം നശിക്കുകയില്ല.

**28. ഉത്പിത്സുകാല ഉത്പത്തിഃ സർവ്വേഷാം നൃപ ജായതേ**
**തഥൈവ നാശഃ കല്പാന്തേ ബ്രഹ്മാദീനാം യഥാക്രമം**

രാജാവേ, സൃഷ്ടികാലത്ത് എല്ലാവർക്കും ജനനം സംഭവിക്കുന്നു. അതുപോലെ കല്പാന്തത്തിൽ ബ്രഹ്മാദികൾക്കും യഥാക്രമം നാശം ഉണ്ടാവുന്നു.

**29. നിമിത്തം യസ്തു യന്നാശേ സ ഘാതയതി തം നൃപ**
**നാന്യഥാ തദ്ഭവേന്നൂനം വിധിനാ നിർമ്മിതം തു യത്**

ഒന്നിന്റെ നാശത്തിനു കാരണമായിരിക്കുന്നത് എന്തോ അത് തന്നെത്തന്നെയും നശിപ്പിക്കുന്നു. വിധിനിർമ്മിതമായ അത് മറ്റൊരുതരത്തിൽ ഭവിക്കുകയില്ലെന്ന് തീർച്ചയാണ്.

**30. ജന്മമൃത്യുജരാവ്യാധിദുഃഖം വാ സുഖമേവ വാ**
**തത്തഥൈവ ഭവേത് കാമം നാന്യഥേഹ വിനിർണ്ണയഃ**

ജനനം, മരണം, ജര, വ്യാധി എന്നിവമൂലമുള്ള ദുഃഖമോ, അഥവാ സുഖം തന്നെയോ ആവട്ടെ അത് ഇങ്ങനെതന്നേ സംഭവിക്കൂ. മറിച്ചാവില്ലെന്നു നിശ്ചയമാണ്.

**31. സർവ്വേഷാം സുഖദൗ ദേവൗ പ്രത്യക്ഷൗ ശശിഭാസ്കരൗ**
**ന നശ്യതി തയോഃ പീഡാ ക്വചിത്തദ്വൈരിസംഭവാ**

എല്ലാവർക്കും സുഖം നൽകുന്ന ദേവൻമാരാണല്ലോ ചന്ദ്രനും സൂര്യനും. അവർക്ക് രാഹുവിൽനിന്നുള്ള ഉപദ്രവം ഒരിക്കലും ഇല്ലാതാകുന്നില്ല.

32. ഭാസ്കരസ്യ സുതോ മന്ദഃ ക്ഷയീ ചന്ദ്രഃ കളങ്കവാൻ
പശ്യ രാജൻ വിധേഃ സൂത്രം ദുർവാരം മഹതാമപി

ആദിത്യന്റെ മകൻ മന്ദനാണ്, ചന്ദ്രന് ക്ഷയവും കളങ്കവുമുണ്ട്. നോക്കൂ, വിധിയുടെ കളി. മഹത്തുക്കൾക്കുപോലും അതിൽനിന്നു രക്ഷപ്പെടാനാവില്ല.

33. വേദകർത്താ ജഗദ്ധർത്താ ബുദ്ധിദസ്തു ചതുർമുഖഃ
സോഽപി വിക്ലവതാം പ്രാപ്തോ ദൃഷ്ട്വാ പുത്രീം സരസ്വതീം

വേദങ്ങളുടെ കർത്താവും ജഗത്തിനെ ധരിക്കുന്നവനും ബുദ്ധിയെ പ്രദാനം ചെയ്യുന്നവനുമാണ് ചതുർമുഖൻ. അദ്ദേഹവും പുത്രിയായ സരസ്വതിയെ കണ്ട് വല്ലാതെ മോഹിച്ചുപോയി.

34. ശിവസ്യാഽപി മൃതാ ഭാര്യാ സതീ ദഗ്ധ്വാ കളേബരം
സോഽഭവദ് ദുഃഖസന്തപ്തഃ കാമാർത്തശ്ച ജനാർത്തിഹാ

ശിവപത്നിയായ സതി സ്വശരീരം യോഗാഗ്നിയിൽ ദഹിപ്പിച്ചു മരിച്ചു. ജനങ്ങളുടെയെല്ലാം ദുഃഖം പോക്കുന്ന അദ്ദേഹവും ദുഃഖസന്തപ്തനും കാമാർത്തനുമായിത്തീർന്നു.

35. കാമാഗ്നിദഗ്ദ്ധദേഹസ്തു കാളിന്ദ്യാം പതിതഃ ശിവഃ
സാഽപി ശ്യാമജലാ ജാതാ തന്നിദാഘവശാന്നൃപ

കാമാഗ്നിയിൽ വെന്തുനീറിയ ശിവൻ കാളിന്ദിയിൽ ചെന്നു വീണു. ആ ചൂട്കൊണ്ട് കാളിന്ദീജലം കറുത്തിരുണ്ടുപോയി.

36. കാമാർത്തോ രമമാണസ്തു നഗ്നഃ സോഽപി ഭൃഗോർവനം
ഗതഃ പ്രാപ്തോഽഥ ഭൃഗുണാ ശപ്തഃ കാമാതുരോ ഭൃശം

കാമാർത്തനായി രമിച്ചുകൊണ്ട് ഉടുതുണിയില്ലാതെ ഭൃഗുവിന്റെ വനത്തിൽ കടന്നുചെന്ന ശിവനെ ഭൃഗു ശരിക്കും ശപിച്ചുവിട്ടു.

37. പതതാദ്യൈവ തേ ലിംഗം നിർലജ്ജേതി ഭൃശം കില:
പപൗ സ്വാമൃതവാപീ ച ദാനവൈർനിർമ്മിതാം മുദേ

''ലജ്ജയില്ലാത്തവനേ നിന്റെ ലിംഗം ഈക്ഷണം നിപതിച്ചു പോകട്ടെ'' എന്ന്. ദാനവന്മാർ നിർമ്മിച്ച അമൃതസരസ്സിലെ ജലം സുഖത്തിനു വേണ്ടി അദ്ദേഹം കുടിക്കുകയും ചെയ്തു.

38. ഇന്ദ്രോഽപി ച വൃഷോ ഭൂത്വാ വാഹനത്വം ഗതഃ ക്ഷിതൗ
ആദ്യസ്യ സർവലോകസ്യ വിഷ്ണോരേവ വിവേകിനഃ

ഇന്ദ്രനും കാളയായി ഭൂമിയിൽ വന്ന് ഭാരം ചുമക്കേണ്ടിവന്നു. സർവ്വലോകത്തിന്റെയും ആദ്യനും വിവേകിയുമായ വിഷ്ണുവിന്റെ തന്നെ,

39. സർവ്വജ്ഞത്വം ഗതം കുത്ര പ്രഭുശക്തിഃ കുതോ ഗതാ
യദ്ധേമമൃഗവിജ്ഞാനം ന ജ്ഞാതം ഹരിണാ കില

സർവ്വജ്ഞത്വം എവിടെപ്പോയി? പ്രഭുശക്തി എവിടെപ്പോയി? കപടപ്പൊൻമാനാണെന്ന കാര്യം ഹരിക്ക് അറിയാൻ പാടില്ലായിരുന്നുവോ?

40. രാജൻ മായാബലം പശ്യ രാമോ ഹി കാമമോഹിതഃ
രാമോ വിരഹസന്തപ്തോ രുരോദ ഭൃശമാതുരഃ

രാജാവേ, മായാശക്തി എത്രയുണ്ടെന്നു നോക്കൂ. രാമൻപോലും കാമമോഹിതനായിത്തീർന്നു. അദ്ദേഹം വിരഹാർത്തനും ദുഃഖിതനുമായി ഒട്ടേറെ വിലപിച്ചു.

**41. സോƒപൃച്ഛത് പാദപാൻ മൂഢഃ ക്വ ഗതാ ജനകാത്മജാ**
**ഭക്ഷിതാ വാ ഹൃതാ കേന രുദന്നുച്ചതരം തതഃ**

ഒരു വിഡ്ഢിയെപ്പോലെ വൃക്ഷങ്ങളോടുപോലും ഉറക്കെ കരഞ്ഞുകൊണ്ടു ചോദിച്ചു: ജാനകി എവിടെ പോയി? അവളെ ആരെങ്കിലും തിന്നതാണോ? അപഹരിച്ചു കൊണ്ടു പോയതാണോ?

**42. ലക്ഷ്മണാഹം മരിഷ്യാമി കാന്താവിരഹദുഃഖിതഃ**
**ത്വം ചാപി മമ ദുഃഖേന മരിഷ്യസി വനേƒനുജ**

ലക്ഷ്മണ, പ്രിയാവിരഹദുഃഖത്താൽ ഞാൻ മരിക്കും. അനുജാ ഞാൻ മരിച്ച ദുഃഖം മൂലം ഈ വനത്തിൽവച്ച് നീയും മരിക്കും.

**43. ആവയോർമരണം ജ്ഞാത്വാ മാതാ മമ മരിഷ്യതി**
**ശത്രുഘ്നോƒപൃതിദുഃഖാർത്തഃ കഥം ജീവിതു മർഹതി**

നാം ഇരുവരും മരിച്ച വിവരം അറിഞ്ഞ് എന്റെ അമ്മയും മരിക്കും. അത്യന്തം ദുഃഖിതനായ ശത്രുഘ്നൻ പിന്നെ എങ്ങനെ ജീവിക്കും?

**44. സുമിത്രാ ജീവിതം ജഹ്യാത് പുത്രവ്യസനകർശിതാ**
**പൂർണ്ണകാമാƒഥ കൈകേയീ ഭവേത് പുത്രസമന്വിതാ**

സുമിത്രയും ജീവിതം ഉപേക്ഷിക്കും, പുത്രദുഃഖത്താൽ ക്ഷീണിച്ച് പിന്നെ പുത്രനോടുകൂടിയ കൈകേയി പൂർണ്ണകാമയായിത്തീരും.

**45. ഹാ സീതേ ക്വ ഗതാƒസി ത്വം മാം വിഹായ സ്മരാതുരാ**
**ഏഹ്യേഹി മൃഗശാബാക്ഷി മാം ജീവയ കൃശോദരി**

ഹാ സീതേ, നീ എവിടെ പോയി, സ്മരപീഡിതയായ നീ എന്നെ വിട്ടിട്ട്? പേടമാൻ കണ്ണാളേ, വരൂ വരൂ, ഹേ സുന്ദരി, എന്നെ ജീവിപ്പിക്കൂ.

**46. കിം കരോമി ക്വ ഗച്ഛാമി ത്വദധീനം ച ജീവിതം**
**സമാശ്വാസയ ദീനം മാം പ്രിയം ജനകനന്ദിനി**

ഞാൻ എന്തുചെയ്യട്ടെ? എവിടെ പോകട്ടെ? നിനക്ക് അധീനമാണ് എന്റെ ജീവിതം. ഹേ ജനകനന്ദിനി, നിന്റെ പ്രിയനും ദീനനുമായ എന്നെ വന്ന് ആശ്വസിപ്പിക്കൂ.

**47. ഏവം വിലപതാ തേന രാമേണാമിതതേജസാ**
**വനേ വനേ ച ഭ്രമതാ നേക്ഷിതാ ജനകാത്മജാ**

ഇങ്ങനെ വിലപിച്ചുകൊണ്ട് വനം തോറും ചുറ്റിനടന്നിട്ടും അമിത തേജസ്വിയായ രാമന് ജനകാത്മജയെ കാണാൻ കഴിഞ്ഞില്ല.

**48. ശരണ്യഃ സർവ്വലോകാനാം രാമഃ കമലലോചനഃ**
**ശരണം വാനരാണാം സ ഗതോ മായാവിമോഹിതഃ**

കമലലോചനനായ രാമൻ സകലലോകങ്ങൾക്കും ശരണ്യനായിരുന്നു. എന്നാൽ മായാമോഹിതനായ അദ്ദേഹത്തിന് വാനരന്മാരെ ശരണം പ്രാപിക്കേണ്ടിവന്നു.

**49. സഹായാൻ വാനരാൻ കൃത്വാ ബബന്ധ വരുണാലയം**
**ജഘ്നാന രാവണം വീരം കുംഭകർണ്ണം മഹോദരം**

വാനരന്മാരുടെ സഹായത്തോടെ സമുദ്രബന്ധനം നടത്തി. വീരനായ രാവണനെയും മഹോദരനായ കുംഭകർണ്ണനെയും വധിച്ചു.

50. ആനീയ ച തതഃ സീതാം രാമോ ദിവ്യമകാരയത്
സർവ്വജ്ഞേഽപി ഹൃതാം മത്വാ രാവണേന ദുരാത്മനാ

സർവ്വജ്ഞനാണെങ്കിലും ദുരാത്മാവായ രാവണൻ അപഹരിച്ചതു കാരണം, പിന്നെ സീതയെ കൊണ്ടുവന്ന് അഗ്നിവിശുദ്ധയാക്കി.

51. കിം ബ്രവീമി മഹാരാജ യോഗമായാബലം മഹത്
യയാ വിശ്വമിദം സർവ്വം ഭ്രമിതം ഭ്രമതേ കില

രാജാവേ, ഞാനെന്തു പറയട്ടെ! യോഗമായയുടെ ശക്തി എത്രമഹത്താണ്! അവൾ ഈ ലോകമെല്ലാം ചുറ്റിക്കുന്നതുകൊണ്ടല്ലേ, അതു ചുറ്റിക്കൊണ്ടിരിക്കുന്നത്?

52. ഏവം നാനാവതാരേഽത്ര വിഷ്ണുഃ ശാപവശം ഗതഃ
കരോതി വിവിധാശ്ചേഷ്ടാ ദൈവാധീനഃ സദൈവ ഹി

ഇങ്ങനെ ശാപവിധേയനായ വിഷ്ണു ഭൂമിയിലെ നാനാവതാരങ്ങളിലും കർമ്മഫലത്തെ ആശ്രയിച്ച് സദാ ഓരോകർമ്മങ്ങൾ ചെയ്യുന്നു.

53. തവാഹം കഥയിഷ്യാമി കൃഷ്ണസ്യാപി വിചേഷ്ടിതം
പ്രഭവം മാനുഷേ ലോകേ ദേവകാര്യാർത്ഥ സിദ്ധയേ

കൃഷ്ണന്റെ കർമ്മങ്ങളും ഇനി ഞാൻ അങ്ങയോടു പറയാം. ദേവകാര്യം സാധിക്കുന്നതിനുവേണ്ടി അദ്ദേഹം മനുഷ്യലോകത്ത് പിറന്നു.

54. കാളിന്ദീ പുളിനേ രമ്യേ ഹ്യാസീന്മധുവനം പുരാ
ലവണോ മധുപുത്രസ്തു തത്രാസീദ്ദാനവോ ബലീ

കാളിന്ദിയുടെ മനോഹരമായ തീരത്ത് പണ്ട് മധുവനം എന്നൊരു സ്ഥലമുണ്ടായിരുന്നു. പരാക്രമിയും മധുപുത്രനുമായ ലവണൻ എന്ന ദാനവൻ അവിടെ പാർത്തിരുന്നു.

55. ദ്വിജാനാം ദുഃഖദഃ പാപീ വരദാനേന ഗർവിതഃ
നിഹതോഽസൗ മഹാഭാഗ ലക്ഷ്മണസ്യാനുജേന വൈ

വരലബ്ധിയാൽ ഗർവ്വിതനും ബ്രാഹ്മണരെയെല്ലാം ദുഃഖിപ്പിക്കുന്ന മഹാപാപിയുമായ അവനെ ലക്ഷ്മണന്റെ അനുജനായ ശത്രുഘ്നൻ വധിച്ചു.

56. ശത്രുഘ്നേനാഥ സംഗ്രാമേ തം നിഹത്യ മദോൽക്കടം
വാസിതാ മഥുരാ നാമ്നീ പുരീ പരമശോഭനാ

മദഗർവിതനായ അവനെ യുദ്ധത്തിൽകൊന്നിട്ട് ശത്രുഘ്നൻ മഥുര എന്നപേരിൽ അതിമനോഹരമായ പുരി സ്ഥാപിച്ചു.

57. സ തത്ര പുഷ്കരാക്ഷൗ ദ്വൗ പുത്രൗ ശത്രുനിഷൂദനഃ
നിവേശ്യ രാജ്യേ മതിമാൻ കാലേ പ്രാപ്തേ ദിവംഗതഃ

ശത്രുതാപനനായ അദ്ദേഹം യോഗ്യന്മാരായ രണ്ടു പുത്രന്മാരെ രാജ്യഭാരം ഏൽപിച്ചിട്ട് കാലം എത്തിയപ്പോൾ ദിവംഗതനായി.

58. സൂര്യവംശക്ഷയേ താം തു യാദവാഃ പ്രതിപേദിരേ
മഥുരാം മുക്തിദാം രാജൻ യയാതിതനയാഃ പുരാ

പണ്ട് സൂര്യവംശം ക്ഷയിച്ചപ്പോൾ അതിശ്രേഷ്ഠമായ ആ മഥുരാ പുരി യയാതിയുടെ പുത്രന്മാരായ യാദവർക്ക് അധീനമായി.

**59. ശൂരസേനാഭിധഃ ശൂരസ്തത്രാഭൂന്മേദിനീപതിഃ**
**മാഥുരാൻ ശൂരസേനാംശ്ച ബുഭുജേ വിഷയാൻ നൃപ.**

ശൂരസേനൻ എന്നുപേരുള്ള പരാക്രമശാലി അവിടുത്തെ രാജാവായി. അദ്ദേഹം മഥുരാവാസികളെയും ശൂരസേനന്മാരെയും അടക്കിവാണു.

**60. തത്രോത്പന്നഃ കശ്യപാംശഃ ശാപാച്ച വരുണസ്യ വൈ**
**വസുദേവോƒതിവിഖ്യാതഃ ശൂരസേനസുതസ്തദാ**

അവിടെ ശൂരസേനന്റെ പുത്രനായി വിഖ്യാതനായ വസുദേവൻ ജനിച്ചു. വരുണശാപത്താൽ കശ്യപാംശജനായിട്ടാണ് അദ്ദേഹം ജനിച്ചത്.

**61. വൈശ്യവൃത്തിരതഃ സോƒഭൂന്മൃതേ പിതരി മാധവഃ**
**ഉഗ്രസേനോ ബഭൂവാഥ കംസസ്തസ്യാത്മജോ മഹാൻ**

പിതാവു മരിച്ചപ്പോൾ വസുദേവൻ വൈശ്യവൃത്തിയിൽ (ഗോപാലവൃത്തിയിൽ)മുഴുകി. അതുകൊണ്ട് ഉഗ്രസേനൻ രാജാവായി. അദ്ദേഹത്തിന്റെ പുത്രനാണ് മഹാനായ കംസൻ.

**62. അദിതിർ ദേവകീ ജാതാ ദേവകസ്യ സുതാ തദാ**
**ശാപാദ്വൈ വരുണസ്യാഥ കശ്യപാനുഗതാ കില**

കശ്യപ പത്നിയായ അദിതിയും അദ്ദേഹത്തിനെ പിന്തുടർന്ന് വരുണശാപത്താൽ ദേവകന്റെ പുത്രിയായ ദേവകിയായി ജനിച്ചു.

**63. ദത്താ സാ വസുദേവായ ദേവകേന മഹാത്മനാ**
**വിവാഹേ രചിതേ തത്ര വാഗഭൂദ്ഗഗനേ തദാ**

മഹാത്മാവായ ദേവകൻ അവളെ വസുദേവനു നൽകി. വിവാഹം നടക്കുമ്പോൾ അവിടെ ആകാശത്ത് ഒരു അശരീരിവാക്ക് ഉണ്ടായി.

**64. കംസ. കംസ മഹാഭാഗ ദേവകീഗർഭസംഭവഃ**
**അഷ്ടമസ്തു സുതഃ ശ്രീമാൻ തവ ഹന്താ ഭവിഷ്യതി**

കംസ, കംസ, ദേവകിയുടെ ഗർഭത്തിൽ ജനിക്കുന്ന ശ്രീമാനായ എട്ടാമത്തെ പുത്രൻ നിന്റെ ഹന്താവായിത്തീരും.

**65. തച്ഛ്രുത്വാ വചനം കംസോ വിസ്മിതോƒഭൂന്മഹാബലഃ**
**ദേവവാചം തു താം മത്വാ സത്യാം ചിന്താമവാപ സഃ**

ആ അശരീരിവാക്കു കേട്ട് മഹാശക്തനായ കംസൻ അത്ഭുതപ്പെട്ടു. ദേവവാണിയായ അത് സത്യമാണെന്നു നിശ്ചയിച്ച് അദ്ദേഹം ചിന്താപരവശനായിത്തീർന്നു.

**66. കിം കരോമീതി സഞ്ചിന്ത്യ വിമർശമകരോത്തദാ**
**നിഹത്യൈനാം ന മേ മൃത്യുർഭവേദദ്യൈവ സത്വരം**

'ഞാൻ എന്താണ് ഇനി ചെയ്യേണ്ടത്?' എന്നാലോചിച്ച് ഓരോന്നും വിമർശിച്ചു. ഇപ്പോൾത്തന്നെ ഇവളെ കൊന്നുകളഞ്ഞാൽ എനിക്കു മരണമുണ്ടാവില്ല.

**67. ഉപായോ നാന്യഥാ ചാസ്മിൻ കാര്യേ മൃത്യുഭയാവഹേ**
**ഇയം പിതൃഷ്വസാ പൂജ്യാ കഥം ഹന്മീത്യചിന്തയത്**

മരണഭീതിപ്രദമായ ഇക്കാര്യത്തിൽ മറ്റൊരു വഴിയുമില്ല. ഇവൾ പിതൃവ്യന്റെ പുത്രിയാണ്, പൂജ്യയാണ്, എങ്ങനെ ഞാൻ ഇവളെ കൊല്ലും? എന്നായി പിന്നത്തെ ചിന്ത.

**68. പുനർവിചാരയാമാസ മരണം മേഽസ്ത്യഹോ സ്വസാ**
**പാപേനാപി പ്രകർത്തവ്യാ ദേഹരക്ഷാ വിപശ്ചിതാ**

പിന്നെയും ആലോചിച്ചു: എന്റെ മരണകാരണം ഇവളാണല്ലോ. അതുകൊണ്ട് ഇവളെ കൊല്ലുകതന്നെ. പാപം ചെയ്തിട്ടായാലും ബുദ്ധിയുള്ളവൻ ദേഹത്തെ രക്ഷിക്കണം.

**69. പ്രായശ്ചിത്തേന പാപസ്യ ശുദ്ധിർഭവതി സർവ്വദാ**
**പ്രാണരക്ഷാ പ്രകർത്തവ്യാ ബുധൈരപ്യേനസാ തഥാ**

എപ്പോഴായാലും പ്രായശ്ചിത്തം ചെയ്താൽ പാപശുദ്ധിയുണ്ടാവും. പാപം ചെയ്തായാലും വേണ്ടില്ല ബുദ്ധിയുള്ളവർ പ്രാണനെ സംരക്ഷിക്കണം.

**70. വിചിന്ത്യ മനസാ കംസഃ ഖഡ്ഗമാദായ സത്വരഃ**
**ജഗ്രാഹ താം വരാരോഹാം കേശേഷ്വാകൃഷ്യ പാപകൃത്**

ഇങ്ങനെ വിചാരിച്ചുകൊണ്ട് കംസൻ വേഗം ഖഡ്ഗം കൈയിലെടുത്തു. ആ പാപി, സുന്ദരിയായ അവളുടെ തലമുടി ചുറ്റിപ്പിടിച്ചു.

**71. കോശാത് ഖഡ്ഗമുപാകൃഷ്യ ഹന്തുകാമോ ദുരാശയഃ**
**പശ്യതാം സർവ്വ ലോകാനാം നവോഢാം താം ചകർഷ ഹ**

ഉറയിൽനിന്ന് വാളൂരി. ദുഷ്ടചിത്തനായ അദ്ദേഹം അവളെ കൊല്ലാൻ ഒരുമ്പെട്ടു. എല്ലാവരും നോക്കിനിൽക്കേ നവോഢയായ അവളെ പിടിച്ചു വലിച്ചു.

**72. ഹന്യമാനാം ച താം ദൃഷ്ട്വാ ഹാഹാകാരോ മഹാനഭൂത്**
**വസുദേവാനുഗാ വീരാ യുദ്ധായോദ്യതകാർമുകാഃ**

കൊല്ലാൻ തുടങ്ങുന്നതു കണ്ടപ്പോൾ കൂട്ട നിലവിളി ഉയർന്നു. അപ്പോൾ വസുദേവന്റെ അനുയായികൾ യുദ്ധത്തിനു തയ്യാറായി വില്ലെടുത്തു.

**73. മുഞ്ച മുഞ്ചേതി പ്രോചുസ്തം തേ തദാദ്ഭുതസാഹസാഃ**
**കൃപയാ മോചയാ മാസുർദേവകീം ദേവമാതരം**

അപ്പോൾ 'വിടവളെ വിട്' എന്നാക്രോശിച്ചുകൊണ്ട് അതിസാഹസബുദ്ധികളായ അവർ ചെന്ന് തടഞ്ഞു. ദയാപൂർവ്വം ദേവമാതാവായ ദേവകിയെ അവർ മോചിപ്പിച്ചു.

**74. തദ്യുദ്ധമഭവദ്ഘോരം വീരാണാം ച പരസ്പരം**
**വസുദേവസഹായാനാം കംസേന ച മഹാത്മനാ**

അപ്പോൾ മഹാത്മാവായ കംസനും വസുദേവന്റെ സഹായികളായ വീരന്മാരും തമ്മിൽ ഘോരമായ യുദ്ധം ആരംഭിച്ചു.

**75. വർത്തമാനേ തദാ യുദ്ധേ ദാരുണേ ലോമഹർഷണേ**
**കംസം നിവാരയാമാസുർ വൃദ്ധാ യേ യദുസത്തമാഃ**

കോരിത്തരിപ്പുണ്ടാക്കുന്ന അതിഭയങ്കരമായ യുദ്ധം നടന്നുകൊണ്ടിരിക്കേ യദുമുഖ്യന്മാരായ വൃദ്ധൻമാർ കംസനെ അതിൽനിന്നു പിന്തിരിപ്പിച്ചു.

**76. പിതൃഷ്വസേയം തേ വീര പൂജനീയാ ച ബാലികാ**
**ന ഹന്തവ്യാ ത്വയാ വീര വിവാഹോത്സവസംഗമേ**

ഹേ വീര, നിന്റെ പിതൃവ്യപുത്രിയായ ഈ ബാലിക പൂജനീയയാണ്. വിവാഘോഷത്തിനിടയിൽ നീ അവളെ കൊല്ലരുത്.

**77. സ്ത്രീഹത്യാ ദുഃസഹാ വീര കീർത്തിഘ്നീ പാപകൃത്തമാ**
**ഭൂതഭാഷിതമാത്രേണ ന കർത്തവ്യാ വിജാനതാ**

ഹേ വീര, സ്ത്രീഹത്യ ദുഃസഹമാണ്. അതു കീർത്തി കെടുത്തും. പാപവും ഉണ്ടാക്കും. അശരീരികേട്ടതുകൊണ്ടുമാത്രം അറിവുള്ളവർ ഇതു ചെയ്യാൻ പാടില്ല.

**78. അന്തർഹിതേന കേനാപി ശത്രുണാ തവ ചാസ്യവാ**
**ഉദിതേതി കുതോ ന സ്യാദ്വാഗനർത്ഥകരീ വിഭോ**

അങ്ങയുടെയോ അദ്ദേഹത്തിന്റേയോ ഒളിഞ്ഞിരിക്കുന്ന ശത്രുവിൽ നിന്ന് ഇങ്ങനെ അനർത്ഥകാരിയായ വാക്ക് എന്തുകൊണ്ട് ഉണ്ടായിക്കൂടാ?

**79. യശസസ്തേ വിഘാതായ വസുദേവഗൃഹസ്യ ച**
**അരിണാ രചിതാ വാണീ ഗുണമായാവിദാ നൃപ**

രാജാവേ, അങ്ങയുടെയും വസുദേവകുലത്തിന്റെയും കീർത്തികെടുത്താൻ മായാവിദ്യ അറിയാവുന്ന ഏതോ ശത്രു സൃഷ്ടിച്ച വാക്കാവാം.

**80. ബിഭേഷി വീരസ്ത്വം ഭൂത്വാ ഭൂതഭാഷിതഭാഷയാ**
**യശോമൂലവിഘാതാർത്ഥമുപായസ്ത്വരിണാ കൃതഃ**

കീർത്തികെടുത്താൻ ഏതോ ശത്രുചെയ്ത പണി. അതും അശരീരി ഭാഷയിലൂടെ. അതുകേട്ട് വീരനായ അങ്ങ് ഭയപ്പെടുന്നുവല്ലോ!

**81. പിതൃഷ്വസാ ന ഹന്തവ്യാ വിവാഹസമയേ പുനഃ**
**ഭവിതവ്യം മഹാരാജ ഭവേച്ച കഥമന്യഥാ**

പിതൃവ്യന്റെ പുത്രിയെ കൊല്ലരുത്. പ്രത്യേകിച്ചും വിവാഹസമയത്ത്. വരേണ്ടത് വരികതന്നെ ചെയ്യും. മറ്റൊരുവിധത്തിലാവുകയില്ല.

**82. ഏവം തൈർബോദ്ധ്യമാനോ$f$സൗ നിവൃത്തോ നാഭവദ്യദാ**
**തദാ തം വസുദേവോ$f$പി നീതിജ്ഞഃ പ്രത്യഭാഷത**

ഇങ്ങനെ പറഞ്ഞ് അവർ ബോധ്യപ്പെടുത്തിയിട്ടും പിന്തിരിയുന്നില്ലെന്ന് കണ്ടപ്പോൾ നീതിജ്ഞനായ വസുദേവൻ കംസനോട് പറഞ്ഞു.

**83. കംസ സത്യം ബ്രവീമ്യദ്യ സത്യാധാരം ജഗത്ത്രയം**
**ദാസ്യാമി ദേവകീപുത്രാൻ ഉത്പന്നാംസ്തവ സർവ്വശഃ**

കംസ, ഞാൻ സത്യമാണ് പറയുന്നത്. ഈ മൂന്നു ലോകവും സത്യത്തെ ആശ്രയിച്ചിരിക്കുന്നു. ദേവകീപുത്രന്മാരെ ഒന്നൊഴിയാതെ ഞാൻ അങ്ങേയ്ക്കു നൽകിക്കൊള്ളാം.

**84. ജാതം ജാതം സുതം തുഭ്യം ന ദാസ്യാമി യദി പ്രഭോ**
**കുംഭീപാകേ തദാഘോരേ പതന്തു മമ പൂർവ്വജാഃ**

ഉണ്ടാവുന്ന ഓരോ പുത്രനെയും അപ്പപ്പോൾ അങ്ങേയ്ക്കു ഞാൻ തരാതിരിക്കുന്ന പക്ഷം പ്രഭോ, എന്റെ പൂർവ്വികർ കുംഭീപാകമെന്ന നരകത്തിൽ ചെന്നു വീഴട്ടെ.

**85. ശ്രുത്വാ$f$ഥ വചനം സത്യം പൗരവാ യേ പുരസ്ഥിതാഃ**
**ഊചുസ്തേ ത്വരിതാഃ കംസം സാധു സാധു പുനഃ പുനഃ**

അദ്ദേഹത്തിന്റെ സത്യമായ വാക്കുകേട്ടുകൊണ്ട് മുമ്പിൽത്തന്നെ നിന്നിരുന്ന പുരവാസികൾ വേഗം കംസനോട് 'കൊള്ളാം' 'കൊള്ളാം' എന്നു വീണ്ടും വീണ്ടും പറഞ്ഞു.

**86. ന മിഥ്യാ ഭാഷതേ ക്വാപി വസുദേവോ മഹാമനാഃ**
**കേശം മുഞ്ച മഹാഭാഗ സ്ത്രീഹത്യാ പാതകം തഥാ**

മഹാമനസ്കനായ വസുദേവൻ ഒരിക്കലും പൊളിപറയുകയില്ല. ഹേ മഹാഭാഗാ, അതുകൊണ്ട് അവളുടെ തലമുടി വിടൂ, സ്ത്രീഹത്യാപാതകവും ഉപേക്ഷിക്കൂ.

**87. ഏവം പ്രബോധിതഃ കംസോ യദുവൃദ്ധൈർ മഹാത്മഭിഃ**
**ക്രോധം ത്യക്ത്വാ സ്ഥിതസ്തത്ര സത്യവാക്യാനുമോദിതഃ**
**തതോ ദുന്ദുഭയോ നേദുർവാദിത്രാണി ച സസ്വനുഃ**
**''ജയശബ്ദസ്തു സർവ്വേഷാമുത്പന്നസ്തത്ര സംസദി''**

മഹാത്മാക്കളായ യദുവൃദ്ധന്മാർ ഇങ്ങനെ ഉദ്ബോദിപ്പിച്ചപ്പോൾ കംസൻ കോപം വെടിഞ്ഞ് വസുദേവന്റെ സത്യസന്ധമായ വാക്കിനെ അനുമോദിച്ചുകൊണ്ട് അവിടെ നിന്നു. അപ്പോൾ ദുന്ദുഭിയും വാദ്യഘോഷങ്ങളും മുഴങ്ങി. ' ജയ''ജയ' എന്ന ശബ്ദം ആ സദസ്സിൽ ഉള്ളവരിൽനിന്നെല്ലാം ഉയർന്നു.

**88. പ്രസാദ്യ കംസം പ്രതിമോച്യ ദേവകീം**
**മഹാശയാഃ ശൂരസുതസ്തദാനീം**
**ജഗാമ ഗേഹം സ്വജനാനുവൃത്തോ**
**നവോഢയാ വീതഭയസ്തരസ്വീ**

കംസനെ പ്രീതിപ്പെടുത്തി, ദേവകിയെ മോചിപ്പിച്ചുകൊണ്ട് ശൂരപുത്രനായ വസുദേവൻ അപ്പോൾ സ്വജനങ്ങളോടും നവോഢയായ പത്നിയോടും കൂടി നിർഭയനായി സ്വഭവനത്തിലേക്ക് പുറപ്പെട്ടു.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ

വിംശോ*f*ദ്ധ്യായഃ

## അഥ ഏകവിംശോ*f*ദ്ധ്യായഃ

### വ്യാസ ഉവാച

**1. അഥ കാലേതുസമ്പ്രാപ്തേ ദേവകി ദേവരൂപിണീ**
**ഗർഭം ദധാര വിധിവദ്വസുദേവന സംഗതാ**

അനന്തരം കാലം സമാഗതമായപ്പോൾ ദേവരൂപിണിയായ ദേവകി വസുദേവനോടു വിധിയാംവണ്ണം ചേർന്ന് ഗർഭംധരിച്ചു.

**2. പൂർണ്ണേ*f*ഥ ദശമേ മാസേ സുഷുവേ സുതമുത്തമം**
**രൂപാവയവസമ്പന്നം ദേവകി പ്രഥമം യദാ**

പത്തുമാസം പൂർത്തിയായപ്പോൾ അവയവസമ്പൂർണ്ണനും രൂപസമ്പന്നനുമായ ഒരു ഉത്തമ പുത്രനെ ആദ്യമായി ദേവകി പ്രസവിച്ചു.

**3. തദാ*ff*ഹ വസുദേവസ്താം സത്യവാക്യാനുമോദിതഃ**
**ഭാവിത്വാച്ച മനാഭാഗോ ദേവകിം ദേവമാതരം**

അപ്പോൾ മഹാഭാഗനായ വസുദേവൻ സത്യംചെയ്തിരുന്നതിനെ മാനിച്ചുകൊണ്ടും അവശ്യം ഭാവിയായതുകൊണ്ടും ദേവമാതാവായ ദേവകിയോട് പറഞ്ഞു:

**4. വരോരു സമയം മേ ത്വം ജാനാസി സ്വസുതാർപ്പണേ**
**മോചിതാ ത്വം മഹാഭാഗേ ശപഥേന മയാ തദാ**

ഹേ സുമുഖി, എന്റെ പ്രതിജ്ഞ നിനക്ക് അറിയാമല്ലോ. മഹാഭാഗേ, ഞാൻ നിന്നെ കംസനിൽനിന്നു മോചിപ്പിച്ചത് പുത്രന്മാരെ നല്കാമെന്ന് ശപഥം ചെയ്തിട്ടാണ്.

**5. ഇമം പുത്രം സുകേശാന്തേ ദാസ്യാമി ഭ്രാതൃസൂനവേ**
**"ഖലേ കംസേ വിനാശാർത്ഥം ദൈവേ കിം വാ കരിഷ്യസി"**
**വിചിത്രകർമ്മണാം പാകോ ദുർജ്ജേഞയോ ഹ്യകൃതാത്മഭിഃ**

അതുകൊണ്ട്, കാർവേണി, ഈ പുത്രനെ ഞാൻ നിന്റെ പിതൃവ്യപുത്രനു നൽകട്ടെ. ദുഷ്ടനായ കംസനെയും വിധിയെയും നിനക്ക് ഇല്ലാതാക്കാൻ കഴിയുമോ? കർമ്മ വിപാകത്തിന്റെ വൈചിത്ര്യത്തെ ദുഷ്കൃതികൾക്ക് അറിയാൻ കഴിയില്ല.

**6. സർവ്വേഷാം കില ജീവാനാം കാലപാശാനുവർത്തിനാം**
**ഭോക്തവ്യം സ്വകൃതം കർമ്മ ശുഭം വാ യദിവാƒശുഭം**

കാലപാശത്തിനു വിധേയരായ സകല ജീവന്മാർക്കും അവനവൻ ചെയ്ത കർമ്മഫലം, ശുഭമായാലും അശുഭമായാലും അനുഭവിച്ചേ മതിയാകൂ.

**7. പ്രരബ്ധം സർവ്വഥൈവാത്ര ജീവസ്യ വിധി നിർമ്മിതം**

ജീവന് പ്രാരബ്ധം അനുഭവിക്കേണ്ടിവരിക എന്നത് ഏതുവിധേനയുംവിധികല്പിതമാണ്.

**ദേവക്യുവാച**

**സ്വാമിൻ പൂർവ്വം കൃതം കർമ്മ ഭോക്തവ്യം സർവ്വഥാ നൃഭിഃ**

സ്വാമിൻ! പണ്ടു ചെയ്തകർമ്മത്തിന്റെ ഫലം എങ്ങനെയായാലും മനുഷ്യർക്ക് അനുഭവിച്ചേ മതിയാകൂ.

**8. തീർത്ഥസ്തപോഭി ദാനൈർവാ കിം ന യാതി ക്ഷയം ഹി തത്**
**ലിഖിതോ ധർമ്മശാസ്ത്രേഷു പ്രായശ്ചിത്തവിധിർനൃപ**

എന്നാൽ തീർത്ഥാടനം, തപസ്സ്, ദാനങ്ങൾ എന്നിവ കൊണ്ട് ആ കർമ്മഫലംഇല്ലാതാകുകയില്ലേ? ധർമ്മശാസ്ത്രങ്ങളിൽ പ്രായശ്ചിത്ത കർമ്മങ്ങളെപ്പറ്റി രേഖപ്പെടുത്തിയിട്ടുണ്ടല്ലോ.

**9. പൂർവ്വാർജിതനാം പാപാനാം വിനാശായ മഹാത്മഭിഃ**
**ബ്രഹ്മഹാ ഹേമഹാരി ച സുരാപോ ഗുരുതല്പഗഃ**

പൂർവ്വാർജിതകർമ്മങ്ങളുടെ നാശത്തിനു വേണ്ടിയാണല്ലോ മഹാത്മാക്കൾ അവ എഴുതിയിട്ടുള്ളത്. ബ്രഹ്മഹത്യചെയ്തവനും സ്വർണ്ണം കട്ടവനും മദ്യപനും ഗുരുപത്നിയെ പ്രാപിച്ചവനും

**10. ദ്വാദശാബ്ദവ്രതേ ചീർണ്ണേ ശുദ്ധിം യാതി യതസ്തതഃ**
**മന്വാദിഭിർയഥോദ്ദിഷ്ടം പ്രായശ്ചിത്തം വിധാനതഃ**

പന്ത്രണ്ടുവർഷം വ്രതം അനുഷ്ഠിക്കുന്നതായാൽ പരിശുദ്ധരാകും. മനു തുടങ്ങിയവർ വിധിച്ചിട്ടുള്ള ആ പ്രായശ്ചിത്തകർമ്മങ്ങൾ വിധി അനുസരിച്ച്,

**11. തഥാകൃത്വാ നരഃപാപാന്മുച്യതേ വാ ന വാƒനഘ**
**വിഗീതവചനാസ്തേ കിം മുനയസ്തത്വദർശിനഃ**

ചെയ്താൽ മനുഷ്യൻ പാപത്തിൽനിന്ന് മോചിക്കപ്പെടുകയില്ലെന്നോ? അവർ വെറും അർത്ഥശൂന്യമായ വാക്കു പറയുമോ? തത്വദർശികളായ മുനിമാരല്ലേ അവർ?

**12. യാജ്ഞവല്ക്യാദയഃ സർവ്വേ ധർമ്മശാസ്ത്രപ്രവർത്തകാഃ**
**ഭവിതവ്യം ഭവത്യേവ യദ്യേവം നിശ്ചയഃ പ്രഭോ**

യാജ്ഞവല്ക്യൻ തുടങ്ങിയ മുനിമാരെല്ലാം ധർമ്മശാസ്ത്രം രചിച്ചവരല്ലേ? ഭവിക്കേണ്ടത് ഭവിക്കും എന്ന് ഉറപ്പാണെങ്കിൽ,

**13. ആയുർവേദഃ സ മിഥ്യൈവ മന്ത്രവാദസ്തദാ$f$ഖിലഃ**
**ഉദ്യമസ്തു വൃഥാ സർവ്വമേവം ചേദ്ദൈവനിർമ്മിതം**

ആയുർവേദം വ്യർത്ഥമാണ്; സകലമന്ത്രങ്ങളും വെറുതേയാണ്. എല്ലാം പ്രാരബ്ധത്തിനു വിധേയമാണങ്കിൽ യത്നങ്ങളെല്ലാം വെറുതേയാണ്.

**14. ഭവിതവ്യം ഭവത്യേവ പ്രവർത്തിസ്തു നിരർത്ഥികാ**
**അഗ്നിഷ്ടോമാദികം വ്യർത്ഥം നിയതം സ്വർഗ്ഗസാധനം**

ഭവിക്കാനുള്ളത് ഭവിക്കുമെങ്കിൽ പ്രവൃത്തിക്കും അർത്ഥമില്ല. നിയതമായ സ്വർഗ്ഗത്തിനു നിമിത്തമായ അഗ്നിഷ്ടോമാദിയാഗങ്ങളും വ്യർത്ഥമാണെന്നു വരും

**15. യദാ തദാ പ്രമാണം ഹി വൃഥൈവ പരിഭാഷിതം**
**വിതഥേ തത്പ്രമാണേ തു ധർമ്മോച്ഛേദഃകുതോ ന ഹി**

അങ്ങനെയണങ്കിൽ പ്രമാണം വെറുതേ പറഞ്ഞിരിക്കുന്നതാണെന്നുവരും. ആ പ്രമാണം കള്ളമാണങ്കിൽ ധർമ്മഹാനി എങ്ങനെ ഉണ്ടാവാതിരിക്കും?

**16. ഉദ്യമേ ച കൃതേ സിദ്ധിഃപ്രത്യക്ഷേണൈവ സാധ്യതേ**
**തസ്മാദത്ര പ്രകർത്തവ്യഃ പ്രപഞ്ചഃ ചിത്തകല്പകഃ**

പ്രയത്നം ചെയ്താൽ ഫലം സിദ്ധിക്കുമെന്ന് പ്രത്യക്ഷമാണ്. അതുകൊണ്ട് ഇക്കാര്യത്തിൽ എന്തെങ്കിലും ഒരു ഉപായം മനസ്സാ ആലോചിച്ച് വയ്ക്കണം.

**17. യഥായം ബാലകഃ ക്ഷേമം പ്രാപ്നോതി മമ പുത്രകഃ**
**മിഥ്യാ യദി പ്രകർത്തവ്യം വചനം ശുഭമിച്ഛതാ**

എങ്ങനെയായാൽ എന്റെ മകനു ക്ഷേമമുണ്ടാകുമോ ആ വിധത്തിലുള്ള ഒന്ന്. ശുഭം ആഗ്രഹിക്കുന്നവ നാണങ്കിൽ, പറയുന്ന വാക്ക് മിഥ്യയായാൽപ്പോലും,

**18. ന തത്ര ദൂഷണം കിഞ്ചിത് പ്രവദന്തി മനീഷിണഃ**

അതിൽ ദോഷമൊട്ടും ഇല്ലെന്നാണ് വിദ്വജ്ജനങ്ങൾ പറയുന്നത്

**വസുദേവ ഉവാച**

**നിശാമയ മഹാഭാഗേ സത്യമേതദ്ബ്രവീമി തേ**

മഹാഭാഗേ, കേൾക്കൂ ഞാൻ ഈ പറയുന്നത് സത്യമാണ്

**19. ഉദ്യമഃ ഖലു കർത്തവ്യഃ ഫലം ദൈവവശാനുഗം**
**ത്രിവിധാനീഹ കർമ്മാണി സംസാരേ$f$ത്ര പുരാവിദഃ**

പരിശ്രമം ചെയ്യണം. ഫലം വിധിയനുസരിച്ചിരിക്കും. പുരാവിത്തുകൾ, ഈ സംസാരത്തിൽ ത്രിവിധകർമ്മങ്ങൾ,

**20. പ്രവദന്തീഹ ജീവാനാം പുരാണേഷ്വാഗമേഷുച**
**സഞ്ചിതാനി ച ജീർണ്ണാനി പ്രാരാബ്ദാനി സുമധ്യമേ**

ജീവികളെ ബന്ധിച്ചിരിക്കുന്നതായി വേദങ്ങളിലും പുരാണങ്ങളിലും പറഞ്ഞിട്ടുണ്ട്. സഞ്ചിതങ്ങൾ വർത്തമാനങ്ങൾ, പ്രാരബ്ധങ്ങൾ എന്നിങ്ങനെ.

**21. വർത്തമാനാനി വാമോരു ത്രിവിധാനീഹ ദേഹിനാം**
**ശുഭാശുഭാനി കർമ്മാണി ബീജഭൂതാനി യാനി ച**

ദേഹികളെയെല്ലാം ബന്ധിക്കുന്നവയാണ് ഈ മൂന്നുവിധകർമ്മങ്ങൾ. ശുഭമായാലും അശുഭമായാലും ഇവയുടെ ഫലം ബീജരൂപത്തിൽ,

**22. പൂർവ്വജന്മസമുത്ഥാനി കാലേ തിഷ്ഠന്തി സർവ്വഥാ**
**പൂർവ്വദേഹം പരിത്യജ്യ ജീവഃകർമ്മവശാനുഗഃ**

ബഹുജന്മാർജിതങ്ങളായി ഓരോരുത്തരിലും എക്കാലവും കിടപ്പുണ്ട്. കർമ്മഫലത്തിനധീനനായി പൂർവ്വശരീരം വെടിഞ്ഞ ജീവൻ,

**23. സ്വർഗ്ഗം വാ നരകം വാ/പി പ്രാപ്നോതി സ്വകൃതേന വൈ**
**ദിവ്യം ദേഹം ച സമ്പ്രാപ്യ യാതനാദേഹമർത്ഥജം**

കർമ്മഫലമായി സ്വർഗ്ഗമോ നരകമോ പ്രാപിക്കുന്നു. ദിവ്യദേഹത്തെയോ വിഷയജന്യമായ യാതനാദേഹത്തെയോ സ്വീകരിച്ച്,

**24. ഭുനക്തി വിവിധാൻ ഭോഗാൻ സ്വർഗ്ഗേവാ നരകേ/ഥവാ**
**ഭോഗാന്തേ ച യദോത്പത്തേഃ സമയസ്തസ്യ ജായതേ**

സ്വർഗ്ഗത്തിലോ അഥവാ നരകത്തിലോ ചെന്ന് വിവിധഭോഗങ്ങൾ അനുഭവിക്കുന്നു. അനുഭവിച്ചു കഴിയുമ്പോൾ അവനു വീണ്ടും ജനിക്കാനുള്ള സമയം സമാഗതമാകുന്നു.

**25. ലിംഗദേഹേന സഹിതം ജായതേ ജീവസംജ്ഞിതം**
**തദൈവ സഞ്ചിതേഭ്യശ്ച കർമ്മഭ്യഃ കർമ്മഭിഃ പുനഃ**

ലിംഗദേഹത്തോടുകൂടി ജീവനെന്നപേരിൽ ജനിക്കുന്നു. അപ്പോൾത്തന്നെ സഞ്ചിതമായ കർമ്മസമൂഹത്തിൽ നിന്ന് പാകംവന്ന കർമ്മങ്ങളെ വീണ്ടും

**26. യോജയത്യേവ തം കാലം കർമ്മാണി പ്രകൃതാനി ച**
**ദേഹേനാനേന ഭാവ്യാനി ശുഭാനി ചാശുഭാനി ച**

ലിംഗ ശരീരത്തോട് അഖിലേശ്വരൻ യോജിപ്പിക്കുന്നു. അതുപോലെ പ്രാകൃത കർമ്മങ്ങളേയും. ഈ ദേഹം കൊണ്ടാണ് ശുഭാശുഭങ്ങൾ അനുഭവിക്കേണ്ടി വരുന്നത്.

**27. പ്രാരബ്ധാനി ച ജീവേന ഭോക്തവ്യാനി സുലോചനേ**
**പ്രയശ്ചിത്തേന നശ്യന്തി വർത്തമാനാനി ഭാമിനി**

സുലോചനേ, പ്രാരബ്ധങ്ങൾ അവശ്യം അനുഭവിക്കപ്പെടേണ്ടവയാണ്. പ്രായശ്ചിത്തകർമ്മങ്ങൾ ചെയ്താൽ വർത്തമാനകർമ്മങ്ങൾ നശിക്കും.

**28. സഞ്ചിതാനി തഥൈവാശു യഥാർത്ഥം വിഹിതേന ച**
**പ്രാരബ്ധകർമ്മണാം ഭോഗാൽ സംക്ഷയോ നാന്യഥാ ഭവേത്**

അപ്രകാരം തന്നെ യഥാവിധി ചെയ്യുന്ന പ്രായശ്ചിത്ത കർമ്മങ്ങൾ കൊണ്ട് സഞ്ചിതകർമ്മങ്ങളും നശിക്കും. എന്നാൽ പ്രാരബ്ധകർമ്മങ്ങൾ ഭോഗം കൊണ്ടേ നശിക്കൂ. മറ്റൊരുതരത്തിലും നശിക്കുകയില്ല

29. തേനായം തേ കുമാരോ വൈ ദേയഃ കംസായ സർവ്വഥാ
ന മിഥ്യാവചനം മേ/സ്തി ലോകനിന്ദാഭിഭൂഷിതം

അതുകൊണ്ട് ഈ ബാലനെ എങ്ങനേയും എനിക്ക് കംസനു നൽകിയേ തീരൂ. ലോകനിന്ദ്യമായ പൊളിവാക്ക് ഞാൻ പറയുകയില്ല.

30. അനിത്യേ/സ്മിംസ്തു സംസാരേ ധർമ്മസാരേ മഹാത്മനാം
ദൈവാധീനം ഹി സർവ്വേഷാം മരണം ജനനം തഥാ

അനിത്യവും മഹാത്മാക്കൾക്ക് ധർമ്മസാരവുമായ ഈ സംസാരത്തിൽ കർമ്മഫലത്തെ ആശ്രയിച്ചിരിക്കുന്നവയാണ് ജനനമരണങ്ങൾ.

31. തസ്മാച്ഛോകോ ന കർത്തവ്യോ ദേഹിനാം ഹി നിരർത്ഥകഃ
സത്യം യസ്യ ഗതം കാന്തേ, വൃഥാ തസ്യൈവ ജീവിതം

അതിനാൽ ദേഹികൾക്ക് ദുഃഖിക്കേണ്ട കാര്യമില്ല. ദുഖിക്കുന്നത് വെറുതേയാണ്. പ്രിയേ സത്യം കൈവിട്ടവന്റെ ജീവിതം വ്യർത്ഥമാണ്.

32 ഇഹലോകോ ഗതോ യസ്മാത് പരലോകഃ കുതസ്തതഃ
അഹോ ദേഹി സുതം സുഭ്രു കംസായ പ്രദദാമ്യഹം

ഈലോകം വ്യർത്ഥമായിട്ടുള്ളവന് പിന്നെ പരലോകമെവിടെ? അതുകൊണ്ട് ഹോ സുമുഖി, കുഞ്ഞിനെത്തരൂ, ഞാൻ കംസനു കൊടുക്കട്ടെ

33. സത്യസംസ്തരണാദ്ദേവി ശുഭമഗ്രേ ഭവിഷ്യതി
കർത്തവ്യം സുകൃതം പുംഭിഃ സുഖേ ദുഖേ സതി പ്രിയേ
"സത്യ സംരക്ഷണാദ്ദേവി ശുഭമേവ ഭവിഷ്യതി"

ദേവി, സത്യം പാലിക്കുകയാണങ്കിൽ മേലിൽ ശുഭമുണ്ടാകും. സുഖമായാലും ദുഃഖമായാലും പ്രിയേ, മനുഷൻ സുകൃതമാണ് ചേയ്യേണ്ടത്. സത്യം സംരക്ഷിക്കുന്നതായാൽ ശുഭമേ ഉണ്ടാകൂ.

### വ്യാസ ഉവാച

34. ഇത്യുക്തവതി കാന്തേ സാ ദേവകീ ശോകസംയുതാ
ദദൗ പുത്രം പ്രസൂതം ച വേപമാനാ മനസ്വിനീ

ഭർത്താവ് ഇങ്ങനെ പറയവേ, മനസ്വിനിയായ ദേവകി ദുഃഖത്തോടെ വിറച്ചുകോണ്ട് അപ്പോൾ പെറ്റ കുഞ്ഞിനെ അദ്ദേഹത്തിന്റെ കൈയ്യിൽ കൊടുത്തു.

35 വസുദേവോ/പി ധർമ്മാത്മാ ആദായ സ്വസുതം ശിശും
ജഗാമ കംസസദനം മാർഗ്ഗേ ലോകൈരഭിഷ്ടുതഃ

ധർമ്മാത്മാവായ വസുദേവൻ ആ ആൺകുഞ്ഞിനെ എടുത്തുകൊണ്ട് നേരേ കംസന്റെ ഭവനത്തിലേക്ക് പോയി. ആ യാത്ര കണ്ട ലോകരെല്ലാം ആ കൃത്യത്തെ വാഴ്ത്തി.

### ലോകാ ഊചുഃ

36. പശ്യന്തു വസുദേവം ഭോ ലോകാ ഏവം മനസ്വിനം
സ്വവാക്യമനുരുദ്ധ്യൈവ ബാലമാദായ യാത്യസൗ

ലോകരേ, വിശാലമനസ്കനായ വസുദേവനെ നോക്കിൻ! താൻ പറഞ്ഞ വാക്കനുസരിച്ച് ഇദ്ദേഹം അതാ കുഞ്ഞിനേയും എടുത്തു കൊണ്ടു പോകുന്നു.!

37. മൃത്യവേ ദാതുകാമോ/ദ്യ സത്യവാഗനസൂയകഃ
സഫലം ജീവിതം ചാസ്യ ധർമ്മം പശ്യന്തു ചാദ്ഭുതം

സത്യനിഷ്ടനും അസൂയാരഹിതനുമായ ഇദ്ദേഹം താൻ ചെയ്ത പ്രതിജ്ഞ അനുസരിച്ച് കാലനു കൊടുക്കാൻ കൊണ്ടുപോവുകയാണ്. ഇദ്ദേഹത്തിന്റെ ജീവിതം സഫലം തന്നെ. ധർമ്മത്തിലുള്ള അദ്ഭുതകരമായ നിഷ്ഠ നോക്കിൻ!

**38. യഃ പുത്രം യാതി കംസായ ദാതും കലാത്മനേ*f*പി ഹി**

കാലസ്വരൂപനായ കംസനു കൊടുക്കാൻ കൊണ്ട് പോവുകയാണ് കുഞ്ഞിനെ,

**വ്യാസ ഉവാച**

**ഇതി സംസ്തൂയമാനസ്തു പ്രപ്തഃ കംസാലയം നൃപഃ**

ഇങ്ങനെ സ്തുതിക്കപ്പെട്ടു കൊണ്ട് അദ്ദേഹം കംസന്റെ ഭവനത്തിലെത്തി

**39. ദദൗവസ്മൈ കുമാരം തം ജാതമാത്രമമാനുഷം**
**കംസോ*f*പി വിസ്മയം പ്രാപ്തോ ദൃഷ്ട്വാ ധൈര്യം മഹാത്മനഃ**

അപ്പോൾ പിറന്ന ആ അമാനുഷശിശുവിനെ അദ്ദേഹം കംസനു നൽകി. മഹാത്മാവായ വസുദേവരുടെ ധൈര്യം കണ്ടിട്ട് കംസൻ പോലും വിസ്മയിച്ചു പോയി.

**40. ഗൃഹീത്വാ ബാലകം പ്രാഹ സ്മിതപൂർവ്വമിദം വചഃ**
**ധന്യസ്ത്വം ശൂരപുത്രാദ്യ ജ്ഞാതഃ പുത്രസമർപ്പണാത്.**

ആ കുഞ്ഞിനെ കൈയിലെടുത്തു പുഞ്ചിരിച്ചു കൊണ്ട് കംസൻ പറഞ്ഞു: കുഞ്ഞിനെ ഇങ്ങനെ സമർപ്പിച്ചതു കൊണ്ട് അങ്ങ് ധന്യനാണെന്നു ഞാൻ വിചാരിക്കുന്നു.

**41. മമ മൃത്യുർന ചായം വൈ ഗിരാ പ്രോക്തസ്തു ചാഷ്ടമഃ**
**ന ഹന്തവ്യോ മയാ കാമം ബാലോ*f*യം യാതു തേ ഗൃഹം**

ഇവനല്ല, എന്റെ മരണത്തിനു കാരണക്കാരൻ. അശരീരിവാക്കു പറയുന്നതു എട്ടാമൻ നിമിത്തമാണെന്നാണ്. അതു കൊണ്ട് ഇവനെ ഞാൻ കൊല്ലുന്നില്ല. ഈ കുഞ്ഞ് അങ്ങയോട് കൂടി ഗൃഹത്തിലേക്കു വന്നു കൊള്ളട്ടെ.

**42. അഷ്ടമസ്തു പ്രദാതവ്യസ്ത്വയാ പുത്രോ മഹാമതേ**
**ഇത്യുക്ത്വാ വസുദേവായ ദദാവാശു ഖലഃ ശിശും**

മഹാമതേ, അങ്ങ് എട്ടാമത്തെ ശിശുവിനെ തീർച്ചയായും തന്നേ തീരൂ എന്നു പറഞ്ഞു കൊണ്ട് ആ ദുഷ്ടൻ ശിശുവിനെ വേഗം വസുദേവന്റെ കൈയിൽ കൊടുത്തു.

**43. ഗച്ഛത്വയം ഗൃഹേ ബാലഃ ക്ഷേമം വ്യാഹൃതവാൻ നൃപഃ**
**തമാദായ തദാ ശൗരിർ ജഗാമ സ്വഗൃഹം മുദാ**

ഈ ശിശു ഗൃഹത്തിലേക്കു വന്നു കൊള്ളട്ടെ എന്നു പറഞ്ഞു കൊണ്ട് രാജാവ് അതിനു ശുഭവും ആശംസിച്ചു. വളരെ സന്തോഷത്തോടെ അതിനെയും എടുത്തു കൊണ്ട് വസുദേവൻ സ്വഗൃഹത്തിലേക്കു പുറപ്പെട്ടു.

**44. കംസോ*f*പി സചിവാനാഹ വൃഥാ കിം ഘാതയേ ശിശും**
**അഷ്ടമാദ്ദേവകീപുത്രാത് മമ മൃത്യുരുദാഹതഃ**

കംസൻ സചിവന്മാരോട് പറഞ്ഞു: "ഈ ശിശുവിനെ ഞാനെന്തിനു വെറുതേ കൊല്ലുന്നു? ദേവകിയുടെ എട്ടാമത്തെ പുത്രൻ നിമിത്തമാണ് എനിക്കു മൃത്യു എന്നാണല്ലോ പറഞ്ഞിട്ടുള്ളത്.

**45. അതഃ കിം പ്രഥമം ബാലം ഹത്വാ പാപം കരോമ്യഹം.**
**സാധു സാധ്വിതി തേ*f*പ്യുക്ത്വാ സംസ്ഥിതാ മന്ത്രിസത്തമാഃ**

അതു കൊണ്ട് ആദ്യത്തെ ശിശുവിനെ കൊന്നു ഞാനെന്തിനു പാപം വലിച്ചു വയ്ക്കുന്നു? അതുകേട്ട് മന്ത്രിമുഖ്യന്മാരെല്ലാം ''നന്നായി'' ''നന്നായി'' എന്നു പറഞ്ഞു കൊണ്ട് അവിടെ നിന്നു.

**46. വിസർജ്ജിതാസ്തു കംസേന ജഗ്മുസ്തേ സ്വഗൃഹാൻപ്രതി**
**ഗതേഷു തേഷു സമ്പ്രാപ്തോ നാരദോ മുനിസത്തമഃ**

കംസൻ പറഞ്ഞു വിട്ടപ്പോൾ അവർ സ്വഗൃഹങ്ങളിലേക്കു പോയി. അവർ പോയിക്കഴിഞ്ഞപ്പോൾ മുനിശ്രേഷ്ഠനായ നാരദൻ അവിടെ വന്നു ചേർന്നു.

**47. അഭ്യുത്ഥാനാർഘ്യപാദ്യാദി ചകാരോഗ്രസുതസ്തദാ**
**പപ്രച്ഛ കുശലം രാജാ തത്രാഗമന കാരണം**

കംസൻ വളരെവേഗം എഴുന്നേറ്റ് അർഘ്യപാദ്യാദികൾ നൽകിയിട്ട് കുശലം ചോദിച്ചു. പിന്നെ ആഗമനകാരണവും.

**48. നാരദസ്തം തദോവാച സ്മിതപൂർവ്വമിദം വചഃ**
**കംസ കംസ മഹാഭാഗ ഗതോ ƒഹം ഹേമപർവ്വതം**

നാരാദനപ്പോൾ പുഞ്ചിരിച്ചു കൊണ്ട് ഇങ്ങനെ പറഞ്ഞു: ''മഹാഭാഗനായ കംസ, ഞാൻ കൈലാസത്തിലേക്കു പോയിരുന്നു.

**49. തത്ര ബ്രഹ്മാദയോ ദേവാ മന്ത്രം ചക്രുഃ സമാഹിതാഃ**
**ദേവക്യാം വസുദേവസ്യ ഭാര്യായാം സുരസത്തമഃ**

അവിടെ ബ്രഹ്മാദികളായ ദേവന്മാരെല്ലാം കൂടി ഒരു ആലോചന നടക്കുന്നുണ്ടായിരുന്നു. 'വസുദേവന്റെ ഭാര്യയായ ദേവകിയിൽ ദേവോത്തമനായ,

**50. വധാർത്ഥം തവ വിഷ്ണുശ്ച ജന്മ ചാത്ര കരിഷ്യതി**
**തത്കഥം ന ഹതഃ പുത്രസ്ത്വയാ നീതിം വിജാനതാ**

വിഷ്ണു, അങ്ങയെ കൊല്ലുന്നതിനു വേണ്ടി ജനിക്കണം, എന്ന്. അതു കൊണ്ട് അറിവുള്ള അങ്ങ് എന്തു കൊണ്ട് ആ കുഞ്ഞിനെ കൊന്നില്ല?

**കംസ ഉവാച**

**51. അഷ്ടമം ച ഹനിഷ്യേƒഹം മൃത്യും മേ ദേവഭാഷിതം**

എട്ടാമത്തേതിനെ ഞാൻ കൊല്ലും. അവൻ മൂലമാണ് എനിക്കു മരണമെന്നാണല്ലോ അശരീരിവാക്ക്.

**നാരദ ഉവാച**

**ന ജാനാസി നൃപശ്രേഷ്ഠാ രാജ നീതിം ശുഭാശുഭാം**

രാജശ്രേഷ്ഠാ, രാജനീതിയുടെ നന്മതിന്മകളെപ്പറ്റി അങ്ങേയ്ക്കു അറിഞ്ഞു കൂടേ?

**52. മായാബലം ച ദേവാനാം ന ത്വം വേത്സി വദാമി കിം**
**രിപുരല്പോƒപി ശൂരേണ നോപേക്ഷ്യഃ ശുഭമിച്ഛതാ**

ദേവന്മാരുടെ മായാശക്തിയെക്കുറിച്ച് ഒന്നും അറിഞ്ഞുകൂടാത്ത അങ്ങയോട് ഞാൻ എന്താണു പറയുക? ശുഭം ആഗ്രഹിക്കുന്ന ശൂരൻ, ശത്രു എത്ര നിസ്സാരനാണെങ്കിലും ഉപേക്ഷിക്കാൻ പാടില്ല.

**53. സമ്മേളനക്രിയായാം തു സർവ്വേ തേ ഹൃഷ്ടമാഃ സ്മൃതാഃ**
**മൂർഖസ്ത്വമരിസന്ത്യാഗഃ കൃതോƒയം ജാനതാ ത്വയാ**

കണക്കു കൂട്ടിയാൽ അവരെല്ലാം എട്ടാമന്മാരായിത്തീരും. ഈ ശത്രുവിനെ ത്യജിച്ച അറിവുള്ള അങ്ങ് മൂർഖനാണ്''.

**54. ഇത്യുക്ത്വാ/ശു ഗതഃ ശ്രീമാൻ നാരദോ ദേവദർശനഃ**
**ഗതേ/ഥ നാരാദേ കംസഃ സമാഹൂയാഥ ബാലകം**
**പാഷാണേ പോഥയാമാസ സുഖം പ്രാപ ച മന്ദധീഃ**

എന്നു പറഞ്ഞു കൊണ്ട് ദേവദർശനനായ നാരദൻ അവിടെ നിന്നു പോയി. നാരദൻ പോയപ്പോൾ ബുദ്ധി കെട്ട കംസൻ ആ കുഞ്ഞിനെ കൊണ്ടു വരുവിച്ച് കല്ലിൽ അടിച്ചു കൊന്നിട്ട് സന്തുഷ്ടനായി.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
ഏകവിംശോ/ദ്ധ്യായഃ

# അഥ ദ്വാവിംശോ/ദ്ധ്യായ:

## ജനമേജയ ഉവാച

**1. കിം കൃതം പാതകം തേന ബാലകേന പിതാമഹ**
**യജ്ജാതമാത്രോ നിഹതസ്തഥാ തേന ദുരാത്മനാ**

പിതാമഹ, ജനിച്ചമാത്രയിൽത്തന്നെ ദുരാത്മാവായ കംസനാൽ കൊല്ലപ്പെടത്തക്കവണ്ണം എന്തു പാവമാണ് ആ ശിശുചെയ്തത്?

**2. നാരദോ/പി മുനിശ്രേഷ്ഠോ ജ്ഞാനവാൻ ധർമ്മതത്പരഃ**
**കഥമേവംവിധം പാവം കൃതവാൻ ബ്രഹ്മവിത്തമഃ**

ബ്രഹ്മജ്ഞരിൽ മുഖ്യനും ജ്ഞാനിയും മുനിശ്രേഷ്ഠനും ധർമ്മതത്പരനുമായ നാരദനും എന്തുകൊണ്ട് ഇത്തരത്തിൽ ഒരു പാപം ചെയ്തു?

**3. കർത്താ കാരയിതാ പാപേ തുല്യപാപൗ സ്മൃതൗ ബുധൈഃ**
**സ കഥം പ്രേരയാമാസ മുനിഃ കംസം ഖലം തദാ**

പാപം ചെയ്യുന്നവനും ചെയ്യിക്കുന്നവനും പാപത്തിൽ തുല്യപങ്കുള്ളവരാണെന്ന് വിദ്വാന്മാർ പറയുന്നുണ്ട്. എന്നിരിക്കെ, നാരദമുനി എന്തുകൊണ്ട് ദുഷ്ടനായ കംസനെ പ്രേരിപ്പിച്ചു?

**4. സംശയോ/യം മഹാൻ മേ/ത്ര ബ്രൂഹി സർവ്വം സവിസ്തരം**
**യേന കർമ്മവിപാകേന ബാലകോ നിധനം ഗതഃ**

എനിക്ക് ഇതിൽ വലിയ സംശയമുണ്ട്.എല്ലാം വിസ്തരിച്ചു പറയൂ. എന്തു കർമ്മദോഷം കൊണ്ടാണ് ആ ശിശു വധിക്കപ്പെട്ടത്?

## വ്യാസ ഉവാച

**5. നാരദഃ കൗതുകപ്രേക്ഷീ സർവ്വദാ കലഹപ്രിയഃ**
**ദേവകാര്യാർത്ഥമാഗത്യ സർവ്വമേതച്ചകാര ഹ**

കൗതുകം കാണാൻ കൊതിയുള്ളനും സദാകലഹപ്രിയനുമാണ് നാരദൻ. ദേവകാര്യം സാധിക്കാൻവേണ്ടി വന്നു ചെയ്തതാണ് ഇതെല്ലാം.

**6. ന മിഥ്യാഭാഷണേ ബുദ്ധിർമുനേസ്തസ്യ കദാചന**
**സത്യവക്താ സുരാണം സ കർത്തവ്യേ നിരതഃ ശുചിഃ**

പൊളി പറയുന്നതിൽ ഒരിക്കലും താൽപര്യമുള്ളവനല്ല, ആ മുനി. അദ്ദേഹം സത്യം പറയുന്നവനും ദേവകാര്യവ്യഗ്രനും ശുദ്ധനുമാണ്.

**7. ഏവം ഷട്ബാലകാസ്തേന ജാതാ ജാതാ നിപാതിതാഃ**
**ഷട്ഗർഭാ ശാപയോഗേന സംഭൂയ മരണം ഗതാഃ**

ഇങ്ങനെ ആറു കുഞ്ഞുങ്ങളെയും ജനിച്ച മാത്രയിൽതന്നെ കംസൻ കൊല്ലുകയുണ്ടായി. 'ഷഡ്ഗർഭ'രെന്നു പ്രസിദ്ധരായ ഇവർ ശാപം നിമിത്തമാണ് ജനിച്ചതും ഉടൻതന്നെ മരണമടഞ്ഞതും

**8. ശൃണു രാജൻ പ്രവക്ഷ്യാമി തേഷാം ശാപസ്യ കാരണം**
**സ്വായംഭൂവേƒന്തരേ പുത്രാ മരീചേഃ ഷണ്മഹാബലാഃ**

രാജാവേ, അവരുടെ ശാപത്തിന്റെ കാരണം ഞാൻ പറയാം;കേൾക്കൂ. സ്വായംഭൂവമന്വന്തരത്തിൽ മരീചിക്ക് ബലവാന്മാരായ ആറുപുത്രന്മാർ,

**9. ഊർണ്ണായാം ചൈവ ഭാര്യായാമാസൻ ധർമ്മവിചക്ഷണാഃ**
**ബ്രഹ്മാണം ജഹസുർവീക്ഷ്യ സുതാം യഭിതുമുദ്യതം**

ഊർണ്ണ എന്ന ഭാര്യയിൽ ജനിച്ചു.അവർ ധർമ്മവിചക്ഷണരുമായിരുന്നു. സ്വന്തം പുത്രിയെ പ്രാപിക്കാൻ ശ്രമിച്ച ബ്രഹ്മാവിനെ നോക്കി അവർ ചിരിച്ചു.

**10. ശശാച താംസ്തദാ ബ്രഹ്മാ ദൈത്യയോനിം വിശന്ത്വധഃ**
**കാലനേമിസുതാ ജാതാസ്തേ ഷട്ഗർഭാ വിശാംപതേഃ**

അപ്പോൾ ബ്രഹ്മാവ് അവരെ 'ദൈത്യയോനിയിൽചെന്നു പിറക്കട്ടെ നിങ്ങൾ'എന്നു ശപിച്ചു .പ്രജാപതിയുടെ ആ 'ഷട്ഗർഭന്മാർ' കാലനേമിയുടെ പുത്രന്മാരായി അങ്ങനെ ജനിച്ചു.

**11. അവതാരേ പരേ തേ തു ഹിരണ്യകശിപോഃ സുതാഃ**
**ജാതാസ്തേ ജ്ഞാനസംയുക്താഃ പൂർവ്വശാപഭയാന്നൃപ**

രാജാവേ, പിന്നീട് അവർ ആറുപേരും ഹിരണ്യകശിപുവിന്റെ പുത്രന്മാരായി ജനിച്ചു. പൂർവ്വശാപഭയം നിമിത്തം അവർ ആറുപേരും ജ്ഞാനികളായിത്തീർന്നു.

**12. തസ്മിൻ ജന്മനി ശാന്താശ്ച തപശ്ചക്രുഃ സമാഹിതഃ**
**തേഷാം പ്രീതോƒഭവദ് ബ്രഹ്മാ ഷട്ഗർഭാണാം വരാൻ ദദൗ**

ആ ജന്മത്തിൽ അവർ ശാന്തരും ഏകാഗ്രചിത്തരുമായി തപസ്സുചെയ്തു. സന്തുഷ്ടനായ ബ്രഹ്മാവ് ഷട്ഗർഭന്മാർക്ക് വരം നൽകി.

**ബ്രഹ്മോവാച**

**13. ശപ്താ യൂയം മയാപൂർവ്വം ക്രോധയുക്തേന പുത്രകാഃ**
**തുഷ്ടോƒസ്മി വോ മഹാഭാഗാ ബ്രുവന്തു വാഞ്ഛിതം വരം**

കുഞ്ഞുങ്ങളേ, പണ്ട് ഞാൻ നിങ്ങളെ കോപംകൊണ്ട് ശപിച്ചു. ഞാൻ ഇപ്പോൾ സന്തുഷ്ടനായിരിക്കുന്നു. മഹാഭാഗന്മാരേ, ഇഷ്ടമുള്ള വരം ചോദിച്ചുകൊൾവിൻ.

### വ്യാസ ഉവാച

14. തേ തു ശ്രുത്വാ വചസ്തസ്യ ബ്രഹ്മണഃപ്രീതമാനസാഃ
ബ്രഹ്മാണമബ്രുവൻ കാമം സർവ്വേ കാര്യാർത്ഥതത്പരാഃ

ബ്രഹ്മാവിന്റെ വാക്കുകേട്ട് സന്തുഷ്ടചിത്തരായിത്തീർന്നു അവർ, കാര്യലാഭത്തിൽ തത്പരരായി ബ്രഹ്മാവിനോട് ഇങ്ങനെ പറഞ്ഞു:

### ഗർഭാ ഊചുഃ

15. പിതാമഹാദ്യ തുഷ്ടോ/സി ദേഹി നോ വാഞ്ഛിതം വരം
അവദ്ധ്യാ ദൈവതൈഃസർവ്വൈർ മാനവൈശ്ച മഹോരഗൈഃ

ഹേ പിതാമഹ, സന്തുഷ്ടനായ അങ്ങ് ഞങ്ങൾക്കിപ്പോൾ ആഗ്രഹിക്കുന്ന വരം നൽകിയാലും. ഞങ്ങളുടെ ആഗ്രഹം ഇതാണ്. ദേവന്മാരാലും മനുഷ്യരാലും മഹോരഗങ്ങളാലുമെല്ലാം ഞങ്ങൾ അവധ്യരായിത്തീരണം

16. ഗന്ധർവസിദ്ധപതിഭിർവധോ മാ ഭൂത്പിതാമഹ

ഗന്ധർവ്വന്മാർ സിദ്ധേശ്വരന്മാർ ഇവരൊലൊന്നും, ഹേ പിതാമഹ, ഞങ്ങൾ വധിക്കപ്പെടരുത്.

### വ്യാസ ഉവാച

താനുവാച തതോ ബ്രഹ്മാ സർവ്വമേതദ്ഭവിഷ്യതി

അതൊക്കെ അങ്ങനെതന്നെ സംഭവിക്കുമെന്ന് അപ്പോൾ ബ്രഹ്മാവ് അവരോട് പറഞ്ഞു.

17. ഗച്ഛന്തു വോ മഹാഭാഗാഃ സത്യമേവ ന സംശയഃ
ദത്വാ വരം തതോ ബ്രഹ്മാ മുദിതാസ്തേ തദാ/ഭവൻ

മഹാഭാഗന്മാരേ, നിങ്ങൾ പൊയ്ക്കൊള്ളിൻ. ഞാൻ പറഞ്ഞത് സത്യമാണ് സംശയിക്കണ്ട. ബ്രഹ്മാവ് നൽകിയ വരംകൊണ്ട് അവർ സന്തുഷ്ടരായിത്തീർന്നു.

18. ഹിരണ്യകശിപുഃ ക്രുദ്ധസ്താനുവാച കുരുദ്വഹ
യസ്മാദ്വിഹായ മാം പുത്രാസ്തോഷിതോ വൈ പിതാമഹഃ

കുരുശ്രേഷ്ഠ, ഹിരണ്യകശിപു അപ്പോൾ ക്രുദ്ധനായിട്ട് അവരോടു പറഞ്ഞു. 'പുത്രന്മാരെ, നിങ്ങൾ എന്നെ കൂട്ടാക്കാതെ ബ്രഹ്മാവിനെ പ്രീതിപ്പെടുത്തി.

19. വരേണ പ്രാർത്ഥിതോ/ത്യർത്ഥം ബലവന്തോ യതോ/ഭവൻ
യുഷ്മാഭിർഹാ പിതഃ സ്നേഹസ്തതോ യുഷ്മാംസ്ത്യജാമ്യഹം

വളരെ പ്രാർത്ഥിച്ചു വരം വാങ്ങി ബലവാന്മാരായിത്തീർന്നു. അസുരശത്രുവായ ബ്രഹ്മാവിനെയാണ് നിങ്ങൾ ആരാധിച്ചത്. അതുമൂലം നിങ്ങൾക്ക് എന്നിലുള്ള സ്നേഹം പൊയ്പ്പോയിരിക്കുന്നു. അതുകൊണ്ട് ഞാൻ നിങ്ങളെ ഉപേക്ഷിക്കുന്നു.

20. യൂയം വ്രജന്തു പാതാളേ ഷട്ഗർഭാ വിശ്രുതാ ഭുവി
പാതാളേ നിദ്രയാവിഷ്ടാസ്തിഷ്ഠന്തു ബഹുവത്സരാൻ

നിങ്ങൾ പാതാളത്തിലേക്കുപോകട്ടെ! ഭൂമിയിൽ നിങ്ങൾ ഷട്ഗർഭന്മാരെന്ന് അറിയപ്പെടട്ടെ! പാതാളത്തിൽ അനേകം വർഷം നിദ്രാധീനരായി കഴിയട്ടെ!

21. തതസ്തു ദേവകീഗർഭേ വർഷേ വർഷേ പുനഃ പുനഃ

**പിതാ വഃ കാലനേമിസ്തു തത്ര കംസോ ഭവിഷ്യതി**

പിന്നെ ദേവകിയുടെ ഗർഭത്തിൽ ആണ്ടുതോറും ഓരോരുത്തരായി ജനിക്കട്ടെ! പൂർവ്വജൻമത്തിൽ നിങ്ങളുടെ പിതാവായിരുന്ന കാലനേമി അപ്പോൾ കംസനായും ജനിക്കും

**22. സ ഏവ ജാതമാത്രാൻ വോ വധിഷ്യതി സുദാരുണഃ**

അതിഭയങ്കരനായ അവൻ നിങ്ങളെ ഓരോരുത്തരെയും ജനിക്കുന്ന അവസരത്തിൽത്തന്നെ കൊല്ലുകയും ചെയ്യും.

## വ്യാസ ഉവാച

**ഏവം ശപ്തസ്തദാ തേന ഗർഭേ ജാതാൻ പുനഃ പുനഃ**

അങ്ങനെ ഹിരണ്യകശിപുവിനാൽ ശപിക്കപ്പെട്ട ഷട്ഗർഭന്മാർ പിന്നീട്,

**23. ജഘ്നാന ദേവകീപുത്രാൻ ഷട്ഗർഭാൻ ശാപനോദിതഃ**
**ശേഷാംശഃ സപ്തമസ്തത്ര ദേവകീഗർഭസംസ്ഥിതഃ**

ദേവകീപുത്രന്മാരായി ജനിക്കുകയും ശാപപ്രേരണയാൽ കംസൻ അവരെ വധിക്കുകയും ചെയ്തു. ശേഷാംശമായി ജനിച്ച ഏഴാമത്തേത് ദേവകിയുടെ ഗർഭത്തിൽതന്നെ കിടന്നു.

**24. വിസ്രംസിതശ്ച ഗർഭോ*f*സൗ യോഗേന യോഗമായയാ**
**നീതശ്ച രോഹിണീഗർഭേ കൃത്വാ സങ്കർഷണം ബലാത്**

യോഗമായയുടെ നിയോഗത്തിൽ ആ ഗർഭം സ്രവിക്കപ്പെട്ടു. പീന്നീട് അത് ബലമായി രോഹിണീഗർഭത്തിലേയ്ക്ക് മാറ്റി, അതിനെ സങ്കർഷണനാക്കുകയും ചെയ്തു

**25. പതിതഃപഞ്ചമേ മാസി ലോകഖ്യാതിം ഗതസ്തദാ**
**കംസോ*f*പി ജ്ഞാതവാംസ്തത്ര ദേവകീഗർഭപാതനം**

അഞ്ചാമത്തെ മാസത്തിൽ ദേവകിയുടെ ഗർഭം അലസിപ്പോയെന്ന വാർത്തഎല്ലായിടത്തും പരന്നു. ആ വാർത്ത കംസനും അറിഞ്ഞു.

**26. മുദം പ്രാപ സ ദുഷ്ടാത്മാ ശ്രുത്വാവാർത്താംസുഖാവഹാം**
**അഷ്ടമേ ദേവകീഗർഭേ ഭഗവാൻ സാത്വതാംപതിഃ**

സുഖമുള്ള ആ വാർത്തകേട്ട് ദുഷ്ടനായ കംസൻ സന്തോഷിച്ചു. സാത്വതപുംഗവനായ ഭഗവാൻ ദേവകിയുടെ എട്ടാമത്തെ ഗർഭമായിത്തീർന്നു.

**27. ഉവാസ ദേവകാര്യാർത്ഥം ഭാരാവതരണായ ച**

ദേവകാര്യം സാധിക്കാനും ഭൂഭാരം തീർക്കാനുമായി അവിടെ സ്ഥാനം പിടിച്ചു

## രാജോവാച

**വസുദേവഃ കശ്യപാംശഃ ശേഷാംശശ്ച തദാ*f*ഭവത്,**

വസുദേവൻ കശ്യപാംശം; ശേഷന്റെ അംശം സങ്കർഷണനുമായി.

**28. ഹരേരംശസ്തഥാ പ്രോക്തോ ഭവതാ മുനിസത്തമ**
**അന്യേ ച യേം*f*ശാ ദേവാനാം തത്ര ജാതാസ്തു താൻ വദ**

അപ്രകാരം ഹേ മുനിസത്തമ, ഹരിയുടെ അംശാവതാരത്തെക്കുറിച്ചും അങ്ങ് പറഞ്ഞു. ദേവാംശസംഭൂതരായ മറ്റുള്ളവരെപ്പറ്റി ഇനി പറഞ്ഞാലും.

**29. ഭാരാവതരണാർത്ഥം വൈ ക്ഷിതേഃ പ്രാർത്ഥനയാഽനഘ**

ഹേ, അനഘ പ്രാർത്ഥിച്ചതനുസരിച്ച് ഭൂഭാരം തീർക്കാൻ വേണ്ടി ജനിച്ചവരാണല്ലോ, അവരും

**വ്യാസ ഉവാച**

**സുരാണാമസുരാണാം ച യേ യേംഽശാ ഭുവി വിശ്രുതാ**

സുരന്മാരുടേയും അസുരന്മാരുടേയും അംശമായി ജനിച്ച് വിശ്രുതരായവർ ആരെല്ലാമുണ്ടോ,

**30. താനഹം സംപ്രവക്ഷ്യാമി സംക്ഷേപേണ ശൃണുഷ്വ താൻ**
**വസുദേവഃ കശ്യപാംശോ ദേവകി ച തഥാഽദിതിഃ**

അവരെപ്പറ്റി ഞാൻ ചുരുക്കിപ്പറയാം. കേട്ടുകൊള്ളു. വസുദേവൻ കശ്യാപാശവും ദേവകി അദിതിയുടെ അംശവുമാണ്.

**31. ബലദേവസ്ത്വനന്താംശോ വർത്തമാനേഷു തേഷു ച**
**യോഽസൗ ധർമ്മസുതഃ ശ്രീമാന്നാരായണ ഇതി ശ്രുതഃ**

ബലരാമൻ അനന്തന്റെ അംശമാണ്. അവർ അങ്ങനെ കഴിയവേ ധർമ്മന്റെ പുത്രനും വിശ്രുതനുമായ നാരായണന്റെ,

**32. തസ്യാംശോ വാസുദേവസ്തു വിദ്യ മാനേ മുനൗ തദാ**
**നരസ്തസ്യാനുജോ യസ്തു തസ്യാംശോഽർജ്ജുന ഏവ ച**

അംശമായി ആ മുനി ജീവിച്ചിരിക്കെത്തന്നെ വാസുദേവൻ ജനിച്ചു. അദ്ദേഹത്തിന്റെ അനുജനായ നരൻതന്നെയാണ് അർജുനൻ

**33. യുധിഷ്ഠിരസ്തു ധർമ്മാംശോ വായ്വംശോ ഭീമ ഇത്യുത**
**അശ്വിന്യംശൗ തതഃ പ്രോക്തൗ മാദ്രീപുത്രൗ മഹാബലൗ**

യമധർമ്മന്റെ അംശമാണ് യുധിഷ്ഠിരൻ. വായ്വംശമാണ് ഭീമൻ. മഹാബലവാന്മാരായ മാദ്രീപുത്രന്മാർ ഇരുവരും അശ്വിനിദേവന്മാരുടെ അംശജന്മാരാണ്.

**34. സുര്യാംശഃ കർണ്ണ ആഖ്യാതോ ധർമ്മാംശോ വിദുരഃ സ്മൃതഃ**
**ദ്രോണോ ബൃഹസ്പതേരംശഃ തത് സുതസ്തു ശിവാംശജഃ**

കർണ്ണൻ സൂര്യാംശമാണെന്ന് പറയപ്പെടുന്നു. ധർമ്മദേവന്റെ അംശമാണ് വിദുരർ. ദ്രോണർ ബൃഹസ്പതിയുടെ അംശം. അദ്ദേഹത്തിന്റെ പുത്രൻ ശിവാംശജനുമാകുന്നു.

**35. സമുദ്രഃ ശന്തനുഃപ്രോക്തോ ഗംഗാ ഭാര്യാ മതാ ബുധൈഃ**
**ദേവകസ്തു സമാഖ്യാതോ ഗന്ധർവ്വപതിരാഗമേ**

ശന്തനു സമുദ്രാംശമാണ്. ഭാര്യ ഗംഗയാണെന്നും വിദ്വാന്മാർ പറയുന്നു. ദേവകൻ ഗന്ധർവ്വപതിയാണെന്ന് വേദം പറയുന്നുണ്ട്.

**36. വസുർഭീഷ്മോ വിരാടസ്തു മരുദ്ഗണ ഇതിസ്മൃതഃ**
**അരിഷ്ടസ്യ സുതോ ഹംസോ ധൃതരാഷ്ട്രഃ പ്രകീർത്തിതഃ**

വസുവിന്റെ അംശമാണ് ഭീഷ്മർ. മരുത്ഗണങ്ങളുടെ അംശമാണ് വിരാടരാജാവ്. അരിഷ്ടന്റെ മകനാണ് ഹംസൻ. ആ ദൈത്യന്റെ അംശമാണ് ധൃതരാഷ്ട്രർ

**37. മരുത്ഗണഃ കൃപഃ പ്രോക്തഃ കൃതവർമ്മാ തഥാപരഃ**
**ദുര്യോധനഃ കലേരംശഃ ശകുനി വിദ്ധി ദ്വാപരം**

മരുത്ഗണങ്ങളുടെ അംശജാതരാണ് കൃപരും കൃതവർമ്മാവും. കലിയുടെ അംശസംഭൂതനാണ് ദുര്യോധനൻ. ശകുനി ദ്വാപരാംശവും

**38. സോമപുത്രാഃ സുവർച്ചാഖ്യഃ സോമപ്രരുരുദാഹൃതഃ**
**പാവകാംശോ ധൃഷ്ടദ്യുമ്നഃ ശിഖണ്ഡീ രാക്ഷസസ്തഥാ**

സോമന്റെ പുത്രനാണ് സുവർച്ചസ്. അയാൾ സോമപ്രരുരു എന്നുവിഖ്യാതനായ യാദവനാണ്. അഗ്നിയുടെ അംശമാണ് ധൃഷ്ടദ്യുമ്നൻ. രാക്ഷസാംശമാണ് ശിഖണ്ഡി.

**39. സനൽകുമാരസ്യാംശസ്തു പ്രദ്യുമ്നഃ പരികീർത്തിതഃ**
**ദ്രുപദോ വരുണാസ്യാംശോ ദ്രൗപദീച രമാംശജാ**

സനൽകുമാരന്റെ അംശമാണ് പ്രദ്യുമ്നൻ, വരുണന്റെ അംശമാണ് ദ്രുപദൻ. രമയുടെ അംശമാണ് ദ്രൗപദി.

**40. ദ്രൗപദീതനയാഃ പഞ്ച വിശ്വേദേവാംശജാ സ്മൃതാ**
**കുന്തിഃ സിദ്ധിർധൃതിർമാദ്രീ മതിർഗാന്ധാരരാജജാ**

ദ്രൗപദിയുടെ അഞ്ചുപുത്രന്മാർ വിശ്വേദേവകളുടെ അംശജന്മന്മാരാണ്. കുന്തി സിദ്ധിയുടെയും മാദ്രി ധൃതിയുടെയും ഗാന്ധാരരാജപുത്രി ബുദ്ധിയുടെയും അംശജരാണ്

**41. കൃഷ്ണപത്ന്യസ്തഥാ സർവ്വാ ദേവവാരാംഗനാഃസ്മൃതാഃ**
**രാജാനശ്ച തഥാ സർവ്വേ അസുരാഃ ശക്രനോദിതാഃ**

ദേവസ്ത്രീകളാണ് കൃഷ്ണപത്നിമാരെല്ലാം. ശക്രൻ കൊന്ന അസുരന്മാരാണ് രാജാക്കന്മാരായി ജനിച്ചവർ.

**42. ഹിരണ്യകശിപോരംശഃ ശിശുപാല ഉദാഹൃതഃ**
**വിപ്രചിത്തിർജരാസന്ധഃ ശല്യഃ പ്രഹ്ളാദ ഇത്യപി**

ഹിരണ്യകശിപുവിന്റെ അംശമാണ് ശിശുപാലൻ. വിപ്രചിത്തിയുടെ അംശം ജരാസന്ധൻ. ശല്യർ പ്രഹ്ളാദന്റെയും അംശമാണ്.

**43. കാലനേമിസ്തഥാ കംസഃ കേശീഹയശിരാസ്തഥാ**
**അരിഷ്ടോ ബലിപുത്രസ്തു കകുദ്മീ ഗോകുലേ ഹതഃ**

കാലനേമിയാണു കംസൻ. ഹയശിരസാണു കേശി. ബലിയുടെ പുത്രനാണ് ഗോകുലത്തിൽ കാളയായിവന്നു കൊല്ലപ്പെട്ട അരിഷ്ടൻ

**44. അനുഹ്ളാദോ ധൃതകേതുർഭഗദത്തോfഥ ബാഷ്കലഃ**
**ലംബഃ പ്രലംബഃ സംജാതഃ ഖരോfസൗ ധേനുകോfഭവത്**

അനുഹ്ളാദാംശമാണ് ധൃതകേതു. ഭഗദത്തൻ ബാഷ്പകലാംശവും, ലംബനാണ് പ്രലംബനായി ജനിച്ചത്. ഖരൻ ധേനുകനായും ഭവിച്ചു.

**45. വാരാഹശ്ച കിശോരശ്ച ദൈത്യാ പരമദാരുണൗ**
**മല്ലൗ താവേവ സംജാതൗ ഖ്യാതൗ ചാണൂരമുഷ്ടികൗ**

വരാഹനും കിശോരനും ഭയങ്കരന്മാരായ രണ്ടു ദൈത്യന്മാരാണ്. അവർ തന്നെയാണ് പ്രസിദ്ധമല്ലന്മാരായ ചാണുരമുഷ്ടികന്മാർ.

**46. ദിതിപുത്രസ്തഥാടരിഷ്ടോ ഗജഃ കുവലയാഭിധഃ**
**ബലിപുത്രീ ബകീ ഖ്യാതാ ബകസ്തദനുജസ്മൃതഃ**

ദിതിപുത്രനായ അരിഷ്ടനാണ് കുവലയപീഡമെന്ന ആനയായി ജനിച്ചത്. ബലിയുടെ പുത്രിയാണ് പൂതന. അവളുടെ അനുജനാണ്, ബകൻ.

**47. യമോ രുദ്രസ്തഥാ കാമഃ ക്രോധശ്ചൈവ ചതുർത്ഥകഃ**
**തേഷാമംശൈസ്തു സംജാതോ ദ്രോണപുത്രോ മഹാബലഃ**

യമൻ, രുദ്രൻ, കാമൻ നാലമതായി ക്രോധം. ഇവരുടെ അംശഭനാണ് ബലവാനും ദ്രോണപുത്രനുമായ അശ്വത്ഥാമാവ്.

**48. അംശാവതരണേ പൂർവ്വം ദൈതേയാ രാക്ഷസാസ്തഥാ**
**ജാതഃ സർവ്വേ സുരാംശസ്തേ ക്ഷിതിഭാരാവതാരണേ**

ക്ഷിതിഭാരം ഇല്ലാതാക്കാനുള്ള അംശാവതാരം ഉണ്ടാകുന്നതിനു മുമ്പു തന്നെ ദൈതേയന്മാരും രാക്ഷസന്മാരും ദേവന്മാരും എല്ലാം തത്ത ദംശഭൂതരായി ജനിച്ചു.

**49. ഏതേഷാം കഥിതം രാജന്നംശാവതരണം നൃപ**
**സുരാണാം ചാസുരാണാം ച പുരാണേഷു പ്രകീർത്തിതം**

രാജാവേ, പുരാണപ്രസിദ്ധരായ ദേവന്മാരുടെയും അസുരന്മാരുടെയും അംശാവതാരത്തെപ്പറ്റി ഞാൻ പറഞ്ഞുകഴിഞ്ഞു

**50. യദാ ബ്രഹ്മാദയോ ദേവാഃ പ്രാർത്ഥനാർത്ഥം ഹരിം ഗതാഃ**
**ഹരിണാ ച തദാ ദത്തൗ കേശൗ ഖലു സിതാസിതൗ**

ബ്രഹ്മാദികളായ ദേവന്മാർ ഹരിയോട് അപേക്ഷിക്കാൻ പോയ അവസരത്തിൽ ഹരി അന്ന് കറുപ്പും വെളുപ്പും നിറമുള്ള രണ്ടു മുടിയിഴകൾ അവർക്കു കൊടുത്തിരുന്നതായി പറയപ്പെടുന്നു

**51. ശ്യാമവർണ്ണസ്തതഃ കൃഷ്ണഃ ശ്വേതഃ സംകർഷണസ്തഥാ**
**ഭാരവതാരണാർത്ഥം തൗ ജാതൗ ദേവാംശസംഭവൗ**

അതുകൊണ്ട് കൃഷ്ണൻ ശ്യാമവർണ്ണനും സങ്കർഷണൻ ശ്വേതവർണ്ണനുമായി. അവർ ഭൂമിയുടെ ഭാരം തീർക്കനാൻ ജനിച്ച ദേവാംശരാണ്.

**52. അംശാവതരണം ചൈതച്ഛൃണോതി ഭക്തിഭാവതഃ**
**സർവ്വപാപവിനിർമ്മുക്തോ മോദതേ സ്വജനൈർവൃതഃ**

ഭക്തിയോടുകൂടി ഈ അംശാവതാരങ്ങളെക്കുറിച്ച് കേട്ടാൽ സർവ്വപാപങ്ങളിൽ നിന്നും മുക്തനായി സ്വജനങ്ങളോടുക്കൂടി സുഖിക്കാൻ ഇടവരും.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
ദ്വാവിംശോഽദ്ധ്യായഃ

# അഥ ത്രയോവിംശോ/ദ്ധ്യായഃ

## വ്യാസ ഉവാച

1. **ഹതേഷു ഷട്സു പുത്രേഷു ദേവക്യാ ഔഗ്രസേനിനാ**
**സപ്തമേ പതിതേ ഗർഭേ വചനാന്നാരദസ്യ ച**

ദേവകിയുടെ ആറുപുത്രൻമാരേയും കംസൻ കൊന്നു. ഏഴാമത്തെ ഗർഭം അലസിപ്പോകുകയും ചെയ്തു. ആ അവസരത്തിൽ നാരദൻ പറഞ്ഞതനുസരിച്ച്,

2. **അഷ്ടമസ്യ ച ഗർഭസ്യ രക്ഷണാർത്ഥമതന്ദ്രിതഃ**
**പ്രയത്നമകരോദ്രാജാ മരണം സ്വം വിചിന്തയൻ**

തന്റെ മരണം ഈ ശിശുമൂലമാണല്ലോ എന്നു ചിന്തിച്ചുകൊണ്ട് രാജാവ് ഒട്ടും അലസത വിചാരിക്കാതെ എട്ടാമത്തെ ഗർഭത്തെ കാത്തു സൂക്ഷിക്കാനുള്ള ശ്രമം തുടങ്ങി.

3. **സമയേ ദേവകീഗർഭേ പ്രവേശകരോദ്ധരിഃ**
**അംശേന വസുദേവേ തു സമാഗത്യ യഥാക്രമം**

ഹരി, വസുദേവന്റെ അംശമായിത്തീർന്ന് യഥാസമയം ദേവകിയുടെ ഗർഭത്തിൽ പ്രവേശിച്ചു.

4. **തദേയം യോഗമായാ ച യശോദായാം യദേച്ഛയാ**
**പ്രവേശമകരോദ്ദേവീ ദേവകാര്യാർത്ഥസിദ്ധയേ**

ആ സമയത്തുതന്നെ യോഗമായയും ദേവകാര്യം സാധിക്കുന്നതിനു വേണ്ടി യശോദയുടെ ഗർഭത്തിൽ ഇച്ഛാനുസൃതം പ്രവേശിച്ചു.

5. **രോഹിണ്യാസ്തനയോ രാമോ ഗോകുലേ സമജായത**
**യതഃ കംസഭയോദ്വിഗ്നാ സംസ്ഥിതാ സാ ച കാമിനീ**

രോഹിണിയുടെ പുത്രനായി രാമൻ ഗോകുലത്തിൽ ജനിച്ചു. ആ രോഹിണിയാകട്ടെ കംസനെ ഭയന്ന് വ്യാകുലനായി ഗോകുലത്തിൽ കഴിഞ്ഞുകൂടുകയായിരുന്ന.

6. **കാരാഗാരേ തതഃ കംസോ ദേവകീം ദേവസംസ്തുതാം**
**സ്ഥാപയാമാസ രക്ഷാർത്ഥം സേവകാൻ സമകല്പയത്**

ദേവസംസ്തുതയായ ദേവകിയെ കംസൻ കാരാഗൃഹത്തിലാക്കി. കാവലിനായി സേവകന്മാരെയും ഏർപ്പെടുത്തി.

7. **വസുദേവസ്തു കാമിന്യാഃ പ്രേമതന്തുനിയന്ത്രിതഃ**
**പുത്രോത്പത്തിം തു സഞ്ചിന്ത്യ പ്രവിഷ്ടഃ സഹ ഭാര്യയാ**

സ്വ പത്നിയോട് അത്യന്തം പ്രേമബദ്ധനായിരുന്നതിനാൽ പുത്ര ജനനത്തെക്കുറിച്ച് ആലോചിച്ചുകൊണ്ട് വസുദേവനും ഭാര്യയോടൊപ്പം കാരാഗൃഹത്തിൽത്തന്നെ കഴിഞ്ഞു.

8. **ദേവകീഗർഭഗോ വിഷ്ണുർദേവകാര്യാർത്ഥസിദ്ധയേ**
**സംസ്തുതോ/മരസംഘൈശ്ച വ്യവർദ്ധത യഥാക്രമം**

ദേവകാര്യം സാധിക്കുന്നതിനായി ദേവകീ ഗർഭത്തിൽ ജനിച്ചവിഷ്ണുവിനെ ദേവസംഘം സ്തുതിച്ചു. യഥാക്രമം ആ ഗർഭം വളർന്നു വന്നു.

9. **സംജാതേ ദശമേ തത്ര മാസേ/ഥ ശ്രാവണേ ശുഭേ**
**പ്രജാപത്യർക്ഷസംയുക്തേ കൃഷ്ണപക്ഷേ/ഷ്ടമീ ദിനേ**

പത്തുമാസം പൂർത്തിയായ ശ്രാവണമാസത്തിലെ കൃഷ്പക്ഷത്തിൽ അഷ്ടമിയും പ്രജാപത്യനക്ഷത്രവും (പ്രജാപതിയെസംബന്ധിച്ച നക്ഷത്രം-രോഹിണി)ചേർന്ന ശുഭ ദിനത്തിൽ,

**10. കംസസ്തു ദാനവാൻ സർവ്വാനുവാച ഭയവിഹ്വലഃ**
**രക്ഷണീയാ ഭവദ്ഭിശ്ച ദേവകീ ഗർഭമന്ദിരേ**

കംസൻ ഭയസംഭ്രാന്തനായി ദാനവന്മാരോടെല്ലാം പറഞ്ഞു: "ദേവകി സൂതികാഗൃഹത്തിലാണ്; അവളെ നിങ്ങൾ കാത്തുകൊള്ളണം.

**11. അഷ്ടമോ ദേവകീഗർഭഃ ശത്രുർമേ പ്രഭവിഷ്യതി**
**രക്ഷണീയഃ പ്രയത്നേന മൃത്യരൂപഃ സ ബാലകഃ**

ദേവകിയുടെ എട്ടാമത്തെ ഗർഭമാണ് എന്റെ ശത്രുവായിത്തീരുന്നത്. ഏതുകഠിനശ്രമം ചെയ്തും അതിനെ സംരക്ഷിച്ചുകൊള്ളണം. കാലരൂപനാണ് ആ ബാലകൻ.

**12. ഹത്വൈനം ബാലകം ദൈത്യാഃ സുഖം സ്വപ്സ്യാമി മന്ദിരേ**
**നിവൃത്തിവർജിതേ ദുഃഖേ നാശിതേ ചാഷ്ടമേ സുതേ**

ദൈത്യന്മാരേ, ഈ ബാലകനെ കൊന്നിട്ടേ എനിക്ക് കൊട്ടാരത്തിൽ കിടന്ന് സുഖമായി ഉറങ്ങാൻ കഴിയൂ. ഈ എട്ടാമത്തെ കുട്ടി നശിച്ചേ എന്റെ ഒഴിയാ ദുഃഖവും തീരൂ.

**13. ഖഡ്ഗപ്രാസധരാഃ സർവ്വേ തിഷ്ഠന്തു ധൃതകാർമുകാഃ**
**നിദ്രാതന്ദ്രാവിഹീനാശ്ച സർവ്വ ത്രനിഹിതേക്ഷണാഃ**

അതുകൊണ്ട് എല്ലാവരും വാളും കുന്തവും വില്ലും ധരിച്ച് എല്ലായിടവും നിരീക്ഷിച്ചുകൊണ്ട് ക്ഷീണിച്ച് ഉറങ്ങാതെ നിന്നു കൊള്ളണം".

**വ്യാസ ഉവാച**

**14. ഇത്യാദിശ്യാസുരഗണാൻ കൃശോഽതിഭയവിഹ്വലഃ**
**മന്ദിരം സ്വം ജഗാമാശു ന ലേഭേ ദാനവഃ സുഖം**

ഇങ്ങനെ അസുരഗണങ്ങളോടു നിർദ്ദേശിച്ചിട്ട് ക്ഷീണിച്ച് ഭയസംഭ്രാന്തനായി വേഗം സ്വഭവനത്തിലെത്തി. എങ്കിലും ആ ദാനവന് സുഖം കിട്ടിയില്ല.

**15. നിശീഥേ ദേവകീ തത്ര വസുദേവമുവാച ഹ**
**കിം കരോമി മഹാരാജ പ്രസവാവസരോ മമ**

അർദ്ധരാത്രിയായപ്പോൾ ദേവകി വസുദേവരോടു പറഞ്ഞുഃ മഹാരാജാവേ, എന്റെ പ്രസവമായിക്കഴിഞ്ഞു. ഞാൻ ഇപ്പോൾ എന്തു ചെയ്യട്ടെ!

**16. ബഹവോ രക്ഷപാലാശ്ച തിഷ്ഠന്ത്യത്ര ഭയാനകാഃ**
**നന്ദപത്ന്യാ മയാ. സാർധം കൃതോഽസ്തി സമയഃ പുരാ**

ഭയാനകന്മാരായ അനേകം കാവൽഭടൻമാർ ഇവിടെ കാവൽ നിൽക്കുന്നുണ്ടല്ലോ! പണ്ട് നന്ദഗോപരുടെ പത്നി എന്നോട് പ്രതിജ്ഞചെയ്തിട്ടുണ്ട്,

**17. പ്രേഷിതവ്യസ്ത്വയാ പുത്രോ മന്ദിരേ മമ മാനിനി**
**പാലയിഷ്യാമ്യഹം തത്ര തവാതിമനസാ കില**

'മാനിനി, നിന്റെ പുത്രനെ എന്റെ ഗൃഹത്തിലെത്തിച്ചേക്കൂ. ഞാൻ അവിടെ വളരെ ശ്രദ്ധയോടെ വളർത്തിക്കൊള്ളാം.

**18. അപത്യം തേ പ്രദാസ്യാമി കംസസ്യ പ്രത്യയായ വൈ**
**കിം കർത്തവ്യം പ്രഭോ ചാദ്യ വിഷമേ സമുപസ്ഥിതേ**

കംസനെ വിശ്വസിപ്പിക്കാൻവേണ്ടി ഞാൻ എന്റെ കുഞ്ഞിനെ നിനക്കു തരാം. പ്രഭോ, ഈ വിഷമാവസ്ഥയിൽ എത്തിയിരിക്കെ, എന്താണു ചെയ്യുക.

**19. വ്യത്യയഃ സന്തതേഃ ശൗരേ കഥം കർത്തും ക്ഷമോ ഭവേഃ**
**ദൂരേ തിഷ്ഠസ്വ കാന്താദ്യ ലജ്ജാ മേ/തിദുരത്യയാ**

സന്താനങ്ങളെ വച്ചുമാറാൻ അങ്ങേയ്ക്ക് എങ്ങനെ സാധിക്കും? പ്രിയപ്പെട്ടവനേ, അല്പം ദൂരെ മാറിനിൽക്കൂ. എനിക്കു വല്ലാത്ത ലജ്ജ തോന്നുന്നു.

**20. പരാവൃത്യ മുഖം സ്വാമിന്നന്യഥാ കിം കരോമ്യഹം**
**ഇത്യുക്ത്വാ തം മഹാഭാഗം ദേവകീ ദേവസമ്മതം.**

സ്വാമിൻ! മുഖം തിരിച്ചു നിൽക്കണേ! അല്ലാതെ ഞാനെന്തു ചെയ്യും?" ഇങ്ങനെ മഹാഭാഗനും ദേവസമ്മതനുമായ വസുദേവരോടു പറഞ്ഞിട്ട്, ദേവകീ,

**21. ബാലകം സുഷുവേ തത്ര നിശീഥേ പരമാദ്ഭുതം**
**തം ദൃഷ്ട്വാ വിസ്മയം പ്രാപ ദേവകീ ബാലകം ശുഭം**

അവിടെ വച്ച് അദ്ഭുതരൂപിയായ ഒരു ബാലനെ പ്രസവിച്ചു, മംഗള സ്വരൂപനായ ആ ശിശുവിനെ കണ്ട് ദേവകി വളരെ വിസ്മയിച്ചു.

**22. പതിം പ്രാഹ മഹാഭാഗാ ഹർഷോല്ഫുല്ലകളേബരാ**
**പശ്യ പുത്രമുഖം കാന്ത ദുർല്ലഭം ഹി തവ പ്രഭോ**

മഹാഭാഗയായ അവൾ ഹർഷപുളകിതഗാത്രിയായി ഭർത്താവിനോടു പറഞ്ഞു: പ്രിയപ്പെട്ടവനേ, അന്യദുർല്ലഭമായ പുത്രമുഖം നോക്കൂ.

**23. അദ്യൈനം കാലരൂപോ/സൗ ഘാതയിഷ്യതി ഭ്രാതൃജഃ**
**വസുദേവസ്തഥേത്യുക്ത്വാ തമാദായ കരേ സുതം**

പിതൃവ്യപുത്രനായ ആ കാലരൂപൻ ഈ കുഞ്ഞിനെ ഇപ്പോൾ കൊല്ലുമല്ലോ! അപ്പോൾ 'കാണട്ടെ' എന്നു പറഞ്ഞുകൊണ്ട് വസുദേവൻ കുഞ്ഞിനെ കൈയിലെടുത്തു.

**24. അപശ്യച്ചാനനം തസ്യ സുതസ്യാദ്ഭുതകർമ്മണഃ**
**വീക്ഷ്യ പുത്രമുഖം ശൗരിശ്ചിന്താവിഷ്ടോ ബഭൂവ ഹ**

അദ്ഭുതകർമ്മങ്ങൾ ചെയ്യാൻ ജനിച്ച ആ കുഞ്ഞിന്റെ മുഖം അദ്ദേഹം കണ്ടു. പുത്രന്റെ മുഖം നോക്കിയിട്ട് വസുദേവൻ ചിന്താവിവശനായിത്തീർന്നു.

**25. കിം കരോമി കഥം ന സ്യാദ്ദുഃഖമസ്യ കൃതേ മമ**
**ഏവം ചിന്താതുരേ തസ്മിൻ വാഗുവാചാശരീരിണീ**

ഇവനെപ്പറ്റി ദുഃഖിക്കാനിടവരാത്തവിധം എനിക്ക് എന്തുചെയ്യാൻ കഴിയും? ഇങ്ങനെ ചിന്താവിഷ്ടനായിരിക്കെ ഒരു അശരീരിവാക്ക് ഉണ്ടായി.

**26. വസുദേവം സമാഭാഷ്യ ഗഗനേ വിശദാക്ഷരാ**
**വസുദേവ ഗൃഹീത്വൈനം ഗോകുലം നയ സത്വരഃ**

വസുദേവനെ സംബോധനചെയ്തുകൊണ്ട് വളരെ വ്യക്തമായി ആകാശത്തുനിന്നു കേൾക്കാൻ കഴിഞ്ഞു. ''വസുദേവ, വേഗം ഇവനെ എടുത്തുകൊണ്ട് ഗോകുലത്തിലേക്കു പോകൂ.

**27. രക്ഷപാലാസ്തഥാ സർവ്വേ മയാ നിദ്രാവിമോഹിതാഃ**
**വിവൃതാനി കൃതാന്യഷ്ടൗ കപാടാനി ച ശൃംഖലാഃ**

രക്ഷാഭടൻമാരെയെല്ലാം ഞാൻ നിദ്രാവിധേയരാക്കിയിരിക്കുകയാണ്. എട്ടുവാതിലുകൾ തുറന്നിട്ടുണ്ട്; ചങ്ങലയും അഴിച്ചിട്ടുണ്ട്.

**28. മുക്ത്വൈനം നന്ദഗേഹേ ത്വം യോഗമായാം സമാനയ**
**ശ്രുത്വൈവ വസുദേവസ്തു തസ്മിൻകാരാഗൃഹേ ഗതഃ**

നന്ദന്റെ ഭവനത്തിൽ ഇവനെ വിട്ടിട്ട് യോഗമായയെ ഇങ്ങോട്ടു കൊണ്ടു പോരുക. കാരാഗൃഹത്തിൽ കഴിയുന്ന വസുദേവർ ആ വാക്കുകേട്ട ഉടൻതന്നെ,

**29. വിവൃതം ദ്വാരമാലോക്യ ബഭൂവ തരസാ നൃപ**
**തമാദായ യയാവാശു ദ്വാരപാലൈരലക്ഷിതഃ**

വാതിൽ തുറന്നുകിടക്കുന്നതായികണ്ടിട്ട് വേഗം ചെന്ന് ശിശുവിനെ എടുത്തുകൊണ്ട് ദ്വാരപാലകൻമാർ അറിയാതെ പുറപ്പെട്ടു.

**30. കാളിന്ദീതടമാസാദ്യ പുരം ദൃഷ്ട്വാ സുനിശ്ചിതം**
**തദൈവ കടിദഘ്നീ സാ ബഭ്രൂവാശു സരിദ്വരാ**

കാളിന്ദിയുടെ തീരത്തെത്തി. ചെന്നെത്തേണ്ട സ്ഥലം കണ്ടു. അപ്പോൾത്തന്നെ ആ ഉത്തമനദി അരയ്ക്കുതാഴെമാത്രം വെള്ളമുള്ളവളായിത്തീർന്നു.

**31. യോഗമായാ പ്രഭാവേണ തത്താരാനകദുന്ദുഭിഃ**
**ഗതാ തു ഗോകുലം ശൗരിർനിശീഥേ നിർജനേ പഥി**

യോഗമായയുടെ വൈഭവത്താൽ ആനകദുന്ദുഭി ആ നദി കടന്നു. നിർജ്ജനമായ വഴിയിലൂടെ അർദ്ധരാത്രിയിൽ അദ്ദേഹം ഗോകുലത്തിൽ എത്തിയിട്ട്,

**32. നന്ദദ്വാരേ സ്ഥിതഃ പശ്യൻ വിഭ്രൂതിം പശുസംജ്ഞിതാം.**
**തദൈവ തത്ര സംജാതാ യശോദാ ഗർഭസംഭവാ**

നന്ദഗോകുലത്തിന്റെ പടിക്കൽ, പശുസമ്പത്തുമൂലമുള്ള ഗോകുലത്തിന്റെ ഐശ്വര്യം നോക്കികൊണ്ട് നിന്നു. അപ്പോൾത്തന്നെ യശോദയും അവിടെ പ്രസവിച്ചു.

**33. യോഗമായാംശജാ ദേവി ത്രിഗുണാ ദിവ്യരൂപിണീ**
**ജാതാം താം ബാലികാം ദിവ്യാം ഗൃഹീത്വാ കരപങ്കജേ**

യോഗമായാംശജയും ത്രിഗുണാത്മികയും ദിവ്യരൂപിണിയുമായ ദേവി, അപ്പോൾ ജനിച്ച ആ ദിവ്യ ബാലികയെ കരപങ്കജത്തിൽ എടുത്തുകൊണ്ട്,

**34. തത്രാഗത്യ ദദൗ ദേവി സൈരന്ധ്രീരൂപധാരിണീ**
**വസുദേവഃ സുതം ദത്വാ സൈരന്ധ്രീകരപങ്കജേ**

സൈരന്ധ്രീവേഷത്തിൽ വന്ന് അതിനെ വസുദേവർക്ക് നൽകി. വസുദേവർ സ്വപുത്രനെ സൈരന്ധ്രിയുടെ കൈത്താരിലും ഏല്പിച്ചു.

**35. താമാദായ യയൗ ശീഘ്രം ബാലികാം മുദിതാശയഃ**
**കാരാഗാരേ തതോ ഗത്വാ ദേവക്യാഃ ശയനേ സുതാം**

ആ ബാലികയെയും എടുത്തുകൊണ്ട് സന്തുഷ്ടചിത്തനായ വസുദേവൻ വളരെ വേഗം പുറപ്പെട്ടു. കാരാഗൃഹത്തിലെത്തിയിട്ട് ആ കുഞ്ഞിനെ ദേവകിയുടെ കിടക്കയിൽ,

**36. നിക്ഷിപ്യ സംസ്ഥിതഃ പാർശ്വേ ചിന്താവിഷ്ടോ ഭയാതുരഃ**
**രുരോദ സുസ്വരം കന്യാ തദൈവാഗതസംജ്ഞകാഃ**

കിടത്തിയിട്ട് ചിന്താവിഷ്ടനും ഭയാതുരനുമായി അടുത്തുനിന്നു. അപ്പോൾതന്നെ ആ കുട്ടി ഉറക്കെ കരഞ്ഞു. അപ്പോൾ ബോധം തെളിഞ്ഞ,

**37. ഉത്തസ്ഥുഃ സേവകാ രാജ്ഞഃ ശ്രുത്വാ തദ്രുദിതം നിശി**
**തമൂചുർഭൂപതിം ഗത്വാ ത്വരിതാസ്തേ/തിവിഹ്വലാഃ**

രാജസേവകൻമാർ രാത്രിയിൽ ആ കരച്ചിൽകേട്ട് എണീറ്റു ചെന്ന് അത്യന്തം ഭയവിഹ്വലരായി രാജാവിനോടു പറഞ്ഞു:–

**38. ദേവക്യാശ്ച സുതോ ജാതഃ ശീഘ്രമേഹി മഹാമതേ**
**തദാകർണ്യ വചസ്തേഷാം ശീഘ്രം ഭോജപതിർ യയൗ**

'ദേവകിയ്ക്ക് പുത്രനുണ്ടായിരിക്കുന്നു മഹാമതേ വേഗം വരൂ' എന്ന്. അവരുടെ വാക്കുകേട്ട ക്ഷണത്തിൽത്തന്നെ കംസൻ ഇറങ്ങിത്തിരിച്ചു.

**39. പ്രാവൃതം ദ്വാരമാലോക്യ വസുദേവമഥാഹ്വയത്**

വാതിൽ അടഞ്ഞുകിടക്കുന്നതുകണ്ട് കംസൻ വസുദേവനെ വിളിച്ചു.

**കംസ ഉവാച**

**സുതമാനയ ദേവക്യാ വസുദേവ മഹാമതേ**

മഹാമതിയായ വസുദേവ, ദേവകീപുത്രനെ കൊണ്ടുവരൂ.

**40. മൃത്യുർമേ ചാഷ്ടമോ ഗർഭസ്തന്നിഹന്മി രിപും ഹരീം**

എട്ടാമത്തെ ഗർഭം നിമിത്തമാണല്ലോ എനിക്കു മരണം. ശത്രുവായ ആ ഹരിയെ ഞാൻ കൊല്ലുന്നുണ്ട്.

**വ്യാസ ഉവാച**

**ശ്രുത്വാ കംസവചഃ ശൗരിർഭയത്രസ്തവിലോചനഃ**

കംസന്റെ വാക്കുകേട്ട് ഭയപ്പെട്ടു വിറച്ച് കണ്ണുകലങ്ങിയ വസുദേവ,

**41. താമാദായ സുതാം പാണൗ ദദൗ ചാശു രുദന്നിവ**
**ദൃഷ്ടോ/ഥ ദാരികാം രാജാ വിസ്മയം പരമം ഗതഃ**

പുത്രിയെ കൈയിലെടുത്തു കരഞ്ഞുകൊണ്ടു വന്ന് വേഗം കംസനു നൽകി. ആ പെൺകുഞ്ഞിനെ കണ്ട രാജാവ് വളരെ അദ്ഭുതപ്പെട്ടു.

**42. ദേവവാണീ വൃഥാ ജാതാ നാരദസ്യ ച ഭാഷിതം**
**വസുദേവഃ കഥം കുര്യാദനൃതം സംകടേ സ്ഥിതഃ**

ദേവവാണിയും നാരദവചനവും വെറുതേ ആയി. കഷ്ടതയിൽപെട്ടിരിക്കുന്ന വസുദേവന് എങ്ങനെ കപടം കാണിക്കാൻ കഴിയും?

**43. രക്ഷപാലാശ്ച മേ സർവ്വേ സാവധാനാ ന സംശയഃ**
**കുതോ/ത്ര കന്യകാ കാമം ക്വ ഗതഃ സ സുതഃ കില**

എന്റെ കാവൽക്കാരെല്ലാം നല്ല ശ്രദ്ധയുള്ളവരാണന്നു തീർച്ചയാണ്. ഈ കന്യക ഇവിടെങ്ങനെ വന്നു? ആ ആൺകുട്ടി എവിടെപോയി?

44. സന്ദേഹോ//ത്ര ന കർത്തവ്യഃ കാലസ്യ വിഷമാ ഗതിഃ
ഇതി സഞ്ചിന്ത്യ താം ബാലാം ഗൃഹീത്വാ പാദയോഃ ഖലഃ

സംശയിക്കാനെന്തിരിക്കുന്നു! കാലത്തിന്റെ പോക്ക് അറിയാൻ വിഷമമാണെന്ന് വിചാരിച്ചു കൊള്ളിൻ! പിന്നെ കുഞ്ഞിന്റെ രണ്ടു കാലും പിടിച്ചു തൂക്കിയെടുത്ത് ആ ദുഷ്ടൻ,

45. പോഥയാമാസ പാഷാണേ നിർഘൃണഃ കുലപാംസനഃ
സാ കരാന്നിഃസൃതാ ബാലാ യയാവാകാശമണ്ഡലം

കുലദ്രോഹി, നന്ദികെട്ടവൻ കല്ലിൽ ആഞ്ഞടിച്ചു, ശിശുവാകട്ടെ, കൈയ്യിൽ നിന്നു വഴുതി ആകാശമാർഗ്ഗത്തിലെത്തി.

46. ദിവ്യരൂപാ തയാ ഭൂത്വാ തമുവാച മൃദുസ്വനാ
കിം മയാ ഹതയാ പാപ ജാതസ്തേ ബലവാൻ രിപുഃ

ദിവ്യരൂപം പ്രാപിച്ച് ആ ശിശു കംസനോട് ഇങ്ങനെ മയത്തിൽ പറഞ്ഞു: ''പാപബുദ്ധേ, എന്നെ കൊന്നതുകൊണ്ട് എന്തുപ്രയോജനം? നിന്റെ ബലവാനായ ശത്രു ജനിച്ചു കഴിഞ്ഞു.

47. ഹനിഷ്യതി ദുരാരാദ്ധ്യഃ സർവ്വഥാ ത്വാം നരാധമം
ഇത്യുക്ത്വാ സാ ഗതാ കന്യ ഗഗനം കാമഗാ ശിവാ

'ദുരാരാധ്യനായ അവൻ നരാധമനായ നിന്നെ എങ്ങനെയായാലും കൊല്ലും' എന്നു പറഞ്ഞുകൊണ്ട് ശിവയും കാമഗയുമായ ആ കന്യക ആകാശമാർഗ്ഗത്തിൽ അപ്രത്യക്ഷയായി.

48. കംസസ്തു വിസ്മയാവിഷ്ടോ ഗതോ നിജഗൃഹം തദാ
ആനായ്യ ദാനവാൻ സർവ്വാനിദം വചനമബ്രവീത്

കംസൻ വിസ്മയാവിഷ്ടനായി സ്വഭവനത്തിലേക്കുപോയി. പിന്നെ ദാനവന്മാരെയെല്ലാം വരുത്തി അവരോട് ഇങ്ങനെ പറഞ്ഞു:

49. ബകധേനുകവത്സാദീൻ ക്രോധാവിഷ്ടോ ഭയാതുരഃ
ഗച്ഛന്തു ദാനവാഃ സർവ്വേ മമ കാര്യാർത്ഥസിദ്ധയേ

ബകൻ ധേനുകൻ വത്സൻ തുടങ്ങിയ അസുരന്മാരോട് കോപിഷ്ഠനും ഭയാതുരനുമായ കംസൻ പറഞ്ഞു: ''എന്റെ കാര്യം സാധിക്കാൻ എല്ലാവരും ഉടനേ പുറപ്പെട്ടു കൊൾവിൻ!

50. ജാതമാത്രാശ്ച ഹന്തവ്യാ ബാലകാ യത്രകുത്രചിത്
പൂതനൈഷാ വ്രജത്വദ്യ ബാലഘ്നീ നന്ദഗോകുലം

എവിടെയായാലും വേണ്ടില്ല ജനിച്ച കുഞ്ഞുങ്ങളെ അപ്പോൾത്തന്നെ കൊല്ലണം. പൂതന ഇപ്പോൾത്തന്നെ നന്ദന്റെ ഗോകുലത്തിലേക്കു പോകട്ടെ. അവൾ കുഞ്ഞുങ്ങളെ കൊല്ലുന്നവളാണല്ലോ.

51. ജാതമാത്രാൻ വിനിഘ്നന്തീ ശിശൂംസ്തത്ര മാമാജ്ഞയാ
ധേനുകോ വത്സകഃ കേശീ പ്രലംബോ ബക ഏവ ച

അവൾ എന്റെ ആജ്ഞ അനുസരിച്ച് ജനിച്ച ശിശുക്കളെയെല്ലാം കൊല്ലട്ടെ. ധേനുകനും വത്സകനും പ്രലംബനും ബകനും.

52. സർവ്വേ തിഷ്ഠന്തു തത്രൈവ മമ കാര്യചികീർഷയാ
ഇത്യാജ്ഞാപ്യാസുരാൻ കംസോ യയൗ നിജഗൃഹം ഖലഃ
ചിന്താവിഷ്ടോ//തിദീനാത്മാ ചിന്തയിത്വൈവ തം പുനഃ

എല്ലാവരും എന്റെകാര്യം നിറവേറ്റുന്നതിനുവേണ്ടി അവിടത്തന്നെ കഴിയട്ടെ! ഇങ്ങനെ അസുരന്മാരോടു കല്പിച്ചിട്ട് കംസൻ സ്വഗൃഹത്തിലേക്കു പോയി. അതു തന്നെ വീണ്ടും ഓർത്ത് അത്യധികം ദുഃഖിതനും ചിന്താവിഷ്ടനുമായിത്തീർന്നു.

ഇതി ശ്രീദേവീഭാഗവതേണ **ചതുർത്ഥസ്കന്ധേ**
ത്രയോവിംശോ*ƒ*ദ്ധ്യായഃ

## അഥ ചതുർവിംശോ*ƒ*ദ്ധ്യായഃ

### വ്യാസ ഉവാച

**1. പ്രാതർനന്ദഗൃഹേ ജാതഃ പുത്രജന്മമഹോത്സവഃ**
**കിംവദന്ത്യഥ കംസേന ശ്രുതാ ചാരമുഖാദപി**

പ്രഭാതത്തിൽത്തന്നെ നന്ദഗൃഹത്തിൽ യശോദയ്ക്കു ഉണ്ണി ഉണ്ടായതിന്റെ ആഘോഷമാരംഭിച്ചു. ചാരന്മാർ മുഖേന കംസനൊരു കിംവദന്തി കേട്ടിരുന്നു.

**2. ജാനാതി വസുദേവസ്യ ദാരാസ്തത്ര വസന്തി ഹി**
**പശവോ ദാസവർഗ്ഗശ്ച സർവ്വേ തേ നന്ദഗോകുലേ**

'വസുദേവരുടെ ഭാര്യയും പശുക്കളും ഭൃത്യന്മാരുമെല്ലാം നന്ദഗോകുലത്തിൽ വസിക്കുന്നതായി അറിയുന്നു' എന്ന്.

**3. തേന ശങ്കാസമാവിഷ്ടോ ഗോകുലം പ്രതി ഭാരത**
**നാരദേനാപി തത്സർവ്വം കഥിതം കാരണം പുരാ**

അതിനാൽ ഗോകുലത്തെക്കുറിച്ച് ആശങ്കയുള്ളവനായിരുന്നു, കംസൻ. നാരദൻ പണ്ടു പറഞ്ഞിരുന്നതെല്ലാം അതിനു നിമിത്തമായിത്തീർന്നു.

**4. ഗോകുലേ യേ ച നന്ദാദ്യാസ്തത് പത്ന്യശ്ച സുരാംശജാഃ**
**ദേവകീവസുദേവാദ്യാഃ സർവ്വേ തേ ശത്രവഃ കില**

'ഗോകുലത്തിലുള്ള നന്ദൻ തുടങ്ങിയവരും അവരുടെ പത്നിമാരും ദേവകീവസുദേവാദികളുമെല്ലാം സുരാംശജരും നിന്റെ ശത്രുക്കളുമാണ്.'

**5. ഇതി നാരദവാക്യേന ബോധിതോ*ƒ*സൗ കുലാധമഃ**
**ജാതഃ കോപമനാ രാജൻ കംസഃ പരമപാപകൃത്**

ഇങ്ങനെ നാരദൻ പറഞ്ഞു ബോധ്യപ്പെട്ട കുലാധമനും മഹാപാപിയുമായ, കംസൻ കുപിതനായിത്തീർന്നു.

**6. പൂതനാ നിഹതാ തത്ര കൃഷ്ണേനാമിതതേജസാ**
**ബകോ വത്സാസുരശ്ചാപി ധേനുകശ്ച മഹാബലഃ**

അമിതതേജസ്വിയായ കൃഷ്ണൻ അവിടെ വച്ച് പൂതനയെ കൊന്നു. ബകനും വത്സാസുരനും മഹാബലവാനായ ധേനുകനും,

**7. പ്രലംബോ നിഹതസ്തേന തഥാ ഗോവർദ്ധനോ ധൃതഃ**
**ശ്രുത്വൈതത്കർമ്മ കംസസ്തു മേനേ മരണമാത്മനഃ**

പ്രലംബനും കൃഷ്ണനാൽ കൊല്ലപ്പെട്ടു. അതുപോലെ ഗോവർദ്ധന പർവ്വതത്തെ ഉദ്ധരിച്ചു. കൃഷ്ണന്റെ ഇത്തരം കർമ്മങ്ങളെക്കുറിച്ചു കേട്ട കംസൻ തന്റെ മരണത്തെക്കുറിച്ചും ആലോചിച്ചു.

**8. തഥാ വിനിഹതാ കേശീ ജ്ഞാത്വാ കംസോ/തിദുർമനാഃ**
**ധനുർയാഗമിഷേണാശു താവാനേതും പ്രചക്രമേ**

അതുപോലെ കേശിയും വധിക്കപ്പെട്ടതറിഞ്ഞ കംസൻ അത്യന്തം ഖിന്നനായി. ധനുർയാഗം നടത്തുകയാണെന്ന വ്യാജേന അവരെ രണ്ടുപേരെയും കൊണ്ടുവരാൻ കംസൻ ആലോചിച്ചു.

**9. അക്രൂരം പ്രേഷയാമാസ ക്രൂരഃ പാപമതിസ്തദാ**
**ആനേതും രാമകൃഷ്ണൗ ച വധായാമിതവിക്രമൗ**

അമിത പരാക്രമിതളായ രാമകൃഷ്ണന്മാരെ കൊണ്ടുവന്നു വധിക്കുന്നതിനുവേണ്ടി ക്രൂരനനും പാപബുദ്ധിയുമായ കംസൻ അക്രൂരനെ ഗോകുലത്തിലേക്ക് അയച്ചു.

**10. രഥമാരോപ്യ ഗോപാലൗ ഗോകുലാദ് ഗാന്ദിനീസുതഃ**
**ആഗതോ മഥുരായാം തു കംസാദേശേ സ്ഥിതഃ കില**

കംസന്റെ കല്പനയെ മാനിച്ച് അക്രൂരൻ ഗോകുലത്തിൽ നിന്ന് ഗോപകുമാരന്മാർ ഇരുവരെയും തേരിൽ കയറ്റി മഥുരയിൽ എത്തി.

**11. താവാഗത്യ തദാ തത്ര ധനുർഭംഗം ച ചക്രതുഃ**
**ഹത്വാ/ഥ രജകം കാമം ഗജം ചാണൂരമുഷ്ടികം**

അവർ അവിടെ വന്ന് ധനുർഭംഗം നിർവഹിച്ചു. രജകനെ കൊന്നതിനുശേഷം കുവലയാപീഡത്തെയും ചാണൂരമുഷ്ടികന്മാരെയും

**12. ശലം ച തോശലം ചൈവ നിജഘ്നാന ഹരിസ്തദാ**
**ജഘ്നാന കംസം ദേവേശഃ കേശേഷ്വാകൃഷ്യ ലീലയാ**

ശലനെയും തോശലനെയും ഹരി വധിച്ചു. ദേവേശനായ കൃഷ്ണൻ പിന്നീട് തലമുടിക്കു പിടിച്ചിഴച്ച് കംസനെയും അനായാസം കൊന്നു.

**13. പിതരൗ മോചയിത്വാ/ഥ ഗതദുഃഖൗ ചകാര ഹ**
**ഉഗ്രസേനായ രാജ്യം തദ്ദാവരിനിഷൂദനഃ**

പിന്നെ, കാരാഗൃഹത്തിൽ കിടന്ന പിതാക്കന്മാരെ മോചിപ്പിച്ച് അവരുടെ ദുഃഖം ഇല്ലാതാക്കി. ശത്രു നിഷൂദനനായ അദ്ദേഹം ആ രാജ്യം ഉഗ്രസേനനു നൽകി.

**14. വസുദേവസ്തയോസ്തത്ര മൗഞ്ജീബന്ധനപൂർവ്വകം**
**കാരായാമാസ വിധിവത് വ്രതബന്ധം മഹാമനാഃ**

മഹാമനസ്കനായ വസുദേവൻ പിന്നീട് മേഖല അണിഞ്ഞു കൊണ്ടുള്ള വ്രതാനുഷ്ഠാനം(ഉപനയനം) അവിടെ വച്ച് വിധിയനുസരിച്ച് അവരെക്കൊണ്ടു ചെയ്യിച്ചു.

**15. ഉപനീതൗ തദാ തൗ തു ഗതൗ സാന്ദീപനാലയം**
**വിദ്യാഃ സർവ്വാഃ സമഭ്യസ്യ മഥുരാമാഗതൗ പുനഃ**

അങ്ങനെ ഉപനീതരായ ശേഷം ഇരുവരും സാന്ദീപനിയുടെ ഭവനത്തിലേക്കു പോയി. അവിടെ വച്ച് സകല വിദ്യകളും പഠിച്ചതിനുശേഷം വീണ്ടും മഥുരയിലേക്കുവന്നു.

**16. ജാതൗ ദ്വാദശവർഷീയൗ കൃതവിദ്യൗ മഹാബലൗ**
**മഥുരായാം സ്ഥിതൗ വീരൗ സുതാവാനകദുന്ദുഭേഃ**

അപ്പോഴേക്കും പന്ത്രണ്ടുവയസ്സായി രണ്ടുപേർക്കും. ഇരുവരും അഭ്യസ്തവിദ്യരും ശക്തരുമായിത്തീർന്നു. ആനകദുന്ദുഭിയുടെ രണ്ടു പുത്രന്മാരും പിന്നെ മഥുരയിൽത്തന്നെയായി താമസം.

**17. മാഗധസ്തു ജരാസന്ധോ ജാമാതൃവധദുഃഖിതഃ**
**കൃത്വാ സൈന്യസമാജം സ മഥുരാമാഗതഃ പുരീം**

തന്റെ ജാമാതാവായ കംസൻ വധിക്കപ്പെട്ടു എന്നു കേട്ട് മഗധാധിപതിയായ ജരാസന്ധൻ ദുഃഖിതനായി ഒരു വലിയ സൈന്യത്തോടുകൂടി മഥുരാപുരിയിലേക്കു വന്നു.

**18. സ സപ്തദശവാരം തു കൃഷ്ണേന കൃതബുദ്ധിനാ**
**ജിതഃ സംഗ്രാമമാസാദ്യ മധുപുര്യാ നിവാസിനാ**

മധുപുരീനിവാസിയും നിശ്ചയബുദ്ധിയുമായ കൃഷ്ണൻ അവനെ യുദ്ധത്തിൽ പതിനേഴുതവണ പരാജയപ്പെടുത്തി.

**19. പശ്ചാച്ച പ്രേരിതസ്തേന സ കാലയവനാഭിധഃ**
**സർവ്വമ്ലേച്ഛാധിപഃ ശൂരോ യാദവാനാം ഭയങ്കരഃ**

പിന്നീട് ആ ജരാസന്ധന്റെ പ്രേരണ അനുസരിച്ച് സർവ്വമ്ലേച്ഛന്മാരുടെയും അധിപനും ശൂരനും യാദവന്മാർക്ക് ഭീതിപ്രദനും കാലയവനൻ എന്നു പേരുള്ളവനുമായ

**20. ശ്രുത്വാ യവനമായാന്തം കൃഷ്ണഃസർവ്വാൻ യദൂത്തമാൻ**
**ആനായ്യ ച തഥാ രാമമുവാച മധുസൂദനഃ**

യവനൻ വരുന്നുണ്ട് എന്നുകേട്ട് സകല യദുമുഖ്യന്മാരെയും അതുപോലെ ബലരാമനെയും വിളിച്ചുവരുത്തി മധുഹന്താവായ കൃഷ്ണൻ പറഞ്ഞു.

**21. ഭയം നോƒത്ര സമുത്പന്നം ജരാസന്ധാന്മഹാബലാത്**
**കിം കർത്തവ്യം മഹാഭാഗാ യവനഃ സമുപൈതി വൈ**

മഹാബലവാനായ ജരാസന്ധനെ നമുക്കിപ്പോൾ ഭയപ്പെടേണ്ടിയിരിക്കുന്നു. മഹാഭാഗന്മാരേ, നാമെന്താണ് ഇപ്പോൾ ചെയ്യേണ്ടത്? കാലയവനനും എത്തിക്കഴിഞ്ഞു.

**22. പ്രാണത്രാണം പ്രകർത്തവ്യം ത്യക്ത്വാ ഗേഹം ബലം ധനം**
**സുഖേന സ്ഥീയതേ യത്ര സ ദേശഃ ഖലു പൈതൃകഃ**

വീടും ധനവും ബലവും ഉപേക്ഷിച്ചിട്ടും പ്രാണനെ രക്ഷിക്കണം. എവിടെയാണോ അല്ലലില്ലാതെ കഴിഞ്ഞുകൂടാൻ കഴിയുന്നത് അതുതന്നെയാണ് പൈതൃകമായ പ്രദേശം

**23. സദോദ്വേഗകരഃ കാമം കിം കർത്തവ്യഃ കുലോചിതഃ**
**ശൈലസാഗരസാന്നിദ്ധ്യേ സ്ഥാതവ്യം സുഖമിച്ഛതാ**

കുലോചിതമായതു ചെയ്യേണ്ടതല്ലേ എന്നു സദാ ഉൽക്കണ്ഠയുള്ളവനായിരിക്കുന്നതു കൊണ്ട് എന്തുപ്രയോജനം? സുഖം ഇച്ഛിക്കുന്നവൻ പർവ്വതത്തിന്റെ മുകളിലോ സമുദ്രത്തിന്റെ കരയിലോ പോയി താമസിക്കണം.

**24. യത്ര വൈരിഭയം ന സ്യാത്സ്ഥാതവ്യം തത്ര പണ്ഡിതൈഃ**
**ശേഷശയ്യാം സമാശ്രിത്യ ഹരിഃ സ്വപിതി സാഗരേ**

ശത്രുഭയം എവിടെയില്ലയോ അവിടെ വേണം അറിവുള്ളവർ പാർക്കാൻ. അനന്തനെ ശയ്യയാക്കിക്കൊണ്ട് വിഷ്ണു കടലിലല്ലേ കിടന്നുറങ്ങുന്നത്?

**25. തഥൈവ ച ഭയാദ്ഭീതഃ കൈലാസേ ത്രിപുരാർദ്ദനഃ**
**തസ്മാന്നാത്രൈവ സ്ഥാതവ്യമസ്മാഭിഃ ശത്രുതാപിതൈഃ**

അതുപോലെ ത്രിപുരാന്തകനായ ശിവൻ കൈലാസ പർവ്വതത്തിലല്ലേ കുടിയിരിക്കുന്നത്? അതുകൊണ്ട് ശത്രുപീഡയുള്ള ഈ സ്ഥലത്തു നാം പാർക്കരുത്.

**26. ദ്വാരവത്യം ഗമിഷ്യാമഃ സഹിതാഃ സർവ്വ ഏവ വൈ**
**കഥിതാ ഗരുഡേനാദ്യ രമ്യാ ദ്വാരവതീ പുരീ**

എല്ലാവരും ചേർന്ന് നമുക്കു ദ്വാരകയിലേക്കു പോകാം. ദ്വാരകാപുരി അതിമനോഹരമാണെന്ന് ഗരുഡൻ ഇന്ന് പറയുകയുണ്ടായി.

**27. രൈവതാചലസാന്നിദ്ധ്യേ സിന്ധുകുലേ മനോഹരാ**

രൈവതപർവ്വതത്തിനടുത്ത് കടൽത്തീരത്താണ് ആ മനോഹരമായ പട്ടണം

## വ്യാസ ഉവാച

**തച്ഛ്രത്വാ വചനം തഥ്യം സർവ്വേ യാദവപുംഗവാഃ**

സത്യമായ ആ വാക്കു കേട്ട് എല്ലായാദവപ്രമുഖരും

**28. ഗമനായ മതിം ചക്രുഃ സകുടുംബാഃ സവാഹനാഃ**
**ശകടാനി തഥോഷ്ട്രാശ്ച വാമ്യശ്ച മഹിഷാസ്തഥാ**

സകുടുംബം വാഹനങ്ങളോടുകൂടി പോകാൻ നിശ്ചയിച്ചു. വാഹനങ്ങളിലും, ഒട്ടകങ്ങളുടെയും കുതിരകളുടെയും പോത്തുകളുടെയും പുറത്തുമായി,

**29. ധനപൂർണ്ണാനി കൃത്വാ തേ നിര്യായുർനഗരാദ്ബഹിഃ**
**രാമകൃഷ്ണൌ പുരസ്കൃത്യ സർവേ തേ സപരിച്ഛദാഃ**

ദ്രവ്യങ്ങൾ നിറച്ച് രാമകൃഷ്ണൻമാരെ മുൻനിർത്തി പരിവാരങ്ങളോടുകൂടി അവർ നഗരത്തിനു പുറത്തു കടന്നു.

**30. അഗ്രേ കൃത്വാ പ്രജാഃ സർവ്വാശ്ചേലുഃ സർവേ യദൂത്തമാഃ**
**കതിചിദ്ദിവസൈഃ പ്രാപുഃ പുരീം ദ്വാരവതീം കില**

പ്രജകളെയെല്ലാം മുൻനടത്തിക്കൊണ്ട് യദുപ്രമുഖരെല്ലാം മുന്നോട്ടു നീങ്ങി.ഏതാനും ദിവസങ്ങൾക്കകം അവർ ദ്വാരകാപുരിയിൽ എത്തിച്ചേർന്നു.

**31. ശില്പിഭിഃ കാരയാമാസ ജീർണ്ണോദ്ധാരം ഹി മാധവഃ**
**സംസ്ഥാപ്യ യാദവാംസ്തത്ര താവേതൌ ബലകേശവൌ**

ശിൽപികളെക്കൊണ്ട് മാധവൻ ആ പട്ടണത്തിന്റെ ജീർണ്ണോദ്ധാരണം നടത്തിച്ചു. പിന്നെ യാദവൻമാരെയെല്ലാം അവിടെ പാർപ്പിച്ചിട്ട് രാമകൃഷ്ണൻമാർ ഇരുവരും

**32. തരസാ മഥുരാമേത്യ സംസ്ഥിതൌ നിർജനാം പുരീം**
**തദാ തത്രൈവ സമ്പ്രാപ്തോ ബലവാൻ യവനാധിപഃ**

വേഗം മഥുരയിൽ ചെന്ന് നിർജനമായ ആ പട്ടണത്തിൽ വസിച്ചു. അപ്പോഴേക്കും ബലവാനായ യവനാധിപനും അവിടെ എത്തി.

**33. ജ്ഞാത്വൈനമാഗതം കൃഷ്ണോ നിര്യയൌ നഗരാദ്ബഹിഃ**
**പദാതിരഗ്രേ തസ്യാഭൂദ്യവനസ്യ ജനാർദ്ദനഃ**

കാലയവനൻ വന്നിട്ടുണ്ടെന്നറിഞ്ഞ കൃഷ്ണൻ പട്ടണത്തിനു പുറത്തു കടന്നു. യവനന്റെ മുമ്പിലൂടെ ജനാർദ്ദനൻ നടകൊണ്ടു.

**34. പീതാംബരധരഃ ശ്രീമാൻ പ്രഹസൻ മധുസൂദനഃ**
**തം ദൃഷ്ട്വാ പുരതോ യാന്തം കൃഷ്ണം കമലലോചനം**

പീതാംബരം ധരിച്ച് പ്രസന്നവദനനായിരുന്നു, മധുസൂദനൻ. മുന്നിൽ പോകുന്ന കമലലോചനനായ കൃഷ്ണനെ കണ്ടിട്ട്,

**35. യവനോ/പി പദാതിഃ സൻ പൃഷ്ഠതോ/നുഗതഃ ഖലഃ**
**പ്രസുപ്തോ യത്ര രാജർഷിർ മുചുകുന്ദോ മഹാബലഃ**

ദുഷ്ടനായ യവനനും പിന്നാലെ നടന്നു. രാജർഷിയായ മുചുകുന്ദൻ എവിടെയാണോ കിടന്നുറങ്ങുന്നത് ആ സ്ഥലത്തേക്ക്,

**36. പ്രയയൗ ഭഗവാംസ്സ്ത്ര സകാലയവനോ ഹരിഃ**
**തത്രൈവാന്തർദ്ദധേ വിഷ്ണുർമുചുകുന്ദം സമീക്ഷ്യ ച**

ഭഗവാൻ ഹരി കാലയവനനോടു കൂടി നടന്നു. മുചുകുന്ദനെ കണ്ട ക്ഷണത്തിൽത്തന്നെ വിഷ്ണു മറയുകയും ചെയ്തു.

**37. തത്രൈവ യവനഃ പ്രാപ്തഃ സുപ്തഭൂതമപശ്യത**
**മത്വാ തം വാസുദേവം സ പാദേനാതാഡയന്നൃപം**

അവിടെത്തന്നെ കാലയവനനും എത്തി. ഉറങ്ങിക്കിടക്കുന്ന മുചുകുന്ദനെ കണ്ട് വാസുദേവനാണെന്നു കരുതി കാലുകൊണ്ടു തൊഴിച്ചു.

**38. പ്രബുദ്ധഃ ക്രോധരക്താക്ഷസ്തം ദദാഹ മഹാബലഃ**
**തം ദഗ്ദ്ധ്വാ മുചുകുന്ദോ/ഥ ദദർശ കമലേക്ഷണം**

മഹാശക്തനായ അദ്ദേഹം ഉണർന്നു. ക്രോധത്താൽ കലങ്ങിച്ചെമന്ന കണ്ണുകൊണ്ട് യവനനെ ദഹിപ്പിച്ചു. അവനെ ദഹിപ്പിച്ചു കഴിഞ്ഞപ്പോൾ കണ്ടു, കമലേക്ഷണനായ കണ്ണൻ നിൽക്കുന്നത്.

**39. വാസുദേവം സുദേവേശം പ്രണമ്യ പ്രസ്ഥിതോ വനം**
**ജഗാമ ദ്വാരകാം കൃഷ്ണോ ബലദേവസമന്വിതഃ**

ദേവേശനായ വാസുദേവനെ വണങ്ങിയിട്ട് അദ്ദേഹം വനത്തിലേക്കു പോയി. കൃഷ്ണൻ ബലരാമനോടുകൂടി ദ്വാരകയിലേക്കുംപോയി.

**40. ഉഗ്രസേനം നൃപം കൃത്വാ വിജഹാര യഥാരുചി**
**അഹരദ് രുക്മിണീം കാമം ശിശുപാലസ്വയംവരാത്**

ഉഗ്രസേനനെ രാജാവാക്കിയിട്ട് അവിടെ യഥാരുചി വിഹരിച്ചു; ശിശുപാലന്റെ സ്വയംവരത്തിൽവച്ച് രുക്മിണിയെ അപഹരിച്ചു.

**41. രാക്ഷസേന വിവാഹേന ചക്രേ ദാരവിധിം ഹരിഃ**
**തതോ ജാംബവതീം സത്യാം മിത്രവിന്ദാം ച ഭാമിനീം**

രാക്ഷസവിധിയനുസരിച്ച് വിവാഹം ചെയ്തു. പിന്നീട് ഹരി ജാംബവതിയെയും സത്യയെയും മിത്രവിന്ദയെയും, ഭാമയെയും

**42. കാളിന്ദീം ലക്ഷ്മണാം ഭദ്രാം തഥാ നാഗ്നജിതീം ശുഭാം**
**പൃഥക്പൃഥക് സമാനിയാപ്യുപയേ മേ ജനാർദ്ദനഃ**

കാളിന്ദിയെയും ലക്ഷ്മണയെയും നാഗ്നജിതിയെയും ഒറ്റയ്ക്കൊറ്റയ്ക്കു കൊണ്ടുവന്ന് വിവാഹം കഴിച്ചു.

**43. അഷ്ടാവേവ മഹീപാല പത്ന്യഃ പരമശോഭനാഃ**
**പ്രാസൂത രുക്മിണീ പുത്രം പ്രദ്യുമ്നം ചാരുദർശനം**

രാജൻ, അതിസുന്ദരിമാരായ എട്ടു ഭാര്യമാരുണ്ടായിരുന്നു ഹരിയ്ക്ക്. അവരിൽ രുക്മിണി കാഴ്ചയ്ക്ക് അതിസുന്ദരനായ പ്രദ്യുമ്നനെ പ്രസവിച്ചു.

**44. ജാതകർമ്മാദികം തസ്യ ചകാര മധുസൂദനഃ**
**ഹൃതോഽസൗ സൂതികാഗേഹാച്ഛംബരേണ ബലീയസാ**

ഭഗവാൻ മധുസൂദനൻ ആ ശിശുവിന് ജാതകർമ്മാദികൾ ചെയ്തു. എന്നാൽ ബലവാനായ ശംബരൻ അതിനെ സൂതികാഗൃഹത്തിൽ നിന്ന് അപഹരിച്ചുകൊണ്ടുപോയി.

**45. നീതശ്ച സ്വപുരീം ബാലോ മായാവത്യൈ സമർപ്പിതഃ**
**വാസുദേവോ ഹൃതം ദൃഷ്ട്വാ പുത്രം ശോകസമന്വിതഃ**

ആ കുഞ്ഞിനെ ശംബരൻ തന്റെ കൊട്ടാരത്തിലേക്കു കൊണ്ടുചെന്ന് ഭാര്യയായ മായാവതിക്കു നൽകി. പുത്രനെ അപഹരിച്ചുകൊണ്ടു പോയതറിഞ്ഞ് വാസുദേവൻ വളരെ വ്യസനിച്ചു.

**46. ജഗാമ ശരണം ദേവീം ഭക്തിയുക്തേന ചേതസാ**
**വൃത്രാസുരാദയോ ദൈത്യാ ലീലയൈവ യയാ ഹതാഃ**

വൃത്രാസുരൻ തുടങ്ങിയ ദൈത്യൻമാരെ ആരാണോ അനായാസം കൊന്നത് ആ ദേവിയെ ഭക്തിപൂരിതമായ ഹൃദയത്തോടെ അദ്ദേഹം ശരണം പ്രാപിച്ചു.

**47. തതോഽസൗ യോഗമായായാശ്ചകാര പരമാം സ്തുതിം**
**വചോഭിഃ പരമോദാരൈരക്ഷരൈഃ സ്തവനൈഃ ശുഭൈഃ**

പിന്നെ അദ്ദേഹം യോഗമായയെ മനസാ നന്നായി സ്മരിച്ചു. അത്യുദാരമായ വാക്കുകൾ കൊണ്ടും ബീജാക്ഷരങ്ങൾകൊണ്ടും ഉത്തമ കീർത്തനങ്ങൾ കൊണ്ടും സ്തുതിച്ചു.

## ശ്രീകൃഷ്ണ ഉവാച

**48. മാതർ മയാതിതപസാ പരിതോഷിതാ ത്വം**
**പ്രാഗ്ജന്മനി പ്രസുമനാദിഭിരർച്ചിതാഽസി**
**ധർമ്മാത്മജേന ബദരീവനഖണ്ഡ മദ്ധ്യേ**
**കിം വിസ്മൃതോ ജനനി തേ ത്വയി ഭക്തിഭാവഃ**

അമ്മേ, ധർമ്മാത്മജനായ ഞാൻ കഴിഞ്ഞ ജന്മത്ത് ബദരീവനമദ്ധ്യത്തിൽവച്ച്, അതികഠിനമായ തപസ്സുചെയ്തു നിന്നെ പ്രീതിപ്പെടുത്തിയിട്ടുണ്ട്. പുഷ്പങ്ങൾ കൊണ്ട് അർപ്പിച്ചിട്ടുണ്ട്. അമ്മേ, നിന്നിൽ എനിക്ക് എത്ര ഭക്തിയുണ്ടെന്നുള്ളത് മറന്നു പോയോ?

**49. സൂതീഗൃഹാദപഹൃതഃ കിമു ബാലകോ മേ**
**കേനാഽപി ദുഷ്ടമനസാപ്യഥ കൗതുകാദ്വാ**
**മാനാപഹാരകരണായ മമാദ്യ നൂനം**
**ലജ്ജാ തവാംബ ഖലു ഭക്തജനസ്യ യുക്താ**

കൗതുകത്താലോ ദുഷ്ടവിചാരത്തോലോ എന്തോ, സൂതികാഗൃഹത്തിൽനിന്ന് എന്റെ കുഞ്ഞിനെ ആരോ അപഹരിച്ചുകൊണ്ടുപോയി. എന്റെ മാനം കെടുത്തുന്നതിനു വേണ്ടിയാണ് ഇപ്പോൾ അങ്ങനെ ചെയ്തതെന്നു തീർച്ചയാണ്. ഞാൻ നിന്റെ ഭക്തനാണ്. ഭക്തനുപറ്റുന്ന മാനക്കേടിൽ നിനക്കു ലജ്ജ തോന്നുന്നില്ലേ?

**50. ദുർഗോ മഹാനതിതരാം നഗരീം സുഗുപ്താ**
**തത്രാപി മേഽസ്തി സദനം കില മധ്യഭാഗേ**
**അന്തഃപുരേ ച പിഹിതം നനു സൂതിഗേഹം**
**ബാലോ ഹൃതഃ ഖലു തഥാപി മമൈവ ദോഷാത്**

അതിദുർഗമമായ വലിയ കോട്ട. അതിനുള്ളിൽ ശരിക്കു സംരക്ഷിക്കപ്പെടുന്ന നഗരം. അതിന്റെ മധ്യഭാഗത്താണ് എന്റെ ഭവനം. അന്തഃപുരത്തിനുള്ളിൽ സുരക്ഷിതമാണു സൂതീഗൃഹം. എന്റെ കർമ്മദോഷത്താൽ അതിൽ നിന്നാണ് ബാലൻ അപഹരിക്കപ്പെട്ടത്.

**51. നാഹം ഗതഃ പരപുരം ന ച യാദവാശ്ച**
**രക്ഷാവതീ ച നഗരീ കില വീരവര്യൈഃ**
**മായാ തവൈവ ജനനി പ്രകടപ്രഭാവാ**
**മേ ബാലകഃ പരിഹൃതഃ കുഹകേന കേന**

ഞാൻ മറ്റു നഗരത്തിലേക്കു പോയില്ല; മറ്റു യാദവരും പോയില്ല. നഗരമാകട്ടെ വീരൻമാരായ യോദ്ധാക്കൾ സംരക്ഷിച്ചു കൊണ്ടിരിക്കുന്നതും. എന്നിട്ടും ഏതോ ഒരു വഞ്ചകൻ എന്റെ കുഞ്ഞിനെ അപഹരിച്ചു. അമ്മേ, നിന്റെ മായ പ്രകടമായ പ്രഭാവത്തോടുകൂടിയതു തന്നെ.

**52. നോ വേദ്മ്യഹം ജനനി തേ ചരിതം സുഗുപ്തം**
**കോ വേദ മന്ദമതിരല്പവിദേവ ദേഹീ**
**ക്വാസൗ ഗതോ യമഭടൈർന്ന ച വീക്ഷിതോ വാ**
**ഹർത്താംബികേ ജവനികാ തവ കല്പിതേയം**

അമ്മേ, എനിക്ക് അറിഞ്ഞുകൂടാ നിന്റെ അതിനിഗൂഢമായ ചരിത്രം. ബുദ്ധിശൂന്യന് അത് എങ്ങനെ അറിയാം? അല്പജ്ഞൻ തന്നെ മനുഷ്യൻ. അവനെവിടെയാണ് പോയത്? യമഭടൻമാർ കണ്ടില്ലേ, ആ കള്ളനെ? അമ്മേ, നീ കല്പിച്ച മായായവനിക കൊണ്ടല്ലേ അങ്ങനെ വന്നത്?

**53. ചിത്രം ന തേഽത്ര പുരതോ മമ മാതൃഗർഭോ**
**നീതസ്ത്വയാഽർദ്ധസമയേ കില മായയാസൗ**
**യം രോഹിണീ ഹലധരം സുഷുവേ പ്രസിദ്ധം**
**ദൂരേ സ്ഥിതാ പതിപരാ മിഥുനം വിനാഽപി**

നിന്നെ സംബന്ധിച്ച് അദ്ഭുതമായിട്ടൊന്നുമില്ല. എന്റെ മാതാവിന് എനിക്കുമുമ്പുണ്ടായ ഗർഭം പാതിവളർന്നപ്പോൾ നിന്റെ മായാവൈഭവത്താൽ രോഹിണിയിലേക്ക് മാറ്റപ്പെട്ടുവല്ലോ. പതിവ്രതയായ ആ രോഹിണി പതിസംഗമില്ലാതെ ദൂരെ പാർക്കവേ ബലരാമനെ പ്രസവിച്ചു എന്നു പ്രസിദ്ധമാണ്.

**54. സൃഷ്ടിം കരോഷി ജഗതാമനുപാലനം ച**
**നാശം തഥൈവ പുനരപ്യനിശം ഗുണൈസ്ത്വം**
**കോ വേദ തേഽംബ ചരിതം ദുരിതാന്തകാരി**
**പ്രായേണ സർവ്വമഖിലം വിഹിതം ത്വയൈതത്**

നീ ത്രിഗുണങ്ങളെക്കൊണ്ട് ജഗത്ത് സൃഷ്ടിക്കുന്നു; അതിനെ പരിപാലിക്കുന്നു; അതുപോലെ നശിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. സകല ദുരിതങ്ങളും ഇല്ലാതാക്കുന്ന അമ്മേ, നിന്റെ ചരിത്രം ആർക്ക് അറിയാം. പ്രയേണ ഇതെല്ലാം ചെയ്യുന്നത് നീ ഒരുത്തിയാണ്.

**55. ഉത്പാദ്യ പുത്ര ജനനപ്രഭവം പ്രമോദം**
**ദത്വാ പുനർവിരഹജം കില ദുഃഖഭാരം**
**ത്വം ക്രീഡസേ സുലളിതൈഃ ഖലു തൈർവിഹാരൈഃ**
**നോ ചേത്കഥം മമ സുതാപ്തിരതിർ വൃഥാ സ്യാത്**

ആദ്യം പുത്രജനനം കോണ്ടുള്ള സുഖം നൽകി. പിന്നെ അതിന്റെ വിരഹം കൊണ്ടുള്ള ദുഃഖഭാരവും. ആ വിധ ലീലകൾകൊണ്ടു നീ വിഹരിക്കുകയാണോ? അല്ലെങ്കിൽ പുത്രലാഭം കൊണ്ട് എനിക്കുണ്ടായ സുഖം വൃഥാ ആവുന്നതെങ്ങനെ?

56. മാതാƒസ്യ രോദിതി ഭൃശം കുരരീവ ബാലാ
ദുഃഖം തനോതി മമ സന്നിധിഗാ സദൈവ
കഷ്ടം ന വേത്സി ലളിതേƒപ്രതിമപ്രഭാവ
മാതസ്ത്വമേവ ശരണം ഭവപീഡിതാനാം

അമ്മേ, അവന്റെ അമ്മ ഇപ്പോഴും ഒരു മാടപ്രാവിനെപ്പോലെ എന്റെ മുന്നിലിരുന്ന് അഴൽ താങ്ങാനാവാതെ വിലപിക്കുകയാണ്. കഷ്ടം! അതു നീ അറിയുന്നില്ലല്ലോ. അതുല്യ പ്രഭാവയായ അമ്മേ, നീയാണ് സംസാര ദുഃഖത്തിൽപ്പെട്ടുഴലുന്നവർക്ക് ശരണം.

57. സീമാ സുഖസ്യ സുതജന്മ തദീയനാശോ
ദുഃഖസ്യ ദേവി ഭുവനേ വിബുധാ വദന്തി
തത് കിം കരോമി ജനനി പ്രഥമേ പ്രനഷ്ടേ
പുത്രേ മമാദ്യ ഹൃദയം സ്ഫുടതീവ മാതഃ

ദേവി, പുത്രജന്മമാണ് സുഖത്തിന്റെ പരമകാഷ്ഠ; അവന്റെ നാശം ദുഃഖത്തിന്റെ പരമസീമ;. ഇതാണ് ലോകത്തിലെ ബുദ്ധിമാന്മാരുടെ അഭിപ്രായം. അമ്മേ, ഞാൻ ഇനി എന്തു ചെയ്യണം? ആദ്യപുത്രൻ നഷ്ടമായിരിക്കെ, അമ്മേ, എന്റെ ഹൃദയം തകരുന്നു.

58. യജ്ഞം കരോമി തവ തുഷ്ടികരം വ്രതം വാ
ദൈവം ച പൂജനമഥാഖിലദുഃഖഹാ ത്വം
മാതഃ സുതോƒത്ര യദി ജീവതി ദർശയാശു
ത്വം വൈ ക്ഷമാ സകലശോകവിനാശനായ

നിനക്കു സന്തോഷമുണ്ടാവുന്നതിനുള്ള വ്രതങ്ങളും ദൈവിക പൂജകളും ഞാൻ ചെയ്യുന്നുണ്ട്. നീ സകലദുഃഖങ്ങളെയും പോക്കുന്നവളാണല്ലോ. അമ്മേ, എന്റെ പുത്രൻ ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ അവനെ എനിക്കു കാണിച്ചു തരൂ. സകല ദുഃഖങ്ങളും ന്ശിപ്പിക്കാൻ നിനക്കു മാത്രമേ കഴിയൂ.

### വ്യാസ ഉവാച

59. ഏവം സ്തുതാ തദാ ദേവീ കൃഷ്ണേനാക്ലിഷ്ടകർമ്മണാ
പ്രത്യക്ഷദർശനാ ഭൂത്വാ തമുവാച ജഗദ്ഗുരും

അക്ലിഷ്ടകർമ്മാവായ കൃഷ്ണൻ ഇങ്ങനെ സ്തുതിച്ചപ്പോൾ ദേവിപ്രത്യക്ഷയായി ജഗദ്ഗുരുവായ അദ്ദേഹത്തോടു പറഞ്ഞു:

### ശ്രീദേവ്യുവാച

60. ശോകം മാ കുരു ദേവേശ ശാപോയം തേ പുരാതനഃ
തസ്യ യോഗേന പുത്രസ്തേ ശംബരേണ ഹൃതോ ബലാത്

ദേവേശ, അങ്ങു ദുഃഖിക്കേണ്ട. ഇത് ഒരു ശാപത്തിന്റെ ഫലമാണ്. അതുകൊണ്ടാണ് അങ്ങയുടെ പുത്രനെ ശംബരൻ ബലാൽ അപഹരിച്ചുകൊണ്ടു പോയത്.

61. അതസ്തേ ഷോഡശേ വർഷേ ഹത്വാ തം ശംബരം ബലാത്
ആഗമിഷ്യതി പുത്രസ്തേ മത്പ്രസാദാന്ന സംശയഃ

അതുകൊണ്ട് അങ്ങയുടെ പുത്രൻ പതിനാറാമത്തെ വർഷം ആ ശംബരനെ നിഗ്രഹിച്ച് എന്റെ അനുഗ്രഹത്താൽ അങ്ങയുടെ അടുത്തെത്തും; സംശയമില്ല.

### വ്യാസ ഉവാച

62. ഇത്യുക്ത്വാƒന്തർദധേ ദേവീ ചണ്ഡികാ ചണ്ഡവിക്രമാ
ഭഗവാനപി പുത്രസ്യ ശോകം ത്യക്ത്വാ ƒഭവത് സുഖീ

എന്ന് അരുളിച്ചെയ്തിട്ട് ചണ്ഡവിക്രമയായ ചണ്ഡികാദേവി അന്തർധാനം ചെയ്തു. ഭഗവാനും പുത്രനെക്കുറിച്ചുള്ള ശോകം വിടിഞ്ഞ് സുഖം പ്രാപിച്ചു.

ഇതി ശ്രീദേവിഭാഗവതേ ചതുർത്ഥസ്കന്ധേ
ചതുർവിംശോƒദ്ധ്യായഃ

## അഥ പഞ്ചവിംശോƒദ്ധ്യായഃ

### രാജോവാച

1. **സന്ദേഹോ മേ മുനിശ്രേഷ്ഠ ജായതേ വചനാത്തവ**
**വൈഷ്ണവാംശേ ഭഗവതി ദുഃഖോത്പത്തിം വിലോക്യ ച**

മഹർഷേ,അങ്ങു പറഞ്ഞതു കേട്ടപ്പോൾ എനിക്ക് വീണ്ടും സംശയമുണ്ടായിരിക്കുന്നു. അതിനു കാരണം വിഷ്ണ്വംശമായ ഭഗവാൻകൃഷ്ണന് ദു:ഖം ഉണ്ടായി എന്നു പറഞ്ഞതാണ്.

2. **നാരായണാംശസംഭൂതോ വാസുദേവഃ പ്രതാപവാൻ**
**കഥം സ സൂതികാഗാരാത് ഹൃതോ ബാലോ ഹരേരപി**

നാരായണാംശസംഭവനും പ്രതാപവാനുമാണല്ലോ വാസുദേവൻ. ആ ഹരിയുടെ പുത്രൻ സൂതികാഗൃഹത്തിൽ നിന്ന് എങ്ങനെ അപഹരിക്കപ്പെട്ടു?

3. **സുഗുപ്തനഗരേ രമ്യേ ഗുപ്തേƒഥ സൂതികാഗൃഹേ**
**പ്രവിശ്യ തേന ദൈത്യേന ഗൃഹീതോƒസൗ കഥം ശിശുഃ**

സുരക്ഷിതവും രമ്യവുമായ നഗരത്തിലെ സുഗുപ്തമായസൂതികാഗൃഹത്തിൽ കടന്ന് ആ ദൈത്യൻ എങ്ങനെ ശിശുവിനെ അപഹരിച്ചു?

4. **ന ജ്ഞാതോ വാസുദേവേന ചിത്രമേതന്മഹാദ്ഭുതം**
**ജായതേ മഹദാശ്ചര്യം ചിത്തേ സത്യവതീസുത**

അതു വാസുദേവൻ അറിഞ്ഞില്ലപോലും! അതാണ് എന്നെ അദ്ഭുതപ്പെടുത്തുന്ന കാര്യം. ഹേ സത്യവതീസുത, അത് എന്റെ മനസ്സിൽഅദ്ഭുതം ഉളവാക്കുന്നു.

5. **ബ്രൂഹി തത്കാരണം ബ്രാഹ്മണജ്ഞാതം കേശവേന യത്**
**ഹരണം തത്ര സംസ്ഥേന ശിശോർവാ സൂതികാഗൃഹാത്**

അവിടെ ഉണ്ടായിരുന്ന കേശവൻ, സൂതികാഗൃഹത്തിൽ നിന്ന് ശിശുഅപഹരിക്കപ്പെട്ട കാര്യം അറിയാതിരുന്നതിനു കാരണം എന്താണെന്ന് ഹേ ബ്രഹ്മജ്ഞ, എന്നോടു പറയൂ.

### വ്യാസഉവാച

6. **മായാ ബലവതീ രാജന്നരാണാം ബുദ്ധിമോഹിനീ**
**ശാംഭവീ വിശ്രുതാ ലോകേ കോ വാ മോഹം ന ഗച്ഛതി**

മനുഷ്യബുദ്ധിയെ മോഹിപ്പിക്കുന്ന മായ അതിബലവത്തു തന്നെ.ശാംഭവിയെന്നു വിശ്രുതയായ ആ മായയാൽ മോഹിക്കപ്പെടാത്ത ആരുണ്ട് ലോകത്ത്?

7. **മാനുഷം ജന്മ സമ്പ്രാപ്യ ഗുണാഃ സർവ്വേƒപി മാനുഷാഃ**
**ഭവന്തി ദേഹജാഃ കാമം ന ദേവാ നാസുരാസ്തദാ**

മനുഷ്യജന്മം ലഭിച്ചാൽ മനുഷ്യസഹജമായ ദേഹഗുണങ്ങളും എല്ലാം ഉണ്ടാകും. അല്ലാതെ ആ സമയത്ത് ദേവഗുണങ്ങളോ ആസുരഗുണങ്ങളോഅല്ല ഉണ്ടായിരിക്കുക.

8. **ക്ഷുത്തൃണ് നിദ്രാ ഭയം തന്ദ്രാ വ്യാമോഹഃ ശോകസംശയൗ**
**ഹർഷശ്ചൈവാഭിമാനശ്ച ജരാമരണമേവ ച**

വിശപ്പ്,ദാഹം,നിദ്ര,ഭയം,ആലസ്യം,വ്യാമോഹം,ശോകം,സംശയം,ഹർഷംഅഭിമാനം,ജരാ,മരണം.

9. **അജ്ഞാനം ഗ്ലാനിരപ്രീതിരീർഷ്യാസൂയാ മദഃശ്രമഃ**
**ഏതേ ദേഹഭവാ ഭാവാഃ പ്രഭവന്തി നരാധിപ**

അജ്ഞാനം,മാന്ദ്യം,അപ്രീതി,ഈർഷ്യ,അസൂയ,മദം,ശ്രമം, ഇവയെല്ലാംദേഹത്തിലുണ്ടാവുന്ന ഭാവങ്ങളാണ്.

10. **യഥാ ഹേമമൃഗം രാമോ ന ബുബോധ പുരോഗതം**
**ജാനക്യാ ഹരണം ചൈവ ജടായുമരണം തഥാ**

മുമ്പിൽ വന്നുപെട്ട കനകമൃഗത്തെ രാമൻ മനസ്സിലാക്കിയില്ല. ജാനകിയെഹരിക്കുമെന്നോ ജടായു മരിക്കുമെന്നോ രാമന് നേരത്തേ അറിയാൻ കഴിഞ്ഞില്ല.

11. **അഭിഷേകദിനേ രാമോ വനവാസം ന വേദ ച**
**തഥാ ന ജ്ഞാതവാൻ രാമഃ സ്വശോകാന്മരണം പിതുഃ**

അഭഷേകദിവസം തനിക്ക് വനവാസം വരിക്കേണ്ടിവരുമെന്ന് രാമൻ അറിഞ്ഞുവോ? അതുപോലെ തന്നെക്കുറിച്ചുള്ള ശോകത്താൽ പിതാവ്മരിക്കുമെന്നും അറിഞ്ഞുവോ?

12. **അജ്ഞവദ്വിചചാരാസൗ പശ്യമാനോ വനേ വനേ**
**ജാനകീം ന വിവേദാഥ രാവണേന ഹൃതാം ബലാത്**

അറിവില്ലാത്തവനെപ്പോലെ വനം തോറും ജാനകിയെ അന്വേഷിച്ച് അദ്ദേഹം നടന്നു. രാവണൻ ബലാൽ ജാനകിയെ അപഹരിച്ചുകൊണ്ടു പോയിരിക്കുകയാണെന്ന് അറിഞ്ഞില്ല.

13. **സഹായാൻ വാനരാൻ കൃത്വാ ഹത്വാ ശക്രസുതം ബലാത്**
**സാഗരേ സേതുബന്ധം ച കൃത്വോത്തീര്യ സരിത്പതിം**

ഇന്ദ്രപുത്രനായ ബാലിയെ ബലാൽ കൊന്നിട്ട് വാനരന്മാരെ സഹായത്തിനുകൂട്ടി സമുദ്രത്തിൽ ചിറകെട്ടി സമുദ്രം തരണം ചെയ്തു.

14. **പ്രേഷയാമാസ സർവ്വാസു ദിക്ഷു താൻ കപികുഞ്ജരാൻ**
**സംഗ്രാമം കൃതവാൻ ഘോരം ദുഃഖം പ്രാപ രണാജിരേ**

വാനരശ്രേഷ്ഠന്മാരെ എല്ലാ ദിക്കിലേക്കും അയച്ചു. അതിഭയങ്കരമായ യുദ്ധംചെയ്തു. യുദ്ധത്തിൽ പലതരം ദുഃഖങ്ങൾ അനുഭവിക്കേണ്ടിവന്നു.

15. **ബന്ധനം നാഗപാശേന പ്രാപ രാമോ മഹാബലഃ**
**ഗരുഡാന്മോക്ഷണം പശ്ചാദന്വഭൂദ്രഘുനന്ദനഃ**

മഹാബലവാനായ രാമൻ നാഗപാശത്താൽ ബന്ധിക്കപ്പെട്ടു. പിന്നിട് ആ രഘുനന്ദനനെ മോചിപ്പിക്കാൻ ഗരുഡൻ വരേണ്ടി വന്നു.

16. **അഹനദ്രാവണം സംഖ്യേ കുംഭകർണ്ണം മഹാബലം**
**മേഘനാദം നികുംഭം ച കുപിതോ രഘുനന്ദനഃ**

യുദ്ധത്തിൽ രാവണനെയും കുംഭകർണ്ണനെയും നിഹനിച്ചു. കുപിതനായ രഘുനന്ദനൻ മേഘനാദനെയും നികുംഭനെയും ഹനിച്ചു.

**17. അദൂഷ്യത്വം ച ജാനക്യാ ന വിവേദ ജനാർദ്ദനഃ**
**ദിവ്യം ച കാരയാമാസ ജ്വലിതേƒഗ്നൗ പ്രവേശനം**

ദോഷരഹിതയാണു ജാനകിയെന്ന് ജനാർദ്ദനന് അറിയാൻ കഴിഞ്ഞില്ല. അതുകൊണ്ട് കത്തിജ്വലിക്കുന്ന അഗ്നിയിൽ ദിവ്യപ്രവേശനം ചെയ്യിക്കേണ്ടിവന്നു.

**18. ലോകാപവാദാച്ച പരം തതസ്തത്യാജ താം പ്രിയാം**
**അദൂഷ്യാം ദൂഷിതാം മത്വാ സീതാം ദശരഥാത്മജഃ**

ദൂഷിതയാണെന്ന വിചാരത്താൽ അദൂഷിതയും പ്രിയപ്പെട്ടവളുമായ സീതയെ ദശരഥപുത്രൻ ലോകാപവാദത്തെ ഭയന്ന് പിന്നിട് ഉപേക്ഷിച്ചു.

**19. ന ജ്ഞാതൗ സ്വസുതൗ തേന രാമേണ ച കുശീലവൗ**
**മുനിനാ കഥിതൗ തൗ തു തസ്യ പുത്രൗ മഹാബലൗ**

കുശലവന്മാരെ കണ്ടിട്ട് അവർ തന്റെ പുത്രന്മാരാണെന്ന് രാമന് അറിയാൻ കഴിഞ്ഞില്ല. മഹാപരാക്രമികളായ അവർ രാമന്റെ പുത്രന്മാരാണെന്ന് മഹർഷിക്ക് പറയേണ്ടിവന്നു.

**20. പാതാളഗമനം ചൈവ ജാനക്യാ ജ്ഞാതവാന്ന ച**
**രാഘവഃ കോപസംയുക്തോ ഭ്രാതരം ഹന്തുമുദ്യതഃ**

ഭൂമിപിളർന്ന് ജാനകി പാതാളത്തിലേക്കു പോകുമെന്നതും രാമൻ അറിഞ്ഞിരുന്നില്ല. കോപിച്ച് തന്റെ അനുജനായ ലക്ഷ്മണനെ കൊല്ലാൻ പോലും രാഘവൻ തുനിഞ്ഞു.

**21. കാലസ്യാഗമനം ചൈവ ന വിവേദ ഖരാന്തകഃ**
**മാനുഷം ദേഹമാശ്രിത്യ ചക്രേ മാനുഷചേഷ്ടിതം**

ഖരാന്തകനായ അദ്ദേഹം കാലാഗമനവും അറിഞ്ഞിരുന്നില്ല. മനുഷ്യശരീരം സ്വീകരിച്ച് മനുഷ്യസഹജമായവിധം കർമ്മങ്ങൾ'ചെയ്തു.

**22. തഥൈവ മാനുഷാൻ ഭാവാൻ നാത്ര കാര്യാ വിചാരണാ**
**പൂർവം കംസഭയാത് പ്രാപ്തോ ഗോകുലേ യദുനന്ദനഃ**

അതുപോലെതന്നെ മനുഷ്യഭാവങ്ങളും സ്വീകരിച്ചു. അതിലെന്തു ചിന്തിക്കാനിരിക്കുന്നു? കൃഷ്ണന്റെ കഥയും ഇങ്ങനെ തന്നെ. യദുനന്ദനനായ കൃഷ്ണനും കംസനെ ഭയന്ന് ആദ്യം ഗോകുലത്തിലെക്കാണു പോയത്.

**23. ജരാസന്ധ ഭയാത് പശ്ചാദ് ദ്വാരവത്യാം ഗതോ ഹരിഃ**
**അധർമ്മം കൃതവാൻ കൃഷ്ണോ രുക്മിണ്യാ ഹരണം ച യത്**

പിന്നിടാണ് ജരാസന്ധനെ ഭയന്ന് ദ്വാരകയിലേക്കു പോയത്. രുക്മിണീഹരണം കൃഷ്ണൻ ചെയ്ത അധർമ്മമാണല്ലോ.

**24. ശിശുപാല ഹൃതായാശ്ച ജാനൻ ധർമ്മം സനാതനം**
**ശുശോച ബാലകം കൃഷ്ണഃ ശംബരേണ ഹൃതം ബലാത്**

സനാതനധർമ്മം എന്തെന്ന് അറിയാവുന്ന കൃഷ്ണൻ ശിശുപാലനു നിശ്ചയിച്ചിരുന്ന രുക്മിണിയെയാണ് അപഹരിച്ചത്. ശംബരൻ അപഹരിച്ചു കൊണ്ടുപോയ തന്റെ പുത്രനെക്കുറിച്ച് ഖേദിക്കുകയും ചെയ്തു.

**25. മുമോദ ജാനൻ പുത്രം തം ഹർഷശോകയുതസ്തതഃ**
**സത്യഭാമാജ്ഞയാ യത്തു യുയുധേ സ്വർഗതഃ കില**

ആ ബാലനെ തിരിയെ ലഭിച്ചപ്പോൾ ഹർഷശോകസഹിതനായ ഹരി സന്തോഷിച്ചു. സത്യഭാമയുടെ

ആജ്ഞ അനുസരിച്ച് സ്വർഗ്ഗത്തു ചെന്ന് യുദ്ധം ചെയ്തുവല്ലോ.

**26. ഇന്ദ്രേണ പാദപാർത്ഥം തു സ്ത്രീജിതത്വം പ്രകാശയൻ**
**ജഹാര കല്പവൃക്ഷം യഃ പരാഭൂയ ശതക്രതും**

താൻ സ്ത്രീജിതനാണെന്ന് തെളിയിച്ചുകൊണ്ട് കല്പവൃക്ഷത്തിനു വേണ്ടി ഇന്ദ്രനോടു യുദ്ധം ചെയ്തു. ഇന്ദ്രനെ പരാജയപ്പെടുത്തി കല്പവൃക്ഷം അപഹരിച്ചുകൊണ്ടു പോന്നു.

**27. മാനിനീമാനരക്ഷാർത്ഥം ഹരിശ്ചിത്രധരഃ പ്രഭുഃ**
**ബദ്ധ്വാ വൃക്ഷേ ഹരിം സത്യാ നാരദായ ദദൗ പതിം**

ആശ്ചര്യം കാണിക്കുന്ന ആ പ്രഭു സത്യഭാമയുടെ മാനം കാത്തു രക്ഷിച്ചു. കൃഷ്ണനെ മരത്തിൽ കെട്ടിയിട്ടിട്ട് നാരദനു നൽകി.

**28. ദത്വാഥ കനകം കൃഷ്ണം മോചയാമാസ ഭാമിനീ**
**ദൃഷ്ട്വാ പുത്രാൻ പുരുഗുണാൻ പ്രദ്യുമ്നപ്രമുഖാനഥ**

കനകത്തിൽ തീർത്ത കൃഷ്ണനെ നൽകിയിട്ട് സത്യഭാമ അദ്ദേഹത്തെ മോചിപ്പിക്കുകയും ചെയ്തു. വിശിഷ്ടഗുണങ്ങളുള്ള പ്രദ്യുമ്നാദി പുത്രന്മാരെ കണ്ടിട്ട്,

**29. കൃഷ്ണം ജാംബവതീ ദീനാ യയാചേ സന്തതിം ശുഭാം**
**സ യയൗ പർവ്വതം കൃഷ്ണസ്തപസ്യാകൃതനിശ്ചയഃ**

ജാംബവതി ദുഃഖിതയായി ശുഭസന്തതിക്കു വേണ്ടി കൃഷ്ണനോട് യാചിച്ചു. അതുകേട്ട് കൃഷ്ണൻ തപസ്സുചെയ്യണമെന്ന നിശ്ചയത്തോടെ പർവതത്തിലേക്കു പോയി.

**30. ഉപമന്യൂർ മുനിർയത്ര ശിവഭക്തഃ പരന്തപഃ**
**ഉപമന്യും ഗുരും കൃത്വാ ദീക്ഷാം പാശുപതീം ഹരിഃ**

ശിവഭക്തനും പരമതപസ്വിയുമായ ഉപമന്യു എന്ന മഹർഷി തപസ്സു ചെയ്യുന്ന പർവതമായിരുന്നു അത്. അവിടെ ചെന്ന് ഉപമന്യുവിനെ ഗുരുവായി സ്വീകരിച്ച് പാശുപതവ്രതാർത്ഥം ദീക്ഷ, സ്വീകരിച്ചു.

**31. ജഗ്രാഹ പുത്രകാമസ്തു മുണ്ഡീ ദണ്ഡീ ബഭൂവ ഹ**
**ഉഗ്രം തത്ര തപസ്തേപേ മാസമേകം ഫലാശനഃ**

പുത്രനുണ്ടാവണമെന്ന ആഗ്രഹത്തോടെ ദീക്ഷ സ്വീകരിച്ച്. മുണ്ഡനം ചെയ്ത് ദണ്ഡിയായി. ഫലങ്ങൾമാത്രം ഭക്ഷിച്ചുകൊണ്ട് ഒരു മാസക്കാലം ഉഗ്രമായ തപസ്സു ചെയ്തു.

**32. ജജാപ ശിവമന്ത്രം തു ശിവധ്യാനപരോ ഹരീഃ**
**ദ്വിതീയേ തു ജലാഹാര സ്തിഷ്ഠാന്നേകപദാ ഹരിഃ**

ശിവധ്യാനത്തിൽ മുഴുക്കി ശിവമന്ത്രം ജപിച്ചു. രണ്ടാമത്ത മാസം മുതൽ ഹരി ജലം മാത്രം കുടിച്ചുകൊണ്ട് ഒറ്റക്കാലിൽ നിന്ന് തപസ്സാരംഭിച്ചു.

**33. തൃതീയേ വായുഭക്ഷസ്തു പാദാംഗുഷ്ഠാഗ്രസംസ്ഥിതഃ**
**ഷഷ്ഠേ തു ഭഗവാൻ രുദ്രഃ പ്രസന്നോ ഭക്തിഭാവതഃ**

മൂന്നാമത്തെ മാസത്തിൽ വായു ഭക്ഷിച്ചുകൊണ്ട് കാലിലെ പെരുവിരലിൽ ഊന്നിനിന്ന് തപസ്സു തുടങ്ങി. ആറാമത്തെ മാസത്തിൽ ഹരിയുടെ ഭക്തിഭാവത്താൽ രുദ്രൻ പ്രസന്നനായിത്തീർന്നു.

**34.. ദർശനം തു ദദൗ തത്ര സോമഃ സോമകലാധരഃ**
**ആജഗാമ വൃഷാരൂഢഃ സുരൈരിന്ദ്രാദിഭിർവൃതഃ**

സോമകലാധരനായ ശിവൻ വൃഷാരുഢനായി ഇന്ദ്രാദിദേവന്മാരോടുകുടി എഴുന്നള്ളി അദ്ദേഹത്തിന് ദർശനം നൽകുകയും ചെയ്തു.

**35. ബ്രഹ്മവിഷ്ണയുതഃ സാക്ഷാദ്യക്ഷഗന്ധർവസേവിതഃ**
**സംബോധയൻ വാസുദേവം ശങ്കരസ്തമുവാച ഹ**

ബ്രഹ്മാവ്, വിഷ്ണു തുടങ്ങിയവരോടുകൂടി യക്ഷഗന്ധർവാദികളാൽ പരിസേവിതനായി വന്ന് വാസുദേവനെ വിളിച്ച് ശങ്കരൻ പറഞ്ഞു.

**36. തുഷ്ടോഽസ്മി കൃഷ്ണ തപസാ തവോഗ്രേണ മഹാമതേ**
**ദദാമി വാഞ്ഛിതാൻ കാമാൻ ബ്രൂഹി യാദവനന്ദന**

കൃഷ്ണ, അങ്ങയുടെ ഉഗ്രമായ തപസ്സുകൊണ്ട് ഞാൻ സന്തുഷ്ടനായിരിക്കുന്നു യാദവകുമാര, അങ്ങ് എന്തെല്ലാമാണോ ആഗ്രഹിക്കുന്നത് അവ ഞാൻ നൽകാം. പറയു, എന്താണു വേണ്ടതെന്ന്?

**37. മയി ദൃഷ്ടേ കാമപൂരേ കാമശേഷോ ന സംഭവേത്**

ആഗ്രഹങ്ങളെല്ലാം സാധിക്കുന്ന എന്നെ കണ്ടു കഴിഞ്ഞാൽ പിന്നെ ഒരാഗ്രഹവും ബാക്കിയുണ്ടാവരുത്.

## വ്യാസ ഉവാച

**തം ദൃഷ്ട്വാ ശങ്കരം തുഷ്ടം ഭഗവാൻ ദേവകീസുതഃ**

ദേവകീ പുത്രനായ വാസുദേവൻ സന്തുഷ്ടനായ ശങ്കരനെ കണ്ടിട്ട്,

**38. പപാത പാദയോസ്തസ്യ ദണ്ഡവത് പ്രേമസംയുതഃ**
**സ്തുതിം ചകാര ദേവേശോ മേഘഗംഭീരയാ ഗിരാ**

അദ്ദേഹത്തിന്റെ പാദങ്ങളിൽ ഭക്തിയോടെ സാഷ്ടാംഗം പ്രണമിച്ചു. പിന്നെ മേഘഗംഭീരമായ ശബ്ദത്തിൽ സ്തുതിച്ചു.

**39. സ്ഥിതസ്തു പുരതഃ ശംഭോർവാസുദേവഃ സനാതനഃ**

സനാതനനായ ആ വാസുദേവൻ ശംഭുവിന്റെ മുമ്പിൽ നിന്നുകൊണ്ട് ഇപ്രകാരം സ്തുതിച്ചു:

## കൃഷ്ണ ഉവാച

**ദേവദേവ ജഗന്നാഥ സർവ്വഭൂതാർത്തിനാശന**

ഹേ ദേവദേവ, ജഗന്നാഥ, സർവജീവരാശികളുടെയും ആർത്തിതീർക്കുന്നവനേ,

**40. വിശ്വയോനേ സുരാരിഘ്ന നമസ്ത്രൈലോക്യതാരക**
**നീലകണ്ഠ നമസ്തുഭ്യം ശൂലിനേ തേ നമോ നമഃ**

വിശ്വയോനേ, ദൈത്യനാശക, ത്രൈലോക്യകാരക, അങ്ങേയ്കു നമസ്കാരം. ഹേ നീലകണ്ഠ, അങ്ങേയ്കു നമസ്കാരം, ഹേ ശൂലധാരിൻ അങ്ങേയ്ക്കു നമസ്കാരം.

**41. ശൈലജാവല്ലഭായാഥ യജ്ഞഘ്നായ നമോഽസ്തുതേ**
**ധന്യോഽഹം കൃതകൃത്യോഽഹം ദർശനാത്തവ സുവ്രത**

ഹേ ശൈലജാവല്ലഭ, ഹേ ദക്ഷയജ്ഞവിനാശക, അങ്ങേയ്ക്കു നമസ്കാരം. സുവ്രത, അങ്ങയെ ദർശിച്ചതുകൊണ്ടുതന്നെ ഞാൻ ധന്യനും കൃതകൃത്യനുമായിരിക്കുന്നു.

**42. ജന്മ മേ സഫലം ജാതം നത്വാ തേ പാദപങ്കജം**
**ബദ്ധോഽഹം സ്ത്രീമയൈഃ പാശൈഃ സംസാരേഽസ്മിൻ ജഗദ്ഗുരോ**

അങ്ങയുടേ പാദകമലം സ്മരിക്കയാൽ എന്റെ ജന്മം സഫലമായി. ഹേ ജഗദ്ഗുരോ,ഈ സംസാരത്തിൽ സ്ത്രീ മയമായ പാശത്താൽ ഞാൻ ബദ്ധനാണ്.

**43. ശരണം തേ/ദ്യ സമ്പ്രപ്തോ രക്ഷണാർത്ഥം ത്രിലോചന**
**സമ്പ്രാപ്യ മാനുഷം ജന്മ ഖിന്നോ/ഹം ദുഃഖനാശന**

ഹേ ത്രിലോചന, ഞാനിപ്പോൾ രക്ഷയ്ക്കു വേണ്ടി അങ്ങയെ ശരണം പ്രാപിക്കുന്നു. ഹേ ദുഃഖനാശന, ഞാൻ മനുഷ്യജന്മം പ്രാപിച്ച് ദുഃഖിക്കുകയാണ്.

**44. ത്രാഹി മാം ശരണം പ്രാപ്തം ഭവഭീതം ഭവാധുനാ**
**ഗർഭവാസേ മഹദ്ദുഃഖം പ്രാപ്തം മദനദാഹക**

ഹേ ഭവ, ഭവഭീതനായി ശരണം പ്രാപിച്ച എന്നെ അങ്ങു രക്ഷിക്കണം. ഹേ മദനാന്തക, ഗർഭവാസംമൂലം ഞാൻ ഒട്ടേറെ ദുഃഖിച്ചു

**45. ജന്മതഃ കംസഭയജമനുഭൂതം ച ഗോകുലേ**
**ജാതോ/ഹം നന്ദഗോപാലോ വല്ലവാജ്ഞാകരസ്തഥാ**

ജനിച്ചപ്പോൾ മുതൽ കംസനെ ഭയപ്പെട്ടു ഗോകുലത്തിൽ കഴിയേണ്ടിവന്നു. വല്ലവന്മാരുടെ ആജ്ഞാനുവർത്തിയായ ഗോപകുമാരനായും കഴിയേണ്ടിവന്നു.

**46. ഗോരജഃ കീർണ്ണകേശസ്തു ഭ്രമൻ വൃന്ദാവനേ ഘനേ**
**മ്ലേച്ഛരാജഭയത്രസ്തോ ഗതോ ദ്വാരവതീം പുനഃ**

മുടിയിലെല്ലാം പശുക്കൾ ചവുട്ടിത്തെറിപ്പിച്ച പൊടിയും അണിഞ്ഞ് നിബിഡമായ വൃന്ദാവനത്തിൽ ചുറ്റിനടന്നു. പിന്നൊരിക്കൽ മ്ലേച്ഛരാജാവായ യവനനെ ഭയപ്പെട്ട് ദ്വാരകയിലേക്കു പോകേണ്ടിവന്നു.

**47. ത്യക്ത്വാ പിത്ര്യം ശുഭം ദേശം മാഥുരം ദുർലഭം വിഭോ**
**യയാതി ശാപബദ്ധേന തസ്മൈ ദത്തം ഭയാദ്വിഭോ**

വിഭോ, നന്മനിറഞ്ഞതും ദുർലഭവും പൈതൃകവുമായ മഥുരാപുരി വെടിഞ്ഞു എനിക്കു പോകേണ്ടിവന്നു. യയാതിയുടെ ശാപത്തെ ഭയപ്പെട്ട് രാജ്യം ഉഗ്രസേനനു നൽകി.

**48. രാജ്യം സുപുഷ്ടമപി ച ധർമ്മരക്ഷാപരേണ ച**
**ഉഗ്രസേനസ്യ ദാസത്വം കൃതം വൈ സർവ്വദാ മയാ**

ആ രാജ്യം വളരെ സമ്പന്നമായിരുന്നു. ധർമ്മക്ഷണത്തിൽ തത്പരനായ ഞാൻ സദാ അദ്ദേഹത്തിന്റെ ദാസഭാവം കൈക്കൊണ്ടു.

**49. രാജാ/സൗ യാദവാനാം വൈ കൃതോ നഃ പൂർവ്വജൈഃ കില**
**ഗാർഹസ്ഥ്യം ദുഃഖദം ശംഭോ സ്ത്രീവശ്യം ധർമ്മഖണ്ഡനം**

ഞങ്ങളുടെ പൂർവ്വികർ അദ്ദേഹത്തെ യാദവരുടെ രാജാവാക്കിയിരുന്നതാണല്ലോ. ഗാർഹസ്ഥ്യം എത്ര ദുഃഖപ്രദമാണ്! ശംഭോ, അത് സ്ത്രീയ്ക്കു വിധേയമായതാണ്. അതിൽ പെട്ടവർക്ക് ധർമ്മം തെറ്റിക്കേണ്ടതായും വരും.

**50. പാരതന്ത്ര്യം സദാ ബന്ധോ മോക്ഷവാർത്താത്ര ദുർലഭാ**
**രുക്മിണ്യാസ്തനയാൻ ദൃഷ്ട്വാ ഭാര്യാ ജാംബവതീ മമ**

അത് പാരതന്ത്ര്യമാണ്; ബന്ധനമാണ്; മോക്ഷചിന്ത അതിൽ വളരെ ദുർലഭമാണ്. എന്റെ ഭാര്യയായ ജാംബവതി രുക്മിണിയുടെ പുത്രന്മാരെ കണ്ടിട്ട്,

**51. പ്രേരയാമാസ പുത്രാർത്ഥം തപസേ മദനാന്തക**
**സകാമേന മയാ തപ്തം തപഃ പുത്രാർത്ഥമദ്യ വൈ**

ഹേ മദനാന്തക, പുത്രലാഭത്തിനായി തപസ്സുചെയ്യാൻ എന്നെ പ്രേരിപ്പിച്ചു. അതിനാൽ ഞാൻ സകാമനായി പുത്രലബ്ധിക്കുവേണ്ടി തപസ്സു ചെയ്തു.

**52. ലജ്ജാ ഭവതി ദേവേശ പ്രാർത്ഥനായാം ജഗദ്ഗുരോ**
**കസ്ത്വാമാരാദ്ധ്യ ദേവേശം മുക്തിദം ഭക്തവത്സലം**

ഹേ ദേവേശ, ജഗദ്ഗുരോ പ്രർത്ഥിക്കാൻ എനിക്കു ലജ്ജയുണ്ട്. ഭക്തവത്സലനും മുക്തിപ്രദനും ദേവേശനുമായ അങ്ങയെ ആരാധിച്ചിട്ട്, ആരാണ്,

**53. പ്രസന്നം യാചതേ മൂഢഃ ഫലം തുച്ഛം വിനാശി യത്**
**സോ/യം മായാവിമൂഢാത്മാ യാചേ പുത്രസുഖം വിഭോ**

ഏതു മൂഢനാണ് പ്രസന്നനായ അങ്ങയോട് നശ്വരവും തുച്ഛവുമായതിനെ യാചിക്കുന്നത്? എങ്കിലും ഞാൻ മായാ മോഹിതചിത്തനായി, വിഭോ, പുത്രസുഖത്തെ യാചിക്കുന്നു.

**54. കാമിന്യാ പ്രേരിതഃ ശംഭോ മുക്തിദം ത്വാം ജഗത്പതേ**
**ജാനാമി ദുഃഖദം ശംഭോ സംസാരം ദുഃഖസാധനം**

ജഗത്പതേ, കാമിനീ പ്രേരിതനായിട്ടാണ് മുക്തിപ്രദനായ അങ്ങയോട് ഇതു യാചിക്കുന്നത്. ശംഭോ, ഇതു ദുഃഖപ്രദമാണെന്ന് എനിക്കറിയാം. സംസാരം തന്നെ ദുഃഖോപായമാണല്ലോ!

**55. അനിത്യം നാശധർമ്മാണം തഥാപി വിരതിർന മേ**
**ശാപാന്നാരായണാം ശോ/ഹം ജാതോ/സ്മിൻ ക്ഷിതിമണ്ഡലേ**

അത് അനിത്യമാണ്; നാശധർമ്മങ്ങൾ നിറഞ്ഞതാണ്. എന്നിട്ടും അതിൽ എനിക്കു വിരക്തിവന്നിട്ടില്ല. നാരായണാംശജനായ ഞാൻ ശാപം നിമിത്തം ഭൂമിയിൽ ജനിച്ചു.

**56. ഭോക്തും ബഹുതരം ദുഃഖം മായാപാശേന യന്ത്രിതഃ**

മായാപാശബദ്ധനായി ഒട്ടേറെ ദുഃഖങ്ങൾ അനുഭവിക്കാൻ!

## വ്യാസ ഉവാച

**ഇത്യുക്തവന്തം ഗോവിന്ദം പ്രത്യുവാച മഹേശ്വരഃ**

ഇങ്ങനെ പറഞ്ഞ ഗോവിന്ദനോട് മഹേശ്വരൻ മറുപടി പറഞ്ഞു:

**57. ബഹവസ്തേ ഭവിഷ്യന്തി പുത്രാഃ ശത്രുനിഷൂദന**
**സ്ത്രീണാം ഷോഡശ സാഹസ്രം ഭവിഷ്യതി ശതാർദ്ധകം**

ശത്രു നിഷൂദനനായ വാസുദേവ, അങ്ങേയ്ക്കു പതിനാറായിരത്തി അമ്പതു പത്നിമാരിലായി അനേകം പുത്രന്മാർ ജനിക്കും.

**58. താസു പുത്രാ ദശ ദശ ഭവിഷ്യന്തി മഹാബലാഃ**
**ഇത്യുക്ത്വാപരരാമാശു ശങ്കരഃ പ്രിയദർശനഃ**

ഓരോരുത്തരിലും പത്തുപുത്രന്മാർ വീതം ജനിക്കും. അവർ മഹാപരാക്രമികളുമായിരിക്കും. പ്രിയദർശനനായ ശങ്കരൻ ഇത്രയും പറഞ്ഞുനിർത്തി.

**59. ഉവാച ഗിരിജാദേവീ പ്രണതം മധുസൂദനം**
**കൃഷ്ണ കൃഷ്ണ മഹാബാഹോ സംസാരേ/സ്മ ൻ നരാധിപ**

പ്രണമിച്ചുകൊണ്ടു നിൽക്കുന്ന മധുസൂദനനോട് അപ്പോൾ ഗിരിജാദേവി പറഞ്ഞു: മഹാബാഹുവായ ഹേ കൃഷ്ണ, ഈ സംസാരത്തിൽ,

**60. ഗൃഹസ്ഥപ്രവരോ ലോകേ ഭവിഷ്യതി ഭവാനിഹ**
**തതോ വർഷശതാന്തേ തു ദ്വിജശാപാജ്ജനാർദ്ദന**

അങ്ങ് ലോകത്തിലെ ഗൃഹസ്ഥന്മാരിൽ ശ്രേഷ്ഠനായി ഭവിക്കും. പിന്നെ നൂറുവർഷം കഴിയുമ്പോൾ ഹേ ജനാർദ്ദന, ബ്രാഹ്മണശാപത്താലും,

**61. ഗാന്ധാര്യാശ്ച തഥാ ശാപാദ്ഭവിതാ തേ കുലക്ഷയഃ**
**പരസ്പരം നിഹത്യാജൗ പുത്രാസ്തേ ശാപമോഹിതാഃ**

ഗാന്ധാരിയുടെ ശാപത്താലും അങ്ങയുടെ കുലം നശിക്കും അങ്ങയുടെ പുത്രന്മാർ ശാപമോഹിതരായി പരസ്പരം യുദ്ധം ചെയ്ത്,

**62. ഗമിഷ്യന്തി ക്ഷയം സർവ്വേ യാദവാശ്ച തഥാപരേ**
**സാഗ്രജസ്ത്വം തഥാ ദേഹം ത്യക്ത്വാ യാസ്യസി വൈ ദിവം**

എല്ലാവരും നശിക്കും. അതുപോലെ മറ്റു യാദവന്മാരും. അങ്ങ് ജ്യേഷ്ഠനായ ബലരാമനോടുകൂടി ദേഹം ഉപേക്ഷിച്ച് സ്വർഗ്ഗം പ്രാപിക്കും.

**63. ശോകസ്തത്ര ന കർത്തവ്യോ ഭവിതവ്യം പ്രതി പ്രഭോ**
**അവശ്യംഭാവി ഭാവാനാം പ്രതീകാരോ ന വിദ്യതേ**

വരാനിരിക്കുന്നതിനെക്കുറിച്ച് ദുഃഖിക്കേണ്ട. അവശ്യം ഭവിക്കേണ്ടത് ഭവിക്കുകതന്നെ ചെയ്യും. അതിനു പരിഹാരമെന്ന് ഒന്നേ ഇല്ല.

**64. തഥാ ശോകോ ന കർത്തവ്യോ നൂനം മമ മതം സദാ**
**അഷ്ടാവക്രസ്യ ശാപേന ഭാര്യാസ്തേ മധുസൂദന**

അതിനാൽ ദുഃഖിക്കേണ്ട ആവശ്യമില്ലെന്നാണ് എന്റെ പക്ഷം. അഷ്ടാവക്രന്റെ ശാപംമൂലം, ഹേ മധുസൂദന, അങ്ങയുടെ ഭാര്യമാർ,

**65. ചൗരേഭ്യോ ഗ്രഹണം കൃഷ്ണ ഗമിഷ്യന്തി മൃതേ ത്വയി**
**ഇത്യുക്ത്വാന്തർദ്ദധേ ശംഭുഃ സോമഃ സസുരമണ്ഡലഃ**

ഹേ കൃഷ്ണ, അങ്ങ് മരിച്ചു കഴിയുമ്പോൾ കള്ളന്മാരാൽ അപഹരിക്കപ്പെടും. എന്നു പറഞ്ഞിട്ട് ഉമയോടും ദേവന്മാരോടുംകൂടി ശംഭു അന്തർധാനം ചെയ്തു.

**66. ഉപമന്യും പ്രണമ്യാഥ കൃഷ്ണോ/പി ദ്വാരകാം യയൗ**
**യസ്മാദ് ബ്രഹ്മാദയോ രാജൻ സന്തി യദ്യപ്യധീശ്വരാഃ**

ഉപമന്യുവിനെ പ്രണമിച്ചിട്ട് കൃഷ്ണനും ദ്വാരകയിലേക്കു പോയി. അതുകൊണ്ട്, രാജാവേ, ബ്രഹ്മാദിദേവന്മാർ ഈശ്വരന്മാരാണെങ്കിലും,

**67. തഥാപി മായാകല്ലോലയോഗസംക്ഷുഭിതാന്തരാഃ**
**തദധീനാഃ സ്ഥിതാഃ സർവ്വേ കാഷ്ഠപുത്തലികോപമാഃ**

മായാതരംഗങ്ങളാൽ ചാഞ്ചാടുന്ന മനസ്സോടുകൂടിയവരും ആ മായയ്ക്കു വിധേയരുമായി മരപ്പാവകൾപോലെ സ്ഥിതിചെയ്യുന്നവരാണ് എല്ലാവരും.

**68. യഥാ യഥാ പൂർവ്വഭവം കർമ്മ തേഷാം തഥാ തഥാ**
**പ്രേരയത്യനിശം മായാ പരബ്രഹ്മസ്വരൂപിണീ**

കഴിഞ്ഞ ഓരോ ജന്മത്തിലും ചെയ്യുന്ന കർമ്മഫലത്തിന് അനുരൂപമായി ഓരോരുത്തരേയും പരബ്രഹ്മസ്വരൂപിണിയായ മായ സദാ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു.

69. ന വൈഷമ്യം ന നൈർഘൃണ്യം ഭഗവത്യാം കദാചന
കേവലം ജീവമോക്ഷാർത്ഥം യതതേ ഭുവനേശ്വരീ

ശ്രീഭഗവതിയിൽ ഒരിക്കലും ഭേദബുദ്ധിയോ നിർഘൃണതയോ കാണുകയില്ല. ഓരോ ജീവനും മോക്ഷം ലഭിക്കാൻ വേണ്ടി മാത്രമാണ് ആ ഭുവനേശ്വരി ശ്രമിക്കുന്നത്.

70. യദി സാ നൈവ സൃജ്യേത ജഗദേതച്ചരാചരം
തദാ മായാം വിനാഭൂതം ജഡം സ്യാദേവ നിത്യശഃ

അവൾ ചരാചരാത്മകമായ ഈ ജഗത്ത് സൃഷ്ടിക്കുന്നില്ലെങ്കിൽ മായാവിധേയമായ ഈ വിശ്വം മുഴുവൻ എന്നും ജഡാത്മകമായിത്തന്നേ ഇരിക്കൂ

71. തസ്മാത്കാരുണ്യമാശ്രിത്യ ജഗജ്ജീവാദികം ച യത്
കരോതി സതതം ദേവീ പ്രേരയത്യനിശം ച തത്

അതുകൊണ്ട് അവൾ കാരുണ്യത്തോടുകൂടി സമസ്തജീവജാലങ്ങളെയും സൃഷ്ടിച്ച് അവയെ കർമ്മനിരതരാക്കാൻ പ്രേരിപ്പിക്കുകയാണെന്ന് തീർച്ചപ്പെടുത്താം.

72. തസ്മാദ്ബ്രഹ്മാദിമോഹേ/സ്മിൻ കർത്തവ്യഃ സംശയോ ന ഹി
മായാന്തഃപാതിനഃ സർവ്വേ മായാധീനാഃ സുരാസുരാഃ

അതിനാൽ ബ്രഹ്മാദിദേവന്മാർ മോഹിച്ചതിൽ സംശയിക്കേണ്ടതില്ല. മായയിൽ നിപതിച്ചവരും അതിന് അധീനരുമാണ് സുരന്മാരും അസുരന്മാരുമെല്ലാം.

73. സ്വതന്ത്രാ സൈവ ദേവേശീ സ്വേച്ഛാചാരവിഹാരിണീ
തസ്മാത് സർവ്വാത്മനാ രാജൻ സേവനീയാ മഹേശ്വരീ

സ്വേച്ഛാനുരൂപം ചരിക്കുകയും വിഹരിക്കുകയും ചെയ്യുന്ന ആ ദേവിമാത്രമാണ് സ്വതന്ത്ര. അതുകൊണ്ട്, രാജാവേ, ഏതുവിധത്തിലും ആ മഹേശ്വരിയെ സേവിക്കേണ്ടതാണ്.

74. നാതഃപരതരം കിഞ്ചിദധികം ഭുവനത്രയേ
ഏതദ്ധി ജന്മസാഫല്യം പരാശക്തേഃ പദസ്മൃതിഃ

ഇതിൽനിന്ന് അന്യമായിട്ടോ- ഈ ഭുവനേശ്വരിയെ സേവിക്കുന്നതിൽനിന്ന് അന്യമായിട്ടോ-അധികമായിട്ടോ മുപ്പാരിലും ഒന്നുമില്ല. ആ പരാശക്തിയുടെ പാദസ്മരണ മാത്രമാണ് പരമമായ ജന്മസാഫല്യം.

75. മാ ഭൂത്തത്ര കുലേ ജന്മ യത്ര ദേവീ ന ദൈവതം
അഹം ദേവീ ന ചാന്യോ/സ്മിബ്രഹ്മൈവാഹം ന ശോകഭാക്

ദേവി കുലദേവതയായിട്ടില്ലാത്ത കുലത്തിൽ ജന്മം ഉണ്ടാവാതിരിക്കട്ടെ. ഞാനാണ് ദേവി; ഞാൻ ആ ദേവിയിൽ നിന്ന് അന്യനല്ല; ഞാൻ ബ്രഹ്മമാണ്. എനിക്കു ദുഃഖമില്ല;

76. ഇത്യഭേദേന താം നിത്യാം ചിന്തയേജ്ജഗദംബികാം
ജ്ഞാത്വാ ഗുരുമുഖാദേനാം വേദാന്തശ്രവണാദിഭിഃ

ഇങ്ങനെ നിത്യമായ ജഗദംബയെ അഭേദബുദ്ധിയോടെ ചിന്തിക്കണം. ഗുരു ഉപദേശിക്കുന്ന വേദാന്താദികൾ കേട്ട് ശരിക്ക് അറിഞ്ഞിട്ട്,

77. നിത്യമേകാഗ്രമനസാ ഭാവയേദാത്മരൂപിണീം
മുക്തോ ഭവതി തേനാശു നാന്യഥാ കർമ്മകോടിഭിഃ

ദിവസവും ഏകാഗ്രമനസ്കനായി, ആ ദേവിയെ ആത്മസ്വരൂപിണിയായി ഭാവനചെയ്യണം. അതുകൊണ്ട് മുക്തനായിത്തീരാം. വേറെ കോടികർമ്മങ്ങൾ ചെയ്താലും പ്രയോജനമില്ല.

**78. ശ്വേതാശ്വതരാദയഃസർവ്വേ ഋഷയോ നിർമ്മലാശയാഃ**
**ആത്മരൂപാം ഹൃദാജ്ഞാത്വാ വിമുക്താ ഭവബന്ധനാത്**

ശ്വേതാശ്വതരൻ തുടങ്ങി നിർമ്മലചിത്തരായ മഹർഷിമാരെല്ലാം ആ ആത്മസ്വരൂപിണിയെ ഹൃദയത്തിലറിഞ്ഞ് ഭവബന്ധനത്തിൽനിന്ന് മുക്തരായവരാണ്.

**79. ബ്രഹ്മവിഷ്ണ്വാദയസ്തദ്വദ്ഗൗരീലക്ഷ്മ്യാദയസ്തഥാ**
**താമേവ സമുപാസന്തേ സച്ചിദാനന്ദരൂപിണീം**

ബ്രഹ്മാവ്, വിഷ്ണു തുടങ്ങിയവരും അതുപോലെ ഗൗരി ലക്ഷ്മി തുടങ്ങിയവരും സച്ചിദാനന്ദരൂപിണിയായ അവളെത്തന്നെയാണ് ഉപാസിക്കുന്നത്.

**80. ഇതി തേ കഥിതം രാജൻ യദ്യത് പൃഷ്ടം ത്വയാനഘ**
**പ്രപഞ്ചതാപത്രസ്തേന കിം ഭൂയഃ ശ്രോതുമിച്ഛസി**

രാജാവേ, നിഷ്പാപനായ അങ്ങ് പ്രാപഞ്ചിക താപത്തെ ഭയപ്പെട്ട് ചോദിച്ചതിനെല്ലാം ഞാൻ ഉത്തരം പറഞ്ഞു. വീണ്ടും അങ്ങ് എന്തെങ്കിലും അറിയാൻ ആഗ്രഹിക്കുന്നുണ്ടോ?

**81. ഏതത്തേ കഥിതം രാജൻ മയാ*ff*ഖ്യാനമനുത്തമം**
**സർവ്വപാപഹരം പുണ്യം പുരാണം പരമാദ്ഭുതം**

അത്യുത്തമമായ ഈ കഥ ഞാൻ അങ്ങയോടു പറഞ്ഞു കഴിഞ്ഞു. ഇത് അദ്ഭുതാവഹവും സർവ്വപാപനാശകവും പുണ്യവുമായ പുരാണമാണ്.

**82. യ ഇദം ശൃണുയാന്നിത്യം പുരാണം വേദസമ്മിതം**
**സർവ്വപാപവിനിർമുക്തോ ദേവീലോകേ മഹീയതേ**

ആരാണോ വേദതുല്യമായ ഈ പുരാണകഥ നിത്യവും ശ്രവിക്കുന്നത് അവൻ സകലപാപങ്ങളിൽ നിന്നും മുക്തനായി ദേവിയുടെ ലോകത്ത് മോദിക്കും.

**സൂത ഉവാച**

**83. ഏതന്മയാ ശ്രുതം വ്യാസാത് കഥ്യമാനം സവിസ്തരം**
**പുരാണം പഞ്ചമം നൂനം ശ്രീമദ്ഭാഗവതാഭിധം.**

വിസ്തരിച്ചു പറഞ്ഞുകൊണ്ടിരുന്ന വ്യാസനിൽ നിന്നാണ് അഞ്ചാമത്തെ വേദമായ ശ്രീമദ്ഭാഗവതമെന്നു പേരുള്ള ഈ പുരാണം ഞാൻ കേട്ടു പഠിച്ചത്.

ഇതി ശ്രീദേവീഭാഗവതേ ചതുർത്ഥസ്കന്ധേ
പഞ്ചവിംശോ*f*ദ്ധ്യായഃ

**സമാപ്തോ*f*യം ചതുർത്ഥഃസ്കന്ധഃ**